# മാറുന്ന സമൂഹത്തിന് അനിവാര്യമായ ശാശ്വത മൂല്യങ്ങൾ

ശ്രീ രംഗനാഥാനന്ദസ്വാമികൾ

വാല്യം ഒന്ന്

## തത്ത്വദർശനവും ആദ്ധ്യാത്മികതയും




ശ്രീരാമകൃഷ്ണമഠം,
പുറനാട്ടുകര – 680 551, തൃശ്ശിവപേരൂർ.



ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

മാറുന്ന സമൂഹത്തിന്ന് അനിവാര്യമായ

# ശാശ്വതമൂല്യങ്ങൾ

## വാല്യം ഒന്നു്

## തത്ത്വദർശനവും ആദ്ധ്യാത്മികതയും

ശ്രീ രംഗനാഥാനന്ദസ്വാമികൾ




ശ്രീരാമകൃഷ്ണമഠം,
പുറനാട്ടുകര – 680551, തൃശ്ശിവപേരൂർ.

# മുഖവുര

മാറുന്ന സമൂഹം മാനിക്കേണ്ടുന്ന മാറാത്ത ചില ശാശ്വതമൂല്യങ്ങൾ ഉണ്ട്. അവയാണ് ഈ ഗ്രന്ഥത്തിൽ ശ്രീ രംഗനാഥാനന്ദ സ്വാമികൾ ചർച്ചചെയ്യുന്ന വിഷയം: തപസ്വാധ്യായനിരതവും, കർമ്മനിരതവും ആയ തന്റെ ജീവിതത്തിൽ സ്വാമിജി പലപ്പോഴായി ചെയ്ത പ്രഭാഷണങ്ങളും, എഴുതിയ ലേഖനങ്ങളും ഇംഗ്ലീഷിൽ Eternal Values for a Changing Society എന്ന പേരിൽ 1958-ലും 1960-ലും കല്ക്കത്താ അദ്വൈതാശ്രമം രണ്ട് പതിപ്പുകൾ പ്രസിദ്ധീകരിച്ചു. പിന്നീട് കൂടുതൽ വിപുലപ്പെടുത്തി 1971-ൽ ഭാരതീയ വിദ്യാ ഭവൻ പ്രസിദ്ധീകരിച്ച പതിപ്പിന്റെ പ്രകാശനം പ്രധാനമന്ത്രി ഇന്ദിരാഗാന്ധി നിർവ്വഹിച്ചു. 1984-ൽ നാലു വാല്യങ്ങളായി ഭാരതീയ വിദ്യാ ഭവൻ നാലാമത്തെ പതിപ്പ് പ്രസിദ്ധപ്പെടുത്തി. അഞ്ചാമത്തെ പതിപ്പ് ഇപ്പോൾ പ്രസ്സിലാണ്. അവയിൽ ആദ്യത്തെ വാല്യമാണ് 'മാറുന്ന സമൂഹത്തിന് അനിവാര്യമായ ശാശ്വതമൂല്യങ്ങൾ' എന്ന സാമാന്യ ശീർഷകത്തിലും 'തത്ത്വദർശനവും ആദ്ധ്യാത്മികതയും' എന്ന വിശേഷ ശീർഷകത്തിലും ഞങ്ങൾ ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നത്. 'മഹാന്മാരായ ആദ്ധ്യാത്മികാചാര്യന്മാർ', 'വിദ്യാഭ്യാസം മാനവമഹത്ത്വത്തിന്ന്', 'ജനാധിപത്യം സമഗ്രമാനുഷികവികാസത്തിന്' എന്നീ ശീർഷകങ്ങളോടുകൂടി ബാക്കി മൂന്നു വാല്യങ്ങളും സ്വാമിജിയുടെ അതിപ്രസിദ്ധമായ 'ഉപനിഷത്സന്ദേശ'വും തുടർന്ന് ഞങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതാണ്.

സമൂഹത്തിൽ ആചാരാനുഷ്ഠാനങ്ങൾക്കും, ബാഹ്യജീവിത സംവിധാനങ്ങൾക്കും, ശൈലികൾക്കും കാലാനുകൂലമായ മാററങ്ങൾ കൂടിയേ കഴിയൂ. എന്നാൽ മനുഷ്യസമൂഹത്തിന്റെ നിലനില്പിനും പുരോഗതിക്കും ഒരിക്കലും കൈവിടാതെ എന്നും അനുവർത്തിക്കേണ്ടതായ ചില ശാശ്വതമൂല്യങ്ങൾ ഉണ്ട്. അവ കൈമോശം വന്നാൽ സമൂഹം ഛിന്നഭിന്നമാകും, നശിച്ചു നാമാവശേഷമാകും. അവയെ കൈവിടാതെ പിന്തുടർന്ന് പോന്നതുകൊണ്ടാണ് ഭാരതത്തിന് സഹസ്രാബ്ദങ്ങളായി നിലനില്ക്കുന്ന ഒരു വിശിഷ്ട പാരമ്പര്യവും അനുസ്യൂതജീവിതവും സാദ്ധ്യമായത്.

ഭാരതസമൂഹത്തിൽ ശാശ്വതമൂല്യങ്ങൾക്ക് മങ്ങലേല്ക്കുമ്പോൾ അതാതു കാലത്ത് മഹാപുരുഷന്മാർ ആവിർഭവിച്ച് തങ്ങളുടെ

ജീവിതത്തിലൂടെയും അരുൾമൊഴികളിലൂടെയും അതാതു കാലത്തിനനുയോജ്യവും ഉപയുക്തവുമായ രീതിയിൽ ആ മൂല്യങ്ങളെ പുനരാവിഷ്കരിക്കുന്നു. അത്തരം ഒരു സന്ദർഭം കഴിഞ്ഞ നൂററാണ്ടിൽ സംജാതമായി. അപ്പോഴാണ് യുഗപുരുഷനായ ശ്രീരാമകൃഷ്ണൻ അവതരിച്ചതു്. ഭഗവാൻ പുനരാവിഷ്കരിച്ച സാർവ്വഭൗമികവും, യുക്തിയുക്തവും, സനാതനവും ആയ ഭാഗവതധർമ്മത്തിൻെറ പ്രവാചകനായിരുന്നു ശ്രീ വിവേകാനന്ദസ്വാമികൾ. വിവേകാനന്ദസ്വാമിക്കുശേഷം ആ സന്ദേശം ഭാരതത്തിലും വിദേശങ്ങളിലും തൻെറ വിശദവശ്യമായ പ്രഭാഷണങ്ങളിലൂടെയും, സാരസമ്പൂർണ്ണങ്ങളായ ലേഖനങ്ങളിൽക്കൂടിയും, സൗഹാർദ്ദപൂർണ്ണമായ അഭിമുഖസംഭാഷണങ്ങളിൽക്കൂടിയും അത്ഭുതകരമാംവണ്ണം ഫലപ്രദമായി പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു യതിശ്രേഷ്ഠനാണ് ശ്രീ രംഗനാഥാനന്ദസ്വാമികൾ. സാമൂഹ്യജീവിതത്തിൽ ശാശ്വതമൂല്യങ്ങൾക്ക് ഊന്നൽ കൊടുക്കുമ്പോൾ സ്വാമിജി ഭൗതികാവശ്യങ്ങളെ അവഗണിക്കുന്നില്ല, എന്നുമാത്രമല്ല അവയ്ക്കു് യഥായോഗ്യം സ്ഥാനവും കൊടുക്കുന്നുണ്ടു്. ഇവ രണ്ടും അഭ്യുദയനിഃശ്രേയസരൂപത്തിൽ പരസ്പരപൂരകങ്ങളായിട്ടാണ് സ്വാമിജി കാണുന്നതു്. വിവേകാനന്ദസ്വാമി യാതൊരു മഹാസന്ദേശം പ്രായോഗികവേദാന്തം എന്ന പേരിൽ വിളംബരം ചെയ്തുവോ ആയതുതന്നെയാണ് ഈ നാലു വാള്യങ്ങളിൽ ശ്രീ രംഗനാഥാനന്ദസ്വാമി വിശദമായി അവതരിപ്പിച്ചിരിക്കുന്നതു്. ജീവിതത്തിലെ ദൈനംദിനപ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ വേദാന്തദർശനം എങ്ങനെ ഉപകരിക്കാമെന്ന് സ്വാമിജി അപഗ്രഥിക്കുന്നു.

വൈയക്തികജീവിതത്തിൽ മാത്രമല്ല, മാനവികപാരസ്പര്യങ്ങളിലും, കൂട്ടായ പ്രവർത്തനങ്ങളിലും, അതായതു് വിവിധ മതങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ, വിദ്യാഭ്യാസം, ഭരണനിർവ്വഹണം, സത്യസന്ധവും കാര്യക്ഷമവുമായ സഹകരണപ്രവർത്തനങ്ങൾ, പൗരബോധം, ജനാധിപത്യം, അവശവിഭാഗങ്ങളുടെ ഉന്നമനം, ജാതിനിർമ്മാർജ്ജനം, വർഗ്ഗീയസംഘട്ടനങ്ങളുടെ നിർമ്മാർജ്ജനം, ദേശീയോദ്ഗ്രഥനം, അന്തർദ്ദേശീയസമാധാനം, ഏകാത്മഭാവവും സന്തുഷ്ടിയും തുടങ്ങി ജീവിതത്തിൻെറ നാനാമേഖലകളേയും സ്പർശിച്ചുകൊണ്ടു് സർവ്വജീവിതമണ്ഡലങ്ങളിലും വേദാന്തദർശനത്തിനുള്ള പ്രസക്തിയും പ്രായോഗികതയും സ്വാമിജി വ്യക്തമാക്കുന്നുണ്ടു്. കേവലം ഒരു ഹൈസ്കൂൾവിദ്യാർത്ഥിയായിരിക്കെത്തന്നെ രാമകൃഷ്ണവിവേകാനന്ദസന്ദേശങ്ങളിൽ തത്പരനാവുകയും അവ ഭക്ത്യാദരപൂർവ്വം പഠിക്കുകയും, പിന്നീടു് തപസ്സ്വാധ്യായനിരതമായ സന്ന്യാ

സജീവിതം നയിക്കുകയും ചെയ്തതിന്റെ ഫലമായിട്ടാണ് സ്വാമിജിക്ക് ഈ കഴിവു കൈവന്നത്. ഈശ്വരാനുഗ്രഹത്താൽ തനിക്കു കൈവന്ന ഈ വിജ്ഞാനസമ്പത്ത് വളരെ പണിപ്പെട്ട് സമാഹരിച്ച് ''മാറുന്ന സമൂഹത്തിന്ന് അനിവാര്യമായ ശാശ്വതമൂല്യങ്ങൾ'' എന്ന ശീർഷകത്തിൽ നാലു വാല്യങ്ങളും, അഞ്ചാമതായി, ''ഉപനിഷത്സന്ദേശം'' എന്ന ഗ്രന്ഥവും കൂടി ഇംഗ്ലീഷിൽ പ്രസിദ്ധം ചെയ്തു.

ലോകോപകാരകമായ ഈ മഹാസമ്പത്ത് സമ്പാദിച്ചുവെച്ചാൽ പോരാ, അതു സാധാരണക്കാർക്കുപോലും ലഭ്യമാകണമെന്നും സ്വാമിജി നിശ്ചയിച്ചു. സാധാരണഗതിയിൽ ഓരോ വാല്യത്തിനും 75 രൂപാ വീതമെങ്കിലും വില വരാവുന്ന അഞ്ചു ഗ്രന്ഥങ്ങളും കേവലം കുറഞ്ഞ വിലയ്ക്ക് അനുവാചകർക്ക് ലഭിക്കത്തക്ക സാമ്പത്തികസംവിധാനവും ഏർപ്പെടുത്തിയിരിക്കുന്നു. യൂറോപ്പിലുള്ള സ്വാമിജിയുടെ വേദാന്തവിദ്യാർത്ഥികളാണ് ഇതിന്നാവശ്യമായ തുക സംഭാവന ചെയ്തിരിക്കുന്നത്. നാമെല്ലാവരും അവരോട് അതിനു കടപ്പെട്ടിരിക്കുന്നു. പാശ്ചാത്യരും പൗരസ്ത്യരും പരസ്പരം പൂരകങ്ങളായിത്തീരണമെന്ന വിവേകാനന്ദഭാവന യാഥാർത്ഥ്യമായി വരുന്നു. അതുപോലെതന്നെ 'മാനവസേവ മാധവപൂജ' എന്ന വിവേകാനന്ദവാണി പൂർണ്ണമായും രംഗനാഥാനന്ദസ്വാമി പ്രയോഗത്തിൽ വരുത്തിയിരിക്കുന്നു.

മംഗളപ്രദമായ ഉത്കൃഷ്ടകർമ്മങ്ങൾ ചെയ്യുവാൻ മനുഷ്യമനസ്സിന്ന് പ്രേരണ നല്കുന്ന ഈ ഗ്രന്ഥപരമ്പര മലയാളികൾ സർവ്വാത്മനാ സ്വാഗതം ചെയ്യുമെന്ന ഉത്തമവിശ്വാസത്തോടെ, ആ പരമ്പരയുടെ ഒന്നാം വാല്യം ഞങ്ങൾ സാദരം മലയാളികൾക്ക് സമർപ്പിക്കുന്നു.

പുറനാട്ടുകര, പ്രസാധകൻ
10. 3.87.

# വിവർത്തകന്റെ മുഖവുര

മലയാളഭാഷയിൽ ഇതിനുമുമ്പ് ആരും എഴുതാത്ത ആശയങ്ങളാണ് എന്നെക്കൊണ്ട് ശ്രീമദ് രംഗനാഥാനന്ദസ്വാമിജി എഴുതിച്ചിട്ടുള്ളത്. ഈ സൗഭാഗ്യം എനിക്ക ലഭിച്ചതിൽ, ശ്രീ സ്വാമിജിയോടും, പുറനാട്ടുകര ശ്രീ രാമകൃഷ്ണമഠം പ്രസിഡണ്ട് ശ്രീമത് ശങ്കരാനന്ദസ്വാമികളോടും, ഇതിന പ്രേരണ നല്ലിയ പ്രൊ. ഗുപ്തൻ നായർ അവർകളോടും ഞാൻ കൃതജ്ഞനാണ്.

പി. ജി. കമ്മത്ത്

# ഉള്ളടക്കം

# ശാശ്വതമൂല്യങ്ങൾ

## 1

## ഭാരതീയസംസ്കാരസാരം*

1 ഉപക്രമം

ഭാരതീയസംസ്കാരം എന്നതു് ഒരു ചെറുപ്രസംഗത്തിൽ പ്രതിപാദിക്കാൻ പ്രയാസമുള്ള ഒരു വിഷയമാണു്. അതിന്റെ സുദീർഘമായ ചരിത്രവും വിവിധഭാവങ്ങളും സമൃദ്ധമായ വൈവിധ്യവും കുറച്ചു മിനിട്ടുകൾക്കുള്ളിൽ അതിനെ ഒതുക്കാൻ പ്രയാസമാക്കിത്തീർക്കുന്നു. ഈ വിഷയം വളരെ രസകരമാക്കാൻ ഒരു പ്രത്യേക കാരണമുണ്ടു്. പുരാതനമായ ഏതു സംസ്കാരവും നമ്മിലെല്ലാം കുറെയൊക്കെ താത്പര്യം ജനിപ്പിക്കും. എന്നാൽ ആ സംസ്കാരം ഇന്നും നിലനില്ക്കുന്നതും തുടരുന്നതുമാകുമ്പോൾ ആ താത്പര്യം അധികം സമകാലീനവും പ്രാസംഗികവുമായിരിക്കും. ബാബിലോണിയൻ സംസ്കാരത്തെപ്പററിയോ, ഈജിപ്ഷ്യൻ സംസ്കാരത്തെപ്പററിയോ, ഗ്രീക്കു് സംസ്കാരത്തെപ്പററിയോ നാം പഠിക്കുന്നതു് ഒരു ചരിത്രവീക്ഷണത്തോടെ ഭൂതകാലാനുഭവങ്ങളെക്കൊണ്ടു് നമ്മുടെ ജ്ഞാനം സമ്പുഷ്ടമാക്കാൻ വേണ്ടിയായിരിക്കും. എന്നാൽ ഭാരതീയസംസ്കാരപഠനം നമ്മെ സംബന്ധിച്ചിടത്തോളം പ്രത്യേകമായും അർത്ഥവത്താണു്; കാരണം, അതു് ഇന്നു് ലോകത്തിലെ ഏഴിലൊരുഭാഗം ജനങ്ങളുടെ ജീവിതത്തിന്റെ സജീവഘടകമാണു്. അയ്യായിരം വർഷങ്ങൾക്കുമുമ്പു് ഈ സംസ്കാരം എങ്ങനെ ജനിച്ചു; വികസിച്ചു; അനന്തരശതാബ്ദങ്ങളിൽ എങ്ങനെ സമ്പന്നമായി; അവസാനം, ഇന്നു് ഒരു സംപുഷ്ടപൈതൃകമെന്ന

---

* 1964 ഡിസംബറിൽ കല്കത്തയിലെ രാമകൃഷ്ണമിഷൻ ഇൻസ്റ്റിററ്യൂട്ട് ഓഫ് കൾച്ചറിൽ നടത്തിയ പ്രസംഗം. ഇൻസ്റ്റിററ്യൂട്ട് ബുള്ളററിന്റെ 1965 ഫെബ്രുവരി ലക്കത്തിൽ പ്രസിദ്ധീകരിച്ചു. അതിനുമുമ്പു് 1963 സെപ്തംബറിൽ ന്യൂ ഡൽഹിയിലെ ഇന്ത്യ ഇൻറർനാഷണൽ സെൻററിൽ ഒരു വിശിഷ്ടസദസ്സിൽവെച്ചു നടത്തിയ പ്രസംഗത്തിന്റെ വിഷയവും ഇതുതന്നെയായിരുന്നു.

നിലയിൽ അതു് നമുക്കെങ്ങനെ ലഭിച്ചിരിക്കുന്നു; ഇതെല്ലാം പഠിക്കുക വളരെ രസാവഹവും പ്രയോജനകരവും ആകുന്നു.

## 2 ഭാരതീയസംസ്കാരം: ഒരു സിംഹാവലോകനം.

'ദ സ്റ്റോറി ഓഫ് സിവിലിസേഷൻ' എന്ന ഗ്രന്ഥത്തിന്റെ 'ഔവർ ഓറിയന്റൽ ഹെറിറേജ്' എന്ന ഒന്നാം വാള്യത്തിൽ ഭാരതത്തെപ്പററിയുള്ള വിവരണത്തിന്റെ പ്രാരംഭ ഖണ്ഡികയിൽ വിൽ ഡ്യൂറന്റു് പറയുന്നു (പേജ് 391):

'ഒരു ആധുനികവിദ്യാർത്ഥിയെ സംബന്ധിച്ചിടത്തോളം ഏററവും ലജ്ജാകരമായ കാര്യം ഭാരതത്തെപ്പററിയുള്ള പരിചയത്തിന്റെ അത്യല്പാചീനതയും അപര്യാപ്തതയും ആണ്. ഇതാ, ഇവിടെ, ഉദ്ദേശം രണ്ടു ദശലക്ഷം ചതുരശ്രമൈൽ വിസ്താരമുള്ള ഒരു ഭൂഖണ്ഡം, അമേരിക്കൻ ഐക്യനാടുകളുടെ മുന്നിൽ രണ്ടും ബ്രിട്ടന്റെ ഇരുപതിരട്ടിയും വലുപ്പമുള്ളതു്, വടക്കേ അമേരിക്കയും തെക്കേ അമേരിക്കയും ചേർന്നാലുള്ളതിലും കൂടുതൽ, ലോകജനസംഖ്യയുടെ അഞ്ചിലൊരു ഭാഗം —32 കോടി—ജനങ്ങൾ; ക്രി. മു. 2900–മോ അതിലധികമോ പുരാതനമായ മൊഹൻജൊദാരോ നാഗരികത മുതൽ ഗാന്ധിയും രാമനും ടാഗോറും വരെ അദ്ഭുതകരമായവികാസനൈരന്തര്യം; കക്ശമായ ബിംബാരാധന മുതൽ ഏററവും സൂക്ഷ്മമായ ആദ്ധ്യാത്മികസർവ്വേശ്വരവാദംവരെ പല സോപാനങ്ങൾ ഉൾക്കൊള്ളുന്ന വിശ്വാസങ്ങൾ; ക്രി. മു. എട്ടാം ശതകത്തിൽ തുടങ്ങി ഉപനിഷത്തുകളിലെ ഏകത്വസിദ്ധാന്തത്തിന്റെ ആയിരം വൈവിധ്യങ്ങളിൽ ക്രീഡിച്ചവർ മുതൽ ക്രി. പി. എട്ടാം ശതകത്തിലെ ശങ്കരൻവരെയുള്ള ദാർശനികർ; മൂവായിരം കൊല്ലങ്ങൾക്കുമുമ്പു് ജ്യോതിശ്ശാസ്ത്രം വികസിപ്പിച്ചവർമുതൽ നമ്മുടെ കാലഘട്ടത്തിൽ നോബൽസമ്മാനം നേടിയവർവരെയുള്ള ശാസ്ത്രജ്ഞന്മാർ; അജ്ഞാതപുരാതനമായ ജനായത്തഭരണവ്യവസ്ഥ നിലനിന്ന ഗ്രാമങ്ങളും ബുദ്ധിമാന്മാരും ഉദാരമതികളുമായിരുന്ന അശോകൻ, അക്ബർ മുതലായവരുടെ തലസ്ഥാനനഗരങ്ങളും; ഹോമറോളം പുരാതനരായ മഹാകാവ്യഗായകരും ലോകസദസ്സുകളെ പിടിച്ചിരുത്തുന്ന ആധുനികകവികളും; ടിബററുമുതൽ സിലോൺവരേയും കമ്പോഡിയമുതൽ ജാവവരേയും ഭീമാകാരങ്ങളായ ഹൈന്ദവദേവാലയങ്ങൾ പണിതുയർത്തിയവരും, മുഗൾ പാദുഷമാർക്കും ബേഗമുകൾക്കുംവേണ്ടി മനോഹരകൊത്തുപണികളുള്ള മണി

മേടകരം നിമ്മിച്ചവരുമായ ശില്പികരം—ഇതാണു് ഇന്നലെ വരെ നാഗരികതയെന്നതു് യൂറോപ്യന്മാരുടേതു മാത്രമാണെന്നു കരുതിയിരുന്ന പാശ്ചാത്യമനസ്സിനുമുമ്പിൽ ക്ഷമാപൂണ്ണമായ പാണ്ഡിത്യം ഇന്നു് അനാവരണം ചെയ്യുന്ന ഭാരതമെന്ന ഒരു നൂതനഭൂഖണ്ഡം.'

യുനെസ്കോയുടെ ആഭിമുഖ്യത്തിൽ ഓറിയൻറു് ലോംഗ്മൻസ് പ്രസിദ്ധം ചെയ്തിട്ടുള്ള 'ട്രെഡീഷനൽ കരംച്ചഴ്സ് ഓഫ് സൗത്തു്-ഈസ്റ്റ് ഏഷ്യ' എന്ന ഗ്രന്ഥത്തിൽ ('യുനെസ്കോ ക്രോണിക്കിളി'ന്റെ മേയ് 1959 ലക്കത്തിൽ, പ്രൊ. കെ. ഏ. നീലകണ്ഠശാസ്ത്രി എഴുതിയിട്ടുള്ള 'ദ ഫ്യൂച്ചർ ഓഫ് ട്രെഡീഷണൽ കരംച്ചഴ്സ്' എന്ന ലേഖനത്തിൽ ഉദ്ധരിച്ചിട്ടുള്ളതു്) സംസ്കാരത്തെ ഇങ്ങനെ നിവ്വചിച്ചിരിക്കുന്നു:

'സംസ്കാരം എന്നാൽ ഒരു സമൂഹം ഒരു തലമുറയിൽനിന്നും അടുത്ത തലമുറയിലേയ്ക്കു് കൈമാറുന്ന സാധനങ്ങരം, ആശയങ്ങരം, പ്രതീകങ്ങരം, വിശ്വാസങ്ങരം, മനോഭാവങ്ങരം, മൂല്യങ്ങരം, സാമൂഹ്യാചാരങ്ങരം എന്നിവയുടെ സമഗ്രസഞ്ചയമാകുന്നു

സംസ്കാരമെന്ന വിഷയത്തെ സാമാന്യമായി ഭൗതികമെന്നും മാനസികമെന്നും രണ്ടായി തരം തിരിക്കാം. ഈ രണ്ടുവശങ്ങളിൽ നിന്നും ഭാരതീയസംസ്കാരത്തെ പഠിക്കാൻ കഴിയും. ഏതു സംസ്കാരത്തിന്റേയും ആദിമവികാസം ഭൗതികമാണു്. ഭാരതത്തെ സംബന്ധിച്ചിടത്തോളം, ഈ ഭൗതികസംസ്കാരത്തിന്റെ ആരംഭം എവിടെവെച്ചു്, ഏതു കാലത്താണു് എന്നു് കൃത്യമായി പറയാൻ സാധ്യമല്ല. ഇന്ത്യാചരിത്രത്തിൽ കാലനിണ്ണയം, പുറകോട്ടു പോകുന്തോറും, വളരെ പ്രയാസമായിത്തീരുന്നു. എന്നാൽ ചരിത്രകാരന്മാരും ഗവേഷകരും ക്ഷമാപൂവ്വം ശേഖരിച്ച വസ്തുതകളിൽനിന്നും നമുക്കു് അറിവാകുന്നതു്, ഭാരതീയർ ചരിത്രചക്രവാളത്തിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടപ്പോരംത്തന്നെ വളരെ വികാസം പ്രാപിച്ച ഭൗതികസംസ്കാരം സമ്പാദിച്ചുകഴിഞ്ഞിരുന്നു എന്നാണു്. അവരുടെ ആദ്യത്തെ ലിഖിതപ്രമാണവും, മനുഷ്യവഗ്ഗത്തിന്റെതന്നെ ആദിലിഖിതപ്രമാണവുമായ ഋഗ്വേദം നല്കുന്ന ചിത്രം കാഷികവൃത്തിയിലും ഗ്രാമീണകൈത്തൊഴിലുകളിലും ഗ്രാമസംഘടനയിലും ഉറച്ച ഒരു ജനതയുടേതാണു്. അവർ ജീവിതത്തെ അത്യധികം സ്നേഹിക്കയും കവിതയിലും യുദ്ധത്തിലും വലിയ താത്പര്യം പ്രദശിപ്പിക്കയും ചെയ്തിരുന്നു.

അതുകൊണ്ട് അവരുടെ ഭൗതികസംസ്കാരത്തിൻെറ ആദിമദശയെപ്പററി എന്തെങ്കിലും പറയുക കുറെയൊക്കെ പ്രയാസംതന്നെയാണ്. ഇനിയും പുറകോട്ടുപോയി, സിന്ധുനദീതടസംസ്കാരം ഋഗ്വേദത്തിനുമുമ്പുള്ളതാണെന്ന പ്രശസ്തചരിത്രകാരന്മാരുടെ വീക്ഷണം നാം അംഗീകരിക്കുന്നു എന്നിരിക്കട്ടെ; ആ സംസ്കാരവും ചക്രവാളത്തിൽ പ്രത്യക്ഷപ്പെടുന്നതു് വളരെ പരിഷ്കൃതമായ ഒരു നാഗരികസംസ്കാരത്തിൻെറ രൂപത്തിലാണ്. അങ്ങനെ ഭാരതീയ സംസ്കാരത്തിൻെറ പ്രാരംഭദശയെപ്പററി ചർച്ചചെയ്യുക വളരെ വിഷമമാകുന്നു. എന്നാൽ ഒരു കാര്യം സ്പഷ്ടം: അതിതാണ്—ഈ സംസ്കാരം മാനവചരിത്രത്തിൽ ആദ്യമായി രംഗപ്രവേശം ചെയ്തപ്പോൾത്തന്നെ സാമൂഹ്യപരിണാമത്തിൻെറ ഏററവും പുരാതനമായ പ്രാകൃതഘട്ടം എത്രയോ മുമ്പേ തരണംചെയ്തുകഴിഞ്ഞിരുന്നു; മാത്രമല്ല, മനസ്സിൻേറയും ചിന്തയുടേയും തലങ്ങളിൽ ഒരു സുശക്തമായ മുന്നേററത്തിനു സന്നദ്ധമാകുകയും ചെയ്തിരുന്നു. എന്തെന്നാൽ, ചരിത്രകാരന്മാർ, 'ഇന്തോ-ആര്യന്മാർ' എന്നു വിളിക്കുന്ന ഋഗ്വേദഭാരതീയർ ഒരു ഊർജ്ജസ്വലമനുഷ്യവർഗ്ഗമായിരുന്നു. അവർ ഗഹനമായ ധർമ്മബോധമുള്ളവരായിരുന്നു. അവക്ക് ധാരാളം വിശ്രമസമയം ലഭിച്ചിരുന്നു. ഈ പരിതഃസ്ഥിതികൾ തങ്ങളുടെ അധികോർജ്ജം മാനസികതലത്തിൽ നിവേശിപ്പിക്കാൻ അവരെ പ്രേരിപ്പിച്ചു.

ഒരു സമൂഹം കൃഷിയിലും വ്യവസായത്തിലും ഉറച്ച്, ഭൗതികമായ അടിത്തറയിൽ കുറെയൊക്കെ സ്ഥിരതയും സുരക്ഷയുംനേടി, കുറെ വിശ്രമസമയം ലഭിക്കുമ്പോൾ, ആ വിശ്രമസമയം മനുഷ്യൻെറ ആന്തരജീവിതത്തിൻെറ ഉന്നതതലങ്ങളിൽ മുടക്കുവാൻ തുനിയുന്നു എന്നുള്ളതു് നരവംശശാസ്ത്രം പഠിപ്പിക്കുന്ന ഒരാശയമാണ്. അങ്ങനെ സംസ്കാരത്തിൻെറ രണ്ടാമത്തെ വശം. അതായതു് മനഃസംസ്കാരം, ഉദ്ഭൂതമാകുന്നു. ഋഗ്വേദത്തിൽ മാനസികജീവിതത്തിൻെറ, ചിന്താപരമായ ജീവിതത്തിൻെറ, ഉദ്ഗമത്തെ നാം അഭിമുഖീകരിക്കുന്നു. സാഹിത്യത്തിൻേറയും തത്ത്വചിന്താപരമായ ഊഹാപോഹങ്ങളുടേയും രംഗത്തു് പ്രപഞ്ചത്തിൻെറ പ്രകൃതിയേയും മാനവാസ്തിത്വത്തിൻെറ അർത്ഥത്തേയുംപററി ചോദ്യങ്ങൾ ഉയർന്നുവരുന്നു. ഋഗ്വേദകാലഘട്ടത്തിൽ ഭാരതീയജനജീവിതത്തിൽ പ്രകടമാകുന്ന ഈ ദാർശനികമനഃസ്ഥിതിയും ആന്തരികാവനതിയും അനന്തരശതകങ്ങളിൽ ആഴത്തിലും വ്യാപ്തിയിലും വളർന്ന് അവസാനം, ഭാരതീയസംസ്കാരത്തിൻെറ പ്രബലസ്വഭാവമായിത്തീർന്നു.

## 3 വേദങ്ങളുടെ വിശ്വവീക്ഷണം

വിശാലവും വൈവിധ്യപൂർണ്ണവുമായ വൈദികസാഹിത്യം അക്കാലത്തെ ഭാരതത്തിന്റെ മനോഭാവവും ചിത്തവൃത്തിയും സ്പഷ്ടമാക്കുന്നുണ്ട്. അക്കാലത്തെ പ്രതിഭാസമ്പന്നർ നേടിയ ആശയങ്ങളും അന്തർദർശനവും ആണ് പില്ക്കാലത്തുണ്ടായ സാംസ്കാരികവും ധൈഷണികവുമായ വികാസങ്ങളുടെ അടിസ്ഥാനവും പ്രേരണയും ആയി വർത്തിച്ചിട്ടുള്ളതു്. അവരിൽനിന്നും പൈതൃകമായി ലഭിച്ച വിശ്വവീക്ഷണം ശതാബ്ദങ്ങളോളം ഇന്ത്യയെ സംപുഷ്ടമാക്കിത്താങ്ങിനിർത്തി. അതു് ഇന്നും ഊർജ്ജസ്വലമായി നിലനില്ക്കുകയും ചെയ്യുന്നു.

ഭാരതീയസംസ്കാരത്തെ മനസ്സിലാക്കണമെങ്കിൽ ഈ വിശ്വവീക്ഷണത്തിലേയ്ക്കു് ഒരു അന്തർദൃഷ്ടി ലഭിക്കേണ്ടതുണ്ട്. ഏതു സംസ്കാരത്തിന്റേയും നാഗരികതയുടേയും പിറകിൽ ഒരു തത്ത്വശാസ്ത്രത്തിന്റെ പ്രേരണയുണ്ടാവും. ആ തത്ത്വശാസ്ത്രം അറിഞ്ഞാലേ ആ സംസ്കാരനാഗരികതകളുടെ മനസ്സും ചിത്തവൃത്തിയും പ്രക്രിയകളും മനസ്സിലാക്കാൻ പററൂ. ഹെഗൽ പറയുന്നു: 'തത്ത്വശാസ്ത്രരഹിതമായ ഒരു സംസ്കാരം പവിത്രമൂർത്തിയില്ലാത്ത ഒരൊഴിഞ്ഞ കോവിൽപോലെയാണ്.'

ഭാരതീയസംസ്കാരം അതിന്റെ പുരോഗതിയിൽ ജീവിതത്തിന്റെ വ്യത്യസ്തമുഖങ്ങളും നിലകളും പരീക്ഷണവിധേയമാക്കീട്ടുണ്ട്. അതു് യാതൊരു ജീവിതമൂല്യങ്ങളേയും തള്ളിക്കളഞ്ഞിട്ടില്ല. എന്നാൽ ചില മൂല്യങ്ങളിൽ മററു ചിലവയേക്കാ‍ൾ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചിട്ടുണ്ട്. രാജനീതി, ധനതത്ത്വശാസ്ത്രം, കല, ശാസ്ത്രം, മതം, ദർശനം,—ഇവയെല്ലാം അതിന്റെ സംഭാവനകളെക്കൊണ്ടു സമൃദ്ധമാക്കപ്പെട്ടിട്ടുണ്ട്. എന്നാൽ, അതിന്റെ മഹത്തമവും വിശിഷ്ടവുമായ സംഭാവന മതത്തിന്റേയും തത്ത്വശാസ്ത്രത്തിന്റേയും രംഗത്താണ്. ഭാരതീയസംസ്കാരത്തേയും അതിന്റെ വീക്ഷണത്തേയും, ചില പാശ്ചാത്യലേഖകർ ചെയ്തതുപോലെ, പാരലൗകികമായി കരുതുന്നതു് വസ്തുതകൾക്ക നിരക്കുന്നതല്ല. പാരലൗകികതയും അന്തർജ്ഞാനവും തീർച്ചയായും അതിന്റെ സ്വഭാവംതന്നെ. എന്നാൽ ഈ ലോകോത്തരവാദത്തിന്റെ അടിത്തറ അരോഗദൃഢമായ രചനാത്മകതയും ജീവിതോല്ലാസവും ആണ്. കലയിലും സാഹിത്യത്തിലും സംഗീതത്തിലും നൃത്തത്തിലും ഇതു പ്രകടമാകുന്നുമുണ്ട്.

[ദ പോസിററീവ് സയൻസസ് ഓഫ് ദി എൻഷ്യൻറ് ഹിന്ദൂസ് (1915) എന്ന ഗ്രന്ഥത്തിൻെറ മുഖവുര, പേജ് 47] ഡാ. ബ്രജേന്ദ്രനാഥ സീൽ പറയുന്നു:

'ഗ്രീക്കുകാരെപ്പോലെതന്നെ ഹിന്ദുക്കളും ശാസ്ത്രീയാശയങ്ങളുടെ സൃഷ്ടിയിലും ഭൗതികപ്രതിഭാസങ്ങളുടെ അന്വേഷണരീതികളിലും രചനാത്മകമായ ജ്ഞാനം പടുത്തുയത്തുന്നതിലും അതു് വ്യാവസായികപ്രക്രിയകളിൽ പ്രയോഗിക്കുന്നതിലും ഭാഗഭാക്കുകളായിട്ടുണ്ടു് ഹിന്ദുക്കളുടെ ശാസ്ത്രീയാശയങ്ങളും രീതികളും (ഉദാ: സങ്കല്പാനുമാനരീതിയും ബീജഗണിതവിശ്ലേഷണരീതികളും) ഏഷ്യയിൽ പ്രകൃതിവിജ്ഞാനത്തിൻെറ പുരോഗതിയെ ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ടു്.'

വിദേശികൾ ഇന്ത്യയെ ധനസമ്പന്നവും ജ്ഞാനസമൃദ്ധവുമായ ഒരു രാജ്യമായി കണ്ടിരുന്നു. ഈ രാജ്യവുമായി കച്ചവടം മാത്രമല്ല ധൈഷണികസമ്പക്ക്വും അവർ കൊതിച്ചിരുന്നു. ഇതിൽനിന്നും അനുമാനിക്കേണ്ടതു് പ്രാചീനഭാരതജനങ്ങൾക്കു് മനുഷ്യനിൽ വലിയ താത്പര്യം ഉണ്ടായിരുന്നു എന്നാണു്. ആ താത്പര്യം സാമൂഹ്യജീവിയായ മനുഷ്യൻ ബാഹ്യപ്രതിബന്ധങ്ങളെ തട്ടിത്തകക്കാൻ ശ്രമിക്കുന്ന മനുഷ്യൻ, സാമൂഹികവും വ്യക്തിപരവുമായ അസ്തിത്വത്തിൽ ആനന്ദം കൊള്ളുന്ന മനുഷ്യൻ എന്നിങ്ങനെ വിഭിന്നതലങ്ങളിൽ വ്യാപിച്ചിരുന്നു. സംസ്കാരത്തിൻെറ ഈ മുഖം ഋഗ്വേദഭാരതത്തിൽ ഏറെ പ്രാമുഖ്യം നേടിയിരുന്നു. പല പുതിയ ആശയവികാസങ്ങൾക്കും വിധേയമായപ്പോൾ പില്ക്കാലത്തു് ഈ മൂല്യം അല്പം പിൻതള്ളപ്പെട്ടുവെങ്കിലും സുദീർഘചരിത്രത്തിൻെറ ഒരു കാലഘട്ടത്തിലും അതു് നിരത്ഥകമായി കരുതപ്പെട്ടിരുന്നില്ല.

## 4 ഇന്തോ-ആര്യന്മാരുടെ മനസ്സും ചിത്തവൃത്തിയും

ഈ സംസ്കാരത്തിൻെറ ഇന്തോ-ആര്യൻ സ്രഷ്ടാക്കളെ ഋഗ്വേദം വരച്ചുകാട്ടുന്നതു് അരോഗദൃഢഗാത്രരായ ഒരു വഗ്ഗമായിട്ടാണു്. പതഞ്ഞുപൊങ്ങുന്ന യൗവനവും ഓജസ്സും ഊജ്ജസ്വലതയും ഉത്സാഹവുമാണു് അവരിൽ നാം കാണുന്നതു്. ജീവിതപ്രേമവും പ്രവത്തനക്ഷമതയും കാവ്യപ്രതിഭയും പിന്നീടു് തത്ത്വചിന്തയും കൊണ്ടു് അവർ സമ്പന്നരായിവരുന്നു. ഋഗ്വേദാന്തരീക്ഷത്തിലെങ്ങും നിരാശാവാദത്തിൻെറ ലാഞ്ഛനപോലുമില്ല. ലോകോത്തരതാവാദത്തിൻെറ ചില സൂചനകൾ അവിടെ തീച്ചയായുമുണ്ടു്. എങ്കിലും, മരണശേഷം സ്വഗ്ഗത്തിലേയ്ക്കു പോകാനുള്ള തീവ്രമായ

ഒരാഗ്രഹമല്ലാതെ അനുഭവാതീതമായ ഒന്നിനെപ്പററിയുള്ള ആവേശമോ ആസക്തിയോ അവിടെ ഇല്ല. ഈ സ്വർഗ്ഗമോ, ഇഹലോകത്തിലെ സുഖഭോഗജീവിതത്തിന്റെ ആദർശവല്ക്കരണം മാത്രമായിരുന്നതാനും. ഇവിടെ താഴെയുള്ള വിരസമായ ജീവിതത്തിൽ അഭികാമ്യമായിരുന്ന ഒരു പരിവർത്തനം മാത്രമായിരുന്നു ആ സ്വർഗ്ഗം. ഋഗ്വേദഭാരതീയർ സങ്കോചമെന്യേ ലൗകികരായിരുന്നു. അതൊരു കുററമായി അവർക്ക് തോന്നിയിരുന്നുമില്ല. ഇക്കാര്യത്തിൽ അവർ നമ്മുടെ സമകാലീന നാഗരീകജനങ്ങളുമായി ഉററ ബന്ധമുള്ളവരാണ്. ഇരുക്കൂട്ടരും പ്രായോഗിക–അനുഭവവാദികളാണ്. ഇരുക്കൂട്ടരും മതത്തെപ്പോലും തങ്ങളുടെ രചനാത്മകമായ ആവശ്യങ്ങൾക്കുവേണ്ടി വളച്ചൊടിക്കും.

എന്നാൽ ഇന്തോ–ആര്യന്മാർ ശരീരതലജീവിതംകൊണ്ട് സംതൃപ്തരായിരുന്നില്ല. അവരുടെ ഊർജ്ജസ്വലവും വിശ്രമരഹിതവുമായ മനസ്സിന് അധികകാലം അങ്ങനെ സംതൃപ്തമായിരിക്കാൻ സാധ്യമല്ലായിരുന്നു. ഭൗതികവും സാമൂഹികവുമായ തലങ്ങളിൽ സ്ഥിരത നേടിയപ്പോൾ അവരുടെ മാനസികജീവിതത്തിൽ ഇളക്കങ്ങളും ചോദ്യങ്ങളും അനുഭവപ്പെട്ടുതുടങ്ങി. അവരുടെ അതുവരെയുള്ള സരളമായ ശുഭാപ്തിവിശ്വാസം ചോദ്യം ചെയ്യപ്പെട്ടു. അവർ വിശാലതരങ്ങളായ ചിന്താചക്രവാളങ്ങളിലും അനുഭവങ്ങളുടെ ഗഹനതലങ്ങളിലും മുന്നേറിത്തുടങ്ങി. വൈദികയുഗത്തിന്റെ അവസാനം ഭാരതചരിത്രം ഉപനിഷത്തുകളിലൂടെ ഏററവും സൃഷ്ടിപരമായ ഒരു കാലഘട്ടത്തിൽ പ്രവേശിച്ചു. ഇന്ത്യയുടെ അനന്തരചരിത്രത്തെ സംബന്ധിച്ചിടത്തോളം ഇത് ഏററവും നിർണായകവും വ്യാപകവുമായിരുന്നു. ഉപനിഷത്തുകളിൽ നാം കാണുന്നത് മനുഷ്യന്റെ മാനസികജീവിതം പരമോന്നതിയിലെത്തുന്നതും മനുഷ്യൻ ആ ഉയർച്ചയിൽ നിന്നുകൊണ്ട് താഴെയുള്ള അനുഭവരംഗത്തെയാകമാനം അവലോകനം ചെയ്യുന്നതുമാണ്.

## 5 ഇന്തോ–ആര്യന്മാരുടെ ദാർശനികചൈതന്യം

ഇന്തോ ആര്യൻ മനസ്സിൽ അന്വേഷണബുദ്ധി ആവേശിച്ചപ്പോൾ അനുഭവങ്ങൾ ചോദ്യം ചെയ്യപ്പെട്ടു. പരിസരലോകവും ദൈവങ്ങളും പാരമ്പര്യവിശ്വാസതത്ത്വങ്ങളും ചോദ്യവിധേയമായി. യുക്തിയുക്തവും സുനിശ്ചിതവുമായ ജ്ഞാനം ലഭിക്കാത്തപ്പോൾ, സംശയിക്കുന്നതിൽ അവർക്ക്ശേഷം ഭയമുണ്ടായിരുന്നില്ല. അവിശ്വാസത്തിന് സൃഷ്ടിപരമായ ഒരു വശമുണ്ട് എന്ന സത്യം അവരുടെ ഉദാഹരണം വിളിച്ചോതുന്നു. സത്യാന്വേഷണത്തിൽ

ഇത്തരം അവിശ്വാസം യുക്തിനിഷ്ഠമായ വിശ്വാസത്തിന്റെ മുന്നോടിയാണ്. അവർ ബാഹ്യ പ്രപഞ്ചസത്യം അന്വേഷിച്ചപ്പോൾ വിസ്മയചകിതരായി. കൂടുതൽ അന്വേഷണം രഹസ്യത്തെ കൂടുതൽ ഗഹനമാക്കി. ഋഗ്വേദത്തിലെ നാസദീയസൂക്തം ഇന്തോ–ആര്യൻ മനസ്സിൽ ഈ രഹസ്യം ഉളവാക്കിയ സംഘട്ടനം ചിത്രീകരിക്കുന്നു. ആന്തരികലോകത്തെ നിയന്ത്രിക്കാത്തിടത്തോളം കാലം ബാഹ്യലോകരഹസ്യം വദ്ധിക്കയേയുള്ളു എന്നും, ജ്ഞാനം എത്രതന്നെ പുരോഗമിച്ചാലും അതു കുറയുകയില്ലെന്നും, അവർ വേഗം കണ്ടുപിടിച്ചു. ഈ അറിവ് ആധുനികചിന്തകർ, ഇന്ന്, സാവധാനം കണ്ടുപിടിക്കുകയാണ്. യാഥാത്ഥ്യത്തെപ്പറ്റിയുള്ള ഒരു പൂണ്ണദർശനം സാധ്യമാകുന്നതിന് കേവലം ബാഹ്യമായ അനുഭവസഞ്ചയം പോരാ; ആന്തരികാനുഭവങ്ങളും അത്യന്താപേക്ഷിതമാണ്.

ബാഹ്യപ്രകൃതിയുടെ തത്ത്വശാസ്ത്രം നിമ്മിക്കുന്നതിന് നാം ഇന്ദ്രിയങ്ങൾ നല്കുന്ന അനുഭവങ്ങളെ ആശ്രയിക്കുന്നു. ഈ അനുഭവങ്ങളിൽനിന്നു തുടങ്ങുന്നു എന്നേയുള്ളു; അതിവേഗം ഊഹാപോഹചിന്തയുടെ ചിറകുകളിൽ അവയെ അതിക്രമിക്കാൻ നിർബന്ധിതരാകുന്നു. പ്രപഞ്ചസൃഷ്ടിയെപ്പററിയുള്ള ഭാരതീയ ഊഹാപോഹങ്ങൾ ധീരങ്ങളാണ്. ആധുനികശാസ്ത്രചിന്തയുടെ ഊഹാപോഹങ്ങളോട് അവയ്ക്ക് ഉററ ബന്ധവുമുണ്ട്. പ്രാചീനഭാരതീയശാസ്ത്രജ്ഞന്മാർ, ആധുനികശാസ്ത്രജ്ഞന്മാരെപ്പോലെ, സമസ്തപ്രപഞ്ചത്തിന്റേയും പുറകിലായി സ്വയം പരിണാമിയായ ഒരു കാരണത്തെ സങ്കല്പിച്ചിരുന്നു. കാരണ-ഫലങ്ങളുടെ അഭേദത്തെപ്പററിയുള്ള അവരുടെ ആശയം ഈ സങ്കല്പത്തിന്റെ ഒരു പ്രധാന അനുസിദ്ധാന്തമാണ്. കാരണം സൂക്ഷ്മരൂപത്തിലെന്തോ, അതുതന്നെയാണ് സ്ഥൂലരൂപത്തിലുള്ള ഫലം. ഈ കാരണ–ഫലപ്രക്രിയ പ്രകൃതിയിലെ മനുഷ്യനുൾപ്പെടെയുള്ള എല്ലാ വസ്തുക്കൾക്കും സംഭവങ്ങൾക്കും ബാധകമാണ്. യാദൃച്ഛികമായോ അവ്യവസ്ഥിതമായോ യാതൊന്നും സംഭവിക്കുന്നില്ല. യുക്തിചിന്താപരവും വസ്തുനിഷ്ഠവുമായ അന്വേഷണത്തിലൂടെ മനുഷ്യന് സംഭവങ്ങളുടെ കാരണത്തേയോ കാരണങ്ങളേയോ കണ്ടുപിടിക്കാം; പ്രകൃതിപ്രക്രിയകളിൽ നിയന്ത്രണം നേടുകയും ചെയ്യാം.

പ്രാചീനഭാരതീയചിന്തയും ആധുനികശാസ്ത്രചിന്തയും തമ്മിലുള്ള ഗാഢബന്ധത്തിന്റെ രണ്ടാമത്തെ ബിന്ദു പരിണാമമാണ്. ഇന്തോ–ആര്യന്മാർ പരിണാമപ്രക്രിയയുടെ ഉത്പന്നമാണ് വിശ്വമെന്ന സിദ്ധാന്തം മുന്നോട്ടു വെച്ചിരുന്നു. അവരുടെ അഭിപ്രായ

ത്തിൽ വിശ്വബാഹ്യമായ ഈശ്വരൻെറ സൃഷ്ടിയല്ല അതു്. അവർ വിശ്വത്തിൻേറയും ജീവജാലങ്ങളുടേയും പരിണാമത്തിൽ വിശ്വസിച്ചിരുന്നു. ഈ വിശ്വം സ്ഥാവരമല്ല, ഗതിശീലമാണു്. വിശ്വശക്തി അവ്യാകൃതാവസ്ഥയിൽനിന്നും വ്യാകൃതാവസ്ഥയിലേയ്ക്കു മാറുന്നു. പ്രകൃതിയെപ്പററിയുള്ള അവരുടെ ആശയം ആധുനികശാസ്ത്രത്തിൻേറതിനെക്കാരം കൂടുതൽ സമഗ്രമായിരുന്നു. അതു് അനുഭവപ്രപഞ്ചത്തിൻെറ ഭൗതികവും ജൈവവും മാനസികവും ആധ്യാത്മികവുമായ വശങ്ങളെ ഉരംക്കൊണ്ടിരുന്നു.

മൂന്നാമതൊരു ബന്ധം ഭാരതീയചിന്തയിൽ പ്രകൃത്യതീതത്തിനു് യാതൊരു സ്ഥാനവുമില്ല എന്നതാണു്. പാശ്ചാത്യചിന്തയുടെ സ്വഭാവമായ മനസ്സും വസ്തുവും തമ്മിലുള്ളതും പ്രാകൃതികവും പ്രകൃത്യതീകവും തമ്മിലുള്ളതുമായ സംഘട്ടനം ഭാരതീയ ചിന്തയ്ക്കു് അജ്ഞാതമത്രേ. നാലാമതായി, ഊർജ്ജസംരക്ഷണസിദ്ധാന്തവും, വസ്തുവും ഊർജ്ജവും ഒന്നാണെന്ന സിദ്ധാന്തവും ഭാരതീയതത്ത്വചിന്തയുടെ അഭേദ്യഭാഗങ്ങളാണു്: ഇവ ആധുനികചിന്തയുടെ വിപ്ലവകരമായ കണ്ടുപിടിത്തങ്ങളാണല്ലോ. അഞ്ചാമതായി, സ്ഥലകാലങ്ങളുടെ വിശ്വവ്യാപകതയും അവയുടെ ആപേക്ഷികതയും രണ്ടു ചിന്താധാരകളുടേയും സമ്പക്ബിന്ദുക്കളാണു്.

പുരാതനഭാരതീയചിന്തകരുടെ യുക്തിചിന്താപരവും ഊഹാപോഹധീരതയും സ്പഷ്ടമാക്കാൻ ഈ ഉദാഹരണങ്ങരം മതിയല്ലോ. ഉപനിഷത്തുകളിൽ അവരുടെ മനസ്സിൻെറ പ്രവത്തനങ്ങളുടെ ഒരു നിഴലാട്ടം നമുക്കു കാണാം. മതാന്ധതയുടേയോ രാഷ്ട്രീയാധികാരത്തിൻേറയോ പൊതുജനാഭിപ്രായത്തിൻേറയോ നിരങ്കുശത്വം അവരെ ബാധിച്ചില്ല. അവർ ഏകാഗ്രശ്രദ്ധയോടെ സത്യം അന്വേഷിച്ചു. ആ ഏകാഗ്രത ചിന്താചരിത്രത്തിൽ അസാധരണമായിരുന്നു. മാക്സ്മുള്ളറുടെ വാക്കുകളിൽ (സിക്സു് സിസ്റ്റംസ് ഓഫ് ഫിലോസഫി, പു 182:)

> 'അശ്രാന്തരും നിർഭയരുമായ ഭാരതീയ ചിന്തകർ സഹസ്രാബ്ദങ്ങരംക്കുമുമ്പു്, സാവധാനം, പടിപടിയായി, ആവിഷ്കരിച്ച വേദാന്തദശനം തീച്ചയായും അദ്ഭുതാവഹമാണു്. ഒരു പുരാതന ഗോഥിക് ദേവാലയ ഗോപുരശിഖരത്തിൻെറ അവസാനത്തെ ചരിഞ്ഞ പടികരം കയറുമ്പോരം ഉണ്ടാവുന്ന തലച്ചുററലാണു് വേദാന്തം ഇന്നും നമ്മുടെ മനസ്സിലുളവാക്കുന്നതു്. നമ്മുടെ ദാർശനികരിലാരും, ഹെറാക്ളിററസ് പ്ളാറേറാ, കാൻറു്, ഹെഗെൽ തുടങ്ങിയവർപോലും ഇടിമി

ന്നലോ കൊട്ടങ്കാറോ ഏശാത്ത ഇത്തരമൊരു സൗധശിഖരം നിർമ്മിച്ചിട്ടില്ല. അടിത്തറ പാകി, ക്രമമായി ഓരോരോ കല്ലുകൾ പടുത്തുയർത്തി ഭാരതീയർ ഇതു സാധിച്ചിരിക്കുന്നു. ആദിയിൽ ഒന്നേ ഉണ്ടായിരിക്കാൻ സാധ്യതയുള്ളൂ എന്ന് സ്പഷ്ടമാക്കിയതിനുശേഷം, അവസാനവും ഒന്നേ ഉണ്ടായിരിക്കാൻ സാധ്യതയുള്ളു എന്ന ആശയത്തിൽ ചെന്നെത്തുന്നു. നമുക്കിതിനെ ആത്മൻ എന്നോ ബ്രഹ്മൻ എന്നോ വിളിക്കാം.'

## 6 ഉപനിഷത്തുക്കളും ആധുനികശാസ്ത്രചിന്തയും

ഉപനിഷത്തുകളിൽ ആശയവും ആശയവും തമ്മിലുള്ള മനോഹരസംഘട്ടനം നമുക്കു പഠിക്കാം. കൂടുതൽ തൃപ്തികരമായ പുതിയ ആശയങ്ങൾ ഉരുത്തിരിയുന്നു. അപര്യാപ്തമായവ തിരസ്കരിക്കപ്പെടുന്നു, ആരും ഇതിൽ കണ്ണീർ വാർക്കുന്നില്ല. സങ്കല്പങ്ങൾ മുന്നോട്ടു വരുന്നു; അനുഭവത്തിന്റെ ചാണയിൽ ഉരയ്ക്കപ്പെട്ടു തിരസ്കൃതമാകുന്നു. ഒരു മതസിദ്ധാന്തത്തിന്റെ ഇംഗിതമനുസരിച്ചല്ല ഇതു സംഭവിക്കുന്നത്. അങ്ങനെ നാം അധിവസിക്കുന്ന ഈ ലോകത്തിന്റെ രഹസ്യങ്ങളിൽ വെളിച്ചം വീശാനായി ചിന്ത മുന്നേറുന്നു. ഈ മഹാസാഹസത്തിൽ ഒരു ചെറിയ ന്യൂനപക്ഷം ചിന്തകർമാത്രമേ പങ്കുകൊള്ളുന്നുള്ളൂ സത്യവും മനുഷ്യസമൂഹത്തിന്റെ ക്ഷേമവും സന്തോഷവും അവക്കൊരാവേശമായിരുന്നു. ഊഹാപോഹാരംഗത്തു് അവക്കുണ്ടായ നേട്ടങ്ങൾ ആധുനികവിശ്വസൃഷ്ടിശാസ്ത്രതത്ത്വങ്ങളോടു കിടപിടിക്കുകയാണെന്നുള്ളതു് ഒട്ടും ആശ്ചര്യകരമല്ല.

എന്നാൽ ഈ ഭാരതീയചിന്തകർ തങ്ങളുടെ ബുദ്ധിപരമായ ഊഹാപോഹങ്ങൾകൊണ്ടു സംതൃപ്തരായില്ല. ഇത്തരം ഊഹാപോഹജ്ഞാനം ഉണ്ടായിട്ടും പ്രപഞ്ചം രഹസ്യമായിത്തന്നെയായിരുന്നു. ജ്ഞാനം പുരോഗമിക്കുന്നതോടൊപ്പം ആ രഹസ്യവും കൂടുതൽ ഗഹനമായി എന്നു മാത്രം. ആധുനികശാസ്ത്രജ്ഞന്മാരുടേയും അനുഭവം ഇതിൽനിന്നു വ്യത്യസ്തമല്ല. ആ ആഴമേറിയ പ്രപഞ്ചരഹസ്യത്തിന്റെ പ്രധാനഘടകങ്ങളിലൊന്നു് മനുഷ്യൻതന്നെയായിരുന്നു. ഉപനിഷത്തുകൾക്കു് ഈ സത്യം ബോധ്യമായി. ഇരുപതാംശതകത്തിലെ ഭൗതികശാസ്ത്രം ഉറപ്പിച്ചുപറയുന്നതും ഈ കേന്ദ്രസത്യം തന്നെ. രണ്ടിനും മനുഷ്യനാണ് മഹത്തമരഹസ്യം. എല്ലാ രഹസ്യങ്ങളുടേയും താക്കോൽ അവന്റെ കയ്യിൽത്തന്നെ.

ഈ ബോധം ഉദിച്ചതിനുശേഷം ഭാരതീയതത്ത്വശാസ്ത്രത്തിൽ വിപ്ലവകരമായ പുതിയ വഴിത്തിരിവുണ്ടായി; ഊഹോപോഹപര

തയിൽനിന്നും അതു് പരീക്ഷണാത്മകമായിത്തീൎന്നു. ബാഹ്യപ്രപഞ്ചം അനുഭവമണ്ഡലത്തിൽ വരുന്നതു് അതിൻെറ നിരീക്ഷണവിധേയങ്ങളായ വശങ്ങളിൽ മാത്രമാണു്. ഇതു് പൂർണ്ണസത്യത്തിൻെറ ഒരംശം മാത്രമാണുതാനും. അതിനപ്പുറം കിടക്കുന്നു നിരീക്ഷണവിധേയമല്ലാത്ത അനന്തവിശാലത. ഇരുപതാം ശതകത്തിലെ ഭൗതികശാസ്ത്രം പ്രപഞ്ചത്തിൻെറ ഈ നിരീക്ഷണവിധേയമായ വശത്തെ മാത്രമേ പരിഗണിക്കുന്നുള്ളു. പക്ഷേ ഈ നിരീക്ഷണവിധേയമായ പ്രപഞ്ചത്തിൽ സദാ സന്നിഹിതനായ നിരീക്ഷകനെ സംബന്ധിക്കുന്ന വസ്തുതകളും അടങ്ങിയിരിക്കുന്നു. ഇതു് ഇപ്പോഠം ഭൗതികശാസ്ത്രത്തിനു ബോധ്യമായിട്ടുണ്ടു്. ആധുനികശാസ്ത്രം നിരീക്ഷണവിധേയമായതിനെ അടിസ്ഥാനപ്പെടുത്തി നിരീക്ഷണവിധേയമല്ലാത്തതിലേയ്ക്കു് എത്തിനോക്കാൻ ശ്രമിക്കുന്നുണ്ടു്. എന്നാൽ ഈ ശ്രമങ്ങളെല്ലാം ഊഹാപോഹപരങ്ങളാണു്, അതുമൂലം രഹസ്യം കൂടുതൽ അഗ്രാഹ്യമായിത്തീരുന്നതേയുള്ളു. സർ ജയിംസ് ജീൻസിൻെറ വാക്കുകളിൽ (ദ ന്യൂ ബാക്ക്ഗ്രൗണ്ടു് ഓഫ് സയൻസ് പു: 68).

'ഭൗതികശാസ്ത്രം വസ്തുവിനേയും വികിരണത്തേയും പററി പഠിക്കാൻ പുറപ്പെട്ടതാണു്. എന്നാൽ ഇവയിലൊന്നിൻേറയും പ്രകൃതി വിവരിക്കുവാനോ തനിക്കുവേണ്ടിത്തന്നെ ചിത്രീകരിക്കുവാനോ അതിനു കഴിയുന്നില്ല. ഫോട്ടോണുകഠം, ഇലക്ട്രോണുകഠം ഇവ ശാസ്ത്രജ്ഞനു് അൎത്ഥശൂന്യങ്ങളായിരിക്കുന്നു, ബീജഗണിതം പഠിക്കാൻ തുടങ്ങുന്ന ഒരു ശിശുവിനു് പ്രഥമദിനത്തിൽ X, Y, Z എന്നിവപോലെ. ഈ X, Y, Z എന്താണെന്നറിയാതെതന്നെ അവയെ കൈകാര്യം ചെയ്യാനുള്ളവഴി കണ്ടുപിടിക്കാൻ മാത്രമേ ഇപ്പോഠം പ്രത്യാശയുള്ളു. തത്ഫലമായി ജ്ഞാനപുരോഗതി, ഇന്നു്, ഐൻസ്റ്റീൻ പറഞ്ഞതുപോലെ, ഒരജ്ഞേയത്തിൽനിന്നും മറെറാരജ്ഞേയം പിഴിഞ്ഞെടുക്കുവാനേ പററൂ എന്ന നിലയിലായിരിക്കയാണു്''

നിരീക്ഷിതവും നിരീക്ഷണവിധേയവുമായ വസ്തുതകളിൽ നിരീക്ഷകനെ സംബന്ധിക്കുന്ന വസ്തുതകളുടെ സാന്നിദ്ധ്യം അൎത്ഥവത്താകുന്നതെങ്ങനെയാണു്? സൈദ്ധാന്തികവും പ്രായോഗികവുമായ വീക്ഷണത്തിൽ, പ്രപഞ്ചത്തേക്കാഠം ഗഹനതരമായ ഒരു രഹസ്യം മറയ്ക്കപ്പെടുകയാണെന്നു തോന്നുന്നു. അനാത്മത്തെ സംബന്ധിച്ച ബോധത്തിൽ ആത്മാവു കുരുങ്ങിക്കിടക്കുകയാണെങ്കിൽ, ആ ആത്മാവിൻെറ പ്രകൃതിയെപ്പററിയുള്ള അന്വേഷണം സാധുവും അനുപേക്ഷണീയവുമാകുന്നു. ബാഹ്യലോകത്തെപ്പററിയുള്ള ജ്ഞാന

ത്തിൽ ജ്ഞാതാവായ മനസ്സ് ആവേഷ്ടിതമായിക്കിടക്കയാണെങ്കിൽ മനസ്സിന്റേയും ജ്ഞാനത്തിന്റേയും പ്രകൃതികളെപ്പററിയുള്ള അന്വേഷണം യാഥാത്ഥ്യത്തിന്റെ പ്രകൃതിയെപ്പററിയുള്ള ശാസ്ത്രീയാന്വേഷണത്തിന്റെ അഭേദ്യഭാഗമായിത്തീരുന്നു. സർ ആർഥർ എഡിംഗ്ടൻ പറഞ്ഞതുപോലെ ('ഫിലോസഫി ഓഫ് ഫിസിക്കൽ സയൻസ്'–പു.5):

'ജ്ഞാനാന്വേഷണത്തിൽ നാം അന്വേഷിക്കുന്ന ജ്ഞാനത്തിന്റെ പ്രകൃതിയെപ്പററി അറിയുന്നതു് സഹായകരമായിരിക്കുമെന്നു് നാം കണ്ടുപിടിച്ചിരിക്കുന്നു',

ലിങ്കൻ ബാർനററ് പറയുന്നു ('ദി യൂണിവഴ്സ് ആൻറ് ഡാ. ഐൻസ്റ്റീൻ'. പു 126–27);

'ശാസ്ത്രീയചിന്തയുടെ പരിണാമത്തിൽ ഒരു കാര്യം വളരെ സ്പഷ്ടമായിരിക്കുന്നു; ഭൗതികജഗത്തിലെ ഒരു രഹസ്യവും അതിനപ്പുറത്തായി മറെറാരു രഹസ്യം ചൂണ്ടിക്കാണിക്കാത്തതായില്ല. ബുദ്ധിയുടെ എല്ലാ രാജമാർഗ്ഗങ്ങളും, സിദ്ധാന്തങ്ങളുടേയും ഊഹാപോഹങ്ങളുടേയും ഊടുവഴികളും, അവസാനം ചെന്നെത്തുന്നതു് മനുഷ്യ സാമർത്ഥ്യത്തിനു് ഒരിക്കലും പാലമിടാൻ കഴിയാത്ത ഒരു മഹാഗർത്തത്തിലാണു്. കാരണം, മനുഷ്യൻ അവന്റെ ജീവിതപരിതഃസ്ഥിതിയാൽത്തന്നെ ശൃംഖലാബദ്ധനാകുന്നു. അവന്റെ പരിമിതിയും പ്രകൃതിയിൽ കുരുങ്ങിപ്പോയിരിക്കുന്നു എന്നുള്ളതും അവനെ അസ്വതന്ത്രനാക്കുന്നു. തന്റെ ചക്രവാളങ്ങൾ വികസിപ്പിക്കുന്തോറും മനുഷ്യൻ കൂടുതൽ കൂടുതൽ വ്യക്തമായി അംഗീകരിക്കേണ്ടിവരുന്ന ഒരു കാര്യമുണ്ടു്: ഫിസിസിസ്ററ് നീൽസ് ബോഹർ പറഞ്ഞതുപോലെ, ''നാം അസ്തിത്വ നാടകത്തിലെ നടന്മാരും പ്രേക്ഷകരുമാണു്'', ''അങ്ങനെ മനുഷ്യൻ തന്റെ തന്നെ ഏററവും വലിയ രഹസ്യമാകുന്നു. ഏതൊരു മൂടുപടമിട്ട പ്രപഞ്ചത്തിലേയ്ക്കു് താൻ എറിയപ്പെട്ടിരിക്കുന്നുവോ, ആ പ്രപഞ്ചത്തെ മനുഷ്യൻ അറിയുന്നില്ല. കാരണം തന്നെത്തന്നെ അറിയുന്നില്ല എന്നുള്ളതുതന്നെ. അവൻ തന്റെ ജൈവപ്രക്രിയകളെ വളരെ കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. എന്നാൽ പുററുമുള്ളതിനെ അറിയാനും യുക്തിയുക്തം ചിന്തിക്കാനും സ്വപ്നം കാണാനുമുള്ള തന്റെ വിശിഷ്ടമായ കഴിവിനെപ്പററി അതിലും കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. ഏററവും കുറച്ചു് അവൻ അറിയുന്നതു് തന്റെ മഹത്തമവും ഏററവും രഹസ്യാത്മകവുമായ കഴിവിനെപ്പററിയാണു്: അതായതു് അറി

വാനുള്ള പ്രവർത്തനത്തിൽത്തന്നെ സ്വയം അതിവർത്തിക്കാനും സ്വയം അറിയാനുമുള്ള കഴിവിനെപ്പററിയാണ്.'

## 7. മാനവരഹസ്യത്തിൻെറ വെല്ലുവിളി

ഇപ്പറഞ്ഞതിൽനിന്നും ഇതുപോലെ പ്രശസ്തരായ മററു ശാസ്ത്രജ്ഞന്മാർ മുന്നോട്ടു വെച്ചിട്ടുള്ള പരിഗണനകളിൽനിന്നും ഒരു കാര്യം സ്പഷ്ടമാകുന്നു: ആധുനികഭൗതികശാസ്ത്രം സിദ്ധാന്തപക്ഷത്തു് മനുഷ്യാത്മാവിൻെറ മഹാരഹസ്യത്തെ അഭിമുഖീകരിക്കയാണ്. ആധുനികജീവശാസ്ത്രത്തിലും സ്ഥിതി ഇതുതന്നെ. പ്രകൃതി അവ്യാകൃതമായ ഊർജ്ജപിണ്ഡസ്ഥിതിയിൽനിന്നും വ്യാകൃതമായ പ്രപഞ്ചത്തിലേയ്ക്കുള്ള ഒരു നീക്കം സ്പഷ്ടമാക്കുന്നു. പ്രപഞ്ചപരിണാമം ജൈവതലത്തിലേയ്ക്കും അവിടെനിന്ന് മാനവതലത്തിലേയ്ക്കും ഉയരുന്നു. പരിണാമത്തിൻെറ ഈ മഹാവസ്തുത തുറന്നുകാട്ടുന്നതെന്താണ്? പത്തൊമ്പതാം ശതകത്തിൽ ഈ വിഷയം അത്ര ആഴത്തിൽ ചർച്ച ചെയ്യപ്പെട്ടിരുന്നില്ല. ആ ശതാബ്ദം ശ്രദ്ധേയമാകുന്നതു് പരിണാമയാഥാർത്ഥ്യം സ്ഥാപിക്കപ്പെട്ടു എന്നതിലാണ്. ആക്രാമകസ്ഥാനങ്ങളിൽ നിലയുറപ്പിച്ച മതാന്ധതയുടേയും പക്ഷപാതത്തിൻേറയും എതിർപ്പിനെ തട്ടിത്തകർത്തിട്ടാണ് ഈ നേട്ടം കൈവരിക്കപ്പെട്ടതു്. ഡാർവിൻെറ 'ഓറിജിൻ ഓഫ് സ്പീഷീസ്, ദ ഡിസ്സെൻറ് ഓഫ് മാൻ' എന്നീ മഹാഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടതിനു ശേഷം ജീവശാസ്ത്രം വളരെ പുരോഗതി നേടീട്ടുണ്ട്. പരിണാമഗതിയെപ്പററി സവിശേഷമായും ഈഷന്മാത്രമായി അതിൻെറ അർത്ഥത്തെപ്പററിയും പഠിക്കാൻ സാധിച്ചിരിക്കുന്നു.

ഡാർവിനുശേഷം ഉണ്ടായ പുരോഗതി 1959 നവംബർ മാസത്തിൽ ചിക്കാഗോ സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ നടന്ന പ്രമുഖശാസ്ത്രജ്ഞന്മാരുടെ സമ്മേളനത്തിലെ ചർച്ചാവിഷയമായിരുന്നു. ഡാർവിൻെറ 'ഓറിജിൻ ഓഫ് സ്പീഷീസി'ൻെറ ശതാബ്ദികൊണ്ടാടിയ ആ സമ്മേളനത്തിലെ ചർച്ചകൾ 'ഇവല്യൂഷൻ ആഫ്റ്റർ ഡാർവിൻ' എന്ന ശീർഷകത്തിൽ മൂന്നു വാല്യങ്ങളായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ഈ ഗ്രന്ഥങ്ങൾ യാഥാർത്ഥ്യത്തിൻെറ സ്വഭാവവും മനുഷ്യൻെറ ഭവിതവ്യതയുമായി ബന്ധപ്പെട്ട വിപ്ലവകരമായ മുന്നേററങ്ങളെ നമുക്കു പരിചയപ്പെടുത്തിത്തരുന്നു. ഒന്നാമത്തെ വാല്യത്തിൽ സർ ജൂലിയൻ ഹക്സ്‌ലി എഴുതീട്ടുള്ള 'ദി ഇമർജെൻസ് ഓഫ് ഡാർവിനിസം' എന്ന പ്രഥമലേഖനത്തിൽ പറയുന്നതു്, ഡാർവിൻെറ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ട കാലത്തു്, ഒരു വസ്തുതയെന്ന നിലയിൽ പരിണാമത്തെയും, അതിൻെറ ശാസ്ത്രീയസുഗ്രാഹ്യതയേയും ഒരുറച്ച അടിത്തറയിൽ സ്ഥാപി

ക്കയായിരുന്ന ആവശ്യം എന്നാണ്. എന്നാൽ, അടുത്ത കാലത്തായി നമ്മുടെ ശ്രദ്ധ പരിണാമത്തിന്റെ ഗതിയിലേയ്ക്കു തിരഞ്ഞിരിക്കുന്നു. തത്ഫലമായി, പരിണാമപ്രക്രിയയെപ്പററി സാമാന്യമായും അതിൽ നമ്മുടെ സ്ഥാനത്തേയും പങ്കിനേയുംപററി വിശേഷമായും പല പല സുപ്രധാനനിഗമനങ്ങളിൽ ചെന്നെത്തുവാൻ നമുക്കു കഴിഞ്ഞിരിക്കുന്നു. (ഇവല്യൂഷൻ ആഫ്ട്ടർ ഡാർവിൻ, യൂണിവർസിററി ഓഫ് ചിക്കാഗോ സെൻറിനിയൽ വാള്യം 1, ദി ഇവല്യൂഷൻ ഓഫ് ലൈഫ്. പു: 17) അജൈവദശയിൽ നിന്നും ജൈവദശയിലേയ്ക്കുള്ള പുരോഗതിയിൽ പരിണാമം മഹത്തായ നൂതനസവിശേഷതകൾ നേടിയിരിക്കുന്നുവെന്ന് അദ്ദേഹം തുടർന്നു പറയുന്നു (മുൻഗ്രന്ഥം പു. 19):

'ജൈവഘട്ടത്തിലെ വലിയൊരു പുതുമ മനസ്സിന്റെ കഴിവുകൾ വർദ്ധമാനമായ ജൈവപ്രാധാന്യത്തിന്റെ സ്ഥിതിയിലേയ്ക്ക് ഉദ്ഗമിച്ചു എന്നുള്ളതാണ്.

'അവസാനം മനുഷ്യന്റെ താവഴിയിലെത്തുമ്പോൾ, ബോധഘടന അനുഭവങ്ങളെ വ്യക്തിയിൽ ശേഖരിക്കാനും ആ അനുഭവശേഖരം അനുക്രമമായി വർദ്ധിപ്പിച്ച് അടുത്ത തലമുറകളിലേയ്ക്കു കൈമാറാനും സാധിക്കുന്ന നിലവാരത്തിലെത്തിച്ചേർന്നു.'

വ്യാപകമായ രീതിയിൽ പറഞ്ഞാൽ, ജീവപരിണാമം തുടങ്ങുന്നതു് സ്വയം ഉല്പാദിപ്പിക്കുന്ന വസ്തുവിന്റെ നവാവിഷ്കാരം മുതലാണെങ്കിൽ, മാനവപരിണാമം തുടങ്ങുന്നതു് സ്വയം ഉല്പാദിപ്പിക്കുന്ന മനസ്സിന്റെ നവാവിഷ്കരണത്തിൽ നിന്നാണ്.'

മനുഷ്യപരിണാമത്തിന്റെ സൈദ്ധാന്തികവും പ്രായോഗികവുമായ മഹത്ത്വം ചൂണ്ടിക്കാണിച്ചുകൊണ്ട് ഹക്സ്ലി പറയുന്നു (മുൻഗ്രന്ഥം, അതേപുറം):

'പുതിയ വസ്തുതകളുടേയും ആശയങ്ങളുടേയും വെളിച്ചത്തിൽ മനുഷ്യന്റെ യഥാർത്ഥഭവിതവ്യത സ്പഷ്ടമാകുന്നതു് ഞെട്ടലുളവാക്കുന്ന ഒരു പുതിയ രൂപത്തിലാണ്. ഈ ഭൂമിയിലെ ഭാവിപരിണാമത്തിന്റെ പ്രധാനമായ നിമിത്തമായി വർത്തിച്ച് ഇനിയങ്ങോട്ടുള്ള പ്രധാനമുന്നേററം സാധിക്കേണ്ടതു് മനുഷ്യൻ തന്നെയാണ്. അവൻ ഈ പ്രക്രിയയിൽ നാശവും വൈരൂപ്യവും അടിച്ചേല്പിച്ചുവെന്നു വരാം. പരിണാമസ്വഭാവിയായ തന്നെത്തന്നെ നശിപ്പിച്ചുവെന്നും വരാം.

ഹക്സ്‌ലിയുടെ അഭിപ്രായത്തിൽ മാനവപരിണാമത്തിൻെറ ലക്ഷ്യം മഹത്തരമായ പൂർത്തീകരണ'മാണ്. അദ്ദേഹം പറയുന്നു (മുൻഗ്രന്ഥം പു. 20):

നമ്മുടെ ഇന്നത്തെ അറിവു വെച്ചുനോക്കുമ്പോൾ, മനുഷ്യൻെറ ഏററവും വ്യാപകമായ ലക്ഷ്യം കേവലം മരിക്കാതെ അവശേഷിക്കയോ എണ്ണം പെരുപ്പിക്കയോ സംഘടനയുടെ സങ്കീർണ്ണത വർധിപ്പിക്കയോ പരിസരനിയന്ത്രണം വർധിപ്പിക്കയോ അല്ല. പ്രത്യുത, മനുഷ്യവർഗ്ഗം കൂട്ടായും അതിലുമുപരിയായി ഘടകാംഗങ്ങൾ വ്യക്തിപരമായും കൂടുതൽ സാധ്യതകളെ സാക്ഷാത്കരിക്കുക — മഹത്തരമായ പൂർത്തീകരണം നേടുക—ഇതാണ് പരിണാമത്തിൻെറ മുഖ്യലക്ഷ്യം.

ഈ പൂർത്തീകരണാശയത്തിൻെറ വ്യാപ്തിയെപ്പററി ശാസ്ത്രീയ പഠനം ആവശ്യമാണെന്നു വാദിച്ചുകൊണ്ട് അദ്ദേഹം ഉപസംഹരിക്കുന്നു (മുൻഗ്രന്ഥം പു. 21):

മഹത്തരമായ പൂർത്തീകരണമാണ് മനുഷ്യൻെറ അന്തിമമായ പ്രമുഖലക്ഷ്യമെന്നു അംഗീകരിക്കയാണെങ്കിൽ, മാനസികവും സാമൂഹികവുമായ ഭാവി പരിണാമത്തിൻെറ ദീർഘപ്രയാണത്തെ സഹായിക്കാനും വഴികാട്ടാനുമായി മനുഷ്യസാധ്യതകളുടെ ഒരു ശാസ്ത്രം നമുക്കാവശ്യമായിരിക്കുന്നു.'

8. **മനുഷ്യൻ: പ്രപഞ്ചത്തിലെ കേന്ദ്രരഹസ്യം**

ഇങ്ങനെ ഭൗതികശാസ്ത്രത്തിൻേറയും ജൈവശാസ്ത്രത്തിൻേറയും ദൃഷ്ടിയിൽ മനുഷ്യൻ പ്രപഞ്ചത്തിലെ കേന്ദ്രരഹസ്യമായിത്തീരുന്നു. പ്രകൃതിയുടെ പരിണാമഫലങ്ങളിലൊന്നാണല്ലോ മനുഷ്യൻ. ആ മനുഷ്യനിലൂടെത്തന്നെ പ്രകൃതി തൻെറ ഗഹനരഹസ്യം പ്രകടമാക്കുകയും ചെയ്തിരിക്കുന്നു. ഇവിടെയാണ് പരിണാമവിധേയമായ വസ്തുവെന്ന നിലയിലും പ്രകൃതിരഹസ്യത്തിൻെറ താക്കോലെന്ന നിലയിലും മനുഷ്യൻെറ അദ്വിതീയത സ്ഥിതിചെയ്യുന്നതു്. 'മനുഷ്യസാധ്യതകളുടെ ശാസ്ത്ര'മെന്നു് ഹക്സ്‌ലി വിളിക്കുന്നതിനെ വികസിപ്പിക്കേണ്ടതു് അതുകൊണ്ടുതന്നെ സുപ്രധാനമായിത്തീരുന്നു. ഇത്തരമൊരു ശാസ്ത്രമാണ് ഭാരതം ഉപനിഷത്തുകളിൽ അന്വേഷിച്ചു കണ്ടെത്തിയതും, ഭൗതികശാസ്ത്രവും ജൈവശാസ്ത്രവുമായി സമുദ്ഗ്രഥിച്ച് ഏറ്റെടുത്തിയതുമായ ഏകീകൃതതത്ത്വശാസ്ത്രം അഥവാ വേദാന്തം എന്ന മതശാസ്ത്രം.

നാം ഏതെങ്കിലും സംസ്കാരത്തെപ്പററി സംസാരിക്കുമ്പോൾ ചോദിക്കേണ്ടതായ ഒരു പ്രധാന ചോദ്യമുണ്ട്: ആ സംസ്കാരത്തിൽ മനുഷ്യനെ സംബന്ധിച്ച ആശയമെന്താണ്? നമുക്ക് പൂർവ്വികരിൽ നിന്നും ലഭിച്ചിട്ടുള്ള വിവിധസംസ്കാരങ്ങളെ രണ്ടു മഹാവിഭാഗങ്ങളായി തിരിക്കാം: ഒന്ന്, ഗ്രീക്ക് അഥവാ ഗ്രീക്ക്-റോമൻ. മറേറത്, ഇന്ത്യൻ. ഇരു സംസ്കാരങ്ങളിലും മനുഷ്യനേയും അവൻെറ പരമവൈശിഷ്ട്യത്തേയും പററി സ്പഷ്ടമായ വീക്ഷണങ്ങളുണ്ട്. മനുഷ്യനേയും അവൻെറ പരമവൈശിഷ്ട്യത്തേയും സംബന്ധിച്ച ആശയം ഒരു ജനതയുടെ സംസ്കാരത്തെ അളക്കാനുള്ള നല്ല മാനദണ്ഡമാണ്. സംസ്കാരത്തിൻെറ ഭൗതികാടിസ്ഥാനങ്ങൾ വികാസം പ്രാപിച്ച ഏതു പുരാതനസംസ്കാരങ്ങളിലും സമാനങ്ങളായിരിക്കും. കൃഷി, ലഘുവായ കൈത്തൊഴിൽ, ഫലപ്രദമായ സാമൂഹ്യസംഘടന എന്നിവയിലൂടെ നേടുന്ന സാമ്പത്തികവും സാമൂഹ്യവുമായ ഭദ്രതയിൽ നിന്നും വ്യതിരിക്തമായി ഒരു സംസ്കാരത്തിൻെറ ഏററവും പ്രധാനപ്പെട്ട നിർണായകഘടകം ആ സംസ്കാരത്തിൻെറ വികാസദിശയും ചോദിക്കപ്പെടുന്ന ചോദ്യങ്ങളും ലഭിക്കുന്ന ഉത്തരങ്ങളുമാണ്. മനുഷ്യമനസ്സിലെ ഈ ചലനങ്ങൾ ജീവശക്തിയുടെ സബോധവും സുചിന്തിതവുമായ നിയന്ത്രണത്തിൻേറയും നേതൃത്വത്തിൻേറയും പ്രാരംഭത്തെ സൂചിപ്പിക്കുന്നു. മനുഷ്യൻ ബാഹ്യജീവിതത്തിൽ പ്രകൃതിയുടെ സമ്മർദ്ദങ്ങൾക്കു വിധേയനായിരുന്നെങ്കിൽ പരിണാമത്തിലെ ഈ പുതുപ്രവണത അധികം പുരോഗമിക്കുമായിരുന്നില്ല. മററു മൃഗങ്ങളെപ്പോലെ മനുഷ്യനും തൻെറ അസ്തിത്വത്തിനുവേണ്ടി പടവെട്ടേണ്ടിയിരുന്നു എങ്കിൽ, പരിണാമസോപാനങ്ങൾ താണ്ടിക്കടക്കാനുള്ള ശക്തിയോ പ്രേരണയോ അവന്ന് ഉണ്ടാകുമായിരുന്നില്ല. ഭൗതികസംസ്കാരത്തിൻെറ മൂല തത്വങ്ങളിൽ അവനുണ്ടായ നേട്ടത്തിൻെറ മഹത്ത്വമിവിടെയാണ്. ഇനി അവനു മനസ്സിൻേറയും ചിന്തയുടേയും ഉന്നതരംഗങ്ങളിലേയ്ക്കു പരിണാമത്തെ നയിക്കാം. ഇതാണ് മാനവപരിണാമത്തിൻെറ വിശിഷ്ടരംഗം. ഇവിടെ പുരോഗതിയുടെ മുഖ്യ മാനദണ്ഡം ഗുണോത്കർഷമാണ്; വെറും പരിണാമമല്ല. ഇക്കാര്യത്തിൽ അനന്യമായ ഭാഷണശക്തിയും സഞ്ചിതാനുഭവങ്ങളുടെ സംപ്രേഷണശക്തിയും അവനെ സഹായിക്കുന്നു. അങ്ങനെ ജനിതകപൈതൃകത്തിനുമുപരിയായി സംസ്കാരികപൈതൃകംകൊണ്ട് മനുഷ്യൻ നൈസർഗ്ഗികമായിതന്നെ സമ്പന്നനാകുന്നു. ഇവയുടെ സഹായത്താൽ സംസ്കാരത്തിൻെറ മാനസികഘടകം ഓരോ തലമുറയിലും പുരോഗമിക്കുന്നു. ജൂലിയൻ ഹക്സ്‌ലി പറയുന്നു. (ദി ഇവല്യൂഷനറി വിഷൻ-വാല്യം 3, ഇഷ്യൂസ് ഇൻ ഇവല്യൂഷൻ-പു. 25):

'അതുകൊണ്ടു് മനുഷ്യനു് അപരിമിതമായ മഹത്ത്വമുണ്ടു്. അവൻ, പ്രപഞ്ചവസ്തുവിന്റേയും അതിന്റെ ഊർജ്ജസമാനങ്ങളുടേയും പരിമാണവിശാലതയിൽ, അവിടവിടെയായി, മനസ്സിന്റെ ദിശയിലേയ്ക്കു് ഒരു പ്രവണതയും അതോടൊപ്പം അസ്തിത്വത്തിന്റെ ഗുണസമൃദ്ധിയും ഉണ്ടു് എന്നോമ്മിപ്പിക്കുന്നു. അതിലുപരിയായി സർവ്വഗ്രാഹിയായ പരിണാമപ്രക്രിയയിൽ മനസ്സിനും ഗുണത്തിനും ഉള്ള പ്രാധാന്യത്തെ തെളിയിയ്ക്കുകയും ചെയ്യുന്നു.'

മനസ്സിന്റേയും ബോധത്തിന്റേയും ഉയർന്ന രംഗങ്ങളിലുള്ള പരിണാമപുരോഗതിയാണു് ഉപനിഷദ് ഭാരതത്തിലുണ്ടായതു്. ഇതുതന്നെയാണു് 'മാനവസാധ്യതകളുടെ ശാസ്ത്രം' എന്നു് ഹക്സ്‌ലി വിവരിക്കുന്ന പുരോഗതിയും. പുരോഗതിയുടെ ഫലങ്ങൾക്കു് ഒരനശ്വരഗുണമുണ്ടു്. അവ ഇന്ത്യയെ പല കാലഘട്ടങ്ങളിലും പോഷിപ്പിക്കുകയും ആധുനികയുഗത്തിലും മനുഷ്യനെ ആകർഷിക്കുന്നതായി തെളിയിക്കുകയും ചെയ്തിരിക്കുന്നു.

മാനവരഹസ്യം എന്ന വിഷയത്തെ പ്രായോഗികമായി അതിശീഘ്രം കൈകാര്യം ചെയ്യേണ്ട ആവശ്യകത ഹക്സ്‌ലി ചൂണ്ടിക്കാണിച്ചിട്ടുണ്ടെന്നു് മുൻഖണ്ഡികയിൽ സൂചിപ്പിച്ചുവല്ലോ. ആ ആവശ്യം ഉയർന്നുവരുവാൻ കാരണമെന്തു്? ആധുനികസാങ്കേതികവിദ്യ മനുഷ്യനു് ബൃഹത്തായ ശക്തികൾ സംഭാവനചെയ്തിരിക്കുന്നു. മനുഷ്യൻ, ഇദംപ്രഥമമായി, പരിണാമപുരോഗതിയുടെ ഹേതുവായിത്തീർന്നിരിക്കുന്നു. ഒരുപക്ഷേ അവൻതന്നെ നാഗരികതയുടേയും പ്രകൃതിയുടേയും നാശഹേതുവായിത്തീർന്നു എന്നു വരാം. മനുഷ്യൻ ലോകവ്യാപകമായ നാഗരികത സൃഷ്ടിക്കുന്നു; അതിനെ ബലാത്കാരമായി നശിപ്പിക്കുകയും ചെയ്യുന്നു. ഈ ദുഃഖകരമായ വിരോധാഭാസം മനുഷ്യൻ എന്ന രഹസ്യത്തിന്മേൽ വെളിച്ചം വീശുന്നില്ലേ? അവനിൽ നിലീനമായിക്കിടക്കുന്ന സൽസാധ്യതകളെ കണ്ടുപിടിച്ചു് സംശയലേശമെന്യേ സമ്പന്നമായ നാഗരികതയുടെ രക്ഷിതാവായും പരിണാമത്തിന്റെ സുന്ദരതമകുസുമമായും തീരത്തക്കവണ്ണം അവനെ വിദ്യാസമ്പന്നനാക്കേണ്ടതല്ലേ? ഇതിനൊക്കെ പററിയ സാങ്കേതികരീതികൾ വികസിപ്പിക്കേണ്ടതല്ലേ? ബർട്രാൻറു് റസ്സൽ പറയുന്നു (ദി ഇംപാക്‌ററു് ഓഫു് സയൻസു് ഓൺ സൊസൈററി പു. 120–21):

'മാർഗ്ഗത്തെ സംബന്ധിച്ച മനുഷ്യനൈപുണ്യവും ലക്ഷ്യത്തെ സംബന്ധിച്ച മനുഷ്യവിഡ്ഢിത്തവും തമ്മിലുള്ള മത്സരയോട്ടത്തിന്റെ നടുവിലാണു് നാം...മനുഷ്യർ അറിവോളംതന്നെ ബുദ്ധിയും (wisdom) വദ്ധിപ്പിച്ചില്ലെങ്കിൽ, അറിവു വദ്ധിക്കുന്നതനുസരിച്ചു് ദുഃഖവും വദ്ധിക്കും.'

എഡിംഗ്ടനെപ്പോലെയുള്ള ശാസ്ത്രജ്ഞന്മാർ ചില ചോദ്യങ്ങൾ ഉന്നയിച്ചിരിക്കുന്നു. അവയിൽ പ്രപഞ്ചരഹസ്യത്തിന്റെ പശ്ചാത്തലത്തിൽ മാനവരഹസ്യം കൂടുതൽ തീക്ഷ്ണമാകുന്നു. കുറച്ചുകൊല്ലങ്ങൾക്കുമുമ്പ് ഒരു ബി. ബി. സി. പ്രക്ഷേപണത്തിൽ അദ്ദേഹം ചോദിച്ചു: 'എന്താണ് നമ്മളെ സംബന്ധിച്ച സത്യം?' അദ്ദേഹം അതിന്റെ ഉത്തരവും നൽകി: 'നാം വഴിതെററിയ ഒരു നക്ഷത്രശകലമാണ്.' ജ്യോതിർഭൗതികശാസ്ത്രത്തിന്റെ വീക്ഷണത്തിലുള്ള ഉത്തരമാണിത്. പത്തൊൻപതാം നൂററാണ്ടിലെ ഭൗതികശാസ്ത്രത്തിന്റെ വാക്കുകളിൽ അദ്ദേഹം പറഞ്ഞു: 'നാം ഒരു യന്ത്രമാണ്, ആടുകയും പാടുകയും സംസാരിക്കയും ചെയ്യുന്ന ഒരു പാവയന്ത്രം. താഴെ കാലത്തിന്റെ പിടിയുണ്ട്. അതു തിരിയുമ്പോൾ ഈ കളി തീരും. അദമ്യമായ കാലം പിരിമുറുക്കുകയും അയയ്ക്കുയും ചെയ്യുന്ന യന്ത്രങ്ങളാണ് നാം.'

ഈ രണ്ടുത്തരങ്ങളും എഡിങ്ടനെ സംതൃപ്തനാക്കിയില്ല. അദ്ദേഹം കൂട്ടിച്ചേർത്തു: 'പ്രാഥമികവും അനിവാര്യവുമായ ഒരുത്തരമുണ്ട്: നാം ചോദ്യം ചോദിക്കുന്നവരാണ്!' ഇവിടെ ഒരു ഗംഭീരസൂചനയുണ്ട്. നാമാണ് വിഷയി (അഥവാ ജ്ഞാതാവായ കർത്താവ്). വെറും വിഷയവിധേയവസ്തുക്കളായി നമ്മെ പരിഗണിച്ചുകൂടാ. ഭൗതികമോ യാന്ത്രികമോ വെറും വസ്തുപരമോ ആയി പരിഗണിക്കപ്പെടാൻ കൂട്ടാക്കാത്ത ഒരു ഗംഭീരമാനം നമ്മിലുണ്ട്. പത്തൊമ്പതാം ശതകത്തിന്റെ യാന്ത്രികതത്ത്വശാസ്ത്രത്തിനെതിരായി മനുഷ്യാത്മാവിന്റെ പ്രതിഷേധമാണ് ആധുനിക അസ്തിത്വവാദം പ്രകടമാക്കുന്നത്.

മനുഷ്യൻ. എവിടേയും, തന്റെ സത്യസ്വരൂപത്തെ സാക്ഷാത്കരിക്കാനുള്ള വദ്ധമാനമായ പ്രേരണയ്ക്ക് വിധേയനാണെന്നുള്ളതിനു് ആധുനികയുഗം സാക്ഷിയാണ്. അറിവിനെ ബുദ്ധിയാക്കി പരിണമിപ്പിക്കാനുള്ള തീവ്രമായ അഭിലാഷം അവൻ ഉൾക്കൊള്ളുന്നു. അനന്തവും ശാശ്വതവുമായ ഒന്നിനുവേണ്ടിയുള്ള ഒരു പേരില്ലാവിശപ്പ് അവനു് അനുഭവപ്പെടുന്നുണ്ട്. തന്റെ വ്യക്തിത്വത്തിന്റെ വിശ്വജനീനമാനം അവൻ അന്വേഷിക്കുന്നു. അവിടെനിന്നും സഹജീവികളോട് സ്നേഹബന്ധങ്ങൾ സ്ഥാപിക്കാനും, സാമൂഹ്യശാസ്ത്രജ്ഞനായ സൊറോക്കിൻ പറയുന്നതുപോലെ, സ്വാർത്ഥരഹിതങ്ങളായ മാനവസേവനതരംഗങ്ങൾ പ്രസരിപ്പിക്കാനും അവൻ ആഗ്രഹിക്കുന്നു. ആധുനികചിന്തയുടേയും ആകാംക്ഷകളുടേയും ഈ പശ്ചാത്തലത്തിലാണ്, ഭാരതീയസംസ്കാരത്തിനു പ്രത്യേകമായും മാനവസാംസ്കാരിക പൈതൃകത്തിനു പൊതുവായും ഉപനിഷത്തുകൾ നല്കുന്ന സംഭാവനകൾ അർത്ഥവത്തായിത്തീരുന്നത്.

## 9 ഉപനിഷത്തുകളുടെ മനോഹാരിത

നാം നേരത്തെ കണ്ടതുപോലെ, ഉപനിഷത്തുകരം തുറന്നുകാട്ടുന്ന കാലഘട്ടം ചിന്തയുടേയും ആന്തരപ്രേരണയുടേയും അദ്ഭുതകരമായ ഉത്തേജനം ഉരംക്കൊള്ളുന്നതായിരുന്നു. ഈ ഉത്തേജനം സാധ്യമാക്കിത്തീർത്ത ഭൗതികവും മാനസികവുമായ കാലാവസ്ഥ ഒരു രസകരമായ പഠനവിഷയമാണു്. അക്കാലത്തെ ഭാരതീയന്റെ മനസ്സിൽ യാതൊരു സാമ്പത്തികപ്രശ്നത്തിന്റേയും ഭാരമുണ്ടായിരുന്നില്ല. വിശാലമായ രാജ്യം; തുച്ഛമായ ജനസംഖ്യാ ജലസമൃദ്ധവും ഫലഭൂയിഷ്ഠവുമായ ധാരാളം കൃഷിഭൂമി, ഏവക്കും അപരിമിതമായ സാമ്പത്തികസന്ദർഭം. അന്നു് ഭാരതം ഏറിയക്കുറും വനനിബിഡമായിരുന്നു. പലശതാബ്ദങ്ങരംക്കശേഷം, ബുദ്ധന്റെ കാലത്തു്, ക്രി. മു ഒന്നാം സഹസ്രാബ്ദത്തിൽ, ഉത്തരഭാരതത്തിലെ ജനസംഖ്യ, റൈസ് ഡേവിഡ്സിനെപ്പോലെയുള്ള ചില പണ്ഡിതന്മാരുടെ അടങ്ങലനുസരിച്ചു്, പതിനഞ്ചോ ഇരുപതോ ദശലക്ഷമായിരുന്നു. രാജ്യത്തിന്റെ വിസ്തൃതി, മണ്ണിന്റെ ഫലഭൂയിഷ്ഠത, സമൃദ്ധിയായ മഴ, നിമ്നോന്നതങ്ങളായ മേച്ചിൽസ്ഥലങ്ങരം, ജനസംഖ്യയുടെ വിരളത —ഇവയെല്ലാം സുസ്ഥിരമായ സാമ്പത്തികനിലയുടെ സൂചനകളാണു്. അന്നു് വികലാംഗരും മടിയന്മാരുമൊഴിച്ചു് മററാരുംതന്നെ ദരിദ്രരായി കഴിയേണ്ടിയിരുന്നില്ല.

ഇന്ത്യയിലെ കഷ്കരും കമ്മാളന്മാരും കഠിനപ്രയത്നത്തിനും അനാർഭാടമായ ശീലങ്ങരംക്കും പ്രസിദ്ധരാണല്ലോ. അക്കാലത്തെ ദാരിദ്ര്യത്തെപ്പററി നാം അധികം കേരംക്കുന്നില്ല. ഇന്ത്യയിൽ ദാരിദ്ര്യം വന്നുചേർന്നതു് വളരെക്കാലത്തിനുശേഷമാണു്. വിദേശീയാക്രമണങ്ങളും, ദേശീയസമ്പത്തിന്റെ വലിയ തോതിലുള്ള കൊള്ളകളും. തത്ഫലമായുണ്ടായ അരക്ഷിതാവസ്ഥയുമാണു് പിന്നീടു് ദാരിദ്ര്യത്തിനു കാരണമായിത്തീന്നതു്. പുരാതന ഇന്തോ-ആര്യന്മാരുടെ കാലത്തു് ഉത്ഭവിച്ച ഗ്രാമസംഘടന സഹസ്രാബ്ദങ്ങളുടെ മാററങ്ങരം പിന്നിട്ടു നമ്മുടെ കാലഘട്ടംവരെ വന്നെത്തീട്ടുണ്ടു്. ഇന്തോ-ആര്യന്മാരുടെ അന്നത്തെ പരിതഃസ്ഥിതി വലിയ സാധ്യതകളെക്കൊണ്ടു് പകപമായിരുന്നു. കാരണം, ആ സമൂഹത്തിനു് ചിന്തിക്കാനും ചോദ്യങ്ങരം ചോദിക്കാനുമുള്ള വിശ്രമവേളകരം ഉണ്ടായിരുന്നു. അവക്കു വേണമെങ്കിൽ വസ്തുലോകത്തെ ആക്രമിക്കാനും അതിന്റെ ഫലങ്ങരം അനുഭവിക്കാനുമായി തങ്ങളുടെ പ്രതിഭയെ തിരിച്ചുവിടാമായിരുന്നു. ഇത്തരം ഒരു സംസ്കാരത്തിന്റെ വൈചാരികവികാസത്തിന്റെ ഫലം സാധാരണയായി രാജനീതിപരവും സാമ്പത്തികവും മിക്കപ്പോഴം സൈനികവുമായ ആക്രമണമുന്നേററ

മാണ്. ഭൗതികതലത്തിൽനിന്നും മാനസികതലത്തിലേയ്ക്കുയരുന്ന എല്ലാ സംസ്കാരങ്ങളുടേയും സാധാരണ ഗതി ഇതുതന്നെ. ഇത്തരം മനഃസംസ്കാരത്തിന്റെ ഫലങ്ങളാണ് ഭൗതികശാസ്ത്രങ്ങൾ, സാങ്കേതിക വിജ്ഞാനം, ധനതത്ത്വശാസ്ത്രം, ചരിത്രം, രാജനീതിശാസ്ത്രം, സാഹിത്യം, കലകൾ, തർക്കശാസ്ത്രം, വ്യാകരണം, ഊഹാപോഹപരമായ തത്ത്വശാസ്ത്രം, ആചാരാധിഷ്ഠിതമായ മതം, യുദ്ധത്തിലൂടെയുള്ള സാമ്രാജ്യവികാസം എന്നിവ. 'മനുഷ്യൻ സമൂഹത്തിൽ' എന്നാണ് ഈ മനഃസംസ്കാരത്തിന്റെ പ്രതിപാദ്യവിഷയം. സ്ഥലകാലങ്ങളിലുള്ള അവന്റെ വളർച്ചയും വികാസവും ഇത്തരം സംസ്കാരത്തിന്റെ ശ്രദ്ധാബിന്ദുക്കളാകുന്നു. സംവേദനതലത്തിൽ മനുഷ്യജീവിതത്തിന്റെ നിരന്തരമായ പരിഷ്കരണമാണ് അതിന്റെ ലക്ഷ്യം. ഗ്രീക്കോ–റോമൻ, ചൈനീസ്, പുരാതനപശ്ചിമേഷ്യൻ, ആധുനികപാശ്ചാത്യം എന്നീ സംസ്കാരങ്ങളുടെ ചരിത്രങ്ങൾ ഇതിനെ ഉദാഹരിക്കുന്നവയാണ്.

## 10. ഉപനിഷത്തുകളും ഭാരതീയസംസ്കാരവും

ഈ സാധാരണപരിണാമം ഭാരതീയസംസ്കാരത്തിനും സംഭവിക്കുന്നതായി കാണാം. എന്നാൽ പ്രാരംഭദശയിൽത്തന്നെ മാനവാനുഭവങ്ങളുടെ ആശ്ചര്യകരമായ ഒരു പുതിയ രംഗത്തെപ്പററി അതിനു ബോധമുണ്ടായി. മനുഷ്യന്റെ പ്രജ്ഞയിലും അഹംബോധത്തിലും പ്രകടമായ പ്രകൃതിയുടെ ആന്തരഭാവമായിരുന്നു അതു്. ഋഗ്വേദത്തിൽത്തന്നെ നമുക്കിതു കാണാം. ഭാരതീയമനസ്സിനു തന്റെ ഉള്ളിൽത്തന്നെ ദിവ്യവും അനശ്വരവുമായ എന്തോ ഒന്നിന്റെ സ്ഫുരണങ്ങൾ അനുഭവപ്പെട്ടിരുന്നു. കാലം കഴിയുംതോറും അതിന്റെ ശക്തിയും വ്യാപ്തിയും വർദ്ധിച്ചു വർദ്ധിച്ച് ഉപനിഷത്തുകളിൽ അതൊരു മഹാപ്രവാഹമായിത്തീർന്നു. അനുഭവങ്ങളുടെ ആഴത്തിലുള്ള വ്യവസ്ഥിതിയും നിസ്സംഗവുമായ ഒരു ശാസ്ത്രീയസത്യാന്വേഷണമായിരുന്നു അതു്. ഈ പുതിയ അന്വേഷണരംഗം അക്കാലത്തെ ഭാരതീയമനസ്സിനെ വിസ്മയകരമാംവണ്ണം വശീകരിച്ചിരുന്നതായിട്ടാണ് ഉപനിഷത്തുകളിൽനിന്നും നാം മനസ്സിലാക്കുന്നതു്. ഇന്നും ആ സമ്മോഹനശക്തി ഭാരതീയമനസ്സിനെ അടക്കി ഭരിക്കുന്നതായി കാണുന്നു.

ഉപനിഷത്തുകൾ ഈ അന്തർവേധനസ്വഭാവംകൊണ്ട് പ്രാരംഭിക ഇന്തോ–ആര്യൻ സംസ്കാരത്തിനു് സ്ഥിരമായ ഒരു ദിശാനിർദ്ദേശം നല്കുകയുണ്ടായി. ഗ്രീക്കുകാർ ശതാബ്ദങ്ങൾക്കുശേഷം സ്വരൂപിച്ചതും അവർതന്നെ പകുതി വഴിയ്ക്കു വിട്ടുപോയതുമായ 'മനുഷ്യ!

സ്വയം മനസ്സിലാക്കു.' എന്ന ആശയം ഉപനിഷത്തുകൾ ഹൃദയപൂർവ്വം സമർത്ഥിച്ചിരുന്നു. ഭാരതീയസംസ്കാരത്തിനു പിന്നീടുണ്ടായ വികാസപരിണാമങ്ങളെല്ലാം ഈ ശക്തമായ ഉപനിഷത്പൈതൃകത്തിനു വിധേയമായിരുന്നു. ആന്തരഗഹനതയിൽ ഉണ്ടായിരുന്ന ഈ ഊന്നൽ പരമപ്രധാനമായ ഒരു അനന്തരഫലമുളവാക്കി. അതിതാണ്: ചരിത്രത്തിലുടനീളം വിദേശങ്ങളിലേയ്ക്കുണ്ടായ പ്രസരണ പ്രസ്ഥാനങ്ങൾ അനാക്രാമകങ്ങളായിരുന്നു. വിവേകാനന്ദസ്വാമികൾ പറഞ്ഞതുപോലെ, ഉപനിഷത്തുകൾ നല്കിയ മാനവസന്ദേശത്തിലെ 'ഓരോ ശബ്ദത്തിന്റേയും മുമ്പിൽ ശാന്തിയും പുറകിൽ അനുഗ്രഹവുമായിരുന്നു,' (കാപ്ളീററ് വർക്കു് വാല്യം III. പു. 106.)

ഒരു സംസ്കാരത്തിന്റെ സാരാംശം പ്രകടമാകുന്നതു് അതു് ഏതുതരം മനുഷ്യനിൽ സ്വന്തം വൈശിഷ്ട്യം സ്പഷ്ടമാക്കുന്നു എന്നതിൽനിന്നാണ്. ഒരു സംസ്കാരം പ്രശംസിക്കുന്ന ധീരനായകൻ ലൗകികവിജയത്തെയാണ് പ്രതിനിധീകരിക്കുന്നതെങ്കിൽ, ആ സംസ്കാരം ലൗകികമാണ്. ഭാരതീയസംസ്കാരം ആദ്ധ്യാത്മികമാണ് എന്നു പറയുന്നതിന് എന്തെങ്കിലും അർത്ഥമുണ്ടെങ്കിൽ, അതു്, ഇവിടത്തെ ജനങ്ങൾ ഏററവുമധികം പ്രശംസിക്കുന്ന നായകൻ ഒരു ആദ്ധ്യാത്മികധാർമ്മികപുരുഷനായിരുന്നു എന്നതാണ്. അതു് ഇന്നും അങ്ങനെതന്നെ. ഡാ. എസ്. രാധാകൃഷ്ണന്റെ വാക്കുകളിൽ (ഈസ്േററൺ റിലിജിയൻസ് ആൻറ് വെസ്േറൺ തോട്ട് പു 381–82):

> 'ഇന്ത്യയിലെ ഒരാദർശപുരുഷൻ ഗ്രീസിലെ ഒരുദാരനോ മധ്യകാലയൂറോപ്പിലെ ഒരു ധീരസേനാനിയോ അല്ല; പ്രത്യുത ഒരു മുക്താത്മാവാണ്; കഠോരമായ യമനിയമങ്ങളെക്കൊണ്ടു് നിഷ്കാമഗുണങ്ങളുടെ അഭ്യാസംകൊണ്ടും പ്രപഞ്ചത്തിന്റെ മൂലകാരണത്തെ അന്തർദൃഷ്ടിയിൽ കാണുകയും സ്ഥലകാലാധിഷ്ഠിതങ്ങളായ പക്ഷപാതങ്ങളിൽനിന്നും മോചനം നേടുകയും ചെയ്ത മഹാപുരുഷനാണ്. ഈ ആദർശത്തെ മുറുകെ പിടിച്ചിരിക്കുന്നു എന്നുള്ളതു് ഭാരതത്തിന് അഭിമാനകരമാണ്. ഓരോ തലമുറയിലും രാജ്യത്തിന്റെ ഓരോ ഭാഗത്തും ഇത്തരം വ്യക്തികൾ ജനിച്ചിട്ടുണ്ടു്. ഉപനിഷദ് ഋഷികളും ബുദ്ധനുംമുതൽ രാമകൃഷ്ണനും ഗാന്ധിയുംവരെയുള്ളവർ ഈ ആദർശത്തെ സാക്ഷാത്കരിക്കാൻ വിജയകരമായി പ്രയത്നിച്ചവരാണ്.'

ഗ്രീക്കുകാരും മററും സാമൂഹികമനുഷ്യനിൽ ശ്രദ്ധകേന്ദ്രീകരിച്ചതുപോലെ ഭാരതം ശ്രദ്ധ കേന്ദ്രീകരിച്ചതു് ആഴമുള്ള മനുഷ്യവ്യക്തിയിലാണു്. ഓരോന്നിലും അതിൻേറതായ മഹിമയും ഗാംഭീര്യവും ഉണ്ടു്. ഓരോന്നിനും പരിമിതികളുമുണ്ടു്. അതുകൊണ്ടുതന്നെ ഒന്നു മറേറതിൻെറ പൂരകമായിത്തീരുന്നു. വിവേകാനന്ദസ്വാമികൾ ഭാരതീയമനസ്സിൻെറ ഈ വിശിഷ്ടപ്രവണതയെപ്പററി 'ദി പൗവർസ് ഓഫ് ദി മൈൻഡ്' എന്ന പ്രസംഗത്തിൽ പറയുന്നു (കംപ്ളീററ് വർക്കുസ് വാള്യം II പു 20–21):

> 'ഭാരതീയമനസ്സിൻെറ വിശിഷ്ടഗുണമിതാണു്: അതു് ഏതെങ്കിലും കാര്യത്തിൽ താല്പര്യപ്പെട്ടാൽ, അതിൽ സമ്പൂർണ്ണമായി നിമഗ്നമാകും. മറെറാന്നും ശ്രദ്ധിക്കുകയില്ല. നിങ്ങൾക്കറിയാമല്ലോ, പല ശാസ്ത്രങ്ങളുടേയും ഉദ്ഭവസ്ഥാനം ഇന്ത്യയാണു്. ഗണിതശാസ്ത്രം അവിടെയാണു് ഉദ്ഭവിച്ചതു്. നിങ്ങൾ എണ്ണുന്ന 1, 2, 3,.... 0 എന്ന സംഖ്യകൾ സംസ്കൃതത്തിൽ നിന്നാണു്, ബീജഗണിതം ഉദ്ഭവിച്ചതും ഭാരതത്തിൽത്തന്നെ. ന്യൂട്ടൻ ജനിക്കുന്നതിനു സഹസ്രാബ്ദങ്ങൾ മുമ്പു് ഭാരതീയക്കു് ഗുരുത്വാകർഷണത്തെപ്പററി അറിവുണ്ടായിരുന്നു. ചരിത്രത്തിൻെറ ഒരു കാലഘട്ടത്തിൽ 'മനുഷ്യനും അവൻെറ മനസ്സും' എന്ന ഒരേ വിഷയത്തിൽ അവരുടെ ശ്രദ്ധ മുഴുകിപ്പോയി. അതത്രകണ്ടു് ആകർഷകമായിരുന്നു; കാരണം, ലക്ഷ്യം നേടാനുള്ള ഏററവും എളുപ്പവഴി അതാണെന്ന തോന്നലുണ്ടായി. മനസ്സിനു്, നിയമമനുസരിച്ചു്, എന്തും ഏതും ചെയ്യാൻ കഴിയുമെന്നു് അവർ പൂർണ്ണമായി വിശ്വസിച്ചു. അതുകൊണ്ടു് മനശ്ശക്തികൾ അവർക്കു് മഹത്തായ പഠനവിഷയമായി. മതതന്ത്രങ്ങളും ഇന്ദ്രജാലവും മററും അസാധാരണമായി യാതൊന്നുമില്ലാത്ത ഒരു ശാസ്ത്രമായി. മുമ്പു് ഭൗതികശാസ്ത്രങ്ങൾ പഠിപ്പിച്ചിരുന്നതുപോലെ അവർ ഈ പുതിയ ശാസ്ത്രം പഠിപ്പിച്ചുതുടങ്ങി. ഇത്തരം കാര്യങ്ങളിൽ ഭാരതീയക്കു് അത്രകണ്ടു് വിശ്വാസമുണ്ടായിരുന്നു. തത്ഫലമായി ഭൗതികശാസ്ത്രം മിക്കവാറും നാമാവശേഷമായി.'

### 11. ഭാരതത്തിനെതിരെ ഗ്രീസും

ഈ ഉപനിഷത്പൈതൃകത്തിലാണു് നാം ഭാരതീയസംസ്കാരസാരം അന്വേഷിക്കേണ്ടതു്. ഒരു കാലഘട്ടത്തിലെ ചിന്തോത്തേജനം ആ സംസ്കാരത്തിലെ അനന്തരപ്രസ്ഥാനങ്ങളിലെല്ലാം ഒരു നിർണ്ണായകതത്ത്വമായിത്തീരുകയാണെങ്കിൽ, ആ സംസ്കാര

ത്തിലേയ്ക്കു ചുഴിഞ്ഞിറങ്ങാനുള്ള ഏററവും സുനിശ്ചിതമായ മാർഗ്ഗം ആ ചിന്തോത്തേജനത്തെപ്പററി പഠിക്കയായിരിക്കും. പാശ്ചാത്യ ചരിത്രത്തിൽ മിക്കവാറും സമാനമായ പ്രതിഭാസമുള്ളതു് നമുക്കു സുപരിചിതമാണല്ലോ. ക്രി. പി. അഞ്ചാം ശതകത്തിൽ ഗ്രീസിന്റെ ചിന്തയിൽ ഇത്തരം ഒരുത്തേജനം അനുഭവപ്പെട്ടിരുന്നു. ഇതു് കുറച്ചുകാലത്തേയ്ക്കുമാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിലും പാശ്ചാത്യനാഗരികതയുടെ വികാസപരിണാമത്തിൽ ഏററവും ശക്തമായ നിർണ്ണായകഘടകമായിത്തീർന്നു. ഇ. എം. ഫോസ്ററെ ഉദ്ധരിക്കട്ടെ. (ലോവ്സ് ഡിക്കിൻസന്റെ ദ ഗ്രീക്ക് വ്യൂ ഓഫ് ലൈഫ് എന്ന പുസ്തകത്തിന്റെ ആമുഖം):

> 'ഗ്രീസിനു് ശാസ്ത്രമുണ്ടായിരുന്നില്ല; ശരിയാണു്. ആഗോളവ്യാപകമായ ഉത്തരവാദിത്വങ്ങളുമുണ്ടായിരുന്നില്ല. എന്നാൽ നഗരരാഷ്ട്രങ്ങളുടെ പരിമിതപരിധിയിൽ ആധുനികമനുഷ്യന്റെ സാമൂഹ്യബന്ധങ്ങളെ സ്പർശിക്കുന്ന പലതും ആ രാജ്യം ഉൾക്കൊണ്ടിരുന്നു. അവിടത്തെ ലേഖകർ ബുദ്ധിമാന്മാരും സംവേദനശീലരുമായിരുന്നതിനാൽ, നമ്മുടെ അത്യാസന്നമായ കാര്യങ്ങളെ സംബന്ധിക്കുന്ന വല വാർത്തകളും നല്കാൻ ഗ്രീസിനു കഴിഞ്ഞിട്ടുണ്ടു്. രണ്ടായിരത്തിൽപ്പരം വർഷങ്ങൾ പഴക്കമുള്ളതാണെങ്കിലും ആ അറിവുകൾക്കു് യാതൊരു വാട്ടവുമില്ലതാനും.'

മനുഷ്യനെപ്പററി പാശ്ചാത്യസംസ്കാരത്തിലുള്ള ആശയം ഗ്രീക്കു് ആശയത്തിൽനിന്നുദ്ഭവിച്ചതാണു്. അതാകട്ടെ മനുഷ്യനെ മൗലികമായി സമൂഹത്തിലെ അംഗമായി പരിഗണിക്കുന്നു. മനുഷ്യനെപ്പററിയുള്ള രാഷ്ട്രീയവീക്ഷണം എന്നു് ഇതിനെ പറയാം. ഋഗ്വേദവും ഈ ആശയത്തെ ഉയർത്തിപ്പിടിക്കയും സാമൂഹികവും വിശ്വജനീനവുമായ തോതിൽ അതിനെ വികസിപ്പിക്കയും ചെയ്തു. ഋഗ്വേദത്തിലെ ഇന്തോ-ആര്യന്മാരുടേയും പുരാതനഗ്രീക്കുകാരുടേയും മതപരമായ ആശയങ്ങളിൽ സാമ്യമുണ്ടു്. ഇരുകൂട്ടരുടേയും മതവീക്ഷണം രാഷ്ട്രീയമായിരുന്നു. അതിനു് സങ്കുചിതസിദ്ധാന്തങ്ങളുണ്ടായിരുന്നില്ല. ദിവ്യവും മാനുഷികവുമായ അംശങ്ങളെ സമന്വയിപ്പിക്കുന്നതും, സമൂഹാഭിമുഖവും, സ്പഷ്ടമായി ലൗകികവുമായിരുന്നു അതു്. ഈ വീക്ഷണത്തിൽനിന്നും മാനവോന്നതിക്കുവേണ്ടിയുള്ള രാഷ്ട്രീയവും സാമൂഹികവുമായ സംഘർഷങ്ങൾ മാത്രമല്ല, ആക്രമണയുദ്ധങ്ങളും വിപ്ലവങ്ങളും ഉണ്ടായി.

ഗ്രീക്കുകാരുടെ മനസ്സു് ഈ മതവീക്ഷണത്തിനപ്പുറം വളർന്നില്ല. അവരുടെ രഹസ്യാത്മകമതങ്ങൾ രാഷ്ട്രീയതലത്തിൽനിന്നു്

ഏറെ ഉയൎന്നുനിന്നിരുന്നുവെങ്കിലും, പ്രകടമായ ഗ്രീക്ക്വീക്ഷണത്തോടും ചിന്തയോടും അവ ഉദ്ഗ്രഥിക്കപ്പെട്ടില്ല. കാരണം, അവ രണ്ടിലുംനിന്നു ഭിന്നങ്ങളായിരുന്നു. രാഷ്ട്രീയവും സാമൂഹികവുമായ പ്രതിഭാസങ്ങളിൽ ഗ്രീക്കുകാർ യുക്തിയുക്തമായ അന്വേഷണബുദ്ധി ആവേശപൂൎവ്വം പ്രയോഗിച്ചിരുന്നു. ഇവയിലാണ് അവരുടെ നേട്ടങ്ങൾ ഏററവും വിശിഷ്ടങ്ങളും ചിരന്തനങ്ങളും ആയിത്തീൎന്നതു്. എന്നാൽ അത്തരമൊരു യുക്തിചിന്ത രഹസ്യാത്മകമതങ്ങളിൽ അവർ പ്രയോഗിച്ചിരുന്നില്ല.

പുരാതനഗ്രീക്കുകാർ ഉപേക്ഷിച്ചതെന്തോ, അതുതന്നെ ഉപനിഷത്തുകളിലെ ഇന്തോ–ആര്യന്മാൎക്കു് ആവേശമായിത്തീൎന്നു. ഉപനിഷത്തുകളിലെ മഹൎഷിമാരുടെ ചിന്താവിഷയം മനുഷ്യന്റെ രാഷ്ട്രീയവും സാമൂഹികവുമായ മാനങ്ങൾക്കതീതമായി ആഴത്തിലുള്ള മനുഷ്യനായിരുന്നു. അവരുടെ അന്വേഷണം ജീവിതത്തെ മാത്രമല്ല, മരണത്തേയും വെല്ലുവിളിച്ചു. തത്ഫലമായി അവർ അനശ്വരവും ദിവ്യവുമായ ആത്മാവിനെ കണ്ടുപിടിച്ചു. ആത്മാവിന്റെ ഛായയത്രേ ജീവിതവും മരണവും.

യസ്യ ഛായാ അമൃതം യസ്യ മൃത്യുഃ (ഋഗ്വേദം X 121.2)

മരണത്തിന്റെ പ്രശ്നം കൈകാര്യം ചെയ്യാത്ത യാതൊരു തത്ത്വശാസ്ത്രത്തിനും ആഴം കൈവരികയില്ല. ഗ്രീക്ക്സംസ്കാരത്തിന്റെ പ്രധാനന്യൂനതകളിൽ ഒന്നായിരുന്നു ഇതു്. ലോവ്സ് ഡിക്കിൻസൻ പറയുന്നു (മുൻപുസ്തകം പേജ് 68) :

> 'ഗ്രീക്കുകാർ ഈ ലോകത്തിൽ എത്രമാത്രം പൂൎണ്ണമായി രമിച്ചുവോ, അത്രമാത്രം സന്തോഷകരമായും ഉന്മുക്തമായും തങ്ങളുടെ ശക്തിപ്രകടനങ്ങളിൽ സ്വയം അൎപ്പിച്ചു. കൎമ്മത്തിലും ആവേശത്തിലും അവർ എത്രമാത്രം തീവ്രമായും സ്പഷ്ടമായും ജീവിച്ചുവോ, അത്രമാത്രം അന്യവും കടുവും അഗ്രാഹ്യവുമായിത്തീൎന്നു അവൎക്കു ജരാമരണങ്ങൾ. നമുക്കു നിശ്ചയിക്കാൻ സാധ്യമായിടത്തോളം ഈ പ്രശ്നത്തിനു അവൎക്കു് തങ്ങളുടെ മതത്തിൽനിന്നും അത്യല്പമായ പ്രകാശമേ ലഭിച്ചുള്ളു. സമാധാനമോ അത്രപോലും ലഭിച്ചില്ല. അവരുടെ ജീവനസംഗീതം അപരിഹൃതമായ ഒരപശ്രുതിയിൽ അവസാനിച്ചു. മതം യുക്തിചിന്തയുടെ വിമൎശനത്തിനു വിധേയമാകുന്നതിനുമുമ്പുതന്നെ വികാരവൈവശ്യംമൂലം അതിന്റെ അപര്യാപ്തതകൾ അവരെ കീഴ്പ്പെടുത്തിക്കളഞ്ഞു.

12. പൗരുഷവും ദേവത്വവും

ഉപനിഷത്തുകൾ നമുക്കു നല്കുന്ന അന്തർദൃഷ്ടികൾക്ക് വിശ്വജനീനതയുടെ ഗുണമുണ്ട്. ഈ വിശ്വജനീനത അവയുടെ നിർവൈയക്തികതയിൽനിന്നാണ് ജനിക്കുന്നത്. ആ അന്തർദൃഷ്ടികളെ ആവിഷ്കരിച്ച മഹർഷിമാർ സമൃദ്ധവും സ്നേഹപുഷ്കലവുമായ വ്യക്തിത്വം ഉള്ളവരായിരുന്നു. എന്നാൽ സത്യാന്വേഷണത്തിൽ അവർ തങ്ങളുടെ വ്യക്തിത്വത്തെ പൂർണ്ണമായും ഒതുക്കിനിർത്തി. അവരുടെ തത്ത്വശാസ്ത്രത്തിന്റേയും അവർ പിന്താങ്ങിയ സംസ്കാരത്തിന്റേയും അനശ്വരതയ്ക്കു കാരണം ഇതാണ്.

വിശ്വജനീനതയും മാനവികതയുമാണ് ഭാരതീയസംസ്കാരത്തിന്റെ സാരമായ ലക്ഷണങ്ങൾ. അത് മനുഷ്യനെ മനുഷ്യനായി കാണുന്നു; ജാതി, മതം , വിഭാഗീയത, വർഗ്ഗം എന്നിവയാൽ മുറിക്കപ്പെട്ട മനുഷ്യനായല്ല. അതന്വേഷിക്കുന്നത് മനുഷ്യന്റെ മഹോന്നതമായ മഹിമയും ഉത്കർഷവുമാണ്. മനുഷ്യനു് ഈ നേട്ടങ്ങളുണ്ടാകുന്നത് വിദ്യാഭ്യാസത്തിലൂടെ അവന്റെ ആദ്ധ്യാത്മികസാധ്യതകൾ കൂടുതൽ കൂടുതൽ പ്രകടമാകുമ്പോഴാണ്. ബാഹ്യമായി സാമൂഹിക-രാഷ്ട്രീയ അച്ചടക്കങ്ങളും ആന്തരികമായി മതത്തിന്റെ അച്ചടക്കങ്ങളും അവനു് ഈ വിദ്യാഭ്യാസം നല്കുന്നു. ആദ്യത്തേതു പൗരത്വത്തിന്റെ സാമൂഹ്യവൈശിഷ്ട്യം മനുഷ്യനു നല്കുന്നു. അവിടെ അവൻ സാമൂഹ്യമൂല്യങ്ങളുടേയും സുഖങ്ങളുടേയും സ്രഷ്ടാവും ഭോക്താവുമാകുന്നു. ഋഗ്വേദം ഉയർത്തിപ്പിടിച്ച മാനവാശയം ഇതാണ്. എന്നാൽ ഭാരതീയചിന്ത പില്ക്കാലത്തു് ഈ ആശയത്തെ വികസിപ്പിച്ചില്ല. ഗ്രീക്ക് ചിന്തയിലാണ് ഈ ആശയത്തിന്റെ യഥാർത്ഥമായ വികാസവും പ്രകടനവും ഉണ്ടായത്. വാസ്തവത്തിൽ ഗ്രീക്ക്പ്രതിഭയുടെ ഒരേ ഒരു ചിന്ത ഇതായിരുന്നു. മാനവസംസ്കാരത്തിനു ലഭിച്ച ഈ വിശിഷ്ട സംഭാവനയ്ക്ക് ലോകമാസകലം ഗ്രീസിനോടു കടപ്പെട്ടിരിക്കുന്നു. ഇന്ത്യ മറെറാരു രംഗത്തു് ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നതുകൊണ്ടു് പ്രായോഗികതലത്തിൽ ഈ ആശയം വേണ്ടുംവണ്ണം പ്രകടമായില്ല. എങ്കിലും അവർ വികസിപ്പിച്ച വേദാന്തം ഈ ആശയത്തിനു് ഒരു ഗണ്യമായ സ്ഥാനം നല്കുന്നുണ്ടു്. യുക്തിനിഷ്ഠമായ വേദാന്തദർശനം ഈ മാനവവൈശിഷ്ട്യത്തെ ആദ്ധ്യാത്മികതയുടെ ഒരുയർന്ന പ്രകടനമായി കണക്കാക്കുന്നു. പ്രതിബന്ധങ്ങളെ തട്ടിത്തകർത്തു് ആരോഗ്യകരമായ ഭൗതിക-സാമൂഹികപരിസരം സൃഷ്ടിക്കയും, അതിലൂടെ മനുഷ്യന്നു് മഹോന്നത സാമൂഹ്യവൈശിഷ്ട്യവും, സംസ്കാരത്തിന്റേയും നാഗരികതയുടേയും സുഖങ്ങളുടെ ആസ്വാദനവും നേടമാറാക്കുക-ഇതാണ് മനുഷ്യന്റെ

യഥാർത്ഥമായ പൗരുഷം. ഇവിടെ മനുഷ്യനിലെ പ്രൊമിഥിയൂസ് കുടിയിരിക്കുന്നു.

മനുഷ്യന്റെ മഹിമയും വൈശിഷ്ട്യവും അംഗീകരിച്ചുകൊണ്ടു തന്നെ ഉപനിഷത്തുകൾ ഒരു ചോദ്യം ഉന്നയിച്ചു: ഇതിനേക്കാൾ ഉയന്ന ഒരു മഹിമയുണ്ടോ? പൗരുഷത്തിന്റെ ആദർശം പ്രകൃതിയുടെ മണ്ഡലത്തിലും ആപേക്ഷികതയുടെ ചട്ടക്കൂട്ടിലും ഒതുങ്ങി നില്ക്കുന്ന ഒരു നേട്ടമാണെന്നു് ഉപനിഷത്തുകൾ കണ്ടുപിടിച്ചു. അവർ പ്രകൃതിയ്ക്കുപ്പുറം പോകാൻ ആഗ്രഹിച്ചു; മാനവപൗരുഷത്തിനും അതീതമായ ഒരു ലോകോത്തരമാനം അഥവാ ദേവത്വത്തിന്റെ മാനം സാക്ഷാത്കരിക്കാൻ ശ്രമിച്ചു. ഈ മാനം മതരംഗത്തുള്ളതാണു്. മതമെന്നാൽ സാമൂഹികരാഷ്ട്രീയത്തിന്റെ അനുബന്ധമല്ല. പിന്നെയോ, പൂണ്ണമായും ആദ്ധ്യാത്മികമായ ഒരു ബോധമാണു്. അതു് ശരീരത്തേയും ഇന്ദ്രിയങ്ങളേയും പരിസരത്തേയും അതിവത്തിക്കുന്ന മാനവതാബോധമത്രെ. അവിടെ മനുഷ്യർ സ്ഥലകാലങ്ങളുടേയും കാര്യകാരണബന്ധങ്ങളുടേയും സീമകളെ അതിലംഘിച്ചു് അനശ്വരമായ ആത്മാവിനെ തന്നിൽനിന്നു് അഭിന്നമായി ദശിക്കുന്നു. പുരാതനഭാരതീയ മഹഷിമാർ ഈ വെല്ലുവിളി ധൈര്യമായി നേരിട്ടിരുന്നു. അവർ സ്വീകരിച്ച രീതികളുടേയും നേരിട്ട സംഘർഷങ്ങളുടേയും, നേടിയ ധീരസാഹസവിജയങ്ങളുടേയും അനന്യമായ പ്രമാണമാണു് ഉപനിഷത്തുക്കൾ. ഓജസ്സും കാവ്യഭംഗിയും തികഞ്ഞ ഖണ്ഡികകളിലൂടെ അതിന്റെ സന്ദേശം നമുക്കു ലഭിക്കുന്നു. അനശ്വരമായ ഒന്നിനെ അന്വേഷിച്ച മഹഷിമാർ അതിനെ ആവഹിച്ച സാഹിത്യത്തിനും അതിനെ ഉൾക്കൊണ്ട സംസ്കാരത്തിന്നും അനശ്വരത്വം പ്രദാനം ചെയ്തു.

**സമന്വയം ഗീതയിൽ.**

ഭാരതീയസംസ്കാരം ഒരു രംഗത്തു് ശ്രദ്ധ കേന്ദ്രീകരിച്ചു് മറേറ രംഗത്തെ താരതമ്യേന നിരാകരിച്ചുവെങ്കിലും. മുമ്പു പറഞ്ഞതുപോലെ, ഭാരതീയതത്ത്വശാസ്ത്രം രണ്ടിനേയും സമഗ്രമായി സമന്വയിപ്പിക്കുകതന്നെ ചെയ്തു. പൗരുഷത്തിന്റേയും പുണ്യപുരുഷത്വത്തിന്റേയും മൂല്യങ്ങളെ സമഗ്രമായി സമന്വയിപ്പിച്ച ഒരു ശാശ്വതമതം അതിൽനിന്നും ഉരുത്തിരിഞ്ഞു. ഇതാണു് സനാതനധർമ്മം ഇതിന്റെ ഏററവും പ്രമാണികമായ ശബ്ദമാണു് ഗീത. ഉപനിഷത്തുക്കളുടെ തൊട്ടുപിറകിലായി വന്ന ഗീതയാണു് മാനവസംസ്കാരചരിത്രത്തിൽ ഒരു സമ്പൂർണ്ണമായ ജീവിതദശനം മെനഞ്ഞെടുക്കുന്നതിൽ ആദ്യമായി വിജയം വരിച്ചതു്. ഗീത മതേതരകാര്യങ്ങളെ

ധമ്മത്തോടും, കമ്മത്തെ ഈശ്വരസേവയോടും കൂട്ടിയിണക്കി. ഗീതാഭാഷ്യത്തിൻെറ ഉത്കൃഷ്ടമായ അവതാരികയിൽ ശ്രീ ശങ്കരാചാര്യർ ഗ്രന്ഥത്തിൻെറ കേന്ദ്രസന്ദേശത്തെ ഇങ്ങനെ വെളിപ്പെടുത്തിയിരിക്കുന്നു:

ദ്വിവിധോ ഹി വേദോക്തോ ധമ്മഃ പ്രവൃത്തിലക്ഷണോ നിവൃത്തിലക്ഷണശ്ച ജഗതഃ സ്ഥിതികാരണം പ്രാണിനാം സാക്ഷാദ് അഭ്യുദയനിഃശ്രേയസഹേതുഃ—

'വേദം പഠിപ്പിക്കുന്ന ധമ്മം രണ്ടുവിധമാണ്: ഒന്ന്, ഊജ്ജസ്വലമായ പ്രവൃത്തിയുടേത്; രണ്ട്, ശാന്തമായ നിവൃത്തിയുടേത്. പ്രപഞ്ചത്തിൻെറ സ്ഥിതിക്കും സംരക്ഷണത്തിനും കാരണമായ അതിൻെറ ലക്ഷ്യം എല്ലാ ജീവികളുടേയും ലൗകികവും ആദ്ധ്യാത്മികവുമായ ക്ഷേമമാണ്.'

## 14. പവിത്രമാഗ്ഗം

ഇത്തരം ഒരു സമന്വയം നേടാൻ കഴിയണമെങ്കിൽ ആന്തരലോകത്തിൻെറ ആഴങ്ങളിലേയ്ക്ക് ഇറങ്ങിച്ചെല്ലേണ്ടിയിരുന്നു. ഉപനിഷത്തുകൾ നിർദോഷവും പൂണ്ണവുമായ രീതിയിൽ ഇതു സാധിച്ചു; മനുഷ്യവഗ്ഗത്തിനു് ഏററവും മഹത്തായ ഒരു ശാസ്ത്രം—അദ്ധ്യാത്മശാസ്ത്രം—നല്കുകയും ചെയ്തു. അതിനുശേഷം ഈ രംഗത്തെ ദീപശിഖാവാഹി ഭാരതമാണ്. ഈ രംഗത്തെ സർവ്വോത്കൃഷ്ടമായ പ്രക്രിയ സന്മാഗ്ഗശുദ്ധിയാലും സത്യനിഷ്ഠയാലും ദൃഢീകൃതമായ ധ്യാനമാണ്. മതം അനുഭവവിഷയമാണെന്നും അടിച്ചേല്പിക്കപ്പെടുന്ന അഭിപ്രായവിശ്വാസങ്ങളും സിദ്ധാന്തങ്ങളും അല്ലെന്നുമുള്ള ഭാരതീയാശയത്തിൻെറ ഫലമാണിതു്. ഉപനിഷത്തുകൾ ഗുണപൂണ്ണത നല്കിയ ഈ പ്രക്രിയ സിന്ധുനദീതടസംസ്കാരത്തോളം പുരാതനമായിരുന്നു. യോഗാസനത്തിൽ ധ്യാനമഗ്നമായ ഒരു മാനവരൂപം ആ സംസ്കാരത്തിൻെറ പൈതൃകമായി നമുക്കു ലഭിച്ചിട്ടുണ്ട്. പില്ക്കാലത്തു് ഇതേ ധ്യാനപ്രക്രിയ ബുദ്ധൻ പൂണ്ണമായി പ്രയോഗിക്കയുണ്ടായി. ഭാരതത്തിൽ മതശാസ്ത്രത്തിൻെറ കേന്ദ്രപ്രക്രിയയായി യുഗാന്തരങ്ങളിലൂടെ അതു തുടരുന്നു. ആധുനികകാലഘട്ടത്തിൽ ശ്രീരാമകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും ശക്തമായ സമത്ഥനവും പ്രോത്സാഹനവും അതിനു ലഭിച്ചിട്ടുണ്ട്.

കഠോപനിഷത്തു് (4–1) ധ്യാനത്തിൻെറ രീതിയും ഫലവും ഗൂഢാത്ഥമുള്ള ഒരു പദ്യത്തിൽ പ്രകടമാക്കുന്നു:

പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ
തസ്മാത്പരാങ് പശ്യതി നാന്തരാത്മൻ
കശ്ചിത് ധീരഃ പ്രത്യഗാത്മാനമൈക്ഷത്
ആവൃത്തചക്ഷുഃ അമൃതത്വമിച്ഛൻ.

'സ്വയംഭൂവായ ഈശ്വരൻ ഇന്ദ്രിയമനസ്സുകളെ സൃഷ്ടിച്ചതു് ബഹിർമ്മനസ്വഭാവമാകുന്ന ദോഷത്തോടുകൂടിയാകുന്നു. അതുകൊണ്ടു് മനുഷ്യൻ ബാഹ്യവസ്തുക്കളെ ഗ്രഹിക്കുന്നു. അന്തരാത്മാവിനെ ഗ്രഹിക്കുന്നില്ല. ഏതോ ഒരു ബുദ്ധിമാൻ അമൃതത്വത്തെ ആഗ്രഹിച്ചുകൊണ്ടു് ഇന്ദ്രിയമനസ്സുകളെ അന്തർമുഖമാക്കി അന്തരാത്മാവിനെ സാക്ഷാത്കരിച്ചു.'

ധ്യാനം, ഈ അന്തർവേധനത്തിലൂടെ ശരീരം, ഇന്ദ്രിയങ്ങൾ, അഹങ്കാരം മുതലായ എല്ലാ അനാത്മതത്ത്വങ്ങളേയും ഉപേക്ഷിക്കുവാൻ മനുഷ്യനെ സഹായിക്കുന്നു. ഇവയെല്ലാം കാലസാപേക്ഷങ്ങളും നശ്വരങ്ങളുമായ പ്രകൃതിഫലങ്ങളാണല്ലോ. അങ്ങനെ അവൻ അനന്തമായ അസ്തിത്വവും, അനന്തമായ ജ്ഞാനവും അനന്തമായ ആനന്ദവും, സ്വഭാവമായുള്ള അനശ്വരവും ദിവ്യവുമായ ആത്മാവിനെ സാക്ഷാത്കരിക്കുന്നു. ശരീരവും ഇന്ദ്രിയങ്ങളും അഹങ്കാരവും ദേശകാലലോകത്തിലെ അനുഭവങ്ങളെ ഉൾക്കൊള്ളാനുള്ള അനശ്വരാത്മാവിന്റെ ഉപകരണങ്ങൾ മാത്രമാണു്. ജ്ഞാതനായ മനുഷ്യന്റെ വശങ്ങളാണിവ, ഇവയുടെ ആഴത്തിലാണു് യഥാർത്ഥമനുഷ്യൻ, അജ്ഞാതനായ മനുഷ്യൻ, സ്ഥിതിചെയ്യുന്നതു്. ഉപനിഷത്തുകൾ ഈ കണ്ടുപിടിത്തത്തിന്റെ വീരകഥാഖ്യാനങ്ങളാണു്. തങ്ങളുടെ പ്രയത്നങ്ങളും കണ്ടുപിടിത്തവും വഴികാട്ടികളാണെന്നു് മഹർഷിമാർക്കു ബോധ്യമായിരുന്നു. മുഴുവൻ മനുഷ്യവർഗ്ഗത്തെ സംബന്ധിച്ചും, അവ മഹത്ത്വപൂർണ്ണങ്ങളാണെന്ന ബോധം അവരുടെ വാക്കുകളുടെ ശക്തിയിലൂടേയും അവയിൽ പരിവ്യാപ്തമായ ആനന്ദത്തിലൂടേയും പ്രകടമാകുന്നുണ്ടു്.

## 15. ഇന്ത്യയും പവിത്രതയിലേയ്ക്കുള്ള ആകർഷണവും

മനുഷ്യഹൃദയത്തിൽ കുടികൊള്ളുന്ന ദിവ്യമായ ആത്മാവിനെപ്പററിയുള്ള കണ്ടുപിടിത്തം ഭാരതീയസംസ്കാരത്തിന്റെ അനന്തരവികാസപരിണാമങ്ങളിൽ ഒരു പ്രബലശക്തിയായി പ്രവർത്തിച്ചു. ഇത്തരം ഒരു കണ്ടുപിടിത്തത്തിന്റെ അനന്തരഫലങ്ങൾ ഒററപ്പെട്ടും ഒരു സങ്കുചിതസീമയിലൊതുങ്ങിയും ഇരിയ്ക്കുയില്ല. ഇദംപ്രഥമമായി, വിശാലമായ ഒരു പുതുരംഗം പര്യവേക്ഷണാർത്ഥം തുറക്കപ്പെട്ടു. ആ രംഗം കൂടുതൽ സമ്മോഹനവും പ്രയാസമേറിയതും

അപകടകരവും ആയിരുന്നെങ്കിലും സ്ഥലകാലങ്ങളുടെ ബാഹ്യ ലോകത്തെക്കാൾ കൂടുതൽ ആശാവഹമായിരുന്നു. ഉപനിഷ ന്മഹർഷിമാർ പ്രകാശിപ്പിച്ച മാർഗ്ഗത്തിലൂടെ ഭാരതം, ഓരോരോ ഭാഗമായി, മുന്നേറി. അവസാനം ബുദ്ധമതപ്രസ്ഥാനത്തോടു കൂടി ഭാരതമാസകലം മതാവേശത്തിലാറാടി. ഈ രാജ്യത്തെ പ്രതിഭാധനരും സാധാരണക്കാരും ഒരുപോലെ അനുഭവങ്ങളുടെ ഉത്തുംഗശൃംഗങ്ങളിലേയ്ക്കു ചവുട്ടിക്കയറുവാൻ പ്രേരിതരായി. അന്വേഷകരുടേയും ഭക്തന്മാരുടേയും ഒരു ഹൃദയഹാരിയായ ഘോഷ യാത്രതന്നെ ഉണ്ടായി. സത്യാന്വേഷണത്തിൽ ലൗകികമായ സകലതിനേയും ത്യജിച്ചവരുടെ ഈ ഘോഷയാത്ര യുഗങ്ങളായി തുടരുന്നു. അതു് ഭാരതീയസംസ്കാരചരിത്രത്തിന്റെ ഒരു വൈശി ഷ്ട്യമായിത്തീർന്നു. നാസ്തികരും അജ്ഞേയവാദികളും ഉൾപ്പെടെ എല്ലാത്തരം ബുദ്ധിജീവികളേയും ഇതു് ആഴത്തിൽ സ്പർശിച്ചിരുന്നു. ആധുനികകാലത്തുപോലും, ഭാരതീയജനതയുടെ ശ്രേഷ്ഠരായ സംസ്കാരികനേതാക്കൾ ഈ ഘോഷയാത്രയുടെ ശക്തമായ പ്രവാ ഹത്തിൽപ്പെട്ടുപോയതായി കാണാം. റാം മോഹൻറായ്, അരവി ന്ദഘോഷ്, രവീന്ദ്രനാഥടാഗോർ, മഹാത്മാഗാന്ധി ഇവരെല്ലാ വരും ഈ പ്രവാഹത്തിൽപ്പെട്ടവർതന്നെ.

**16. ഭാരതീയസംസ്ക്കാരത്തിന്റെ ആദ്ധ്യാത്മികദിശ**

മനുഷ്യന്റേയും പ്രപഞ്ചത്തിന്റേയും അന്തിമസത്യം പൂർണ്ണ മായും ആദ്ധ്യാത്മികമാണു്, അതു് ഏകവും അദ്വിതീയവുമാണു്. മനുഷ്യനു് അതിനെ സാക്ഷാത്കരിക്കാൻ കഴിയും. ഈ സാക്ഷാ ത്കാരമത്രേ മാനവജീവിതലക്ഷ്യം, ഈ ലക്ഷ്യം പല മാർഗ്ഗങ്ങളി ലൂടെ നേടാം—ഇവയാണു് ഭാരതീയജീവിതത്തെ ആവേശംകൊ ള്ളിച്ച മൗലികാശയങ്ങൾ. ഇവയാണു് ഭാരതീയസംസ്കാരത്തിനു് ആദ്ധ്യാത്മികമായ അടിത്തറയും ദിശയും നല്കി ഇന്ത്യൻ ജനതയുടെ ഭവിതവ്യത രൂപപ്പെടുത്തിയതു്. ഡാ. എസ്. രാധാകൃഷ്ണൻ പറ യുന്നു (ഈസ്റ്റേൺ റിലിജിയൻസ് ആൻഡ് വെസ്റ്റേൺ തോട്ട് പു.2):

> 'മനുഷ്യവർഗ്ഗത്തിന്റെ ഭവിതവ്യത, ഒരു വ്യക്തിയുടേതു പോലെതന്നെ, ജീവശക്തികളുടെ ദിശയേയും അതിനെ നയിക്കുന്ന പ്രകാശങ്ങളേയും, അതിനെ കരുപ്പിടിപ്പിക്കുന്ന നിയമങ്ങളേയും ആശ്രയിച്ചിരിക്കും.'

പരമസത്യമായ ബ്രഹ്മൻ സത്-ചിത്-ആനന്ദമായി അതാ യതു് അസ്തിത്വം-ജ്ഞാനം-ആനന്ദം എന്നീ രൂപത്തിൽ വേദാന്തം വിവരിക്കുന്നു. ആനന്ദം പ്രപഞ്ചത്തിന്റെ പരമസത്യത്തിന്റെ

ഘടകമാണെങ്കിൽ, അതു് പ്രപഞ്ചത്തിൻേറയും ഒരു ഘടകമായിരിക്കണമല്ലോ. തൈത്തിരീയോപനിഷത്തു് (2. 7.) പ്രഖ്യാപിക്കുന്നതുപോലെ:

രസോ വൈ സഃ. രസം ഹ്യേവായം
ലബ്ധ്വാ ആനന്ദീ ഭവതി. കോഹ്യേവാന്യാത്
കഃ പ്രാണ്യാത് യദേഷ ആകാശ ആനന്ദോ
ന സ്യാത്. ഏഷ ഹ്യേവ ആനന്ദയാതി.

'അവൻ (ബ്രഹ്മൻ) തീർച്ചയായും ആനന്ദംതന്നെ. ഈ ആനന്ദം ലഭിച്ചിട്ടാണു് മനുഷ്യൻ ആനന്ദവാനായിത്തീരുന്നതു്. ഹൃദയാകാശത്തിൽ ഈ ആനന്ദമില്ലെങ്കിൽ, ആരു് ശ്വസിക്കും? ആരു് ജീവിക്കും? തീർച്ചയായും അവൻ (ബ്രഹ്മൻ) തന്നെയാണു് ആനന്ദം നല്കുന്നതു്.'

## 17. ഭാരതീയസംസ്ക്കാരത്തിൻെറ സൗന്ദര്യഘടകം

വേദാന്തം ഈ ലോകത്തെ ഈശ്വരൻെറ ആനന്ദോത്പന്നമായിട്ടാണു് കാണുന്നതു്. അതുകൊണ്ടു് മുണ്ഡകോപനിഷത്തു് ഇങ്ങനെ ഗാനം ചെയ്യുന്നു:

യഃ സർവ്വജ്ഞഃ സർവ്വവിത്
യസ്യൈഷ മഹിമാ ഭുവി
ദിവ്യേ ബ്രഹ്മപുരേ ഹ്യേഷ
വ്യോമ്നി ആത്മാ പ്രതിഷ്ഠിതഃ
മനോമയഃ പ്രാണശരീരനേതാ
പ്രതിഷ്ഠിതോഽന്നേ ഹൃദയം സന്നിധായ
തദ്വിജ്ഞാനേന പരിപശ്യന്തി ധീരാഃ
ആനന്ദരൂപം അമൃതം യദ് വിഭാതി. (II. ii. 7,8)

'ആരുടെ മഹിമയാണോ ഭൂമിയിൽ (പ്രപഞ്ചത്തിൽ) കാണുന്നതു്, ആരാണോ എല്ലാം അറിയുന്നതു്, ആരാണോ എല്ലാം മനസ്സിലാക്കുന്നതു്, ആ ആത്മൻ ബ്രഹ്മപുരത്തിലെ പ്രകാശമാനമായ ആകാശത്തിൽ (ഹൃദയത്തിൽ) പ്രതിഷ്ഠിതനാണു്. അവൻ മനസ്സിൻെറ രൂപങ്ങൾ കൈക്കൊണ്ടു് ഇന്ദ്രിയങ്ങളേയും ശരീരത്തേയും നയിക്കുന്നു. അവൻ ശരീരത്തിൽ, ഹൃദയത്തിനുള്ളിൽ, സ്ഥിതി ചെയ്യുന്നു. ബുദ്ധിമാന്മാർ സാക്ഷാത്കാരത്തിലൂടെ അവനെ എല്ലായിടത്തും കാണുന്നു. അവൻ ലോകത്തിലെല്ലാം ആനന്ദസ്വരൂപനും അനശ്വരനുമായി ശോഭിക്കുന്നു.'

ലോകം, ഇതനുസരിച്ചു്, ആനന്ദരൂപവും അമൃതവും ആകുന്നു. ഈശാവാസ്യോപനിഷത്തു് ഈശ്വരനെ കവിയായി, ദ്രഷ്ടാവായി

കാണുന്നു. (മന്ത്രം 8) പ്രപഞ്ചം തരംഗങ്ങളിലും താളക്രമങ്ങളിലും വരുന്ന അവന്റെ കാവ്യമത്രേ. ശങ്കരാചാര്യരുടെ വാക്കുകളിൽ അതു് സൗന്ദര്യതരംഗമാണു്—സൗന്ദര്യലഹരി. നടന്മാരുടെ രാജാവായ നടരാജന്റെ മൂർത്തി നമ്മെ പഠിപ്പിക്കുന്നതു് ഈ ലോകം പരമാത്മാവിന്റെ ആനന്ദനൃത്തത്തിന്റെ ഫലമാണെന്നാണു്.

ഈ തത്ത്വശാസ്ത്രപരമായ ആശയങ്ങളും മതപരമായ അനുഭവങ്ങളുമാണു് ഇന്ത്യൻ ജനതയുടെ സൗന്ദര്യബോധത്തേയും മനോഭാവത്തേയും ആവേശംകൊള്ളിക്കയും വളർത്തുകയും കലാപ്രതിഭയെ ഉത്ഫുല്ലമാക്കയും ചെയ്തതു്. സാഹിത്യത്തിന്റേയും ലളിതകലകളുടേയും രംഗങ്ങളിൽ ഇന്ത്യയുടെ സംഭാവനകൾ നമ്മുടെ സമഗ്രസാംസ്കാരികപൈതൃകത്തിന്റെ ഏററവും സ്ഥായിയും സമാകർഷകവുമായ ഘടകങ്ങളാണു്. അവിടെ നിഷേധാത്മകമായ സന്ന്യാസവൃത്തിയുടെ യാതൊരംശവുമില്ല. മതപരമായ പ്രേരണ അതിൽ വളരെ സ്വാധീനം ചെലുത്തിയിരുന്നു. എങ്കിലും, മതപ്രേരണ തന്നെ, നാം കണ്ടുകഴിഞ്ഞതുപോലെ, സൗന്ദര്യത്തിന്റേയും ആനന്ദത്തിന്റേയും മൂല്യങ്ങളാൽ പരിവ്യാപ്തങ്ങളായിരുന്നു.

## 18. മതൗദാര്യവും സാർവ്വലൗകികമായ മതാദരവും

ഭാരതീയതത്ത്വചിന്തയുടെ ഒരു പ്രധാനഫലം മതവീക്ഷണത്തിന്റെ വിപുലീകരണമായിരുന്നു. അസ്തിത്വത്തിന്റെ ആദ്ധ്യാത്മികൈക്യം കണ്ടുപിടിക്കയും മതലക്ഷ്യമായി ആദ്ധ്യാത്മികസാക്ഷാത്കാരത്തെ ഊന്നിപ്പറയുകയും ചെയ്തതുമൂലം മതങ്ങൾക്കിടയിൽ സമന്വയഭാവം വളർന്നു. വീക്ഷണത്തിലും പെരുമാററത്തിലും ഗാഢമായ മതവിശ്വാസവും വിശാലമായ ഔദാര്യവും അന്യമതങ്ങളോടുള്ള ആദരഭാവവും സംയോജിപ്പിക്കുന്നതിൽ ഭാരതത്തിനു് അനന്യസാധാരണമായ കീർത്തിമാനമുണ്ടു്. അനന്തവും സർവ്വഗ്രാഹിയുമായ ഒരു ദിവ്യഭാവത്തിൽനിന്നുമാത്രമേ ഇതു് ഉദ്ഭവിക്കയുള്ളു. ഡാ. എസ്. രാധാകൃഷ്ണന്റെ വാക്കുകളിൽ (ഈസ്റ്റേൺ റിലിജിയൻസ് ആൻഡ് വെസ്റേറൺ തോട്ട്. പു. 317):

> 'ഒരു പരിസീമിതമായ മനസ്സ് അവ്യയമായ അനന്തതയുടെ മുമ്പിൽ സമർപ്പിക്കുന്ന ശ്രദ്ധാഞ്ജലിയാണു് മതൗദാര്യം.'

അനന്തമായ ഈശ്വരനെ ബഹുമാനിക്കാനുള്ള അനന്തമായ മാർഗ്ഗം ക്രിയാത്മകമായി മതൗദാര്യവും മതസൗഹാർദ്ദവും പരിശീലിക്കുകയാണു്. വൈദികഋഷിമാരുടെ ഏററവും മഹത്തായ ഒരു പ്രഖ്യാപനത്തിൽനിന്നും ഈ സാർവ്വലൗകികമായ സഹാനുഭൂതിഭാവമാണു് ഭാരതത്തിനു ലഭിച്ചതു്.

ഏകം സദ്; വിപ്രാ ബഹുധാ വദന്തി— 'സത്യം ഒന്നാണ്. മഹർഷിമാർ അതിനെ പല പേരുകളിൽ വിളിക്കുന്നു.'

വിവേകാനന്ദസ്വാമികൾ ഈ പ്രഖ്യാപനത്തെ മതത്തിൻെറ മഹത്തായ അധികാരപത്രമായി ഗണിക്കുന്നു. വൈദികഋഷിമാർക്ക് ശേഷം കൃഷ്ണൻ, ബുദ്ധൻ, ശങ്കരൻ, രാമകൃഷ്ണൻ മുതലായ പ്രകാശപുഞ്ജങ്ങളെല്ലാം മതസ്വാതന്ത്ര്യത്തിനും മാനവബന്ധങ്ങളിൽ വിവേകപൂർണ്ണമായ സമചിത്തതയ്ക്കും വേണ്ടി തങ്ങളുടെ ശക്തമായ ശബ്ദം ഉയർത്തിയവരാണ്. ഗീതയിൽ (4–11) കൃഷ്ണൻ പറയുന്നു:

യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം.
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ സർവശഃ

'മനുഷ്യർ ഏതു വഴിക്ക് എൻെറ അടുക്കലേയ്ക്കുവന്നാലും അതേ വഴിക്ക് ഞാൻ അവരെ സ്വീകരിക്കുന്നു. അല്ലയോ അർജ്ജുന! അവസാനം എല്ലാ വഴികളും എന്നിൽത്തന്നെ വന്നെത്തുന്നു.'

മുമ്പുപറഞ്ഞതുപോലെ, മഹർഷിമാരും ചിന്തകരും തത്ത്വജ്ഞാനികളും മാത്രമല്ല, സാധാരണജനങ്ങളും ഈ ആശയത്തെ ഉയർത്തിപ്പിടിച്ചിരുന്നു. ഭരണരംഗത്തും ഈ ആരോഗ്യകരമായ വീക്ഷണം പരിപോഷിപ്പിക്കപ്പെട്ടിരുന്നു. രാജാക്കന്മാരുടേയും ചക്രവർത്തിമാരുടേയും കൂട്ടത്തിൽ ഏററവും യശസ്കരമായ ഉദാഹരണം ക്രി. മു. മൂന്നാം ശതകത്തിലെ അശോകചക്രവർത്തിയുടേതായിരുന്നു. ഇദ്ദേഹം തൻെറ വിശാലസാമ്രാജ്യത്തിലാസകലം പാറകളിലും സ്തംഭങ്ങളിലും കൊത്തിവെയ്പിച്ച ഉത്തേജകങ്ങളായ ശാസനകളിലൂടെ ഈ ആശയം പ്രചരിപ്പിച്ചിരുന്നു. ആദരരൂപത്തിലുള്ള മതൗദാര്യം ഭാരതീയസംസ്കാരത്തിൻെറ സാരഭൂതമായ ഒരാശയമാണ്. അത് രാജനീതിപരമായ ഔചിത്യത്തിൻേറയോ സാമൂഹികനീതിയുടേയോ ആജ്ഞ അനുസരിച്ചുള്ളതല്ല. ഭാരതത്തിൻെറ സത്യദർശനത്തിൻെറ ഫലമാണ്; അതിൻെറ വിശ്വവീക്ഷണത്തിൻെറ അഭേദ്യമായ ഭാഗമാണ്.

**19. മതസാംസ്ക്കാരിക അഭയാർത്ഥികൾക്ക് ഇന്ത്യയുടെ സ്വാഗതം.**

ഭാരതത്തിൻെറ സാംസ്കാരികചരിത്രത്തിൽ ഏററവും മഹിമാമയമായ ഒരു വശം അവിടത്തെ ജനങ്ങളും ഭരണകൂടങ്ങളും അഭയാർത്ഥികളായി വന്ന മതവിഭാഗങ്ങളോടു കാട്ടിയ പെരുമാററമാണ്.

ദേവാലയങ്ങൾ നശിപ്പിക്കപ്പെട്ടും സ്വമതസ്ഥർ കൊല്ലപ്പെട്ടും സ്വന്തം നാട്ടിൽ മറ്റുള്ളവരുടെ പീഡനങ്ങൾക്കു വിധേയരായ പാലസ്തീനിലെ ജൂതന്മാരും ഇറാനിലെ സൊറാസ്ട്രീയന്മാരും ഭാരതത്തിന്റെ ആതിഥ്യത്താലും ഔദാര്യത്താലും ആകൃഷ്ടരായി ഇവിടെ അഭയം തേടി, ഈ രാജ്യം അവരെ സ്നേഹബഹുമാനങ്ങളോടെ സ്വീകരിച്ചതിനാൽ അവരുടെ അഭിലാഷങ്ങൾ നിറവേറി. ഭാരതം എന്നെന്നും അവരേയും അവരുടെ വിശ്വാസങ്ങളേയും സംരക്ഷിച്ചുപോന്നിട്ടുണ്ട്. 1893 സെപ്റ്റംബർ 11-ാംനു- ചിക്കാഗോവിൽ ചേർന്ന മതങ്ങളുടെ പാർലിമെന്റിൽ വിവേകാനന്ദസ്വാമികൾ നടത്തിയ ഒന്നാമത്തെ പ്രഭാഷണത്തിൽ ഭാരതചരിത്രത്തിലെ, അല്ല ലോകചരിത്രത്തിലെ തന്നെ ഈ ഉജ്ജ്വലമായ അദ്ധ്യായത്തെപ്പററി ഇങ്ങനെ സ്മരിക്കയുണ്ടായി (കംപ്ളീററ് വർക്സ് വാല്യം 1 പു. 34):

'ലോകത്തെ മതൗദാര്യവും സാർവജനീനമായ ആദരഭാവവും പഠിപ്പിച്ച ഹിന്ദുമതത്തിൽപ്പെട്ടവനാണ് ഞാൻ എന്നതിൽ എനിക്ക് അഭിമാനമുണ്ട്. ഞങ്ങൾ സാർവ്വലൗകികമായ മതൗദാര്യത്തിൽ വിശ്വസിക്കുന്നു എന്നു മാത്രമല്ല, എല്ലാ മതങ്ങളേയും സത്യമായി അംഗീകരിക്കുന്നു. മറ്റുള്ളവരുടെ പീഡനങ്ങൾക്കു വിധേയരായി അഭയം പ്രാപിച്ച ലോകത്തിലെ എല്ലാ മതങ്ങളേയും രാഷ്ട്രങ്ങളേയും സംരക്ഷിച്ച രാഷ്ട്രം എന്റേതാണ് എന്നതിൽ ഞാൻ അഭിമാനം കൊള്ളുന്നു. ഇസ്റേലികളുടെ ഏററവും പരിശുദ്ധമായ അവശിഷ്ടം ഞങ്ങൾ മാറോടണച്ചിരിക്കയാണെന്ന് നിങ്ങളെ അറിയിക്കാൻ എനിക്കഭിമാനമുണ്ട്. റോമൻ നിഷ്ഠുരത ഏതു വർഷം തങ്ങളുടെ പുണ്യദേവാലയം നിലം പരിശാക്കിയോ അതേ വർഷംതന്നെ ദക്ഷിണേന്ത്യയിലെത്തി ഞങ്ങളോട് അഭയം പ്രാപിച്ചവരാണവർ. സൊറാസ്ട്രീയൻരാഷ്ട്രത്തിന്റെ അവശിഷ്ടങ്ങളെ സംരക്ഷിക്കയും ഇന്നും ഓമനിക്കയും ചെയ്യുന്ന ഹിന്ദുമതത്തിൽപ്പെട്ടവനാണെന്നതിൽ ഞാൻ അഭിമാനംകൊള്ളുന്നു. സഹോദരരേ! നന്നേ ചെറുപ്പം മുതൽ ഞാൻ ആവർത്തിച്ചിരുന്നതായോർക്കുന്ന ഒരു പ്രാർത്ഥനാഗാനത്തിലെ ചില വരികൾ ഞാൻ ഉദ്ധരിക്കാം. അവ ലക്ഷോപലക്ഷം ജനങ്ങൾ ഇന്നും ആവർത്തിക്കുന്നവയാണ്; ''പല സ്ഥലങ്ങളിൽ ഉദ്ഭവിക്കുന്ന വിവിധ നിർഝരികൾ സമുദ്രത്തിൽ തങ്ങളുടെ ജലം ഒന്നിച്ചുചേർക്കുംപോലെ, ഭഗവാനേ! മനുഷ്യർ തങ്ങളുടെ വ്യത്യസ്തപ്രേരണകളാൽ സ്വീകരിക്കുന്ന വിവിധമാർഗ്ഗങ്ങൾ, വളവുള്ളതും വടിവൊത്തതുമായി വ്യത്യസ്തങ്ങളായി തോന്നുമെങ്കിലും, എല്ലാം അങ്ങയിലേയ്ക്കു നയിക്കുന്നവയാണ് ''

## 20. സ്വാംശീകരണവും ഉദ്ഗ്രന്ഥനവും

ഇത്തരം വിശാലവും ഉദാരവുമായ വിശ്വവീക്ഷണത്താൽ സമത്ഥിതവും സംപുഷ്ടവുമായ ഒരു സംസ്കാരം അയവില്ലാത്തതോ അന്യരെ അകററി നിത്തുന്നതോ അന്യരിൽനിന്നകന്നുനില്ക്കുന്നതോ ആകയില്ല. വഗ്ഗീയമോ സാമൂഹികമോ രാഷ്ട്രീയമോ ആയ പരിഗണനകൾ ഈ സംസ്കാരത്തിൻെറ കേന്ദ്രപ്രേരണാശക്തിയല്ല. അതിൻെറ പ്രേരണ ആദ്ധ്യാത്മികമാണ്. ആദ്യം പറഞ്ഞ പരിഗണനകളാണ് അറിവില്ലായ്മയും അനൗദാര്യവും വളർത്തി അക്രമങ്ങളിലേയ്ക്കും യുദ്ധത്തിലേയ്ക്കും നയിക്കുന്നത്. ആദ്ധ്യാത്മികത എപ്പോഴും സാവ്വജനീനവും മാനവികവുമാണ്. സാവ്വദേശീയമായ ഒരു പ്രേരണയുള്ളതുകൊണ്ട് ഇന്ത്യൻമതത്തിനു സവ്വശക്തമായ ഒരു പുരോഹിതവ്യവസ്ഥയോ അതിനെ സംരക്ഷിച്ച് താങ്ങിനിത്താനുള്ള പ്രത്യേകപാരമ്പര്യമോ ഉണ്ടായില്ല. സംസ്കാരങ്ങൾക്ക് അയവില്ലായ്മ ഉണ്ടാകുന്നത്, മിക്കപ്പോഴും. മതപാരമ്പര്യങ്ങളുടേയും രാഷ്ട്രീയാഭിലാഷങ്ങളുടേയും വ്യതിരിക്തതയുടെ ഫലമായാണ് എന്നു ചരിത്രം പഠിപ്പിക്കുന്നു. വ്യതിരിക്തതയോ, വഗ്ഗശ്രേഷ്ഠതാബോധത്തിൽനിന്നും ഉരുത്തിരിയുന്നതുമാണ്. മാനവഹൃദയത്തിൻെറ ദിവ്യതാബോധത്തിൽനിന്നുദിക്കുന്ന ആദ്ധ്യാത്മികപ്രേരണ വഗ്ഗീയവും മതസിദ്ധാന്തപരവും സാമൂഹികവും രാഷ്ട്രീയവുമായ എല്ലാ വ്യത്യസ്തതകളേയും വിലങ്ങനെ മുറിക്കുന്നു; മനുഷ്യനെ അവൻെറ സമന്വിത പൂണ്ണിമയിൽ സമാശ്ലേഷിക്കുന്നു. കൃഷ്ണൻേറയും ബുദ്ധൻേറയും ശങ്കരാചായ്യരുടേയും രാമകൃഷ്ണൻേറയും ഹൃദയങ്ങളിൽനിന്നും പ്രവഹിച്ച സ്നേഹനിർഝരി മനുഷ്യവഗ്ഗത്തെ ഒന്നാകെ, അതിരുകളില്ലാതെ, സമഗ്രമായി ആശ്ലേഷിക്കുന്ന ഒന്നാണ്.

സംസ്കാരങ്ങൾ തമ്മിൽ നിരന്തരമായ സംഘട്ടനത്തിനു കാരണം അറിവില്ലായ്മയും വ്യതിരിക്തതയുമത്രെ. അവയില്ലാത്ത സംസ്കാരങ്ങൾ, ബർട്രാൻറ് റസ്സലിൻെറ വാക്കുകളിൽ, ബില്യാർഡ് പന്തുകൾപോലെയാണ്. അവയ്ക്കുതമ്മിൽ സംഘട്ടനമല്ലാതെ എന്തൊരു ബന്ധമാണുണ്ടാവുക? ഏതു പരിവർത്തനത്തേയും അഭിമുഖീകരിക്കാനും അവയെ ഉദ്ഗ്രഥിച്ച് ത്യാജ്യഗ്രാഹ്യവിവേചനത്തോടെ സ്വാംശീകരിക്കാനുമുള്ള അത്ഭുതകരമായ പ്രതിഭാവിശേഷം ഭാരതീയസംസ്കാരം സ്വായത്തമാക്കിയിരിക്കുന്നു. കാലാകാലങ്ങളിലുള്ള നവീകരണത്തിലൂടെ നിരന്തരമായ സമൃദ്ധിയും കൗതുകകരമായ തുടച്ചയുമാണ് ഭാരതീയസംസ്കാരത്തിൻെറ സഹസ്രാബ്ദങ്ങളിലൂടെയുള്ള ചരിത്രം സൂചിപ്പിക്കുന്നത്. സംസ്കാരത്തിൻെറ അറിവില്ലായ്മയെന്നതു 'നീയോ ഞാനോ'

എന്ന വീക്ഷണത്തിന്റെ തക്സംഗതമായ ഫലമാണ്: എന്നാൽ ഇന്ത്യ തെരഞ്ഞെടുത്ത ആദ്ധ്യാത്മികവീക്ഷണം അതല്ല. 'നീയും ഞാനും' എന്നതാണ് ഭാരതീയസംസ്കാരദർശനം സംസിദ്ധമാക്കുന്നതു്. അനേകത്തിൽ ഏകത്വം എന്ന ആദ്ധ്യാത്മികദർശനത്തിന്റെ പ്രേരണയാണിവിടെ ഉള്ളതു്. ഈ വീക്ഷണത്തിന്റെ ഫലമായി സാംസ്കാരികരംഗത്തു് ഒരു സമാധാനനയവും 'വൈവിധ്യത്തിൽ ഏകത്വം' എന്ന പരിപാടിയുമുണ്ടായി. അനാകർഷകമായ ഐകരൂപ്യത്തിനുവേണ്ടിയുള്ള അക്രമാസക്തമായ പ്രയത്നം ഇവിടെ ഉണ്ടായില്ല.

ഭാരതചരിത്രത്തിന്റെ ആദികാലത്തു്, ഇന്തോ-ആര്യന്മാർക്ക് ആദ്യം സിന്ധുനദീതടവാസികളുമായും പിന്നീട് മററു ജനങ്ങളുമായും ഉണ്ടായ സമ്പർക്കം ഈ സ്വാംശീകരണപ്രക്രിയയ്ക്കു് തുടക്കം കുറിച്ചതാണ്. ഈ രണ്ടു സംസ്കാരപ്രവാഹങ്ങളുടെ പരിപൂർണ്ണ സംയോജനമാണ് ഭാരതീയസംസ്കാരത്തിന്റെ കേന്ദ്രധാര. പുതിയ സംസ്കാരങ്ങളേയും ജനങ്ങളേയും സ്വാംശീകരിച്ചുകൊണ്ടു് അതു പ്രവഹിച്ചുകൊണ്ടേയിരിക്കുന്നു. ഗംഗാനദി ഈ സംസ്കാരത്തിന്റെ ഒരു ചിരപ്രതീകമാണ്. ഹിമാലയഹൃദയത്തിൽ ഒരു ചെറിയ പവിത്രനിർഝരിയായി അതു് ആരംഭിക്കുന്നു. അതിന്റെ ഒഴുക്കിൽ പലപല പോഷകപ്രവാഹങ്ങളും വന്നു ചേർന്നു് അവസാനം കോടാനുകോടി ജനങ്ങൾക്ക് ആനന്ദവും അനുഗ്രഹവും പ്രദാനം ചെയ്യുന്ന ഒരു മഹാനദിയായിത്തീരുന്നു. ഇറാനികൾ, ഗ്രീക്കുകാർ, സീഥിയന്മാർ, അറബികൾ, തുർക്കികൾ, മംഗോളിയർ, അവസാനം യൂറോപ്യന്മാർ – ഇവരെല്ലാം ഭാരതീയസംസ്കാരത്തിന്റെ സമൃദ്ധിക്ക് അവരവരുടെ സംഭാവനകൾ നല്കീട്ടുള്ളവരാണ്. ലോകത്തിലെ എല്ലാ പ്രധാനമതങ്ങളും ഈ പ്രവാഹത്തിലേയ്ക്കു് തങ്ങളുടെ ആശയങ്ങളും ദർശനങ്ങളും ഒഴുക്കീട്ടുണ്ടു്.

### 21. ഭാരതീയസംസ്കാരത്തിന്റെ ആധുനിക നവോത്ഥാനം

വിവിധഘടകങ്ങളെ സ്വാംശീകരിക്കുന്ന ഈ പ്രക്രിയ ഇന്നും പൂർണ്ണമല്ല എന്നതു ശരിയാണ്, ഈ സ്വാംശീകരണത്തിനു് കേന്ദ്രസാംസ്കാരികപാരമ്പര്യത്തിന്റെ ഓജസ്സും ആഗന്തുകസാംസ്കാരികശക്തികളോടുള്ള ഔദാര്യവും അത്യന്താപേക്ഷിതങ്ങളാണ്. ഭാരതത്തിന്റെ കേന്ദ്രസാംസ്കാരികപാരമ്പര്യത്തിന് ക്രി. പി. പത്താം ശതകത്തിനുശേഷം ക്ഷീണം തട്ടീട്ടുണ്ടു്. പക്ഷേ അതുമൂലം സ്വാംശീകരണപ്രക്രിയ മന്ദമായിത്തീർന്നു എന്നല്ലാതെ നിശ്ശേഷം നിന്നുപോയില്ല. ഇന്നു്, ഇന്ത്യൻ സംസ്ക്കാരത്തിന് പുനരുജ്ജീ

വനവും സ്വാംശീകരണ പ്രക്രിയയ്ക്കു് ഒരുത്തേജനവും ഉണ്ടായിട്ടുണ്ടു്. റാം മോഹൻ റായ്, രാമകൃഷ്ണൻ, വിവേകാനന്ദൻ, ടാഗോർ, ഗാന്ധി മുതലായവരുടെ നേതൃത്വത്തിലുള്ള ആധുനികദേശീയ നവോത്ഥാനത്തിനു ലഭിച്ച പ്രേരണ ഈ സാത്മീകരണ പ്രക്രിയയെ കൂടുതൽ വ്യാപകവും സമഗ്രവുമാക്കിയിരിക്കുന്നു. കാരണം, അവരുടെ വീക്ഷണവും സഹാനുഭൂതിയും സാർവ്വലൗകികവും മാനവീയവുമായിരുന്നു. ഇതിൻെറ ഫലമായി, മനുഷ്യവർഗ്ഗത്തിൻെറ ഏററവും മനോഹരമായ സാംസ്കാരികപൈതൃകങ്ങളുടെ സന്തോഷപ്രദമായ സമന്വയരംഗമായിത്തീരുകയാണു് ഭാരതം. റൊമൈൻ റോളണ്ടു് രാമകൃഷ്ണനേയും വിവേകാനന്ദനേയും ആധുനികഭാരതീയ നവോത്ഥാനത്തിൻെറ ഏററവും പ്രശസ്തരായ വീരനായകന്മാരായി പാശ്ചാത്യലോകത്തിനു പരിചയപ്പെടുത്തിക്കൊടുക്കുമ്പോൾ, അവർ 'വിശ്വാത്മാക്കളാ'ണെന്നു പറയുകയുണ്ടായി (ദ ലൈഫ് ഓഫ് രാമകൃഷ്ണ, പു. 8):

> 'ആദ്ധ്യാത്മിക വീരപുരുഷന്മാരുടെ (ഇവരെപ്പററി പിന്നീടു പറയാം) ഗംഭീരഘോഷയാത്രയിൽനിന്നും എൻെറ ആദരബഹുമാനങ്ങൾ നേടിയിട്ടുള്ള രണ്ടുപേരെ ഞാൻ തിരഞ്ഞെടുത്തിരിക്കുന്നു. കാരണം, അതുല്യമായ മനോഹാരിതയോടും ശക്തിയോടുംകൂടി ഇവർ വിശ്വാത്മാവിൻെറ ഉത്കൃഷ്ടമായ സ്വരലയത്തെ സാക്ഷാത്കരിച്ചവരാണു്. രാമകൃഷ്ണ-വിവേകാനന്ദന്മാർ യൂറോപ്യൻ സംഗീതത്തിലെ മൊസാർട്ടും ബീഥോവനും ആകുന്നു. ഗ്രീക്കു് ഇതിഹാസത്തിലെ പിതാവായ സിറാഫിക്കസ് ആണു് രാമകൃഷ്ണനെങ്കിൽ ഇടിമുഴക്കുന്ന ജോവ് ആണു് വിവേകാനന്ദൻ.'

## 22. ഉപസംഹാരം: ഭാരതീയസംസ്ക്കാരത്തിൻെറ ഭാവി

ഭാരതീയസംസ്കാരം തനതായ രീതിയിൽ തീർച്ചയായും മഹത്താണെങ്കിലും ഭാഗികവും അപൂർണ്ണവുമാണെന്ന തൻെറ ദൃഢവിശ്വാസം വിവേകാനന്ദൻ ഒരിക്കൽ പ്രഖ്യാപിക്കുകയുണ്ടായി. ഇന്നത്തെ സമഗ്രസമന്വയപ്രവണത ഈ പ്രഖ്യാപനത്തിൻെറ അടിസ്ഥാനത്തിലാണു്. വാസ്തവം പറഞ്ഞാൽ, പ്രത്യേകരംഗങ്ങളിൽ മാത്രം ശ്രദ്ധപതിപ്പിച്ചിരുന്നതുകൊണ്ടു്, എല്ലാ സംസ്കാരങ്ങളും അപൂർണ്ണങ്ങളാണു്. വിവേകാനന്ദൻ ഭാരതീയസംസ്കാരത്തെ നയിച്ചതു് തൻെറ വ്യക്തിത്വത്തിൽ താൻതന്നെ നേടിയെടുത്ത ഒരു ദിശയിലേയ്ക്കാണു്. തികച്ചും മാനവീയമായ ഒരു സാംസ്കാരിക പരിണാമത്തിലേയ്ക്കു നയിക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള ആധുനിക

സാംസ്കാരികമൂല്യങ്ങളുടെ ആസ്വാദനവും സ്വാംശീകരണവുമാണ് വിവേകാനന്ദൻ നേടിയതു്. അദ്ദേഹം ഭൂതഭാവികളുടേയും പൂർവ്വ പശ്ചിമങ്ങളുടേയും സംഗമത്തിൽ നിലയുറപ്പിച്ചിരിക്കയാണെ്. റൊമൈൻ റോളണ്ടു് പറയുന്നു. (ലൈഫ് ഓഫ് വിവേകാനന്ദ, ചാപ്റ്റർ IV, സിവിററസ് ഡിയി—സിററി ഓഫ് മാൻകൈൻറ് പു. 310):

'സന്തുലനം, ഉദ്ഗ്രഥനം എന്നീ രണ്ടു പദങ്ങളിൽ വിവേകാനന്ദൻെറ സർഗ്ഗപ്രതിഭയെ സമാഹരിക്കാം. ആദ്ധ്യാത്മികങ്ങളായ എല്ലാ മാർഗ്ഗങ്ങളേയും മാറോടണച്ചിരുന്നു അദ്ദേഹം. നാലു യോഗങ്ങളും പൂർണ്ണമായും, ത്യാഗവും സേവനവും, കലയും ശാസ്ത്രവും, തികഞ്ഞ ആദ്ധ്യാത്മികംമുതൽ ഏററവും പ്രായോഗികംവരെയായ മതവും കർമ്മവും—ഇവയെല്ലാം അദ്ദേഹത്തിൻേറതായിരുന്നു. അദ്ദേഹം പഠിപ്പിച്ച ഓരോ മാർഗ്ഗത്തിനും അതാതിൻേറതായ പരിമിതികളുണ്ടായിരുന്നു. എന്നാൽ, അദ്ദേഹം അവയെല്ലാം അനുഭവിക്കയും സ്വാംശീകരിക്കയും ചെയ്തിരുന്നു. സത്യത്തിലേയ്ക്കുള്ള (കർമ്മം, ജ്ഞാനം, ധ്യാനം, ഭക്തി എന്നീ) നാലു മാർഗ്ഗങ്ങളുടേയും കടിഞ്ഞാൺ അദ്ദേഹത്തിൻെറ കൈകളിലായിരുന്നു. അദ്ദേഹം അവയിലൂടെയെല്ലാം ഒരേ സമയം ഏകതാനത്തിലേയ്ക്കു മുന്നേറി. സമഗ്രമാനവശക്തി സാമഞ്ജസ്യത്തിൻെറ മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം.'

പിന്നിൽ അത്ഭുതകരമായ ഒരു നീണ്ട ഭൂതകാലം; ആധുനിക നവോത്ഥാനത്തിൽനിന്നും ആർജ്ജിച്ച നവയൗവനവും ഊർജ്ജസ്വലതയും. ഇതാണു് ഇന്ത്യയുടെ ഇന്നത്തെ സ്ഥിതി. ഇവിടെനിന്നും ഈ രാജ്യവും അതിൻെറ സംസ്കാരവും കൂടുതൽ യശസ്കരവും ഫലപ്രദവുമായ ഒരു ഭാവിയെ ഉററുനോക്കുകയാണു്. ലോകത്തിനു ഭാരതം നല്കിയ സംഭാവനയെപ്പററി സംസാരിക്കുമ്പോൾ, സ്വാമി വിവേകാനന്ദൻ ചരിത്രപശ്ചാത്തലത്തിൽ ഈ രാജ്യത്തിൻെറ ഭാവിയെ ഇങ്ങനെ പ്രകാശിപ്പിക്കയുണ്ടായി. (കംപ്ളീററ് വർക്കു് വാല്യം III, ഒമ്പതാം പതിപ്പു് പു. 108–10):

'ഈ ലോകത്തിൽ ജനിച്ച ഓരോരുത്തനും ഒരു പ്രത്യേകമായ ചായ്വുണ്ടു്. അവൻ നീങ്ങേണ്ടതായ ഒരു ദിശയുണ്ടു്. അവൻ ആ ദിശയിൽത്തന്നെ ജീവിക്കണം. ഒരു വ്യക്തിയെ സംബന്ധിച്ചു് സത്യമായ ഈ വസ്തുത വർഗ്ഗത്തെ സംബന്ധിച്ചും സത്യമാണു്, ഓരോ വർഗ്ഗത്തിനും അതിൻേറതായ ചായ്വുണ്ടു്, ഉദ്ദേശ്യമുണ്ടു്, സാക്ഷാത്കരിക്കേണ്ടതായ ജീവിത

ലക്ഷ്യമുണ്ട്. രാഷ്ട്രീയമഹത്ത്വവും സൈനികശക്തിയും നമ്മുടെ വർഗ്ഗത്തിന്റെ ജീവിതലക്ഷ്യമല്ല; ആയിരുന്നില്ല; എന്റെ വാക്കുകൾ ശ്രദ്ധിക്കൂ, ആയിരിക്കയുമില്ല, നമുക്കു ലഭിച്ച ലക്ഷ്യം മറ്റൊന്നാണ്. നമ്മുടെ വർഗ്ഗത്തിന്റെ ആദ്ധ്യാത്മിക ശക്തി മുഴുവൻ സംരക്ഷിക്കുകയും സമാഹരിക്കയും ചെയ്യുക, ഒരു ശക്തികേന്ദ്രം നിർമ്മിക്കുക, പരിതഃസ്ഥിതികൾ അനുകൂലമാകുമ്പോൾ ആ പ്രഗാഢശക്തിയെ പ്രവഹിപ്പിച്ച് ഒരു പ്രളയം തന്നെ സൃഷ്ടിക്കുക. പേഷ്യക്കാരനോ ഗ്രീക്കുകാരനോ അറബിയോ ഇംഗ്ലീഷുകാരനോ സൈന്യങ്ങളെ മുന്നേററിക്കൊള്ളട്ടെ; ലോകത്തെ ആക്രമിച്ചുകൊള്ളട്ടെ; രാഷ്ട്രങ്ങളെ സംയോജിപ്പിച്ചുകൊള്ളട്ടെ; അപ്പോൾ ഭാരതത്തിന്റെ തത്ത്വശാസ്ത്രവും ആദ്ധ്യാത്മികതയും നവനിർമ്മിതങ്ങളായ മാർഗ്ഗങ്ങളിലൂടെ ലോകരാഷ്ട്രങ്ങളുടെ സിരകളിൽ പ്രവഹിക്കുവാൻ സദാ സന്നദ്ധമാണ്. മാനവപുരോഗതിയുടെ ആകത്തുകയ്ക്കു് തന്റെ സംഭാവന നല്കാൻ ഹിന്ദുവിന്റെ മസ്തിഷ്കം സന്നദ്ധമായിരിക്കണം. ആദ്ധ്യാത്മികപ്രകാശമാണ് ലോകത്തിനു് ഭാരതത്തിന്റെ സംഭാവന. സാവധാനം, നിശ്ശബ്ദമായി, ആരും കാണാതെ, ആരും കേൾക്കാതെ, എന്നാൽ ഉത്തമഫലമുളവാക്കിക്കൊണ്ട്, പ്രഭാതത്തിൽ വീഴുന്ന ഹിമകണം പോലെയാണ് ശാന്തവും ധീരവും സർവ്വംസഹവുമായ ഈ ആദ്ധ്യാത്മികവർഗ്ഗം ചിന്താലോകത്തിൽ പ്രവർത്തിച്ചിട്ടുള്ളത്.'

# 2

# വേദാന്തം ആധുനികമനുഷ്യനെ ആകർഷിക്കുന്നു*

## 1 ഉപക്രമം

അയ്യായിരത്തിൽപ്പരം വഷത്തെ ദീഘവും നിരന്തരവുമായ സാംസ്കാരികചരിത്രത്തിനു് ഭാരതം പ്രസിദ്ധമാണല്ലോ. ഈ ആശ്ചര്യകരമായ ദീഘകാലപുരോഗതിയിൽ സംഭൃതങ്ങളായ പല വീക്ഷണകോണുകളിൽനിന്നും—ഉയരങ്ങളിൽനിന്നും അതുപോലെ ആഴങ്ങളിൽനിന്നും ഭാരതം ജീവിതാനുഭവങ്ങളെ ഉൾക്കൊണ്ടിട്ടുണ്ടു്. ഇതു മൂലം ഇന്ത്യയുടെ സംസ്കാരം അസാധാരണമായ സമൃദ്ധിയും വൈവിധ്യവും പക്വതയും നേടി. വിശാലമായ വിശ്വവീക്ഷണത്തിൽനിന്നും ലഭിച്ച മാഗ്ഗദശനവും മതത്തിൽനിന്നും ആദ്ധ്യാത്മികലക്ഷ്യത്തിൽനിന്നും ലഭിച്ച സംരക്ഷണവുമായിരുന്നു ഇവയ്ക്കുള്ള മുഖ്യകാരണങ്ങൾ.

## 2 'ഹിന്ദു' എന്ന പദത്തിൻെറ മൂലം

ഭാരതിയസംസ്കാരത്തിൻേറയും ജീവിതത്തിൻേറയും എല്ലാ വശങ്ങളിലും വ്യാപിക്കയും അവയെ സംരക്ഷിക്കയും ചെയ്യു ആ മതം അഥവാ തത്ത്വശാസ്ത്രം എന്താണു്? ഭാരതീയവീക്ഷണത്തിൽ ഇവ രണ്ടും ഒന്നുതന്നെ. ഭാരതം ഈ മതത്തിനോ തത്ത്വശാസ്ത്രത്തിനോ പ്രത്യേകമായ പേരു നല്കിയിട്ടില്ല. പില്ക്കാലത്തു് അനേകം മതവിഭാഗങ്ങളേയും പ്രാത്ഥനാരീതികളേയും സിദ്ധാന്തങ്ങളേയും ഭാരതം തൻെറ മാതൃഹൃദയത്തിൽവെച്ചു വളത്തുകയും പരിണാമവിധേയമാക്കുകയും ചെയ്യിട്ടുണ്ടു്. അവയ്ക്കെല്ലാം പ്രത്യേകം പ്രത്യേകം നാമരൂപങ്ങൾ ലഭിച്ചിട്ടുമുണ്ടു്.

---

* **1961**-ൽ സ്വാമി പതിനേഴു യൂറോപ്യൻ രാജ്യങ്ങളിൽ പ്രസംഗപര്യടനം നടത്തിയ അവസരത്തിൽ യുനെസ്കോയുമായി സഹകരിക്കാൻവേണ്ടിയുള്ള ഗ്രീസ് ഗവമ്മെണ്ടിൻെറ ദേശീയസമിതിയുടെ ആഭിമുഖ്യത്തിൽ ഏഥൻസിലെ ആക്കിയളോജിക്കൽ സൊസൈററി ഹാളിൽവെച്ചു് ഏപ്രിൽ 14-ാംനു- നടത്തിയ പ്രഭാഷണം.

ഹിന്ദു, ഹിന്ദുമതം എന്നീ ശബ്ദങ്ങൾ ഉണ്ടായതു് വിദേശീയരുടെ കമ്മട്ടത്തിലാണു്. പുരാതന ഇറാനികൾ സിന്ധുനദിയുടെ കിഴക്കുവശത്തുള്ള രാജ്യമായ ഇന്ത്യയിലെ ജനങ്ങളേയും മതത്തേയും കുറിക്കുവാനായി ഏർപ്പെടുത്തിയ വാക്കാണതു്. ഇറാനികളുടെ ഈ 'ഹിന്ദു' എന്ന പദത്തിൽനിന്നും ഗ്രീക്കുകാരും ആധുനികയൂറോപ്യന്മാരും രൂപപ്പെടുത്തിയെടുത്ത പദമാണു് 'ഇന്ത്യ'. ഇന്ത്യയിലെ ചിന്തകർ തങ്ങളുടെ മതത്തിനു നല്കിയ സാമാന്യവും അർത്ഥവത്തും ആയ നാമധേയം 'സനാതനധർമ്മം' എന്നായിരുന്നു. 'ശാശ്വതമതം' എന്നാണു് ഇതിന്റെ അർത്ഥം.

## 3 ഉപനിഷത്തുകളുടെ ശാസ്ത്രീയസമീപനം

സനാതനധർമ്മത്തിന്റെ പ്രധാനലക്ഷണങ്ങളുടെ ഉദ്ഗമം നമുക്കു് ഉപനിഷത്തുകളിൽനിന്നു പഠിക്കാം. ഉപനിഷത്തുകൾ വേദസാഹിത്യത്തിന്റെ അവസാനഭാഗമായ 'വേദാന്തം' ആകുന്നു. ഉപനിഷത്തുകൾ പറഞ്ഞുവെച്ചിട്ടുള്ളതു് നീക്കുപോക്കില്ലാത്ത കഠോരമായ മതസിദ്ധാന്തങ്ങളോ വിശ്വാസപ്രമാണങ്ങളോ അല്ല. അവിടെ നാം പ്രകൃതിയിലും ജീവിതാനുഭവങ്ങളിലും സത്യത്തെ അന്വേഷിക്കുന്ന ഗംഭീരാവേശത്തിന്റേയും മനഃസ്ഥിതിയുടെയും സാന്നിദ്ധ്യത്തിലാകുന്നു. യഥാർത്ഥമായ ശാസ്ത്രത്തിന്റെ ഗുണവിശേഷമിതാണല്ലോ. ആ സത്യാന്വേഷണത്തിലും അതിൽനിന്നു ലഭിക്കുന്ന അന്തർദൃഷ്ടികളുടെ പ്രഖ്യാപനത്തിലും പ്രകടമാകുന്ന നിർഭയത്വവും ഉപനിഷത്തുകളിൽ നമുക്കനുഭവപ്പെടുന്നുണ്ടു്.

പ്രാചീനഭാരതം ഈ സ്ഥായിയായ മതസൗധം പടുത്തുയർത്തിയ രീതി, അതിന്റെ പ്രകൃതി, ഉള്ളടക്കം, നിസ്സീമവും സർവ്വഗ്രാഹിയുമായ ആദ്ധ്യാത്മികത—ഇവയുടെ അനാസക്തവും ബുദ്ധിപൂർവ്വവുമായ പഠനം ഇന്നത്തെ ജനങ്ങൾക്കു് വളരെ പ്രയോജനം നല്കുന്ന ബൗദ്ധികവും ആദ്ധ്യാത്മികവുമായ സാധനയായിരിക്കും.

പ്രാചീനഭാരതത്തിലെ വേദകാലം അവസാനിക്കയായിരുന്നു. അന്തരീക്ഷം ചോദ്യം ചെയ്യലിന്റേയും അന്വേഷണത്തിന്റേയും മനോഭാവത്താൽ ആവേശപൂർണ്ണമായിരുന്നു. എവിടേയും സ്വാതന്ത്ര്യബോധം മുററിനിന്നിരുന്നു. ഭാരതീയമനസ്സിന്റെ താത്പര്യം ബാഹ്യലോകപഠനത്തിൽനിന്നും അന്തർലോകപഠനത്തിലേയ്ക്കു്, അതായതു് ബാഹ്യമായ ഭൗതികപ്രകൃതിയിൽനിന്നും മനുഷ്യന്റെ ആന്തരപ്രകൃതിയിലേയ്ക്കു മാറുകയായിരുന്നു.

പ്രപഞ്ചം, മനുഷ്യൻ, അവന്റെ ഭവിതവ്യത എന്നിവയെപ്പററിയുള്ള ഗൗരവമേറിയ ചിന്താപ്രശ്നങ്ങൾക്കു് മുമ്പിലത്തെ പഠനം

നിർണ്ണായകങ്ങളായ ഉത്തരങ്ങൾ നല്കിയിരുന്നില്ല. ഒരു പക്ഷേ, മനുഷ്യപഠനം അസ്തിത്വരഹസ്യത്തെ സ്പഷ്ടമാക്കാൻ സഹായിച്ചേക്കാം എന്നു കരുതപ്പെട്ടു. മററു തരത്തിലും ഇതു് ഒരു പുതിയ രഹസ്യാന്വേഷണരംഗം ഉദ്ഘാടനം ചെയ്യുകയായിരുന്നു. പ്രാചീനഭാരതചരിത്രത്തിലുണ്ടായ ഈ പ്രതിഭാസം ആധുനികയുഗത്തിലെ ചിന്തകർ മനുഷ്യനേയും അവൻെറ ആന്തരജീവിതത്തേയും പററി പ്രദർശിപ്പിക്കുന്ന താത്പര്യത്തിനു സമാന്തരമാണു്.

പ്രജ്ഞ, സന്മാർഗ്ഗബോധം, വ്യക്തിത്വാനുഭൂതി, യുക്തിനിഷ്ഠചിന്തനത്തിനുള്ള ശക്തി, ജാഗ്രത്–സ്വപ്ന–സുഷുപ്തികളുടെ അവസ്ഥകൾ, അമർത്ത്യതയെപ്പററിയുള്ള ഒരസ്പഷ്ടബോധം, മരണത്തെ അതിജീവിക്കാമെന്ന ബോധം — മനുഷ്യൻെറ ആന്തരലോകത്തെപ്പററിയുള്ള ഇത്തരം വസ്തുതകൾ അക്കാലത്തെ പ്രതിഭാസമ്പന്നരായ ചിന്തകക്കു് ഒരു വെല്ലുവിളിയായിത്തീൎന്നു. അവർ ആ വെല്ലുവിളി സ്വീകരിച്ചു; വ്യക്തികളായും സംഘമായും അതിനെ നേരിട്ടു. അവർ അതിൽ പ്രദർശിപ്പിച്ച സ്ഥിരബുദ്ധിയും വസ്തുനിഷ്ഠതയും തത്ത്വചിന്താചരിത്രത്തിൽ അനിതരസാധാരണങ്ങളായിരുന്നു.

4. **വേദാന്തം: ഒരു ശക്തമായ ഉദ്ഗ്രഥനം.**

ഈ പ്രയത്നങ്ങളുടേയും അവയിലൂടെ നേടിയ സത്യങ്ങളുടേയും അന്തർദൃഷ്ടികളുടേയും അത്യാകർഷകമായ ഒരു പ്രമാണം മാനവസമുദായത്തിനുവേണ്ടി ഈ അനശ്വരസാഹിത്യത്തിൽ സൂക്ഷിച്ചുവെച്ചിരിക്കുന്നു. അതാണു് വിശാലവിവിധമായ വൈദികസാഹിത്യത്തിൻെറ അവസാനഭാഗമായ ഉപനിഷത്തുക്കൾ. തത്ത്വശാസ്ത്രത്തെ ഉൾക്കൊള്ളുന്ന ഈ ഭാഗം വേദങ്ങളുടെ സാരസർവ്വസ്വമായതുകൊണ്ടു്, ഉപനിഷത്തുക്കൾ, 'വേദാന്ത'മെന്ന പേരിലും അറിയപ്പെടുന്നുണ്ടു്. വേദാന്തം നിർഭയമായ സത്യാന്വേഷണത്തിൻെറ ഫലമാണു്. മാക്സ്മുള്ളർ പറഞ്ഞതുപോലെ (ത്രീ ലക്ച്ചേഴ്സ് ഓൺ വേദാന്ത ഫിലോസഫി പു. 39) പ്രീണിപ്പിക്കേണ്ടതായ ഒരു പൊതുജനമോ സന്തുഷ്ടരാക്കേണ്ടതായ നിരൂപകരോ ഉണ്ടെന്നുള്ള ചിന്ത ആ സത്യാന്വേഷകരെ അലട്ടിയിരുന്നില്ല.

ആ അന്വേഷണം തികച്ചും വസ്തുനിഷ്ഠവും അനാസക്തവും വ്യക്തിയുടെ താത്കാലിക മനോഭാവങ്ങളിൽനിന്നും പക്ഷപാതങ്ങളിൽനിന്നും പൂർണ്ണമായും മുക്തവും ആയിരുന്നു. സത്യത്തിനുള്ള ആവേശത്തിൻേറയും സ്വാതന്ത്ര്യത്തിൻെറ അപങ്കിലമായ അന്തരീക്ഷത്തിൻേറയും പ്രേരണയാൽ ചിന്ത പദംപദം മുന്നേറിയിരുന്നു. ആന്തരിക

ലോകപ്രകൃതിയുടെ വൈവിധ്യപൂർണ്ണങ്ങളായ വസ്തുതകൾ രേഖപ്പെടുത്തപ്പെട്ടു; തരം തിരിക്കപ്പെട്ടു; സിദ്ധാന്തസങ്കല്പങ്ങൾ മുന്നോട്ടുവന്നു; എതിർക്കപ്പെട്ടു; പരിശോധനാവിധേയമായി; അവസാനം സ്വീകൃതമോ നിരാകൃതമോ ആയി. അധികാരികളുടെ നേർക്കുള്ള ഭയമോ വിശ്വാസസംഹിതയുടെ നേർക്കുള്ള സ്നേഹമോ അവരെ ബാധിച്ചില്ല. അംഗീകൃതങ്ങളായിരുന്ന വിശ്വാസങ്ങൾ ചോദ്യം ചെയ്യപ്പെട്ടു, പലപ്പോഴം പരിഹാസവിധേയങ്ങളായി; പലപ്പോഴം നിരാകരിക്കപ്പെട്ടു. ആരും അതിനെച്ചൊല്ലി കണ്ണീർ വീഴ്ത്തിയില്ല. അങ്ങനെ വേദാന്തത്തിൻെറ മനോഹരമായ ചിന്താസൗധം ഉയൎന്നു. അതിൻെറ സമീപനം വ്യക്തിനിഷ്ഠമായിരുന്നില്ല. അതിനാൽ ചൈതന്യം സാൎവ്വജനീനവുമായിരുന്നു. യുക്തിനിഷ്ഠതയും ആദ്ധ്യാത്മികതയും അതിനെ ശാസ്ത്രം, തത്ത്വശാസ്ത്രം, മതം, സന്മാൎഗ്ഗശാസ്ത്രം ഇവയുടെയെല്ലാം സമന്വയമാക്കിത്തീൎത്തിരിക്കുന്നു.

ഇതു്, അക്കാലത്തു് ഇന്ത്യയുടെ ഒരു പ്രദേശത്തെ മുഴുവൻ ആവേശഭരിതമാക്കിയ ബുദ്ധിപരവും ആദ്ധ്യാത്മികവുമായ ഒരു പ്രേരണയുടെ ഫലമാണു്. പൂൎവ്വപഞ്ചാബ്, ഉത്തരപ്രദേശ്, പശ്ചിമബീഹാർ എന്നീ പ്രദേശങ്ങൾ അടങ്ങിയ വിശാലഭൂഭാഗത്തു് അക്കാലത്തു നിവസിച്ചിരുന്ന ജനങ്ങളുടെ ഉത്തമചേതനകൾ—ഋഷിമാരും രാജാക്കന്മാരും സാധാരണസ്ത്രീപുരുഷന്മാരും യുവാക്കളും—ഈ പ്രസ്ഥാനത്തിൽ ഉൾപ്പെട്ടിരുന്നു.

### 5. ഉപനിഷത്തുകൾ: ഒരു ഊർജ്ജസ്വലയുഗത്തിൻെറ ഉത്പന്നം

ഉപനിഷത്തുക്കൾ ഒരു ഊൎജ്ജസ്വലയുഗത്തിൻെറ ചിത്രം അവതരിപ്പിക്കുന്നു. സത്യാന്വേഷികളും ജ്ഞാനപിപാസുക്കളുമായ ഗുരുശിഷ്യന്മാരുടെ അത്യദ്ഭുതകരമായ ഘോഷയാത്ര; ചെറിയ ദളങ്ങളിലും വിശാലസദസ്സുകളിലും നടക്കുന്ന അവരുടെ സംഭാഷണങ്ങൾ; ഇടയ്ക്കിടയ്ക്കു് ഉദാത്തതയുടെ ഉത്തുംഗവിശാലതയിലേയ്ക്കുള്ള പൊങ്ങിപ്പറക്കൽ! അപ്പോൾ ലഭിക്കുന്ന ഓജസ്സും സൗന്ദര്യവും നിറഞ്ഞ കവിതാശകലങ്ങൾ; അവരുടെ ചിന്താശരങ്ങളെ പറപ്പിക്കുന്ന ത്രുവലുകൾപോലെയുള്ള മനോഹരരൂപകങ്ങളുടേയും ബിംബകല്പനകളുടേയും അണികൾ—ഈ വൈവിധ്യങ്ങൾ ഉപനിഷത്തുകൾക്കു് ഒരു ശാശ്വതസാഹിത്യത്തിൻെറ മനോഹാരിതയും ഭംഗിയും സാക്ഷാത്കൃതതത്ത്വശാസ്ത്രത്തിൻെറ ഔന്നത്യവും ശക്തിയും, പ്രദാനം ചെയ്യുന്നു.

ഉപനിഷദൃഷികൾ കണ്ടുപിടിച്ച ആന്തരലോകനിയമങ്ങൾ ഭൗതികശാസ്ത്രജ്ഞന്മാർ കണ്ടുപിടിക്കുന്ന ബാഹ്യപ്രകൃതിയുടെ

നിയമങ്ങൾപോലെയാണ്. ആ നിയമങ്ങളും അവ വിശദീകരിക്കുന്ന വസ്തുതകളും ശാസ്ത്രജ്ഞന്മാർ സൃഷ്ടിക്കുന്നവയല്ല. അവ ഈ പ്രപഞ്ചംപോലെ അനാദിയത്രേ. പക്ഷേ സത്യാവേശത്തിൽ ജനിക്കുന്ന നിസ്സംഗതയും വസ്തുനിഷ്ഠതയും സൂക്ഷ്മതയും ഒരു ശാസ്ത്രജ്ഞൻ സാധനയിലൂടെ സ്വയം നല്കുമ്പോൾ മാത്രമേ ആ നിയമം അറിയപ്പെടുന്നുള്ളു. ഈ ഗുണങ്ങളത്രേ ശാസ്ത്രീയമനോഭാവത്തിൻെറ ഘടകങ്ങൾ.

## 6 വേദശബ്ദത്തിൻെറ നിർവ്വചനം

ശാസ്ത്രജ്ഞൻ പ്രകൃതിനിയമങ്ങളെ 'അനാവരണം' ചെയ്യുന്നവനാണ്. ഈ നിയമങ്ങളെപ്പററിയുള്ള ജ്ഞാനം പ്രകൃതിയുടെ ശക്തികളേയും പ്രവർത്തനങ്ങളേയും നിയന്ത്രിക്കുവാനുള്ള കഴിവ് അവനു നല്കുന്നു. ഭാരതീയചിന്ത ഇതേ സ്ഥാനമാണ് വേദങ്ങളിൽ രേഖപ്പെടുത്തീട്ടുള്ള ആദ്ധ്യാത്മികസത്യങ്ങളെ അനാവരണം ചെയ്ത ഋഷിമാർക്കു നല്കുന്നത്. ബുദ്ധിപരവും സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ സാധനയിലൂടെ മൂർച്ചയേറിയ മനശ്ശക്തി ആ ഋഷിമാർക്ക് സഹായത്തിനുണ്ടായിരുന്നു.

സ്വാമി വിവേകാനന്ദൻ ചിക്കാഗോയിൽ നടന്ന മതങ്ങളുടെ പാർലിമെൻറിൽ ഇപ്രകാരം പറഞ്ഞു. (കംപ്ലീററ് വർക്സ് വാള്യം 1. പു, 4, 5-ാം പതിപ്പ്:)

> 'വേദങ്ങൾ എന്നുവെച്ചാൽ പുസ്തകങ്ങളല്ല. പല വ്യക്തികൾ പല കാലങ്ങളിലായി കണ്ടുപിടിച്ച ആദ്ധ്യാത്മിക നിയമങ്ങളുടെ സഞ്ചിതഭണ്ഡാഗാരമാണവ. ഗുരുത്വാകർഷണനിയമം അതു കണ്ടുപിടിക്കുന്നതിനുമുമ്പും ഉണ്ടായിരുന്നു. മനുഷ്യവർഗ്ഗം അതിനെ മറന്നാൽത്തന്നെയും അതു നില്ക്കും. അതുപോലെയാണ് ആദ്ധ്യാത്മികലോകത്തെ നിയന്ത്രിക്കുന്ന നിയമങ്ങളും. ആത്മാവും ആത്മാവും തമ്മിലുള്ള ഒരു വ്യക്ത്യാത്മാവും പരമാത്മാവും തമ്മിലുള്ള സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ ബന്ധങ്ങൾ അവ കണ്ടുപിടിക്കപ്പെടുന്നതിനുമുമ്പും ഉണ്ടായിരുന്നു. നാമേവരും മറന്നാലും അവ നിലനില്ക്കുകയും ചെയ്യും.
>
> 'ഈ നിയമങ്ങളെ കണ്ടുപിടിച്ചവരാണ് മഹർഷിമാർ. നാം അവരെ പരിപൂർണ്ണജീവികളായി ആദരിക്കുന്നു. അവരിൽ ഏററവും ഉയർന്നവരിൽ ചിലർ സ്ത്രീകളായിരുന്നു എന്ന് ഈ സദസ്സിനെ അറിയിക്കാൻ എനിക്കു സന്തോഷമുണ്ട്.'

ഈ ഋഷിത്വം, ആദ്ധ്യാത്മികസത്യങ്ങൾ കണ്ടുപിടിക്കാനുള്ള കഴിവ്, ഇന്ത്യൻ ദേശീയകുത്തകയല്ല. ഭാരതീയചിന്ത അതൊരു സാർവ്വജനീനപ്രതിഭാസമായി കരുതുന്നു. വാസ്തവത്തിൽ, വേദാന്തം അഥവാ സനാതനധർമ്മം അനുസരിച്ച് ഈ പ്രയത്നവും അതിൻെറ പരാകാഷ്ഠയുമാണ് മതം. മതം അനുഭവമാകുന്നു; സാക്ഷാത്കാരമാകുന്നു; വെറും വിശ്വാസമോ അനുസരണമോ തത്ത്വസിദ്ധാന്തമോ കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസസംഹിതയോ അല്ല.

## 7 വേദാന്തത്തിൻെറ സാർവ്വജനീനത

ഇന്ത്യക്കാരല്ലാത്ത ക്രിസ്തു, ലവോത്സെ, സെൻറ് ഫ്രാൻസിസ്, എക്കാർട്ട് മുതലായവരേയും ഋഷിമാരായി അംഗീകരിക്കാൻ വേദാന്തം ഇന്ത്യയെ പഠിപ്പിച്ചിട്ടുണ്ട്, ഏററവും ഉയന്ന ആദ്ധ്യാത്മികാനുഭവത്തിൻെറ വിശ്വസനീയമായ പ്രകടനങ്ങളായിട്ടാണ് നാം അവരെ കാണുന്നത്. വേദാന്തത്തിൻെറ ശാശ്വതഫലങ്ങളാണ് ശാന്തിയും സമന്വയവും മതൗദാര്യവും മതാദരവും. വേദാന്തം പഠിപ്പിക്കുന്ന പരമസത്യത്തിൻെറ അദ്വൈതത്വവും അതിലേക്കു പല സമീപനങ്ങളുണ്ടെന്ന ആശയവും ആണ് ഇവയ്ക്കെല്ലാം അടിസ്ഥാനം. 'ഏകം സദ്, വിപ്രാഃ ബഹുധാ വദന്തി' സത്യം ഒന്നാണ്; മഹഷിമാർ അതിനു പല പേരുകൾ നല്കിയിരിക്കുന്നു' എന്ന ഋഗ്വേദവാക്യം ഈ മഹത്തായ ആശയത്തിൻെറ വാചികമായ പ്രകടനമാകുന്നു.

ഈ മനോഭാവം ഭാരതീയചിന്തയുടെ അനന്തരകാലഘട്ടങ്ങളിലെല്ലാം ഉയന്നുവരികയും വികസിക്കയും ചെയ്തു. ഗീതയിലെ ശ്രീകൃഷ്ണനിൽ തുടങ്ങി, ബുദ്ധൻ, അശോകൻ, ശങ്കരാചാര്യർ, അക്ബർ എന്നിവരിലൂടെ നമ്മുടെ കാലഘട്ടത്തിൽ ശ്രീരാമകൃഷ്ണൻ വരെയുള്ള ചിന്തകരെല്ലാം ഈ ആശയത്തെ പോഷിപ്പിച്ചവരാണ്. അവസാനം ഇന്നു, ഈ മനോഭാവം ഭാരതീയ മത–സാംസ്കാരിക വീക്ഷണത്തിൻെറ ലക്ഷണമായിത്തീന്നിരിക്കുന്നു.

## 8 മനുഷ്യൻെറ സഹജമായ ദിവ്യത്വം.

വേദാന്തത്തിൻെറ മറെറാരു പ്രധാനതത്ത്വം മനുഷ്യൻെറ സഹജമായ ദിവ്യത്വമാണ്. വേദാന്തികളായ ഋഷിമാരുടെ പരിശുദ്ധമായ വീക്ഷണത്തിൽ മാനസിക – ഭൗതിക – ശാരീരികവ്യവസ്ഥയിലൂടെ പ്രകടമാകാൻ ശ്രമിക്കുന്ന ദിവ്യത്വംതന്നെയാണ് മനുഷ്യൻ. പരിശുദ്ധതയും ജ്ഞാനവും സ്വാതന്ത്ര്യവും അവൻെറ അവശ്യപ്രകൃതിയാകുന്നു.

'സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിലാണ്'' എന്ന് യേശു തീർത്തു പറയുന്നു. ഈ ദിവ്യത പരിസരത്തിലും ജൈവശരീരത്തിലും ഉചിതമായ പരിവർത്തനങ്ങളിലൂടെ പ്രകടമാകുന്ന കഥയാണ് പരിണാമകഥ. പ്രതികൂലമോ അനുകൂലമോ ആയ പ്രകൃതിപരിസ്ഥിതികൾ ആദിമഘട്ടങ്ങളിൽ ഈ പരിണാമത്തെ തടസ്സപ്പെടുത്തുകയോ സഹായിക്കയോ ചെയ്യുന്നു. എന്നാൽ പിന്നീടുള്ള ദശകളിലാകട്ടെ, സാമൂഹികവും വ്യക്തിപരവുമായ ഘടകങ്ങളാണ് പരിണാമത്തിന്റെ നിയാമകതത്ത്വങ്ങൾ.

മനുഷ്യാത്മാവ്, പരിണാമപുരോഗതിയിൽ, ഉന്മുക്തമായ പ്രകടനത്തിനെതിരായുള്ള തടസ്സങ്ങളെ തരണംചെയ്ത്, പടിപടിയായി, നാഗരികതയും സംസ്കാരവും ആദ്ധ്യാത്മികപ്രകാശവും നേടുന്നു. പരിണാമത്തിന്റെ ദീർഘവേദനകളുടെ അന്തിമലക്ഷ്യത്തിന്റെ പ്രതിനിധികളാണ് ക്രിസ്തുമാരും ബുദ്ധന്മാരും.

## 9 മതം: സാക്ഷാത്കാരം

വേദാന്തത്തിന്റെ മൂന്നാമത്തെ പ്രധാനാശയം ജീവിതലക്ഷ്യം ആദ്ധ്യാത്മികസാക്ഷാത്കാരമാണെന്നുള്ളതാണ്. ജീവിതത്തിലും പെരുമാററത്തിലും ആന്തരമായ ദിവ്യതയെ ഏററവുമധികം പ്രകടമാക്കുകയാണിതിന്റെ അർത്ഥം. ആഹാരവും വസ്ത്രവും, ആവാസവും സുരക്ഷയും, ശക്തിയും അറിവും, രാഷ്ട്രീയവും സമൂഹവും ഒന്നുംതന്നെ ലക്ഷ്യങ്ങളല്ല; വേദാന്തമനുസരിച്ച്, ഇവ ഉപായങ്ങൾ മാത്രം. മനുഷ്യന്റെ പരമമായ വികാസം അഥവാ മനുഷ്യനിൽ കുടികൊള്ളുന്ന പരിപൂർണ്ണതയുടെ പ്രകടനമാണ് ജീവിതലക്ഷ്യം. ''സ്വർഗ്ഗസ്ഥനായ പിതാവ് ഗുണപൂർണ്ണനായിരിക്കുന്നതുപോലെ നീയും ഗുണപൂർണ്ണനാകൂ''— യേശുവിന്റെ ഈ ഉദ്ബോധനം ഈ ആശയവും അഭിലാഷവുമാണ് സ്പഷ്ടമാക്കുന്നത്.

വേദാന്തം മാനവജീവിതത്തെ സമഗ്രതയിൽ വീക്ഷിക്കുന്നു. അതിന്റെ വിഷയം മനുഷ്യനാകുന്നു: സത്യ–ശിവ–സൗന്ദര്യങ്ങളുടെ പൂർണ്ണത അന്വേഷിക്കുന്ന മനുഷ്യൻ. ഈ അന്വേഷണത്തിന്റെ ഒരംശം ബാഹ്യലോകത്തിലാണ്. പക്ഷേ, അതിന്റെ ഏററവും അർത്ഥവത്തായ ഭാഗം ഉള്ളത് ആന്തരലോകത്തിലാണ്. ആദ്യത്തെ ഭാഗം ഭൗതികശാസ്ത്രത്തിന്റേയും സാമൂഹ്യശാസ്ത്രങ്ങളുടേയും പ്രയോഗത്തിലൂടെ സാമൂഹ്യക്ഷേമം പ്രദാനംചെയ്യുന്നു. രണ്ടാമത്തെ ഭാഗമോ, സന്മാർഗ്ഗത്തിന്റേയും മതത്തിന്റേയും സാധനയിലൂടെ ആദ്ധ്യാത്മികസ്വാതന്ത്ര്യം നല്കുന്നു.

ഇവ രണ്ടുംതമ്മിൽ സംഘട്ടനം പാടില്ല. ലൗകികതയും പവിത്രതയും ഒരേ വ്യക്തിയുടെ വളർച്ചയുടെ വ്യത്യസ്തഘട്ടങ്ങളെ സൂചിപ്പിക്കുന്നു. ഭൗതികമോ, മാനസികമോ സാന്മാർഗ്ഗികമോ ആദ്ധ്യാത്മികമോ ആയ ഏതു നിലയിലും ജീവിതത്തിന്റെ കേന്ദ്ര ഗുണവിശേഷമായി വേദാന്തം ചൂണ്ടിക്കാണിക്കുന്നത് വളർച്ച, വികാസം, സാക്ഷാത്കാരം എന്നിവയെയാണ്. ഇവയുടെ അഭാവം ഏതു നിലയിലും നിഷ്ക്രിയത്വവും മരണവുമാകുന്നു. അതുകൊണ്ട് അതിന്റെ സ്ഥിരമായ പല്ലവി വിവേകാനന്ദ സ്വാമികൾ കഠോപനിഷത്തിലെ പദങ്ങൾക്കു നല്കിയ രൂപാന്തരമാകുന്നു—'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത.' 'എഴുന്നേല്ക്കുവിൻ, ഉണരുവിൻ, ലക്ഷ്യം നേടുന്നതുവരെ നില്ക്കായ്‌വിൻ !'

### 10 വേദാന്തത്തിന്റെ വികാസപരിണാമങ്ങൾ ഉപനിഷത്തുകൾക്കുശേഷം.

ഉപനിഷത്സാഹിത്യത്തിൽനിന്നാണ് വേദാന്തം ഉയർന്നത്. പില്ക്കാലത്ത് ഗീതയിൽ ശ്രീകൃഷ്ണനിലൂടെ പൂർണ്ണമായ ആദ്ധ്യാത്മികത്വം എന്ന നിലയിതു ഉത്തമവും ഏററവും ഊർജ്ജസ്വലവുമായ പ്രകടനം അതിനു ലഭിച്ചു. അതിനുശേഷം ത്യാഗത്തിന്റേയും കരുണയുടേയും ആദ്ധ്യാത്മികത്വമായി ബുദ്ധനിൽ മറെറാരു പ്രധാനവികാസം ദൃശ്യമായി. പിന്നീട് പന്ത്രണ്ടു ശതാബ്ദങ്ങൾക്കു ശേഷം പ്രതിഭാശാലിയായ തത്ത്വശാസ്ത്രജ്ഞനായി ശങ്കരൻ പ്രത്യക്ഷപ്പെട്ടു. വേദാന്തം അദ്ദേഹത്തിലൂടെയാണ് ഏററവും വിശാലമായ ബുദ്ധിവൈഭവമുള്ള ഏററവും യുക്തിയുക്തമായ പ്രതിപാദനം നേടിയതു്.

ശങ്കരനുശേഷം എട്ടു ശതാബ്ദങ്ങളിലായി മഹാനായ രാമാനുജാചാര്യനും അനന്തരതലമുറകളിൽ വിശാലഹൃദയരായ പല പുണ്യാത്മാക്കളും പരിഷ്കർത്താക്കളും പ്രത്യക്ഷപ്പെട്ടു. അവർ ഭക്തിതത്ത്വത്തിനു് പ്രാമുഖ്യം നല്കി. ഈശ്വരഭക്തിപ്രവാഹത്തെ മാനവസ്നേഹപ്രവാഹമാക്കിത്തീർത്തു. വളരെക്കാലമായി കൊതിച്ചിരുന്ന സമഭാവനയ്ക്കു് ഊന്നൽ നല്കി. അങ്ങനെ അവരിലൂടെ വേദാന്തം അനന്യമായ ഭാവസമൃദ്ധി നേടി.

നമ്മുടെ കാലഘട്ടത്തിലാകട്ടെ, കഴിഞ്ഞ ശതാബ്ദത്തിൽ വേദാന്തത്തിന്റെ രണ്ടു് ഊർജ്ജസ്വലരായ പ്രതിനിധികൾ വന്നുചേർന്നു: ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും. അവർ ഈ പുരാതനചിന്തയിൽ മുൻകാലത്തുണ്ടായ എല്ലാ വികാസപരിണാമ

ങ്ങളേയും സമാഹരിക്കയും, ആധുനികശാസ്ത്രീയചിന്തയുടേയും സാമൂഹ്യചിന്തയുടേയും ഊർജ്ജസ്വലമായ ആശയങ്ങളെ അതുമായി സംയോജിപ്പിക്കുകയും, മാനവചിന്തയുടെ ഒരു മഹാസമന്വയം സാധിക്കയും ചെയ്യും.

## 11. ഉപസംഹാരം

വേദാന്തം അതിപുരാതനമാണെങ്കിലും ചരിത്രത്തിലെ ഓരോ പരിവർത്തനഘട്ടത്തിലും യൗവനയുക്തവും ഊർജ്ജസ്വലവുമായിരുന്നു. എന്നാൽ അതിൻെറ ഏററവും ആകർഷകമായ കഥ വിടരുന്നതേയുള്ളൂ. ശാസ്ത്രവും ടെക്നോളജിയും സൃഷ്ടിച്ചിട്ടുള്ള ആധുനികലോകപരിതഃസ്ഥിതികളിൽ ലോകമാസകലമുള്ള ചിന്താശീലരായ ജനങ്ങൾ അതിൻെറ ശ്രോതാക്കളായിരിക്കുന്നു. അങ്ങനെ പുതിയ ഒരു സന്ദർഭത്തിലാണ് വേദാന്തം ചെന്നു നില്ക്കുന്നത്.

# 3

# സനാതനധർമ്മത്തിൻെറ തത്ത്വശാസ്ത്രം*

## 1. ഉപക്രമം

ഇന്ത്യയിലെ മഹർഷിമാർ പഠിപ്പിച്ച മതം ഒരു അത്ഥവത്തായ നാമധേയത്തിലാണ് അറിയപ്പെടുന്നതു്—സനാതനധർമ്മം അഥവാ ശാശ്വതമതം. വേദാന്തനിഗമനങ്ങളാണ് അതിൻെറ തത്ത്വശാസ്ത്രപരമായ അടിത്തറ. ജീവിതത്തിൻേറയും അനുഭവങ്ങളുടേയും പൂർണ്ണവും സമഗ്രവും അനാസക്തവുമായ പഠനവും ഒരു വിശ്വവീക്ഷണത്തിൻെറ പശ്ചാത്തലത്തിൽ ജീവിതാനുഭവങ്ങളുടെ എല്ലാ അംശങ്ങളേയും വിലയിരുത്താനുള്ള ദൃഢപ്രയത്നവും ഈ ഉയന്ന നാമധേയത്തെ ന്യായീകരിക്കുന്നുണ്ടു്.

## 2. വേദാന്തം : അതിൻെറ നിർഭയത്വം

വേദാന്തചിന്തകരുടെ ഒരേ ഒരു ലക്ഷ്യം സത്യദശ്നമായിരുന്നു. തത്ത്വചിന്തയുടെ ചരിത്രത്തിൽ അനിതരസാധാരണമായ ആവേശത്തോടും ഊർജ്ജസ്വലതയോടും വസ്തുനിഷ്ഠതയോടും അവർ ഈ ലക്ഷ്യം പിൻതുടന്നു. വേദാന്തികളുടെ ഈ സത്യനിഷ്ഠ ആധുനിക ചിന്തകരുടെ നിർലോഭമായ പ്രശംസ നേടീട്ടുണ്ടു്. പ്രൊ. മാക്സ് മുള്ളർ പറയുകയുണ്ടായി (ത്രീ ലെക്ച്ചർസ് ഓൺ വേദാന്ത ഫിലോസഫി പു. 39–40):

> 'സന്തുഷ്ടരാക്കേണ്ടതായ പൊതുജനങ്ങളോ ശാന്തരാക്കേണ്ടതായ നിരൂപകരോ ഉണ്ടെന്ന വിചാരം പുരാതനസംസ്കൃത തത്ത്വചിന്തകരെ അലട്ടിയിരുന്നില്ല. അവരുടെ വൈശിഷ്ട്യത്തിൻെറ പ്രധാനകാരണം അതായിരുന്നു. തങ്ങൾ ചെയ്യാനുറച്ച പ്രവൃത്തിയെപ്പററിയല്ലാതെ മറെറാന്നിനെപ്പററിയും അവർ ചിന്തിച്ചിരുന്നില്ല. അതു് കഴിയുന്നത്ര ഗുണപുഷ്ടലമാക്കുകയായിരുന്നു അവരുടെ ഉദ്ദേശ്യം. അവരുടെ പ്രവൃത്തി എത്രയും ഭംഗിയായി നിവ്വഹിക്കപ്പെട്ടു. സഹസ്രാബ്ദങ്ങളായി അതു നിലനില്ക്കുന്നു. നാം എന്തിനദ്ഭുതപ്പെടണം?'

---

* ഡൽഹി ആൾ ഇന്ത്യ റേഡിയോവിൽനിന്നും 1950 ഫെബ്രുവരി 17, 24 ഈ തീയതികളിലായി പ്രക്ഷേപണം ചെയ്ത പ്രഭാഷണം.

ഇങ്ങനെ നിമ്മിക്കപ്പെട്ട ചിന്താസൗധത്തിൻെറ സ്വഭാവത്തെപ്പററിയും നിമ്മാതാക്കളുടെ ധൈര്യത്തെപ്പററിയും അദ്ദേഹം പറഞ്ഞു (ദ സിക്സ് സിസ്റ്റംസ് ഓഫ് ഇന്ത്യൻ ഫിലോസഫി. പു. 182):

'അശ്രാന്തരും നിർഭയരുമായ ഭാരതീയചിന്തകർ, സഹസ്രാബ്ദങ്ങൾക്കുമുമ്പ്, സാവധാനം, പടിപടിയായി, ആവിഷ്കരിച്ച വേദാന്തദശ്നം തീച്ച്യായും അദ്ഭുതാവഹമാണ്. ഒരു പുരാതനഗോഥിക് ദേവാലയഗോപുരശിഖരത്തിൻെറ അവസാനത്തെ ചരിഞ്ഞപടികൾ കയറുമ്പോൾ ഉണ്ടാവുന്ന തലച്ചുററലാണ് വേദാന്തം ഇന്നും നമ്മുടെ മനസ്സിലുളവാക്കുന്നത്. നമ്മുടെ ദാശ്നികരിലാരും, ഹെറാക്ലിററസ്, പ്ലേറേറാ, കാൻറ്, ഹെഗൽ തുടങ്ങിയവർപോലും, ഇടിമിന്നലോ കൊടുങ്കാററോ ഏശാത്ത ഇത്തരമൊരു സൗധശിഖരം നിമ്മിച്ചിട്ടില്ല. അടിത്തറപാകി, ക്രമമായി ഓരോരോ കല്ലുകൾ പടുത്തുയത്തി ഭാരതീയർ ഇതു സാധിച്ചിരിക്കുന്നു. ആദിയിൽ ഒന്നേ ഉണ്ടായിരിക്കാൻ സാധ്യതയുള്ളു എന്നു സ്പഷ്ടമാക്കിയതിനുശേഷം അവസാനവും ഒന്നേ ഉണ്ടായിരിക്കാൻ സാധ്യതയുള്ളു എന്ന ആശയത്തിൽ ചെന്നെത്തുന്നു. നമുക്കതിനെ ആത്മൻ എന്നോ ബ്രഹ്മൻ എന്നോ വിളിക്കാം.'

3. വേദാന്തം: സനാതനധർമ്മം

ഏററവും ഉന്നതമായ സത്യത്തിനുവേണ്ടിയുള്ള ഈ ആവേശം മാനവസുഖത്തിലും ക്ഷേമത്തിലും ഉള്ള ഗഹനമായ താത്പര്യത്തോടുചേന്ന് ഒരു അധ്യാത്മവാദത്തെ ജീവദ്വിശ്വാസമായും ഒരു പ്രപഞ്ചവീക്ഷണത്തെ സാമൂഹ്യതത്ത്വശാസ്ത്രമായും പരിവത്തനം ചെയ്തു. ഒരാശയവും ദശ്നവും 'നമ്മുടെ പാദങ്ങൾക്കു വിളക്കായും ആത്മാവിനു വെളിച്ചമായും' രൂപാന്തരം പ്രാപിച്ചു. അങ്ങനെ വേദാന്തം സനാതനധമ്മമായിത്തീന്നു. ശുദ്ധമായ സത്യാവേശം സാമൂഹ്യക്ഷേമത്തിൻെറ വിശാലപ്രവാഹത്തിൽ പ്രസരിക്കുന്നതിൻെറ പ്രാമാണികവിവരണമാണ് ഭഗവദ്ഗീത. അതിൻെറ ഗുരുവായ ശ്രീകൃഷ്ണൻ ഈ മഹത്തായ പരിവത്തനത്തിൻെറ കേന്ദ്രത്തിൽ നില്ക്കുന്നു; ഉപനിഷദ്ഋഷിമാരുടെ ഈ മനഃസ്ഥിതി ക്രി. പി. എട്ടാംശതകത്തിലെ പ്രശസ്തവേദാന്തചിന്തകനായ ഗൗഡപാദർ ഭംഗിയായി പ്രകടിപ്പിച്ചിരിക്കുന്നത് എങ്ങനെയെന്നു നോക്കുക:

അസ്പശ്യോഗോ വൈ നാമ
സവ്വസത്വസുഖോ ഹിതഃ

അവിവാദോ അവിരുദ്ധശ്ച
ദേശിതസ്തം നമാമ്യഹം. (മാണ്ഡൂക്യകാരിക 4-2)

'സർവ്വജീവജാലങ്ങൾക്കും സുഖവും ക്ഷേമവും പ്രദാനം ചെയ്യുന്നതും വിവാദമുക്തവും, വൈരുദ്ധ്യരഹിതവുമായി വേദം നിർദ്ദേശിച്ചതുമായ ഈ അസ്പർശയോഗത്തെ ഞാൻ നമസ്കരിക്കുന്നു.'

## 4. വികാസപരിണാമങ്ങൾ ഗീതയിൽ

ഭഗവദ്ഗീത ഉപനിഷത്തുകളുടെ ഗഹനമായ ആദ്ധ്യാത്മികതയിൽനിന്നും വൈകാരികസംതൃപ്തിയുളവാക്കുന്ന ഒരു മതം ആവിഷ്കരിക്കുന്നു. സാകാരനായ ഈശ്വരനും, സ്വഭാവശുദ്ധിയും ശക്തിയും സൗമ്യതയും നല്കുന്ന വ്യക്തിപരമായ സാന്മാർഗ്ഗികത്വവും, ഭൂതഹിതവും (ജീവികളുടെ ക്ഷേമം) ലോകസംഗ്രഹവും (മാനവോദ്ഗ്രഥനം) ലക്ഷ്യമാക്കിയ ഒരു സാമൂഹ്യനീതിശാസ്ത്രവും ആണ് ഈ മതത്തിന്റെ കേന്ദ്രാശയങ്ങൾ.

സനാതനധർമ്മത്തിന്റെ അടിസ്ഥാനം ഉപനിഷത്തുകളാകുന്നു. ഗീതതന്നെ വിവരിക്കുന്ന വേദാന്തകൃത്തും വേദവിത്തും ആയ ഒരു മഹാമനസ്കൻ സനാതനധർമ്മത്തെ വ്യാഖ്യാനിക്കുന്നതാണ് ഗീത. അദ്ദേഹം ഉപനിഷത്തുകളുടെ ചിന്തകളെ സ്വാംശീകരിച്ച് ഒരു സമ്പൂർണ്ണജീവിതതത്ത്വശാസ്ത്രമെന്ന നിലയിൽ അവയെ ഗീതയിലൂടെ അവതരിപ്പിച്ചിരിക്കുന്നു. ഒരു പഴയ ശ്ലോകം ഉപനിഷത്തുകളെ പശുക്കളോടും ശ്രീകൃഷ്ണനെ കറവക്കാരനോടും അർജ്ജുനനെ കിടാവിനോടും ഗീതയെ പാലിനോടും സാമ്യപ്പെടുത്തുന്നു. അങ്ങനെ കറന്നെടുത്ത പാൽ ലോകത്തിലെ ആദ്ധ്യാത്മികബുഭുക്ഷിതരെ പോഷിപ്പിക്കുന്ന 'അമൃത'മാണെന്നും അതേ ശ്ലോകം തുടർന്നു പറയുന്നുണ്ട്.

സർവ്വോപനിഷദോ ഗാവോ
ദോഗ്ധാ ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർഭോക്താ
ദുഗ്ധം ഗീതാമൃതം മഹത്.

## 5. വേദം: ശ്രുതി

ഉപനിഷത്തുകൾ തത്ത്വശാസ്ത്രത്തിലും ആദ്ധ്യാത്മികതയിലുമുള്ള വൈദികചിന്തയുടെ ഏററവും ഉയർന്ന വികാസപരിണാമത്തെ സൂചിപ്പിക്കുന്നവയാണ്. ഇക്കാരണത്താലും വിശാലവിസ്തൃതമായ വേദസാഹിത്യത്തിന്റെ അവസാനഭാഗമായതി

നാലും ഉപനിഷത്തുകരം 'വേദാന്ത'മെന്നു വിളിക്കപ്പെടുന്നു. ഗ്രന്ഥങ്ങരം എന്ന നിലയിലും അവയിൽ പരിവ്യാപ്തമായ ചിന്തയുടെ പൂർത്തീകരണമെന്ന നിലയിലും അവ 'വേദാന്ത'മാണു്. അവയിൽ പത്തെണ്ണം കൂടുതൽ പ്രധാനമത്രേ. വേദങ്ങരംക്കു 'ശ്രുതി'യെന്നും പേരുണ്ടു്. ഈ നാമധേയം ആദ്ധ്യാത്മികകാര്യങ്ങളിൽ അവയുടെ ഏറ്റവും ഉയന്ന വിശ്വാസ്യതയെ സൂചിപ്പിക്കുന്നു. വ്യക്തിനിഷ്ഠമല്ലാത്ത ഭാവവും സാവ്വലൗകികമായ വ്യാപ്തിയും വേദങ്ങളുടെ വൈശിഷ്ട്യമാണു്. ശങ്കരാചാര്യരുടെ അഭിപ്രായത്തിൽ വേദശബ്ദത്തിനു് അനാദ്യന്തവും മുക്തിദായകവും ഏവക്കും അനുഭവവേദ്യവുമായ ജ്ഞാനമെന്നത്ഥമാണു്. ചിക്കാഗോയിലെ മതപാലർമെൻറിൽ സ്വാമി വിവേകാനന്ദൻ പ്രസംഗിച്ചു (കംപ്ളീററ് വർക്കു് പതിനൊന്നാം പതിപ്പു് വാല്യം I. പു 4–5):

> 'വേദങ്ങളെന്നുവെച്ചാൽ പുസ്തകങ്ങളല്ല. പലവ്യക്തികരം പലകാലങ്ങളിലായി കണ്ടു പിടിച്ച ആദ്ധ്യാത്മികനിയമങ്ങളുടെ സഞ്ചിതഭണ്ഡാഗാരമാണവ........ഈ നിയമങ്ങളെ കണ്ടുപിടിച്ചവരാണു് മഹഷിമാർ. നാം അവരെ പരിപൂർണ്ണജീവികളായി ആദരിക്കുന്നു. അവരിൽ ഏററവും ഉയന്നവരിൽ ചിലർ സ്ത്രീകളായിരുന്നു എന്നു് ഈ സദസ്സിനെ അറിയിക്കാൻ എനിക്കു സന്തോഷമുണ്ടു്.'

## 6. വേദാന്തം: അതിൻെറ സാവ്വലൗകികമായ വീക്ഷണം

വേദാന്തം തത്വശാസ്ത്രവും മതവുമാണു്. വേദാന്തത്തിലെ കേവലതത്വം ഒരു താക്കികമായ പൂവ്വധാരണയല്ല. അതു് അനുഭവവസ്തുതയാണു്; തക്കചിന്തയുടെ പൂവ്വസങ്കല്പത്തിൻേറയും അനുഭവങ്ങളുടേയും അടിസ്ഥാനമാണു്; എന്നാൽ രണ്ടിനും അതീതവുമാണു്. അതിനെ പ്രകടമാക്കുന്നതിൽ വാക്കും ചിന്തയും തോററുപോകുന്നു; അതിലൂടെയാണു് വാക്കും ചിന്തയും ശബ്ദങ്ങളേയും ആശയങ്ങളേയും പ്രകടമാക്കുന്നതു്. (കേനോപനിഷത്തു് 1–5–6) അതു് ചിന്തയുടെ ദ്രഷ്ടാവും വിശ്വസാക്ഷിയുമാണു്. അതു പഠിപ്പിക്കുന്ന പരമോന്നത സത്യം തത്വശാസ്ത്രത്തിലെ കേവലതത്വവും മതത്തിലെ ഈശ്വരനുമാകുന്നു. യുക്തിചിന്തയുടെയും വിശ്വാസത്തിൻേറയും ഐക്യമാണതു്. അതു് മനുഷ്യൻെറ യാഥാത്ഥ്യമാണു്; യഥാത്ഥമായി തോന്നുന്ന 'അഹ'ത്തിന്നപ്പുറത്തുള്ള യഥാത്ഥമായ 'താൻ' അഥവാ 'ആത്മൻ' ആകുന്നു. മതത്തിലെ സാകാരനായ ഈശ്വരനാണു്, മനുഷ്യമനസ്സിനു് അറിയാൻ കഴിയുന്ന കേവലത്തിൻെറ ഏററവും ഉയന്നരൂപം മാനുഷികവും, മനുഷ്യേതരവുമായ ആത്മാക്കളുടെ

യെല്ലാം ആകത്തുകയാണ്. അതിൻെറ സ്ഥലകാലപരിമിതമായ പ്രകടനമത്രേ ഈ ലോകം. അങ്ങനെ വേദാന്തം ഒരേ ഒരു സത്യ തത്ത്വത്തെ തത്ത്വശാസ്ത്രത്തിൽ 'ബ്രഹ്മൻ' എന്നും ജ്ഞാനവാദ ത്തിലും രഹസ്യവാദത്തിലും 'ആത്മൻ' എന്നും മതത്തിൽ ഈശ്വര നെന്നും ഭഗവാനെന്നും വ്യവഹരിക്കുന്നു. ഇതു് അനേകങ്ങളിലെ 'ഏക'മാണു്. ആ 'ഏക'ത്തിനു് മഹഷിമാർ പല പേരുകൾ നല്കി യിരിക്കുന്നു. ഈ ദിവ്യൈക്യത്തിൻെറ മഹത്തായ ആശയം ശ്രീമദ് ഭാഗവതം മനോഹരമായി പ്രകടിപ്പിക്കുന്നു. (I. ii. 11.):

വദന്തി തത് തത്ത്വവിദഃ
തത്ത്വം യദ് ജ്ഞാനം അദ്വയം
ബ്രഹ്മേതി പരമാത്മേതി
ഭഗവാനിതി ശബ്ദ്യതേ.

'സത്യം അറിഞ്ഞവർ പറയുന്നു, ഏകവും അദ്വിതീയവും ശുദ്ധപ്രജ്ഞാരൂപവുമായ സത്യംതന്നെയാണു് ബ്രഹ്മമെന്നും പരമാ ത്മാവെന്നും ഭഗവാനെന്നും പലരീതിയിൽ വിളിക്കപ്പെടുന്നതു്.'

7. **മനുഷ്യൻ: അനശ്വരതയുടെ പുത്രൻ.**

'ബ്രഹ്മൻ' ഏകേശ്വരവാദത്തിലെ വിശ്വബാഹ്യനായ സർവ്വേശ്വരനെപ്പോലെയല്ല. നമ്മുടെ 'അഹ'ത്തിനു പുറകിലുള്ള 'ആത്മൻ' എന്ന രൂപത്തിൽ 'ബ്രഹ്മൻ' നമുക്കു വെളിയിലോ നാം 'ബ്രഹ്മനു' വെളിയിലോ അല്ല. അവൻ നമ്മുടെ ആത്മാവിൻെറ ആത്മാവാണു്. നമ്മുടെ യഥാർത്ഥമായ 'താൻ' ആണു്. അവൻ 'പ്രത്യഗാത്മൻ' അഥവാ ഉള്ളിലുള്ള 'ആത്മൻ, ആണു്'; 'അന്തർയാ മി'യാണു്; നമ്മുടെ ഉള്ളിലെ അധിപതിയാണു്. മനുഷ്യൻെറ പരിമിതിയില്ലാത്ത ജാമ്യം ഈശ്വരൻെറ അനന്തതയാകുന്നു. മനുഷ്യൻ ദിവ്യനായതിനാൽ അവൻെറ മോചനം അവനിൽത്തന്നെ അന്തർ ലീനമായിരിക്കുന്നു. അവൻ പ്രകൃത്യാ പാപിയോ ദുഷ്ടനോ അല്ല; അനശ്വരമായ ആനന്ദത്തിൻെറ പുത്രനാണു് — അമൃതസ്യ പുത്രാഃ (ശ്വേതാശ്വതര ഉപനിഷത്തു് II. 5)

പക്ഷേ ഈ ദിവ്യപ്രകൃതി മറഞ്ഞിരിക്കുന്നു; മറയ്ക്കപ്പെട്ടിരി ക്കുന്നു. പ്രകൃതിയിലും മനുഷ്യനിലും ഇരുട്ടിൻെറ ഒരു മറയുണ്ടു്. സത്യത്തെ മറയ്ക്കുന്ന ഈ 'അവിദ്യ' അഥവാ 'മായ'യാണു് നാം യാഥാത്ഥ്യപ്രകൃതിയെ മറക്കാൻ കാരണം. ഈ അജ്ഞാനാവരണം മനുഷ്യൻെറ മനസ്സു് അശുദ്ധമോ ശുദ്ധമോ ആകുന്നതനുസരിച്ചു് കട്ടിയുള്ളതോ ലോലമോ ആകുന്നു. അതു പൂർണ്ണമായി നശിക്കുമ്പോൾ

പൂർണ്ണപ്രകാശമുണ്ടാകുന്നു. 'ഹൃദയശുദ്ധിയുള്ളവർ ധന്യർ; കാരണം, അവർ ഈശ്വരനെ കാണും' (മത്തായി V.8) പരിശുദ്ധിയിലേയ്ക്കുള്ള ഓരോ കാൽവെയ്പും ഈ മറ നീക്കാനുള്ളതാണ്. പങ്കിലമായ ഓരോ വിചാരവും പ്രവൃത്തിയും ഈ ആവരണത്തിന്റെ കനം വർദ്ധിപ്പിക്കുന്നു; അന്ധകാരം നിബിഡതരമാക്കുന്നു. സന്മാർഗ്ഗശാസ്ത്രത്തിന്റേയും സാന്മാർഗ്ഗികതയുടേയും അർത്ഥം ഇവിടെയാണ്. ഓരോ സത്പ്രവൃത്തിയും അസത്യമായ 'അഹ'ത്തിന്റെ കോട്ടമേൽ വീഴുന്ന വെടിയുണ്ടയാണ്. യഥാർത്ഥമായ ആത്മബോധത്തിലേയ്ക്കുള്ള കാൽവെയ്പാണ്. മനുഷ്യൻ അസ്തിത്വത്തിന്റെ പരിമിതികളും സാന്തതയുടെ ബന്ധനവും വേദനയോടെ അറിയുന്നുണ്ട്. മോചനത്തിനും അനന്തമായ അസ്തിത്വത്തിനും അവൻ കൊതിക്കുന്നുമുണ്ട്. ആത്മാവ് ദിവ്യമാണ്. വസ്തു അതിനെ ബന്ധനത്തിലാക്കുകയാണ്. ഈ ബന്ധനത്തിൽനിന്നും വിടുതി നേടുമ്പോഴേ പൂർണ്ണതയും ഗുണപുഷ്കലതയും സിദ്ധിക്കുന്നു. വേദാന്തം പഠിപ്പിക്കുന്ന തത്ത്വങ്ങളാണിവ. ഈ പൂർണ്ണസ്ഥിതിക്ക് വേദാന്തം നല്കുന്ന പേർ 'മുക്തി' എന്നാണ്. മുക്തിയെന്നാൽ സ്വാതന്ത്ര്യം. അപൂർണ്ണതയുടെ ബന്ധനങ്ങളിൽനിന്നുള്ള മോചനം. മരണത്തിലും ദുഃഖങ്ങളിലും നിന്നുള്ള പൂർണ്ണമോചനം എന്നർത്ഥമാണ്. അങ്ങനെ മനുഷ്യൻ ബന്ധനമോചനങ്ങളുടേയും സാന്ത–അനന്തതകളുടേയും പ്രകാശ–അന്ധകാരങ്ങളുടേയും ജടിലസമ്മിശ്രമാണ്. ബന്ധനത്തിന്റെ യാഥാർത്ഥ്യത്തോടൊപ്പം മോചനത്തിന്റെ സാധ്യതകളേയും അവൻ അറിയുന്നു. ഈ ബോധം ഈശ്വരസൃഷ്ടങ്ങളായ ജീവജാലങ്ങളിൽവെച്ച് മനുഷ്യനെ മാത്രം ഒരു വിശ്രമരഹിതമായ തീർത്ഥാടകനാക്കുന്നു; അവന്റെ ഹൃദയത്തെ സർഗ്ഗാത്മകമായ അശാന്തിയുടെ നിലയമാക്കിത്തീർക്കുന്നു. അതനുസരിച്ച്, മനുഷ്യൻ സ്വബോധത്തോടെയുള്ള പ്രവൃത്തികളിലേയ്ക്ക് പരിണമിച്ചശേഷം, അവന്റെ ഹൃദയം ഈ രണ്ടു വിരുദ്ധശക്തികളുടെ സംഘർഷഭൂമിയാകുന്നു. ഈ മഹാസംഘർഷത്തിന്റെ സൗഭാഗ്യങ്ങളും ദൗർഭാഗ്യങ്ങളും നിറഞ്ഞ ആകർഷകമായ കഥയാണ് മാനവനാഗരികതയുടെ ചരിത്രം. ഈ സംഘട്ടനം ചിലപ്പോഴെല്ലാം പരിസരങ്ങളെ മാററിമറിക്കാനും ഉടച്ചുവാർക്കാനുമായി ഭൗതികതലത്തിൽ പ്രക്ഷിപ്തമാകാറുണ്ട്. എങ്കിലും മുഖ്യമായും അതു സംഭവിക്കുന്നതു് മനസ്സിന്റെ നിലവാരത്തിലാണ്.

### 5. വേദാന്തത്തിന്റെ ജീവിതവ്യാഖ്യാനം.

അസ്തിത്വത്തിന്റെ നിത്യസന്നിഹിതമായ പരിശുദ്ധി, പരിപൂർണ്ണത, സ്വാതന്ത്ര്യം ഇവയുടെ സത്യം ഒരു വശത്തു്; അവിദ്യയുടെ ആവരണം അഥവാ ആദ്ധ്യാത്മികമായ അന്ധതമൂലം ഉണ്ടാ

കുന്ന അയഥാർത്ഥമായ അന്യവത്കരണം മറുവശത്ത് — ഇതാണ് വേദാന്തമനുസരിച്ച് ചരിത്രത്തിലെ ഒരേ ഒരു പ്രേരണാശക്തി. മനുഷ്യന്റെ ആദ്ധ്യാത്മികധീരകൃത്യങ്ങൾ, നന്മയ്ക്കു വേണ്ടിയുള്ള വിശപ്പും ദാഹവും രാഷ്ട്രീയമോചനത്തിനും സാമൂഹ്യനീതിയ്ക്കും വേണ്ടിയുള്ള സംഘർഷങ്ങൾ, ചുരുക്കിപ്പറഞ്ഞാൽ, നാഗരികതയും സംസ്കാരവും നേടാനുള്ള മനുഷ്യന്റെ സകലപ്രയത്നങ്ങളും —ഇവയുടെയെല്ലാം പുറകിൽ ഈ പ്രേരണാശക്തിയുണ്ട്. ജീവജാലങ്ങളുടെ മുകളിൽ ചിന്താമഗ്നമായ ആത്മാവാണ് സാമൂഹ്യ-രാഷ്ട്രീയപരിവർത്തനങ്ങളും ശാസ്ത്രീയകണ്ടുപിടിത്തങ്ങളും സാമ്രാജ്യകനേട്ടങ്ങളും ആദ്ധ്യാത്മികസാക്ഷാത്കാരങ്ങളും ഉണ്ടാകുന്നത്. വിശേഷത്തിൽ സാമാന്യത്തിന്റെ ചലനം; സാന്തതയിൽ അനന്തതയുടെ കമ്പനം; കാലത്തിന്റെ കുരുക്കുകളിൽ ശാശ്വതത്വത്തിന്റെ സംഘർഷം— ഇതാണ് ചരിത്രത്തിന്റെ വ്യാപകമായ അർത്ഥം. പ്രപഞ്ചത്തിന്റെ മൂലത്തേയും പ്രകൃതിയേയും പററിയുള്ള ചോദ്യത്തിന് ഉപനിഷത്തുകൾ നല്കുന്ന അർത്ഥവത്തായ ഉത്തരം ഇതാണ്: അത്ു് മുക്തിയിൽനിന്നു വരുന്നു; മുക്തിയിൽ നിലനില്ക്കുന്നു; മുക്തിയിലേയ്ക്കു് തിരിച്ചുപോകുന്നു.

വേദാന്തത്തിന്റെ തത്ത്വശാസ്ത്രപരമായ വിശ്വവീക്ഷണത്തിൽനിന്നുണ്ടാകുന്ന ചില അനുസിദ്ധാന്തങ്ങൾ സനാതനധർമ്മത്തിന്റെ മൗലികലക്ഷണങ്ങളും യുഗങ്ങളായി അതിന്റെ ആദ്ധ്യാത്മികചൈതന്യത്തിന്റെ ഉദ്ഗമവും ആയിരിക്കുന്നു. ഹൈന്ദവ ജീവിതവീക്ഷണത്തിന്റെ പുറകിലുള്ള പ്രേരണ ആ സിദ്ധാന്തങ്ങളാണ്. സനാതനധർമ്മം എക്കാലത്തും ചിന്തിക്കുന്നവർക്ക് ആകർഷകമായിരിക്കുന്നതിന്റെ വിശദീകരണവും അവയിലുണ്ട്.

## 9. വേദാന്തത്തിന്റെ മതവീക്ഷണം

ഈ വീക്ഷണത്തിന്റെ ആദ്യത്തെ പ്രഹാരം മതത്തിന്മേലാണ്. മതം അനുഭവത്തിന്റെ കാര്യമായിത്തീരുന്നു; കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളോ സിദ്ധാന്തസംഗ്രഹമോ അല്ലാതാവുന്നു. മതത്തിന്റെ പരീക്ഷ അനുഭൂതി അഥവാ സാക്ഷാത്കാരമത്രേ. ബൃഹദാരണ്യകോപനിഷത്ത് പറയുന്നു—

'ആത്മാ വാ അരേ! ദ്രഷ്ടവ്യഃ' (II-I. IV. 5) 'ആത്മൻ കാണപ്പെടേണ്ടവനാകുന്നു.' ആദ്ധ്യാത്മികതയാണ് മതത്തിന്റെ കാതൽ, സെൻറ് പോൾ പറയുന്നതുപോലെ, മതമെന്നാൽ ഈശ്വരനിൽ ജീവിക്കയും ചലിക്കയും നമ്മുടെ അസ്തിത്വംതന്നെ ഈശ്വരനിലാക്കുകയുമാണ്. നമ്മുടെ യഥാർത്ഥസ്വഭാവം ദിവ്യമായ സത്യ

മെങ്കിൽ, അതു് പ്രപഞ്ചബാഹ്യവും നമുക്കന്യവും അല്ല എങ്കിൽ, കൂടുതൽ നല്ല ജീവിതത്തിനുവേണ്ടിയുള്ള മനുഷ്യൻെറ പ്രത്യാശയ്ക്കു് അടിസ്ഥാനം ലഭിക്കുന്നു. എന്തെന്നാൽ, ദിവ്യതയെ സാക്ഷാത് കരിച്ചു് അവനു് സ്വയം ദിവ്യനാകാം. വേദാന്തമനുസരിച്ചു്, ഇതാണു് ജീവിതലക്ഷ്യം. ഈശ്വരൻ നമുക്കു വെളിയിൽ അങ്ങു ദൂരെ ആയിരുന്നെങ്കിൽ, അവൻെറ അസ്തിത്വത്തെപ്പററിയുള്ള ഒരു വിശ്വാസത്താൽ നാം സംതൃപ്തരാകണം; അതിൻെറ പ്രകാശത്തിൽ കഴിവുള്ളിടത്തോളം ജീവിതത്തെ നടത്തണം. ഇത്തരമൊരു വിശ്വാസം നമ്മിൽ സാന്മാർഗ്ഗികമായ ഉത്സാഹവും സാമൂഹികമായ അച്ചടക്കവും സൃഷ്ടിച്ചേയ്ക്കാം; അതോടൊപ്പം സങ്കുചിതവീക്ഷണ വും അസഹിഷ്ണുതയും മതകലഹവും വളർത്തിയേയ്ക്കാം. ഒരു സാർവ്വലൗകികമതമായി സ്വയം പ്രഖ്യാപിച്ചുകൊണ്ടു് അക്രമാ സക്തമായ ഒരു പൈശാചികമതംപോലെ പ്രവർത്തിക്കാം. ദേശീ യമായ അഹങ്കാരവും വർഗ്ഗീയമായ ക്രൂരം നിലനിർത്താൻവേണ്ടി ഇത്തരം മതം കൊള്ളാമെങ്കിലും, മനുഷ്യനിൽ ഈശ്വരഭക്തിയോ മനുഷ്യസ്നേഹമോ ഉദ്ദീപ്തമാക്കാൻ ഇത്തരം മതംകൊണ്ടു പററില്ല. ആ നിലവാരത്തിൽ മതം വിധിനിഷേധങ്ങളുടേയും വിശ്വാസ ത്തിൻേറയും അനുസരണത്തിൻേറയും കാര്യമായിരിക്കും. അതു് നമ്മുടെ ആന്തരാഗ്നി പ്രജ്വലിതമാക്കയില്ല. ജീവൻെറ അപ്പത്തിനു വേണ്ടിയുള്ള ആദ്ധ്യാത്മികഹൃദയത്തിൻെറ വിശപ്പു ശമിപ്പിക്ക യില്ല. സ്ത്രീപുരുഷന്മാർ അദ്ധ്യാത്മബോധത്തിനും നിശ്ചിതത്വ ത്തിനുംവേണ്ടിയുള്ള അസാധാരണവിശപ്പിനാലും അനന്തവും ലോകോത്തരവുമായ ശക്തിയെക്കുറിച്ചുള്ള ഗൃഹാതുരതയാലും പ്രഭാ വിതരാകുന്ന ചരിത്രത്തിലെ മഹോന്നതപ്രതിഭാസത്തെ വിശദീ കരിക്കുവാൻ ഇത്തരം മതത്തിനു സാധിക്കയില്ല. വേദാന്തമനുസ രിച്ചു് ഇത്തരം ഒരു വിശപ്പും ഗൃഹാതുരതയും ഉണർത്തുകയാണു് മത ത്തിൻെറ പ്രഥമകർത്തവ്യം. ഈ ഘട്ടത്തിൽ മതം ഒരു പുണ്യവിശ്വാ സമോ അനുസരണയുടെ കാര്യമോ ഒരു ചടങ്ങോ അല്ലാതാകുന്നു. അതു് ആദ്ധ്യാത്മികധീരകൃത്യമായിത്തീരുന്നു. ഒരു ധീരകൃത്യത്തിനു് അനുയോജ്യമായ സുഖങ്ങളും ആപത്തുകളും അവിടെ ഉണ്ടാവും. അവിടെ മനുഷ്യൻ വിശാലതരമായ ചക്രവാളവും വിസ്തൃതതര മായ കാഴ്ചപ്പാടും ഗഹനതരമായ അർത്ഥവുമുള്ള ഒരു ലോക ത്തിൽ പ്രവേശിക്കുന്നു. ഇവയൊന്നുംതന്നെ ഏകേശ്വരവാദത്തി ൻെറ കുറിയലോകത്തിൽനിന്നും ലഭ്യമല്ല. വിശക്കുന്നവൻെറ വിശപ്പു മാററാൻ വാക്കുകൾക്കു കഴിയുമോ ? ആഹാരത്തിലുള്ള വിശ്വാസവും അവനു പോരാ. ആഹാരം ലഭിക്കയും ഭക്ഷിക്കയു

മാണ് അവനു വേണ്ടതു്, അവൻ അതിനുവേണ്ടി എന്തു സാഹസവും ചെയ്യും; മരണം വരിക്കാനും സന്നദ്ധനാകും.

ആദ്ധ്യാത്മികവിശപ്പ് ഉണർത്തുകയാണ് മതം എന്ന ആശയത്തിൽ, ആ വിശപ്പടക്കാനുള്ള സംഘർഷത്തിൻെറ ആശയവും ഉൾപ്പെടുന്നു. അപ്പോൾത്തന്നെ 'സാധന'യുടെ ആശയവും നമ്മുടെ മുമ്പിലെത്തുന്നു. 'സാധന'യെന്നാൽ മതത്തെ അഭിപ്രായത്തിൻേറയും സമ്മതത്തിൻേറയും കാര്യമെന്ന നിലയിൽനിന്നും ദൃഢവിശ്വാസത്തിൻേയും പ്രയത്നത്തിൻേറയും കാര്യമായി മാററിയെടുക്കുന്ന ആദ്ധ്യാത്മികപരിശീലനമാണ്. ആദ്ധ്യാത്മികമായി ഉണർന്നവർ വേദശബ്ദങ്ങളെ (ശബ്ദബ്രഹ്മത്തെ) അതിവർത്തിക്കുന്നു എന്ന് ഗീത പറയുന്നുണ്ട് (VI-44). അവർക്ക് മതസിദ്ധാന്തങ്ങളും സൂത്രവാക്യങ്ങളും വിശക്കുന്നവനു കല്ലുകൾപോലെയാണ്. 'അക്ഷരം കൊല്ലുന്നു; ഭാവം ജീവൻ നല്കുന്നു' എന്ന ക്രിസ്തുവാക്യത്തിൻെറ അർത്ഥം അവർക്കേ അറിയൂ. സമസ്തശബ്ദങ്ങൾക്കും ആശയങ്ങൾക്കും പുറകിലുള്ള അർത്ഥമാണ് നാം അന്വേഷിക്കുന്നതെങ്കിൽ വേദത്തിലെ ശബ്ദങ്ങൾ നമ്മളെ എങ്ങനെ സംതൃപ്തരാക്കും? ആത്മാവു് എല്ലാ അതിർത്തിചിഹ്നങ്ങളും സൂചനകളും പുറകിലാക്കിക്കൊണ്ട് മുന്നോട്ടു കുതിക്കുന്നു. അങ്ങനെ ഹൈന്ദവരുടെ മതവീക്ഷണത്തിൽ 'സാധന' ഒരു മൗലികാശയമാകുന്നു. അതു് മതത്തിൻെറ ഗതിതന്ത്രമാണ്.

ഇപ്രകാരം നിർവ്വചിക്കപ്പെടുന്ന മതത്തിൻെറ വ്യാപ്തി അനന്തമാണ്. അതു പ്രകടമാക്കുന്ന രൂപങ്ങൾ നാനാവിധങ്ങളുമാണ്. ഇങ്ങനെ മനസ്സിലാക്കപ്പെടുന്ന മതത്തിൻെറ അർത്ഥവും വ്യാപ്തിയും സ്വാമി വിവേകാനന്ദൻെറ വാക്യങ്ങളിൽ പ്രകടമാകുന്നു. വേദാന്തവിശ്വാസത്തെപ്പററി അദ്ദേഹത്തിൻെറ പ്രശസ്തമായ പ്രസ്താവന ഇതാ (കംപ്ളീററ് വർക്സ് വാല്യം I, പു. 257 11-ാം പതിപ്പ്):

> 'ഓരോ ആത്മാവിലും ദിവ്യതയുടെ സാധ്യതകൾ ഉണ്ട്. ബാഹ്യവും ആന്തരികവുമായ പ്രകൃതിയെ നിയന്ത്രിച്ച് ഉള്ളിലുള്ള ഈ ദിവ്യതയെ പ്രകടമാക്കുകയാണ് ലക്ഷ്യം. പ്രവൃത്തി, പ്രാർത്ഥന, മനോനിയന്ത്രണം, തത്ത്വജ്ഞാനം ഇവയിൽ ഏതെങ്കിലും ഒന്നുകൊണ്ടോ പലതുകൊണ്ടോ എല്ലാംകൊണ്ടോ മുക്തനാകുക. മതം ആകെക്കൂടി ഇതാണ്. സിദ്ധാന്തങ്ങൾ, വിശ്വാസപ്രമാണങ്ങൾ, ചടങ്ങുകൾ, ഗ്രന്ഥങ്ങൾ, ദേവാലയങ്ങൾ, രൂപങ്ങൾ—ഇവയെല്ലാം അപ്രധാനങ്ങളായ വിശദാംശങ്ങളാണ്.'

## 10. സനാതനധർമ്മം: അതിൻെറ അനന്തമായ വ്യാപ്തി

മനുഷ്യൻ പൂർണ്ണനായിത്തീരുക; ദിവ്യനായിത്തീരുക; ഈശ്വരനെ പ്രാപിക്കുക, ഈശ്വരനെ കാണുക, ഇതിനുവേണ്ടിയുള്ള സ്ഥിരസംഘർഷത്തിൽ മനുഷ്യനെ സഹായിക്കയാണ് സനാതനധർമ്മത്തിൻെറ പൂർണ്ണലക്ഷ്യം. ഈശ്വരനെ പ്രാപിക്കയും ഈശ്വരനെ ദർശിക്കയും സ്വർഗ്ഗസ്ഥനായ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ പരിപൂർണ്ണനാകയും ആണ് മഹർഷിമാരുടെ അഭിപ്രായത്തിൽ മതം. നമ്മുടെ വികാരങ്ങളേയും വിചാരങ്ങളേയും ശുദ്ധീകരിക്കയും, കൃസ്ത്യൻ മിസ്റ്റിസിസത്തിൻെറ ഭാഷയിൽ പറഞ്ഞാൽ, ഉള്ളിലുള്ള 'വൃദ്ധൻെറ', പ്രാകൃതവാസനകളുടെ, പൂർണ്ണനിരാസത്തിനുള്ള നിരന്തരപ്രയത്നം ഉൾക്കൊള്ളുന്നതാണ് ഈ മതം. ഈ സംഘർഷം മിക്കവാറും സാമ്രാജ്യികവും ആദ്ധ്യാത്മികവുമായിരിക്കുമല്ലോ. സനാതനധർമ്മം ഈ പരിശീലനത്തിലാണ് ഊന്നുന്നത്, വെറും പ്രഖ്യാപനത്തിലല്ല. ഈ സംഘർഷമില്ലാത്തിടത്ത് വിശ്വാസിയുടെ പ്രഖ്യാപനവും നാസ്തികരുടെ നിഷേധവും തമ്മിൽ മഹർഷിമാർ യാതൊരു വ്യത്യാസവും കാണുന്നില്ല. 'സാധന'യിലുള്ള ഈ ഊന്നൽ മൂലം ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം, മതം ഇപ്പോൾ, ഇവിടെ, നടക്കേണ്ടതായ ഒരദ്ധ്യാത്മികധീരകൃത്യമാകുന്നു. അത് മരണശേഷം മാറാനുള്ള ചെക്കല്ല. വെറും വിശ്വാസമോ അനുസരണമോ മതത്തിൻെറ പരീക്ഷയായി അതംഗീകരിക്കുന്നില്ല, വിശ്വാസത്തിന് ആത്മാവിൽ തീകൊളുത്താൻ കഴിയുമോ?—അതാണ് ശരിയായ പരീക്ഷ. വിശ്വാസപ്രജ്വലിതവും ഈശ്വരനുവേണ്ടി വിശക്കുന്നതുമായ ആത്മാവിന് പ്രഖ്യാപനത്തിൻെറ കാറേറാ വിശ്വാസപ്രമാണങ്ങളുടേയും സിദ്ധാന്തങ്ങളുടേയും കല്ലുകളോ തിന്നു ജീവിക്കാൻ സാധിക്കയില്ല. അതിനുവേണ്ട ആഹാരം ആദ്ധ്യാത്മികസാക്ഷാത്കാരമാണ്. അതിനുള്ള മാർഗ്ഗമോ വിശ്രമരഹിതമായ തീവ്രാഭിലാഷവും നിരന്തരപ്രയത്നവുമാകുന്നു.

## 11. യോഗം : ആദ്ധ്യാത്മികജീവിതത്തിൻെറ ശാസ്ത്രവും കലയും.

ഈ തീവ്രാഭിലാഷത്തിൻേറയും സംഘർഷത്തിൻേറയും സമ്പൂർണ്ണവ്യാപ്തിയെ പ്രകടമാക്കുന്ന ഒരു അർത്ഥസമൃദ്ധമായ പദം ഭാരതീയചിന്തയിലുണ്ട്. അതത്രേ 'യോഗം' അഥവാ ഈശ്വരനുമായുള്ള സംയോഗത്തിൻെറ മാർഗ്ഗം വേദാന്തസിദ്ധാന്തമനുസരിച്ച്, അതിൻെറ ലളിതവും സുസ്പഷ്ടവുമായ അർത്ഥം ആദ്ധ്യാത്മികപരിശീലനം എന്നാണ്. അതിൻെറ വിവിധരൂപങ്ങളും സ്വഭാവവും സമീപനവും ശാസ്ത്രീയമായ സൂക്ഷ്മതയോടും

സ്പഷ്ടതയോടും നിർണ്ണയിക്കപ്പെട്ടവയാണ്. അതിൽ അവ്യക്ത മായോ രഹസ്യമായോ യാതൊന്നുമില്ല, മുറിവൈദ്യന്മാർ കൈ കാര്യം ചെയ്തതിന്റെ ഫലമായി അതിന് ഒരു ദുർഗന്ധമുണ്ടായി ട്ടുണ്ട്, സംശയമില്ല. എന്നാൽ ശ്രീരാമകൃഷ്ണനേയും സ്വാമി വിവേ കാനന്ദനേയും പോലെയുള്ള മഹർഷിമാർ അടുത്തകാലത്തു് പ്രത്യക്ഷ പ്പെട്ട് അതിന്റെ പുരാതന ഗൗരവവും പരിശുദ്ധിയും ആകർഷണവും വീണ്ടെടുത്തിരിക്കുന്നു. ഇന്നു് 'യോഗ'മെന്നാൽ മതശാസ്ത്രമെന്നും ആദ്ധ്യാത്മികജീവിതത്തിന്റെ കലയെന്നും ആണർത്ഥം. വിശ്വാ സത്തിൽനിന്നും പാണ്ഡിത്യത്തിൽനിന്നും വ്യത്യസ്തമായി ആദ്ധ്യാ ത്മികസാക്ഷാത്കാരമാണ് മതലക്ഷ്യം എന്നുള്ളതും സാധനയാണ് അതിന്റെ മാർഗ്ഗം എന്നുള്ളതും ഇന്ത്യയിൽ മതത്തെ ദംഭത്തിൽനിന്നു രക്ഷിച്ചു. ഡാ. രാധാകൃഷ്ണൻ പറയുന്നു. 'ഈസ്റ്റേൺ റിലിജിയൻസ് ആൻഡ് വെസ്റ്റേൺ തോട്ട്'. പു. 322):

'ആദ്ധ്യാത്മികജീവിതത്തിന്റെ ലക്ഷ്യത്തിലുള്ള ഊന്നൽ പലതരം ഭക്തന്മാരേയും ഇണക്കിച്ചേർത്ത, ഹിന്ദുക്കൾ ആദ്ധ്യാ ത്മികരംഗത്തു് ദംഭത്തിൽനിന്നും രക്ഷപ്പെടുകയും ചെയ്തു.'

12. **മതൗദാര്യം സാർവ്വജനീനമായ ആദരവിന്റെ രൂപത്തിൽ.**

വേദാന്തത്തിന്റെ വിശ്വവീക്ഷണം ജീവിതത്തിലുളവാ ക്കിയ രണ്ടാമത്തെ ഫലം സമന്വയവും രചനാത്മകമായ സൗഹൃദവു മാണ്. സനാതനധർമ്മം പഠിപ്പിക്കുന്നതു് മതൗദാര്യം മാത്രമല്ല; സാർവ്വജനീനമായ മതാദരവുംകൂടിയാണ്. ഔദാര്യത്തിന്റെ ആശ യത്തിൽ അടങ്ങിയ ശ്രേഷ്ഠതയും ആശ്രയഭാവവും ഹിന്ദുവിന് ഇഷ്ട മല്ല. ആശ്രിതത്വദോഷമേശാത്ത ശാന്തസഹാനുഭൂതിയുടെ കല അവൻ പഠിച്ചിട്ടുണ്ട്. സൗഹാർദ്ദത്തിന്റെ അർത്ഥം അവനറിയാം. സ്വാമി വിവേകാനന്ദൻ ചിക്കാഗോ പ്രഭാഷണത്തിൽ പറയുന്നു. (കംപ്ളീററ് വർക്സ്, വാള്യം I പു 15, 11-ാം പതിപ്പ്:)

'അവനെ സംബന്ധിച്ചിടത്തോളം, ഏററവും താഴ്ന്ന ബിംബാരാധനമുതൽ ഏററവും ഉയർന്ന പരബ്രഹ്മവാദംവരെ യുള്ള എല്ലാ മതങ്ങളും അനന്തതയെ ഗ്രഹിക്കാനും സാക്ഷാത് കരിക്കാനുമുള്ള മനുഷ്യാത്മാവിന്റെ പ്രയത്നങ്ങളാണ്. അവ യിലോരോന്നും അതാതിന്റെ ജനനത്താലും ബന്ധങ്ങളാലും നിർണ്ണീതമാകുന്നു. ഓരോന്നും പുരോഗതിയിലെ ഓരോ ഘട്ടം സൂചിപ്പിക്കുന്നു. ഓരോ ആത്മാവും കൂടുതൽ കൂടുതൽ ഉയർന്നു പറന്നു് അവസാനം മഹിമാമയനായ സൂര്യനെ പ്രാപിക്കുന്ന ഗരുഡനാണ്.'

ഇതാണ് മതാദരം അഥവാ ചൈതന്യപൂർണ്ണമായ മതൗദാര്യം. ഇതിൻെറ അടിസ്ഥാനം ധാരണയും സഹാനുഭൂതിയും ശ്രദ്ധയുമാണ്. ഇവയിലൂടെ സമന്വയവും ക്രിയാശീലമായ സൗഹാർദ്ദവും ലഭിക്കുന്നു. സാധാരണ മതസഹിഷ്ണുത അഹങ്കാരത്തിൽനിന്നോ ഉദാസീനതയിൽനിന്നോ ഇവ രണ്ടിലും നിന്നോ ഉദ്ഭവിച്ച് അവഹേളനത്തിലും മനസ്സില്ലാമനസ്സോടെയുള്ള അനുമതിയിലും ചെന്നെത്തുന്നതാണ്.

## 13. ഉപസംഹാരം : വേദാന്തത്തിൻെറ വിമോചക പ്രഭാവം.

വേദാന്തത്തിൻെറ മൂന്നാമത്തെ ഫലം മനസ്സിലും ചിന്തയിലും ഉണ്ടാക്കുന്ന മുക്തിദായകമായ സ്വാധീനമാണ്. സ്വയം യുക്തിനിഷ്ഠമായ പ്രയത്നത്തിൻെറ ഫലമായതിനാൽ, വേദാന്തം സിദ്ധാന്തസംഹിതയിൽനിന്നും മനസ്സിനെ മോചിപ്പിച്ച് ജീവിതാനുഭവങ്ങളെ മനനംചെയ്ത് സത്യത്തിൽ ചെന്നെത്താൻ സഹായിക്കുന്നു. അതിൻെറ ചിന്താവിഷയം അടിച്ചേല്പിക്കപ്പെടുന്ന ഒരു കൂട്ടം സിദ്ധാന്തപ്രമാണങ്ങളോ പരീക്ഷിക്കപ്പെടാത്ത സങ്കല്പങ്ങളോ അല്ല; മറിച്ച് അനുഭവങ്ങൾതന്നെയാണ്; ഈ അനുഭവങ്ങളോ യഥാർത്ഥങ്ങളും സാധ്യങ്ങളുമായ അനുഭവങ്ങളുടെയെല്ലാം ആകത്തുകയാണ്; ജാഗ്രത്-സ്വപ്ന-സുഷുപ്തികളുടെ മൂന്നു വർഗ്ഗങ്ങളിലായി തരംതിരിക്കുന്ന അനുഭവസഞ്ചയമാണ്. സൂക്ഷ്മപരിശോധനയ്ക്കുശേഷം അനുഭവപ്പെടുന്ന സത്യമാണ് പ്രഖ്യാപിക്കപ്പെടുന്നത്. ഈ സത്യം കാരണഫലങ്ങൾക്കതീതമായി നിലകൊള്ളുന്ന ശുദ്ധവും അവ്യയവുമായ 'ആത്മൻ' ആകുന്നു, മനുഷ്യനിലും പ്രകൃതിയിലും ഉള്ള ഈ ദിവ്യസാന്നിദ്ധ്യം ജീവിതത്തെ ഒരു യാത്രയാക്കിത്തീർക്കുന്നു. ആ യാത്ര അസത്യത്തിൽനിന്നും സത്യത്തിലേയ്ക്കുള്ളതല്ല; സത്യത്തിൽനിന്നും സത്യത്തിലേയ്ക്കുള്ളതാണ്; താഴ്ന്ന സത്യത്തിൽനിന്നും ഉയർന്ന സത്യത്തിലേയ്ക്കുള്ളതാണ്. എല്ലാത്തരം ജ്ഞാനവും, അത് ലൗകികമോ പവിത്രമോ ആകട്ടെ, അഥവാ ഭൗതികമോ ആദ്ധ്യാത്മികമോ ആകട്ടെ, വേദാന്തത്തിൻെറ പരിധിയിൽ വരുന്നു. അത് മതത്തെയെന്നപോലെ പ്രകൃതിശാസ്ത്രത്തേയും ക്രിയാത്മകമായി പ്രോത്സാഹിപ്പിക്കുന്നു. രണ്ടിനേയും ഉദ്ഗ്രഥനവും പരിപൂർണ്ണതയുമാണത്. തത്ത്വജ്ഞാനം ആത്മജ്ഞാനത്തിൻേറയും അനാത്മജ്ഞാനത്തിൻേറയും സമന്വയമാണെന്നാണ് ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നത് (XIII-2). ഉപനിഷത്തുകൾ ബ്രഹ്മവിദ്യയെ അഥവാ തത്ത്വജ്ഞാനത്തെ സർവ്വ-വിദ്യാ-പ്രതിഷ്ഠ അഥവാ ശാസ്ത്രങ്ങളുടെ ശാസ്ത്രം ആയി പരിഗണിക്കുന്നു. (മുണ്ഡകോപനിഷത്ത് I. i. 1.)

# 4

# ഉപനിഷത്തുകളുടെ ആത്മാവ്*

## 1. ഉപക്രമം

പുരാതനഭാരതചരിത്രത്തിൽ വേദകാലത്തിന്റെ അവസാനഘട്ടം ചിന്താതലത്തിലെ തീവ്രപ്രയത്നങ്ങളാൽ വളരെ വിശേഷപ്പെട്ടതാണ്. നമ്മുടെ ചിന്തകരും മഹർഷിമാരും, ഒററയ്ക്കും കൂട്ടായും, ജീവിതത്തിന്റേയും അനുഭവങ്ങളുടേയും പ്രശ്നങ്ങളുമായി മല്ലടിച്ചിരുന്ന ഒരു കാലഘട്ടമായിരുന്നു അത്. ആ പരിശ്രമങ്ങളുടെ അദ്ഭുതകരമായ രേഖകൾ വരുംതലമുറകൾക്കുവേണ്ടി ഉപനിഷത്തുകളിൽ സൂക്ഷിച്ചുവെച്ചിരിക്കുന്നു. ഉപനിഷത്തുകൾ വൈവിദ്ധ്യപൂർണ്ണവും വിശാലവും ആയ വേദസാഹിത്യത്തിന്റെ അന്തിമഭാഗങ്ങളാണ്. വേദങ്ങളുടെ സാരാംശം അടങ്ങിയിരിക്കുന്നതിനാലും അവയെ വേദാന്തമെന്നു പറയാറുണ്ട്.

## 2. നിർഭയമായ സത്യാന്വേഷണം

ഉപനിഷത്തുക്കളുടെ സർവ്വപ്രധാനമായ ഒരു ലക്ഷണം സവിശേഷവും നിർഭയവുമായ സത്യാന്വേഷണമാണ്. മതത്തിന്റേയും തത്ത്വശാസ്ത്രത്തിന്റേയും മൗലികപ്രശ്നങ്ങളെപ്പററി ചർച്ച ചെയ്യുകയും വ്യാഖ്യാനിക്കയും ചെയ്യുന്ന ശിഷ്യന്മാരേയും ഗുരുക്കന്മാരേയും നാം അവിടെ കണ്ടുമുട്ടുന്നു. മാക്സ്മുള്ളർ പറഞ്ഞതുപോലെ (ത്രീ ലെക്ച്ചർസ് ഓൺ വേദാന്ത ഫിലോസഫി, പു. 39), 'സന്തുഷ്ടരാക്കേണ്ട പൊതുജനങ്ങളോ ശാന്തരാക്കേണ്ട വിമർശകരോ ഉണ്ടെന്ന ചിന്ത അവരെ അലട്ടിയിരുന്നില്ല.' തത്ത്വശാസ്ത്രചരിത്രത്തിൽ അനിതരസാധാരണമായ ഗൗരവവും പൂർണ്ണതയും അവരുടെ ചർച്ചകൾക്കുണ്ടായിരുന്നു. സത്യാന്വേഷണത്തിൽ ഏതു മഹാത്യാഗത്തിനും അവർ സന്നദ്ധരായിരുന്നു. ഐഹികസുഖങ്ങളും പാരത്രീകാകാംക്ഷകളും അവർക്ക് നിസ്സാരമായിരുന്നു എന്നു പറയേണ്ടതില്ല. ഇവയെക്കാൾ അസാധാരണവും വിഷമകരവുമായ ഒരു ത്യാഗം— ഓമനിക്കുന്ന അഭിപ്രായങ്ങളും സുഖകരമായ പക്ഷപാതങ്ങളും ഉപേക്ഷിക്കുവാനുള്ള ധൈര്യം— അവർ നേടിയിരുന്നു.

---

* ആകാശവാണി ഡൽഹി നിലയത്തിൽനിന്നും 1950 ഡിസംബർ 21-ാംനു- ചെയ്ത പ്രഭാഷണം.

### 3. സ്വാതന്ത്ര്യത്തിൻെറ അന്തരീക്ഷം

ഈ ഉപനിഷത്തുകളുടെ രണ്ടാമത്തൊരു പ്രധാനലക്ഷണം സത്യാന്വേഷണത്തിൽ പരിവ്യാപ്തമായിരിക്കുന്ന സ്വാതന്ത്ര്യത്തിൻെറ അന്തരീക്ഷമാണ്. ഇവിടെ പരിപൂർണ്ണസ്വാതന്ത്ര്യത്തിൻെറ അന്തരിക്ഷത്തിലും സത്യത്തിനുവേണ്ടിയുള്ള ആവേശകരമായ പ്രേരണയിലും ചിന്ത അടിവെച്ചടിവെച്ച് മുന്നേറുന്നു. അധികാരികളെപ്പററിയുള്ള ഭയമോ മതസിദ്ധാന്തങ്ങളുടെ നേക്കുള്ള കൂറോ അവരുടെ സുന്ദരമായ ആശയസംഘട്ടനത്തേയും വീക്ഷണസിദ്ധാന്തങ്ങളുടെ വിനിമയത്തേയും ബാധിക്കുന്നില്ല. അങ്ങനെ ഉയർന്നുവരുന്ന മനോഹരമായ ചിന്താസൗധമാണ് പിന്നീട് വേദാന്തമെന്നറിയപ്പെട്ടത്. യുക്തിനിഷ്ഠവും ആദ്ധ്യാത്മികതയും അതിനെ തത്ത്വശാസ്ത്രത്തിൻേറയും മതത്തിൻേറയും സമന്വയമാക്കിത്തീർത്തു.

വിദ്യാർത്ഥികളുടേയും അദ്ധ്യാപകരുടേയും ഒരു സമാകർഷകമായ ഘോഷയാത്ര; ചെറുകൂട്ടങ്ങളിലും വലിയ സദസ്സുകളിലും വെച്ചുനടക്കുന്ന സംവാദങ്ങളുടെ അദ്ഭുതകരമായ രേഖ; ഇടയ്ക്കിടയ്ക്ക് ഉദാത്തതയുടെ ഉത്തുംഗമണ്ഡലങ്ങളിലേയ്ക്കുള്ള പൊങ്ങിപ്പറക്കൽ; അതിൻെറ രേഖകളായി വർത്തിക്കുന്ന മനോഹാരിതയും ആർജ്ജവവുമുള്ള സ്വാതന്ത്ര്യഗാനങ്ങരം; രമണീയങ്ങളായ രൂപകങ്ങളും മോഹനങ്ങളായ ബിംബകല്പനകളും തുവൽചാർത്തിയ ചിന്താശരങ്ങളുടെ പാച്ചിൽ—ഈ വൈവിധ്യങ്ങളെല്ലാം ഉപനിഷത്തുകരംക്ക് ശാശ്വതസാഹിത്യത്തിൻെറ സൗന്ദര്യവും ആകർഷകതയും ജീവിതഗന്ധിയായ തത്ത്വശാസ്ത്രത്തിൻെറ മഹത്ത്വവും ശക്തിയും പ്രദാനം ചെയ്യുന്നു.

### 4. പ്രധാനപ്പെട്ട ഉപനിഷത്തുകൾ

മുഖ്യമായ ഉപനിഷത്തുകരം ഈശം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം എന്നിങ്ങനെ പത്തെണ്ണമാണെന്ന് അംഗീകരിക്കപ്പെടുന്നു. ഇവയിൽ ബൃഹദാരണ്യകവും ഛാന്ദോഗ്യവും കൂടുതൽ നീണ്ടതാണ്. കേനം, മാണ്ഡൂക്യം, തൈത്തിരീയം ഇവ പ്രത്യേകപ്രാധാന്യമുള്ളവയാണ്. കാരണം, ഉപനിഷച്ചിന്തയുടെ സാരഭൂതമായ ഓരോ മുഖത്തേയും പ്രതിപാദിക്കുന്നവയാണ് ഇവ ഓരോന്നും.

ഈശാവാസ്യോപനിഷത്ത് വേദാന്തചിന്തയുടെ ഒരു മൗലിക വിഷയം അവതരിപ്പിക്കുന്നു. അതിലെ പ്രഥമമന്ത്രത്തിൽത്തന്നെ ഒരു പ്രസിദ്ധമായ പ്രഖ്യാപനം അടങ്ങിയിരിക്കുന്നു:

ഈശാവാസ്യം ഇദം സർവ്വം
യത് കിഞ്ച ജഗത്യാം ജഗത്.

'ഈ ലോകത്തിൽ പരിവർത്തനശീലമായി എന്തെല്ലാം ഉണ്ടോ അതിനെയെല്ലാം ഈശ്വരനെക്കൊണ്ട് ആവരണം ചെയ്യണം.'

മനുഷ്യന്റേയും പ്രകൃതിയുടേയും ദിവ്യത്വവും ജീവിതത്തിന്റെ സഹജമായ ആദ്ധ്യാത്മികത്വവും ഈ ഉപനിഷത്ത് പ്രഖ്യാപിക്കുന്നു.

ഐതരേയോപനിഷത്തിൽ പരമസത്തയുടെ ആദ്ധ്യാത്മിക സ്വഭാവത്തിലേയ്ക്കു നയിക്കുന്ന ഒരു ചർച്ചയാണുള്ളത്. പ്രശ്നോപനിഷത്ത്, അതിന്റെ നാമധേയം സൂചിപ്പിക്കുന്നതുപോലെ, സംവാദ മാധ്യമത്തിലൂടെ തത്ത്വശാസ്ത്രപ്രശ്നങ്ങളെ സാമാന്യമായി കൈകാര്യം ചെയ്യുന്നതാണ്. മുണ്ഡകം ആകട്ടെ, വിദ്യയെ 'പരാവിദ്യ'യെന്നും 'അപരാവിദ്യ'യെന്നും രണ്ടായി തിരിക്കയും, പരാവിദ്യയുടെ രംഗത്ത് പൊങ്ങിപ്പറക്കുമ്പോൾ മുക്തിയുടേയും ആനന്ദത്തിന്റേയും ഗാനങ്ങളായി വിടർന്നുവരികയും ചെയ്യുന്നു.

കഠോപനിഷത്ത് ഒരു വിശിഷ്ടയിനത്തിൽപ്പെടുന്ന ഒന്നത്രേ. കവിതയുടെ സൗന്ദര്യവും മിസ്റ്റിസിസത്തിന്റെ ആഴവും തത്ത്വശാസ്ത്രത്തിന്റെ ശക്തിയും സമഞ്ജസമായി സംയോജിച്ചിരിക്കുന്ന ഈ ഉപനിഷത്ത്, മറേറതു് ഉപനിഷത്തിലും കാണാത്ത വിധത്തിൽ, വേദാന്തചിന്തയുടെ ഏകീകൃതമായ പ്രതിപാദനം കാഴ്ചവെയ്ക്കുന്നുണ്ട്. രണ്ടു കഥാപാത്രങ്ങളുടെ സംവാദം അതിന്റെ ആകർഷണം വർദ്ധിപ്പിക്കുന്നു. ബാലകനായ നചികേതസ് എന്ന ശിഷ്യനും ഗുരുവായ യമനും ആണ് ഈ കഥാപാത്രങ്ങൾ. സ്പന്ദിക്കുന്ന ഒരു ചെറുജീവൻ അന്വേഷണകുതുകിയും നിർഭയനും ആയി ഭീകരനായ മൃത്യുദേവന്റെ വാതില്ക്കൽ മുട്ടുകയും ജനനമരണങ്ങൾക്കതീതമായ ജ്ഞാനത്തെ ബലമായി പിടിച്ചെടുക്കയും ചെയ്യുന്ന അത്യാകർഷകമായ ഒരുദാഹരണമാണത്.

ബൃഹദാരണ്യകോപനിഷത്ത് ശരിക്കും ഒരു കാടുതന്നെ— ചിന്തയുടേയും അന്തഃപ്രേരണയുടേയും ഒരു ബൃഹത്തായ അരണ്യം. പ്രശസ്തമായ നാലു വ്യക്തിത്വങ്ങൾ അതിൽ മുന്തിനില്ക്കുന്നു—രണ്ടു പുരുഷന്മാരും രണ്ടു സ്ത്രീകളും. ജനകൻ എന്ന തത്ത്വജ്ഞാനിയായ രാജാവ്; യാജ്ഞവല്ക്യൻ എന്ന തത്ത്വജ്ഞാനിയായ മഹർഷി; ഉയർന്ന ആധ്യാത്മശക്തിയുള്ള യാജ്ഞവല്ക്യപത്നി മൈത്രേയി; വാദപ്രതിവാദത്തിൽ യാജ്ഞവല്ക്യന്റെ മുഖ്യഎതിരാളിയായി നില്ക്കുന്ന പ്രതിഭാസമ്പന്നയും തത്ത്വശാസ്ത്രവിശാരദയുമായ ഗാർഗി.

ഈ മഹത്തായ ഉപനിഷത്ത് യുക്തിനിഷ്ഠമായ വാദത്താലും ഹൃദയാവർജകങ്ങളായ ഉദാഹരണങ്ങളാലും നാലു മഹാവ്യക്തികളുടെ മുഖങ്ങളിലൂടെ വേദാന്തത്തിന്റെ കേന്ദ്രവിഷയം തേജസ്സുററ രീതിയിൽ പ്രതിപാദിക്കുന്നുണ്ട്. അസ്തിത്വത്തിന്റെ ഐക്യവും സഹജമായ ദിവ്യത്വവും മനുഷ്യാത്മാവിന്റെ പരിശുദ്ധിയുമാണ് ഇതിലെ മുഖ്യവിഷയങ്ങൾ, ഈ ഉപനിഷത്ത് അഭയമാണ് പരമതത്ത്വം എന്നു ചിത്രീകരിക്കാൻ ധൈര്യപ്പെടുന്നു. മാത്രമല്ല, ഇപ്പോൾ, ഇവിടെ, കേവലമായ നിർഭയത്വവും ആനന്ദപൂർണ്ണതയും പ്രാപിക്കയാണ് ബ്രഹ്മസാക്ഷാത്കാരമെന്നു വിവരിക്കയും ചെയ്യുന്നു. (ബൃഹദാരണ്യകോപനിഷത്ത്, VI. 4. 24)

ഛാന്ദോഗ്യോപനിഷത്തിൽ, സത്യകാമൻ, ശ്വേതകേതു, നാരദൻ മുതലായ സ്നേഹാർഹരായ സത്യാന്വേഷകരുമായും ആരുണി, സനത്കുമാരൻ മുതലായ മഹാഗുരുക്കന്മാരുമായും നാം പരിചയപ്പെടുന്നു. ഈ ഉപനിഷത്ത് ഉത്കൃഷ്ടവും വിശദവുമായ പ്രതിപാദനത്തിലൂടെ 'ഉണ്ട്' എന്ന യാഥാർത്ഥ്യവും 'ഉണ്ടാകുന്നു' എന്ന തോന്നലും തമ്മിലുള്ള വ്യത്യാസം സ്പഷ്ടമാക്കുന്നു. വ്യക്തിസമഷ്ടികളുടെ ഐക്യം ഒരു പല്ലവിപോലെ ഉദ്ഗാനം ചെയ്യുന്നു. ആത്മാവിന്റെ യഥാർത്ഥപ്രകൃതിയെപ്പററിയുള്ള ജ്ഞാനമാണ് ജീവിതക്ലേശങ്ങൾക്കുള്ള കൈകണ്ട ഔഷധമെന്നു പ്രഖ്യാപിക്കയും ചെയ്യുന്നു. തരതി ശോകം ആത്മാവിത്—യഥാർത്ഥമായ ആത്മാവിനെ അറിയുന്നവൻ ദുഃഖത്തെ തരണം ചെയ്യുന്നു. (ഛാന്ദോഗ്യോപനിഷത്ത്, VII. 1. 3.). പ്രജാപതിയുടെ ശിഷ്യരായി കഴിയുന്ന ഇന്ദ്രൻ, വിരോചനൻ എന്നിവരുടെ അതിഗഹനമായ മാനവകഥയിലൂടെ ഈ ഉപനിഷത്ത് ആദ്ധ്യാത്മികതയിൽനിന്നുളവാകുന്ന ശാന്തി, സാഹോദര്യം എന്നിവയേക്കാൾ എത്രമാത്രം വ്യത്യസ്തമാണ് ഭൗതികതയും തത്ഫലമായുളവാകുന്ന സ്വാർത്ഥതയും സംഘട്ടനവും എന്നു കാണിച്ചുതരുന്നു. ആദ്ധ്യാത്മികതയുടെ ധീരസാഹസങ്ങളിലേയ്ക്കു് മനുഷ്യധാരണയെ ക്ഷണിക്കുന്നതോടൊപ്പം ഭൗതികത്വത്തിന്റെ അപകടങ്ങളെപ്പററി മുന്നറിയിപ്പു നല്കുകയും ചെയ്യുന്നു.

തൈത്തിരീയോപനിഷത്ത് മനുഷ്യവ്യക്തിത്വത്തിന്റെ പൂർണ്ണപഠനത്തിലൂടെ അവന്റെ പ്രകൃതിയെപ്പററി ചർച്ച ചെയ്യുകയാണ്. ഇവിടെ വ്യക്തിത്വം അഞ്ചു കോശങ്ങളായി വിശകലനം ചെയ്യപ്പെടുന്നു. ഭൗതികം, ജൈവം, മാനസികം, ബൗദ്ധികം, അന്തർജ്ഞാനപരം എന്നിങ്ങനെയുള്ള അഞ്ചുകോശങ്ങളിൽവെച്ച് ഏററവും ഉള്ളിലുള്ളതിന്റേയും ഉള്ളിലാണ് മനുഷ്യന്റെ യഥാർത്ഥമായ 'താൻ'—നിത്യശുദ്ധവും നിത്യമുക്തവും സത്-ചിത്-ആനന്ദസ്വരൂപവും

ആയ ആത്മാവ് — ദർശിക്കപ്പെടുന്നത്. ഒരു മുന്നദ്ധ്യായത്തിൽ കേവലസത്യത്തെ അനുഭവലോകത്തിന്റെ ഉദ്ഗമവും സ്ഥിതിയും ലക്ഷ്യവും ആയി ചൂണ്ടിക്കാണിച്ചതിനുശേഷം ലോകവും ആ സത്യവും ഒന്നുതന്നെയാണെന്നു പ്രഖ്യാപിക്കുന്നുമുണ്ട്.

കേനോപനിഷത്ത് ഈ പരമസത്യത്തെ അംഗീകരിക്കയും, അതിനെ പ്രപഞ്ചത്തിന്റെ ഉദ്ഗമവും സ്ഥിതിയും ലക്ഷ്യവും ആയി ഉയർത്തിപ്പിടിക്കയും. ആപേക്ഷികതയുടേയും സാന്തതയുടേയും സ്പർശങ്ങളിൽനിന്നും അതിനെ ശുദ്ധീകരിക്കയും ചെയ്യുന്നു. ആ പരമസത്യത്തിന്റെ സ്വഭാവം എല്ലാ അനുഭവങ്ങളുടേയും ചിന്തയുടേയും പിന്നിലുള്ള അന്തരാത്മാവാണെന്നും വ്യക്തമാക്കുന്നു. അങ്ങനെ ഉപനിഷത്തുകളിലെ കേവലസത്യം അനുഭവയാഥാർത്ഥ്യമായി, എല്ലാ അനുഭവങ്ങളുടേയും കർത്താവായി നിത്യസന്നിഹിതമാണെന്നും. വെറും ഊഹാപോഹപരമോ താർക്കികമോ ആയ പൂർവ്വസങ്കല്പമല്ലെന്നും സ്ഥാപിക്കുന്നു.

അവസാനം നാം മാണ്ഡൂക്യോപനിഷത്തിലെത്തുന്നു. ഇത് പന്ത്രണ്ടു മന്ത്രങ്ങൾ മാത്രമുള്ള ഏററവും ചെറിയ ഉപനിഷത്താണ്. പില്ക്കാലത്ത് രണ്ടു മഹാതത്ത്വശാസ്ത്രജ്ഞന്മാർ — ഗൗഡപാദനും ശങ്കരനും — ഇതിനെ വിസ്തരിക്കയും വ്യാഖ്യാനിക്കയും ചെയ്തിട്ടുണ്ട്. ഈ ഉപനിഷത്ത് മറെറല്ലാ അന്വേഷണങ്ങളുടേയും ഫലങ്ങളെ സംക്ഷിപ്തമായും സമഗ്രമായും സമാഹരിച്ചെടുക്കുന്നതായി തോന്നുന്നു. ശാരീരികവും ജൈവവും മാനസികവും, ആദ്ധ്യാത്മികവുമായ അനുഭവങ്ങളെയെല്ലാം യുക്തിനിഷ്ഠമായി സമുദ്ഗ്രഥിക്കാനുള്ള പരിശ്രമമാണിവിടെ. അങ്ങനെ യുക്തിചിന്തയുടെ രാജമാർഗ്ഗത്തിലൂടെ സഞ്ചരിച്ച്, മനുഷ്യന്റെ ദിവ്യതയേയും അസ്തിത്വത്തിന്റെയെല്ലാം ഐക്യത്തേയും സംബന്ധിച്ചുള്ള ആ അതേ സത്യത്തിൽത്തന്നെ, ഒരു പുതിയ തീർച്ചയോടെ, നാം എത്തിച്ചേരുന്നു.

## 5. ഉപനിഷത്തുകൾ : അവയുടെ നിർഭീകതയും ആശയവിസ്തൃതിയും

ഭാരതീയചിന്തകരുടെ നിർഭീകതയാലും ആശയവിസ്തൃതിയാലും അദ്ഭുതപരതന്ത്രനായിത്തീന്ന മാക്സ്മുള്ളർ. അവർ നിർമ്മിച്ച ഉദാത്തവും ശാശ്വതവുമായ ചിന്താപ്രാസാദത്തെപ്പററി തന്റെ ആദരപൂർവ്വകമായ പ്രശംസകൾ പ്രകടിപ്പിച്ചതിനുശേഷം, ഇപ്രകാരം തുടരുന്നു. (ദ സിക്സ് സിസ്ററംസ് ഓഫ് ഇൻഡ്യൻ ഫിലോസഫി, 1919, പു. 183):

'പുരാതനവേദാന്തം പരിശോധിക്കുമ്പോഠം എനിക്കുണ്ടാകുന്ന അദമ്യമായ ഒരനുഭൂതി ഇതാണു്. മററു തത്ത്വശാസ്ത്രജ്ഞന്മാർ ഇന്ദ്രിയഗ്രാഹ്യമായ ഈ പ്രപഞ്ചത്തിൻെറ യാഥാർത്ഥ്യത്തെ നിഷേധിച്ചിട്ടുണ്ടു്. എന്നാൽ അഹങ്കാരം ഇന്ദ്രിയങ്ങഠം, മനസ്സു് എന്നൊക്കെ നാം പറയുന്നവരേയും അവയുടെ സഹജരൂപങ്ങളേയും നിഷേധിക്കുവാൻ ആരും ധൈര്യപ്പെട്ടിട്ടില്ല. എങ്കിലും, ആത്മാവിനെ ശരീരമനസ്സുകളേക്കാഠം ഉയന്ന സ്ഥാനത്തുനിത്തുകയും സ്വഗ്ഗത്തെ ഭൂമിയോടും ഈശ്വരനെ മനുഷ്യനോടും ബ്രഹ്മത്തെ ആത്മാവിനോടും സംയോജിപ്പിച്ചതിനുശേഷം ഈ വേദാന്തതത്ത്വചിന്തകർ പ്രാതിഭാസികലോകത്തിൽ പ്രവത്തിക്കയും കടമകഠം നിറവേററുകയും ചെയ്യുന്ന പ്രാതിഭാസികജീവികളുടെ ജീവിതത്തിൽനിന്നും യാതൊന്നിനേയും തിരസ്കരിച്ചില്ല. മറിച്ചു്, സത്യവസ്തുവില്ലാതെ പ്രാതിഭാസികമായ യാതൊന്നും ഉണ്ടായിരിക്കയില്ല എന്നാണു് അവർ കാണിച്ചുതരുന്നതു്. നന്മയും സദ്ഗുണങ്ങളും വിശ്വാസവും കമ്മങ്ങളും ഒരു തയ്യാറെടുപ്പു് എന്ന നിലയിൽ ആവശ്യവുമാണു്. തന്നെയുമല്ല, ആത്മാവിനെ അതിൻെറ ഉദ്ഗമസ്ഥാനത്തു്, സ്വഗൃഹത്തിൽ, തിരിച്ചെത്തിക്കുവാനും, അതിൻെറ യഥാത്ഥപ്രകൃതി അതായതു് ബ്രഹ്മത്തിലെ ആത്മഭാവം വീണ്ടെടുക്കുവാനും സഹായകമാകുന്ന പരമോന്നതജ്ഞാനം സമ്പാദിക്കുന്നതിനു് അവ അത്യന്താപേക്ഷിതവുമാകുന്നു.'

## 6. ഉപനിഷത്തുക്കൾ: അവയുടെ ഗതിശീലമായ ജീവിതവീക്ഷണം

ഉപനിഷത്തുകഠം ജീവിതത്തെ വീക്ഷിക്കുന്നതു്, സ്ഥലകാലലോകത്തിൽ ആത്മാവിൻെറ ധീരമായ ഒരഭിയാനമായിട്ടാണു്. കഠോപനിഷത്തിലെ ഒരു പ്രസിദ്ധമായ ഖണ്ഡം ഈ ആശയത്തെ അത്ഥവത്തായ ഒരു ബിംബകല്പനയിലൂടെ വിവരിക്കുന്നു. ഒരു രഥത്തിൻെറ ബിംബമാണതു്. (കഠോപനിഷത്തു്, III.3—9) ഇന്ദ്രിയങ്ങഠം, മനസ്സു്, ബുദ്ധി എന്നീ ഉപകരണങ്ങളോടുകൂടിയ മനുഷ്യൻെറ ശരീരം ഒരു ഒന്നാംതരം പ്രതീകമാണു്. കുതിരകഠം, കടിഞ്ഞാൺ, സാരഥി, യാത്രികൻ എന്നിവയോടുകൂടിയ രഥം; ഇത്തരം ഒരു രഥം മാഗ്ഗത്തിലിറക്കി ഓടിച്ചു് നിശ്ചിതലക്ഷ്യത്തിൽ ചെന്നെത്താനുള്ളതാണു്. യാത്രയുടെ വിജയം റോഡിൻെറ മിനുസത്തേക്കാഠം കൂടുതൽ രഥത്തിൻെറ ശക്തിയേയും കുതിരകളുടെ ഊജ്ജസ്വലതയേയും കടിഞ്ഞാണിൻെറ ഉറപ്പിനേയും സാരഥിയുടെ വിവേകത്തേയും ആശ്രയിച്ചിരിക്കുന്നു. ഇവയിൽ ഏതെങ്കിലുമൊന്നു് ദുർബലമാ

യാൽ യാത്രതന്നെ അപകടം നിറഞ്ഞതാവും. ജീവിതം സദ്ഗുണാത്മക മായ ഒരു ധീരസാഹസിക യാത്രയത്രെ. അതിൻെറ പൂർണ്ണതയുണ്ടാകുന്നതു് സ്ഥാവരമായ വിനയത്തിലല്ല; പ്രത്യുത. ചലനത്തിലും ഗതിശീലവുമായ പ്രവർത്തനത്തിൻെറ അവസാനത്തിലുമായിട്ടാണു് 'വികസനമെല്ലാം ജീവിതമാണു്; സങ്കോചമെല്ലാം മരണവും' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. അസ്തിത്വത്തിൻെറ ഐക്യത്തിലേയ്ക്കുള്ള സുദീർഘമായ തീർത്ഥയാത്രയിൽ മനുഷ്യനു് ശാരീരികമോ മാനസികമോ, വ്യക്തിപരമോ സാമൂഹികമോ ആയ സത്യ–ശിവ–സൗന്ദര്യങ്ങളുടെ ഗുണോത്കർഷങ്ങൾ, പലഘട്ടങ്ങളിലായി, അനുഭവപ്പെടുന്നുണ്ടു്. അതിൻെറ ഉത്തുംഗശൃംഗത്തിലാണു് പ്രതിജ്ഞാപിതമായ പരമസത്യം കുടികൊള്ളുന്നതു്. ഉപനിഷദ്ഭാഷയിൽ വിഷ്ണുവിൻേറയോ ബ്രഹ്മൻേറയോ ഏററവും ഉന്നതമായ സ്ഥാനമാണതു്. തദ്വിഷ്ണോഃ പരമം പദം. എന്നാൽ ജീവിതത്തിലൂടെയുള്ള ഈ ദീർഘവും കഠിനവുമായ യാത്ര സഫലമാകണമെങ്കിൽ കാര്യക്ഷമമായ വ്യക്തിത്വപരിശീലനം കൂടിയേതീരൂ. ഈ ഉപനിഷത്തിലെ സ്മരണീയമായ ഒരു മന്ത്രത്തിൽ (III.9) ആ പരിശീലനമാണു് സൂചിപ്പിക്കപ്പെടുന്നതു്. ഇവിടെ ശരീരശക്തിയോടും ഇന്ദ്രിയങ്ങളുടെ ഉർജ്ജസ്വലതയോടും കൂടി ഇച്ഛാശക്തിയും വിശ്വാസവും പ്രസന്നമായ വീക്ഷണവും ശാന്തമായ വിവേകവും സംയോജിപ്പിക്കുവാൻ നമ്മളോടു് ആവശ്യപ്പെടുന്നു.

വിജ്ഞാനസാരഥിർയസ്തു മനഃ പ്രഗ്രഹവാൻ നരഃ
സോഽധ്വനഃ പാരം ആപ്നോതി തദ് വിഷ്ണോഃ പരമം പദം

'ജ്ഞാനസമ്പന്നമായ ബുദ്ധി സാരഥിയായും ദൃഢനിശ്ചയം കടിഞ്ഞാണായും ഉള്ളവൻ ജീവിതയാത്രയുടെ സമുന്നതലക്ഷ്യത്തിൽ ചെന്നെത്തുന്നു.'

മുണ്ഡകോപനിഷത്തും (II.2.3.) ഇതേ സ്വരത്തിൽ, ശരിയായ സന്നാഹങ്ങളോടുകൂടിയ ജീവിതപ്പോരാട്ടത്തിനുവേണ്ടി നമ്മെ ആഹ്വാനം ചെയ്യുന്നു. ''വില്ലെടുക്കൂ; ചിന്തയാലും ധ്യാനത്താലും നിശിതമാക്കപ്പെട്ട ആത്മാവിൻെറ അസ്ത്രത്തെ ഉത്തമമായ ലക്ഷ്യത്തിലേയ്ക്കു് ഇടറാത്ത സൂക്ഷ്മതയോടെ എയ്തുവീഴ്ത്തൂ.''— എന്നാണു് ഉപനിഷച്ചിന്തയുടെ ഉദ്ബോധനം.

ധനുർഗൃഹീത്വാ ഔപനിഷദം മഹാസ്ത്രം
ശരം ഹ്യുപാസാനിശിതം സന്ദധീത
ആയമ്യ തദ്ഭാവഗതേന ചേതസാ
ലക്ഷ്യം തദേവാക്ഷരം സോമ്യ വിദ്ധി.

ഇങ്ങനെ ഉദ്ബോധനം ചെയ്തശേഷം, ഉപനിഷത്ത് ഇരുട്ടിൽ നിന്നും വെളിച്ചത്തിലേയ്ക്കുള്ള നമ്മുടെ വിഷമം പിടിച്ച യാത്രയിൽ നമുക്ക് മംഗളം ആശംസിക്കയും ചെയ്യുന്നുണ്ട്:

സ്വസ്തി വഃ പാരായ തമസഃ പരസ്താത് (മുണ്ഡകം, II. 2. 6)

## 7. ഉപനിഷത്തുകളുടെ സന്ദേശം : സാർവജനീനവും ശാശ്വതവും

ജീവിതത്തിൻേറയും അനുഭവങ്ങളുടേയും അർത്ഥത്തെ സംബന്ധിച്ച ഉപനിഷത്തുകളുടെ അന്വേഷണം ശുദ്ധവും ഉത്കടവുമായ സത്യാവേശത്താൽ നയിക്കപ്പെട്ടിരുന്നതുകൊണ്ടും വ്യക്തിപക്ഷപാതങ്ങളാൽ അപങ്കിലമായിരുന്നതുകൊണ്ടും അതിൻെറ തത്വശാസ്ത്രത്തിനു സാർവ്വജനീനതയും സന്ദേശത്തിനു ശാശ്വതത്വവും പ്രദാനം ചെയ്തിട്ടുണ്ട്. മററിടങ്ങളിലുള്ള തത്വശാസ്ത്രങ്ങളിലും ഇവിടെത്തന്നെയുള്ള മററു ദർശനങ്ങളിലുംനിന്നു വ്യത്യസ്തമായി വേദാന്തം ജീവത്തായ തത്വശാസ്ത്രമാണ്. ആ അവ്യക്തമായ പുരാതനകാലത്ത് പ്രതിപാദിക്കപ്പെട്ടതുമുതൽ നമ്മുടെ കാലഘട്ടം വരെ ഭാരതത്തിലെ എല്ലാ പ്രസ്ഥാനങ്ങളുടെയും ആദ്ധ്യാത്മിക പ്രേരണാശക്തിയായിരുന്നിട്ടുള്ളത് വേദാന്തമാണ്. ആ പ്രേരണയുടെ സാന്നിദ്ധ്യം നിബിഡമായപ്പോഠം ഭാരതചരിത്രത്തിൽ സ്മരണീയങ്ങളായ സർഗ്ഗാത്മകപരിവർത്തനങ്ങഠം ഉണ്ടായിട്ടുണ്ട്. കഴിഞ്ഞ കാലത്ത് ഗീതയുടേയും ബുദ്ധൻേറയും ശങ്കരൻേറയും ഇക്കാലത്ത് രാമകൃഷ്ണവിവേകാനന്ദന്മാരുടേയും യുഗങ്ങഠം അത്തരത്തിൽപ്പെട്ട പരിവർത്തനങ്ങളുടെ തെളിവുകളാണ്. നമ്മുടെ നിത്യജീവിതത്തെ നിയന്ത്രിക്കുന്ന നിയമങ്ങളും വിധികളും ഉണ്ടാക്കുന്നതിൽ ഉപനിഷത്തുകഠം താത്പര്യപ്പെട്ടില്ല. അങ്ങനെ ചെയ്തിരുന്നെങ്കിൽ അവയും ആനുകാലികനിയമവ്യവസ്ഥകളുടെ നിലയിലായിത്തീരുകയും കാലംകഴിയുമ്പോഠം അപ്രത്യക്ഷമാകയും ചെയ്യേനെ. കാരണം, ഒരു കാലഘട്ടത്തെ സമ്പുഷ്ടമാക്കുന്ന നിയമങ്ങഠം മറെറാരു കാലഘട്ടത്തിൽ അപര്യാപ്തങ്ങളായിത്തീരാം.

ഉപനിഷത്തുകഠം ശ്രദ്ധിച്ചിരുന്നത് മനുഷ്യനിലും പ്രകൃതിയിലുമുള്ള കാലാതീതമായ സത്യതത്വത്തെ കണ്ടുപിടിക്കുന്നതിലും, ശാശ്വതസത്യത്തിനുവേണ്ടിയുള്ള അവൻെറ നാമരഹിതവും നിത്യവുമായ ദാഹത്തെ ശമിപ്പിക്കുന്ന ആദ്ധ്യാത്മികപാനീയം അവനു നല്കുന്നതിലുമാണ്. നിയമങ്ങളും വിധികളും നിർമ്മിച്ച് 'മനുഷ്യൻെറ ദൈനംദിനജീവിതത്തിലെ പെരുമാററത്തെ നിയന്ത്രിക്കുന്ന ജോലി പഴയകാലത്ത് സ്മൃതികഠംക്കും ധർമ്മശാസ്ത്രങ്ങഠംക്കും ആയിരുന്നു. ഇക്കാലത്ത് ഭരണഘടനകഠംക്കും സാമൂഹികമനസ്സാക്ഷിക്കും ആ കാര്യം നിർവ്വഹിക്കാം. എന്നാൽ ഉപനിഷത്തി

ന്റെ വിഷയം സ്വാതന്ത്ര്യവും, സന്ദേശം നിർഭയത്വവുമാണ്. അതു് സ്ത്രീപുരുഷന്മാരെ ജീവാത്മാവിന്റെ ബഹുമുഖവും ഭീമവുമായ സാഹസയാത്രയ്ക്കു് ക്ഷണിക്കുന്നു. ഓരോരുത്തരും അവരവരുടെ സാരഭൂതവും ആത്മീയവും ദിവ്യവുമായ പ്രകൃതിയെ സാക്ഷാത് കരിക്കാനും സാന്തതയുടെ പരിമിതികളെ അതിലംഘിക്കാനും അതു് പ്രേരിപ്പിക്കുന്നുമുണ്ടു്. സാമൂഹികമോ മതപരമോ രാഷ്ട്രീയ മോ ആയ ഏതു പ്രസ്ഥാനത്തേയും — ജീവിതപ്രതിഭാസത്തെത്ത ന്നെയും ഉപനിഷത്തു വ്യാഖ്യാനിക്കുന്നതു് ഓരോ ജീവിയുടേയും സഹജമായുള്ള മുക്തിപ്രേരണയുടെ അഭിവ്യക്തിയായിട്ടാണു്; ഒരു ജീവകോശത്തിലോ ശരീരത്തിലോ. സാമൂഹ്യക്രമത്തിലോ രാഷ്ട്രീയ വ്യവസ്ഥയിലോ ബന്ധങ്ങളുടെ കുരുക്കുകളിലോ ആപേക്ഷികത യുടെ ചട്ടക്കൂട്ടിലോ അകപ്പെട്ടുപോയ അനന്തതയുടെ പ്രകടനമായി ട്ടാണു്. ജീവിതത്തിന്റെ ആധാരം മുക്തിയാണു്. ജീവിതത്തി ന്റെ ലക്ഷ്യവും മുക്തിതന്നെ. ഇതാണു് വേദാന്തത്തിന്റെ അഭി പ്രായം. അതുകൊണ്ടു് അതിന്റെ നിരന്തരഗാനം കഠോപനിഷ ത്തിന്റെ വാക്കുകളിൽ പറഞ്ഞാൽ (III. 14) ഇതാണു്: ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത. 'എഴുന്നേല്ക്കുവിൻ ഉണരുവിൻ! മഹാന്മാരെ സമീപിച്ചു് ഉദ്ബുദ്ധരാകുവിൻ.'

8. ഉപസംഹാരം :

### ഭാരതത്തിനു് ഉപനിഷത്തുകളോടുള്ള കടപ്പാടു്

മൗലികങ്ങളും ചിരന്തനങ്ങളുമായ അംശങ്ങളിൽ ഊന്നുകയും, ലൗകികവും പ്രാദേശികവും ആയതിനെ ബുദ്ധിപൂർവ്വം സ്മൃതികളി ലേയ്ക്കു നീക്കുകയും ചെയ്തുകൊണ്ടു് ഉപനിഷത്തുകൾക്കു് മനുഷ്യ ജീവിതത്തിലും ഭവിതവ്യതയിലും അനശ്വരമായ അധികാരം ലഭിച്ചു എന്നു മാത്രമല്ല, ഇന്ത്യൻ സാംസ്കാരികപരീക്ഷണത്തിനു് ഒരയവും അനുകൂലനശക്തിയും അനശ്വരതയും അതുമൂലം ലഭിക്കയു ണ്ടായി. നമ്മുടെ സംസ്കാരത്തിന്റേയും മതത്തിന്റേയും ചരിത്ര ത്തിന്റെ മുഖ്യലക്ഷണമായ സഹിഷ്ണുതയുടേയും ഔദാര്യത്തിന്റേയും അദ്ഭുതകരമായ കീർത്തിമാനത്തിനു് നാം ഉപനിഷത്തുകളോടു കട പ്പെട്ടിരിക്കുന്നു. നമ്മുടെ ജീവിതനിർദ്ധാരികൾ വററിപ്പോയതായി കാണുമ്പോഴെല്ലാം അവയെ നവീകരിക്കുന്നതിലും നമുക്കു് അവ യോടു കടപ്പാടുണ്ടു്. സർവ്വശക്തമായ ഒരു മതവ്യവസ്ഥയുടേയും ഒരിക്കലും തെററുപററാത്ത വിശ്വാസപ്രമാണങ്ങളുടേയും ക്രൂരഹസ്തം നമ്മുടെ ദേശീയജീവിതത്തിലും മനസ്സിലും പ്രത്യക്ഷപ്പെടാതിരുന്ന തിനും. നാം കടപ്പെട്ടിരിക്കുന്നതു് ഉപനിഷത്തുകളോടാണു്. അന ന്തരകാലഘട്ടങ്ങളിൽ ആരുടെ ഘോഷയാത്രയാണോ ഇന്ത്യാചരിത്ര ത്തിലെ കൗതുകകരമായ കാഴ്ചയായിരിക്കുന്നതു് ആ മുക്താത്മാക്ക ളുടെ ആവിർഭാവത്തിനും അപ്രതിഹതമായ പ്രവർത്തനത്തിനും പ്രേരണനല്കിയിട്ടുള്ളതും ഉപനിഷത്തുകളത്രേ.

# 5

# ഗീതയുടെ മനോഹാരിത*

1. ഉപക്രമം

എഡ്‌വിൻ ആർണോൾഡ് 'ദി സോംഗ് സെലെസ്റ്റ്യൽ' എന്നു വിളിച്ചിട്ടുള്ള ഭഗവദ്ഗീത ഇദംപ്രഥമമായി ഗാനം ചെയ്തതു മുതൽ എത്രയോ സ്ത്രീപുരുഷന്മാരുടെ ഹൃദയങ്ങളെ വശീകരിച്ചിട്ടുണ്ട്. ഞാൻ ഇപ്പോൾ നിങ്ങളോടു സംസാരിക്കുന്ന ഡൽഹിനഗരത്തിൽനിന്നും കഷ്ടിച്ച് എൺപതു മൈൽ അകലെയുള്ള കുരുക്ഷേത്രത്തിലെ പടക്കളത്തിൽവെച്ചാണ് അതു് ആദ്യം ഗാനം ചെയ്യപ്പെട്ടതു്. ലോകത്തിലെ പല പ്രസിദ്ധ ഗ്രന്ഥങ്ങളും മനുഷ്യമനസ്സിനെ വശീകരിച്ചിട്ടുണ്ട്. ആഴത്തിലും സ്ഥിരമായും മനുഷ്യമനസ്സിനെ വശീകരിച്ചിട്ടുള്ള ഇത്തരം ഗ്രന്ഥങ്ങൾ 'അനശ്വര സാഹിത്യം' എന്നയിനത്തിൽപ്പെട്ടതത്രേ.

2. ഗീത : ലോകസാഹിത്യത്തിൽ അതിന്റെ അനന്യമായ സ്ഥാനം

ഇത്തരം ഗ്രന്ഥങ്ങളിൽവെച്ച് ഗീതയ്ക്കു് ഒരു വിശിഷ്ടസ്ഥാനമുണ്ട്; കാരണം, അതിന്റെ ആകർഷണം, അനന്യസാധാരണവും സാർവ്വലൗകികവും ആകുന്നു. ഒരു പുസ്തകം പണ്ഡിതനേയും ചിന്തകനേയും ആകർഷിക്കുമെങ്കിൽ, സാധാരണക്കാരന് ഇഷ്ടപ്പെടണമെന്നില്ല. ഇരുകൂട്ടരേയും അതു് ആകർഷിക്കുമെങ്കിൽ, ജോലിത്തിരക്കുള്ള ഒരു മനുഷ്യന്റെ മനസ്സിനെ സ്പർശിക്കണമെന്നില്ല. ഒരാളുടെ ഭാവനയേയും വികാരങ്ങളേയും ഉണർത്തുമെങ്കിലും, മറ്റൊരാളുടെ ബുദ്ധിയിലും യുക്തിയിലും യാതൊരു പ്രതികരണവും ഉളവാക്കിയില്ലെന്നുവരാം. മറിച്ചും സംഭവിക്കാം. ഒരു പുസ്തകത്തിന്റെയോ വസ്തുവിന്റെയോ സാർവ്വജനീനതയെന്നാൽ മതഭേദമോ വർഗ്ഗവ്യത്യാസമോ ഇല്ലാതെ, പല നിലവാരങ്ങളിലും പല തരത്തിലുമുള്ള മനസ്സുകളേയും ഭാവനകളേയും ആകർഷിക്കാൻ കഴിയുക എന്നാണ്.

*1950 ഫെബ്രുവരി 10-ാംനു- ആകാശവാണി ഡൽഹി കേന്ദ്രത്തിൽ നടത്തിയ പ്രഭാഷണം.

ഗീത കൃത്യമായും ഈ ഇനത്തിൽപ്പെടുന്നു. അതിൻെറ ആകർഷണത്തിനു വിധേയമായിട്ടുള്ള മനുഷ്യവർഗ്ഗത്തിൻെറ നട്ടെല്ലറി പരിശോധിച്ചാൽ, മാനവികമനോഭാവങ്ങളുടേയും പ്രതിഭകളുടേയും ഒരു വലിയ ഭാഗം നമുക്കു കാണാൻ കഴിയും. ഉയന്ന നിലവാരത്തിലുള്ള ബുദ്ധിജീവികളും ഭക്തിവിശ്വാസനിരതരായ സാധാരണ സ്ത്രീപുരുഷന്മാരും തിരക്കേറിയ ദൈനംദിനജീവിതം നയിക്കുന്നവരും പല മതക്കാരും വിഭിന്ന വർഗ്ഗങ്ങളിൽപ്പെട്ടവരും അവരുടെയിടയിൽ കാണും. ഭാരതത്തിലെ പ്രാചീനാചാര്യന്മാരായ വ്യാസൻ, ശങ്കരൻ തുടങ്ങിയവരും അർവ്വാചീനരായ സ്വാമി വിവേകാനന്ദൻ, ലോകമാന്യതിലകൻ, ശ്രീ അരവിന്ദൻ, മഹാത്മാഗാന്ധി മുതലായവരും ഈ മഹാഗ്രന്ഥത്തിൻെറ ബുദ്ധിപരമായ ഓജസ്സിനും വൈകാരികമായ ആകർഷണത്തിനും ആദ്ധ്യാത്മികമായ ഗാംഭീര്യത്തിനും വശംവദരായിട്ടുള്ളവരാണ്. മുൻകാലത്തും ഇന്നും അതു് പല വിഭാഗങ്ങളിൽപ്പെട്ട കോടാനുകോടി ഹിന്ദുക്കളെ ആകർഷിക്കുന്നു. ആധുനികകാലത്തു് സ്ത്രീപുരുഷന്മാരുടെ ഹൃദയങ്ങളിൽ അതിൻെറ സാമ്രാജ്യം വികസിച്ചു് ഇന്ത്യയുടെ ഭൂമിശാസ്ത്രപരിധികളെ അതിക്രമിച്ചിരിക്കുന്നു. എമഴ്സൻ, കാർലൈൽ, വാൾട്ട് വിററ്മൻ, തോറോ മുതലായ മഹാന്മാരും പാശ്ചാത്യരാജ്യങ്ങളിലെ സാധാരണ സ്ത്രീപുരുഷന്മാരുടെ വികസ്വരവൃത്തങ്ങളും ഭാരതത്തിൻെറ ഈ പുരാതനഗീതത്തിൻെറ ആകർഷണവലയത്തിൽ എത്തിച്ചേന്നവരാണ്.

### 3. ഒരു പ്രവചനം

ഇന്ത്യയിലെ ആദ്യത്തെ ബ്രിട്ടീഷ് ഗവർണർ ജനറൽ വാറൻ ഹേസ്ററിംഗ്സ് തൻെറ സുഹൃത്തായ സർ ചാറല്സ് വിൽക്കിൻസ് തയ്യാറാക്കിയ ഗീതയുടെ ഒന്നാമത്തെ ഇംഗ്ലീഷ് വിവർത്തനത്തിനു് പതിനെട്ടാം നൂററാണ്ടിൻെറ എമ്പതുകളിൽ എഴുതിയ അവതാരികയിലെ താഴെപ്പറയുന്ന വാക്കുകൾ ഒരു പ്രവചനംതന്നെയായിരുന്നു:

> 'ബ്രിട്ടീഷ് ആധിപത്യം ഇന്ത്യയിൽ അവസാനിച്ചു് വളരെക്കാലം കഴിഞ്ഞതിനുശേഷവും, അതിനു സമ്പത്തും ശക്തിയും പ്രദാനം ചെയ്ത സ്രോതസ്സുകൾ സ്മരണയിൽനിന്നും മാഞ്ഞുപോയതിനുശേഷവും ഇന്ത്യൻ തത്ത്വശാസ്ത്രലേഖകന്മാർ നിലനില്ക്കും.'

കൃത്യമായി രണ്ടാളൂമുമ്പ് (1950 ജനുവരി 26-ാംനു-) ഇന്ത്യൻ ഭരണഘടനാനിർമ്മാണസഭ ഇന്ത്യയെ ഒരു പരമാധികാര ജനകീയ

റിപ്പബ്ലിക്കായി പ്രഖ്യാപിച്ചപ്പോശ) വാറൻ ഹേസ്റ്റിംഗ്സ് നേരത്തെ പ്രതീക്ഷിച്ചതുപോലെ ആ നശ്വരസാമ്രാജ്യം നാമാവശേഷമായി. എന്നാൽ നിഷ്ണായകങ്ങളായ ഈ വരികഠം എഴുതപ്പെട്ടതിനുശേഷം, ഭാരതീയമഹർഷിമാരുടെ സാമ്രാജ്യം വളൎന്നുകൊണ്ടേയിരിക്കയാണ്. അർവ്വാചീനപാശ്ചാത്യരുടെ സത്യസ്നേഹവും ബൗദ്ധികോർജ്ജവും ആധുനികലോകത്തിൽ ഈ ആശയങ്ങഠം വ്യാപിക്കാൻ വളരെ സഹായിച്ചിട്ടുണ്ട്. നവോത്ഥാനഭാരതത്തിന്റെ ഈ രീതിയിലുള്ള പ്രവൎത്തനം ആരംഭിക്കുന്നതു് 1893 ൽ ചിക്കാഗോവിൽവെച്ചുകൂടിയ മതങ്ങളുടെ പാർലിമെൻറിൽ വിവേകാനന്ദസ്വാമികഠം സന്നിഹിതനായ ചരിത്രപ്രധാനമായ സംഭവത്തോടുകൂടിയാണ്. അതിനുശേഷം ആ സാമ്രാജ്യം വാറൻ ഹേസ്റ്റിംഗ്സിൻെറ ഇംഗ്ലണ്ട് ഉഠംപ്പെടെയുള്ള ആധുനികലോകത്തിലെ പല ഹൃദയങ്ങളിലും മസ്തിഷ്കങ്ങളിലും ആദ്ധ്യാത്മികവിജയം നേടിക്കൊണ്ടിരിക്കയാണ്. ഈ സാമ്രാജ്യത്തിൻെറ മുന്നേററത്തിനു് മുന്നണിയിൽ സൈന്യങ്ങളോ പിന്നണിയിൽ രാജനീതിജ്ഞരോ ആവശ്യമില്ല. കാരണം, അതു് ധൎമ്മചക്രത്തിൻെറ മുന്നേററമാണ്. ക്രി. മു. മൂന്നാംശതകത്തിലെ അശോകലിഖിതങ്ങഠം പ്രാപിക്കുന്നതുപോലെ, ധൎമ്മത്തിൻെറ ഈ മുന്നേററം മനുഷ്യഭിന്നതകളുടെ പടഹധ്വനികളെ നിശ്ശബ്ദമാക്കുകയും മാനവൈക്യത്തിൻെറ സംഗീതം ആലപിക്കുകയും ചെയ്യുന്നു. സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ (കംപ്ളീററ് വർക്സ്, വാ. III, ഒമ്പതാംപതിപ്പ് പു. 274):

> 'ആരും കാണാതെ, കേഠക്കാതെ, വന്നുവീഴുന്ന എങ്കിലും ഏററവും മനോഹരങ്ങളായ റോസപ്പൂക്കളെ വിരിയിക്കുന്ന ശാന്തഹിമകണങ്ങളുടേതുപോലെയാണ് ലോകചിന്തയ്ക്ക് ഭാരതത്തിൻെറ സംഭാവനകഠം.'

ഇതാണ് യഥാൎത്ഥഭാരതം അതിനു് സ്വന്തമായ തുടർച്ചയും ഉറപ്പും ഉണ്ട്. അതിൻെറ നീണ്ടചരിത്രത്തിലെ ഓരോ കാലഘട്ടത്തിലും സമകാലീനലോകത്തിന്മേൽ അതു് സമ്മോഹനശക്തി പ്രയോഗിച്ചിട്ടുണ്ട്. വാറൻ ഹേസ്ററിംഗ്സിൻെറ ആ സാമ്രാജ്യം ശാന്തമായി അവസാനിച്ചശേഷം ഭാരതത്തിനു് സ്വന്തം നില വീണ്ടെടുക്കുവാനുള്ള ഒരു സന്ദർഭം കരഗതമായിരിക്കുന്നു. ഇതു് പഴയകാലത്തെപ്പോലെ പരിമിതമല്ല. മറിച്ച്, ആധുനികപാശ്ചാത്യശാസ്ത്രത്തിൻെറ സഹായത്താൽ ലോകവ്യാപകമാകാനുള്ള ഒരു നല്ല സന്ദർഭമാണ്.

### 4. ലോകവും ഇന്ത്യയുടെ രാഷ്ട്രീയസ്വാതന്ത്ര്യവും

വേദങ്ങളുടെയും ശ്രീകൃഷ്ണൻേറയും, ബുദ്ധൻേറയും, ശങ്കരൻേറയും, അശോകൻേറയും അക്ബറുടേയും ഭാരതം രാഷ്ട്രീയമായി

സ്വതന്ത്രമായിരിക്കുന്നു. ശതാബ്ദങ്ങളായുള്ള രാഷ്ട്രീയഗതിരോധത്തിനുശേഷം, ഭാരതം തന്റെ ആത്മാവും ശബ്ദവും വീണ്ടെടുത്തിരിക്കുന്നു. ഇന്നിപ്പോൾ നമ്മുടെ പ്രത്യാശകൾ ഭയമിശ്രിതമാണെന്നതിൽ സംശയമില്ല. ഭാരതം പുതുതായിനേടിയ സ്വാതന്ത്ര്യത്തോടും ശക്തിയോടുംകൂടി, നീഷെ പ്രശംസിച്ച പ്രവൃത്തിയുടേയും പെരുമാററത്തിന്റേയും ആക്രമത്തിലേയ്ക്കു' വഴുതിവീഴുമോ? നമ്മുടെ ശക്തമായ നീക്കം നേരത്തെതന്നെ ഭയചകിതമായി കഴിയുന്ന ലോകത്തെ ശല്യം ചെയ്യുമോ? നമ്മുടെ പുതിയ സ്വരത്തിനും ചുററുപാടുമുള്ള ലോകത്തിന്റെ കാക്ശ്യം പിടിപെടുമോ? മനുഷ്യനും അവന്റെ നാഗരികതയ്ക്കും പ്രത്യാശയുടേയും സന്തോഷത്തിന്റേയും സ്വരം നല്കുന്നതിൽ ഭാരതം പരാജയപ്പെടുമോ? മനുഷ്യന്റേയും പ്രകൃതിയുടേയും ഗഹനയാഥാത്മ്യത്തിന്റെ സാക്ഷിയായി ഭാരതം തുടരുകയില്ലേ? അന്ധകാരത്തിലാണ്ടുപോയി പ്രകാശം അന്വേഷിക്കുന്ന ലോകത്തിനു് അതു് വെളിച്ചം നല്കയില്ലേ? ലോകചരിത്രത്തിലെ ഈ പുതിയ കാലഘട്ടത്തിൽ ശാന്തിയുടേയും സൗഹൃദത്തിന്റേയും ത്യാഗത്തിന്റേയും സേവനത്തിന്റേയും ചരിത്രപ്രധാനമായ ദൗത്യം ഭാരതം സത്യസന്ധമായി നിർവ്വഹിക്കയില്ലേ? ചുരുക്കിപ്പറഞ്ഞാൽ, സ്വതന്ത്രഭാരതം തന്റെ ശരിയായ ആത്മാവിനേയും സ്വഭാവത്തേയും കണ്ടുപിടിക്കയില്ലേ? ആധുനികലോകത്തിലെ കോടാനുകോടി ജനങ്ങളുടെ ഹൃദയങ്ങളിലും കാതുകളിലും ആവേശിച്ചിരിക്കുന്ന മാനവൈകൃത്തിന്റെ മർമ്മരത്തെ ധൈര്യപൂർവ്വം സംഗീതത്തിൽ നിബന്ധിക്കയില്ലേ?

ഈ ചോദ്യങ്ങൾക്കുത്തരം ഇനി വരുന്ന ദശാബ്ദങ്ങളിലായി ലഭിക്കും. എന്നാൽ ഭാരതത്തിന്റെ ഭൂതകാലത്തെപ്പററിയുള്ള വിശ്വാസം ഭാവിചലനങ്ങളെ അനുമാനിക്കാൻ സഹായിക്കുമെങ്കിൽ, ലോകത്തിനു് ഇന്ത്യയെപ്പററിയുള്ള പ്രത്യാശകൾ നിറവേററപ്പെടുമെന്നു്, മുൻകൂട്ടി തീർച്ച് പറയാം. ഇവിടെ ഭൂതകാലത്തെ വർത്തമാനകാലം ബലിഷ്ഠമാക്കുന്നു. അതു് ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി എന്നിവരിലൂടെ അഭിവ്യക്തമായ ഊർജ്ജസ്വലദേശീയാനുഭവങ്ങളിലൂടെ പ്രത്യക്ഷമാകുന്നു. ഈ ആദ്ധ്യാത്മിക മഹാശക്തികളിൽനിന്നും ഉദ്ഭവിക്കുന്ന ആദർശവും സ്വാധീനവും സാവധാനം, നിശ്ശബ്ദമായി, ദേശീയ മനസ്സിനെ രൂപപ്പെടുത്തുകയാണു്. നമ്മുടെ ആദ്ധ്യാത്മിക പൈതൃകത്തിന്റെ മാനവീയവും സാർവ്വജനീനവുമായ അംശങ്ങളുടെ വെളിച്ചത്തിൽ ഇന്ത്യയെ വീണ്ടും കണ്ടെത്താനും ആധുനികസന്ദർഭത്തിൽ ചരിത്രപ്രധാനമായ വിശ്വദൗത്യം പിൻതുടരാനും ഈ ആദർശവും സ്വാധീനവും സഹായകമാകുന്നു. ദേശീയവും അന്തർദേശീയവും ആയ ഈ മഹാധീരസാ

ഹസത്തിൻ കാലടികളെ നയിക്കുന്ന ഒരു പ്രകാശം ഭാരതം കണ്ടെത്തിയതു് പുരാതന വേദാന്തത്തിൻെറ നവീന ഭാവാൎത്ഥത്തിലാണു്. ആ നവീന ഭാവാർത്ഥത്തിൻെറ ഏററവും നല്ല പ്രതിപാദനം ഗീതയിലാണുള്ളതു്. നമ്മുടെ ദേശീയ തത്ത്വശാസ്ത്രത്തിൻെറ അർത്ഥത്തിലും വ്യാപ്തിയിലും ഈ പുതിയ അന്തർദൃഷ്ടിയും ധാരണയും നല്കുന്നു എന്നതാണു്, ആധുനികചരിത്രകാലഘട്ടത്തിൽ സ്വാമി വിവേകാനന്ദൻെറ ആദ്ധ്യാത്മിക പൈതൃകത്തിൻെറ മഹത്ത്വം.

## 5. ഗീതയും സ്വതന്ത്രഭാരതത്തിൻെറ ഭവിതവ്യതയും

ഗീതയിൽ അഭിവ്യക്തമായ രീതിയിലുള്ള വേദാന്തം ഇന്ത്യയിലെ ചിന്തകരെ ഗാഢാകൎഷിക്കുന്നു എന്നുള്ളതു ശുഭോദൎക്കമാണു്. മററിടങ്ങളിലെ തത്ത്വശാസ്ത്രങ്ങളിൽനിന്നും ഇവിടെത്തന്നെയുള്ള മററു ദർശനങ്ങളിൽനിന്നും വ്യത്യസ്തമായി വേദാന്തം ഒരു ജീവത തത്ത്വശാസ്ത്രമാകുന്നു. സ്വാമി വിവേകാനന്ദൻെറ അഭിപ്രായത്തിൽ അതു് ഇന്ത്യയെ ആദ്ധ്യാത്മികനാശത്തിൽനിന്നും രണ്ടു പ്രാവശ്യം രക്ഷിച്ചിട്ടുണ്ടു്. ഇന്ത്യയുടെ മനസ്സും ഹൃദയവും ഈ തത്ത്വശാസ്ത്രത്തിൻെറ മുദ്ര ആവഹിക്കുന്നുണ്ടു്. എന്നാൽ നാം ഒരു കാര്യം സമ്മതിക്കേണ്ടിയിരിക്കുന്നു: ഭാരതരാഷ്ട്രശരീരത്തിൽ, കഴിഞ്ഞ ചില ശതാബ്ദങ്ങളിലായി, മററു ചില മുദ്രണങ്ങളും ഉണ്ടായിട്ടുണ്ടു്. ഇവ പലപ്പോഴും ആസ്വാദ്യങ്ങളോ വേദാന്തത്തിൻെറ മനസ്സിനും ഹൃദയത്തിനും അനുരൂപങ്ങളോ അല്ല. എന്നാൽ മനുഷ്യസ്വാതന്ത്ര്യം, ഗൗരവം, സമത്വം, ഐക്യം എന്നീ വേദാന്താദർശങ്ങളിൽ അധിഷ്ഠിതമായ ഒരു രാഷ്ട്രശരീരം ഉരുത്തിരിഞ്ഞു വരുമെന്നുള്ളതിനു് ആധുനികകാലഘട്ടം സാക്ഷിയായിരിക്കും. അതിൽനിന്നും പൂൎണ്ണമായും വേദാന്തപരമായ ഒരു നാഗരികത ഇദംപ്രഥമമായി ഇന്ത്യയിൽ പരിണമിച്ചുണ്ടാകുമെന്നുള്ളതും തീർച്ചയാണു്.

## 6. ഉപസംഹാരം

ഈ ഉത്കൎഷം നേടാൻ സാധിക്കുന്നതു് മുഖ്യമായും ഗീതയുടെ ആദ്ധ്യാത്മികത്വവും സാമൂഹ്യസാന്മാൎഗ്ഗികത്വവും നല്കുന്ന പ്രേരണയിലൂടെയായിരിക്കും. ഈ പ്രയോജനം ഗീതാചാൎയ്യൻ ഉദ്ദേശിച്ചിരുന്നതും കഴിഞ്ഞ ചില കാലഘട്ടങ്ങളിൽ നമ്മുടെ ജനങ്ങൾ ഉദാസീനതയോടെ വീക്ഷിക്കയും നിരാകരിക്കയും ചെയ്തിരുന്നതുമാണു്. വേദാന്തത്തിൻെറ മൗലിക തത്ത്വങ്ങൾ മനസ്സിലാക്കുകയും ജീവിതപ്രശ്നങ്ങളിൽ അതിൻെറ വീക്ഷണം പ്രയോഗിക്കുകയും ചെയ്യുന്നതു് ഭഗവാൻ ശ്രീകൃഷ്ണൻെറ ഗീതയിലെ മാനസിക കാലാവസ്ഥയും ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, മഹാത്മാ ഗാന്ധി എന്നിവരുടെ മനോഭാവവും നേടാൻ നമ്മെ സഹായിക്കും. ഇവരുടേതായിരിക്കണമല്ലോ നാളത്തെ ഇന്ത്യ.

# 6

# ഗീതാപഠനത്തിന് ഒരവതാരിക

## ഭഗവദ്ഗീത: ഒരു സാർവലൗകികതത്ത്വശാസ്ത്രം

1. ഉപക്രമം

ഗീത, നാം സാധാരണ മനസ്സിലാക്കുന്ന അർത്ഥത്തിൽ, ഒരു സ്വതന്ത്രകൃതിയല്ല. എങ്കിലും ആൽഡസ് ഹക്സ്‌ലി പറയുന്ന 'പെരിനിയൽ ഫിലോസഫി'യുടെ ഏററവും മൗലികമായ പ്രസ്താവനയാണത്. ഉപനിഷത്തുകളിൽ കാണുന്ന പുരാതന തത്ത്വശാസ്ത്രത്തിൻെറ തുടർച്ചയാണ്. ഗീത വേദാന്തത്തിൻെറ സാരഭൂതമായ ഉപദേശങ്ങളെ സംക്ഷേപിക്കയും ഹൃദ്യമായ രീതിയിൽ പ്രകാശിപ്പിക്കയും ചെയ്യുന്നു. അതുകൊണ്ടാണ് ഈ രാജ്യത്തെ ജനകോടികൾക്ക് അതൊരു പവിത്രഗ്രന്ഥമായിത്തീർന്നിട്ടുള്ളത്. നാം ഗീത പഠിക്കുമ്പോൾ ഉപനിഷത്തുകളുടെ തത്ത്വശാസ്ത്രം മാത്രമല്ല, ആ തത്ത്വശാസ്ത്രത്തിൻെറ നൈതിക വിവക്ഷയും പഠിക്കുന്നുണ്ട്. നമുക്ക് നീതിപരമായ നിർദ്ദേശം ലഭിക്കണം. ഗീത അതു നല്കുന്നു. ദൈനംദിനജീവിതത്തെ പരാമർശിക്കാത്തതും സമുന്നതമായ സത്യത്തെ പ്രതിപാദിക്കുന്നതുമായ തത്ത്വമീമാംസകൊണ്ട് വലിയ പ്രയോജനമൊന്നും ഇല്ല. അതുകൊണ്ടാണ് വേദാന്തത്തിൻെറ നീതിപരവും പ്രായോഗികവുമായ ഉദാത്താശയങ്ങളെ ഗീത വിസ്തരിക്കുന്നത്.

പെരുമാററത്തിൻെറ നീതിശാസ്ത്രത്തിൽനിന്നും വ്യത്യസ്തമായി മറെറാരു തത്ത്വം ഗീതയിലുണ്ട്: അതാണ് ഭക്തി. ഗീതയിലെ ഭക്തി ഉത്തമവും ഏററവും ഉദാത്തവുമായ മതഭാവത്തിൻെറ അഭിവ്യക്തിയാണ്. ഹൃദയത്തിൻെറ പൂർണ്ണതയിൽനിന്നുദ്ഭവിക്കുന്ന ഈശ്വരപ്രേമമാണത്. ശൂന്യമായ ഹൃദയത്തിൽനിന്നുദ്ഭവിക്കുന്ന ഒന്നല്ല. പ്രാരംഭദശയിൽ ഭക്തി ഇത്തരത്തിലുള്ളതാവാം എന്നേയുള്ളൂ. ഗീതയിലെ ഭക്തനെ നിർഭയത്വത്തിൻേറയും ശാന്തതയുടേയും മൂർത്തീകരണമാക്കിത്തീർക്കുന്നത് ഈ സവിശേഷതയാണ്.

---

* 1946 ഫെബ്രുവരി മാർച്ച് മാസങ്ങളിലായി ഇപ്പോൾ പാക്കിസ്ഥാനിലുള്ള ഹൈദരാബാദ്, സിന്ദിൽവെച്ച നടത്തിയ മൂന്നു പ്രസംഗങ്ങളുടെ ചുരുക്കം.

ഗീതയുടെ പന്ത്രണ്ടാം അദ്ധ്യായം ആദ്ധ്യാത്മികസാധനയിലൂടെ നേടുന്ന സ്വഭാവപൂർണ്ണതയെ പുകഴ്ത്തുന്ന ഒരു വീരഗാഥയാണു്.

ഇത്തരം പരിഗണനകളുടെ ഫലമായി ഗീത നമ്മുടെ ജീവിതത്തിൽ പ്രാധാന്യം കൈവരിച്ചിരിക്കുന്നു. ഈ പ്രാധാന്യം ദൈനംദിനം വർദ്ധിച്ചു വരികയുമാണു്. സർ ചാറല്സ് വില്കിൻസ് തയ്യാറാക്കിയ ഗീതയുടെ ഇംഗ്ലീഷു് പതിപ്പിന്റെ അവതാരികയിൽ ഇൻഡ്യയിലെ പ്രഥമ ബ്രിട്ടീഷ് ഗവർണ്ണർ ജനറൽ വാറൻ ഹേസ്റ്റിംഗ്സ് ഇപ്രകാരം പ്രഖ്യാപിച്ചു:

> 'ബ്രിട്ടീഷ് ആധിപത്യം ഇന്ത്യയിൽ അവസാനിച്ചു് വളരെക്കാലം കഴിഞ്ഞതിനുശേഷവും, അതിനു സമ്പത്തും ശക്തിയും പ്രദാനം ചെയ്ത സ്രോതസ്സുകൾ സ്മരണയിൽനിന്നും മാഞ്ഞുപോയതിനുശേഷവും ഇന്ത്യൻ തത്ത്വശാസ്ത്രലേഖകന്മാർ നിലനില്ക്കും.'

ഈ വരികൾ എഴുതപ്പെട്ടതിനുശേഷം, കിഴക്കും പടിഞ്ഞാറുമുള്ള സ്ത്രീപുരുഷന്മാരുടെ ഹൃദയങ്ങളിൽ ഗീത ഒരു വികസ്വരസാമ്രാജ്യം സ്ഥാപിച്ചുകൊണ്ടിരിക്കയാണു്. പ്രാചീനഭാരതത്തിലെപ്പോലെ അർവ്വാചീന ലോകത്തിലുമുള്ള ചിന്താശീലരെ അതു് ആകർഷിക്കുന്നു, ആധുനികർ ലോകത്തിലെ പവിത്ര ഗ്രന്ഥങ്ങളുടേയും പ്രവാചകരുടേയും നേർക്കു് പ്രദർശിപ്പിക്കുന്ന ഉദാസീനതയും ശത്രുതയുമായി തട്ടിക്കുമ്പോൾ ഈ ആകർഷണം തുലോം വ്യത്യസ്തമാണെന്നു കാണാം. ഗീതാസന്ദേശത്തിന്റെ രണ്ടു പ്രധാന ഗുണങ്ങളാണു് ഈ ശക്തിയുടെ ഉറവിടം. അതിന്റെ യുക്തിനിഷ്ഠതയും സാർവ്വലൗകികതയുമാണു് ആ ഗുണങ്ങൾ.

**2. ഗീത : അതിന്റെ സാർവലൗകികമായ സമീപനം**

ഗീതയിൽ പ്രവേശിക്കുന്നതിനു മുമ്പായി ഉപക്രമമായി ചിലതു പറയാനുണ്ടു്. നിങ്ങളിൽ മിക്കവരും ഗീതയെപ്പററി എന്തെങ്കിലും അറിയുന്നവരായിരിക്കും. ഹിന്ദുക്കളുടെ പവിത്ര ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ ഗീതയ്ക്കുള്ള സ്ഥാനവും നിങ്ങൾക്കറിയാം. വേദാന്തപഠനത്തിൽ ഹിന്ദു എന്ന പദം ഞാൻ പ്രയോഗിക്കുമ്പോൾ, കൂടുതൽ നല്ല മറെറാരു പദം ഇല്ലാത്തതുകൊണ്ടാണു് ഞാൻ അങ്ങനെ ചെയ്യുന്നതു്. ഹിന്ദുമതം, ബുദ്ധമതം, ക്രിസ്തുമതം, മുസ്ലിംമതം എന്നിങ്ങനെയുള്ള മതവ്യത്യാസങ്ങൾ ഉദ്ഭവിക്കുന്നതിനു മുമ്പാണു് ഈ പവിത്രഗ്രന്ഥങ്ങളും തത്ത്വശാസ്ത്രങ്ങളും ഉണ്ടായതു്. ഈ വ്യത്യാസങ്ങൾ അന്നുണ്ടായിരുന്നില്ല. ഇത്തരം ഭേദഭാവങ്ങളില്ലാത്ത മതാ

ശയങ്ങളാണ് മഹർഷിമാർ വിസ്തരിച്ചത്. ഈ വീക്ഷണം എപ്പോഴും ഓർമ്മിക്കേണ്ടതുണ്ട്. ഇന്ന് നാം ഹിന്ദു എന്നു പറയുന്നത് ജനങ്ങളുടെ ഒരു വിഭാഗത്തെ മററു വിഭാഗങ്ങളിൽനിന്നും വേർതിരിക്കാൻ വേണ്ടിയാണ്. എന്നാൽ ഗീതയുടെ ചർച്ചയിൽ ആ പദം പ്രയോഗിക്കുമ്പോൾ ആ അതിർത്തിരേഖ നിലനില്ക്കുന്നില്ല. കാരണം, മഹർഷിമാർ തങ്ങളുടെ ഉദാത്തചിന്തകൾ നല്കീട്ടുള്ളത് ഒരു പ്രത്യേക വിഭാഗത്തിനു വേണ്ടിയല്ല. അതു ഹിന്ദുക്കളെ മററുള്ളവരിൽ നിന്നു മാററി നിർത്തുന്നില്ല. ഒരു പ്രത്യേകജാതിയേയോ വർഗ്ഗത്തെയോ പരാമർശിക്കാതെ, ആർക്കെല്ലാം മാർഗ്ഗദർശനം വേണമോ അവർക്കെല്ലാം വേണ്ടിയാണ് മഹർഷിമാരുടെ ഉപദേശങ്ങൾ നിലകൊള്ളുന്നത്. ഇതു് ഓർമ്മവെച്ചിട്ടുവേണം പുരാതനഗ്രന്ഥങ്ങളേയും അവയുടെ ഉപദേശങ്ങളേയും സമീപിക്കാൻ. ഇവിടെ പഠിപ്പിക്കപ്പെടുന്നതു് മനുഷ്യമതമാണ്. ആ സമൂഹത്തിൻെറയോ ഈ സമൂഹത്തിൻെറയോ മതമല്ല. നീതിശാസ്ത്രവും സന്മാർഗ്ഗശാസ്ത്രവും തത്ത്വമീമാംസയും പ്രചരിപ്പിക്കപ്പെടുന്നതു് മനുഷ്യവർഗ്ഗത്തിൻെറ മുഴുവൻ നന്മയ്ക്കുവേണ്ടിയാണ്; അതിലെ ഏതെങ്കിലും വിഭാഗങ്ങൾക്കു വേണ്ടിയല്ല. വീക്ഷണത്തിൻെറ ഈ സാർവ്വലൗകികത നമ്മുടെ പുരാതനഗ്രന്ഥങ്ങളിലെല്ലാം ഉറപ്പിക്കപ്പെടുന്നതാണ്. നമ്മുടെ സ്മൃതികാരനായ മനു തൻെറ നിയമസംഹിത വികസിപ്പിക്കുന്നതു് ഹിന്ദുക്കളുടെ മാത്രം നന്മയെ ലാക്കാക്കിയല്ല. പൊതുവെ മനുഷ്യവർഗ്ഗത്തിൻെറ നന്മയാണ് അതിൻെറ ലക്ഷ്യം. മനു രചിക്കുന്നതു് മാനവധർമ്മശാസ്ത്രമാണ്, തൻെറ പുത്രനായ മാനവനു് മാർഗ്ഗദർശനം നല്കാനുള്ള നീതിസംഹിതയാണ്. ലോകത്തിൻെറ ഏതു ഭാഗത്തും നിവസിക്കുന്ന ഏതു വർഗ്ഗത്തിൽപ്പെട്ടവനുമായ മനുഷ്യനുവേണ്ടിയാണതു്. മനുഷ്യനു് സുഖവും നന്മയും കൈവരണമെങ്കിൽ ചില ആദർശങ്ങളും രീതികളും അനുസരിക്കേണ്ടതുണ്ട്. ഇത്തരം ആദർശങ്ങളും രീതികളും സാർവ്വജനീനമായിരിക്കും. അവയാണ് മനുസ്മൃതിയിലുള്ളതു്. അവയുടെ പ്രയോഗങ്ങൾ യുഗങ്ങൾതോറും രാജ്യങ്ങൾതോറും വ്യത്യസ്തമായിരിക്കും. അതുപോലെതന്നെയാണ് വേദങ്ങളും ഉപനിഷത്തുകളും പിന്നീടു് ഗീതയും. അവയുടെ ഉപദേശങ്ങൾ, ഉള്ളടക്കത്തേയും ആകർഷണത്തേയും സംബന്ധിച്ചിടത്തോളം, വിഭാഗീയമോ പ്രാദേശികമോ അല്ല. മതവിഭാഗങ്ങൾ അവയെ പ്രയോഗിച്ച് ലാഭോചിതരായെന്നുവരാം; എന്നാൽ അവയെ സമാപ്തമാക്കാൻ കഴിയുകയില്ല. കാരണം, അവ മനുഷ്യസ്വഭാവത്തെ കൈകാര്യം ചെയ്യുന്നവയാണ്. അവയുടെ വിഷയം മനുഷ്യൻെറ അഭിലാഷങ്ങളും ആത്മസാക്ഷാത്കാരത്തിനുള്ള സംഘർഷങ്ങളുമാകുന്നു. വിഭിന്ന മതങ്ങളായും വിഭാഗങ്ങളായും മനുഷ്യവർഗ്ഗത്തിൻെറ വിഭജനം പിന്നീടത്തെ കഥയാണ്.

അതുകൊണ്ടു് ഗീത മുഴുവൻ വായിക്കുമ്പോഴം, നമുക്ക മനസ്സിലാകുന്നതു് അതിന്റെ ഉപദേശങ്ങളം മുഴുവൻ മനുഷ്യവർഗ്ഗത്തേയും ഉദ്ദേശിച്ചുകൊണ്ടുള്ളതാകുന്നു എന്നാണു്. ആത്മാവിന്റെ ഉയന്ന അഭിവ്യക്തികളെ സാക്ഷാത്കരിക്കാൻ ശ്രമിക്കുന്ന എല്ലാ പുരുഷന്മാക്കും സ്ത്രീകഠംക്കം വേണ്ടിയാണതു്. അതാണു് ഈ തത്ത്വശാസ്ത്രത്തിന്റേയും മതത്തിന്റേയും സംഭാവന. ഗീതയിലെ സവിശേഷമായ സംവാദത്തിന്റെ സ്വഭാവവും ഈ ആദശ്ത്തിൽ ഊന്നുന്നതാണു്. ശ്രീകൃഷ്ണനും അജ്ജുനനും തമ്മിലാണു് ഈ സംവാദം. നമ്മുടെ പുരാതനപവിത്രഗ്രന്ഥങ്ങളിൽ അജ്ജുനൻ ആദശ്മനുഷ്യനായ നരന്റേയും കൃഷ്ണൻ പരമേശ്വരനായ നാരായണന്റേയും അവതാരങ്ങളായിട്ടാണു് പരിഗണിക്കപ്പെടുന്നതു്. കൃഷ്ണൻ ഇവിടെ ഉപദേശങ്ങളം നല്കുന്നതു് ഒരു പ്രത്യേക വിഭാഗത്തിനല്ല. തന്റെ ശിഷ്യനായ അജ്ജുനനിലൂടെ മനുഷ്യവഗ്ഗത്തിനുള്ള ഉപദേശമാണതു്. ഗീതയിൽ, അതുകൊണ്ടു്, ഈശ്വരൻ മനുഷ്യനെ—നാരായണൻ നരനെ—അഭിമുഖീകരിക്കയാണു്. ഇതാണതിന്റെ പാവനവും ഉദാത്തവുമായ പശ്ചാത്തലം.

### 3. ശ്രീകൃഷ്ണന്റെ സാർവലൗകികത

നമ്മുടെ രാജ്യത്തു്, വളരെ ശതാബ്ദങ്ങളായി, ഹിന്ദുമനസ്സു് കൂടുതൽ കൂടുതൽ സങ്കുചിതമായ ചിന്താമണ്ഡലങ്ങളിലേയ്ക്കു നീങ്ങുകയാണു്. ഗീതയിലെ സാവ്ലൗകികചിന്തയെപ്പോലും തുലോം ഇടുങ്ങിയ പൊഴികളിൽ ഒതുക്കാനുള്ള ശ്രമം ഉണ്ടായിട്ടുണ്ടു്. ശ്രീകൃഷ്ണനെപ്പോലും വിഭാഗീയചിന്തയുടെ ബന്ധത്തിൽപ്പെടുത്താനുള്ള ശ്രമവും ഉണ്ടായിട്ടുണ്ടു്. ആ ബന്ധനം വൈഷ്ണവമതത്തിന്റെയോ മറെറന്തെങ്കിലും മതത്തിന്റെയോ ആകട്ടെ. ശ്രീകൃഷ്ണൻ സാവ്ലൗകികനായ ഗുരുവായിരുന്നു. വൈഷ്ണവം, ശൈവം എന്നൊക്കെയുള്ള വ്യത്യാസങ്ങളം അദ്ദേഹത്തിനുണ്ടായിരുന്നില്ല. എല്ലാത്തരം വിഭാഗീയതകളേയും വഗ്ഗവ്യത്യാസങ്ങളേയും അതിക്രമിക്കുന്ന ഒരു സാവ്ലൗകികമായ താളലയമാണു് നമുക്കിന്നാവശ്യം. ആ താളലയം എല്ലാവരേയും ആലിംഗനം ചെയ്യട്ടെ; എല്ലാവക്കും ഒരേ തരത്തിലുള്ള അന്തഃപ്രേരണ നല്കട്ടെ. ഗീതയെ നാം വീക്ഷിക്കേണ്ടതു് അതിന്റെ സ്വന്തം പശ്ചാത്തലത്തിലാണു്. സാവ്ജനീനമാനവനായ ശ്രീകൃഷ്ണൻ നല്കുന്ന വേദാന്തവ്യാഖ്യാനമായിട്ടാണു് നാം ഗീതയെ വീക്ഷിക്കേണ്ടതു്. സാവ്ലൗകികമായ ഉപദേശങ്ങളം നല്കാൻ ഏതെങ്കിലും ഒരുവൻ പോരാ; അതിനു സാവ്ജനീനനായ മനുഷ്യൻതന്നെ വേണം. ആ ഉപദേശം മനസ്സിലാക്കാൻ സാവ്ജനീനനായ ഒരു ശിഷ്യനും വേണ്ടിവരും. വിഭാ

ഗീയചിന്തയാൽ പരികൽപ്പനായ ഒരാൾ ഗീത പഠിക്കുന്നപക്ഷം. അയാൾക്കവിടെ സങ്കുചിതങ്ങളായ ഉപദേശങ്ങൾ മാത്രമേ ലഭിക്കൂ. അയാൾ അവിടെ സ്വന്തം പ്രതിധ്വനി കേൾക്കും. കൃഷ്ണനെപ്പററിയുള്ള അയാളുടെ ധാരണയും സ്വന്തം പരിമിതികൾക്കനുസരിച്ചിരിക്കും. മുമ്പ് ഇങ്ങനെ ഉണ്ടായിട്ടുണ്ട്. എന്നാൽ ഇന്നു നമുക്കാവശ്യം ഒരു തുറന്ന മനസ്സാണ്; ജീവിതത്തിൻെറ നേർക്ക് ഒരു സാർവ്വജനീനമായ വീക്ഷണമാണ്, എങ്കിൽ മാത്രമേ ഗീത ഉത്തമമായ സാർവ്വജനീനതയുടേയും പ്രയോഗികതയുടേയും ആത്മാവിനെ പ്രസ്ഫുടമാക്കൂ. ഈ രാജ്യത്തും പുറത്തും ഗീതയ്ക്കുള്ള വിപുലമായ സ്വാധീനത്തിൻെറ കാരണമിതാണ്. ഭാരതത്തിലും വിദേശങ്ങളിലും ഉള്ള ജനങ്ങൾ അവരവരുടെ വിശ്വാസത്തേയും ആദ്ധ്യാത്മിക പ്രയത്നത്തേയും തങ്ങളുടെ സ്വന്തം രീതിയിൽ ബലപ്പെടുത്തുന്ന എന്തോ ഒന്ന് ഗീതയിൽ കണ്ടെത്തുന്നുണ്ട്. ക്രിസ്ത്യാനികളോ മുസ്ലിമുകളോ ഹിന്ദുക്കളുടെ വ്യത്യസ്തവിഭാഗങ്ങളിൽപ്പെട്ടവരോ ആകട്ടെ, ഗീത അവരവരുടെ വിശ്വാസത്തിൽ അവർക്കുള്ള ശ്രദ്ധയെ ഗാഢതരമാക്കുന്നു. ഗീതയുടെ സാർവ്വലൗകികത ഒരു പ്രത്യേകതരമാണ്. അതു് കെട്ടിയേല്പിക്കുന്ന ഒരു ഭാരമല്ല; ഒരു നിമന്ത്രണമാണ്. ഗീത എല്ലാവർക്കും അവരവരുടെ രീതിയിൽ സ്വന്തമാണ്. ഇന്ന് പ്രമുഖങ്ങളായിത്തീർന്നിട്ടുള്ള വിഭിന്ന മതങ്ങളുടെയിടയിൽ മാദ്ധ്യസ്ഥം വഹിക്കുന്നതിനു് ഇത്തരം ഒരു സാർവ്വലൗകിക സന്ദേശം വേണ്ടിയിരിക്കുന്നു.

4. **ഗീതാസംവാദത്തിൻെറ സ്വഭാവം**

ശ്രീ ശങ്കരാചാര്യർ എഴുതിയിട്ടുള്ള ഭഗവദ്ഗീതാഭാഷ്യത്തിൻെറ ഉപക്രമത്തിൽ, ഗീതാസംവാദത്തിൻെറ സ്വഭാവത്തെപ്പററിയുള്ള തൻെറ അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ട്. ഗീതോപദേശം എങ്ങനെ ഉണ്ടായി എന്നതിനെപ്പററി പല അഭിപ്രായങ്ങളുമുണ്ട്. ഏററവും യാഥാസ്ഥിതികരായ ഒരു വിഭാഗം അഭിപ്രായപ്പെടുന്നതു്, ഗീതാശ്ലോകങ്ങളെല്ലാം ശ്രീകൃഷ്ണനും അർജ്ജുനനും തമ്മിൽ സംഭാഷണം നടത്തിയതുപോലെതന്നെയാണെന്നാണ്. അവർ അക്ഷരത്തെ മുറുകിപ്പിടിക്കുന്നു; എന്നാൽ ബൈബിൾ പറയുന്നതുപോലെ 'അക്ഷരം കൊല്ലുന്നു; ഭാവം ജീവൻ നല്കുന്നു.' ഒരു യുദ്ധരംഗത്തു് ഇത്ര ദീർഘമായ ചോദ്യങ്ങളും ഉത്തരങ്ങളും സംഭവിക്കുമെന്നും, അതും പദ്യരൂപത്തിൽ ആയിരിക്കുമെന്നും, പ്രതീക്ഷിക്കുക ഏററവും യുക്തിഹീനമാണ്. യുക്തിചിന്തകർ ഈ അഭിപ്രായം അംഗീകരിക്കുന്നില്ല. ഇന്നത്തെ യാഥാ

സ്ഥിതികരുടെ മൂലസ്രോതസ്സായി കരുതപ്പെടുന്ന മഹാനായ ശങ്കരാചാര്യർ ആ അഭിപ്രായം അംഗീകരിച്ചിട്ടില്ല. ഗീതാഭാഷ്യത്തിൽ അദ്ദേഹം പറയുന്നതു്, അർജ്ജുനൻ പരിഭ്രമിക്കയും കുഴഞ്ഞുപോകയും ചെയ്യപ്പോഠം ശ്രീകൃഷ്ണൻ അദ്ദേഹത്തിന്നു് കുറെ ഫലവത്തായ ഉപദേശം നല്കിയെന്നും, ആ ഉപദേശം വ്യാസൻ എഴുനൂറുശ്ലോകങ്ങളിലാക്കി, എന്നുമാണു്. ശങ്കരാചാര്യരുടെ അഭിപ്രായമാണിതു്; ഇതു് യുക്തിസംഗതമായി തോന്നുന്നു.

മഹത്തായ ഒരു ഉപദേശമോ ആദർശസംഹിതയോ ജനിക്കുന്നതു് മിക്കവാറും പരിതഃസ്ഥിതികളുടെ സമ്മർദ്ദത്തിലാണു് എന്നു കാണാം. ലോകത്തിലെവിടെയുമുള്ള ഏതു സജീവമായ ആശയത്തിന്റേയും പ്രസ്ഥാനത്തിന്റേയും ജനനത്തെ സംബന്ധിച്ചും ഇതു ശരിയാണു്. ഇന്നു് ലോകത്തിന്റെ പല ഭാഗങ്ങളിലുമുള്ള ജനതതികളെ ഇളക്കിമറിക്കുന്ന മാർക്സിസ്ററു സിദ്ധാന്തം പത്തൊമ്പതാം നൂററാണ്ടിൽ ഉടലെടുത്തതുതന്നെ ഒരുദാഹരണം. സമൂഹം പ്രതീക്ഷിച്ചിരുന്ന അവസരത്തിലാണു് ആ സിദ്ധാന്തം സംജാതമായതു്. കുന്നുകൂടിയ പല പല പൂർവ്വസ്ഥിതികളിൽനിന്നുണ്ടായ വികാസപരിണാമമാണതു്. കഴിഞ്ഞ ശതാബ്ദത്തിലെ മദ്ധ്യദശകങ്ങളിലാണു് അതു രൂപംകൊണ്ടതു്. 'സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം' എന്ന ആശയം പതിനെട്ടാംശതകത്തിലെ ഫ്രാൻസിൽ ഉണ്ടായിരുന്ന വിഷമപരിതഃസ്ഥിതിയിൽ ഉടലെടുത്തു് ഫ്രഞ്ചു് വിപ്ലവത്തിന്റെ മുദ്രാവാക്യമായിത്തീർന്നതാണു് എന്നുള്ളതും സ്മർത്തവ്യമത്രേ.

ഇതുപോലെ ഗീതയും മഹാഭാരതകാലത്തെ സ്ഥിതിഗതികളും ഗീതോപദേശം പ്രത്യക്ഷപ്പെട്ട പരിതഃസ്ഥിതികളും പഠിക്കുമ്പോഠം നമുക്കറിവാകുന്നതു് ഗീതയിലെ ആശയങ്ങഠം പ്രഖ്യാപിക്കപ്പെടുന്നതിന്നു് മതിയായ കാരണങ്ങഠം ഉണ്ടായിരുന്നു എന്നാണു്. മുൻകാലത്തു്, വേദസാഹിത്യവും അതിനോടനുബന്ധിച്ചു് യാഗാദികർമ്മങ്ങളോടുകൂടിയ മതവും നമുക്കുണ്ടായിരുന്നു. അതുപോലെ ഉപനിഷത്തുക്കളും അവ ഉപദേശിക്കുന്ന തത്ത്വശാസ്ത്രവും നമുക്കുണ്ടായിരുന്നു. ഇതുരണ്ടും പരസ്പരവിരോധികളായാണു് നാം കാണുന്നതു്. വേദങ്ങളുടെ കർമ്മഭാഗം ഇഹലോകത്തിൽ സുഖവും മരണശേഷം സ്വർഗ്ഗവും പ്രതിജ്ഞാപനം ചെയ്യുന്നു. ഐഹികജീവിതത്തിൽ നന്മകളും മരണശേഷം സ്വർഗ്ഗത്തിൽ സ്ഥാനവും കൊതിക്കുന്നവർ അവ നേടാനായി, അക്കാലത്തു് മനസ്സിലാക്കപ്പെട്ട രീതിയിൽ, വിവിധദേവന്മാരെ ഉദ്ദേശിച്ചു് യാഗങ്ങഠം നടത്തിയിരുന്നു. പിന്നീടു് ഈ സ്വർഗ്ഗതത്ത്വശാസ്ത്രത്തിനെതിരായി

ഉപനിഷത്തുകൾ പ്രതിഷേധമുയർത്തി. കഠോപനിഷത്തിൽ നമുക്കതു കാണാം. നചികേതസ്സ് ഒന്നാമത്തെ വരംകൊണ്ടു നേടുവാൻ ആഗ്രഹിക്കുന്നതു് ലൗകികജീവിതത്തെ സംബന്ധിച്ച കാര്യങ്ങളാണ്. രണ്ടാമത്തെ വരം സ്വർഗ്ഗംനേടുന്നതിനെ സംബന്ധിച്ചമാണ്. എന്നാൽ നചികേതസ്സ് അതുകൊണ്ടു തൃപ്തിപ്പെടുന്നില്ല. ഉപനിഷത്തുകളുടെ പ്രതിഷേധം നമ്മെ ഉന്നതതരമായ ലക്ഷ്യത്തിലേയ്ക്കും കർത്തവ്യങ്ങളിലേയ്ക്കും നയിക്കുന്നു. അതുകൊണ്ടാണ് നചികേതസ്സിന്റെ മൂന്നാമത്തെ വരം ഉന്നതമായ തത്ത്വശാസ്ത്രത്തിന്റേയും നീതിശാസ്ത്രത്തിന്റേയും വീക്ഷണത്തിലുള്ള ജീവിതപ്രശ്നങ്ങളെ സംബന്ധിച്ചാകുന്നതു്. ഈ പ്രശ്നത്തിനു പരിഹാരം കാണണമെങ്കിൽ ജീവിതത്തിനു പിറകിലുള്ള യാഥാർത്ഥ്യത്തെപ്പററി അന്വേഷിച്ചേ മതിയാവൂ.

ഈ കാര്യമാണ് ഉപനിഷത്തുകൾ നിർവ്വഹിക്കുന്നതു്. ഈ പ്രശ്നം ആദ്യമായി ഉയർന്നുവരുന്നതു് ഉപനിഷത്തുകളിലാണ്. അതേ അവസരത്തിൽ ഐഹികജീവിതവും പാരത്രികജീവിതവും തമ്മിലുള്ള അന്തരം വർദ്ധിക്കയും ചെയ്തിരുന്നു. ഒരുദ്ഗ്രഥനം വേണ്ടിയിരുന്നു. ഈ ഉദ്ഗ്രഥനമാണ് ഗീതോപദേശം സാധിക്കുന്നതു്. വേദങ്ങൾ പഠിപ്പിക്കുന്ന യാഗാദികർമ്മങ്ങൾ മരണശേഷം സ്വർഗ്ഗത്തിൽ ഒരു നല്ല സ്ഥാനം ലഭിക്കാൻ വേണ്ടിയാണ്, ഉപനിഷത്തുകളിൽ ഇതിനു് ഒരു പ്രതിപ്രവർത്തനമാണുള്ളതു്. അവയ്ക്കു് യാഗാദികർമ്മങ്ങൾകൊണ്ടു് ഒരു കാര്യവുമില്ല. ധ്യാനത്തിലൂടെ യാഥാർത്ഥ്യത്തെ സാക്ഷാത്കരിക്കയായിരുന്നു അവയുടെ ആദർശം. കർമ്മത്തിനു് അവിടെ യാതൊരു സ്ഥാനവുമില്ലായിരുന്നു. എന്നാൽ ഗീതയിലാകട്ടെ, കർമ്മത്തിനുള്ള ആവശ്യവും ചിന്തയുടേയും ധ്യാനത്തിന്റേയും ആവശ്യവും തമ്മിൽ പൊരുത്തപ്പെടുത്തുകയാണ് ശ്രീകൃഷ്ണൻ ചെയ്യുന്നതു്. ഈ വിപരീതശക്തികളെ പൊരുത്തപ്പെടുത്താതെ ജീവിതം പൂർണ്ണമാകയില്ല. 'ഞാൻ പ്രവർത്തിക്കും; ചിന്തിക്കേണ്ട കാര്യമില്ല' എന്നു പറയുന്നവൻ വിജയിക്കയില്ല. യാതൊന്നും പ്രവർത്തിക്കാതെ ചിന്തിച്ചുകൊണ്ടേയിരിക്കുന്നവനും പരിപൂർണ്ണനാകയില്ല. അതുകൊണ്ടു് ഒരു സമുദ്ഗ്രഥിതതത്ത്വശാസ്ത്രം കാലത്തിന്റെ ആവശ്യമായിരുന്നു. ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ അതു നല്കുന്നു. ഗീതയുടെ ഓരോ അദ്ധ്യായത്തിലും അതിനുമുമ്പുള്ള സുപരിചിതപദങ്ങളും ആശയങ്ങളും വരുന്നുണ്ടു്. ശ്രീകൃഷ്ണൻ അവയെ സ്വീകരിച്ചു് സ്വന്തം അർത്ഥവും വ്യാഖ്യാനവും നല്കി, കർമ്മത്തേയും ചിന്തയേയും സമന്വയിപ്പിക്കുന്ന ഒരു സർവ്വാത്മകതത്ത്വശാസ്ത്രം അവതരിപ്പിക്കുന്നു. നാലാം അദ്ധ്യായത്തിലും എട്ടാം

അദ്ധ്യായത്തിലും, കമ്മത്തേയും അകമ്മത്തേയും വ്യാഖ്യാനിക്കു മ്പോഠം വിശേഷിച്ചും, നമുക്കു കാണാൻ കഴിയും.

### 5. ജീവിതം ഒരു സമഗ്രതത്ത്വശാസ്ത്രത്തിൻെറ മാഗ്ഗദർശനത്തിൻ കീഴിൽ

ഇനി രണ്ടാമത്തൊരു കാര്യം: ഉപനിഷത്തുകഠം തത്ത്വശാസ്ത്ര പരമായ ഒരു സുദീർഘാന്വേഷണത്തിൻെറ ഫലമായി ഒരു യാഥാ ത്ഥ്യത്തെപ്പററി പറഞ്ഞിരുന്നു. ശ്രീകൃഷ്ണനാകട്ടെ ആ തത്ത്വശാസ്ത്ര ത്തിൻെറ നൈതികവിവക്ഷയും പ്രകടമാക്കാൻ ശ്രമിച്ചു. മനു ഷ്യന് വളരെ അധികം മാഗ്ഗദശ്നം ആവശ്യമാണ്. തത്ത്വശാസ്ത്രം അതു നല്കിയില്ലെങ്കിൽ, അവൻ മററൊരിടത്തു് അതന്വേഷിക്കും. ജീവിതത്തെ സമുന്നതമാക്കാൻവേണ്ടി നമുക്കു് തത്ത്വശാസ്ത്രത്തിൽ നിന്നും മാഗ്ഗദശ്നം ലഭിക്കണം. ഗീതയുടെ ഉദ്ദേശ്യം ജീവിതത്തെ സാധാരണനിലവാരത്തിൽനിന്നും ഉയത്തി നൈതികവും സാന്മാ ഗ്ഗികവുമായ മൂല്യങ്ങളിൽ പ്രതിഷ്ഠിക്കയും ഒരു ഉദാത്തതത്ത്വശാസ്ത്ര ത്തിൻെറ മാഗ്ഗദശ്നത്തിൽകീഴിൽ നിത്തുകയുമാണ്.

ഭഗവദ്ഗീത വിഭാവനം ചെയ്യുന്ന ജീവിതതത്ത്വശാസ്ത്ര ത്തിൻെറ പൂണ്ണസ്വരൂപം രണ്ടാം അദ്ധ്യായത്തിലുണ്ട്. അങ്ങനെ യാണ് ഉപനിഷത്ചിന്ത വികസിക്കയും പരിണമിക്കയും ചെയ്തു് ഗീതയിൽ ശ്രീകൃഷ്ണൻ ആവിഷ്കരിക്കുന്ന നവീനവും മൗലികവുമായ പ്രതിപാദനത്തിൽ എത്തിച്ചേരുന്നതു്. മനുഷ്യവർഗ്ഗത്തിൻെറ സുഹൃത്തും തത്ത്വജ്ഞാനിയും മാഗ്ഗദർശിയും എന്ന നിലയിൽ ശ്രീകൃഷ്ണൻ നല്കിയ സന്ദേശം ഉദാത്തമായ തത്ത്വമീമാംസയുടേയും പ്രായോഗികനൈതികതയുടേയും ആയിരുന്നു. ആ സന്ദേശം മനു ഷ്യത്വത്തെ സംരക്ഷിച്ചിട്ടുണ്ട്. തുടന്നും യുഗങ്ങളിലൂടെ അതിനെ സംരക്ഷിക്കയും ചെയ്യും.

ഉപനിഷത്തുക്കളിൽ ഭാരതീയചിന്തയുടെ ഏററവും ഉന്നത വും ഉദാത്തവുമായ പ്രസ്താവം അടങ്ങിയിരിക്കുന്നു. സത്യത്തോടുള്ള പ്രേമത്താലും യുക്തിചിന്തയാലും നയിക്കപ്പെട്ട്, കീത്തിലിപ്സയാ ലോ നിന്ദാഭയത്താലോ വിചലിതരാകാതെ, തത്ത്വചിന്തയുടെ മഹാപ്രാസാദം പടുത്തുയത്തിയ പുരാതനഭാരതീയചിന്തകരുടെ ധൈര്യത്തെ മാക്സ്മുള്ളർ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. ഉപനിഷ ത്തുക്കളിൽ നാം ചിന്തയുടെ ഒരു വിശാലസമുദ്രത്തെ അഭിമുഖീക രിക്കുന്നു. ആ ചിന്തയെ ഒരു പ്രായോഗികമായ ആദ്ധ്യാത്മികസ ന്ദേശത്തിൻെറ വ്യവസ്ഥാപിതമായ രൂപത്തിൽ ഇദംപ്രഥമമായി ക്രോഡീകരിച്ചതു് ഗീതയാണ്.

## 6. ഇന്ത്യയിലെ ചരിത്രപ്രസിദ്ധങ്ങളായ യുഗപരിവർത്തനങ്ങളും യുഗസ്രഷ്ടാക്കളും

ഗീത മഹാഭാരതത്തിലുള്ളതാണ്. മഹാഭാരതം രേഖപ്പെടുത്തുന്ന സംഭവങ്ങൾ ക്രി. മു. പതിനാലാം ശതകത്തിൽ നടന്നതാണെന്നാണ് ആധുനികചരിത്രപണ്ഡിതന്മാരുടെ അഭിപ്രായം. കൃത്യമായ തീയതി ഏതുമാകട്ടെ, അത് വളരെ പുരാതനമാകുന്നു എന്നുള്ളത് സംശയരഹിതമാണ്. പുരാതനഭാരതചരിത്രത്തിന്റെ കാലമാനം സുനിശ്ചിതമല്ല. ക്രി. മു. ഏഴാം ശതകത്തിൽ ബുദ്ധന്റെ കാലംമുതല്ക്കാണ് ഏതെങ്കിലും തരത്തിലുള്ള കാലക്രമം ഉള്ളത്. അതിനുമുമ്പുള്ളതെല്ലാം ഐതിഹ്യങ്ങളത്രേ. ഗീത ആസൂത്രിതമായതു് ബുദ്ധനു് കുറേ ശതാബ്ദങ്ങൾക്ക മുമ്പാണെന്ന കരുതാം. ഉപനിഷത്തുകളിലും ഗീതയിലും മഹത്തായ ആശയങ്ങളുണ്ട്. എന്നാൽ ജനങ്ങൾ അവ ശരിയായി മനസ്സിലാക്കിയിരുന്നില്ല. അപ്പോഴാണ് ബുദ്ധൻ ആ ചിന്തയ്ക്ക് പുതിയരൂപം നല്കി പുരാതനാശയങ്ങളുടെ യഥാർത്ഥമായ ആത്മാവിനെ ജനങ്ങൾക്ക മനസ്സിലാക്കമാറാക്കിയതു്.

ഈ രാജ്യത്തു് മഹത്തായ ഓരോ ആശയത്തിന്റേയും പ്രതിപാദനം യുഗപരിവർത്തനത്തിനു കാരണമായിട്ടുണ്ട്. ഇത്തരം ഓരോ യുഗപരിവർത്തനത്തിന്റേയും പുറകിൽ ഓരോ മഹാപുരുഷനും ഉണ്ടായിരുന്നിട്ടുണ്ട്. ഓരോ ദേശീയയുഗപരിവർത്തനവും ഒരു മഹത്തായ ആശയത്തിന്റെ പ്രവർത്തനഫലമാണ്. ആ ആശയത്തിനുമുമ്പിൽ അതു ജനങ്ങൾക്ക നല്കിയ ഒരു മഹാപുരുഷനും ഉണ്ടായിരുന്നു. ക്രി. മു ആറ്-ഏഴ് ശതകങ്ങളിൽ ബുദ്ധനും ക്രി. പി. എട്ട്-ഒമ്പതു് ശതകങ്ങളിൽ ശങ്കരനും ഇത്തരം മഹാപുരുഷന്മാരിൽപ്പെട്ടവരായിരുന്നു. നാമിന്നും ഈ മഹാഗുരുക്കന്മാരുടെ പ്രകാശത്തിലാണ്. ആധുനികകാലഘട്ടത്തിൽ വരുമ്പോൾ, പത്തൊമ്പതാംശതകത്തിൽ, മഹത്തായ പ്രകാശപുഞ്ജങ്ങൾതന്നെ ഉണ്ടായി. അവരിൽനിന്നും അവരുടെ ആശയങ്ങളിൽനിന്നും മാർഗ്ഗനിർദ്ദേശം ലഭിക്കാനും നമുക്ക ഭാഗ്യമുണ്ടായി. യുഗപരിവർത്തനങ്ങളും മഹാപുരുഷന്മാരും തമ്മിലുള്ള ഈ ബന്ധം ഭാരതചരിത്രം പഠിക്കുന്ന ഏതൊരാൾക്കും കാണാൻ കഴിയുന്ന വൈശിഷ്ട്യമാണ്. ഈ സവിശേഷമായ ചരിത്രപ്രതിഭാസമാണ് സംസ്കാരത്തിന്റെ തുടർച്ചയ്ക്കും ജീവശക്തിക്കും കാരണമായിട്ടുള്ളതു്. ഈ തുടർച്ച ഭാരതത്തിലും ചൈനയിലും മാത്രമേ കാണൂ. അയ്യായിരം വർഷത്തെ ചരിത്രം നമ്മുടെ പുറകിലുണ്ട്. നാം ആ പുരാതനജനതയാണ്. അതേ പുരാതന ആദർശങ്ങൾതന്നെ നമ്മെ ഇന്നും

നയിക്കുന്നു. ലോകരംഗത്തു് ഈ സംസ്കാരം ശാശ്വതമായതിന്റെ കാരണമെന്തു്? ധാരാളം സംസ്കാരങ്ങൾ ലോകരംഗത്തു് പ്രത്യക്ഷപ്പെടുകയും വെള്ളത്തിലെ ചിററലകൾപോലെ അപ്രത്യക്ഷമാകയും ചെയ്തു. മാഞ്ഞുപോകുന്ന ഈ നാഗരികതകളുടെ നടുവിൽ രണ്ടേരണ്ടെണ്ണം—ഇന്ത്യയുടേതും ചൈനയുടേതും മാത്രം—സ്ഥിരമായി നിലകൊള്ളുന്നു.

## 7. ഭാരതത്തിന്റെ സഹജമായ ആദ്ധ്യാത്മികശക്തി

ഇതു് നമ്മെ ഇരുത്തി ചിന്തിപ്പിക്കേണ്ടതാണു്; ഏതാണു് ഈ സാംസ്കാരികമായ ഊർജ്ജസ്വലതയുടെ ഉറവിടം? ഗ്രീസും റോമും ലോകവേദിയിൽ ആഭാടത്തോടും ശക്തിയോടും വിഹരിക്കുന്ന കാലമുണ്ടായിരുന്നു. അതിനുമുമ്പു് ബാബിലോണിയയും ഈജിപ്ററും ഉണ്ടായിരുന്നു. ഇന്നിപ്പോൾ ഇംഗ്ലണ്ടുണ്ടു്; അതു് മിക്കവാറും രംഗം വിടാൻ തുടങ്ങിയിരിക്കുന്നു. റഷ്യയും അമേരിക്കയുമുണ്ടു്. ശക്തങ്ങളായ വേഷങ്ങളിലാടിയ അവർ അപ്രത്യക്ഷരായിരിക്കുന്നു. രാജ്യങ്ങളും അതിന്റെ ഭൗതികലക്ഷ്യങ്ങളും അവിടെത്തന്നെയുണ്ടു്; എന്നാൽ സംസ്കാരനൈരന്തര്യം നഷ്ടപ്പെട്ടിരിക്കുന്നു. പൈതൃകം ഭഗ്നമായിരിക്കുന്നു. ഗ്രീസിനേയും റോമിനേയും അഭിമുഖീകരിച്ചു് ഭാരതമുണ്ടായിരുന്നു. നവാഗതരെ സ്വാഗതം ചെയ്യാൻ അതു് ഇന്നുമിവിടെയുണ്ടു്. ഇനി വരാനിരിക്കുന്നവരെ സ്വാഗതം ചെയ്യാനും ഭാരതമുണ്ടാവും. ഇതൊരു ചരിത്രവസ്തുതയാണു്. ചരിത്രവിദ്യാർത്ഥികളെന്ന നിലയിൽ, ഈ യാഥാർത്ഥ്യത്തെപ്പററി അന്വേഷിക്കുകയും അതിന്റെ പാഠങ്ങൾ ഉൾക്കൊള്ളുകയും ചെയ്യേണ്ടതു് നമ്മുടെ കർത്തവ്യമാണു്. ഇതു് നമ്മുടെ സംസ്കാരത്തിന്റെ മൂലസ്രോതസ്സിന്റെ അന്വേഷണത്തിലേയ്ക്കാണു് നമ്മെ നയിക്കുന്നതു്. വേദങ്ങളിലും ഉപനിഷത്തുകളിലും ഉള്ള ആശയങ്ങൾ ശ്രീകൃഷ്ണന്റേയും ബുദ്ധന്റേയും ശങ്കരന്റേയും അതുപോലെ മററുചിലരുടേയും ചിന്തകളാൽ ബലിഷ്ഠങ്ങളായി നമ്മുടെ സാംസ്കാരികമൂല്യങ്ങൾക്കു് ഒരു മൗലിക പ്രേരണയായിത്തീരുന്നു. ഈ ആശയങ്ങളോടുള്ള കൂറാണു് നമ്മുടെ ജനതയുടേയും സംസ്കാരത്തിന്റേയും നിരന്തരമായ ചൈതന്യത്തിനു കാരണം. ഒരു ജനതയെന്ന നിലയ്ക്കു് നമുക്കു് ഉത്ഥാനപതനങ്ങളുണ്ടായിരുന്നു. പുരോഗതി നിരന്തരമല്ല. ഉയർച്ചകളും താഴ്ചകളും എവിടേയും ഉണ്ടു്. എന്നാൽ മററുള്ളവർ വീണിട്ടു് ഒരിക്കലും ഉയരാതിരിക്കുമ്പോൾ, നാം വീഴുകയും ഉയരുകയും ചെയ്യുന്നു എന്നതാണു് നമ്മെ സംബന്ധിച്ച സവിശേഷത. മററുള്ളവർ ജീവിക്കുന്നു, മരിക്കുന്നു; ഒരിക്കലും ഉയിർത്തെഴുന്നേല്ക്കുന്നില്ല. ഇന്ത്യമാത്രം

മരിച്ചാലും നവചൈതന്യത്തോടും മുമ്പില്ലാതിരുന്ന കാന്തിയോടും കൂടി പുനരുത്ഥാനം ചെയ്യുന്നു.

പത്തൊമ്പതാം ശതകത്തിൽ ഇന്ത്യയിൽ വന്ന ക്രസ്ത്യൻ മിഷനറിമാർ വിചാരിച്ചതു് ഇന്ത്യ മരിക്കുന്നു എന്നും ഇനി ഒരിക്കലും ഉയരുകയില്ല എന്നുമാണു്. കാണിച്ചുതരാൻ അവരുടെ മുമ്പിൽ ഉദാഹരണങ്ങളുമുണ്ടായിരുന്നു. റെഡ് ഇന്ത്യന്മാരും മെക്സിക്കോക്കാരും ഇങ്കാമാരും അമേരിക്കയിൽ മഹത്തായ സംസ്കാരങ്ങൾ പടുത്തുയർത്തിയിരുന്നവരാണു്. വെള്ളക്കാരന്റേയും അവന്റെ മതത്തിന്റേയും സ്പർശമാത്രയിൽ ആ സംസ്കാരങ്ങൾ നിലംപരിശായിപ്പോയി. മിഷനറിമാരുടെ ഈ നിർണ്ണയം അംഗീകരിക്കാൻ നമ്മളും സന്നദ്ധരായിരുന്നു എന്നു തോന്നുന്നു. എന്നാൽ ഇന്നു് നമുക്കും അവർക്കും തോന്നുന്നതു് മറെറാരുതരത്തിലാണു്. നമുക്കു് നമ്മുടെ സംസ്കാരത്തേയും നാഗരികതയേയും പററി ഖേദമില്ലെന്നു മാത്രമല്ല നാം ലോകത്തെ അഭിമുഖീകരിക്കുന്നതു് അധൃഷ്യമായ ഉത്സാഹത്തോടെയുമാണു്. ഏതു സംസ്കാരവും ജീവിക്കുന്നു എന്നു പറയപ്പെടുന്നതു്അതു് കവിഞ്ഞൊഴുകുമ്പോഴാണു്. വികാസമാണു് ജീവിതം; സങ്കോചം മരണവും. കഴിഞ്ഞ ആയിരം വർഷങ്ങളായി നാം മരണത്തെ എതിരേല്ക്കുകയായിരുന്നു. നാം നമുക്കു ചുററും ഭിത്തികൾ കെട്ടിപ്പൊക്കുകയായിരുന്നു. എന്നാൽ, ഇക്കഴിഞ്ഞ നൂറുവർഷംകൊണ്ടു്, നാം ആ ഭിത്തികൾ പൊളിച്ചു നീക്കിയിരിക്കുന്നു. നാമിന്നു് ലോകത്തെ അഭിമുഖീകരിക്കുന്നു. ഭൂമിയുടെ വിദൂരഭാഗങ്ങളിൽ നമ്മുടെ ആശയങ്ങളെ പ്രചരിപ്പിക്കുന്നു, അതേ പുരാതനജനതയും പുരാതന സംസ്കാരവുമാണിതു്. എന്നാൽ നവയൗവനവും ശക്തിയും നേടിയിരിക്കുന്നു. ഇതു് അത്ഭുതമാണു്. മററു രാജ്യങ്ങൾ ബഹളമുണ്ടാക്കി മരിക്കാനായി ഇറങ്ങുമ്പോൾ, നാം ഉറങ്ങുന്നതു് ഉണരാനും കൂടുതൽ ഊർജ്ജസ്വലതയോടെ ലോകത്തെ അഭിമുഖീകരിക്കാനുമാകുന്നു.

## 8. ശ്രീകൃഷ്ണന്റെ വ്യക്തിത്വം

നമ്മുടെ ചരിത്രം നോക്കുക; എന്താണിവിടെ കാണുന്നതു് ? ഓരോ സഹസ്രാബ്ദത്തിലും ഒരു മഹാപുരുഷൻ ഉയർന്നുവരുന്നതായി നാം കാണുന്നു. ആ പുരാതന ആദർശങ്ങളുടെ ശക്തി നവീകരിക്കാനാണു് ആ മഹാപുരുഷന്മാർ വരുന്നതു്, കാലത്തിന്റെ ആവശ്യങ്ങളനുസരിച്ചു്, ഏതെങ്കിലും ആശയത്തിനു് അല്പം വ്യത്യസ്തമായ ഒരു ഊന്നൽ അവർ നല്കിയെന്നുവരാം. അതാണു് നമ്മുടെ സംസ്കാര സാതത്യത്തിനു കാരണം. ഭാരതം ധാരാളം മഹാപരിവർത്തന

ങ്ങളെ അതിജീവിച്ചിരിക്കുന്നു. ഇതു് നമ്മളെ വിനയസമ്പന്നരാക്കണം. നാം എപ്പോഴും ഒന്നു് ഓർമ്മിക്കേണ്ടതുണ്ടു്: നമ്മുടെ സംസ്കാരം പരിരക്ഷിക്കപ്പെട്ടിട്ടുള്ളതു് ആ മഹാപുരുഷന്മാർ കാരണമാണു്. നാം അവരെ ഈശ്വരന്റെ അവതാരങ്ങളായി കാണുന്നു. അവതാരങ്ങളായോ മറേറതെങ്കിലും തരത്തിലോ വീക്ഷിക്കപ്പെട്ടാലും, അവർ വരുന്നതു് നമ്മുടെ ദേശീയജീവിതം ഏററവും മോശപ്പെട്ട പ്പോഴാണു്. അവരുടെ സ്പർശം രാഷ്ട്രത്തിന്റെ മൃതപ്രായമായ അസ്ഥികൾക്കും മാംസപേശികൾക്കും പുതുജീവൻ നല്കുന്നു. ജീവൻ നല്കാൻ ഈശ്വരനു മാത്രമേ കഴിയൂ. അവരെ ഈശ്വരനെന്നോ, ഈശ്വരമാനവരെന്നോ വിളിക്കാം. ഇത്തരം ഒരു മഹാപുരുഷ നാണു് ശ്രീകൃഷ്ണൻ.

ഭാരതചരിത്രമാസകലം പരിശോധിച്ചാലും ശ്രീകൃഷ്ണനെപ്പോലെ ഇത്രയധികം ഊർജ്ജസ്വലമായ മററൊരു മഹാവ്യക്തിത്വം കാണുകയില്ല. മഹാഭാരതം വായിച്ചവർതന്നെ ഇതിനു സാക്ഷി. ശ്രീകൃഷ്ണനെ ഏവരും സ്നേഹിക്കുന്നു. ശ്രീകൃഷ്ണൻ പുരാതനഡൽഹിയായ ഇന്ദ്രപ്രസ്ഥത്തിൽ വരുമ്പോൾ, ആയിരമായിരം ജനങ്ങൾ അദ്ദേഹത്തെ അഭിവാദനം ചെയ്യാൻ കൂട്ടുന്നതായി കാണാം. ഇന്നു് നമ്മുടെ ജനങ്ങൾ നേതാക്കളെ സ്വാഗതം ചെയ്യുന്നതുപോലെതന്നെ, അദ്ദേഹം നഗരവീഥിയിലൂടെ കടന്നുപോകുമ്പോൾ അദ്ദേഹത്തെ കാണാനായി ജനങ്ങൾ ഭിത്തികളിലും മേൽക്കൂരകളിലും കേറിനില്ക്കും; ജനാലകളിലൂടെ എത്തി നോക്കും; പുഷ്പവർഷം ചെയ്യും. മഹാമുനിമാർ മുതൽ സാധാരണ കൃഷകർവരെ ഏവർക്കും അദ്ദേഹത്തെ വലിയ ബഹുമാനമാണു്, ഏററവും മഹാനായ ക്ഷത്രിയനാണദ്ദേഹം; എങ്കിലും വിനയാന്വിതനാണു്. ഏതു വലിയ കാര്യത്തിനും ഇറങ്ങുമ്പോൾ, അദ്ദേഹം സജ്ജനങ്ങളെ കണ്ടു വണങ്ങുന്നു. പതിതരുടേയും അനാഥരുടേയും സുഹൃത്താണദ്ദേഹം. ഇന്ദ്രപ്രസ്ഥത്തിൽ വരുമ്പോൾ താമസിക്കുന്നതു് പാവപ്പെട്ട വിദുരന്റെ കൂടെയാണു്. ദുര്യോധനന്റെ കൊട്ടാരത്തിലെ പ്രതാപവൈഭവങ്ങൾ അദ്ദേഹം തട്ടിക്കളയുന്നു. അദ്ദേഹം ബലവാനാണു്; രാജാക്കന്മാർ അദ്ദേഹത്തെ താണുവണങ്ങുന്നു; എങ്കിലും അദ്ദേഹത്തിനു സ്വന്തമായി രാജ്യം ആവശ്യമില്ല. അദ്ദേഹം ഗോപാലനാണു്—പാവപ്പെട്ട മട്ടുകാർ സ്നേഹിക്കുന്ന ആടുമാടുകളെ തീററിപ്പോററുന്നവർ കുട്ടികളും വൃദ്ധന്മാരും, പുരുഷന്മാരും സ്ത്രീകളും, പണ്ഡിതന്മാരും അജ്ഞരും അദ്ദേഹത്തെ സ്നേഹിക്കുന്നു. ഭാരതത്തിൽ അക്കാലത്തു് എവിടേയും കൃഷ്ണന്റെ പ്രഭാവം കാണാൻ കഴിയും. ജനങ്ങളുടെ എല്ലാ വിഭാഗങ്ങൾക്കും അദ്ദേഹത്തിന്റെ സാന്നിധ്യം അനുഭവപ്പെട്ടിരുന്നു.

ശ്രീകൃഷ്ണന്റെ വ്യക്തിത്വം ഊർജ്ജസ്വലമായിരുന്നെങ്കിൽ അത്രതന്നെ ഊർജ്ജസ്വലങ്ങളായിരുന്നു അദ്ദേഹത്തിന്റെ ഉപദേശങ്ങളും. അവ ശക്തിദായകങ്ങളായ ആശയങ്ങളുടെ സമൂഹമാണ്. ഈ കൃഷ്ണനെ നാം മനസ്സിലാക്കണം. ഇതുവരെ നമുക്കുണ്ടായിരുന്ന കൃഷ്ണൻ കണ്ണീരും മൃദുലവികാരങ്ങളും ഉണർത്തുന്നവനായിരുന്നു. എന്നാൽ ഗീതാകൃഷ്ണൻ ജനങ്ങളെ ഉയർത്താനും ഊർജ്ജസ്വലരാക്കാനുമാണ് വരുന്നത്. പതിതഭാരതത്തെ ഉദ്ധരിക്കാനായി സുദർശനചക്രധാരിയായ ശ്രീകൃഷ്ണനെ ആഹ്വാനം ചെയ്യുന്ന ഒരു ബംഗാളി ഗാനമുണ്ട്:

അവനത ഭാരത ചാഹെ തൊമാരെ
ഏഷോ സുദർശനധാരി മുരാരീ.

ഇതാണ് ഗീതയിലെ കൃഷ്ണൻ.

## 9. ശ്രീകൃഷ്ണനും ഭാരതീയസംസ്കാരം

ഭാരതീയസംസ്കാരത്തിന്റെ എല്ലാ വശങ്ങളിലും ശ്രീകൃഷ്ണന്റെ മുദ്ര പതിഞ്ഞിട്ടുണ്ട്. കൃഷ്ണനെ മാററി നിർത്തിയാൽ നമ്മുടെ സംസ്കാരത്തിൽ മൂല്യവത്തായതെല്ലാം തിരോഭവിക്കും. നമ്മുടെ കലയിലും സാഹിത്യത്തിലും സംഗീതത്തിലും ചിത്രകലയിലും ശില്പകലയിലും നാടോടിനൃത്തത്തിലും കൃഷ്ണന്റെ സ്വാധീനം കാണാം. നമ്മുടെ സമൃദ്ധമായ സാംസ്കാരികപൈതൃകം വിദേശികളെ അദ്ഭുതസ്തിമിതരാക്കുന്നു. ഈ സംസ്കാരം ഉയർന്നത് അസ്പഷ്ടപുരാതനമായ വേദകാലത്ത് ഒരു ലഘുനിർഝരിയായിട്ടാണ്. സഹസ്രാബ്ദങ്ങളുടെ അപ്രതിഹതമായ ചരിത്രഗതിയിൽ അത് പല കൈവഴികളിൽ നിന്നും ശക്തിയും സമൃദ്ധിയും നേടി, ഇന്ന് അതിന്റെ സാരാംശം സദ്ഗുണങ്ങളുടേയും പരിശുദ്ധിയുടേയും ശക്തിയുടേയും മഹാസമുദ്രമാകുന്നു. ഈ സമൃദ്ധസാംസ്കാരികപൈതൃകത്തിന്റെ പങ്കാളിയെന്ന നിലയ്ക്ക് ഓരോ ഹിന്ദുവിനും അഭിമാനിക്കാൻ വകയുണ്ട്. ഈ സംസ്കാരത്തെ ശക്തിപ്പെടുത്തുകയും സമൃദ്ധമാക്കുകയും ചെയ്തവരിൽ ഒരാളാണ് കൃഷ്ണൻ. മനുഷ്യവർഗ്ഗം ഹിന്ദുവെന്നും മുസ്ലീമെന്നും കൃസ്ത്യാനിയെന്നും വേർതിരിയുമെന്നു സ്വപ്നം കാണുന്നതിനുമുമ്പ് കൃഷ്ണൻ ഇവിടെയുണ്ട്. അതുകൊണ്ട് കൃഷ്ണൻ ഈ രാജ്യത്തെ ഓരോ ശിശുവിന്റേയും സ്വന്തമാണ്; അവനോ അവളോ ഹിന്ദുവോ മുസ്ലീമോ കൃസ്ത്യാനിയോ ആരുതന്നെ ആയാലും അതങ്ങനെയായിരിക്കും. ഈ രാജ്യത്ത്, ജാതി-മത-വർണ്ണവ്യത്യാസമെന്യേ ഏവരും ശ്രീരാമൻ, ശ്രീകൃഷ്ണൻ, ബുദ്ധൻ, ശങ്കരൻ എന്നിവരെ, രാഷ്ട്രമനസ്സിന്റെ ശില്പികളും ജനങ്ങൾക്ക് സമൃദ്ധമായ ഒരു സാംസ്കാരിക

പൈതൃകം നല്കിയവരുമായി അംഗീകരിക്കുന്ന ഒരു കാലം വരും. ഈ സംസ്കാരം എല്ലാ സമുദായങ്ങളുടേയും പൊതുസ്വത്താണ്. കുറച്ചു നാൾ മുമ്പ് ഇന്തോനേഷ്യയിലെ ഡാ. സുകർണ്ണോ മദ്രാസിലെ ഹിന്ദുപത്രത്തിലെഴുതിയ ഒരു ലേഖനത്തിൽ, ഓരോ ഇന്തോനേഷ്യക്കാരൻെറയും രക്തത്തിൽ ഭാരതീയസംസ്കാരം കുടികൊള്ളുന്നുണ്ട് എന്ന് പറയുകയുണ്ടായി. ഇന്ത്യക്കാരെല്ലാവരും ഒരേ പുരാതന സംസ്കാരത്തെ അവകാശപ്പെടുകയും പ്രേരണക്കും മാർഗ്ഗദർശനത്തിനുമായി അതിലേക്ക് ഉററുനോക്കുകയും ചെയ്യുന്ന ഒരു കാലം വരുമെന്നു സങ്കല്പിക്കാൻ സംശയിക്കേണ്ടതില്ല.

ശരിയായ സ്ഥിതിഗതികൾ മനസ്സിലാക്കുമ്പോൾ ഈ രാജ്യത്തെ സംസ്കാരത്തിൽ കൃഷ്ണൻെറ പങ്കെന്തെന്ന് സ്പഷ്ടമായിത്തീരും. ശ്രീകൃഷ്ണൻ മഹാഭാരതത്തിലെ ശക്തനായ തത്ത്വജ്ഞാനിയും കർമ്മധീരനുമായിരുന്നു. എങ്കിലും അദ്ദേഹം പൂർണ്ണമായും നിസ്സംഗനായിരുന്നു. രാജ്യത്തെ ബലവാന്മാരും മഹാമുനിമാരും സ്ത്രീകളും കുട്ടികളും കൃഷകരും എന്നു വേണ്ട എല്ലാവരും അദ്ദേഹത്തെ ബഹുമാനിച്ചിരുന്നു.

## 10 ഗീത: ശക്തനായ ഗുരുവിൻെറ ശക്തമായ സന്ദേശം

ഗീത ശക്തനും ഊർജ്ജസ്വലനുമായ ഒരു മഹാപുരുഷൻെറ ഉപദേശമാണ്. അദ്ദേഹം തൻെറ ശക്തിയും ഊർജ്ജസ്വലതയും ആ ഉപദേശത്തിൽ സമാവേശിപ്പിച്ചിരിക്കുന്നു. ഇത്തരം ഊർജ്ജസ്വലമായ ഉപദേശം മനസ്സിലാക്കാൻ ആ ശക്തി അല്പമെങ്കിലും ഉള്ളവർക്കുമാത്രമേ കഴിയൂ. നിസ്സാരന്മാർ മഹത്തായ ഒരാശയം കൈകാര്യം ചെയ്യുമ്പോൾ അതിനെ തങ്ങളുടെ നിലയിലേക്ക് ഇറക്കിക്കൊണ്ടുവരും. അവർക്ക് അതിലേക്ക് ഉയരുവാൻ കഴിയുകയില്ലല്ലോ. കഴിഞ്ഞ ആയിരം കൊല്ലങ്ങളായി നാം ഉല്പാദിപ്പിച്ചത് ഭാവലോലമായ ദുർബ്ബലസാഹിത്യമാണ്. രാജ്യം ഭാവതരളമായ ആശയങ്ങളെയാണ് ഇഷ്ടപ്പെട്ടത്. തത്ഫലമായി കഴിഞ്ഞ ആയിരം കൊല്ലക്കാലത്തെ സാഹിത്യം പിഴിഞ്ഞാൽ കുറെ കണ്ണീർ മാത്രമേ ലഭിക്കയുള്ളു എന്ന് വിവേകാനന്ദസ്വാമികൾ പറയുകയുണ്ടായി. അത്തരം ജനങ്ങളുടെ കൈയ്യിൽപ്പെട്ടപ്പോൾ ഗീതക്ക് അതിൻെറ ശക്തി നഷ്ടപ്പെട്ടു. ശ്രീകൃഷ്ണൻെറ ഉപദേശങ്ങളിൽ ദൗർബ്ബല്യത്തിനോ വികാരവൈവശ്യത്തിനോ യാതൊരു സ്ഥാനവുമില്ല. അദ്ദേഹം അർജ്ജുനനെ ശാസിക്കാനായി പറയുന്ന ഒന്നാമത്തെ ശ്ലോകംതന്നെ ഇതാണ്:

'കുതസ്ത്വാ കശ്മലം ഇദം വിഷമേ സമുപസ്ഥിതം — ഈ

പ്രതിസന്ധിയിൽ നിനക്ക് എവിടെനിന്നു വന്നുകേറി ഈ ദൗർബ്ബല്യം?' ഉപനിഷത്തുകളും ഗീതയും ശക്തിയെപ്പററി മാത്രമാണ് സംസാരിക്കുക. സ്വാമി വിവേകാനന്ദൻ പറഞ്ഞു: 'ശക്തി, ശക്തി, അതാണ് ഉപനിഷത്തുകളുടെ ഓരോ പുറവും എന്നോടു പറയുന്നത്.' ദുർബ്ബലമനസ്സുകൾക്ക് ശക്തങ്ങളായ ആശയങ്ങൾ പിടികിട്ടുകയില്ല. അവർ മനസ്സിലാക്കാൻ ശ്രമിച്ചാൽത്തന്നെ തങ്ങളുടെ അല്പത്വത്തിലേക്ക് അവയെ വെള്ളം ചേർത്തെടുക്കയേ ഉള്ളു. എന്നാൽ അല്പം ശക്തിയും ഉത്സാഹവും നേടിക്കഴിഞ്ഞാൽ, ജീവിതത്തിലെ ഏതു സന്ദർഭത്തിലും ഗീത നമ്മോടൊപ്പം നില്ക്കുന്നതായി നമുക്കു കാണാം. സിരകളെ അല്പം സാന്ത്വനപ്പെടുത്താൻ മാത്രം ആഗ്രഹിക്കുകയും ജീവിതത്തിലെ കഠിനപരീക്ഷകളെ നേരിടാൻ ഭയപ്പെടുകയും ചെയ്യുന്നവർക്കുവേണ്ടി ധാരാളം കാര്യങ്ങൾ പുരാണങ്ങളിലുണ്ട്. എന്നാൽ കഠിനമായ സംഘർഷത്തിലൂടെ ഉത്തരവാദിത്വങ്ങൾ നേരിടുമ്പോൾ ഒരുയർന്ന ജീവിതത്തിനുള്ള പ്രേരണയാണ് നമുക്കാവശ്യമെങ്കിൽ, അതു് ഗീത ധാരാളം പ്രദാനം ചെയ്യും. ശക്തന്മാർ മാത്രമേ ഗീതയുടെ മഹത്ത്വമറിയൂ. വിവേകാനന്ദസ്വാമികൾ പറഞ്ഞതുപോലെ: 'സിംഹത്തിന്റെ ശക്തി ആനയ്ക്കേ അറിയൂ. കൊതുകെന്തറിയും?' ഗീത നമ്മെ സാന്ത്വാനപ്പെടുത്തി ഉറക്കിയിടാനുള്ളതല്ല; ആലസ്യത്തിൽനിന്നും ഉറക്കത്തിൽനിന്നും നമ്മെ ഉണർത്തി ഉത്തമമായ ആത്മസാക്ഷാത്കാരത്തിലേക്കും ആത്മാഭിവ്യക്തിയിലേക്കും പ്രേരിപ്പിക്കാനുള്ളതാണ്. ഗീതയിലെ ശ്ലോകങ്ങൾക്ക് നമ്മളെ ഉത്സാഹഭരിതരാക്കാനും പുതിയ രീതിയിൽ ചിന്തിപ്പിക്കാനും കഴിവുണ്ട്; നാം പഴയ ചാലിലൂടെ നീങ്ങാൻ അവ ഒരിക്കലും സമ്മതിക്കയില്ല.

## അർജ്ജുനന് ശിഷ്യത്വത്തിന്റെ പ്രഥമപാഠങ്ങൾ

### 11. ഒന്നാം അദ്ധ്യായത്തിലെ സന്ദേശം

ഗീതോപദേശത്തിന്റെ സന്ദർഭവുമായി ബന്ധപ്പെടുത്തി അതിന്റെ ചില വശങ്ങളും ഗീതയ്ക്ക് ഹിന്ദുക്കളുടെ പവിത്രഗ്രന്ഥങ്ങൾക്കിടയിലുള്ള സ്ഥാനവും നാം ചർച്ചചെയ്തു. അതിനോടനുബന്ധിച്ച് ഗീതോപദേശത്തിന്റെ വിശിഷ്ടഗുണവും ഗുരുവായ ശ്രീകൃഷ്ണന്റെ വ്യക്തിമാഹാത്മ്യവും ഞാൻ പരാമർശിച്ചു. അതു് ഗീതാപഠനത്തിനുള്ള ഒരുപക്രമം എന്ന നിലയിലായിരുന്നു. ഇനി നമുക്കു വിഷയത്തിൽ പ്രവേശിക്കാം. അതിനുമുമ്പായി ഒന്നാം അദ്ധ്യായത്തിൽ അല്പസമയം തങ്ങേണ്ടതുണ്ട്. അതു് മുഴുവൻ ഗ്രന്ഥത്തിനും ഒരു പ്രകാരത്തിലുള്ള ഉപക്രമമാണല്ലോ.

ഒന്നാം അദ്ധ്യായത്തിൽ, ഗീത ഉപദേശിക്കപ്പെട്ട പരിതഃസ്ഥിതി നമുക്കു കാണാം. അവിടെ ഒരു നാടകീയപശ്ചാത്തലമാണു് നമുക്കു ലഭിക്കുന്നതു്. പുരാതനഭാരതചരിത്രത്തിൽ പ്രസിദ്ധമായിത്തീർന്ന കുരുക്ഷേത്രയുദ്ധം. കൗരവരുടേയും പാണ്ഡവരുടേയും സൈന്യങ്ങൾ അണിനിരന്നുകഴിഞ്ഞു. വീരാഗ്രണിയായ അർജ്ജുനൻ, സാരഥിയായ കൃഷ്ണൻ തെളിക്കുന്ന രഥത്തിൽ ഇരുസേനകളുടെയും മദ്ധ്യത്തിൽനിന്നുകൊണ്ടു്, യുദ്ധസന്നദ്ധരായ വീരന്മാരെ വീക്ഷിക്കുന്നു. പെട്ടെന്നു് ഉദ്വേഗകരമായ ഒരു സ്ഥിതി സംജാതമാകുന്നു. തന്നെ അഭിമുഖീകരിക്കുന്ന ബന്ധുക്കളെ കണ്ടിട്ടു്, അർജ്ജുനൻ ശോകാവിഷ്ടനായിത്തീരുന്നു. അദ്ദേഹത്തിന്റെ നാഡികൾ തളരുന്നു, ഗാണ്ഡീവമെന്ന മഹാധനുസ്സു് താഴെ വീഴുന്നു. സ്വജനങ്ങൾക്കെതിരായി യുദ്ധം ചെയ്യരുതെന്നു് അദ്ദേഹം തീരുമാനിക്കുന്നു. ഒരുതരം വിരോധഭാവം അദ്ദേഹത്തിലാവേശിക്കുന്നു. യുദ്ധം ചെയ്യാതിരിക്കുകയും ശത്രുക്കളെ ആക്രമിക്കാതിരിക്കയുമാണു് കൂടുതൽ നല്ലതും നീതിയുക്തവുമെന്നു് അദ്ദേഹം നിശ്ചയിക്കുന്നു. ശത്രുക്കളാൽ പരാജിതനാകയും കൊല്ലപ്പെടുകയും ആണു് പ്രതിരോധയുദ്ധത്തെക്കാൾ നല്ലതെന്നും അദ്ദേഹത്തിനു തോന്നുന്നു. ഇങ്ങനെ ഗീതയുടെ ഒന്നാം അദ്ധ്യായത്തിൽ വളരെ ഭംഗിയായി ഹൃദയസ്പൃശിയായി, ഈ രംഗം ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. വികാരങ്ങളുടേയും ആദർശങ്ങളുടേയും, സ്നേഹത്തിന്റേയും കർത്തവ്യത്തിന്റേയും ഒരു സംഘട്ടനമാണിവിടെ; എല്ലാം സംഘർഷത്തിന്റേയും യുദ്ധത്തിന്റേയും പരിതഃസ്ഥിതിയിൽ—ഉള്ളിൽ യുദ്ധം; വെളിയിൽ നാലുപാടും യുദ്ധം.

ഇത്തരം ഒരു സ്ഥിതിവിശേഷം വലിയ സാദ്ധ്യതകൾ ഉൾക്കൊള്ളുന്നതാണു്. വിഷമസ്ഥിതി സൃഷ്ടിയുടെ അഗ്രദൂതനാണു്. അതു് എത്രമാത്രം ഗംഭീരമാകുമോ, സൃഷ്ടിയും അത്രമാത്രം മഹത്തായിരിക്കും. അതിലുൾപ്പെട്ട വ്യക്തികൾ ബലിഷ്ഠരായിരിക്കണമെന്നുമാത്രം. ഒരു സൃഷ്ടിപരമായ സ്ഥിരീകരണമോ ഒരു ഊർജ്ജസ്വലമായ ആവിഷ്കാരമോ അതിൽനിന്നുണ്ടാകും. ഗീതാസന്ദേശത്തിന്റെ ശാശ്വതമായ ഊർജ്ജസ്വലതയുടെ വിശദീകരണം ഇതാണു്.

### 12. പ്രതിസന്ധി സൃഷ്ടിയുടെ അഗ്രദൂതനെന്ന നിലയിൽ

സാമാന്യജനങ്ങൾക്കു് ഇത്തരം തീവ്രമായ വികാരസംഘട്ടനം അനുഭവപ്പെടുക സാധാരണമല്ല. 'ചെയ്യണമോ ചെയ്യാതിരിക്കണമോ ?' വിപരീതദിശകളിൽ, പ്രബലമായ വലിവുകൾ

ഉണ്ടാകുന്ന ഇത്തരം സന്ദർഭങ്ങൾ നമുക്ക് അപൂർവ്വമായേ അനുഭവേപ്പെട്ടു. എന്നാൽ യഥാർത്ഥമഹത്ത്വം നേടാനായി ജനിക്കുന്ന ചിലരുണ്ട്, അവർ ഇത്തരം പരിതഃസ്ഥിതികളിൽ ചെന്നെത്തുന്ന ധാരാളം സന്ദർഭങ്ങൾ ഉണ്ടാവും. ക്ലേശകരം തമ്മിൽ സംഘട്ടനമുണ്ടാവും. എന്തു കൊള്ളണം, എന്തു തള്ളണം എന്ന് അറിയാതാവും. ഇത്തരം കർത്തവ്യസംഘട്ടനം നൈതികജീവിതത്തിൽ ആത്മാർത്ഥമായി ഉയരാനാഗ്രഹിക്കുന്നവർക്ക് ഏറിയും കുറഞ്ഞും അനുഭവേപ്പെടാം. ഇത്തരം സന്ദർഭങ്ങളിൽ മനുഷ്യമനസ്സിന് ഏതെങ്കിലും തരത്തിലുള്ള ഫലവത്തായ മാർഗ്ഗദർശനം ആവശ്യമായിത്തീരും. ഇപ്രകാരമുള്ള മാർഗ്ഗദർശനമാണ് ഗീതയിലെ രണ്ടാം അദ്ധ്യായംമുതൽ ശ്രീകൃഷ്ണൻ നല്കുന്നത്,

ഒന്നാം അദ്ധ്യായത്തിൽ ഒരു നൈതികപ്രശ്നം ഐതിഹാസികമായി അവതരിപ്പിക്കപ്പെടുകയാണ്. കർത്തവ്യസംഘട്ടനത്തിന്റേയും നീതിപരമായ വികല്പത്തിന്റേയും പ്രശ്നമാണിവിടെ. ഈ പ്രശ്നവും ചർച്ചയും നമ്മുടെ പുരാതനചിന്തയിലുണ്ട്. ലോകത്ത് എവിടേയുമുള്ള ഏതുതരം നൈതികചിന്തയിലും നമുക്കതു കാണാൻ കഴിയും. ഗീത രണ്ടാം അദ്ധ്യായത്തിൽ ഈ വിഷയം ചർച്ചചെയ്യുന്നതു് ഉദാത്തമായ തത്ത്വമീമാംസയുടെ വെളിച്ചത്തിലാണ്. പിന്നീടുള്ള അധ്യായങ്ങളിൽ ഈ ചർച്ച വൈവിധ്യപൂർണ്ണമാകുന്നു. കർമ്മവും അകർമ്മവും, ത്യാഗവും കർമ്മവും, സന്ന്യാസവും കർമ്മയോഗവും എന്നിങ്ങനെയുള്ള വിഷയങ്ങൾ ചർച്ചചെയ്യുമ്പോൾ നമുക്കതു കാണാം. എന്നാൽ കർത്തവ്യമെന്ന പ്രശ്നം ആദ്യത്തെ അധ്യായത്തിൽ ത്തന്നെ അവതരിപ്പിച്ചിട്ടുള്ളതു് പിന്നീട് വരുന്ന അധ്യായങ്ങളിൽ പടുത്തുയർത്തിയിട്ടുള്ള തത്ത്വമീമാംസയുടേയും നീതിശാസ്ത്രത്തിന്റേയും ഉദാത്തമായ പ്രാസാദത്തിന് ബലിഷ്ഠമായ അടിത്തറപാകാൻ സഹായകമാകുന്നു. ഒന്നാം അധ്യായത്തിലെ ഈ നാടകീയത ഗീതോപദേശത്തിന് ഏറെ സൗന്ദര്യവും ഉദാത്തതയും നല്കുന്ന ഒരു ഘടകമാണ്. ഗീതയുടെ സന്ദേശത്തിന് അതുമൂലം യാഥാർത്ഥ്യത്തിന്റെ സജീവത ലഭ്യമാകുന്നു; ചർച്ചയ്ക്ക് ഒരു ഗൗരവസ്പർശം സിദ്ധിക്കുന്നു. ചർച്ച വെറും സൈദ്ധാന്തികവും പാണ്ഡിത്യപരവും അല്ല. അങ്ങനെയായിരുന്നെങ്കിൽ അതു വിഫലവും പ്രയോഗബന്ധമില്ലാത്തതുമായിരുന്നേനെ. എന്നാൽ സംഘർഷാഗ്നിയിൽനിന്നും സംജാതമായതുകൊണ്ട്, മനുഷ്യന് സ്ഥിരമൂല്യമുള്ള ഒരു സന്ദേശം ഉദ്ഭൂതനായി. ഇതാ, ഇവിടെ, സത്യസന്ധനായ ഒരന്വേഷകൻ വിഷമഘട്ടത്തിൽ മഹാനായ ഒരു ഗുരുവിനെ അഭിമുഖീകരിക്കുന്നു. അന്വേഷകൻ പ്രായോഗികമാർഗ്ഗനിർദ്ദേശമാണ് ആവശ്യപ്പെടുന്നതു്. സ്വാഭാവികമായും, ഇത്തരം സ്ഥിതിഗതി പ്രശ്നത്തിന് വെറും സൈദ്ധാന്തിക

മായ സമാധാനം തേടുന്നതല്ല. എല്ലാ വസ്തുതകളും പരിഗണിച്ച്, അപ്പോഠം, അവിടെവെച്ചുതന്നെ, മാർഗ്ഗനിർദ്ദേശം ലഭിക്കണം. ഗീത മഹാഗുരുവായ ശ്രീകൃഷ്ണനിലൂടെ ഇതാണ്ട് നല്കാൻ പോകുന്നത്. ശ്രീകൃഷ്ണൻ, ഈ ഒരർത്ഥത്തിൽ, യുദ്ധത്തിലെ പങ്കാളിയാണ്; യുദ്ധവു മായി യാതൊരു ബന്ധവുമില്ലാത്ത ഒരു വെറും സാക്ഷിയല്ല. ഈ യാഥാർത്ഥ്യമാണ്ട് ഗീതയ്ക്ക് തത്ത്വശാസ്ത്രത്തിൻെറ ആഴവും നൈതി കമായവിസ്താരവും നല്കുന്നത്. നൈതികപ്രശ്നങ്ങഠം വെറും സി ദ്ധാന്തപരമായി ചർച്ചചെയ്യുമ്പോഠം ഈ ആഴവും വിസ്താരവും ലഭി ക്കയില്ലല്ലോ. ഇതാണ്ട് ഗീതയുടെ വിശിഷ്ടമായ ആകർഷണീയത.

### 13. അർജ്ജുനൻെറ യുക്തിസാംഗത്യസ്ഥാപനം.

അപ്പോഠം, ഒന്നാം അധ്യായത്തിൽ നാം കാണുന്നത് ബന്ധു ക്കളും സുഹൃത്തുക്കളും ഗുരുക്കന്മാരും അടങ്ങിയ ഒരു സൈന്യത്തെ അഭിമുഖീകരിക്കുന്ന അർജ്ജുനനെയാണ്. കരുണയും ശോകവും അദ്ദേ ഹത്തിൽ ആവേശിക്കുന്നു. 'ഇത്തരം യുദ്ധം ചെയ്തിട്ട് എന്തു പ്രയോ ജനം? യുദ്ധംചെയ്യുന്നതിനെക്കാഠം നല്ലത് ഭിക്ഷു ആകുകയാണ്.' ഹൃദയസ്പൃക്കായ പദങ്ങളിൽ അർജ്ജുനൻ തൻെറ പക്ഷം വാദി ക്കുന്നു. യുദ്ധം ചെയ്യാൻ തന്നെ പ്രേരിപ്പിക്കുന്നതിൽ കൃഷ്ണനെ കുററ പ്പെടുത്തുകയും ചെയ്യുന്നു. 'നമുക്കറിഞ്ഞുകൂടേ, ഉണ്ടാകാൻപോകുന്ന ദുരിതം? നമുക്കതറിയാം. അതുകൊണ്ട് നാം ഈ യുദ്ധത്തിൽനിന്നും പിന്മാറണം.' താൻ യുദ്ധം ചെയ്യുകയില്ല എന്ന് അർജ്ജുനൻ പ്രഖ്യാ പിക്കുന്നു. വികാരസംഘട്ടനത്താൽ അർജ്ജുനൻ വിഷണ്ണനാകുന്നു; വില്ലും അമ്പും വീണുപോകുന്നു; കണ്ണും ഇടറുന്നു; രഥത്തിൽ തളന്നി രുന്നുപോകുന്നു.

ക്കുറുകഠം തമ്മിൽ സംഘട്ടനമുണ്ടാകുമ്പോഴെല്ലാം ഇത്തരം സ്ഥി തിവിശേഷവും ഉണ്ടാകും. ഈ സ്ഥിതിയിൽ കർത്തവ്യം എന്തെന്നു തോന്നാതാവുകയും പരിതഃസ്ഥിതികഠം കുഴഞ്ഞുമറിയുകയും ചെയ്യു മ്പോഠം, അർജ്ജുനൻേറതുപോലുള്ള പെരുമാററമാണ്ട് നാം പ്രദർപ്പി ക്കുക. നമ്മുടെ സിരാമണ്ഡലം ക്ഷീണിച്ചുപോകുന്നു; എന്നാൽ നാം അതു കണ്ടുപിടിക്കുന്നില്ല. നമ്മുടെ പെരുമാററത്തെ പിൻതാങ്ങുന്ന വാദങ്ങഠം നാം കണ്ടുപിടിക്കുന്നു. ആ വാദങ്ങഠം തെററായിരിക്കും. യുക്തിയുടേയും തത്ത്വശാസ്ത്രത്തിൻേറയും മുമ്പിൽ അവയ്ക്ക് നില്ക്കക്കള്ളി ഉണ്ടാവില്ല. ബ്രിട്ടീഷ് തത്ത്വശാസ്ത്രജ്ഞനായ ബ്രാഡ് ലിയുടെ അഭിപ്രായത്തിൽ, പലരെ സംബന്ധിച്ചും തത്ത്വശാസ്ത്രം എന്നത് തങ്ങഠം നൈസർഗ്ഗികമായി സത്യമെന്നു കരുതുന്ന അഭിപ്രാ യങ്ങളെ സ്ഥാപിക്കാനുള്ള ചീത്തയുക്തികളാണ്. പക്ഷേ ഇതു

ചീത്ത തത്ത്വശാസ്ത്രമാകുന്നു. യുക്തിയുടെ ഫലമായുള്ളതല്ല അതു്; യുക്തിസംഗതമെന്നു സ്ഥാപിക്കാനുള്ള വ്യഗ്രതയുടെ ഫലമാണു്. അജ്ജുനന്റെ കാര്യവും ഇതുതന്നെ. ഒരു വിഷമഘട്ടത്തിൽ അദ്ദേഹത്തിനു് ധൈര്യവും നിശ്ചയശക്തിയും നഷ്ടപ്പെടുന്നു. അനിയന്ത്രിതമായ ആസക്തിയും മിഥ്യാബോധവും ദുഃഖവുമാണതിന്റെ പിറകിലുള്ളതു്. അഹിംസയും അപ്രതിരോധവും മനുഷ്യത്വവും യുദ്ധത്തിൽനിന്നും പിൻവലിയാൻവേണ്ടി അദ്ദേഹം കണ്ടുപിടിക്കുന്ന ന്യായങ്ങളാണു്. തന്റെ തീരുമാനം യുക്തിസംഗതമാണെന്നു സ്ഥാപിക്കാനുള്ള പരിശ്രമമാണു്. അഹിംസയുടേയും അപ്രതിരോധത്തിന്റേയും മഹത്തായ ഗുണവിശേഷങ്ങൾ തന്റെ ക്ഷീണിച്ച സ്ഥായുക്കൾക്ക സഹായമായി അജ്ജുനൻ സ്വീകരിക്കുന്ന വാദമുഖങ്ങളാണു്. അവയുടെ ബലത്തിലാണു്, അടരാടുകയും കൊല്ലുകയും ചെയ്യുന്നതിനേക്കാൾ പിൻവലിക്കയും മരിക്കയുമാണു് നല്ലതെന്നു് അദ്ദേഹം പറയുന്നതു്. ഈ വാദങ്ങൾക്കു് കൃഷ്ണന്റെ പിൻബലം ആവശ്യപ്പെടുന്നു.

എന്നാൽ, അദ്ഭുതമെന്നുപറയട്ടെ, അജ്ജുനനു് ആ പിൻബലം കിട്ടുന്നില്ല. യുക്തിസാംഗത്യം സ്ഥാപിക്കുന്നതിനെ തത്ത്വശാസ്ത്രം പിൻതാങ്ങുകയില്ല. കാരണം, ഒരു പ്രശ്നത്തിനു് പരിഹാരം കാണുന്നതിനുമുമ്പായി അതിന്റെ എല്ലാസ്ഥിതിഗതികളും പരിഗണിക്കുന്ന യുക്തിയിൽ അധിഷ്ഠിതമാണു് തത്ത്വശാസ്ത്രം. അതുകൊണ്ടു്, 'ഞാൻ യുദ്ധംചെയ്യുകയില്ല' എന്നു പ്രഖ്യാപിച്ച് അതിനു് കൃഷ്ണന്റെ പിൻബലം ആവശ്യപ്പെടുന്ന അജ്ജുനനു് അതു ലഭിക്കുന്നില്ല. ഇവിടെ തത്ത്വശാസ്ത്രത്തിന്റെ പ്രതിനിധിയാണു് കൃഷ്ണൻ. നൈതികസംഘർഷങ്ങളുടേയും തത്ഫലമായുണ്ടാകുന്ന കുഴപ്പങ്ങളുടേയും പ്രതിനിധിയാണു് അജ്ജുനൻ. ഒരാൾ ശാന്തനായിരിക്കുന്നു. മററയാളോ, പരിഭ്രാന്തനായിരിക്കുന്നു; യുദ്ധം ചെയ്യാനുള്ള തന്റെ നിശ്ചയത്തിൽനിന്നും വഴുതിപ്പോയിരിക്കുന്നു; അസ്തധൈര്യനായിരിക്കുന്നു. ഒന്നാം അദ്ധ്യായം അവസാനിക്കുന്നതിങ്ങനെയാണു്. വ്യാസൻതന്നെ ഈ അധ്യായത്തിനു് 'അജ്ജുനവിഷാദയോഗം' എന്നു പേരിട്ടിരിക്കുന്നു. ശാന്തമായ യുക്തി ഊർജ്ജസ്വലജീവിതത്തിന്റെ പരിഭ്രാന്തമായ യുക്തിരാഹിത്യത്തെ അഭിമുഖീകരിക്കയാണിവിടെ. അതിന്റെ ഫലമാണു് പിന്നീടുള്ള പതിനേഴു് അധ്യായങ്ങളും.

## 14. അർജ്ജുനന്റെ മനസ്സിനു് ശക്തിദായകമായ ഒരൗഷധം

രണ്ടാം അദ്ധ്യായത്തിൽ യഥാർത്ഥമായ തത്ത്വശാസ്ത്രത്തിന്റെ ഉദയമാകുന്നു. തത്ത്വശാസ്ത്രത്തിന്റെ പ്രഥമകർത്തവ്യം ശിഷ്യനിൽ

സ്ഥൈര്യവും വിശ്വാസവും വരുത്തുകയാണ്. അതാണിവിടെ കൃഷ്ണൻ ചെയ്യുന്നതും. രണ്ടാം അധ്യായത്തിലെ രണ്ടാമത്തേയും മൂന്നാമത്തേയും ശ്ലോകങ്ങളുടെ മഹത്ത്വമിതാണ്:

കുതസ്ത്വാ കശ്മലം ഇദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടം അസ്വർഗ്യം അകീർത്തികരം അർജ്ജുന.

'അർജ്ജുന ! ഈ പ്രതിസന്ധിയിൽ നിനക്കെവിടെനിന്നു വന്നു ഈ വിഷാദം ! യോഗ്യന്മാർക്കു ചേരാത്ത, അപമാനകരമായ, സ്വർഗ്ഗപ്രാപ്തിക്കു പ്രതിബന്ധമായ ഈ മാലിന്യം ?'

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത് ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

'പൃഥയുടെ മകനേ ! ശത്രുസംഹാരക, ഈ പൗരുഷമില്ലായ്മയ്ക്കു കീഴടങ്ങാതെ. ഇതു നിനക്കു യോജിച്ചതല്ല. തീരേ മോശമായ ഈ ഹൃദയദൗർബല്യം ഉപേക്ഷിച്ച് എഴുന്നേൽക്കൂ!'

ഈ ശ്ലോകങ്ങളിൽ ശ്രീകൃഷ്ണൻ അർജ്ജുനന് ശക്തിദായകമായ ഒരൗഷധം നല്കുന്നതായി നാം കാണുന്നു. ഒരാൾ ദുഃഖാക്രാന്തനും ഭഗ്നധൈര്യനമാകുമ്പോൾ, എത്രയായാലും ഉപദേശം ഫലിക്കയില്ല. തത്ത്വശാസ്ത്രംകൊണ്ട് ഒട്ടുമില്ല. അല്പം ശാന്തത വേണം—ഊർജ്ജസ്വലമായ ശാന്തത; നിഷ്ക്രിയമായ ശാന്തതയല്ല. ഗീതോപദേശത്തിന്റെ മുഴുവൻ ആത്മാവും മേലുദ്ധരിച്ച മൂന്നാം ശ്ലോകത്തിൽനിന്നു നേടിയെടുക്കാം. സ്വാമി വിവേകാനന്ദൻ 'തോട്സ് ഓൺ ദ ഗീത' (കംപ്ലീററ് വർക്സ്, വാല്യം IV, എട്ടാം പതിപ്പ്, പുറം 110) എന്ന പ്രബന്ധത്തിൽ പറയുന്നു !

'ക്ലൈബ്യം...........പരന്തപ' എന്ന ഈ ഒരൊററ ശ്ലോകം വായിക്കുന്നവന് ഗീത പൂർണ്ണമായി വായിക്കുന്നതിന്റെ ഗുണം ലഭിക്കും. കാരണം, ഈ ശ്ലോകത്തിൽ ഗീതാസന്ദേശം മുഴുവൻ അടങ്ങിയിരിക്കുന്നു.'

### 15. ആ ഔഷധത്തിന്റെ വിദ്യാഭ്യാസപരമായ മൂല്യം

അർജ്ജുനനെ മാത്രമല്ല, പരിഭ്രാന്തനായ ഏതൊരാളെയും ഈ ഉപദേശം ഉണർത്തിവിടും. നമ്മെ വീണ്ടും വീണ്ടും ഉണർത്തേണ്ടിയിരിക്കുന്നു. കാരണം, ഉറക്കവും ആലസ്യവും മനസ്സിന്റെ പ്രവണതകളാണ്. എന്നാൽ മനസ്സിനെ ഉണർത്താനും ജീവിതയുദ്ധത്തിൽ അതിനെ പ്രേരിപ്പിക്കാനുള്ള ഒരു കഴിവും നമുക്കുണ്ട്. ഈ കഴിവ് ഭൂരിപക്ഷം ജനങ്ങളിലും മിക്കവാറും നിഷ്ക്രിയമായിരിക്കുന്നു

എന്നു മാത്രം. ഈ കഴിവിനെ വികസിപ്പിക്കണം. ഇതു് നമുക്കു സ്വയം സാധ്യമല്ലെങ്കിൽ, മററൊരാളുടെ സഹായം വേണം. മഹാനായ ഒരു ഗുരുവോ ഒരു പവിത്രഗ്രന്ഥമോ ആദർശമോ നമുക്കു വേണ്ടി ചെയ്യേണ്ടതാണു്, അർജ്ജുനനെ സംബന്ധിച്ചിടത്തോളം ശ്രീകൃഷ്ണൻ ഇക്കാര്യം നിർവ്വഹിക്കുന്നു. നമുക്കുവേണ്ടി അതു ചെയ്യാൻ ഒരു മഹാത്മാവു വേണം. ഓരോ വ്യക്തിയിലും അനന്തസമ്പത്തുകൾ ഉണ്ടെന്നു് വേദാന്തം ഉദ്ഘോഷിക്കുന്നു. അയാൾ ഈ സമ്പത്തു് ഉപയോഗിക്കേണ്ടിയിരിക്കുന്നു. മനുഷ്യനിൽ ദിവ്യതയുടെ സാധ്യതകളുണ്ടു്. തന്നിലും അന്യരിലും ഉള്ള ഈ സാധ്യതകളെ പുറത്തുകൊണ്ടുവരുവാൻ മഹാനായ ഒരു ഗുരുവിനു കഴിയും. അദ്ദേഹത്തിൻെറ സ്പർശംകൊണ്ടുതന്നെ നമ്മിലുള്ള അജ്ഞാതശക്തികൾ പ്രകടമാകാൻ തുടങ്ങും. നൈതത് ത്വയ്യുപപദ്യതേ—'ഇതു് നിനക്കു യോഗ്യമല്ല' എന്ന കൃഷ്ണൻെറ വാക്കുകൾ അർജ്ജുനനെ സംബന്ധിച്ചിടത്തോളം അത്തരം ഒരു മാന്ത്രികസ്പർശമായിരുന്നു.

ആ ലഘുവാക്യത്തിലടങ്ങിയ ഭാവം, മനശ്ശാസ്ത്രപരമായി, ഓരോ വ്യക്തിയും കൂടുതൽ കൂടുതൽ ഉയരുവാനും പുതിയ ശക്തിനിർഝരങ്ങൾ കണ്ടെത്താനുമുള്ള ഉത്ബോധനമാണു്. ഈ ഉദ്ബോധനത്തിൻെറ വിദ്യാഭ്യാസമൂല്യം മഹത്തമമത്രേ. മററൊരാളെ സ്വന്തം കാലിൽ നില്ക്കുമാറാക്കുക: അതിനു് അയാളെ സഹായിക്കുക—ഇതാണു് വിദ്യാഭ്യാസത്തിൻെറ ഉദ്ദേശ്യം. അയാൾ കൂടുതൽ ഉയരാനും ജീവിതവും ശക്തിയും വികസിപ്പിക്കാനും പററിയ ഉപായങ്ങൾ കണ്ടുപിടിക്കാനുംവേണ്ടി അയാളെ എങ്ങനെ സഹായിക്കും? ഈ പരിഗണന ഇവിടെ സംഗതമാണു്; കാരണം, കൃഷ്ണൻെറ ഉദ്ബോധനം പൊതുവെ എല്ലാവക്കും വേണ്ടിയുള്ളതാണു്. സർഗ്ഗാത്മകമാണു് അതിൻെറ ഉള്ളടക്കം. നല്ല പെരുമാററത്തിനുവേണ്ടി ഒരാളെ പ്രേരിപ്പിക്കാനുള്ള ആദിമമാർഗ്ഗം ഭയമാണു്. ഭയം സാമൂഹ്യവും മതപരവുമായ അനുഭൂതികളെ ഉദ്ബുദ്ധമാക്കുന്നു. പക്ഷേ അങ്ങനെ ചെയ്യുന്നതു് അപകടകരമാണു്; അതിൽ അല്പം നന്മ ഉണ്ടെങ്കിലും കൂടുതൽ തിന്മയാണുള്ളതു്. എല്ലാ മതങ്ങളിലും നരകത്തേയും ആത്യന്തികവിധിയേയും സംബന്ധിച്ച സിദ്ധാന്തങ്ങൾ ഭയത്തിൽ അധിഷ്ഠിതമാണു്. അവയുടെ ലക്ഷ്യമോ വ്യക്തിയിൽ നല്ല പെരുമാററം ഉണ്ടാക്കുകയുമാണു്. സ്വർഗ്ഗത്തെപ്പററിയുള്ള പ്രത്യാശയും നരകഭയവും നന്മ ചെയ്യാനും തിന്മ ചെയ്യാതിരിക്കാനും മനുഷ്യനെ പ്രേരിപ്പിക്കുന്നു എന്നുള്ളതു് വളരെ അപരിഷ്കൃതമായ ഒരു മതാശയമാണു്. സാമൂഹ്യരംഗത്താണെങ്കിൽ പോലീസിനേയും സാമൂഹ്യബഹിഷ്കാരത്തേയും കുറിച്ചുള്ള ഭയം തിന്മയിൽനിന്നും

ജനങ്ങളെ അകററി നിർത്തുന്നതു കാണാം. അപരിഷ്കൃതസമൂഹങ്ങളിലും മതങ്ങളിലും പരിഷ്കൃതസമൂഹങ്ങളിലും ഇതുണ്ടു്. എന്നാൽ വ്യക്തിയിലെ ഉത്തമാംശങ്ങളെ പ്രസ്പുടമാക്കാൻ ഇതിനു കഴിയുകയില്ല; എന്തെന്നാൽ, പ്രത്യാശയും ഭയവും ദംഭേച്ഛങ്ങളെയാണു് ഉദ്ബുദ്ധമാക്കുന്നതു്. മനുഷ്യവർഗ്ഗത്തിൻെറ വികാസപരിണാമത്തിൽ ഇവയ്ക്കു ഒരു കാലത്തു് പങ്കുണ്ടായിരുന്നു; ഒരുപക്ഷേ, ഏതെങ്കിലും ഘട്ടത്തിൽ അവയുടെ സേവനം ആവശ്യമെന്നുവരാം; അവസ്ഥാനുകൂലമായി നമുക്കു പറയാവുന്നതു് ഇത്രയേയുള്ളു. എന്നാൽ ശരിയായ പെരുമാററത്തെ പ്രേരിപ്പിക്കാനുള്ള ഏററവും നല്ല ഉപായങ്ങളാണു് അവ എന്നു പറഞ്ഞുകൂടാ. മനുഷ്യവർഗ്ഗം പരിണാമത്തിൻെറ പല വ്യത്യസ്തഘട്ടങ്ങളിലായതുകൊണ്ടു് ആ ഉപായങ്ങളെ ഉപേക്ഷിക്കാനും സാധിക്കയില്ല.

മിക്ക ജനങ്ങൾക്കും ഭയത്തെ ആധാരമാക്കിയുള്ള പെരുമാററം മാത്രമേ അറിയൂ. സുഖവും പ്രശംസയും ലഭിക്കുമെന്ന പ്രത്യാശയും നല്ല പെരുമാററത്തിനു കാരണമാണെന്നു വിചാരിക്കുന്നവരുമുണ്ടു്. എന്നാൽ വിദ്യാഭ്യാസമനഃശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തി, ഒരു വ്യക്തിയുടെ യഥാർത്ഥനന്മയ്ക്കു് പ്രയോജനകരമായതെന്തു് എന്നു ചിന്തിക്കുമ്പോൾ, ഭയമെന്ന വികാരത്തെ ആശ്രയിക്കാതെ സ്വാഭിമാനത്തെ ഉണർത്തുന്ന ശ്രീകൃഷ്ണൻെറ രീതിയാണു് ഉത്തമമെന്നു ബോധ്യപ്പെടും. സംസ്കാരസമ്പന്നങ്ങളായ കുടുംബങ്ങളിൽ കുട്ടികളുടെ പെരുമാററത്തിൽ സ്വാധീനമുണ്ടാക്കുന്നതു് സ്വാഭിമാനത്തെ ഉണർത്തിയിട്ടാണു്, ഭയപ്പെടുത്തിയിട്ടല്ല. എന്നാൽ സംസ്കാരശൂന്യങ്ങളായ കുടുംബങ്ങളിൽ മാതാപിതാക്കൾ ഭയജനകങ്ങളായ ഭൂതപ്രേതങ്ങളേയും അന്ധകാരത്തേയും ആശ്രയിക്കുന്നു. അങ്ങനെ ചെയ്യുമ്പോൾ ശിശുവിൻെറ വിദ്യാഭ്യാസവും വികാസവുമല്ല ലക്ഷ്യം; താത്കാലികമായി അവൻെറ ബാഹ്യമായ പെരുമാററത്തെ നിയന്ത്രിക്കുക മാത്രമാണു്. തന്നെയല്ല, അവൻെറ അന്തരാത്മാവിൽ അതുമൂലം സ്ഥിരമായ മാലിന്യങ്ങൾ ഉണ്ടാവുകയും ചെയ്യുന്നു. ഒരു വിദ്യാഭ്യാസരീതി എന്ന നിലയിൽ അതിൻെറ വിലയില്ലായ്മയാണു് തെളിയിക്കപ്പെടുന്നതു്.

## 16. സ്വഭാവത്തിൻെറ അടിസ്ഥാനം: ഉത്കൃഷ്ടമായ സ്വാഭിമാനം.

സ്വർഗ്ഗാത്മകവും ഒരുവൻെറ കഴിവുകളെ കൂടുതൽ കൂടുതൽ വികസിപ്പിക്കുന്നതും അവനെ സ്വന്തം കാലിൽ നില്ക്കുമാറാക്കുന്നതുമായ ഒരു പ്രേരണയാണു് നമുക്കു വേണ്ടതെങ്കിൽ, അതു് വ്യക്തിയുടെ

സ്വാഭിമാനബോധത്തെ ആധാരമാക്കുന്നതായിരിക്കണം. 'നിന്റെ പെരുമാററം യോഗ്യമല്ല; ഇതുപോരാ; നീ കൂടുതൽ നന്നാവുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു,' എന്നു് ഒരു കുട്ടിയോടു പറയുമ്പോൾ, നാം അവനിലുള്ള ഒരു സദ്ഗ്ഗാത്മകഭാവത്തെ ഉണർത്തുന്നു. ആ ഭാവം വിനാശകരമല്ല; സൃഷ്ടിപരമാണു്. ആധുനികമനഃശാസ്ത്രം ഈ പ്രശ്നത്തിന്മേൽ ധാരാളം പ്രകാശം ചൊരിയുന്നുണ്ടു്.

സ്വാഭിമാനത്തെയാണു് സ്വഭാവനിർമ്മാണത്തിന്റെ അടിത്തറയായി ആധുനികമനഃശാസ്ത്രം അംഗീകരിക്കുന്നതു്. ഹാർവാഡു് സർവ്വകലാശാലയിലെ വില്യം മക്ഡുഗൽ എഴുതിട്ടുള്ള 'കാരക്ററർ ആൻറു് കാൺഡക്ററ് ഓഫ് ലൈഫ്' എന്ന ഗ്രന്ഥത്തിൽ പറയുന്നതു്, സ്വാഭിമാനം ഒരു ഉത്കൃഷ്ടഭാവമാണെന്നാണു്. സ്വഭാവമെന്നതു് സ്വാഭിമാനത്തെ കേന്ദ്രീകരിച്ചു് ഭാവങ്ങളേയും വികാരങ്ങളേയും സംഘടിപ്പിക്കുന്നതിന്റെ പരിണിതഫലമത്രേ. സ്വാഭിമാനത്തെ ആധാരമാക്കാതെ സ്വഭാവം നിർമ്മിക്കപ്പെടുകയില്ല. ഒരുത്തന്റെ സ്വാഭിമാനം നീക്കിക്കളഞ്ഞാൽ അവനെ ഒരു മനുഷ്യനാക്കാൻ സാദ്ധ്യമല്ല; അവന്റെ സ്വഭാവം വികസിപ്പിക്കാനും സാദ്ധ്യമല്ല. മനുഷ്യനും മൃഗവും തമ്മിലുള്ള വ്യത്യാസം സ്വാഭിമാനത്തിന്റേതാണു്. സാമൂഹ്യമർദ്ദനത്തിലൂടേയും അവഹേളനത്തിലൂടേയും സ്വാഭിമാനത്തിന്റെ അമൂല്യഗുണം നശിപ്പിക്കപ്പെട്ടതിന്റെ ഫലമായി മനുഷ്യർ മൃഗങ്ങളുടെ നിലയിലേയ്ക്കു് അധഃപതിച്ചിട്ടുണ്ടു്. ഒരടിമയുടെ കാര്യം എടുക്കുക. അവനിൽ ലവലേശം സ്വാഭിമാനം അവശേഷിച്ചിരിക്കയില്ല. തുടർച്ചയായ മർദ്ദനത്തിലൂടെ സമൂഹം അവന്റെ സ്വാഭിമാനം മിക്കവാറും തകർത്തിരിക്കും. ഇത്തരം ഒരു വ്യക്തിയിൽ ഈ അടിസ്ഥാനഗുണം ഉണർത്തുക വളരെ വിഷമമാണു്. സ്വയം സ്വതന്ത്രരായിരിക്കുന്നവർക്കേ ഇതു കഴിയൂ. അവനിൽ ഈ ഗുണം വീണ്ടും ഉദ്ദീപ്തമാക്കാൻ നമുക്കു കഴിയുമെങ്കിൽ, അതിനു കാരണം അടിമയായിത്തീർന്നപ്പോൾ അവനു് തന്റെ യഥാർത്ഥപ്രകൃതി നഷ്ടപ്പെട്ടിരുന്നില്ല എന്നുള്ളതും അതു തല്ക്കാലം മറക്കപ്പെടുകമാത്രമാണു് ഉണ്ടായതു് എന്നുള്ളതും ആണു്. അതുകൊണ്ടു് ഒരടിമ തന്റെ വളർച്ചയുടെ ആദ്യപടിയായി സ്വാഭിമാനം വളർത്തണം. ഒരു വ്യക്തിക്കു് മററൊരു വ്യക്തിയോടു ചെയ്യാൻ കഴിയുന്ന ഏററവും വലിയ ദ്രോഹം അയാളുടെ സ്വാഭിമാനത്തെ കെടുത്തുക എന്നതാണു്. നാം എന്തുചെയ്യുമ്പോഴും അന്യന്റെ സ്വാഭിമാനം നശിപ്പിക്കാതെ സൂക്ഷിക്കണം. എന്തുകൊണ്ടെന്നാൽ, സ്വാഭിമാനം നശിപ്പിക്കുന്നതിലൂടെ നാം അയാളുടെ നാശത്തിനുള്ള വഴി തെളിയ്ക്കുകയാണു് ചെയ്യുന്നതു്. സാമൂഹ്യബന്ധങ്ങളിലെല്ലാം മാർഗ്ഗദർശകമായിരിക്കേണ്ട ഒരു തത്ത്വമാണിതു്. ദൗർഭാഗ്യവശാൽ,

ഈ തത്ത്വം അനുസരിക്കപ്പെടുന്നതിനേക്കാൾ കൂടുതൽ ലംഘിക്കപ്പെടുന്നതായിട്ടാണു് കണ്ടുവരുന്നതു്. പ്രവൃത്തികളെ ചിന്തകൊണ്ടു ഭാവപൂർണ്ണമാക്കാൻ നമുക്കു സാധിക്കുന്നില്ല. ഭൃത്യന്മാരെ നിർജീവ വസ്തുക്കളായി കാണുന്നവർ ധാരാളമുണ്ടു്. ഭൃത്യൻ യജമാനനു വേണ്ടി ജോലി ചെയ്യുന്നു; എങ്കിലും തൻെറ ആത്മാവു് യജമാനനു വിററിട്ടില്ലല്ലോ. യജമാനൻ വിചാരശൂന്യതകൊണ്ടു് അയാളുടെ സ്വാഭിമാനത്തെ വ്രണപ്പെടുത്തുന്നു. ലോലഹൃദയനായ ഭൃത്യൻ അപ്പോൾ പറയും; 'എന്നെ വേണമെങ്കിൽ അടിച്ചുകൊള്ളൂ. എൻെറ അച്ഛനേയും മുത്തച്ഛനേയും പറയണ്ടാ.' ശകാരം മനുഷ്യൻെറ ലോലവികാരങ്ങളെ കുത്തിമുറിവേല്പിക്കുന്നു. വിദ്യാഭ്യാസത്തിലൂടെ ഒരാളുടെ ശരിയായ നന്മയാണു് നാം ആഗ്രഹിക്കുന്നതെങ്കിൽ, അയാളുടെ സ്വാഭിമാനത്തെ സംരക്ഷിക്കയും വളർത്തുകയും വേണം. ആധുനികവിദ്യാഭ്യാസസിദ്ധാന്തങ്ങൾ ഈ മഹത്തായ മനഃശാസ്ത്രസത്യത്തിൽ അധിഷ്ഠിതമാണു്.

സ്വഭാവരൂപീകരണത്തിൽ ഈ പ്രമുഖഭാവത്തിൻെറ മഹാമൂല്യം മനഃശാസ്ത്രം ചൂണ്ടിക്കാണിക്കുന്നുണ്ടു്. അദ്ധ്യാപകരും മാതാപിതാക്കളും തങ്ങളുടെ ചിന്താശൂന്യങ്ങളായ പ്രവൃത്തികളെക്കൊണ്ടു് കുട്ടികളുടെ സ്വാഭിമാനം നശിപ്പിക്കയാണെങ്കിൽ, അവർ സമൂഹശത്രുക്കളായിത്തീരുകയാണു്. കുട്ടികൾ വെറും ചട്ടിയും കലവും അല്ല. നാം കുട്ടികളോടു പെരുമാറുമ്പോൾ ലോലങ്ങളും സചേതനങ്ങളുമായ ജീവനുള്ള വ്യക്തിത്വങ്ങളെയാണു് കൈകാര്യം ചെയ്യുന്നതു്. നാം ചെയ്യുന്നതെന്തും അവരുടെ മൃദുലമനസ്സുകളിൽ പററിപ്പിടിക്കും. അതുകൊണ്ടു് നിപുണമായ ശ്രദ്ധ ആവശ്യമാകുന്നു.

## 17. മനുഷ്യൻെറ സഹജമായ ദിവ്യത്വം

ഇതാണു് വേദാന്തത്തിൻെറ സാരം. സ്വാമി വിവേകാനന്ദൻെറ സ്മരണീയശബ്ദങ്ങളിൽ 'ദി കംപ്ളീററ് വർക്കു്', വാള്യം 1, പന്ത്രണ്ടാം പതിപ്പു്, പുറം 124):

> 'ഓരോ ആത്മാവും ദിവ്യത്വത്തിൻെറ സാധ്യതകൾ ഉൾക്കൊള്ളുന്നു. ആന്തരികവും ബാഹ്യവുമായ പ്രകൃതിയെ നിയന്ത്രിച്ചു് ഉള്ളിലുള്ള ദിവ്യതയെ അഭിവ്യക്തമാക്കുകയാണു് ലക്ഷ്യം. കർമ്മം, പ്രാർത്ഥന, മനോനിയന്ത്രണം, തത്ത്വശാസ്ത്രം ഇവയിൽ ഒന്നുകൊണ്ടോ, പലതുകൊണ്ടോ, എല്ലാം കൊണ്ടോ അതു ചെയ്യുക; എന്നിട്ടു് മുക്തനാകുക. ഇതാണു് പൂർണ്ണമായ മതം. സിദ്ധാന്തങ്ങൾ, വിശ്വാസപ്രമാണങ്ങൾ, ആചാരങ്ങൾ, ഗ്രന്ഥങ്ങൾ, ദേവാലയങ്ങൾ, ബിംബങ്ങൾ ഇവയെല്ലാം അപ്രധാനങ്ങളായ വിശദാംശങ്ങളത്രേ.'

നാം കൈകാര്യം ചെയ്യുന്ന ഓരോ വ്യക്തിയും വലിയൊരു ശക്തിസംഭരണിയാണ്. അതു് നിഷ്ക്രിയമാണെന്നു മാത്രം. എന്നാൽ ശരിയായ പരിശീലനം ലഭിച്ചാൽ, വിപുലമായ പ്രവാഹമായിത്തീരാം. നല്ല പരിശീലനം നേടിയ ആൾ ഒരു ശക്തമായ വ്യക്തിത്വമാകുന്നു. പരിശീലനം മോശപ്പെട്ടാലോ. വ്യക്തിത്വം പൊള്ളയാകയും ചെയ്യും.

'ന ഏതത് ത്വയി ഉപപദ്യതേ'—ഇതു നിനക്കു് യോജിച്ചതല്ല'. എന്ന കൃഷ്ണന്റെ ഉദ്ബോധനത്തിൽ ഈ മനഃശാസ്ത്രതത്ത്വം അടങ്ങീട്ടുണ്ടു്. അർജ്ജുനൻ ആരാണെന്നു് ലോകത്തിനറിയാം. എത്രയോ യുദ്ധങ്ങൾ വിജയപൂർവ്വം നടത്തീട്ടുള്ള അദ്ദേഹം ഭയശോകങ്ങൾക്ക വിധേയനാകണമോ? തന്റെ നൈസർഗ്ഗികവീരതയും നന്മയും വിഷമസ്ഥിതിയുടെ വെല്ലുവിളിക്കെതിരായി പ്രയോഗിച്ചു്, അങ്ങനെ സഹജശക്തിയും പൂർണ്ണതയും കൂടുതൽ പ്രകടമാക്കുകയല്ലേ നല്ലതു്? കഠിനമായ ജീവിതവിദ്യാലയത്തിലെ ശരിയായ വിദ്യാഭ്യാസം ഇതാണു്. ഗംഭീരമായ ഈ വിദ്യാഭ്യാസപ്രക്രിയയിൽ അർജ്ജുനന്റെ മാർഗ്ഗദർശകനാണു് ശ്രീകൃഷ്ണൻ. ഒരു ഗംഭീര തത്ത്വശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തിയ വിദ്യാഭ്യാസമാണതു്. വേദാന്തവും ആധുനികവിദ്യാഭ്യാസസിദ്ധാന്തവും ഇവിടെ പൂർണ്ണമായി യോജിക്കുന്നു.

## 18. നീതിബോധം:

### ആദ്ധ്യാത്മികവളർച്ചയുടെ ഉപോല്പന്നം

രണ്ടാം അദ്ധ്യായത്തിലെ ശ്ലോകങ്ങൾ ചർച്ചചെയ്യുമ്പോൾ, വേദാന്തത്തിന്റെ നീതിശാസ്ത്രപരമായ വിവക്ഷയിൽ നാം ചെന്നുചേരും. വേദാന്തമനുസരിച്ചു്, നാം നമ്മുടെ യഥാർത്ഥസ്വഭാവം പ്രകടമാക്കുകയാണെങ്കിൽ കുററവാളികളോ ദുഷ്ടന്മാരോ ആകയില്ല. പാപമോ ദുഷ്കർമ്മമോ ചെയ്യുമ്പോൾ നമ്മുടെ ശുദ്ധവും പൂർണ്ണവുമായ സത്യപ്രകൃതി പ്രകടമാകുന്നില്ല; നമ്മുടെ 'അഹ'ത്തെ കേന്ദ്രീകരിച്ചിരിക്കുന്ന അയഥാർത്ഥപ്രകൃതിയാണു് അപ്പോൾ പ്രകടമാകുന്നതു് നീതിപരമായ പെരുമാററം വേദാന്തത്തിന്റെ അഭിപ്രായത്തിൽ, നമ്മുടെ ദിവ്യപ്രകൃതിയുടെ അഭിവ്യക്തിയാകുന്നു. ഈ ദിവ്യപ്രകൃതി പ്രകടമാകുമ്പോൾ, മനുഷ്യൻ തന്റെ സത്യമായ ജീവിതം നയിക്കുന്നു. സ്വാർത്ഥത നമ്മുടെ യഥാർത്ഥപ്രകൃതിയുടെ പ്രകടനമല്ല; അതു് ഉപരിതലത്തിലുള്ളതാണു്. ഈ ഉപരിതലപ്രകൃതി പ്രകടിപ്പിക്കുമ്പോൾ സത്യപ്രകൃതി പ്രകടമാകുന്നില്ല. ഞാൻ പൂർണ്ണനാകുന്നതു് സത്യജീവിതം നയിക്കുമ്പോഴാണു്. അതാ

യതു്, ഞാൻ എൻെറ സത്യമായ ആത്മാവിനെ പ്രസ്പുടമാക്കുമ്പോഴാണു്. ഇതത്രേ വേദാന്തമനുസരിച്ചുള്ള ഉത്തമമായ നൈതികത.

അജ്ജുനൻെറ പ്രവൃത്തിയെ കമ്മനീതിയുടെ സന്ദർഭത്തിൽ വീക്ഷിക്കേണ്ടിയിരിക്കുന്നു; കമ്മനീതിയെ, സത്യത്തിൻെറ തത്ത്വമീമാംസയുടെ സന്ദർഭത്തിലും. നീതിശാസ്ത്രം നമ്മെ സത്യത്തിൻെറ പ്രശ്നത്തിലേയ്ക്കു നയിക്കുന്നു. നീതിശാസ്ത്രത്തെ തത്ത്വമീമാംസയുടെ മാർഗ്ഗദർശനത്തിൻ കീഴിൽ നിർത്താനാണു് ഗീത ശ്രമിക്കുന്നതു്. ഇന്നു്, പല ചിന്തകരും ആവശ്യപ്പെടുന്നതു് നീതിശാസ്ത്രത്തിൽ യാഥാത്മ്യത്തിൻെറ പ്രശ്നം കൊണ്ടുവരരുതു് എന്നാണു്, പോസിററിവിസ്ററുകളിൽ ഒരു കൂട്ടർ പറയുന്നതു് അങ്ങനെയാണു്. എന്നാൽ ഈ രാജ്യത്തു് നാം വളരെ മുമ്പേ ഈ പ്രശ്നം ചർച്ചചെയ്തുകഴിഞ്ഞിട്ടുണ്ടു്. നാം കണ്ടിട്ടുള്ളതു് ആത്യന്തികപ്രശ്നങ്ങൾ വരുത്താതെ യാതൊരു പ്രശ്നവും പൂർണ്ണമായി ചർച്ചചെയ്യാൻ സാധ്യമല്ല എന്നാണു്. ഏതു പ്രവൃത്തിയെപ്പററിയും 'ഞാൻ ഇതു് എന്തിനു ചെയ്യണം?' എന്നു ചോദിച്ചാൽ, നാം ചിന്തയുടേയും ചർച്ചയുടേയും വിശാലതരമായ ക്ഷേത്രത്തിലാണു് ചെന്നെത്തുക. ഗീത നീതിശാസ്ത്രത്തെ തത്ത്വമീമാംസയുടെ മാർഗ്ഗദർശനത്തിൻ കീഴിൽ നിർത്തുന്നു. കാരണം, തത്ത്വമീമാംസയാണു് ജീവിതത്തെ സാകല്യതയോടെ കൈകാര്യം ചെയ്യുന്നതു്. ഗീതയുടെ രണ്ടാം അദ്ധ്യായം വ്യക്തിയുടെ യഥാത്ഥസ്വഭാവത്തേയും പരമസത്യത്തേയും വിവരിക്കുന്നു; അതിനുശേഷം ആ അറിവിൻേറയും ബുദ്ധിയുടേയും വെളിച്ചത്തിൽ പ്രവൃത്തിയുടേയും പെരുമാററത്തിൻേറയും പ്രകൃതിയെപ്പററി ചർച്ചചെയ്യുന്നു. അജ്ജുനൻെറ ആസന്നമായ പ്രശ്നത്തിനു ചുററും തത്ത്വശാസ്ത്രവും കമ്മത്തിൻെറ നീതിശാസ്ത്രവും നെയ്യുകയാണതു്. ഇവ ജീവിതത്തിൻെറ എല്ലാ സ്ഥിതികളിലും മററുള്ളവക്കും മാർഗ്ഗദർശകങ്ങളാകുന്നു.

തത്ത്വശാസ്ത്രഫലം ഏവരുടേയും കാര്യത്തിൽ പ്രയോഗിക്കാം. അജ്ജുനനു നല്കിയ ഉപദേശത്തിനു പുറകിൽ തത്ത്വശാസ്ത്രമില്ലായിരുന്നെങ്കിൽ, ആ ഉപദേശം അന്യക്കു പ്രയോജനക്ഷമമാകുമായിരുന്നില്ല. ഗീതോപദേശം, അതുകൊണ്ടു്, അജ്ജുനനുവേണ്ടി മാത്രമല്ല, അതിൻെറ വ്യാപ്തി സാവ്ജനീനമാണു്. അതുകൊണ്ടാണു്, മൂവായിരത്തിലധികം വഷങ്ങൾക്കുശേഷവും അതു് നമ്മെ ആകഷിക്കുന്നതു്. കാര്യമാത്രപ്രസക്തമായ ഉപദേശമോ മാർഗ്ഗദശനമോ ആയിരുന്നെങ്കിൽ, എല്ലാവരേയും ആകഷിക്കുമായിരുന്നില്ല. അതിനു് ഒരു സാഹിത്യപരമായ ആകഷണം ഉണ്ടാവാമെന്നല്ലാതെ തത്ത്വശാസ്ത്രപരമായ ആകഷണം ഉണ്ടാവില്ല. തത്ത്വ

ശാസ്ത്രത്തോടുകൂടി സാഹിത്യവും ചേർന്നപ്പോൾ അതു് സാർവ്വലൗകികമായി. ഗീതയെ സംബന്ധിച്ചു് ശ്രീകൃഷ്ണൻ ചെയ്തതതാണു്.

## 19. തത്ത്വശാസ്ത്രപരമായ മാർഗ്ഗദർശനത്തിൻെറ സ്വഭാവം

ഗീത ജനഹൃദയങ്ങളിൽ ജ്ഞാനദീപം കൊളുത്തുന്നു; അതിൻെറ വെളിച്ചത്തിൽ അവക്കു് തങ്ങളുടെ പ്രശ്നങ്ങൾക്കു പരിഹാരം കാണാം. ശ്രീകൃഷ്ണൻതന്നെ പിന്നീടൊരദ്ധ്യായത്തിൽ ഇതു പറയുന്നുണ്ടു്. അദ്ദേഹം നമുക്കു വേണ്ടി അന്തിമതീരുമാനമൊന്നും പറയുന്നില്ല. തത്ത്വശാസ്ത്രം നമുക്കുവേണ്ടി കാര്യങ്ങൾ നിശ്ചയിക്കുന്നില്ല; വഴി കാട്ടാമെന്നേ ഏല്ക്കുന്നുള്ളു. സ്മൃതിഗ്രന്ഥങ്ങളാണെങ്കിൽ, ഇരുപത്തിനാലു മണിക്കൂറിലെ ഓരോ നിമിഷത്തിലും നാം ചെയ്യേണ്ടതെന്താണെന്നു പറയും. പക്ഷേ ഈ സൂക്ഷ്മനിർദ്ദേശങ്ങൾ കാലക്രമേണ ആത്മവിദാരകങ്ങളായിത്തീരും; നമ്മളെ അടിമകളാക്കും. തത്ത്വശാസ്ത്രം മനുഷ്യനെ ഈ ബന്ധങ്ങളിൽനിന്നും മോചിപ്പിക്കുന്നു; നമുക്കു് പ്രേരണ നല്കുന്നു; നമ്മുടെ കയ്യിൽ ഒരു വിളക്കു കത്തിച്ചു തരുന്നു; നമുക്കു് സ്വന്തമായി വഴി കണ്ടുപിടിക്കാം. ഇതിലും കൂടുതലായി എന്തെങ്കിലും ചെയ്യുന്നപക്ഷം, ചിന്താശക്തിയോടെ നിശ്ചയിച്ചു വേണ്ടതു പ്രവത്തിക്കാനുള്ള നമ്മുടെ ശേഷി നഷ്ടപ്പെടും. എന്നാൽ മനുഷ്യൻ ക്ഷീണിതനാണു്; അവൻ പറയും, 'എനിക്കു സഹായം വേണം; ആരെങ്കിലും വന്നു് എന്നെ കൈക്കു പിടിച്ചുകൊണ്ടുപോകണം.' അത്തരക്കാരനുവേണ്ടി സ്മൃതികളുണ്ടു്. പക്ഷേ അവിടെ ശരിയായ നീതിശാസ്ത്രമില്ല; ദൈനംദിനനീതികൾ ഉണ്ടു്. താങ്ങിനില്ക്കാൻ എന്തെങ്കിലുമൊന്നുവേണം എന്നുള്ളതു് ഒരുതരം സംതൃപ്തിയാണല്ലോ. തത്ത്വശാസ്ത്രം നമ്മളിൽ വലിയ ഗ്രന്ഥഭാരമോ കഠോരമായ നിയമാവലിയോ കെട്ടിയേല്പിക്കുന്നില്ല. വിളക്കിൻെറ പ്രകാശംപോലെയാണതു്. അതു് ജ്ഞാനം നല്കുന്നു. തത്ത്വശാസ്ത്രത്തിൻെറ മാർഗ്ഗദശനം ഏററവും ലളിതമാണു്. ജീവിതത്തിൽനിന്നും മറെറല്ലാം തള്ളിക്കളയാൻ തത്ത്വശാസ്ത്രം ആവശ്യപ്പെടുന്നില്ല. തത്ത്വശാസ്ത്രം മനസ്സിലാക്കാൻ ധാരാളം ഗ്രന്ഥങ്ങളുടെ സഹായം വേണ്ട.

ചിലർ പറയും: 'പ്രവൃത്തിയും ചിന്തയും ഒരേ സമയത്തു് സാദ്ധ്യമല്ല. തത്ത്വശാസ്ത്രത്തെപ്പററി ചിന്തിക്കണമെങ്കിൽ, പ്രവത്തനം നിത്തിവെയ്ക്കണം. തത്ത്വശാസ്ത്രവും കമ്മവും സംയോജിപ്പിക്കാനാണല്ലോ നിങ്ങൾ പറയുന്നതു്. അതു സാദ്ധ്യമല്ല:' ശ്രീകൃഷ്ണൻ ആവശ്യപ്പെടുന്നതു് തത്ത്വശാസ്ത്രവും ജീവിതവും ബന്ധപ്പെടുത്താനാണു്; എന്തുകൊണ്ടെന്നാൽ, ജീവിതത്തിനാണല്ലോ തത്ത്വശാസ്ത്രത്തിൻെറ മാർഗ്ഗദശനം വേണ്ടതു്. ജീവിതമില്ലെങ്കിൽ മാർഗ്ഗദശന

മെന്തിനു്? നാം പ്രശ്നം എങ്ങനെ തീരുമാനിക്കും? ചിലർ പറയും: 'പ്രവൃത്തി ചെയ്യാതിരിക്കുക. ജീവിതത്തെ സ്തബ്ധമാക്കുക. പ്രശ്നത്തിനുള്ള ഏററവും നല്ല പരിഹാരമതാണു്,' പക്ഷേ, പ്രശ്നമില്ലെങ്കിൽ പരിഹാരമെന്തിനു്? മറെറാരാൾ വന്നു പറയുന്നു: 'പരിഹാരമില്ല. പിന്നെന്തിനു പ്രശ്നത്തെപ്പററി ചിന്തിക്കുന്നു? പ്രവൃത്തി ചെയ്യുക; ഉത്സാഹത്തോടെ ജീവിക്കുക' ഇവിടെയാണു് വേദാന്തം നമ്മുടെ സഹായത്തിനെത്തുന്നതു്. അതു് ധീരമായി പ്രശ്നത്തെ നേരിടുന്നു; പരിഹാരം നല്കുന്നു. ദൗർഭാഗ്യവശാൽ, നമ്മുടെ ജനങ്ങൾതന്നെ വേദാന്തത്തിൻെറ ഈ വശം മനസ്സിലാക്കിയിട്ടില്ല. നാം അറിയുന്നതു് ഗ്രന്ഥത്തിലെ വേദാന്തമാണു്; വിശ്രമസമയത്തെ വേദാന്തമാണു്; വെറും പാണ്ഡിത്യപരമായ വേദാന്തമാണു്. ശ്രീകൃഷ്ണൻ പഠിപ്പിക്കുന്നതു് അത്തരം വേദാന്തമല്ല. അടർക്കളത്തിൽ അടർക്കളത്തിനു വേണ്ടിയുള്ള വേദാന്തമാണു് കൃഷ്ണൻേറതു്. അതു് വിശ്രമവേളകളിലെ വ്യവസായമല്ല. നിത്യജീവിതത്തിലെ സംഘർഷങ്ങൾക്കും വിഷമസ്ഥിതികൾക്കും ഇടയിൽ ഉത്കൃഷ്ടത്തെ അനുധാവനം ചെയ്യുകയാണു് യഥാർത്ഥവേദാന്തം. നമ്മുടെ രാജ്യത്തു് പില്ക്കാലത്തുണ്ടായ നീതാശാസ്ത്രപരവും മതപരവുമായ ആശയങ്ങൾ വേദാന്തത്തിൻെറ ഈ വശത്തെ മിക്കവാറും തിരസ്കരിച്ചിരിക്കയാണു്. ഗീതയുടെ ഈ മുഖം അതിൻെറ എല്ലാ പ്രായോഗിക അർത്ഥങ്ങളിലും പ്രകടമാക്കേണ്ടിയിരിക്കുന്നു.

## 20. സത്യം: ലളിതവും അനലങ്കൃതവും

ഗീതയുടെ ലാളിത്യം നമുക്കു പലപ്പോഴും പിടികിട്ടാത്ത ഒന്നാണു്. നാം കാര്യങ്ങൾ കുഴപ്പിക്കാൻ ശീലിച്ചവരാണു്. അതിസരളമായ കാര്യങ്ങൾ നമുക്കു് ആസ്വദിക്കാൻ വയ്യ. തത്ത്വശാസ്ത്രത്തിൻേറയും മതത്തിൻേറയും പേരിൽ മനുഷ്യനു വേണ്ടതു് ഗ്രന്ഥങ്ങളുടേയും വസ്ത്രങ്ങളുടേയും ചടങ്ങുകളുടേയും രൂപത്തിൽ അദ്ഭുതവസ്തുക്കളാണു്. ലളിതമായ സ്വഭാവമോ സരളമായ നൈതികസൗന്ദര്യമോ ആസ്വദിക്കപ്പെടുന്നില്ല. സാമാന്യജനങ്ങൾക്കു് ലളിതമായ സൗന്ദര്യം മനസ്സിലാകയില്ല. ലളിതമായ സത്യം പലതരത്തിലും അലംകൃതമാകുന്നു. അലംകൃതമാകാത്ത നഗ്നസത്യം നമുക്കു ലഭ്യമല്ല. ഗീതയിൽ സത്യം പൂർണ്ണലാളിത്യത്തോടെയാണു് അവതരിപ്പിക്കപ്പെടുന്നതു്. അതു് ജീവിതപ്രശ്നങ്ങളിൽ സഹായകമാകുന്നു. സുഖദുഃഖങ്ങളിലുള്ള ആസക്തിയിൽനിന്നും നമ്മെ മോചിപ്പിച്ചു് സത്യത്തിൽമാത്രം ആസക്തരാക്കുന്നു. പൂർണ്ണമായ ശാന്തിയും, ബാഹ്യവും ആന്തരികവുമായ ബന്ധനങ്ങളിൽനിന്നു മുക്തിയും നല്കുന്നു. നമുക്കു് വ്യക്തിയുടെ അനാശ്രിതത്വവും സ്വാതന്ത്ര്യവും

എന്തു വില കൊടുത്തും സംരക്ഷിക്കേണ്ടിയിരിക്കുന്നു. തത്ത്വശാസ്ത്രം ജീവിതത്തിനു പ്രദാനംചെയ്യുന്നതിതാണ്. ഇതുണ്ടെങ്കിൽ, പിന്നെ എന്തു വേണം? ഇതു നേടിയവൻ വൃദ്ധാവസ്ഥയിലും വാടാത്ത പുതുമ നിലനിർത്തുന്നു; മരണംവരെ ശിശുവിന്റെ പുതുമയിൽ ജീവിക്കുന്നു. വഴി കാട്ടാൻ തത്ത്വശാസ്ത്രമുണ്ടെങ്കിലുള്ള സ്ഥിതിയാണിതു്. തത്ത്വശാസ്ത്രത്തിന്റെ ലക്ഷണവും ഇതുതന്നെ. ജീവിത സംഘർഷങ്ങളിലൂടെ പൊള്ളലേല്ക്കാതെ കടന്നുവരാനും, ആരംഭത്തിലെപ്പോലെ അവസാനവും വാട്ടമില്ലാത്ത പുതുമയോടെയിരിക്കാനും തത്ത്വശാസ്ത്രം നമ്മെ സഹായിക്കുന്നു.

## 21. ക്ഷീണിച്ചമനസ്സിനു് സത്യംഗ്രഹിക്കാൻ സാധ്യമല്ല

രണ്ടാം അദ്ധ്യായത്തിന്റെ ആരംഭത്തിൽത്തന്നെ ശ്രീകൃഷ്ണൻ ഈ ജീവദായകങ്ങളായ ആശയങ്ങൾ നല്കുന്നു. മതിയായ ധൈര്യവും മനോബലവും ഉള്ളവക്കു് ഗീതയുടെ യഥാർത്ഥമായ ഉപദേശം മനസ്സിലാക്കാം. എന്നാൽ ശോകാക്രാന്തവും ആസക്തവുമായ മനസ്സിനു് ആ മഹത്തായ ആശയങ്ങൾ മനസ്സിലാകയില്ല. ക്ഷീണിച്ച മനസ്സിനു് സത്യം പിടികിട്ടുകയില്ല. ഉപദേശം ശരിയായുറയ്ക്കണമെങ്കിൽ മനസ്സിനെ ശാന്തവും ബലിഷ്ഠവും ആക്കണം. അതുകൊണ്ടു് ശോകപീഡിതനായ അർജ്ജുനനു് ശാന്തതയും സ്ഥൈര്യവും നല്കി, അതിനുശേഷമാണു് സത്യജ്ഞാനം ഉപദേശിച്ചുകൊടുക്കുന്നതു്. മനസ്സു് ദുഃഖിച്ചിരിക്കുമ്പോൾ നാം കാര്യങ്ങളെ ഇടുങ്ങിയ പശ്ചാത്തലത്തിലാണു് കാണുക. എന്നാൽ ശാന്തരായിരിക്കുമ്പോൾ ശരിയായ പരിപ്രേക്ഷ്യത്തിൽ കാര്യങ്ങൾ കാണാൻ കഴിയും. അതുകൊണ്ടു് അർജ്ജുനൻ പറയുന്നു(II–7): 'ഞാൻ പരിഭ്രാന്തനായിരിക്കുന്നു. എന്താണു് ശ്രേയസ്കരമെന്നു് എനിക്കറിഞ്ഞുകൂടാ. എനിക്കു നന്മയുണ്ടാകുന്നതെങ്ങനെയെന്നു് സ്പഷ്ടമായി പറഞ്ഞുതരൂ. ശരിയെന്താണെന്നു് എന്നെ പഠിപ്പിക്കൂ. ഞാൻ അങ്ങയുടെ കാല്ക്കൽ ശരണം പ്രാപിക്കുന്നു.'

പതിനെട്ടാം അദ്ധ്യായത്തിൽ (ശ്ലോകം 72–73) ഉപദേശം സമാപിച്ചതിനുശേഷം കൃഷ്ണൻ അർജ്ജുനനോടു ചോദിക്കുന്നു: 'നിനക്കുതൃപ്തിയായോ? മനസ്സു ശാന്തമായോ? സംശയം നിവർത്തിച്ചോ?'

> കച്ചിദേതത്ശ്രുതം പാർത്ഥ ത്വയൈകാഗ്രേണ ചേതസാ
> കച്ചിദജ്ഞാനസമ്മോഹഃ പ്രണഷ്ടസ്തേ ധനഞ്ജയ.

'പാർത്ഥ! ഈ ഉപദേശം ഏകാഗ്രമായ മനസ്സോടെ കേട്ടല്ലോ? അജ്ഞാനംമൂലമുണ്ടായ വിഭ്രാന്തി നശിച്ചല്ലോ, ധനഞ്ജയ?'

അജ്ജുനൻ ഉത്തരം പറയുന്നു:

നഷ്ടോ മോഹഃ സ്മൃതിർലബ്ധാ ത്വത്പ്രസാദന്മയാച്യുത
സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ.

എന്റെ വിഭ്രമം നശിച്ചു. അങ്ങയുടെ കൃപയാൽ എനിക്കു് സ്മരണ വീണ്ടുകിട്ടി. അച്യുത, ഞാൻ സ്ഥിരനായിരിക്കുന്നു. എന്റെ സംശയങ്ങൾ നീങ്ങിയിരിക്കുന്നു. ഞാൻ അങ്ങയുടെ വാക്കു് അനുസരിക്കും.'

ഗീത പ്രകാശം കൊണ്ടുവരുന്നു; വിഭ്രമത്തിന്റെ നിഴൽ നീങ്ങുന്നു. ഗീത അജ്ജുനന്റെ പരിഭ്രാന്തി നീക്കിക്കളഞ്ഞു; അതാണതിന്റെ മൗലികതയും ശക്തിയും. നമ്മുടെയെല്ലാം പരിഭ്രാന്തികളും സംശയങ്ങളും നീക്കി ജീവിതത്തെ സ്ഥൈര്യത്തോടും പൂർണ്ണതയോടും കാണാൻ നമുക്കു കഴിവുണ്ടാകുമ്പോൾ, നമ്മുടെ കാര്യത്തിലും ഗീതയുടെ ലക്ഷ്യം നിറവേററപ്പെടും.

**ശ്രീകൃഷ്ണൻ: മാതൃകാഗുരു**

**22. 'ഈ പൗരുഷമില്ലായ്മയ്ക്കു കീഴടങ്ങാതെ!'**

ആരോഗ്യകരമായ പ്രത്യാശയുടെ സ്വരത്തിൽ ശ്രീകൃഷ്ണൻ അജ്ജുനനോടു്, ക്ഷീണം തട്ടിക്കടഞ്ഞു് സ്ഥൈര്യം അവലംബിക്കാൻ ആവശ്യപ്പെട്ടു. ഏതെങ്കിലും തരത്തിലുള്ള ബുദ്ധി ഉപദേശിക്കാൻ കഴിയണമെങ്കിൽ അജ്ജുനന്റെ മനസ്സു് സ്ഥൈര്യം വീണ്ടെടുക്കണം. അതായിരുന്നു ശ്രീകൃഷ്ണന്റെ ലക്ഷ്യം. ശോകഗ്രസ്തമായ മനസ്സു് ജ്ഞാനത്തിനു പാത്രമാവില്ലല്ലൊ. പരിഭ്രമത്തിൽ നിന്നും കരേറി ശാന്തരാകാതെ, നമുക്കു് ഉദാത്തമായ ഉപദേശം ഉൾക്കൊള്ളാൻ കഴിയുകയില്ല. ഇതു് നമ്മുടെ ദൈനംദിനാനുഭവമാണു്. അതുകൊണ്ടു് ആദ്യമായി അജ്ജുനന്റെ മനസ്സു് ശാന്തമാക്കണം. യുക്തിചിന്തയും ഉപദേശവുംകൊണ്ടു് അപ്പോൾ ഫലമുണ്ടാകും. അതിനാൽ ശ്രീകൃഷ്ണൻ അജ്ജുനനോടു് ശക്തമായ സ്വരത്തിൽ പറഞ്ഞു (ഗീത II.3):

'അജ്ജുന! ഈ പൗരുഷമില്ലായ്മയ്ക്കു കീഴടങ്ങാതെ, അതു നിനക്കു യോജിച്ചതല്ല. ഈ ദൗർബല്യം ഉപേക്ഷിച്ചു് എഴുന്നേല്ക്കൂ, ശത്രുക്കളെ കരിച്ചുകളയുന്നവനേ!'

ഈ ശാസനയുടെ ഫലം ആരോഗ്യകരമായിരുന്നു; ഇതുമൂലം അജ്ജുനന്റെ മനസ്സു് സ്ഥിരമായി; പിന്നെ നാം കാണുന്നതു് അജ്ജുനൻ ശാന്തനായി കൃഷ്ണനോടു് യുക്തിപൂർവ്വം സംസാരിക്കുന്ന

താണു്. അദ്ദേഹം തന്റെ സംശയങ്ങൾ, ദുഃഖമോ വികാരവൈവശ്യമോ കൂടാതെ, ശാന്തമായ ഭാഷയിൽ അവതരിപ്പിക്കുന്നു. അദ്ദേഹം പറയുന്നു: (ഗീത II–4)

'ഭീഷ്മരോടും ദ്രോണരോടും എന്റെ കൂർത്തശരങ്ങൾകൊണ്ടു് ഞാൻ എങ്ങനെ പോരാടും? അവർ പൂജാർഹരല്ലേ? അവർ എന്റെ ഗുരുക്കന്മാരും ഏവരാലും ബഹുമാനിക്കപ്പെടുന്നവരുമല്ലേ?'

വീണ്ടും (ഗീത II–5):

'മഹാത്മാക്കളായ ഈ ഗുരുക്കന്മാരെ കൊല്ലുന്നതിനുപകരം, ഒരു ഭിക്ഷുവായി ജീവിക്കാൻ കരുതുന്നു. ധനം കൊതിക്കുന്ന ഈ ഗുരുക്കന്മാരെ കൊന്നിട്ടു് ചോരപുരണ്ട സുഖങ്ങളാണു് എനിക്കു ലഭിക്കുക.'

അനന്തരം അർജ്ജുനൻ കൃഷ്ണനെ ശരണം പ്രാപിക്കുന്നു. (ഗീത II–7):

കാർപണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ
യത് ശ്രേയഃ സ്യാത് നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം.

'ദുർബലമായ സഹാനുഭൂതിയാൽ എന്റെ സ്വഭാവം പരാജിതമായിരിക്കുന്നു. കർത്തവ്യത്തെക്കുറിച്ചു് എന്റെ മനസ്സു് പരിഭ്രാന്തമായിരിക്കുന്നു. ഞാൻ അങ്ങയോടു് അപേക്ഷിക്കുന്നു; എനിക്കു് ശ്രേയസ്കരമായതു് എന്തെന്നു് നിശ്ചിതമായി 'എനിക്കു പറഞ്ഞുതരു ഞാൻ അങ്ങയുടെ ശിഷ്യനാണു്. ശരണംപ്രാപിച്ച എന്നെ പഠിപ്പിക്കു.'

## 23. ശ്രേയസ്സും പ്രേയസ്സും

ഇങ്ങനെ അർജ്ജുനൻ തന്റെ പ്രശ്നം ശ്രീകൃഷ്ണന്റെ മുമ്പിൽ സമർപ്പിച്ചു് മാർഗ്ഗദർശനം അപേക്ഷിക്കുന്നു. പുറത്തു് അവശ്യംഭാവിയായ നാശവും അകത്തു് പരിഭ്രമവും—ഇവയുടെയിടയിൽ മനസ്സു് ഒരുന്നതശക്തിയുടെ മുമ്പിൽ നമിക്കുന്നു. അർജ്ജുനൻ ഭാഗ്യവാനായിരുന്നു; വഴികാട്ടാൻ കൃഷ്ണൻ ഉണ്ടായിരുന്നല്ലോ. അദ്ദേഹം പ്രശ്നം കൃഷ്ണന്റെ മുമ്പിൽ അവതരിപ്പിക്കുന്നു; 'ശരിയെന്തു്, തെറ്റെന്തു്, പരിഭ്രമംമൂലം എനിക്കറിയില്ല. ഉദ്വേഗജനകമായ ഒരു സ്ഥിതിയിലാണു് ഞാൻ. അങ്ങയുടെ സഹായം അഭ്യർത്ഥിക്കുന്നു. എന്റെ സ്വഭാവം സങ്കുചിതമനോഭാവത്താൽ ആക്രാ

ന്തമായതുകൊണ്ടു് ധമ്മവും അധമ്മവും തമ്മിൽ തിരിച്ചറിഞ്ഞു് തീരുമാനിക്കാൻ വയ്യാതായിരിക്കുന്നു. എന്റെ യഥാത്ഥനന്മയുടെ പശ്ചാത്തലത്തിൽ എന്റെ ഇപ്പോഴത്തെ കത്തവ്യം എന്താണു്? എന്റെ എല്ലാ പരിതഃസ്ഥിതികളും പരിഗണിച്ചു് മറുപടി പറയൂ.' വിഷമഘട്ടങ്ങളിലെല്ലാം യഥാത്ഥനന്മയിലേയ്ക്കു നയിക്കുന്ന മാഗ്ഗം ആരായേണ്ടിവരും. അതു് വെറും സുഖകരമായിരുന്നാൽ പോരാ. നമുക്കു് ശ്രേയസ്സുവേണം; പ്രേയസ്സു പോരാ. കഠോപനിഷത്തിൽ യമൻ നചികേതസ്സിനോടു പറയുന്നിടത്തു് നമുക്കറിയാം (II- 1):

> അന്യത് ശ്രേയോ അന്യദ്ഉതൈവ പ്രേയഃ
> തേ ഉഭേ നാനാത്ഥേ പുരുഷം സിനീതഃ
> തയോഃ ശ്രേയ ആദദാനസ്യ സാധു ഭവതി
> ഹീയതേ അത്ഥാത് യ ഉ പ്രേയോ വൃണീതേ.

'ശ്രേയസ്സു് എന്നതു് ഒരു കാര്യം. തുലോം വ്യത്യസ്തമാണു് പ്രേയസ്സ് (സുഖം). വ്യത്യസ്തങ്ങളായ ആവശ്യകതകളോടുകൂടി അവ രണ്ടും മനുഷ്യനെ ബന്ധിക്കുന്നു. ശ്രേയസ്സിനെ സ്വീകരിക്കുന്നവനു് നന്മയുണ്ടാകുന്നു. പ്രേയസ്സിനെ തിരഞ്ഞെടുക്കുന്നവനു് ലക്ഷ്യം നഷ്ടപ്പെടുന്നു.'

വിഡ്ഢി സുഖത്തെ സ്വീകരിച്ചു് അവസാനം ദുഃഖത്തെ പ്രാപിക്കുന്നു. ജീവിതത്തിന്റെ യഥാത്ഥലക്ഷ്യം അവനു നഷ്ടപ്പെടുന്നു. ഇങ്ങനെയാണു് യമൻ നീതിപരമായ പ്രശ്നത്തെ കഠോപനിഷത്തിന്റെ രണ്ടാം വല്ലിയിൽ ചച്ച ചെയ്യുന്നതു്. ഇവിടെ അജ്ജുനൻ അതുതന്നെയാണു് ചോദിക്കുന്നതു്—'യത് ശ്രേയഃ സ്യാത് ...മേ—എനിക്കു് ശ്രേയസ്സു് ഉണ്ടാകുന്നതെങ്ങനെ?' സുഖം, നന്മ ഇവയിൽവെച്ചു് നന്മ ഏതാണെന്നു പറയൂ. ഞാൻ അതു പ്രവത്തിക്കാം. എനിക്കു നന്മയുണ്ടാക്കുന്നതെന്തെന്നു് അങ്ങുതന്നെ നിശ്ചയിക്കുക. പരിഭ്രാന്തനായതിനാൽ എനിക്കു് അതറിയാൻ കഴിയുന്നില്ല. ഞാൻ അങ്ങയുടെ ശിഷ്യനാണു്. അങ്ങയുടെ നിശ്ചയം ഞാൻ സ്വീകരിക്കുന്നു. സുഹൃത്തും തത്വജ്ഞാനിയും മാഗ്ഗദശ്കനുമായി ഞാൻ അങ്ങയെ സ്വീകരിക്കുന്നു.'

ഇങ്ങനെ രണ്ടാം അധ്യായത്തിലെ ഏഴാം ശ്ലോകം ഗീതോപദേശത്തിനുള്ള വഴി ഒരുക്കുന്നു. ശോകാക്രാന്തനും പരിഭ്രാന്തനുമായ അജ്ജുനൻ ആത്മസമപ്പണം ചെയ്തു് ശ്രീകൃഷ്ണന്റെ മാഗ്ഗദശനം അഭ്യത്ഥിക്കുന്നു—പരിഭ്രാന്തമായ മനസ്സു് തത്വശാസ്ത്രത്തിന്റെ മുമ്പിൽ കീഴടങ്ങുന്നു. നമ്മുടെമേൽ അധികാരം സ്ഥാപിക്കുവാൻ വരുന്ന

കണ്ണിൽ കണ്ടവന്റെ മുമ്പിൽ നാം കീഴടങ്ങണമെന്നല്ല ഇതിന്റെ പൊരുൾ. അയാൾ നമുക്ക് ഉള്ള ബുദ്ധിയും നശിപ്പിക്കയേ ഉള്ളൂ. കഠോപനിഷത്ത് (II. 5) ഈ അപകടത്തെപ്പററി മുന്നറിയിപ്പു നല്കുന്നുണ്ട്;

അവിദ്യായാം അന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതംമന്യമാനാഃ
ദന്ദ്രമ്യമാനാഃ പരിയന്തി മൂഢാഃ
അന്ധേനൈവ നീയമാനാ യഥാന്ധാഃ.

'അജ്ഞാനത്തിൽ വർത്തിക്കുന്നവരും സ്വയം ബുദ്ധിമാന്മാരെന്നും പണ്ഡിതന്മാരെന്നും കരുതുന്നവരും ആയ മൂഢന്മാർ, അന്ധന്മാരാൽ നയിക്കപ്പെടുന്ന അന്ധന്മാരെപ്പോലെ, ചുററിക്കറങ്ങി നടക്കുന്നുണ്ട്'.

## 24. ശ്രീകൃഷ്ണൻ ഗുരു എന്ന നിലയിൽ

ശ്രീകൃഷ്ണനെപ്പററി നാം അറിഞ്ഞതിൽനിന്നും അദ്ദേഹം ബുദ്ധിമാനായിരുന്നു എന്നും ചുററുമുള്ളവർ അദ്ദേഹത്തിൽനിന്നും മാർഗ്ഗദർശനം ആഗ്രഹിച്ചിരുന്നു എന്നും മനസ്സിലാക്കാം. അതുകൊണ്ട് അർജ്ജുനൻ അദ്ദേഹത്തിന്റെ ഉപദേശം ആരാഞ്ഞതിൽ അദ്ഭുതമില്ല. മുമ്പു ചൂണ്ടിക്കാണിച്ചതുപോലെ, കൃഷ്ണൻ അനാസക്തനായിരുന്നു. ലോകകാര്യങ്ങളിൽ മുഴുകിയിരിക്കുമ്പോഴും അദ്ദേഹത്തിന്റെ മനസ്സ് നിർലിപ്തമായിരുന്നു. റാൽഫ് വാൽഡോ എമേഴ്സൻ, മാതൃകാജീവിതത്തെപ്പററി ചർച്ചചെയ്യുമ്പോൾ, ഗീതയിലെ ഒരു ശ്ലോകം വ്യാഖ്യാനിച്ചുകൊണ്ട് ഇങ്ങനെ പറയുന്നു: ആൾക്കൂട്ടത്തിൽ ലയിച്ചുപോകയും ഏകാന്തതയിൽ ശാന്തനായിരിക്കയും എളുപ്പമാണ്. എന്നാൽ ഒരു മാതൃകാപുരുഷൻ, സമൂഹത്തിൽ വർത്തിക്കയും പ്രവർത്തിക്കയും ചെയ്യുമ്പോഴും, തന്റെ മനസ്സ് ഏകാന്തതയിൽ വെയ്ക്കും. ലോകം ആജ്ഞാപിക്കുമ്പോൾ കരയുക, ലോകം ആജ്ഞാപിക്കുമ്പോൾ പുഞ്ചിരിക്കുക—ഇതു തീരെ സാധാരണമായ കാര്യമാണ്. എന്നാൽ ഗുണപൂർണ്ണത കൈവരുന്നതു് ചഞ്ചലത്തും മനസ്സു ശാന്തിയോടെ നിലനിർത്താൻ കഴിയുന്നവനാണ്. അങ്ങനെ സാധിക്കുന്നില്ലെങ്കിൽ, ആ വികാസം ഏകപക്ഷീയമായിരിക്കും.

അർജ്ജുനൻ പരിഭ്രാന്തനായിരിക്കുമ്പോൾ, കൃഷ്ണൻ ശാന്തനായിരിക്കുന്നു. പുഞ്ചിരിയോടെയാണ് അദ്ദേഹം സംസാരിക്കുന്നതു്; കാരണം, ആ പരിഭ്രമം നീക്കാമെന്നു് അദ്ദേഹത്തിനു പൂർണ്ണബോദ്ധ്യമുണ്ടായിരുന്നു. ഇത്തരം ഒരു വ്യക്തിയുടെ മുമ്പിൽ ആത്മസമർപ്പണം ചെയ്താൽ പുരോഗതി തീർച്ചയാണ്. ഇവിടെ ശിഷ്യൻ ഒരു മഹാ

ത്മാവു്; ഗുരുവും മഹാത്മാവു്. ഇവരുടെ സമ്പക്കത്തിൽ ജീവദായകമായ സത്യം ആവിഷ്കരിക്കപ്പെടും. കഠോപനിഷത്തു് (II.7) ഈ ആശയം ഇങ്ങനെ പ്രസ്താവിക്കുന്നു:

ആശ്ചര്യോ വക്താ കുശലോഽസ്യ ലബ്ധാ
ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ.

അദ്ഭുതകരനായ ശിഷ്യനും അദ്ഭുതകരനായ ഗുരുവും ചേരുമ്പോഴാണ്, ജ്ഞാനോദയമുണ്ടാകുക.' അജ്ജുനൻ അതുകൊണ്ടാണ് ശ്രീകൃഷ്ണനെ മാഗ്ഗദശകനായി സ്വീകരിക്കുന്നു. എല്ലാത്തരത്തിലും ഒരാളുടെ അഹ്തകൾ പരിശോധിച്ചു്, യോഗ്യനായി കണ്ടശേഷം, അദ്ദേഹത്തിന്റെ മുമ്പിൽ ആത്മസമപ്പണം ചെയ്യുകയാണെങ്കിൽ, നാം അദ്ദേഹത്തിന്റെ കയ്യിൽ സുരക്ഷിതരായിരിക്കും. മറിച്ചു്, വിവേകമില്ലാതെ കണ്ണിൽക്കണ്ടവന്റെ കയ്യിൽ നമ്മുടെ സ്വാതന്ത്ര്യം ഏല്പിച്ചുകൊടുത്താൽ, നാം നശിച്ചുപോകാൻ സാദ്ധ്യതകളുണ്ടു്. ഈ രാജ്യത്തു്, നാം ഇതു പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ധാരാളം ഗുരുക്കന്മാരും ചുരുക്കം ശിഷ്യന്മാരും ഉള്ളിടത്തു്, ആരുടെ മുമ്പിൽ ആത്മസമപ്പണം ചെയ്യണമെന്നു് അറിയുകയില്ല. ശങ്കരാചാര്യരെ സ്തുതിക്കുന്ന ഒരു ശ്ലോകത്തിൽ ഈ സ്ഥിതിവിശേഷത്തെക്കുറിച്ചു് മമ്മഭേദകമായ ഒരു വചനം ഉണ്ടു്:

ഗുരവോ ബഹവഃ സന്തി ശിഷ്യവിത്താപഹാരിണഃ
തമേകം ശങ്കരം വന്ദേ ശിഷ്യസന്താപഹാരിണം.

'ഗുരുക്കന്മാർ ധാരാളമുണ്ടു്, ശിഷ്യന്മാരുടെ പണം പിടുങ്ങുന്നവർ. ശിഷ്യന്മാരുടെ സന്താപങ്ങളെ നശിപ്പിക്കുന്ന ഒരേ ഒരു ഗുരുവായ ശങ്കരനെ ഞാൻ വന്ദിക്കുന്നു.'

## 25. ഒരു യഥാത്ഥഗുരുവിന്റെ യോഗ്യതകൾ

ഇത്തരം ഒരു ഗുരുവിനെ ലഭിച്ചാൽ അദ്ദേഹത്തിന്റെ മുമ്പിൽ ആത്മസമപ്പണം ചെയ്യാം. കാരണം അതുമൂലം ഒരു വ്യക്തിയ്ക്കല്ല, ജ്ഞാനത്തിന്റെ മൂത്തിമദ്ഭാവത്തിനാണു് നാം കീഴടങ്ങുന്നതു്. എന്നാൽ അഹ്നല്ലാത്ത ഒരാൾക്കാണു് നാം കീഴടങ്ങുന്നതെങ്കിൽ, അതു് ഗുരുവിനും ശിഷ്യനും ഒരുപോലെ ദോഷകരമാവും. ശ്രീരാമകൃഷ്ണൻ ഈ ആശയം ഒരു കഥയിലൂടെ സ്പഷ്ടമാക്കുന്നു: 'ഒരിക്കൽ ഒരു നീക്കോലി ഒരു വലിയ തവളയെ പിടിച്ചു. അതിനു് തവളയെ വിഴുങ്ങാൻ കഴിഞ്ഞില്ല. തവള വേദനകൊണ്ടു് കരഞ്ഞുകൊണ്ടേയിരുന്നു. നീക്കോലിക്കാണെങ്കിൽ അതിനെ വിടാനും വയ്യ, വിഴുങ്ങാനും വയ്യ. എന്നാൽ ഒരു മൂർഖനാണു് ഈ തവളയെ

പിടിച്ചതെങ്കിലോ, ഒന്നു രണ്ടു നിലവിളിയോടെ അതിനെ നിശ്ശബ്ദമാക്കമായിരുന്നു,' ഗുരു ജ്ഞാനിയല്ലെങ്കിൽ, ശിഷ്യനും ഗുരുവും കഷ്ടപ്പെടും. തൻേറയും ശിഷ്യൻേറയും ദുരിതങ്ങളെ ദഹിപ്പിക്കാനുള്ള ശക്തി ഗുരുവിനുണ്ടായിരിക്കണം. ശിഷ്യനെ ഉദ്ധരിക്കാനും രക്ഷിക്കാനും കഴിവുള്ളവനായിരിക്കണം ഗുരു.

വിവേകചൂഡാമണിയിൽ (ശ്ലോകം 33). ശങ്കരാചാര്യർ യഥാർത്ഥ വിൻെറ യോഗ്യതകൾ വിവരിക്കുന്നു:

ശ്രോത്രിയോഽവൃജിനോ അകാമഹതോ യോ ബ്രഹ്മവിത്തമഃ
ബ്രഹ്മണ്യുപരതഃ ശാന്തോ നിരിന്ധന ഇവാനലഃ
അഹൈതുകദയാസിന്ധുഃ ബന്ധുരാനമതാം സതാം.

'വേദജ്ഞാനമുള്ളവനും പാപരഹിതനും കാമത്താൽ ആക്രമിക്കപ്പെടാത്തവനും ഉത്തമനായ ബ്രഹ്മജ്ഞാനിയും ബ്രഹ്മലീനനും ശാന്തനും ഇന്ധനം കത്തിത്തീർന്ന അഗ്നിയെപ്പോലെയുള്ളവനും പ്രത്യേകം ഹേതുവില്ലാതെതന്നെ ദയാസമുദ്രമായിരിക്കുന്നവനും പ്രണമിക്കുന്ന സജ്ജനങ്ങളുടെ ബന്ധുവും' ആണ് യഥാർത്ഥഗുരു.

ഈ ശ്ലോകത്തിലെ ഓരോ പദവും അർത്ഥഗർഭമാകുന്നു:

ശ്രോത്രിയഃ – ഒരു യഥാർത്ഥഗുരു ശ്രുതികളുടെ ആത്മാവിനെ അറിഞ്ഞവനായിരിക്കണം. വേദങ്ങളുടെ അക്ഷരജ്ഞാനംപോരാ; ഭാവാർത്ഥജ്ഞാനം വേണം.

അവൃജിനഃ – പാപരഹിതനായിരിക്കണം. പാപരഹിതനു മാത്രമേ രക്ഷാശക്തിയുണ്ടാവൂ. സന്മാർഗ്ഗത്തിലും നൈതികതയിലും പൂർണ്ണത നേടിയവനുമാത്രമേ ഈ ഗുണം സിദ്ധിക്കൂ.

അകാമഹതഃ – അദ്ദേഹം യാതൊരുതരത്തിലുള്ള ആഗ്രഹങ്ങളുടേയും ആക്രമണത്തിനു വിധേയനാവരുത്. സ്വാർത്ഥപരമായ അഭിലാഷങ്ങളുടെ പ്രേരണയിൽനിന്ന് പൂർണ്ണമായും മുക്തനായിരിക്കണം. അന്യർക്ക് നന്മചെയ്യുകമാത്രമേ ആഗ്രഹമായുണ്ടാകാവൂ.

ബ്രഹ്മവിത്തമഃ – ബ്രഹ്മജ്ഞാനികളിൽവെച്ച് ഉത്തമനായിരിക്കണം.

ബ്രഹ്മണ്യുപരതഃ – ഈശ്വരനിൽ ലീനനായിരിക്കണം. അദ്ദേഹത്തെ എവിടെ തൊട്ടാലും ഈശ്വരസ്പർശം ലഭ്യമാകണം.

ശാന്തഃ – പൂർണ്ണമായും ശാന്തനായിരിക്കണം. സ്വയം ശാന്തനല്ലാത്തയാൾക്ക് മററുള്ളവരിൽ ശാന്തത വരുത്താനാവില്ലല്ലൊ. അദ്ദേഹം ഔപചാരികമായി ഉപദേശം നല്കണമെന്നില്ല. എവിടെ

ആയാലും അദ്ദേഹം ജീവിക്കുന്ന ദേവാലയമാകുന്നു, കാരണം, അദ്ദേഹം ഈശ്വരന്റെ പാദങ്ങൾ സ്പർശിച്ചിരിക്കുന്നു. അദ്ദേഹത്തിന്ന് ആ സ്ഥിതി എങ്ങനെ ഉണ്ടാകുന്നു?

നിരിന്ധന ഇവ അനലഃ–അദ്ദേഹം വിറകുകത്തിത്തീർന്ന അഗ്നിപോലെയാണ്. മനുഷ്യമനസ്സ് ജ്വലിക്കുന്ന അഗ്നിപോലെയാകുന്നു. ആഗ്രഹിക്കപ്പെടുന്ന വസ്തുക്കൾ വിറകുപോലെയാണ്. ആഗ്രഹം അഗ്നിജ്വാലപോലെയും. അഗ്നിയിൽ വിറകിടാത്തപ്പോൾ ജ്വാല ശാന്തമാകുമല്ലോ. ഒരു യഥാർത്ഥഗുരുവിന്റെ ആഗ്രഹങ്ങളെല്ലാം എരിഞ്ഞടങ്ങിയിരിക്കും. അതായത്, ആഗ്രഹങ്ങളെ നശിപ്പിച്ച മനസ്സ് ആപ്തകാമം, ആത്മകാമം, അകാമം ആകുന്നു. 'മനസ്സിന്റെ ആഗ്രഹങ്ങളെല്ലാം പൂർണ്ണമാകുമ്പോൾ ആത്മാവു തന്നെ ആഗ്രഹത്തിന്റെ ഉള്ളടക്കമായിത്തീരുമ്പോൾ, മറെറല്ലാത്തരത്തിലും അതു് ആഗ്രഹരഹിതരായിത്തീരും.' എന്ന് ബൃഹദാരണ്യകോപനിഷത്തു് (4.4.6.) പ്രഖ്യാപിക്കുന്നുണ്ട്. നമുക്ക് പല പല ആഗ്രഹങ്ങളുണ്ട്. അവയെ തൃപ്തിപ്പെടുത്തേണ്ടിയിരിക്കുന്നു. എന്നാൽ ഗുരുവിന്റെ ഹൃദയം നിറഞ്ഞിരിക്കുന്നു. അതെങ്ങനെ? അദ്ദേഹത്തിന്റെ ആഗ്രഹങ്ങൾ ആത്മാവിനെ സംബന്ധിച്ചവയാണ്. ആത്മകാമതേ ച ആപ്തകാമതാ–'ആത്മാവിനെ ആഗ്രഹിച്ചുകൊണ്ട് മനുഷ്യൻ അഗ്രഹങ്ങളേയും നിറവേററുന്നു'. സ്വാർത്ഥപരമായ എല്ലാ ആഗ്രഹങ്ങളും നശിപ്പിക്കുന്ന ഉത്പ്രേരകമാണതു്.

## 26. ആഗ്രഹവും ആഗ്രഹമില്ലായ്മയും

മനഃശാസ്ത്രത്തിന്റെ വീക്ഷണത്തിൽ, ഒരാളുടെ ഹൃദയത്തിലുള്ള ആഗ്രഹമെന്നാൽ പൂർണ്ണതയ്ക്കുള്ള ഉത്കടമായ അഭിലാഷമാകുന്നു. നമ്മുടെ ഓരോ ആഗ്രഹവും പൂർത്തീകരണത്തിനു കൊതിക്കുന്ന ഒരു ഹൃദയശൂന്യതയാൽ പ്രചോദിതമാണ്. അതായതു് ആഗ്രഹങ്ങളെല്ലാം ഹൃദയത്തിലുള്ള ഒരു ശൂന്യതയുടെ സൂചകങ്ങളാകുന്നു. ആ ശൂന്യതയെ സംതൃപ്തമാക്കാൻ ബാഹ്യമായ പ്രവൃത്തി ആവശ്യമാണ്. അപ്പോൾ, ഏതൊരു പ്രവൃത്തിക്കും മുമ്പായി രണ്ടു ഘട്ടങ്ങളുണ്ട്. ഒന്ന്, ഒരു ശൂന്യതാഭാവം സംതൃപ്തമാകാനുള്ള പ്രേരണ. രണ്ടാമതായി, ഈ പ്രേരണ സംതൃപ്തിജനകമായ ബാഹ്യവസ്തുവിനെക്കുറിച്ചുള്ള ആഗ്രഹമായിത്തീരുന്നു. അവസാനം, ഈ പ്രേരണയെ തൃപ്തിപ്പെടുത്തുന്ന പ്രവൃത്തി. മനഃശാസ്ത്രം പതിനാലോളം പ്രാഥമികപ്രേരണകളെ ചൂണ്ടിക്കാണിക്കുന്നുണ്ട്—വിശപ്പ്, കാമം മുതലായി. ഉദാഹരണമായി വിശപ്പുതന്നെ എടുക്കുക. അതിനു മൂന്നു ഘട്ടങ്ങളുണ്ട്. (1) ഉള്ളിൽ ഒരു പ്രേരണ. (2) ഒരു ബാഹ്യവസ്തുവി

നെക്കുറിച്ചുള്ള ആഗ്രഹം. (3) ആ വസ്തു പിടിച്ചെടുക്കാനുള്ള പ്രയത്നം. പ്രവൃത്തിയെന്ന ഈ മൂന്നാം ഘട്ടം പ്രേരണയുടെ പൂർത്തീകരണത്തിൽ അവസാനിക്കുന്നു. വയറു നിറഞ്ഞിരിക്കുമ്പോൾ വിശപ്പില്ല. അതായതു് ആഹാരത്തിനുള്ള ആഗ്രഹമില്ല. അതിനെ സംതൃപ്തമാക്കാനുള്ള പ്രവൃത്തിയുമില്ല. പ്രേരണയുടെ അഭാവത്തിൽ ആഗ്രഹവുമില്ല; പ്രവൃത്തിയുമില്ല; അതുകൊണ്ടു് പ്രവൃത്തി ആന്തരികപ്രേരണയാലും ബാഹ്യവസ്തുവിനുള്ള ആഗ്രഹത്താലും നിയന്ത്രിക്കപ്പെടുന്നതാണു്. ഹൃദയം പ്രേരണകളുടേയും ആഗ്രഹങ്ങളുടേയും ഒരഗ്നിപർവ്വതമായതുകൊണ്ടാണു് ജീവിതം പ്രവർത്തനനിരതമാകുന്നതു്. പ്രേരണകളും ആഗ്രഹങ്ങളും ഇല്ലാത്ത ഒരു സാങ്കല്പികസ്ഥിതിവിശേഷത്തെ ഭാവനചെയ്യാമെങ്കിൽ, ആഗ്രഹാധീനമായ പ്രവർത്തനങ്ങളില്ലാത്ത ഒരു സ്ഥിതി ലഭ്യമാകും.

വേദാന്തം ആഗ്രഹവും തത്പ്രേരിതമായ പ്രവൃത്തിയും ഇല്ലാത്ത ഒരു പൂർണ്ണതയുടെ സ്ഥിതിയെക്കുറിച്ചു പറയുന്നുണ്ടു്. ഈ ആഗ്രഹരാഹിത്യം—അകാമത—ഉണ്ടാകുന്നതു് ആത്മാവിനുവേണ്ടിയുള്ള ആഗ്രഹത്തിൽനിന്നാണു്. ഇതാണു് ആത്മകാമത. ഇതു് ഹൃദയശൂന്യതയുടേയും മരണത്തിൻേറയും സ്ഥിതിയാണെന്നു നാം തെററിദ്ധരിക്കാതിരിക്കാനായി, മൂന്നാമതൊരു ലക്ഷണം വേദാന്തം കൂട്ടിച്ചേർക്കുന്നു; ഈ സ്ഥിതി ജീവിതപൂർണ്ണതയെ സൂചിപ്പിക്കുന്നു—ആപ്തകാമത. ശാന്തമായ മനസ്സിനെ ഒരു ചിററലപോലുമില്ലാതെ ചലനരഹിതമായിക്കിടക്കുന്ന മനോഹരമായ ഒരു കായലിനോടു് ഉപമിക്കാം. കായൽപ്പരപ്പിലെ ശാന്തത അതിലേയ്ക്കു് ഒരു കല്ലെറിയുമ്പോൾ ഭഞ്ജിക്കപ്പെടും. അതുപോലെ ആഗ്രഹങ്ങൾ നമ്മുടെ മനസ്സിൽ തരംഗങ്ങൾ സൃഷ്ടിക്കുന്നു. സാധാരണജീവിതത്തിൽ, സുഷുപ്തിയിൽമാത്രമേ മനസ്സു് ശാന്തമായിരിക്കുന്നുള്ളൂ. ധ്യാനത്തിലൂടെയും ആത്മനിയന്ത്രണത്തിലൂടെയും ജാഗ്രദവസ്ഥയുടെ ലക്ഷണമായി ഈ ശാന്തത നേടിയെടുക്കേണ്ടിയിരിക്കുന്നു. നിത്യജീവിതത്തിൽ ഈ ശാന്തത അല്പമെങ്കിലും ഉണ്ടായാൽ അതൊരു വലിയ സമ്പാദ്യമായിരിക്കും. ഒരു പരിപൂർണ്ണാത്മാവു് നേടുന്ന പൂർണ്ണശാന്തതയുടെ ശക്തിയേയും മൂല്യത്തേയും കുറിച്ചു് എന്തുപറയാൻ! ഇത്തരം ഒരു വ്യക്തിയാണു് ഉത്തമനായ ഗുരു, അദ്ദേഹം പ്രയോജനത്തെ ലാക്കാക്കാതെയുള്ള കരുണയുടെ ഒരു സമുദ്രംതന്നെയായിരിക്കും—അഹൈതുകദയാസിന്ധു. അദ്ദേഹത്തിൻെറ ദയ ലോകത്തെ ശാന്തമാക്കാനായി ഒരു സ്ഥിരമായ അരുവിപോലെ ഒഴുകും. അതിനെ തടസ്സപ്പെടുത്താൻ സ്വാർത്ഥതാത്പര്യം ഉണ്ടാവില്ല. അതു കവിഞ്ഞൊഴുകി ചുററുമുള്ളവരുടെ ജീവിതത്തെ ശാന്തമാക്കാൻ ശ്രമിക്കും.

പരിഭ്രാന്തഹൃദയങ്ങളിലും ശാന്തതയുടെ സ്വരം പകരും. അദ്ദേഹത്തിൻെറ ഈ പ്രവൃത്തിക്ക് പ്രയോജനചിന്തയില്ല. അദ്ദേഹത്തിൻെറ സ്നേഹപ്രവാഹം നമ്മിലുള്ള യാതൊന്നിനേയും ആശ്രയിക്കുന്നതല്ല. അതിന്ന കൃത്രിമമായ പ്രയത്നവുമില്ല. അത് നൈസർഗ്ഗികമായി കവിഞ്ഞൊഴുകുകയാണ്. ആ ദയാപ്രവാഹത്തിന്ന് ഉടമ്പടിബന്ധങ്ങളൊന്നും അറിയുകയില്ല. ബന്ധുഃ ആനമതാം സതാം—അദ്ദേഹം തന്നെ ആശ്രയിക്കുന്ന എല്ലാവരുടേയും ബന്ധുവാണ്. ഇത്തരം ഒരു ഗുരു വിശ്വാസ്യനായ സുഹൃത്താകുന്നു; കാരണം, അദ്ദേഹം ചെയ്യുന്നതെല്ലാം നമ്മുടെ നന്മയ്ക്കുവേണ്ടിമാത്രമായിരിക്കും.

ഇത്തരത്തിലുള്ള ഒരു ഗുരുവിനെ ലഭിക്കുമെങ്കിൽ അദ്ദേഹത്തെ ആശ്രയിക്കാനായി ശ്രീശങ്കരൻ നമ്മളെ ഉപദേശിക്കുന്നു. ഇങ്ങനെയുള്ള ഗുരുവിന്ന് നമ്മളെ ഉദ്ധരിക്കാൻ കഴിയും. എന്നാൽ, ദൗർഭാഗ്യവശാൽ, ഇത്തരം ഗുരുക്കന്മാർ വളരെ വിരളമാണ്. താഴ്ന്ന നിലവാരത്തിലുള്ള ഒരാളുടെ മുമ്പിൽ ആത്മസമർപ്പണം ചെയ്യുന്നത് അപകടകരമാണ്. അതുകൊണ്ട്, ഒരു നല്ല മാർഗ്ഗദർശകനെ ലഭിക്കുന്നതുവരെ, നാം നമ്മെത്തന്നെ ആശ്രയിക്കയാണ് നല്ലത്. എന്നാൽ താഴ്ന്നനിലവാരത്തിലുള്ള മാർഗ്ഗദർശകരുടെ സഹായം നമുക്കു സ്വീകരിക്കാം. ഒരു ഊർജ്ജസ്വലമായ മനസ്സുണ്ടെങ്കിൽ നമുക്ക് ഏതൊരാളുടെയടുക്കലും പഠിക്കാം. പ്രകൃതിയിൽനിന്നു തന്നെ നമുക്കു പഠിക്കാമല്ലോ. ഒരു ഊർജ്ജസ്വലനായ വ്യക്തിക്ക് പ്രകൃതി ഒരു ജ്ഞാനനിധിയായിരിക്കും. അദ്ദേഹത്തിന്ന് ഏതു പാറയും അരുവിയും ഒരു ഗുരുവാകാം. അതുകൊണ്ട് ഏററവും നല്ലത് സ്വച്ഛമായ സ്വന്തം വിവേകത്തെ ആശ്രയിക്കയാണ്. ഉത്തമരല്ലാത്ത ഗുരുക്കന്മാരെ ആശ്രയിക്കുന്ന വിഡ്ഢിത്തം വേദാന്തസമ്മതമല്ല. അർജ്ജുനൻ ഭാഗ്യവാനായിരുന്നു. ജഗദ്ഗുരുവായ കൃഷ്ണനെ ഗുരുവായി ലഭിച്ചല്ലോ.

## 27. അർജ്ജുനൻെറ ആത്മസമർപ്പണം

അതുകൊണ്ട് അർജ്ജുനൻ കൃഷ്ണനെ ശരണംപ്രാപിക്കുന്നു. നമ്മുടെ കാര്യത്തിൽ ശ്രീകൃഷ്ണൻ രക്തമാംസങ്ങളോടെ വന്ന് ശ്രാവ്യഭാഷയിൽ നമ്മോടു മന്ത്രിക്കയില്ലായിരിക്കും. എന്നാൽ, അദ്ദേഹത്തിൻെറ ഉപദേശങ്ങൾ സ്വച്ഛസ്വരത്തിൽ നമുക്കു ലഭിക്കുന്നു. രക്തമാംസങ്ങളോടെയുള്ള ശാരീരികസാന്നിദ്ധ്യമില്ലെങ്കിലും നമുക്ക് അദ്ദേഹത്തിൻെറ ഉപദേശങ്ങൾ സ്വീകരിച്ച് ഉത്കർഷം നേടാം.

ഇനി മറ്റൊന്ന്: വിനയം ജ്ഞാനസമ്പാദനത്തിന് അത്യന്താപേക്ഷിതമായ ഉപാധിയാകുന്നു. ലൗകികജ്ഞാനം നേടാൻ അത് അത്രയധികം വേണ്ടിയിരിക്കാം; എങ്കിലും അവിടേയും കുറച്ചൊക്കെ വിനയം ഇല്ലാതെ പററില്ല. എന്നാൽ അധ്യാത്മജ്ഞാനത്തിന്റെ കാര്യത്തിൽ അത് പൂർണ്ണമായും ആവശ്യമാണ്. ക്ഷുദ്രമായ അഹങ്കാരം പോയേതീരൂ. അർജ്ജുനന്റെ വിനയം ശക്തിയിൽനിന്നുണ്ടായതാണ്; അതുകൊണ്ട് അത് യഥാർത്ഥവിനയമായിരുന്നു. ഇത്തരം സന്ദർഭങ്ങൾ ഏവരുടേയും ജീവിതത്തിലുണ്ടാവും. പരിതഃസ്ഥിതികളുടെ സമ്മർദ്ദങ്ങളിൽപ്പെട്ട് വ്യക്തിത്വം പൂർണ്ണമായും നമിക്കയും ശരണാഗതിഭാവത്തിൽ ജ്ഞാനത്തിനുവേണ്ടി അപേക്ഷിക്കയും ചെയ്യും. അർജ്ജുനൻ ഇത്തരം മനോഭാവത്തിലാണ് വിനയപൂർവ്വം ശ്രീകൃഷ്ണന്റെ ഉപദേശം തേടുന്നത്. ഉപദേശബീജം മുളയ്ക്കാനും ഫലവത്താകാനും പററിയ ശരിയായ മനോഭാവമാണത്, ഇത്തരം വിനയവും സത്യസന്ധതയും ഇല്ലാത്തപ്പോൾ, നൈതികവും ആദ്ധ്യാത്മികവുമായ അന്വേഷണങ്ങൾക്ക് ഫലദായകശക്തി നഷ്ടപ്പെടുന്നു. അലസങ്ങളായ അന്വേഷണങ്ങളെല്ലാം വന്ധ്യങ്ങളാകുന്നു. വഴിയേ പോകുമ്പോൾ 'ഈശ്വരൻ ഉണ്ടോ?' എന്ന് അലസമായി ചോദിക്കയും ഉത്തരം കിട്ടാൻ കാത്തുനില്ക്കാതെ നടന്നുകളയുകയും ചെയ്യുന്നയാൾ ഉദാസീനനാണ്. അയാളെ സംബന്ധിച്ചിടത്തോളം ചോദ്യം നിരർത്ഥകമാകുന്നു. മിക്കവരെ സംബന്ധിച്ചും ഈശ്വരനേയും ആദ്ധ്യാത്മികജീവിതത്തെയും കുറിച്ചുള്ള ചോദ്യങ്ങൾ ഈ വിനത്തിൽപ്പെടുന്നു. സത്യസന്ധതയുടെ പിൻബലമില്ലെങ്കിൽ, ചോദ്യങ്ങളുടേയും അവയുടെ ഉത്തരങ്ങളുടേയും ഓജസ്സും ഫലദായകശക്തിയും നഷ്ടപ്പെടുന്നു. പഠിപ്പിക്കുന്ന ഒരാശയത്തിന്റെ മൂല്യം പഠിക്കുന്നയാൾക്ക് വിഷയത്തിലുള്ള താത്പര്യമനുസരിച്ച് വർദ്ധിക്കുന്നു. അർജ്ജുനന്റെ കാര്യത്തിൽ അതൊരുജ്ജ്വലപ്രശ്നമായിരുന്നു. അർജ്ജുനന്റെ ചോദ്യം സാന്മാർഗ്ഗികസംഘർഷത്തിന്റെ ഉരുക്കുമൂശയിൽ രൂപംകൊണ്ടതാണ്. ചോദ്യത്തിന്റെ ഓജസ്സ് ഉത്തരത്തിൽ പത്തിരട്ടി ഓജസ്സിനു ഹേതുവായിത്തീരുന്നു.

## 28. ജ്ഞാനം അജ്ഞാനത്തേയും വിഭ്രമത്തേയും നീക്കുന്നു.

ഇങ്ങനെയാണ് ഗീതോപദേശം തുടങ്ങുന്നത്. സാന്മാർഗ്ഗികകർത്തവ്യങ്ങളുടെ സംഘട്ടനവും വിഭ്രമവുമാണ് പ്രശ്നം. ഉത്തരത്തിലൂടെ നല്കപ്പെടുന്ന ജ്ഞാനം ആ വിഭ്രമത്തെ നീക്കാനുള്ളതാണ്. ശ്രീകൃഷ്ണന്റെ ഉപദേശം അർജ്ജുനന്റെ മനസ്സിലെ വിഭ്രമം നീക്കിയോ? അങ്ങനെ ചെയ്തുവെങ്കിൽ മാത്രമേ നമ്മുടെ ആദരപുരസ്സര

മായ സ്വീകരണത്തിനു് അർഹമാകുന്നുള്ളൂ. കൃഷ്ണൻെറ ഉപദേശം അർജ്ജുനൻെറ വിഭ്രമം നീക്കിയെന്നതു തീർച്ചയാണു്. മുമ്പു് സൂചിപ്പിച്ചതുപോലെ, പതിനെട്ടാം അദ്ധ്യായത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനനോടു ചോദിക്കുന്നു. (ഗീത, 18. 72):

> കച്ചിദേതത് ശ്രുതം പാർത്ഥ ത്വയൈകാഗ്രേണ ചേതസാ
> കച്ചിദജ്ഞാനസമ്മോഹഃ പ്രണഷ്ടസ്തേ ധനഞ്ജയ.

'പാർത്ഥ! ഈ ഉപദേശം ഏകാഗ്രമായ മനസ്സോടെ കേട്ടല്ലോ? അജ്ഞാനംമൂലമുണ്ടായ വിഭ്രാന്തി നശിച്ചില്ലേ, ധനഞ്ജയ? അർജ്ജുനൻ ഉത്തരം പറയുന്നു (ഗീത 18—73):

> നഷ്ടോ മോഹഃ സ്മൃതിർലബ്ധാ ത്വത്പ്രസാദാന്മയാച്യുത
> സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ.

'എൻെറ വിഭ്രമം നശിച്ചു. അങ്ങയുടെ കൃപയാൽ എനിക്കു സ്മരണ വീണ്ടുകിട്ടി. അച്യുത, ഞാൻ സ്ഥിരനായിരിക്കുന്നു. എൻെറ സംശയങ്ങൾ നീങ്ങിയിരിക്കുന്നു. ഞാൻ അങ്ങയുടെ വാക്കു് അനുസരിക്കും.'

ശരിയായ ജ്ഞാനമില്ലാതെ സംശയം തീരുന്നതെങ്ങനെ? സർഗ്ഗാത്മകമായ സന്ദേഹം ജ്ഞാനത്തിൻെറ ജനനിയാകുന്നു. ജ്ഞാനം ഉദിക്കുന്നതോടെ സംശയങ്ങൾ നശിക്കുന്നു. ജീവിതത്തിൽ തത്ത്വശാസ്ത്രത്തിൻെറ ധർമ്മം ഇതാണു്. ജീവിതം അടിക്കടി പ്രശ്നങ്ങളുയർത്തുന്നു. മനസ്സു് വിഭ്രമത്താലും സംശയത്താലും ആക്രാന്തമാകുന്നു; വഴികാട്ടാൻ വിളക്കിനെയെന്നപോലെ, നാം തത്ത്വജ്ഞാനത്തെ ആശ്രയിക്കുന്നു. ഓരോ വ്യക്തിയിലും ജീവിതത്തിൻെറ ശാന്തമായ ജലാശയത്തെ നീന്തിക്കടക്കാനുള്ള ജ്ഞാനം കുറച്ചൊക്കെയുണ്ടു്. പക്ഷേ, കൊടുങ്കാററും വൈഷമ്യങ്ങളും വരുമ്പോൾ ഈ അല്പമായ ജ്ഞാനപ്രകാശം പ്രയോജനപ്പെടുന്നില്ല. അപ്പോഴാണു് മനുഷ്യമനസ്സു് കൂടുതൽ സ്ഥിരമായ പ്രകാശംതേടി ഉഴലുന്നതു്: 'ഏതു പരിതഃസ്ഥിതിയിലും പ്രയോജനപ്പെടുന്ന, ചഞ്ചലപ്പെടാതെ സ്ഥിരമായിനില്ക്കുന്ന, കൂടുതൽ നല്ല പ്രകാശമുണ്ടോ?' നമുക്കു് ജീവിതത്തിലെ ഏതു പരിതഃസ്ഥിതിയിലും ഒപ്പം നില്ക്കുന്ന സ്ഥിരമായ ജ്ഞാനം വേണം. തത്ത്വശാസ്ത്രം അത്തരം ജ്ഞാനത്തെ പിൻതുടരുന്നു. ആ ജ്ഞാനം സ്വയം സ്ഥിരമായതിനാൽ കാലിടറുന്ന ജീവിതപന്ഥാവിൽ നീങ്ങുന്ന നമ്മുടെ പാദങ്ങൾക്കു് ഉറപ്പും ബലവും നല്കുന്നു. സ്ഥിരമായ ഇത്തരം ജ്ഞാനത്തിൻെറ വെളിച്ചത്തിൽ കാററുംകോളുമുള്ള ഏതുസമയത്തും

ജീവിതനൗക മുന്നോട്ടു നയിക്കാം; നമ്മുടെ പാദങ്ങൾക്കു മസ്തിഷ്ക്കത്തിനും സ്ഥിരത നല്കാനുള്ള കഴിവു് വേദാന്തത്തിനുണ്ടു്. ശ്രീകൃഷ്ണൻ ആ ജ്ഞാനമാണു് നമുക്കു നല്കുന്നതു്. അദ്ദേഹം ശരിയായ ജ്ഞാനം നല്കി സംശയവിഭ്രമങ്ങളെ ആട്ടിപ്പായിക്കുന്നു. അദ്ദേഹത്തിന്റെ ഉപദേശത്തിന്റെ ഫലമായി സംശയം നീങ്ങിയെന്നും അദ്ദേഹത്തിന്റെ ആജ്ഞ അനുസരിക്കാമെന്നും അർജ്ജുനൻ പറയുന്നു.

## 29. 'ദദാമി ബുദ്ധിയോഗം തം'

ശ്രീകൃഷ്ണൻ അതോ ഇതോ ചെയ്യാൻ ആജ്ഞാപിക്കുന്നില്ല. അദ്ദേഹം പറയുന്നു: 'ഏററവും സൂക്ഷ്മമായ ജ്ഞാനം ഞാൻ നിനക്കു പറഞ്ഞുതന്നു. അതിനെ ശരിയായി പരീക്ഷിച്ചിട്ടു്, എന്താണോ ഏററവും നല്ലതെന്നു നിനക്കു തോന്നുന്നതു് അതു ചെയ്യു.' ഉത്തമരായ ഗുരുക്കന്മാർ ശിഷ്യന്മാരെ സഹായിക്കുന്നതു് പ്രശ്നപരിഹാരങ്ങൾ കെട്ടിയേല്പിച്ചുകൊണ്ടല്ല. ശിഷ്യന്മാർ തങ്ങളുടെ നിശ്ചയസ്വാതന്ത്ര്യം അടിയറവെയ്ക്കണമെന്നു് ഉത്തമഗുരുക്കന്മാരാരും ആവശ്യപ്പെടുകയില്ല. ഒരു വലിയ പേരു കേട്ടിട്ടു് ആരും തങ്ങളുടെ നിശ്ചയസ്വാതന്ത്ര്യം അടിയറവെയ്ക്കരുതു്. അതാണു് ശ്രീകൃഷ്ണനും ബുദ്ധനും പറയുന്നതു്. വാസ്തവത്തിൽ, ശരിയായ ഏതു ഗുരുവും അതേ പറയൂ. അവർ പറയുന്നതിനെ മറിച്ചും തിരിച്ചും ശരിയായി പരീക്ഷിക്കണം. യമൻ കഠോപനിഷത്തിൽ പറയുന്നതുപോലെ: 'അതിനെ വീണ്ടും വീണ്ടും പ്രദക്ഷിണംവെയ്ക്കുക. എല്ലാ വശങ്ങളിൽനിന്നും വീക്ഷണകോണങ്ങളിൽനിന്നും നന്നായി പരിശോധിക്കുക.' ആദ്യം ഗുരുവിനേയും ഉപദേശത്തേയും പരീക്ഷിക്കുക; എന്നിട്ടു് സ്വീകരിക്കുക. ശ്രീരാമകൃഷ്ണൻ ശിഷ്യന്മാരോടു പറയുമായിരുന്നു: 'പണം മാറിക്കൊടുക്കുന്നവർ നാണയം പരിശോധിക്കുന്നതുപോലെ, എന്നെ പരീക്ഷിക്കുവിൻ,' സ്വാമി വിവേകാനന്ദനോടും അദ്ദേഹം അതുതന്നെയാണു് പറഞ്ഞതു്, ഗുരുക്കന്മാരെ പരീക്ഷിക്കുന്ന ശിഷ്യന്മാർ എത്രയുണ്ടു്? ആ പരീക്ഷയിൽ വിജയിക്കുന്ന എത്ര ഗുരുക്കന്മാരുണ്ടു്? ശരിയായ നാണയങ്ങളെന്നപോലെ, ശരിയായ ശബ്ദമുള്ള, കള്ളനാണയങ്ങളല്ലെന്നു തീർത്തുപറയാവുന്ന, എത്ര ഗുരുക്കന്മാരുണ്ടാവും? ഒരു ശരിയായ ഗുരു ഇങ്ങനെ പറയും: 'ഞാനിതാ നിന്റെ കയ്യിൽ ഒരു വിളക്കു തരുന്നു. നീ നിന്റെ വഴി കണ്ടുപിടിക്കൂ.' തത്ത്വശാസ്ത്രം ഒരു വിളക്കാണു്; അതു കയ്യിലേന്തി അജ്ഞാനവനത്തിലൂടെ സ്വയം മാർഗ്ഗം കണ്ടെത്തണം. പത്താം അദ്ധ്യായത്തിൽ ശ്രീകൃഷ്ണൻ പറയുന്നു:

ദദാമി ബുദ്ധിയോഗം തം യേന മാം ഉപയാന്തി തേ.

'ഞാൻ ഭക്തന്മാരുടെ ഹൃദയത്തിനു് ബുദ്ധിപ്രകാശം നല്കുന്നു. അതിന്റെ സഹായത്താൽ അവർ സ്വന്തം മാർഗ്ഗത്തിലൂടെ എന്നെ പ്രാപിക്കുന്നു. ഹൃദയത്തിൽ ജ്ഞാനദീപം കൊളുത്തുകയാണു് എന്റെ ധർമ്മം.' പുറമേനിന്നും നമുക്കു ലഭിക്കുന്ന സഹായം അത്രയേയുള്ളൂ. പക്ഷേ അതു ധാരാളം മതി; അതു ശരിയായി ഉപയോഗിക്കാൻ കഴിയണമെന്നുമാത്രം. ശരിയായ ഗുരു തനിക്കും ശിഷ്യനും സ്വാതന്ത്ര്യം ആവശ്യപ്പെടുന്നു. എങ്ങനെയായാലും, ഗുരു തന്റെ മൂശയിലാണല്ലോ ശിഷ്യനേയും വാർക്കുന്നതു്; അതുകൊണ്ടു് ശിഷ്യൻ ഗുരുവിന്റെ രൂപത്തിലിരിക്കും. കൂടുതൽ കഴിവുള്ളവനായാൽപ്പോലും. ഭ്രമവിധേയനായ ഗുരു തീർച്ചയായും ശിഷ്യന്റെ ഭ്രമം വർദ്ധിപ്പിക്കയേയുള്ളു. അതുകൊണ്ടു് സ്വതന്ത്രമായ വിവേകവും നിശ്ചയവും വേണം.

## 30. ഉപസംഹാരം

ഗീതയുടെ പതിനെട്ടദ്ധ്യായങ്ങളിലും നാം കാണുന്ന തത്ത്വശാസ്ത്രം മനുഷ്യർക്കു് അവരവരുടെ മോചനം നേടാൻ സഹായകവും വിമോചകവുമായ ബുദ്ധി നല്കുന്ന ഒന്നാണു് ഇതാണതിന്റെ ഊർജ്ജസ്വലമായ ഗുണം. അതിനെ സ്വീകരിക്കുന്നതും ആത്മസാത്കരിക്കുന്നതും നമ്മുടെ പ്രയത്നത്തെ ആശ്രയിച്ചിരിക്കും. വേദാന്തപരമായ അർത്ഥത്തിൽ, തത്ത്വശാസ്ത്രം വെറും പാണ്ഡിത്യപരമായ പഠനമോ ചർച്ചയോ അല്ല; അതു് ജീവിതത്തോടും അതിന്റെ പ്രശ്നങ്ങളോടും ബന്ധപ്പെട്ടിരിക്കണം; ജീവിതത്താൽ സന്ധാരണം ചെയ്യപ്പെടുന്നതാവണം; ജീവിതത്തെ സന്ധാരണം ചെയ്യാൻ സഹായിക്കുന്നതും ആയിരിക്കണം. ഇത്തരം തത്ത്വശാസ്ത്രമാണു് ഗീതാശ്ലോകങ്ങളിൽ പ്രകടമാകുന്നതു്.

# 7

# ഗീതയുടെ കേന്ദ്രവിഷയം*

**ഉപക്രമം**

ഭാരതീയചക്രവാളത്തിൽ ഉദിച്ചുയൎന്നിട്ടുള്ള ചിന്താനായകന്മാരുടേയും കൎമ്മധീരന്മാരുടേയും കൂട്ടത്തിൽ, ഉദാത്തമായ ചിന്തയേയും വൈവിധ്യപൂൎണ്ണമായ സ്വഭാവത്തേയും സംബന്ധിച്ചിടത്തോളം ഗീതാചാൎയ്യനായ ഭഗവാൻ ശ്രീകൃഷ്ണനു തുല്യമായി ആരുംതന്നെയില്ല. ആധുനികകാലത്തു് ഗീതയുടെ ജനസ്വാധീനം വൎദ്ധിക്കുന്നതനുസരിച്ചു് ശ്രീകൃഷ്ണന്റെ വ്യക്തിത്വവും കൂടുതൽ കൂടുതൽ ആസ്വദിക്കപ്പെടുന്നതായി കാണുന്നു. പാശ്ചാത്യരാജ്യങ്ങളിൽ കാർലൈൽ, വാൾട്ടു് വിറ്റ്മൻ, എമഴ്സൻ എന്നിവരാണു് ഗീതയുടെ ആദ്ധ്യാത്മിക സൗന്ദര്യത്തിനും തത്ത്വശാസ്ത്രപരമായ ഗാംഭീര്യത്തിനും ആദ്യമായി വശംവദരായതു്. 'ഇതിനേക്കാൾ മഹത്തായ ഒരു ഗ്രന്ഥം മനുഷ്യഹസ്തങ്ങൾ രചിച്ചിട്ടില്ല' എന്നത്രേ ഗീത ഫ്രഞ്ചുഭാഷയിൽ വിവൎത്തനം ചെയ്ത ബർനോ പ്രസ്താവിച്ചതു്.

2. **അൎത്ഥവത്തായ ഒരു പ്രവചനം**

പതിനെട്ടാം നൂററാണ്ടിന്റെ അവസാനം, സർ ചാറല്സ് വിൽകിൻസ് തയ്യാറാക്കിയ ഗീതയുടെ ഇംഗ്ലീഷ് പതിപ്പിനു് ഇന്ത്യയിലെ ആദ്യത്തെ ബ്രിട്ടീഷ് ഗവർണർ ജനറൽ വാറൻ ഹേസ്ററിംഗ്സ് എഴുതിയ പ്രസ്താവനയിൽ ഇപ്രകാരം പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നു: 'ബ്രിട്ടീഷ് ആധിപത്യം ഇന്ത്യയിൽ അവസാനിച്ചു് വളരെ കാലം കഴിഞ്ഞതിനുശേഷവും, അതിനു സമ്പത്തും ശക്തിയും പ്രദാനം ചെയ്ത സ്രോതസ്സുകൾ സ്മരണയിൽനിന്നു മാഞ്ഞുപോയതിനുശേഷവും, ഇന്ത്യൻ തത്ത്വശാസ്ത്രലേഖകന്മാർ നിലനില്ക്കും.'

ഇതിനുശേഷവും പാശ്ചാത്യരാജ്യങ്ങളിലെ പല ചിന്തകരും കവികളും ഗീതയെ പ്രശംസിച്ചു പാടീട്ടുണ്ടു്.

---

* (1934-ൽ മൈസൂർ രാമകൃഷ്ണാശ്രമത്തിന്റെ ആഭിമുഖ്യത്തിൽ കൊണ്ടാടിയ ഗീതാജയന്തി ആഘോഷത്തിൽ നടത്തിയ പ്രസംഗം.)

### 3. യുക്ത്യധിഷ്ഠിതമായ ജീവിതതത്ത്വശാസ്ത്രത്തിൻെറ ആവശ്യം

ആധുനികമനസ്സിനെ ആകർഷിക്കുന്ന ലോകത്തിലെ ചുരുക്കം ചില മതഗ്രന്ഥങ്ങളിൽ ഒന്നാണു് ഗീതയെന്നതു് ഏറെ പ്രാധാന്യമുള്ള ഒരു കാര്യമാണു്. ആധുനികമനസ്സു് പവിത്രഗ്രന്ഥങ്ങളെ വിശ്വസിക്കുന്നില്ല. പരമ്പരാഗതമതങ്ങൾ നല്കുന്ന മൂല്യങ്ങളിലുള്ള സ്ഥിരവിശ്വാസം നഷ്ടപ്പെട്ടിരിക്കുന്നു എന്നുള്ളതു ശ്രദ്ധേയമാണു്. ആധുനികശാസ്ത്രീയവിമർശനത്തിൻെറ തീയുണ്ടകൾ എല്ലാ ലോകമതങ്ങളുടേയും പവിത്രഗ്രന്ഥങ്ങളിൽ വർഷിക്കപ്പെട്ടിട്ടുണ്ടു്. ഇതു് ഇരുവശങ്ങളിലും വിനാശകരമായ ഫലങ്ങളാണു് ഉളവാക്കീട്ടുള്ളതു്. ഇന്നു് വെറും വിശ്വാസങ്ങളെ ആശ്രയിക്കുക വിഷമമായിരിക്കുന്നു; വിശിഷ്യ, ആ വിശ്വാസങ്ങൾ പരിശോധനയിൽ സത്യമാണെന്നു സ്ഥാപിക്കപ്പെട്ട ആശയങ്ങളുമായി യോജിക്കാത്തപ്പോൾ, ഇന്നെവിടേയും സംശയവും ചോദ്യംചെയ്യലുമാണു്.

ആശയങ്ങളുടേയും അഭിപ്രായങ്ങളുടേയും സംഘട്ടനങ്ങളുടെ ചുഴിയിൽപ്പെട്ടവർക്കു് മതസിദ്ധാന്തങ്ങളിലും പ്രമാണങ്ങളിലുമുള്ള വിശ്വാസം നശിച്ചിരിക്കുന്നു. ഈ വിശ്വാസപ്രമാണങ്ങൾ ഒരു കാലത്തു് സംതൃപ്തിജനകങ്ങളായിരുന്നു. എന്നാൽ ഇന്നു് ചിന്തകരുടെ മനസ്സു് സത്യത്തിൻെറ ഉറച്ച പാറകളിൽ വിശ്രമിക്കാനാണു് ആഗ്രഹിക്കുന്നതു്. വളരെ കഷ്ടപ്പെട്ടു സമ്പാദിച്ച വിമർശനബുദ്ധിയെ അടിയറവെയ്ക്കാൻ ആവശ്യപ്പെടാത്ത ജീവിതതത്ത്വശാസ്ത്രമാണു് ഇന്നാവശ്യം. ഇത്തരക്കാർക്കു് ഗീത പ്രത്യാശയുടേയും ആത്മവിശ്വാസത്തിൻേറയും സന്ദേശം നല്കുന്നു. വാസ്തവത്തിൽ, ഗീതാസന്ദേശം അർത്ഥവത്താകുന്നതു് ഇത്തരം ജീവിതതത്ത്വശാസ്ത്രം നല്കുന്നതുകൊണ്ടാണു്.

### 4. ശ്രീകൃഷ്ണനും ഭാരതീയപാരമ്പര്യവും

ഗീതാസന്ദേശത്തെപ്പററി ചിന്തിക്കുമ്പോൾ, അതിൻെറ ഗുരുവും പ്രേരണദാതാവുമായ ശ്രീകൃഷ്ണൻെറ വ്യക്തിത്വത്തിലേയ്ക്കു് നാം നൈസർഗ്ഗികമായി ആകൃഷ്ടരാകുന്നു. ഭാരതീയസംസ്കാരത്തിനു് വിശിഷ്ടഗുണങ്ങൾ പ്രദാനംചെയ്തിട്ടുള്ള ചിന്തകരുടേയും ജനനേതാക്കളുടേയും പ്രകാശമണ്ഡലത്തിൽ ശ്രീകൃഷ്ണൻെറ വ്യക്തിത്വം തെളിഞ്ഞുകാണാം. അതുകൊണ്ടാണു് ഹിന്ദുക്കൾ അദ്ദേഹത്തെ ഈശ്വരൻെറ അവതാരമായി കരുതുന്നതു്. സാധാരണജനങ്ങളുടെയിടയിൽ തോളും തലയും ഉയർത്തിനില്ക്കുന്ന ഒരു മഹാപുരുഷനു നല്ക

പ്പെടാവുന്ന ഏററവും വലിയ ബഹുമാനമാണതു്. ഇതറിഞ്ഞുകൊണ്ടുതന്നെയാണു് ഭാരതീയപ്രതിഭ ഏററവും മഹാന്മാരായ ആദ്ധ്യാത്മിക – സാംസ്കാരികനേതാക്കൾക്കു് ഈശ്വരാവതാരത്തിൻെറ സ്ഥാനം നല്കിയതു്. അവ യുഗപരിവത്തനങ്ങൾ സൃഷ്ടിച്ചു ദേശീയമനസ്സിനെ രൂപപ്പെടുത്തിയും രാഷ്ട്രപുരോഗതിയുടെ മുന്നണിയിൽ നിലകൊള്ളുന്നു. ഇത്തരക്കാരനാണു് ശ്രീകൃഷ്ണൻ.

മഹാഭാരതമെന്ന ഐതിഹാസികമഹാനാടകത്തിൽ ശ്രീകൃഷ്ണൻ പലപ്പോഴും അരങ്ങത്തു വരുന്നുണ്ടു്. അദ്ദേഹം ആടുന്ന വേഷങ്ങൾ പലതാണു്. എന്നാൽ അജ്ജുനൻെറ തേരാളി—പാത്ഥസാരഥി—യാണു് നമ്മുടെ ശ്രദ്ധയെ ഏററവുമധികം പിടിച്ചുപററുന്നതു്. അദ്ദേഹം ഇവിടെയാണു് ഏററവും സഹജമായ മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെടുന്നതു്. ശോകവിഹ്വലനായ അജ്ജുനൻെറ സുഹൃത്തും തത്ത്വജ്ഞാനിയും മാഗ്ഗദശ്കനുമായി പ്രവത്തിക്കുമ്പോൾ ശ്രീകൃഷ്ണൻെറ വ്യക്തിത്വം മഹാഭാരതത്തിൽ ഏററവും ഹൃദയസ്പർശിയായി അനുഭവപ്പെടുന്നു.

ഗീതോപദേശത്തിൻെറ ശോകാത്മകപശ്ചാത്തലം അതിനു യാഥാത്ഥ്യത്തിൻെറ അന്തരീക്ഷം നല്കുന്നു. യുദ്ധം തുടങ്ങുന്നതിനു തൊട്ടുമുമ്പു്, അണിനിരന്നുകഴിഞ്ഞ ഇരുസേനകളുടേയും നടുവിലായി രഥം നിറുത്താൻ അജ്ജുനൻ ശ്രീകൃഷ്ണനോടു് അഭ്യത്ഥിക്കുന്നു. അജ്ജുനൻ രംഗം നിരീക്ഷിച്ചു് ആരോടാണു് താൻ യുദ്ധം ചെയ്യേണ്ടതെന്നു മനസ്സിലാക്കുന്നു. ആരാധ്യരായ ഭീഷ്മരേയും ദ്രോണരേയും പോലെയുള്ള ഗുരുക്കന്മാരേയും മൂത്തവരേയും കണ്ടിട്ടു് അജ്ജുനൻ ദുഃഖാക്രാന്തനായിത്തീരുന്നു. ഗീതയുടെ ഒന്നാം അദ്ധ്യായം ഈ രംഗം എത്രയും സ്പഷ്ടമായി ചിത്രീകരിക്കുന്നുണ്ടു്. ഏററവും വണ്ണശബളമായ വികാരവൈവശ്യം അദ്ദേഹത്തിൻെറ വിവേകശക്തിയെ കീഴ്പ്പെടുത്തുന്നു. വെറും ലൗകികമായ യശസ്സിനുവേണ്ടി ഗുരുക്കന്മാരേയും ബന്ധുക്കളേയും കൊല്ലുകയില്ലെന്നും യുദ്ധം ചെയ്യുകയില്ലെന്നും ഉള്ള തൻെറ നിശ്ചയം അദ്ദേഹം ശ്രീകൃഷ്ണനെ അറിയിക്കുന്നു. വിജയസുഖത്തേക്കാൾ താൻ ഇഷ്ടപ്പെടുന്നതു് ഒരു ഭിക്ഷുവിൻെറ ജീവിതമാണു്. വേറേയും ചില വാദങ്ങൾ അജ്ജുനൻ മുന്നോട്ടുവെയ്ക്കുന്നുണ്ടു്. അവ അദ്ദേഹത്തിൻെറ അസാധാരണസ്ഥിതിയിലായ മനസ്സിനും വിച്ഛിന്നമായ വിവേകശക്തിക്കും സ്വീകാര്യമായി തോന്നിയിരുന്നു. അവസാനം ശരീരം വിറച്ചും ഹൃദയം തകന്നും അദ്ദേഹം രഥത്തിൽ ഇരുന്നുപോയി.

5. 'പാൎത്ഥ, പൗരുഷമില്ലായ്മയ്ക്കു കീഴടങ്ങാതെ'

ഈ വിഷമസ്ഥിതിയിൽ വരുന്ന ഊൎജ്ജസ്വലമായ കൃഷ്ണസന്ദേശം:

കുതസ്ത്വാ കശ്മലം ഇദം വിഷമേ സമുപസ്ഥിതം
അനാൎയ്യജുഷ്ടം അസ്വൎഗ്യം അകീൎത്തികരം അൎജ്ജുന.

'അൎജ്ജുന! ഈ പ്രതിസന്ധിയിൽ നിനക്കെവിടെനിന്നു വന്നു ഈ വിഷാദം? യോഗ്യന്മാൎക്കു ചേരാത്ത അപമാനകരമായ സ്വൎഗ്ഗപ്രാപ്തിക്കു പ്രതിബന്ധമായ ഈ മാലിന്യം?'

ക്ലൈബ്യം മാ സ്മ ഗമഃ പാൎത്ഥ നൈതത് ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗൎബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

'പൃഥയുടെ മകനേ! ശത്രുസംഹാരക, ഈ പൗരുഷമില്ലായ്മയ്ക്കു കീഴടങ്ങാതെ. ഇതു നിനക്കു യോജിച്ചതല്ല. തീരെ മോശമായ ഈ ഹൃദയദൗൎബല്യം ഉപേക്ഷിച്ച് എഴുന്നേല്ക്കുക.'

ഈ വാക്കുകൾ ഓജസ്സുരമായ ഔഷധംപോലെ അൎജ്ജുനന്റെ വിഷാദമഗ്നമായ മനസ്സിനെ ഉത്സാഹപ്പെടുത്തിയിരിക്കണം. കൃഷ്ണനു് അൎജ്ജുനനോടു് പൂൎണ്ണമായ സഹാനുഭൂതിയുണ്ടു്; എങ്കിലും അദ്ദേഹം നല്കുന്ന വിശദീകരണത്തോടു് അശേഷം യോജിപ്പില്ല. സ്നേഹം, ദയ, ഔദാൎയ്യം, കരുണ മുതലായവ സദ്ഗുണങ്ങളാൽ പ്രേരിതനാണു് താനെന്നു് അൎജ്ജുനൻ വിചാരിച്ചിരിക്കും. കൂട്ടത്തിൽ അക്രമരാഹിത്യവും പ്രതിരോധരാഹിത്യവും അദ്ദേഹം മുന്നോട്ടുവെയ്ക്കുന്നുണ്ടു്. എന്നാൽ, അദ്ഭുതകരമെന്നു പറയട്ടെ, കൃഷ്ണൻ ഇതൊന്നും കേട്ടു മയങ്ങുന്നില്ല. അദ്ദേഹം വിസ്മയകരമായ അന്തർദ്ദൃഷ്ടിയോടെ, മനഃശാസ്ത്രപരമായ രീതിയിൽത്തന്നെ, അൎജ്ജുനന്റെ മനസ്സിനെ, ശാന്തമാക്കുന്നു. അൎജ്ജുനന്റെ വാദങ്ങളെല്ലാം തന്റെ പ്രവൃത്തികളുടെ യുക്തിസാംഗത്യം സ്ഥാപിക്കാനുള്ള പ്രയത്നങ്ങൾ മാത്രമാണു്. സാധാരണജനങ്ങളുടെ കാൎയ്യത്തിലെന്നപോലെ അൎജ്ജുനന്റെ കാൎയ്യത്തിലും സദ്ഗുണം എന്നുപറയുന്നതു് ശക്തിഹീനതയെ മറയ്ക്കാനുള്ള കൗശലം മാത്രമാണു്. ജീവിതം സംഘൎഷമില്ലാതെ ശാന്തമായി മുന്നോട്ടുപോകുമ്പോൾ നാം അതു് അറിയുന്നില്ല. എന്നാൽ ഗൗരവമേറിയ സംഘട്ടനങ്ങളുണ്ടാകുമ്പോൾ, ജീവിതത്തിലെ കാററും പിശറും സൗകൎയ്യപ്രദങ്ങളായ ആശയങ്ങളെ വീണ്ടും വിലയിരുത്താൻ നമ്മെ നിൎബ്ബന്ധിക്കുമ്പോൾ മാത്രമേ, നമ്മുടെ സദ്ഗുണങ്ങളുടെ അടിസ്ഥാനം അത്ര ഉറപ്പുള്ളതല്ലെന്നു നാം മനസ്സിലാക്കൂ. ഈ സദ്ഗുണങ്ങളുടെ ബാഹ്യാവരണം

കീറിക്കളയണം. അപ്പോഴേ നമുക്ക് നൈതികജീവിതത്തിൽ ഉയർച്ചയുണ്ടാവൂ. അതിനു് ധീരൻെറ ബലവും സ്ഥൈര്യവും വേണം. അതുകൊണ്ടാണു് ശ്രീകൃഷ്ണൻ അർജ്ജുനനെ ഇങ്ങനെ ഉദ്ബോധിപ്പിക്കുന്നതു്; 'നിൻെറ ഹൃദയദൗർബല്യം കുടഞ്ഞുകളഞ്ഞു് ഉണരൂ. ഹേ, വീര!'

6 ജ്ഞാനപ്രശംസ

മുമ്പുദ്ധരിച്ച രണ്ടുശ്ലോകങ്ങളിൽ അടങ്ങിയ ഔഷധം ലഭിക്കുമ്പോൾ അർജ്ജുനൻെറ മനസ്സു് കുറെയൊക്കെ സ്ഥൈര്യം വീണ്ടെടുക്കുന്നു. അപ്പോഴാണു് ശ്രീകൃഷ്ണൻ സംശയങ്ങളും ഭ്രമവും നീക്കാൻ പററിയ സത്യജ്ഞാനം ഉപദേശിക്കുന്നതു്. ഈ ജ്ഞാനമാണു് മഹത്തമമായ രക്ഷാതത്ത്വം. ജ്ഞാനമാണു് ജീവിതത്തിലെ രോഗങ്ങൾക്കുള്ള ശാശ്വതചികിത്സ. സംശയങ്ങളും ഭ്രമങ്ങളും നമ്മളെ പിച്ചിച്ചീന്തുമ്പോഴാണു് സത്യജ്ഞാനം അഥവാ തത്ത്വശാസ്ത്രം അന്വേഷിക്കാനും സ്വീകരിക്കാനും നാം തയ്യാറാകുന്നതു്. അർജ്ജുനൻ ഈ സ്ഥിതിയിലായതുകൊണ്ടും തന്നെ പഠിപ്പിക്കാൻ അഭ്യർത്ഥിക്കുന്നതുകൊണ്ടും (ഗീത II 7) ശ്രീകൃഷ്ണൻ തത്ത്വശാസ്ത്രം പഠിപ്പിക്കുന്നു. അവസാനമില്ലാത്ത ജീവിതകൃത്യങ്ങളിൽ അർജ്ജുനൻെറ മനസ്സു് സ്ഥിരവും കാല്പകം ദൃഢവുമാകാൻ അതു വേണ്ടിയിരുന്നു. 'മുണ്ടിൻെറ അററത്തു് അദ്വൈതം തിരുകി ചുററിക്കെട്ടിവെയ്ക്കൂ; എന്നിട്ടു് എന്തുവേണമെങ്കിലും ചെയ്യൂ.' എന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു. ഇതുതന്നെയാണു് ശ്രീകൃഷ്ണൻ ചെയ്യുന്നതു്. ജീവിതം അടിസ്ഥാനടി പ്രശ്നങ്ങളുയർത്തുന്നു; അവയ്ക്കു പരിഹാരം നിർദ്ദേശിക്കുകയാണു് തത്ത്വശാസ്ത്രത്തിൻെറ ധർമ്മം. ജീവിതപ്രശ്നങ്ങൾക്കു് ശാശ്വതപരിഹാരം നല്കുന്ന സത്യജ്ഞാനമാണു് തത്ത്വശാസ്ത്രം അന്വേഷിക്കുന്നതു്. ജീവിതത്തിലെ വേലിയിറക്കം അവസാനിച്ചതിനുശേഷം സാക്ഷാത്കരിക്കേണ്ട പ്രതിജ്ഞകളുടെ രൂപത്തിലുള്ളതല്ല തത്ത്വശാസ്ത്രം നല്കുന്ന പരിഹാരങ്ങൾ. ഈ ജീവിതത്തിൽ സക്ഷാത്കരിക്കാനുള്ളതല്ലെങ്കിൽ സത്യത്തിനു് വലിയ അർത്ഥമൊന്നുമില്ല. പ്രശ്നംതന്നെ ഇല്ലെങ്കിൽ പിന്നെ പരിഹാരമെന്തിനു്? ഉപനിഷത്തുകൾ പറയുംപോലെ സത്യം ഇവിടെ ഇപ്പോൾ സാക്ഷാത്കരിക്കാനുള്ളതാണു് (കേനോപനിഷത്തു് II.5):

ഇഹചേദ് അവേദീത് അഥ സത്യം അസ്തി
ന ചേദ് ഇഹ അവേദീത് മഹതീ വിനഷ്ടിഃ.

'ഇവിടെ (ഈ ലോകത്തിൽ) അതു സാക്ഷാത്കരിച്ചവനു് യഥാർത്ഥ ജീവിതം ഉണ്ടു്. സാക്ഷാത്കരിക്കാത്തവനു് വളരെ വലിയ നഷ്ടമാണു് ഉണ്ടാവുക.'

സത്യം വളരെ ലളിതമാകയാൽ നിശ്ശബ്ദമായി അതു് ജീവിതത്തിൽ പ്രവേശിച്ച് വിവിധ പ്രവർത്തനങ്ങളെ തള്ളിക്കളയാതെ തന്നെ പതുക്കെപ്പതുക്കെ പരിവർത്തനങ്ങൾ ഉണ്ടാക്കുകയും ചെയ്യും. നാം ഇതികർത്തവ്യതാമൂഢരാകുമ്പോൾ ഈ സത്യമാണ് ശ്രീകൃഷ്ണൻ നമുക്കു നല്ലാമെന്നേല്ക്കുന്നതു്; അർത്ഥശൂന്യങ്ങളായ ഒരു കെട്ടു് പഴഞ്ചൻ സിദ്ധാന്തങ്ങളും വിശ്വാസപ്രമാണങ്ങളും ആചാരസംഹിതകളും അല്ല. മറെറന്തെങ്കിലുമാണ് അദ്ദേഹം ചെയ്യുന്നതെങ്കിൽ അതു് അപഹാസ്യമായേനേ. കൃസ്തു പറഞ്ഞതുപോലെ (മാത്യു, VII. 9):

അല്ലെങ്കിൽ, നിങ്ങളിലാരുണ്ടു്, മകൻ ആഹാരം ചോദിച്ചാൽ അവനു കല്ലുകൊടുക്കുന്നവൻ ?'

ജീവിതത്തിൽ സ്ഥൈര്യത്തോടെ മുമ്പോട്ടുപോകാനും എല്ലാപ്രതിബന്ധങ്ങളും തരണംചെയ്യാനും വേണ്ടതു് നല്ല ആത്മവിശ്വാസമാണ്. സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ, 'നമുക്ക് ആത്മവിശ്വാസം വേണം, ഈശ്വരവിശ്വാസത്തിനുമുമ്പായി.' നമ്മുടെ യഥാർത്ഥപ്രകൃതിയായ ആത്മാവിന്റെ ജ്ഞാനമാണ് പൗരുഷപൂർണ്ണമായ പ്രയത്നങ്ങളുടേയും നേട്ടങ്ങളുടേയും അടിസ്ഥാനം: ഈ ലക്ഷ്യം വെച്ചുകൊണ്ടു്, ശ്രീകൃഷ്ണൻ ആത്മസാക്ഷാത്കാരത്തിനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുന്നു. ആ ജ്ഞാനവും അതിൽനിന്നുണ്ടാകുന്ന വിശ്വാസവും തന്റെ പ്രശ്നങ്ങളുടെ പരിഹാരത്തിനായി പ്രയോഗിക്കേണ്ടതു് അർജ്ജുനൻതന്നെയാണ്. പതിനെട്ടാം അദ്ധ്യായത്തിലെ അറുപത്തിമൂന്നാം ശ്ലോകത്തിൽ ഇതു സ്പഷ്ടമാക്കുന്നുണ്ടു്. അവിടെ ശ്രീകൃഷ്ണൻ പറയുന്നു:

ഇതി തേ ജ്ഞാനം ആഖ്യാതം ഗുഹ്യാദ് ഗുഹ്യതരം മയാ
വിമൃശ്യൈതദ് അശേഷേണ യഥേച്ഛസി തഥാ കുരു.

'ഇങ്ങനെ ഏററവും ഗഹനമായ ജ്ഞാനം ഞാൻ നിനക്കു പറഞ്ഞുതന്നു. ഇതിനെപ്പററി പൂർണ്ണമായി ചിന്തിച്ചിട്ടു്, നിനക്കേതാണോ ഇഷ്ടം അതു ചെയ്യുക.'

ഈ ഉപദേശം അർജ്ജുനനിൽ ആഗ്രഹിച്ച ഫലം ഉളവാക്കിയെന്നതു് അതേ അദ്ധ്യായത്തിൽ 73-ാം ശ്ലോകത്തിലെ വാക്കുകളിൽനിന്നും തുടർന്നുള്ള പെരുമാററത്തിൽനിന്നും വ്യക്തമാകുന്നുണ്ടു്.

നഷ്ടോ മോഹഃ സ്മൃതിർലബ്ധാ ത്വത്പ്രസാദാന്മയാച്യുത
സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ.

'അച്യുത, എന്റെ വിഭ്രമം നശിച്ചു. അങ്ങയുടെ കൃപയാൽ എനിക്കു സ്മരണ വീണ്ടുകിട്ടി. ഞാൻ സ്ഥിരനായിരിക്കുന്നു. എന്റെ സംശയങ്ങൾ നീങ്ങിയിരിക്കുന്നു. ഞാൻ അങ്ങയുടെ വാക്കു് അനുസരിക്കാം.'

## 7. മനുഷ്യാത്മാവിൻെറ പ്രകൃതി

ശ്രീകൃഷ്ണൻെറ ശ്രദ്ധയെ ആകർഷിക്കുന്ന രണ്ടു പ്രധാന പ്രശ്നങ്ങളാണ് ആത്മാവിൻെറ പ്രകൃതിയും പെരുമാററവും. ഈ പ്രശ്നങ്ങളെ അദ്ദേഹം ഇതേ ക്രമത്തിൽ കൈകാര്യം ചെയ്യുന്നു.

എല്ലാത്തരം വിഭ്രമങ്ങളുടേയും തെററായ മൂല്യങ്ങളുടേയും മൂലകാരണം മനുഷ്യൻെറ അഹം ആണ്. അതിനെ ആധാരമാക്കിയാണ് എല്ലാ അനുഭവങ്ങളെപ്പററിയും നാം തീർപ്പുവരുത്തുന്നത്. സ്വയം പരിമിതമായതിനാൽ അഹത്തിന് ഈ തീർപ്പുകൾ ഭ്രമാതീതമാക്കാൻ കഴിയുകയില്ല. ഈ അഹം പൂർണ്ണമായും അയഥാർത്ഥമാണെന്നും കൂടുതൽ ഗഹനമായ യാഥാർത്ഥ്യമാണ് നമ്മുടെ ആത്മഭാവമെന്നും ആഴത്തിൽ അന്വേഷിച്ചാൽ തെളിയും. ഇവിടെ നാം വേദാന്തത്തിലെ 'സാക്ഷിയെന്ന' മഹത്തായ ആശയത്തിൽ ചെന്നെത്തുന്നു. ഈ ആശയം പാശ്ചാത്യതത്ത്വശാസ്ത്രജ്ഞന്മാരാരും കണ്ടിട്ടില്ല. എന്നാൽ ഇപ്പോൾ, മനശ്ശാസ്ത്രത്തിലും ജ്ഞാനശാസ്ത്രത്തിലും ശാസ്ത്രീയരീതികൾ പ്രയോഗിച്ചുകൊണ്ടു് അവരും ഈ ആശയത്തിലേയ്ക്കു ക്രമമായി നീങ്ങുകയാണ്. അഹം അയഥാർത്ഥമാണെന്നും മനുഷ്യൻെറ യഥാർത്ഥവ്യക്തിത്വം അഹത്തിലധിഷ്ഠിതമല്ലെന്നും ഉള്ളതു് ബുദ്ധമതത്തിൻെറ ഒരു പ്രധാന ആശയമാണ്. ആധുനികജീവശാസ്ത്രവും, മനശ്ശാസ്ത്രവും ഇതേ ആശയം ചൂണ്ടിക്കാണിക്കുന്നു. എച്ച്. ജി. വെൽസ്, ജി. പി. വെൽസ്, ജൂലിയൻ ഹക്സ്ലി എന്നിവർ എഴുതിയിട്ടുള്ള 'ദ സയൻസ് ഓഫ് ലൈഫ്' എന്ന ബൃഹത്തായ ആധുനികജീവശാസ്ത്രസംഗ്രഹം പറയുന്നു (പുറം 878–79):

> 'ഏകാന്തതയിൽ, നിശയുടെ നിശ്ശബ്ദതയിലും ചിന്താനിർഭരങ്ങളായ മററവസരങ്ങളിലും, നാം ജിജ്ഞാസയോടെ അന്വേഷിക്കുന്നു: എൻെറ പ്രപഞ്ചത്തിന് സ്പഷ്ടമായി കേന്ദ്രമായിരിക്കുന്നതും ലോകത്തെ ആർത്തിയോടെ തൻേറതാക്കിത്തീർക്കുന്നതുമായ ഈ 'സെൽഫ്' എപ്പോഴെങ്കിലും നശിക്കുമോ? അതില്ലെങ്കിൽ ഈ ലോകംതന്നെയില്ല. എന്നിട്ടും ഈ സബോധമായ 'സെൽഫ്' ഓരോ രാത്രിയിലും നാം ഉറങ്ങുമ്പോൾ മരിക്കുന്നു. സ്വന്തം അസ്തിത്വത്തിൻെറ ബോധത്തിലേയ്ക്കു് അതു് ഇഴഞ്ഞുകേറുന്ന വിവിധഘട്ടങ്ങളെ തേടിപ്പിടിക്കാൻ നമുക്കു കഴിയുന്നില്ല.
>
> 'വ്യക്തിത്വം എന്നതു് പ്രകൃതിയുടെ പദ്ധതികളിൽ ഒന്നു മാത്രമായിരിക്കാം; കുറെയേറേ കാര്യസാധകമൂല്യമുള്ളതും സൗകര്യപ്രദവും താത്കാലികവുമായ വിഭ്രമമായിരിക്കാം...

'മനുഷ്യന്റെ പ്രപഞ്ചചിത്രം എത്രമാത്രം ബുദ്ധിപരവും വ്യാപകവും ആകുന്നുവോ, അത്രമാത്രം അസഹ്യമായിത്തീരുകയാണ് വ്യക്തിജീവിതത്തിന്മേലുള്ള അവന്റെ കേന്ദ്രീകരണം. അവസാനം അതിനെ തിരസ്കരിക്കേണ്ടതു് അനിവാര്യമായിത്തീരുന്നു....

'അവൻ തന്റെ ''അഹ''ത്തിൽനിന്നും രക്ഷപ്പെടുന്നതു് ഒരു മഹത്തരമായ അസ്തിത്വത്തിൽ സ്വയം ലയിച്ചുകൊണ്ടും, പങ്കെടുത്തുകൊണ്ടും ആണ്. ഇത്തരം ഒരു സമ്പർക്കത്തിലൂടെ അവൻ വ്യക്തിനിഷ്ഠമല്ലാത്ത ഒരു അമർത്ത്യത നേടുന്നു, തന്റെ വ്യക്തിത്വത്തെ മഹത്തരമായ വ്യക്തിത്വത്തിൽ ലയിപ്പിക്കുന്നു. മതപരമായ മിസ്റ്റിസിസത്തിന്റെ സാരാംശം ഇതത്രേ. വ്യക്തിത്വത്തിന്റെ ജീവശാസ്ത്രപരമായ വിശകലനം നമ്മളെ മിസ്റ്റിക്കുകളുടെ അടുക്കലേയ്ക്കാണ് നയിക്കുന്നതു്. ശാസ്ത്രീയവീക്ഷണത്തിൽ, വ്യക്തി സ്വയം നഷ്ടപ്പെടുത്തിക്കൊണ്ടു് സ്വയം രക്ഷിക്കയാണ്. മിസ്റ്റിക്കുകളോ തങ്ങളുടെ ഇഷ്ടദേവതയിൽ സ്വയം ലയിക്കുന്നു. ശാസ്ത്രീയമായ വ്യാഖ്യാനമനുസരിച്ചു് മനുഷ്യൻ താൻ ഒരു പ്രത്യേക വ്യക്തിയാണെന്നുള്ളതു് വിസ്മരിക്കയും സാമാന്യനായ മനുഷ്യൻ എന്ന നിലയ്ക്കു് സ്വയം കണ്ടെത്തുകയും ചെയ്യുന്നു. ഈ അനിവാര്യസ്വഭാവത്തെ ബുദ്ധമതം മറെറാരു തരത്തിലാണ് പരിഗണിക്കുന്നതു്. വ്യക്തിജീവിതം വേദനാജനകമായ വിഭ്രമമാണെന്നും അതിൽനിന്നും രക്ഷപ്പെടാനായി വ്യക്തിതൃഷ്ണയെ ആക്രമിച്ചു കീഴടക്കണമെന്നുമാണ് ബുദ്ധമതോപദേശം. പാശ്ചാത്യമിസ്റ്റിക്കും പൗരസ്ത്യമുനിയും തങ്ങളുടെ ആശയങ്ങൾക്കു് ആധുനികശാസ്ത്രത്തിൽ സമർത്ഥനം കണ്ടെത്തും. ദൈനംദിനജീവിതത്തിലെ പ്രായോഗികസാന്മാർഗ്ഗികതയിലും ഇതു കാണാം. ഇവ രണ്ടും പഠിപ്പിക്കുന്നതു് ''സെൽഫി''നെ കീഴടക്കണമെന്നും, ''സെൽഫ്'' എന്നതു് ഒരു ലക്ഷ്യമല്ലെന്നും വെറും രീതി മാത്രമാണെന്നും ആണ്.'

ജീവശാസ്ത്രവും മനശ്ശാസ്ത്രവും നടത്തുന്ന ആധുനികവിശ്ലേഷണം മനുഷ്യന്റെ വ്യക്തിത്വബോധത്തിന്റെ അന്വേഷണത്തിൽ കൂടുതൽ ആഴത്തിലേയ്ക്കു് ഇറങ്ങിച്ചെല്ലണം. അല്ലെങ്കിൽ പൂർണ്ണമായ ശൂന്യവാദത്തിന്റെ ഹേത്വാഭാസത്തിൽ ചെന്നെത്തും. ഭാരതീയ തത്ത്വശാസ്ത്രം പ്രകൃതിയുടെ അനന്തപ്രവാഹത്തിന്റെ ഭാഗമായ അഹത്തിന്റെ പുറകിലായി പരമനിരീക്ഷകനെ കണ്ടുപിടിച്ചിരിക്കുന്നു. ഈ പരമതത്ത്വത്തെയാണ് 'സാക്ഷി' യെന്നും പറയുന്നതു്.

ഈ ലോകത്തിലെ ചിന്തകളുടേയും വസ്തുക്കളുടേയും പരിവർത്തന പ്രവാഹത്തിൽ അതിനെയെല്ലാം വീക്ഷിക്കുന്ന കാലാതീതതത്ത്വമാണ് 'സാക്ഷി.' ഈ കണ്ടുപിടിത്തത്തിന്റെ തത്ത്വശാസ്ത്രപരമായ അർത്ഥം ഇനിയും ഗ്രഹിക്കപ്പെടേണ്ടതായിരിക്കുന്നു. എങ്കിലും യഥാർത്ഥമായ ജ്ഞാനവും തർക്കസംഗതമായ നിർണ്ണയങ്ങളും, അവ തർക്കശാസ്ത്രത്തിലെയോ ഭൗതികശാസ്ത്രത്തിലെയോ ആവട്ടെ, അന്വേഷകൻ അഹത്തിൽനിന്നും സാക്ഷീഭാവത്തിലേയ്ക്കു നീങ്ങുന്നതായി വിവക്ഷിക്കുന്നുണ്ട്. ശാസ്ത്രം വസ്തുനിഷ്ഠമായ പഠനത്തിനു പ്രാധാന്യം കല്പിക്കുമ്പോൾ, വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളെ പരിത്യജിക്കണമെന്ന് അനുശാസിക്കുമ്പോൾ, ഈ സാക്ഷീഭാവത്തിലാണ് ഊന്നുന്നത്. കാരണം, ശാസ്ത്രം അദ്ദേഹത്തിന്റെ പരിമിതമായ വീക്ഷണത്തിനുപകരം സാക്ഷിയുടെ അപരിമിതവും വിശ്വജനീനവുമായ വീക്ഷണം അവലംബിച്ച് ബുദ്ധിപരമായ അനാസക്തിയെ ആശ്രയിക്കുകയാണ്. സാധാരണജീവിതത്തിൽ നിഷ്പക്ഷമായ നിർണ്ണയം ആവശ്യപ്പെടുമ്പോഴും അഹത്തിനെ ലോപിപ്പിക്കാൻ ശ്രമിക്കുകയാണ് ലക്ഷ്യം. പ്രൊ. ജെ. ബി. എസ്. ഹാൽഡെയിൽ 'പോസിബിൾ വേൾഡ്സ്' എന്ന ഗ്രന്ഥത്തിൽ പറയുന്നു:

> 'ഞാൻ തർക്കശാസ്ത്രരീതിയിലും ശാസ്ത്രീയമായും ചിന്തിക്കയും നൈതികമായി പ്രവർത്തിക്കയും ചെയ്യുമ്പോൾ എന്റെ ചിന്തകളും പ്രവൃത്തികളും എന്റെ വിശിഷ്ടലക്ഷണങ്ങൾ ഉള്ളവയല്ലാതാകുന്നു. മറിച്ച്, എന്റെ സ്ഥാനത്തു വരുന്ന ബുദ്ധിമാനും നീതിമാനുമായ ഒരുത്തന്റേതായി മാറുന്നു. അപ്പോൾ ഞാൻ എന്റെ മനസ്സിനെ കേവലവും സഹജവുമായ ഒന്നിനോട് സാത്മ്യം പ്രാപിപ്പിക്കയാണ്.
>
> 'ഇങ്ങനെ എത്രമാത്രം ചെയ്യാൻ എനിക്കു കഴിയുമോ, അതിജീവിക്കാനുള്ള എന്റെ സാദ്ധ്യത അത്രമാത്രം വർദ്ധിക്കുന്നു. ഇത് എത്രയധികം ചെയ്യാൻ കഴിയുമോ, വ്യക്തിപരമായ കാര്യങ്ങളിലുള്ള താത്പര്യവും വ്യക്തിപരമായ അമർത്ത്യതയ്ക്കുള്ള എന്റെ ആഗ്രഹവും അത്രമാത്രം കുറയും.'

സാക്ഷീഭാവത്തിന്റെ രണ്ടു മുഖ്യലക്ഷണങ്ങൾ അനാസക്തിയും വിശ്വജനീനതയും ആണ്. അത് വികാരവിക്ഷുബ്ധമാകാത്ത മനസ്സിന്റെയും കർത്തൃത്വബുദ്ധിയുടെ പരിപൂർണ്ണനിരാസവുമാണ്; ശാസ്ത്രീയവീക്ഷണത്തിന്റെ പൂർത്തീകരണമാണ്. നൈതികവും മതപരവുമായ അച്ചടക്കത്തിന്റെ ലക്ഷ്യവും പൂർത്തീകരണവുമാണതു് എന്നുള്ളതു് ഫലത്തിൽ കാണാൻ കഴിയും.

മനുഷ്യൻെറ ആത്മാവ് അജാതവും അനശ്വരവും ശാശ്വതവുമാണെന്ന് ശ്രീകൃഷ്ണൻ അജ്ജുനനോടുപറയുമ്പോഠം ഈ സാക്ഷീഭാവത്തെയാണ് സൂചിപ്പിക്കുന്നതു്. (ഗീത II. 16, VIII. 22, XV. 10, XVIII. 17 ഈ ശ്ലോകങ്ങഠം നോക്കുക.)

ഗീത സത്യത്തെ കാണുന്നതു് ഒരിക്കലും പരിവർത്തനം ചെയ്യാത്തതായിട്ടാണു്. അഹം പരിവത്തനവിധേയമായതിനാൽ അസത്യമാകുന്നു. അഹത്തെ സംബന്ധിച്ച എല്ലാ വസ്തുക്കളും അസത്യംതന്നെ. അതുകൊണ്ടാണു് ശീതോഷ്ണങ്ങഠം, സുഖദുഃഖങ്ങഠം മുതലായ അനുഭവദ്വന്ദ്വങ്ങളെ അതിവത്തിക്കാനും, ശാശ്വതവും പരിവവത്തനവിധേയമല്ലാത്തതുമായ സാക്ഷിയുമായി താദാത്മ്യം പ്രാപിക്കാനും ശ്രീകൃഷ്ണൻ അജ്ജുനനെ ഉപദേശിക്കുന്നതു്.

ഈ സാക്ഷി ആത്യന്തികമായ കത്താവും ദ്രഷ്ടാവും ആയതിനാൽ അതിനെ കണ്ടുപിടിക്കാനും മനസ്സിലാക്കാനുമുള്ള വൈഷമ്യം ശ്രീകൃഷ്ണൻ ഇങ്ങനെ പ്രകടിപ്പിക്കുന്നു. (ഗീത II. 29);

ആശ്ചര്യവത് പശ്യതി കശ്ചിദ് ഏനം
ആശ്ചര്യവദ് വദതി തഥൈവ ചാന്യഃ
ആശ്ചര്യവച്ചൈനം അന്യഃ ശൃണോതി
ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്

ചിലർ ഈ ആത്മാവിനെ ആശ്ചര്യകരമായി കാണുന്നു. മററു ചിലർ അതു് അത്ഭുതകരമാണെന്നു പറയുന്നു. ഇനിയും ചിലർ അതിനെ കേഠക്കുന്നതു് ആശ്ചര്യമായിട്ടാണു്. ഇനിയും മററു ചിലർ കേട്ടിട്ടും അതിനെ അറിയുന്നതേ ഇല്ല.'

### 8. ആത്മതത്ത്വശാസ്ത്രം: അതിൻെറ നൈതികവിവക്ഷകൾ

ശ്രീകൃഷ്ണൻ ആത്മാവിനെ സംബന്ധിച്ച തത്ത്വശാസ്ത്രം (സാംഖ്യയോഗം) പഠിപ്പിക്കുന്നു. അതിനുശേഷം ഈ തത്ത്വമീമാംസയുടെ നൈതികവിവക്ഷ സ്പഷ്ടമാക്കാൻ ശ്രമിക്കുന്നു. യുക്തിനിഷ്ഠമായ നീതിശാസ്ത്രം ഉദാത്തമായ തത്ത്വമീമാംസയിൽ അധിഷ്ഠിതമായിരിക്കണമെന്നു് ശ്രീകൃഷ്ണൻ നേരത്തേ കണ്ടിരുന്നു. നൈതികജീവിതത്തെപ്പററി പ്രവാചകരും തത്ത്വശാസ്ത്രജ്ഞന്മാരും പലപല സിദ്ധാന്തങ്ങഠം അവതരിപ്പിച്ചിട്ടുണ്ടു്. നിസ്സ്വാത്ഥതയാണു് ഉത്തമഗുണമെന്നു് എല്ലാ മതങ്ങളും തത്ത്വശാസ്ത്രങ്ങളും അനുശാസിക്കുന്നു. എന്നാൽ മതങ്ങഠം ഈശ്വരപ്രേരിതരായ പ്രവാചകരുടേയോ ഈശ്വരപ്രകടിതങ്ങളായ പുണ്യഗ്രന്ഥങ്ങളുടേയോ വചനങ്ങളിൽ

അതിൻെറ വിശദീകരണം അന്വേഷിക്കുമ്പോൾ, കാൻറിനെപ്പോലെയുള്ള തത്ത്വശാസ്ത്രജ്ഞന്മാർ അതുകാണുന്നതു് 'കാററിഗോറിക്കൽ ഇംപറേററിവി'ൽ (പ്രകൃതിയിലുള്ള മററു സകലശക്തികൾക്കു മതീതമായ ശാശ്വതധർമ്മം നീതിശാസ്ത്രമാണെന്ന വിശ്വാസത്തിൽ) ആണു്. പക്ഷേ ഇവ രണ്ടും തൃപ്തികരങ്ങളല്ല. നീതിശാസ്ത്രത്തിനു് കാൻറിൻെറ ശുദ്ധമായ യുക്തിയിലോ അതിൻെറ തത്ത്വമീമാംസയിലോ അനുമതി ലഭിക്കുന്നില്ല. അതുകൊണ്ടു്, അദ്ദേഹം അന്തഃപ്രജ്ഞയേയും പ്രായോഗികയുക്തിയേയും ആശ്രയിച്ചു് അവസാനം കാററഗോറിക്കൽ ഇംപറേററിവി'ൽ ചെന്നെത്തുന്നു. എങ്കിലും യുക്തിനിഷ്ഠമായ നീതിശാസ്ത്രത്തിൻെറ ആവശ്യകത ഇല്ലാതാകുന്നില്ല; കാൻറിൻെറ ആശയം ദിവ്യപ്രകടനത്തേക്കാൾ ഒട്ടും മെച്ചപ്പെട്ടതുമല്ല. എന്നാൽ വേദാന്തത്തിലും ഗീതയിലും നീതിപരതയുടേയും സാന്മാർഗ്ഗികതയുടേയും യുക്തിനിഷ്ഠമായ വിശദീകരണം നല്കുന്ന ഒരു തത്ത്വമീമാംസയാണുള്ളതു്.

വ്യക്തിയുടെ അഹവും സമൂഹവും തമ്മിലുള്ള അഥവാ സ്വാത്മതയും പരാത്മതയും തമ്മിലുള്ള സംഘട്ടനങ്ങളെ പരിഹരിക്കയാണു് നീതിശാസ്ത്രത്തിൻെറ ധർമ്മം. അഹത്തെ അവമർദ്ദിക്കാൻ നീതിശാസ്ത്രം നമ്മളോടു് ആവശ്യപ്പെടുന്നു. അയഥാർത്ഥമായ അഹത്തെ അതിക്രമിച്ചു് യഥാർത്ഥമായ ആത്മാവിനെ ദർശിക്കയാണിതു്. ഇതാണു് സാന്മാർഗ്ഗികജീവിതത്തിൻെറ സാരാംശം. 'ഞാൻ എന്തുകൊണ്ടു് സ്വാർത്ഥരഹിതനാകണം?' എന്നു യുക്തിവാദി യുക്തിയുക്തമായ ഉത്തരം പ്രതീക്ഷിച്ചുകൊണ്ടുചോദിക്കും: കാരണം, 'അഹം ഒരു രോഗമാണു്; അഹം മിഥ്യയാണു്' എന്നായിരിക്കും ഭഗവാൻ ബുദ്ധൻെറ ഉത്തരം. സത്യസാക്ഷാത്കാരത്തിനു് സാക്ഷീഭാവം കൈക്കൊള്ളേണ്ടിയിരിക്കുന്നു. ആ സാക്ഷാത്കാരം പൂർണ്ണമാകണമെങ്കിൽ നീതിപരമായ അച്ചടക്കം ശാസ്ത്രീയവും ബൗദ്ധികവുമായ അച്ചടക്കങ്ങളോടുചേർന്നു് പ്രവർത്തിക്കേണ്ടതുണ്ടു്. സത്യത്തെ അനുസന്ധാനം ചെയ്യുമ്പോൾ ആവശ്യമായ ബുദ്ധിപരമായ അച്ചടക്കത്തോടു് ജീവിതത്തിലെ ഓരോ നിമിഷത്തിലും അടങ്ങിയ സാന്മാർഗ്ഗികമായ അച്ചടക്കം ചേർക്കേണ്ടിയിരിക്കുന്നു. വേദാന്തത്തിൻേറയും ബുദ്ധമതത്തിൻേറയും വീക്ഷണത്തിൽ ഇതാണു് യോഗം; ജീവിതം അനന്തമായ സംഘർഷമാകുന്നു. അവസാനമില്ലാത്ത പ്രവൃത്തിയാണതിൻെറ ലക്ഷണം. ജീവിതത്തെയും പ്രവർത്തനങ്ങളേയും സത്യജ്ഞാനം ലഭിക്കത്തക്കവണ്ണം എങ്ങനെ ക്രമീകരിക്കാം? അതാണു് പ്രശ്നം. മാനവവർഗ്ഗത്തിൻെറ പേരില്ലാത്ത അന്വേഷണമാണതു്. മനുഷ്യൻെറ പ്രവർത്തനങ്ങളെ വ്യക്തിയുടേയും സമൂഹത്തിൻേറയും നന്മയ്ക്കു് ഉപകരിക്കത്തക്കവിധം എങ്ങനെ മെരുക്കാം? ഈ ശാശ്വതപ്രശ്നത്തിനു് ശ്രീകൃഷ്ണൻ നല്കുന്ന

പരിഹാരമാണ് ഗീതയിലെ കർമ്മയോഗം. ചിന്താചരിത്രത്തിൽ മൗലികവും അനുപമവുമാണത്.

ശരിയായ അന്വേഷണമില്ലാത്ത പരിതഃസ്ഥിതിയിൽ, അശിക്ഷിതനായ മനുഷ്യൻ അഹത്തെ യഥാർത്ഥമായി കരുതുന്നു; അതിന്റെ വീക്ഷണകോണത്തിൽനിന്നാണ് എല്ലാ പ്രവൃത്തികളും സംഭവങ്ങളും നിർണ്ണയിക്കുന്നത്. ഈ ഘട്ടത്തിൽ പ്രവർത്തനത്തിന് പല ലക്ഷ്യങ്ങളുണ്ടാവും. ശ്രീകൃഷ്ണന്റെ കാലത്ത് സ്വർഗ്ഗപ്രാപ്തി ഒരു ലക്ഷ്യമായിരുന്നു. വേദകാലത്ത് ഇതൊരു മതതത്ത്വമായി ത്തീർന്നിരുന്നു. എന്നാൽ ഉപനിഷത്തുകളിലെ അന്വേഷണത്തി ലൂടെ അഹം അശാശ്വതവും അയഥാർത്ഥവുമാണെന്നു സ്ഥാപിക്ക പ്പെട്ടു. അങ്ങനെ സ്വർഗ്ഗതത്ത്വശാസ്ത്രത്തിന്റെ അടിസ്ഥാനം തകർന്നു. ഉപനിഷത്തുകളും ബുദ്ധനും തൃഷ്ണാനിർഭരമായ ജീവിതം, അത് ഐഹികമോ പാരത്രികമോ ആവട്ടെ, അയഥാർത്ഥമാണെന്നു പഠിപ്പിച്ചു. യാഗാദിക്രിയകൾ നൈതികജീവിതത്തിന്റെ സാരാംശമല്ലെന്ന് ശ്രീകൃഷ്ണനും ബുദ്ധനും സ്ഥാപിച്ചു. ഉന്നതജീവിത മൂല്യങ്ങളുടെ ബഹിഃപ്രകടനം സാമ്രാജ്ഞികപരിണാമത്തിന്റെ മാനദണ്ഡമല്ല. യഥാർത്ഥത്തിൽ വേണ്ടത് അഹത്തിന്റെ വിലോ പനമാണ്. ഗീത കർമ്മയോഗശിക്ഷണത്തിലൂടെ ജീവിതമാർഗ്ഗ ദർശനം മതശാസ്ത്രത്തിൽനിന്നും തത്ത്വശാസ്ത്രത്തിലേയ്ക്ക് മാററി പ്രതിഷ്ഠിച്ചു. (ഗീത II. 39;):

ഏഷാ തേ അഭിഹിതാ സാംഖ്യേ
ബുദ്ധിർയോഗേ ത്വിമാം ശൃണു
ബുദ്ധ്യാ യുക്തോ യയാ പാർത്ഥ
കർമ്മബന്ധം പ്രഹാസ്യസി.

'ആത്മസാക്ഷാത്കാരത്തിന്റെ ജ്ഞാനം (സാംഖ്യം) നിനക്ക് ഉപ ദേശിച്ചിരിക്കുന്നു. അർജ്ജുന! ഇപ്പോൾ യോഗജ്ഞാനം (പ്രായോ ഗിക ആദ്ധ്യാത്മികത്വം) കേൾക്കുക. ഈ ജ്ഞാനം ലഭിച്ചാൽ കർമ്മ ബന്ധങ്ങളെ പൊട്ടിച്ചെറിയാം.'

നേഹാഭിക്രമനാശോഽസ്തി പ്രത്യവായോ ന വിദ്യതേ
സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോഭയാത്.

'ഇവിടെ (കർമ്മയോഗത്തിൽ) പ്രയത്നം അപൂർണ്ണമായതുമൂലമുള്ള വ്യർത്ഥതയില്ല. വിപരീതഫലങ്ങളുണ്ടാകയുമില്ല. ഈ ധർമ്മം സ്വല്പമെങ്കിലുമുണ്ടെങ്കിൽ വലിയ ഭയത്തിൽനിന്നും രക്ഷനേടാം.'

സാക്ഷീഭാവത്തിന്റെ രണ്ടുലക്ഷണങ്ങൾ നാം മുമ്പ് കണ്ടു: 1. നിസ്സംഗത, 2. സങ്കുചിതവീക്ഷണത്തിൽനിന്നുള്ള മോചനം. ശാസ്ത്രീയമായ അന്വേഷണം ഉന്നതമായ വീക്ഷണം നല്കുന്നതെങ്ങ നെയെന്നും നാം കണ്ടു. നീതിപരമായ പ്രയത്നം ഇതേതരത്തിലുള്ള

പൂർണ്ണതയിലേയ്ക്കു നയിക്കുന്നതെങ്ങനെയെന്നു നോക്കാം. അഹത്തെ കീഴടക്കാനുള്ള ഇത്തരം പ്രയത്നങ്ങൾ ആത്മസാക്ഷാത്കാരത്തിനു് അത്യന്താപേക്ഷിതമാകുന്നു.

## 9 കർത്തവ്യം നീതിപരമായ അച്ചടക്കത്തിന്റെ ആദ്യഘട്ടം

ഈ ലക്ഷ്യത്തോടുകൂടി ഗീത രണ്ടു കാര്യങ്ങൾ ഉപദേശിക്കുന്നു. ഒന്നു്: കർമ്മം സുഖകരമായാലും ദുഃഖകരമായാലും, കർത്തവ്യബോധത്തോടെ നിർവ്വഹിക്കണം. എന്താണിതിന്റെ വിവക്ഷ? കർമ്മം സ്വയം ഉന്നതമോ അധമമോ അല്ല. 'അഹ'ത്തിന്റെ ഇഷ്ടാനിഷ്ടങ്ങളാണു് കർമ്മങ്ങളുടെ വില നിർണ്ണയിക്കുന്നതു്. ഈ ഘട്ടത്തിൽ മനുഷ്യൻ സുഖകരമായ ജീവിതവും സുഖകരമായ മതവും അന്വേഷിക്കുന്നു. എന്നാൽ കർത്തവ്യബോധം നമ്മളെ പഠിപ്പിക്കുന്നതു് അഹം സഞ്ചയിച്ചിട്ടുള്ള അസത്യങ്ങളായ ജീവിതമൂല്യങ്ങളെ നിരാകരിക്കാനാണു്. 'അഹ'ത്തിന്റെ മൂല്യങ്ങളെ നിരാകരിക്കുന്നതിന്റെ ഫലമായി 'അഹ'ത്തെത്തന്നെ അതിവർത്തിക്കുവാൻ സാധിക്കുന്നു. ഇതു് സാക്ഷിയുടെ രണ്ടാമത്തെ ലക്ഷണം സാക്ഷാത്കരിക്കാൻ സഹായിക്കുന്നു. പരിമിതമായ വീക്ഷണത്തിൽനിന്നും മുക്തനാകുക എന്നുവെച്ചാൽ വിശ്വജനീനമായ വീക്ഷണം നേടുകയെന്നുതന്നെ അർത്ഥം. രണ്ടാമതായി, നമ്മുടെ കർമ്മങ്ങളുടെ ഫലങ്ങളെ നിരാകരിക്കുക എന്നുവെച്ചാൽ അവയോടു നിസ്സംഗത പാലിക്കയും സാക്ഷിയുടെ രണ്ടാമത്തെ ഗുണം സാക്ഷാത്കരിക്കയും ആണു്. പല പല സ്വാർത്ഥലക്ഷ്യങ്ങളോടെ പ്രവർത്തിക്കുന്നവരെ സംബന്ധിച്ചു് ഗീതയുടെ ആരോപണം അവർ തീരേ വിവേകശൂന്യരാണെന്നതാണു്; 'കൃപണാഃഫലഹേതവഃ' ഗീത കർമ്മയോഗത്തെ 'പ്രവൃത്തി നൈപുണ്യം' ആയി നിർവ്വചിക്കുന്നു. 'യോഗഃകർമ്മസു കൗശലം' ഈ വീക്ഷണം ഇങ്ങനെ പ്രശംസിക്കപ്പെടുന്നു. (ഗീത 2. 51):

> കർമ്മജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ
> ജന്മബന്ധവിനിർമുക്താഃ പദം ഗച്ഛന്ത്യനാമയം.

'മനസ്സിന്റെ സമനിലനേടിയ ബുദ്ധിമാന്മാർ കർമ്മഫലങ്ങൾ ത്യജിച്ചു്, ജീവിതച്ചങ്ങലകളിൽനിന്നെല്ലാം മോചനം നേടി, തിന്മകളെത്തിച്ചേരാത്ത സ്ഥിതിയെ പ്രാപിക്കുന്നു.'

## 10 കർത്തവ്യത്തിനു് അതീതമായി മാനവജീവിതത്തിന്റെ സഹജത

ഇങ്ങനെ, നൈതികവും ആദ്ധ്യാത്മികവുമായ അച്ചടക്കത്തിൽ ആദ്യത്തെ പടിയാണു് കർത്തവ്യം. ഇതിനേക്കാൾ ഉയർന്ന

ഒരു പടിയാണു് ഗീത പഠിപ്പിക്കുന്നതു്. ആ ഘട്ടത്തിൽ സാക്ഷികളത്രേ മുനിമാരും പവിത്രാത്മാക്കളും. ഈ ഘട്ടം ഇന്ത്യൻ ചിന്തയ്ക്കു വെളിയിൽ ആരും തന്നെ പരിഗണിക്കാത്തതാണു്. അഹത്തെ അവമർദ്ദിക്കാൻ പഠിപ്പിക്കുന്ന വിദ്യാലയമാണു് 'കർത്തവ്യം'. ഈ ഘട്ടത്തിൽ അന്തമററ സംഘർഷങ്ങൾ ഉണ്ടാകും. എന്നാൽ അഹത്തിൽനിന്നും സാക്ഷിയിലേയ്ക്കു് തന്റെ കേന്ദ്രം മാററുന്നതിൽ വിജയം വരിക്കുന്നവനെ സംബന്ധിച്ചിടത്തോളം കർത്തവ്യം സ്വയം പരിപൂർണ്ണമാകുന്നു. മാത്രമല്ല, ആ വ്യക്തി ഏററവും ഉന്നതമായ നിലയിൽനിന്നുകൊണ്ടു പ്രവർത്തിക്കും. ബന്ധനങ്ങളെല്ലാം പൊട്ടിച്ചെറിഞ്ഞു സ്വാതന്ത്ര്യത്തിന്റെ വായുവിലേയ്ക്കു് പറക്കാനുള്ള പ്രേരണ കർത്തവ്യത്തെ വിമർശിക്കാനും വിലയിരുത്താനും നിർബ്ബന്ധിക്കും. വികാരങ്ങളുടേയും തൃഷ്ണകളുടേയും തലവുമായി താരതമ്യം ചെയ്യുമ്പോൾ കർത്തവ്യതലം ഉയർന്നതുതന്നെ. നീതിനിഷ്ഠനായ മനുഷ്യൻ തീർച്ചയായും ജന്തുതലത്തിലുള്ളവനെക്കാൾ ഉയർന്നവനാണല്ലോ. എന്നാൽ നീതിയിൽ നിർബ്ബന്ധത്തിന്റെ ഒരു ചെറിയ അംശം ഉണ്ടു്. അതു് ആന്തരികമോ (കാററഗോറിക്കൽ ഇംപറേററിവ്)—മതപരവും ഭരണപരവുമായ വിധിനിഷേധരൂപത്തിൽ—ബാഹ്യമോ ആകട്ടെ, നിർബ്ബന്ധംതന്നെ. അതുകൊണ്ടു് അതിനെ അതിവർത്തിക്കേണ്ടതുണ്ടു്. സ്വാതന്ത്ര്യത്തിന്റെ വിളി അത്ര പ്രബലമാണു്; എല്ലാ ബന്ധനങ്ങളും പൊട്ടിച്ചെറിയണം. കർത്തവ്യനിരതനായ മനുഷ്യൻ, കൂടിവന്നാൽ, ഒരു അച്ചടക്കമുള്ള അടിമയേ ആകൂ.

അതുകൊണ്ടു് ഈ കർത്തവ്യതലത്തിൽനിന്നുയർന്നു് സ്വതന്ത്രനായി കർമ്മം ചെയ്യാനാണു് ഗീത പഠിപ്പിക്കുന്നതു്. ഒരു പവിത്രഗ്രന്ഥത്തിന്റെയോ ഗുരുവിന്റെയോ ആജ്ഞയനുസരിച്ചു് അന്യനെ സ്നേഹിക്കുക നല്ലതുതന്നെ. അതിനേക്കാൾ നല്ലതാണു് ആന്തരികപ്രേരണയുടെ ഫലമായുള്ള പരമസ്നേഹം. എന്നാൽ ഉത്തമമായ പരസ്നേഹം നമ്മുടെ പൂർണ്ണജീവിതത്തിന്റെ സഹജമായ അഭിവ്യക്തിയെന്ന നിലയിലുള്ളതാണു്. ആദ്യത്തെ രണ്ടുഘട്ടങ്ങളിൽ തെററുപററാനും ഈഷത്സ്വാർത്ഥതയുണ്ടാകാനും സാധ്യതയുണ്ടു്. എന്നാൽ 'അഹ'ത്തെ അതിവർത്തിച്ചു് സ്വാർത്ഥസ്നേഹം ലുപ്തമാകുമ്പോൾ ജീവിതസ്നേഹങ്ങൾ ശാശ്വതവും ശുദ്ധവുമായിത്തീരുന്നു. ജീവിതം നൈസർഗ്ഗികമാകുന്നു; സ്നേഹം സഹജമാകുന്നു. റോസാപ്പൂവിനു് സുഗന്ധം പരത്താതിരിക്കാൻ കഴിയാത്തതുപോലെ, ഇയാൾക്കു് സ്നേഹിക്കാതിരിക്കാൻ സാധ്യമല്ലാതാവുന്നു. കാരണം, അയാൾ ഉത്തരവുകളുടേയോ നിയമത്തിന്റേയോ നിലവാരത്തിലല്ല; പ്രകൃതിയുടേയും സഹജാഭിവ്യക്തിയുടേയും തലത്തിലാണു്. കർത്തവ്യത്തിനപ്പുറ

ത്തുള്ള ഈ നിലയെപ്പററി ഗീത ധാരാളം ശ്ലോകങ്ങളിൽ വിവരിക്കുന്നുണ്ട്. ഈ നിലയിയാണ് ബുദ്ധന്മാരും കൃസ്തുമാരും വർത്തിക്കുന്നതു്. (ഗീത II. 71, III. 17, IV. 18, VI. 18, XII, 13, 14, 18, 19 നോക്കുക)

സാക്ഷിബോധത്തെ പ്രാപിച്ചവൻ ജീവിതത്തെ വീക്ഷിക്കുന്നതു് പൂർണ്ണമായും നൂതനമായ പരിപ്രേക്ഷ്യത്തിലായിരിക്കും. ജീവിതത്തിലും അതിൻെറ ധർമ്മങ്ങളിലും അഹം ചേർത്തുവെച്ച അസത്യങ്ങളായ മൂല്യങ്ങളെല്ലാം നശിക്കും. ഇത്തരം ജീവിതമാണ് സാന്മാർഗ്ഗികപൂർണ്ണതയുടെ പരാകാഷ്ഠ. ആ സ്ഥിതിയിൽ സംഘട്ടനങ്ങളും സന്തോഷങ്ങളും, വിദ്വേഷങ്ങളും മത്സരങ്ങളും, ദുഃഖങ്ങളും ദുരിതങ്ങളും മനുഷ്യൻ പിന്നിടുന്നു. എല്ലാം ഒരു മഹത്തായ സ്വരസാമഞ്ജസ്യമായി അവനു് അനുഭവപ്പെടുന്നു. ഈ സാമഞ്ജസ്യം തൻെറ ഉള്ളിലും വെളിയിലും നിറഞ്ഞിരിക്കുന്നതായി അയാൾക്കു തോന്നും. അപ്പോൾ അയാളുടെ ചുണ്ടത്തുനിന്നും സ്നേഹവചനങ്ങളേ ഉതിരു. അയാളുടെ ചിന്തകളെല്ലാം ലോകനന്മയെപ്പററിയായിരിക്കും; അയാളുടെ പ്രവൃത്തികൾ മനുഷ്യവർഗ്ഗത്തിൻെറ ആകെക്കൂടിയുള്ള നന്മയെ ലാക്കാക്കും. അവർ ഗീതയുടെ വാക്കുകളിൽ 'സർവ്വഭൂത ഹിതേ രതാഃ—എല്ലാ ജീവികളുടേയും നന്മയിൽ രമിക്കുന്നവരായിരിക്കും', മനുഷ്യവർഗ്ഗത്തിൻെറ നന്മ അഥവാ ലോകസംഗ്രഹം ആയിരിക്കും അയാളുടെ പ്രവൃത്തികളുടേയും ചിന്തകളുടേയും ഒരേ ഒരു പ്രമാണം. ഇവരാണ് ഭൂമിയിലെ ഉപ്പ് എന്നു് യേശുക്രിസ്തു പറഞ്ഞതു് എത്ര സത്യം!

## 11, ശ്രീകൃഷ്ണൻെറ മഹത്തായ ആദ്ധ്യാത്മികസമന്വയം

ഈ തത്ത്വശാസ്ത്രത്തിലും സാന്മാർഗ്ഗികബോധനത്തിലും ജീവിതത്തിലെ എല്ലാ പ്രവർത്തനങ്ങളുടേയും വിശദീകരണവും അർത്ഥവും നമുക്കു ലഭിക്കുന്നു. ഇവിടെ ഗീതയുടെ ഒരു പ്രധാനഗുണം എടുത്തു പറയേണ്ടതുണ്ട്—ഒരു ദ്ഗ്രഥനസ്വരമാണതു്. ഒരു സമഗ്രതത്ത്വശാസ്ത്രത്തിൻ കീഴിൽ ശ്രീകൃഷ്ണൻ ആദ്ധ്യാത്മികജീവിതത്തിൻെറ എല്ലാ വശങ്ങളേയുംസമന്വയിപ്പിക്കുന്നു. കർമ്മം, ഭക്തി, ധ്യാനം, ജ്ഞാനം, എന്നിങ്ങനെ നാലുമാർഗ്ഗങ്ങളാണ് ഇന്ത്യയിൽ പ്രധാനമായിത്തീർന്നിട്ടുള്ളതു്. ശ്രീകൃഷ്ണൻ ഈ നാലുമാർഗ്ഗങ്ങളേയും, മററുമാർഗ്ഗങ്ങളുണ്ടെങ്കിൽ അവയേയും, സമന്വയിപ്പിച്ചിരിക്കുന്നതു് അവയുടെ സാരഭൂതങ്ങളായ സാമാന്യഗുണങ്ങളും പ്രകൃതിയും ചൂണ്ടിക്കാണിച്ചുകൊണ്ടാണ്. നമുക്കു് ഈശ്വരൻെറ മുമ്പിൽ ശരണം പ്രാപിക്കയോ, നിഃസ്സംഗതയോടെ കർമ്മം ചെയ്യുകയോ, ശാന്തമനസ്സരായി ചിന്ത

കളെ വിശ്ലേഷണം ചെയ്യുകയോ ആവാം. അപ്പോഴെല്ലാം നാം യഥാർത്ഥത്തിൽ ചെയ്യുന്നതു് 'അഹ'ത്തെ ലോപിപ്പിക്കയാണ്. സത്യത്തിൻെറ മൂടുപടം ധരിച്ചു് നമ്മളിലെല്ലാം വർത്തിക്കുന്നതു് ഈ അഹം ആകുന്നു. നാം ഏതു മതചടങ്ങുകൾ നടത്തുമ്പോഴും ഏതു ജീവിതഘട്ടത്തിലായിരിക്കുമ്പോഴും നമ്മുടെ കേന്ദ്രം വ്യക്തിത്വത്തിൻെറ 'അഹ'ത്തിൽനിന്നും സാക്ഷീഭാവത്തിലേയ്ക്കു മാററുകയാണെങ്കിൽ, ജീവിതത്തിലെ എല്ലാത്തരം ദ്വൈതീഭാവങ്ങളേയും സംഘർഷങ്ങളേയും അതിവർത്തിച്ചു് വിശ്വജനീനമായ വീക്ഷണവും ഹൃദയവിശാലതയും നേടുകയാണ് ചെയ്യുന്നതു്. മാത്രമല്ല, ഹൃദയവിശാലതയും വീക്ഷണവൈപുല്യവും നാം എവിടെയെല്ലാം കാണുന്നുണ്ടോ, അവിടെയെല്ലാം ഈ നേട്ടം ഉണ്ടായിട്ടുണ്ടെന്നും മനസ്സിലാക്കാം.

ഇതാണ് ചുരുക്കത്തിൽ ഗീതോപദേശവും അതിൻെറ വിവക്ഷയും അതിൻെറ സ്വഭാവം വിഭാഗീയമോ സങ്കുചിതമോ അല്ല എന്നതു് അത്ഭുതകരമായിരിക്കുന്നു. നമ്മുടെ ജീവിതനില എന്തുമാകട്ടെ; നമ്മുടെ മതമോ സിദ്ധാന്തമോ എന്തുമാകട്ടെ; ഗീതോപദേശത്തിൻെറ വ്യാപ്തി അപരിമിതമാണ്. അതിനു് ഒരേ ഒരു സന്ദേശമേയുള്ളു. ശക്തിയുടെ സന്ദേശമാണിതു്. അതു് മനുഷ്യനെ ആത്മാഭിവ്യക്തിയുടെ ഉന്നതതരങ്ങളായ നിലകളിലേയ്ക്കു നയിക്കുന്നു. ജൂതനെ ജൂതനല്ലാതാക്കാമെന്നോ ക്രിസ്ത്യാനിയാക്കാമെന്നോ, മുസ്ളീമിനെ ഹിന്ദുവാക്കാമെന്നോ പാശ്ചാത്യദേശക്കാരനെ പൂർവ്വദേശീയനാക്കാമെന്നോ, മറിച്ചെന്തെങ്കിലും ചെയ്യാമെന്നോ ഭഗവദ്ഗീത ഏല്ക്കുന്നില്ല. അതു് ഓരോ സ്ത്രീയേയും പുരുഷനേയും ഉദ്ബുദ്ധരാക്കുന്നു; ഓരോരുത്തരും അവരവരുടെ പരിതഃസ്ഥിതിയിൽ ഉപദേശങ്ങൾ പ്രയോഗിക്കുവാനും സത്യത്തിൻെറ കോട്ടയിലേയ്ക്കു മുന്നേറാനും പ്രേരിപ്പിക്കുന്നു. ഒരേയൊരു മുന്നറിയിപ്പേ നല്കാനുള്ളു: തൃപ്തിയോടെ വഴിയിൽ കിടന്നു മയങ്ങിപ്പോകരുതു്. സത്യാന്വേഷണത്തിൽ കരച്ചിലിനു് ഒരു സ്ഥാനവുമില്ല.

## 12. ഉപസംഹാരം

ഇന്നു് ലോകം ചരിത്രത്തിലെ ഒരു പരിവർത്തനഘട്ടത്തിലൂടെ കടന്നുപോകുകയാണ്. പഴയചിന്തകളും അഭിപ്രായങ്ങളും സ്ഥാപനങ്ങളും അതിശീഘ്രം ദ്രവിക്കുകയാണ്. ഭാവിയുടെ രൂപം സ്പഷ്ടമായി കാണാൻ കഴിയുന്നില്ല. എങ്കിലും ഒരുറച്ച നാഗരികതയെപ്പററിയുള്ള ആഗ്രഹം ആധുനികപ്രജ്ഞയിൽ അന്തർനിഹിതമാണ്. ഭാവിലോകത്തിൻെറ സ്ഥിതിഗതികളെപ്പററി ചിന്തിച്ചി

ട്ടുള്ള പാശ്ചാത്യചിന്തകരും പൗരസ്ത്യചിന്തകരും ഇതു പ്രകടമാക്കിയിട്ടുണ്ട്. ഭാവിയിൽ ഒരു ലോകനാഗരികത രൂപംകൊള്ളണമെങ്കിൽ, മനുഷ്യവർഗ്ഗത്തിന്റെ സാമൂഹികബുദ്ധി പ്രയോജനപ്പെടുത്തേണ്ടതുണ്ട്. അപ്പോൾ മഹത്തമങ്ങളായ സംഭാവനകൾ ഉണ്ടാവുക വിഭാഗീയചിന്തകളിൽനിന്നോ മതസിദ്ധാന്തങ്ങളിൽനിന്നോ പാർട്ടി നേതാക്കളിൽനിന്നോ ആയിരിക്കുകയില്ല. മനുഷ്യവർഗ്ഗത്തിന്റെ ആദ്ധ്യാത്മികഗുണകാംക്ഷികളായ കൃഷ്ണനും ബുദ്ധനും ക്രിസ്തുവും മഹമ്മദും ആണ് അതിനു സംഭാവന നല്കുക. തീവ്രവികാരങ്ങളോടും ഉത്കടാഭിലാഷങ്ങളോടും കൂടിയ ആധുനികലോകം മഹാഭാരതയുദ്ധകാലഭാരതത്തെ അനുസ്മരിപ്പിക്കുന്നതാണ്. സംഘട്ടനങ്ങളും പരിഭ്രാന്തികളും നിറഞ്ഞ ഇക്കാലത്തു്, മൂവായിരത്തിലധികം കൊല്ലങ്ങൾക്കുമുമ്പ് ശ്രീകൃഷ്ണൻ നല്കിയ യുക്തിനിഷ്ഠവും സാർവ്വജനീനവും സമഗ്രവുമായ ആദ്ധ്യാത്മികസന്ദേശം ഉത്തമമായ വഴികാട്ടിയായിരിക്കും. അതു് ഈശ്വരൻ മനുഷ്യനു നല്കിയ സനാതനവും പുരാതനവും കാലാതീതവുമായ സന്ദേശമാണ്. മഹാപ്രശ്നങ്ങൾ നമ്മുടെ മുമ്പിലിരിക്കുന്നു. ലോകത്തിലെ ഏറ്റവും ധീരരായ വീരന്മാർപോലും അവയുടെ മുമ്പിൽ വിറയ്ക്കും. എഡ്‌വിൻ ആർണോൾഡ് 'സോംഗ് സെലസ്റ്റിയൽ' എന്നു വിളിച്ച ഭഗവദ്ഗീതയെപ്പററി ലോകത്തിലെ പല ഭാഗങ്ങളിലും ഉയർന്നുവന്നിട്ടുള്ള താത്പര്യം മനുഷ്യവർഗ്ഗത്തിനു് ശാശ്വതഗുണം നല്കുമാറാകട്ടെ എന്നു നമുക്കു പ്രത്യാശിക്കാം.

# 8

# അവതാരം ചരിത്രനിർമ്മാതാവ്*

## 1. ഉപക്രമം

ഭാരതീയ ആദ്ധ്യാത്മികപാരമ്പര്യത്തിന്മേൽ നിത്യതയുടെ മായാത്ത മുദ്ര പതിപ്പിച്ചിട്ടുള്ള ഉപനിഷത്തുക്കളുടെ മതത്തിനും തത്ത്വശാസ്ത്രത്തിനും ചില പ്രധാന ഗുണവിശേഷങ്ങളുണ്ട്. അവ മനുഷ്യനെ മതപരവും സൈദ്ധാന്തികവുമായ പല പല വിഭാഗങ്ങളായി പിരിയാത്ത മനുഷ്യനായി കാണുന്നു. യുക്തിനിഷ്ഠമായ മനഃസ്ഥിതിയും സമീപനവും; ആദ്ധ്യാത്മികമായ ഉദാത്തലക്ഷ്യം; മനുഷ്യനന്മയെക്കുറിച്ചുള്ള ഭാവാവേശം; സർവ്വോപരി സമന്വയത്തിന്റേയും സൗഹാർദ്ദത്തിന്റേയും ശക്തി—ഈ ഗുണങ്ങളാണ് ഉപനിഷത്തുകൾക്കു സനാതനസ്വഭാവം നല്കുന്നതു്.

## 2. ഭാരതീയ ആധ്യാത്മികപാരമ്പര്യത്തിനു പിന്നിലുള്ള അപൗരുഷേയ ശക്തി

ഭാരതീയപാരമ്പര്യത്തിന്റെ ഏററവും പുരാതനവും സമഗ്രവുമായ പ്രതിപാദനമെന്ന നിലയിൽ ഭഗവദ്ഗീതയുടെ അധികാരവും പ്രഭാവവും ഉപനിഷത്തുകൾക്കു തൊട്ടുപിന്നിലാണ്. ഉപനിഷത്തുകളിൽ നാം സഞ്ചരിക്കുന്നതു തീവ്രവും വിരളവും വിശുദ്ധവുമായ ചിന്താലോകത്തിലാണ്. ആ അന്തരീക്ഷത്തിൽ ചിന്തകരുടെ വ്യക്തിത്വങ്ങൾ അലിഞ്ഞു് അപൗരുഷേയങ്ങളാകുന്നു. ആ ഋഷിമാരുടെ കാലടിപ്പാടുകൾപോലും അവശേഷിച്ചുകാണുന്നില്ല. അവർ സഞ്ചരിച്ചിരുന്നതു് ലോലവിരളമായ വായുവിലാണോ എന്നു തോന്നും. അവരുടെ വ്യക്തിത്വങ്ങൾ ആശയങ്ങളിൽ അലിഞ്ഞുചേർന്ന് അപൗരുഷേയങ്ങളായ സത്യങ്ങളായിട്ടാണ് നമുക്ക് ലഭ്യമാകുന്നതു്. ആ സത്യങ്ങളാകട്ടെ അനുഭവങ്ങളിൽനിന്നുരുത്തിരിഞ്ഞവയും അനുഭവങ്ങളാൽ പരീക്ഷിക്കപ്പെട്ടവയുമാണ്.

---

* 1950 മാർച്ച് 3-ാംനു- ഡൽഹി ആകാശവാണിയിൽനിന്നുള്ള പ്രഭാഷണം.

ഈ അപൗരുഷേയമായ ആരംഭം ഭാരതീയ ആധ്യാത്മിക പാരമ്പര്യത്തിന് പാറപോലെയുള്ള ഒരടിത്തറ നല്കി. അതിന്മേലാണ് അനന്തരശബ്ദങ്ങൾ വിശാലവും ഉന്നതവുമായ സംസ്കാര പ്രാസാദം പടുത്തുയർത്തിയതു്. മനുഷ്യവർഗ്ഗത്തിൻെറ ഏഴിലൊരു ഭാഗം ജനങ്ങളുടെ ജീവിതത്തിൽ ഇന്നും അതു് നിലനില്ക്കുന്നു. ആ അടിത്തറയാണ് ഈ പ്രാസാദത്തിന് ഉറപ്പും വഴക്കവും നല്കുന്നതു്. പ്രതിസന്ധികളേയും വൈരുപ്യസാധ്യതകളേയും ചെറുത്തുനില്ക്കാനുള്ള ഉറപ്പ് ലഭിച്ചിട്ടുള്ളതും അതിൽനിന്നുതന്നെ ലോകചരിത്രത്തിലെ ഒരു അദ്ഭുതമായി നിലകൊള്ളുന്ന പാചനശക്തിയും സാതത്യവും ഭാരതീയപാരമ്പര്യത്തിനു ലഭിച്ചിട്ടുള്ളതും ഇതേ അടിത്തറയുടെ ബലത്തിലാണ്. അയ്യായിരം വർഷത്തെ ചരിത്രം നോക്കുക. കൊടുങ്കാററുകൾ അതിന്മേൽ ആഞ്ഞടിച്ചു; ആക്രമണങ്ങൾ അതിനെ ചതച്ചു; അടിമത്തം അതിനെ അപമാനിച്ചു; വിപ്ലവങ്ങൾ അതിനെ വിരൂപമാക്കി. മററിടങ്ങളിലുള്ള ഇത്തരം പ്രാസാദങ്ങൾ ഇത്തരം സമ്മർദ്ദത്തിൻെറ ഒരു ചെറിയ അംശംകൊണ്ടുതന്നെ തകർന്നു തരിപ്പണമായിപ്പോയേനെ. ഭാരതീയസംസ്കാരം മാത്രം അതൊക്കെ ചെറുത്തുനില്ക്കുന്നു; പൂർവ്വാധികം ശക്തിയോടെ വീണ്ടും വീണ്ടും ഉയരുന്നു; ശക്തിസേ്ഫാടനത്തോടെ ലോകത്തെ അഭിവാദനം ചെയ്യുന്നു. ഇന്ത്യയ്ക്കു് പ്രായം ഏറിവരുന്നുണ്ടെങ്കിലും വാർദ്ധക്യം ബാധിക്കുന്നില്ല എന്നു് ചരിത്രം തെളിയിച്ചിരിക്കുന്നു.

അയ്യായിരം വർഷങ്ങൾക്കുശേഷവും ഇന്ത്യയ്ക്കു് യുവത്വത്തിൻെറ പുതുമയും ഓജസ്സും അനുഭവപ്പെടുന്നുണ്ടെങ്കിൽ, അതിൻെറ മേന്മ ഉപനിഷത്തുകളിലെ ഋഷിമാർക്കുള്ളതാണ്. കാരണം, അവരാണ് ഭാരതീയജീവിതത്തിനുവേണ്ടി, ആരംഭത്തിൽത്തന്നെ, ദൃഢമായ അസ്ഥിവാരം ഉറപ്പിച്ചതു്. അതിൻെറ ബലത്തിന്മേൽ സംഘർഷങ്ങളുടേയും നേട്ടങ്ങളുടേയും ഒരു ഭാവി മുന്നിൽ വിരിയുകയും ചെയ്യുന്നു. ഇന്നു നാം ആ മഹർഷിമാരെ സ്മരിക്കയും നമുക്കും ലോകത്തിനും അവർ നല്കിയ സംഭാവനകളെ കരുതി അവർക്ക് ആദരാഞ്ജലികൾ അർപ്പിക്കയും അവരിൽനിന്നും പാഠങ്ങൾ പഠിക്കയും വേണം.

### 3 വ്യക്തിത്വത്തിൻെറ ഈററില്ലമായ അപൗരുഷേയത്വം

ഉപനിഷത്തുകളിലെ അന്തരീക്ഷം വ്യക്തിനിഷ്ഠമല്ലെങ്കിലും, അനന്തരയുഗങ്ങളിൽ ഭാരതീയാകാശത്തെ ശോഭായമാനമാക്കിയ, പ്രകാശഗോളങ്ങൾപോലെയുള്ള മഹദ്‌വ്യക്തികളുടെ ഉദ്ഭവസ്ഥാനമാണ്. ആ വ്യക്തിത്വങ്ങളിൽ ഒന്നാമത്തേതു്

വാല്മീകിരാമായണത്തിലെ ശ്രീരാമനും, രണ്ടാമത്തേത് വ്യാസമഹാഭാരതത്തിലെ ഗീതാഗുരുവായ ശ്രീകൃഷ്ണനും ആണ്. ഈ മഹാപുരുഷന്മാർ അനന്തരകാലഘട്ടത്തിൽ ഭാരതീയസാംസ്കാരിക ചരിത്രത്തിലാസകലം വ്യാപിച്ചുനില്ക്കുന്നു. അവരുടെ ശക്തിയും പ്രശസ്തിയും അന്യാദൃശങ്ങളാണ്. ഉപനിഷത്തുകളിലെ അപൗരുഷേയങ്ങളായ ആശയങ്ങൾ അവരുടെ സ്വഭാവത്തിന്റേയും വ്യക്തിമഹത്വത്തിന്റേയും രൂപത്തിൽ മൂർത്തിമദ്ഭാവം പ്രാപിക്കുന്നു. വചനം വ്യക്തിയായി കാണപ്പെടുന്നു. ഋഷിമാരുടെ വ്യക്തിത്വങ്ങളെ പരാമർശിക്കാതെതന്നെ ഉപനിഷത്തുകളുടെ ആശയങ്ങൾ പഠിക്കാൻ കഴിയും. എന്നാൽ രാമന്റേയും കൃഷ്ണന്റേയും കാര്യം അങ്ങനെയല്ല. അവരുടെ ഉപദേശങ്ങളെ വ്യക്തിത്വങ്ങളിൽനിന്നും അടർത്തിമാററാൻ സാധ്യമല്ല. ഗുരുവും ഉപദേശവുംതമ്മിൽ അത്രത്തോളം ഗാഢബന്ധമുണ്ട് അവരുടെ കാര്യത്തിൽ. അവർ വെറും വ്യക്തികളായ ഗുരുക്കന്മാരല്ല; ആദർശങ്ങൾ ഘനീഭവിച്ച മഹാപുരുഷന്മാരെന്നനിലയിൽ ലോകത്തെ മാററിമറിക്കുന്ന ശക്തികളാണ്. ബുദ്ധൻ, ശങ്കരൻ, രാമകൃഷ്ണൻ, വിവേകാനന്ദൻ എന്നിവരുടെ കാര്യവും അങ്ങനെതന്നെ. അവർ മാതൃകാപുരുഷന്മാരാണ്. വ്യക്തിപരവും അപൗരുഷേയവുമായ ഘടകങ്ങളുടെ സമന്വയമാണവർ. ആദ്ധ്യാത്മികവും സാന്മാർഗ്ഗികവുമായ പ്രേരണകളും നിഷ്ഠകളും അവരിൽ കേന്ദ്രീകരിക്കുന്നു. അവർ ഭാരതചരിത്രത്തിലെ യുഗസ്രഷ്ടാക്കളും ആദ്ധ്യാത്മികചാലകശക്തികളുടെ മൂർത്തീകരണങ്ങളും ആകുന്നു. അവരുടെ സ്വഭാവം ഒരു വശത്ത് ആശയത്തിന്റേയും മറുവശത്ത് വ്യക്തിത്വത്തിന്റേയും സ്പഷ്ടീകരണമാണ്. ഉപനിഷത്തുകളുടെ ഗർഭത്തിലുള്ള ആശയങ്ങൾ അവരുടെ വ്യക്തിത്വങ്ങളിൽ സ്വഭാവമായി പരിഗണിച്ചിരിക്കയാണോ എന്നു തോന്നും. ഈ സമന്വയത്തിന്റെ ഉത്തമോദാഹരണമാണ് ശ്രീകൃഷ്ണൻ. അദ്ദേഹത്തിന്റെ സ്വഭാവം സ്നേഹോഷ്മളവും രമണീയവും, ഓജസ്സുറവും മാനുഷികവും അതോടൊപ്പം വ്യക്തിക്കതീതവുമാണ്. മാനവചരിത്രസന്ദർഭത്തിൽ വീക്ഷിക്കുമ്പോൾ, ശ്രീകൃഷ്ണനെപ്പോലെയുള്ള മഹാപുരുഷന്മാരെ സംബന്ധിച്ചിടത്തോളം അവതാരം എന്ന പദം അവരുടെ വിശിഷ്ടസ്വഭാവവും വ്യക്തിമാഹാത്മ്യവും ഗാംഭീര്യവും പ്രകടമാക്കുന്നു. അവതാരം വ്യക്തിപരവും വ്യക്ത്യതീതവുമായ അംശങ്ങളെ കോർത്തിണക്കുന്നു. അത് ഒരേസമയം മാനുഷികവും ദിവ്യവുമാണെങ്കിൽ, വ്യഷ്ടിസമഷ്ടികളുടെ സമന്വയവുമാകുന്നു.

### 4. അവതാരം ഊർജ്ജസ്വലമായ ശക്തികേന്ദ്രം

അവതാരം എന്ന ആശയത്തിന്റെ ഏററവും പ്രധാനമായ ഗുണം അതിന്റെ ഊർജ്ജസ്വലമായ ഗതിശീലതയാണ്. സാംസ്കാ

രികചരിത്രത്തെ സംബന്ധിച്ചിടത്തോളം ഏററവും അത്ഥവത്താണിതു്. അവതാരം ഒരു സാധാരണ പവിത്രപുരുഷനെപ്പോലെയല്ല; പ്രകാശസ്തംഭംപോലെ സ്ഥാവരമായ വഴികാട്ടിയല്ല. ശ്രീരാമകൃഷ്ണൻെറ വാക്കുകളിൽ പറഞ്ഞാൽ, (സേയിംഗ്സ് ഓഫ് ശ്രീരാമകൃഷ്ണ ഏട്ടാം പതിപ്പു്, പുറം 224) ആയിരക്കണക്കിനുള്ള യാത്രക്കാരെ ജീവിതസാഗരത്തിൻെറ മറുകരയിലെത്തിക്കാൻ പററിയ ഒരു വലിയ കപ്പലാണു് അവതാരം. ശ്രീകൃഷ്ണൻ ഗീതയിൽ (4. 7, 8) പറയുന്നതുപോലെ ഈശ്വരൻ അവതരിക്കുന്നതു് ധമ്മം സ്ഥാപിക്കുവാൻ വേണ്ടിയാണു്. അതു് ധമ്മചക്രപ്രവത്തനത്തിനുവേണ്ടിയാണെന്നു് ബുദ്ധൻ ആദ്യത്തെ ദിവ്യോപദേശത്തിൽ പ്രസ്താവിച്ചിരിക്കുന്നു. രണ്ടിൻേറയും പ്രേരകശക്തി സർവ്വഭൂതഹിതമോ ബഹുജനഹിതമോ ബഹുജനസുഖമോ ആകുന്നു. അവരുടെ വ്യക്തിത്വങ്ങളുടെ സമൃദ്ധിയും പൂർണ്ണതയും വ്യക്തിതീതങ്ങളായ വീക്ഷണങ്ങളുടേയും പ്രേരണകളുടേയും ഫലമാണു്. ഇതു് വിരോധാഭാസമാണെന്നു തോന്നും, അവരുടെ ജീവിതങ്ങളുടേയും പ്രവത്തനങ്ങളുടേയും പുറകിലുള്ള ശക്തികൾ അത്തരത്തിലുള്ളതായിരുന്നു ശ്രീകൃഷ്ണൻ ഗീതയിൽ (3. 22-25) പറയുന്നു: 'എനിക്കു് മൂന്നു ലോകങ്ങളിലും യാതൊന്നും നേടുവാനില്ല. എന്നിട്ടും ഞാൻ നിരന്തരം കമ്മം ചെയ്തുകൊണ്ടിരിക്കുന്നു. ലോകനന്മയ്ക്കുവേണ്ടി മനുഷ്യവർഗ്ഗത്തിനുള്ള ഉദാഹരണമെന്ന നിലയിൽ ആണതു്.' വ്യക്തിത്വത്തിൻെറ ഉയരം വ്യക്തിനിരപേക്ഷതയുടെ ആഴത്തിനു് ആനുപാതികമായിരിക്കും എന്ന നൈതികസിദ്ധാന്തത്തെ സ്ഥാപിക്കുന്ന ഉദാഹരണങ്ങളാണു് ആ അവതാരപുരുഷന്മാർ. 'ജീവിതം നേടുന്നതിനു്, നാം അതിനെ ത്യജിക്കണം' (മാത്യു 16.25).

## 5. ലോകപ്രതിപാദനവും ലോകപരിവത്തനവും

ഭാരതം മനസ്സിലാക്കിയിരിക്കുന്നതനുസരിച്ചു്, അവതാരങ്ങൾ യുഗസ്രഷ്ടാക്കളാണു്. മനുഷ്യനേയും രാഷ്ട്രത്തേയും നിമ്മിക്കുന്ന ശക്തികളുടെ ഉദ്ഗമകേന്ദ്രങ്ങളായ ആദ്ധ്യാത്മികയന്ത്രങ്ങളാണു്. അവതാരപുരുഷനിൽ തത്ത്വശാസ്ത്രത്തിലെ ആശയം നിശ്ചയദാർഢ്യവും ലക്ഷ്യവും പ്രയത്നവുമായിത്തീരുന്നു. ആശയരൂപത്തിൽ തത്ത്വശാസ്ത്രം ലോകത്തെ പ്രതിപാദിക്കുകയാണെങ്കിൽ, നിശ്ചയദാർഢ്യത്തിൻേറയും ഉദ്ദേശ്യത്തിൻേറയും രൂപത്തിൽ തത്ത്വശാസ്ത്രം പരിവത്തനോന്മുഖമാകുന്നു. ആശയം, നിശ്ചയദാർഢ്യം, പ്രയത്നം എന്നിവയുടെ സംയോഗമാണു് അവതാരമെന്ന യുഗസ്രഷ്ടാവു്. ഈശ്വരനെ ജ്ഞാനം, ഇച്ഛ, ക്രിയ എന്നിവയുടെ സമന്വയമായി വേദാന്തം നിർവ്വചിക്കുന്നു. പ്രഭാവകസ്വഭാവമുള്ള മനുഷ്യ

രെല്ലാം ഏറെക്കുറെ ഈ സമന്വയത്തിന്റെ ശക്തിയന്ത്രങ്ങളാണ്. എന്നാൽ അവരുടെ ശക്തി വ്യാപ്തിയിലും പ്രേരണയിലും പരിമിതമാകുന്നു. അവർ വ്യക്തിത്വത്തിന്റെ പരിമിതികളിൽനിന്നും മുക്തരല്ലെന്നതാണ് ഇതിനു കാരണം. എന്നാൽ, നേരെ മറിച്ച്, അവതാരങ്ങൾ ശാശ്വതങ്ങളായ ശക്തികേന്ദ്രങ്ങളായും, യുഗപരിവർത്തനത്തിന് സഹായകങ്ങളായും, അനന്തരകാലഘട്ടത്തിൽ പ്രേരണാസ്രോതസ്സുകളായും വർത്തിക്കുന്നു.

ഇതിൽനിന്നും ഒരു കാര്യം മനസ്സിലാക്കാം: തത്ത്വശാസ്ത്രജ്ഞന്മാരെ ലോകത്തെ പ്രതിപാദിക്കുന്നവരെന്നും, ലോകത്തെ പരിവർത്തനം ചെയ്യിക്കുന്നവരെന്ന് രണ്ടു തരക്കാരായിതിരിക്കുന്ന മാർക്സിസ്റ്റ് ആശയം ഇന്ത്യയിൽ വളരെക്കാലം മുമ്പു തന്നെ ജ്ഞാതവും പ്രാവർത്തികവും ആയിരുന്നു. യൂറോപ്പിൽ മാർക്സിസ്റ്റ് തത്ത്വശാസ്ത്രം ഉടലെടുക്കുന്നതിനുമുമ്പുതന്നെ നാം ആ ആശയക്കാരായിരുന്നു. ഭാരതീയചിന്തയനുസരിച്ച്, അവതാരം നിർവഹിക്കുന്നതു് പരിവർത്തനമാണ്. അവതാരത്തിൽ നിശ്ചയദാർഢ്യവും ലക്ഷ്യവും പ്രയത്നവുമായി ആശയം യോജിപ്പിക്കപ്പെടുന്നു. അവതാരം ലോകത്തെ മനസ്സിൽ ധ്യാനിക്കമാത്രമല്ല, അതിനെ മാററി മറിക്കാൻ ശ്രമിക്കയും ചെയ്യുന്നു. മാർക്സിസത്തിന്റെ ഭൗതികതത്ത്വശാസ്ത്രവും സമീപനവും, നഗ്നമായ അക്രമവും വിദ്വേഷവും, ഭാരതീയചിന്തയുടെ ആദ്ധ്യാത്മികവീക്ഷണത്തിൽനിന്നും മനുഷ്യന്റെ സഹജമായ നന്മയിലും വിദ്യാവിധേയതയിലും ഉള്ള വിശ്വാസത്തിൽനിന്നും തുലോം വ്യത്യസ്തമാണ്. ഉദ്ദേശ്യങ്ങൾ തുല്യങ്ങളാണെങ്കിലും മാർഗ്ഗത്തെ സംബന്ധിച്ചിടത്തോളം മാർക്സിസവും ഭാരതീയചിന്തയും തമ്മിൽ വളരെ അകൽച്ചയുണ്ട്. ഡാ. രാധാകൃഷ്ണന്റെ അഭിപ്രായത്തിൽ (റിലിജിയൻ ആൻറ് സൊസൈററി, പുറം 25):

> 'ദരിദ്രരുടേയും അധഃസ്ഥിതരുടേയും നേക്ക് ഉൽകണ്ഠപ്പെടുകയും, സമ്പത്തും സന്ദർഭങ്ങളും ഉചിതമായി വിതരണം ചെയ്യണമെന്ന് ആവശ്യപ്പെടുകയും, യുക്തിയുക്തമായ സമത്വം നിർബന്ധിക്കുകയും ചെയ്യുന്നതിൽ അതു നല്കുന്ന സാമൂഹ്യസന്ദേശത്തോട് ആദർശശാലികളെല്ലാം പൂർണ്ണമായി യോജിക്കും. എന്നാൽ ഈ പരിപാടികളോടുള്ള നമ്മുടെ സഹാനുഭൂതി മാർക്സിസത്തിന്റെ ജീവിതതത്ത്വശാസ്ത്രത്തോടും, പരമസത്യത്തെപ്പററിയുള്ള നാസ്തികമായ ആശയത്തോടും, മനുഷ്യനെപ്പററിയുള്ള പ്രാകൃതിക വീക്ഷണത്തോടും വ്യക്തിപവിത്രതയുടെ നേക്കുള്ള വിപ്രതിപത്തിയോടും നമ്മളെ പ്രതിബദ്ധരാക്കുന്നില്ല.'

മനുഷ്യനന്മയെപ്പററിയുള്ള മാർക്സിസ്ററു് വികാരവൈവശ്യം മനസ്സിലാക്കാനും ആസ്വദിക്കാനും വേദാന്തത്തിനു കഴിയും. വേദാന്തത്തിൻെറ സൈദ്ധാന്തിക ലക്ഷ്യപ്രസ്താവനകളിലും അതിൻെറ ഉദാഹരണങ്ങളായി വർത്തിക്കുന്ന പവിത്രപുരുഷന്മാരിലും ഈ മാനുഷികതത്ത്വം സ്പഷ്ടമായി കാണാം. മനുഷ്യശ്രേയസ്സിനുവേണ്ടിയുള്ള അതിൻെറ അന്വേഷണത്തിലും, ജീവിതത്തിലും സമൂഹത്തിലും സത്യം ദർശിക്കുവാനുള്ള ആഗ്രഹത്തിലും അതു കാണാം. അസ്തിത്വത്തിൻെറ ആദ്ധ്യാത്മിക ഐക്യത്തിലാണു് വേദാന്തം സത്യം ദർശിക്കുന്നതു്.

6. ഉപസംഹാരം

വേദാന്തത്തിൻെറ സാമൂഹ്യവീക്ഷണവും പരിപാടിയും സത്യത്തിൽനിന്നും ഉദ്ഗമിക്കുന്നതും, മഹാത്മാക്കളുടെ ഉദാഹരണങ്ങളിലൂടെ പ്രവർത്തിപ്പിക്കപ്പെടുന്നതും ആണു്. സ്വാഭാവികമായും അവതാരപുരുഷൻ സാമൂഹ്യസംഘർഷങ്ങളിൽ അയവു വരുത്തുന്നു; സ്വാതന്ത്ര്യം, സമത്വം, വ്യക്തിപവിത്രത എന്നീ മൂല്യങ്ങളിൽ ഊന്നുന്നു; സമൂഹത്തിൻെറ ഊർജ്ജത്തെ ആദ്ധ്യാത്മികതയിലേയ്ക്കു തിരിച്ചുവിടുന്നു. അങ്ങനെ അവതാരം സർഗ്ഗാത്മകമായ സാമൂഹ്യപ്രവർത്തനത്തിൽ ഒരു ശക്തികേന്ദ്രമായി പ്രവർത്തിക്കയും, ഉചിതമായ സാമൂഹ്യവ്യവസ്ഥയ്ക്കു് താങ്ങും തണലും വഴികാട്ടിയും ആയിത്തീരുകയും, യുഗപരിവർത്തനഘട്ടത്തിൽ ആദ്ധ്യാത്മികധീരപുരുഷനായി അധികാരം നടത്തുകയും ചെയ്യും.

# 9

# അവതാരം ദിവ്യശക്തിയെന്ന നിലയിൽ*

## 1. ഉപക്രമം

ഒരു ചരിത്രപുരുഷൻെറ മഹത്ത്വം യഥാർത്ഥജീവിതത്തിൻേറയും പ്രതിപാദനത്തിൻേറയും പരിണതഫലമാണ്. ജനത തങ്ങളുടെ വീരപുരുഷൻെറ ജീവിതത്തിൽ, പല പല തലമുറകളിലായി, ബുദ്ധിപരമായും വൈകാരികമായും പങ്കുകൊള്ളുന്നു. അങ്ങനെ ഈ ചരിത്രപ്രക്രിയയിൽ അദ്ദേഹത്തിൻെറ വ്യക്തിത്വം വികസിക്കുന്നു; രൂപം കൂടുതൽ വിശാലവും ഗഹനവും ആയിത്തീരുന്നു. സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ (കംപ്ലീററ് വർക്സ്, വാള്യം 3, ഒമ്പതാം പതിപ്പ് പേ. 313):

> 'സഹസ്രാബ്ദങ്ങളുടെ ചെത്തിമിനുക്കലിലും രൂപപ്പെടുത്തലിനും ശേഷമാണ് പുരാതന പ്രവാചകർ നമ്മുടെ മുന്നിലെത്തുന്നത്.'

## 2. അവതാരവും ചരിത്രത്തിൻെറ പ്രതിപാദനവും

ഒരു വീരപുരുഷൻ തൻെറ ജീവിതത്തിൽ വ്യക്തിപരവും വ്യക്ത്യതീതവുമായ ഘടകങ്ങളെ സമന്വയിപ്പിക്കുന്നതിൽ വിജയിക്കുകയും, ജനതയും താനും തമ്മിൽ ഊർജ്ജസ്വലമായ ആദ്ധ്യാത്മിക ബന്ധം സ്ഥാപിക്കയും, ഇരുകൂട്ടരും ഒരു ആദ്ധ്യാത്മിക ആനുകൂല്യം സാധിക്കയും ചെയ്തിട്ടുണ്ടെങ്കിൽമാത്രമേ ഇപ്പറഞ്ഞ ചരിത്രപ്രതിപാദനപ്രക്രിയ പ്രവർത്തനക്ഷമമാകൂ. ഇരുകൂട്ടരും ഒരേ ആദ്ധ്യാത്മിക പര്യാവരണത്തിലാണെങ്കിലും അതിനോട് ഓരോ കൂട്ടരുടേയും ബന്ധം വ്യത്യസ്തമായിരിക്കും. ജനങ്ങളുടെ സ്വഭാവം താരതമ്യേന സ്ഥാവരമാണ്. എന്നാൽ വീരപുരുഷൻ ആദ്ധ്യാത്മികശക്തികളുടേയും മൂല്യങ്ങളുടേയും കേന്ദ്രമായും, ശക്തിസംഭരണിയായും ഊർജ്ജപ്രസരിണിയായും, ചിന്തയുടേയും ചലനത്തിൻേറയും ചുഴിയായും പ്രത്യക്ഷപ്പെടുമ്പോൾ, ആ ശക്തിപ്രവാഹത്തിൽപ്പെട്ട് ജനങ്ങൾ ചലനവിധേയരാവും. ഏതു രംഗത്തും വീരപുരുഷൻെറ സ്വഭാവം ഇതാണ്.

---

* ഡൽഹി ആകാശവാണിയിൽ 1950 മാർച്ച് 17-ാംനു- നടത്തിയ പ്രഭാഷണം.

ഇത്തരം വീരപുരുഷന്മാരുടെ ഇടയിൽ ഈശ്വരാവതാരമായി പരിഗണിക്കപ്പെടുന്നവർ. ഒരു വിശിഷ്ടവർഗ്ഗമാണ്. സാധാരണ വീരപുരുഷൻ ചരിത്രത്തിൻെറ പ്രതിപാദനപ്രക്രിയയ്ക്കു വിധേയനല്ല. അയാളുടെ വ്യക്തിത്വം കാലപ്രവാഹത്തിൽ വളരുന്നില്ല. അതിൽ വളർച്ചക്കപററിയ വളക്കൂറില്ല. അതുകൊണ്ട് കാലംചെല്ലുന്തോറുംഅതിൻെറ രൂപം ചെറുതായിക്കൊണ്ടിരിക്കും. കാലം എല്ലാവരേയും ഒരുപോലെയല്ല ബാധിക്കുന്നത്. അതു ചിലരെ അവരുടെ ജീവിതകാലത്തുതന്നെ സംഹരിച്ചു എന്നുവരും. ചിലരെ മരണശേഷം കുറേകാലത്തേയ്ക്ക് അനുഗ്രഹിച്ചു എന്നുവരാം. മഹത്ത്വത്തിൻെറ ക്ഷേത്രത്തിൽ, സ്വർഗ്ഗരാജ്യത്തിലെപ്പോലെ പലരും വിളിക്കപ്പെടും; എന്നാൽ തിരഞ്ഞെടുക്കപ്പെടുന്നവർ അധികമുണ്ടാവില്ല. കാലം തിരഞ്ഞെടുക്കുന്ന ഒരു സാധാരണയിനം വീരപുരുഷനുണ്ട്. ഭാരതം അവതാരമെന്നു വിളിക്കുന്നത് ഇത്തരം വീരപുരുഷനെയാണ്. കാലംചെല്ലുന്തോറും അവതാരത്തിൻെറ മഹത്ത്വം ഏറിക്കൊണ്ടേയിരിക്കും. സാധാരണവീരപുരുഷന്മാരുടെ യശസ്സ് കാലക്രമേണ കുറഞ്ഞു കുറഞ്ഞുവരും. ഈ തിരഞ്ഞെടുപ്പിൽ അനുകൂലമായ ഒരേ ഒരു പരിതഃസ്ഥിതിയെ ഉള്ളൂ. സ്വഭാവപൂർണ്ണിമ അഥവാ വ്യക്തിത്വത്തിൻെറ പൂർണ്ണവികാസം. സ്വഭാവം എത്രമാത്രം പൂർണ്ണമാണോ അത്രമാത്രം യശസ്സും നിലനില്ക്കും. നമുക്ക് ആരേയും ആക്ഷേപിക്കാം; ആരുടേയും കണ്ണിൽ മണ്ണിടാം. എന്നാൽ കാലം മാത്രം അതിനൊന്നും നിന്നുതരില്ല, അതു് മലകളേയും പർവ്വതങ്ങളേയും അലിയിക്കുന്നതുപോലെ, ലൗകികമഹത്ത്വത്തേയും ക്രമമായി കാർന്നുതിന്നും. എന്നാൽ ഒരു വിശിഷ്ടമായ അലൗകികമഹത്ത്വത്തിൻെറ മുമ്പിലെത്തുമ്പോൾ കാലം സ്തബ്ധമാകും; അതിൻെറ കാലടികൾ പിന്നോട്ട് തിരിയും. ഇത്തരം മഹത്ത്വം പോഷണം നേടുന്നതു് മാംസപേശികളിൽനിന്നോ മനസ്സിൽനിന്നോ അല്ല; കാലാതീതസത്യമായ മനുഷ്യാത്മാവിൻെറ ദിവ്യത്വത്തിൽനിന്നാണ്. ഈ ദിവ്യസ്വഭാവം അവതാരത്തിൽ പൂർണ്ണത നേടുന്നു. പവിത്രാത്മാക്കളും പ്രവാചകരും മററു വീരപുരുഷന്മാരും ഈ ദിവ്യസ്വഭാവത്തിൻെറ പല പല നിലവാരങ്ങളിലായിരിക്കും. മനുഷ്യനിൽ കുടികൊള്ളുന്ന ദിവ്യത്വബീജം വീരപുരുഷനിൽ അഭിവ്യക്തമാകാൻ ശ്രമിക്കുന്നു; എന്നാൽ പൂർണ്ണവികാസം പ്രാപിക്കുന്നതു് അവതാരത്തിലാണ്. അവതാരത്തിൽ മനുഷ്യമഹത്ത്വവും യശസ്സും പരിപൂർണ്ണത നേടുന്നു.

8 അവതാരം ശക്തിധർമ്മങ്ങളുടെ കേന്ദ്രീകരണം

ഈ നേട്ടം അവതാരത്തിൻെറ ശാരീരികവും മാനസികവുമായ പരിമിതിയ്ക്കുള്ളിൽ ശക്തിധർമ്മങ്ങളുടെ തീവ്രമായ

കേന്ദ്രീകരണത്തെ സൂചിപ്പിക്കുന്നു. കുറെ വർഷങ്ങളിൽ ഒതുങ്ങിനിലു്ക്കുന്ന ജീവിതകാലം; പരിമിതമായ ഉയരവും തൂക്കവും; സ്നേഹം, ജ്ഞാനം മുതലായവ വ്യക്തിത്വത്തിന്റെ അനിവ്വചനീയ ഗുണങ്ങരം– ഇവയുടെയെല്ലാം പര്യാവരണം അവതാരത്തിന്റെ സ്ഥലകാലാതീതശക്തിയെ മറയ്ക്കുന്ന വെറും പുറംചട്ടയാണു് ആ വ്യക്തിത്വത്തിന്റെ തൂക്കവും ഉയരവുംകൊണ്ടു് അതുല്പാദിപ്പിക്കുന്ന ഊർജ്ജത്തെ അളക്കുവാൻ കഴിയുകയില്ല. ഒരു സാധാരണവ്യക്തിയുടെ കാര്യത്തിൽപ്പോലും ത്വക്കു് വ്യക്തിത്വത്തിന്റെ അതിത്തിയല്ലല്ലോ. അയാളുടെ ത്രിമാനലോകത്തിലെ പരിചിതമായ ഭൗതികവ്യക്തിത്വത്തെ ആവരണം ചെയ്തുകൊണ്ടു് ത്രിമാനാതീതമായ മനസ്സിന്റേയും വികാരങ്ങളുടേയും വ്യക്തിത്വവുമുണ്ടു്. അയാളുടെ മനോഭാവങ്ങളും ഇഷ്ടാനിഷ്ടങ്ങളും, താത്പര്യങ്ങളും സ്വഭാവങ്ങളും, ചുരുക്കത്തിൽ അയാളുടെ വൈകാരികജീവിതംതന്നെ പ്രകടമാക്കുന്ന വ്യക്തിത്വം ഭൗതികേതരമായ ലോകത്തിൽ വർത്തിക്കുന്നതിന്റെ ഏററവും സൂക്ഷ്മമായതും ജൈവശരീരത്തിൽ സെൽപോലെയുള്ളതുമായ ഒരംശം മാത്രമാണു്.

സമുദ്ഗ്രഥിതവും സുസജ്ജവുമല്ലാത്ത ഒരു സാധാരണമനുഷ്യജീവിതംതന്നെ ഭൗതികവ്യക്തിത്വത്തേക്കാരം വിശാലതരമാണെങ്കിൽ, മനുഷ്യർ വീരപുരുഷന്മാരെന്നു് വിളിക്കുന്നവർ എത്രയോ കൂടുതൽ വിശാലങ്ങളായ വ്യക്തിത്വങ്ങരം ഉരംക്കൊള്ളുന്നവരായിരിക്കണമല്ലോ. അപ്പോരം പൂർണ്ണസമുദ്ഗ്രഥിതരായ അവതാരങ്ങളുടെ കാര്യം അതിലും എത്ര മഹത്തരമായിരിക്കും! മനുഷ്യൻ കേവലം ഭൗതികമായ ഒരു ലോകത്തിലെ വ്യക്തിയല്ല; ആന്തരികവും ബാഹ്യവുമായ, ധാരാളം അടുക്കുകളും മടക്കുകളും ഉള്ള പല പല ലോകങ്ങളിലാണു് അവന്റെ വ്യക്തിത്വം വർത്തിക്കുന്നതു്. അയാളുടെ യഥാർത്ഥവ്യക്തിത്വം അവയെയെല്ലാം സ്പർശിക്കുന്ന ഒന്നാണു്. അയാളുടെ സബോധജീവിതം അവയിൽ ഒന്നോ രണ്ടോ ലോകങ്ങളെ മാത്രമേ ഉരംക്കൊള്ളുന്നുള്ളു. ജീവിതം എന്നതു് ബോധത്തിനു സമാനമല്ല. ബോധം ജീവിതത്തിന്റെ ഒരു ഭാഗം മാത്രമത്രേ. സബോധജീവിതം വെറും ഉപരിപ്ലവവും പരിമിതവുമാണു്. വ്യക്തിത്വത്തിന്റെ മഹത്ത്വവും ശക്തിയും ഉദ്ഭവിക്കുന്നതു് ജീവിതത്തിന്റെ കൂടുതൽ കൂടുതൽ അംശങ്ങരം ബോധതലത്തിലേയ്ക്കു് ആവഹിക്കുവാനുള്ള കഴിവിൽനിന്നാണു്. അങ്ങനെ ബോധവികാസമെന്നതു് വ്യക്തിത്വവികാസംകൂടിയാകുന്നു. വ്യക്തിത്വം പൂർണ്ണവികാസം നേടുന്നതു് ബോധം ജീവസ്വഭാവത്തിനു സമവിശാലവും സമാനവുമാകുമ്പോഴാണു്. അതാണു്

ജീവിതപൂർണ്ണിമ. അപ്പോഴാണു് വ്യക്തിത്വം പുഷ്ടിക്കുന്നതു്; സ്വഭാവം പൂർണ്ണമായി ഉദ്ഗ്രഥിതമാകുന്നതു്. അതുകൊണ്ടു് സൈദ്ധാന്തികമായി പറഞ്ഞാൽ ഇത്തരം വ്യക്തിത്വത്തിൻെറ സൈക്ലോട്രോൺ ഉല്പാദിപ്പിക്കുന്ന ഊർജ്ജം ശക്തിയിലും വ്യാപ്തിയിലും അത്യധികമായിരിക്കും.

4. പരിണാമവും ഗുണവും മാനവശക്തിസ്രോതസ്സുകളിൽ.

ഒരു സാധാരണവ്യക്തി, അസ്തിത്വത്തിൻെറ ഏറ്റവും താഴ്ന്നനിലവാരത്തിൽ പ്രവർത്തിക്കുമ്പോൾ, വളരെ കുറഞ്ഞ തോതിൽ ശക്തി പ്രകടമാക്കുകയും, അനന്തമായ ശക്തി ഉൾക്കൊള്ളുകയും ചെയ്യുന്നു എന്നു പറയാം. അയാൾക്കു ലഭ്യമാകുന്ന ഊർജ്ജം കൂടുതലും മാംസപേശികളിലെ രാസവസ്തുക്കളുടെ ജ്വലനവും, അനിർവ്വചനീയമായ മാനസികജ്വലനവും മൂലമുണ്ടാകുന്നതാണു്. ഇയാൾതന്നെ ഒരു വീരപുരുഷനാകുമ്പോൾ, വ്യക്തിത്വത്തിലുള്ള ധാരാളം ഊർജ്ജം ഉന്മുക്തമാകുന്നു; എന്നാൽ മാംസപേശികളിലുണ്ടാകുന്ന ജ്വലനത്തിൽ വലിയ വർദ്ധനയുണ്ടാകുന്നില്ല. പലപ്പോഴും രാസോർജ്ജം കുറയുകയും മാനസികക്ഷേത്രത്താൽ അത്രയും ഊർജ്ജപ്രസരണം വർദ്ധിക്കുകയും ചെയ്തുവെന്നുവരാം. ഉന്മുക്തമാകുന്ന ഊർജ്ജം ഊർജ്ജകേന്ദ്രത്തിൻെറ ഗുണത്തെ അനുസരിച്ചിരിക്കും. കൂടുതൽ കൂടുതൽ സൂക്ഷ്മങ്ങളായ സ്രോതസ്സുകളിൽനിന്നും ഉന്മുക്തമാകുന്ന ഊർജ്ജം ഏതൊരനുപാതബന്ധത്തേയും അതിലംഘിക്കുന്നതുമാകാം. മാംസപേശികൾക്കു് ഇന്ധനം നല്കാനുള്ള ആഹാരത്തിൻെറ അളവു് മനസ്സിനും സിരകൾക്കും വേണ്ടതിനേക്കാൾ എപ്പോഴും കൂടുതലായിരിക്കും. സിരാമണ്ഡലത്തിനും മനസ്സിനും വേണ്ട ഊർജ്ജത്തിൻെറ സ്രോതസ്സു് കൂടുതൽ ഉയർന്ന ഗുണമുള്ളതാണു്. ഉത്സർജിക്കപ്പെടുന്ന ഊർജ്ജം അതിൻെറ സ്രോതസ്സിൻെറ പരിണാമവുമായി താരതമ്യപ്പെടുത്തുമ്പോൾ വളരെ കൂടുതലായിരിക്കും. സാധാരണ ആഹാരദഹനം ജ്വലനമെന്ന രാസപ്രവർത്തനമാണു്. എന്നാൽ മാനസികദഹനമാകട്ടെ ഉയർന്നതരം ഊർജ്ജവിസർജ്ജനമാകുന്നു. വൈദ്യുതോർജ്ജത്തിനു് രാസോർജ്ജത്തിനോടുള്ള ബന്ധമാണു് അതിനു് ആഹാരദഹനത്തോടുള്ളതു്. ഇവയെക്കാൾ ഉന്നതമായ മൂന്നാമതൊരുതരം ദഹനമുണ്ടു്; അതാണു് ആദ്ധ്യാത്മികദഹനം. ഇതിൽ ആദർശങ്ങളുടേയും മൂല്യങ്ങളുടേയും സമ്പൂർണ്ണമായ ആഗിരണം സംഭവിക്കുന്നു. ഇതുമൂലം ഒരു വ്യക്തി, സമ്പൂർണ്ണമായ അർത്ഥത്തിൽ, ആദർശങ്ങളുടേയും മൂല്യങ്ങളുടേയും മൂർത്തിമദ്ഭാവമായിത്തീരുന്നു. അണുവശാസ്ത്രം ഭൗതികലോകത്തിലുള്ള ഒരു നൂതനഊർജ്ജസ്രോതസ്സിനെപ്പററി മനുഷ്യനെ ബോധവാനാക്കിയിരിക്കുന്നു. അണുവിൻെറ ന്യൂക്ലിയസ്സിൽ

വിഘണ്ഡനവും വിലയനവും മൂലം ഉത്സജ്ജിക്കപ്പെടുന്ന ഊർജ്ജം സ്രോതസ്സിന്റെ പരിമാണവുമായി താരതമ്യം ചെയ്യുമ്പോൾ എത്രയോ മടങ്ങ് കൂടുതലാണ്. പരിമാണത്തെ ഗുണമായി പരിവർത്തനം ചെയ്യിക്കുന്ന പ്രവർത്തനം ഇവിടെ പൂർണ്ണമാകുന്നു. ഭൗതികതലത്തിൽ വസ്തുവിനെ അവശിഷ്ടമില്ലാതെ ഊർജ്ജമായി പരിവർത്തനം ചെയ്യിക്കുന്ന ഒരു സ്ഥിതിവിശേഷമാണ് ഈ=എം സി² എന്ന ഐൻസ്റ്ററിന്റെ വാക്യം സൂചിപ്പിക്കുന്നത്.

മുകളിൽപറഞ്ഞ വസ്തുതകൾ മനുഷ്യന്റെ ഊർജ്ജസ്രോതസ്സിനേയും പ്രകൃതിയേയും, അതിന്റെ നിലവാരങ്ങളേയും വൈവിധ്യങ്ങളേയും ശരിയായ പരിപ്രേക്ഷ്യത്തിൽ വീക്ഷിക്കുവാൻ നമ്മെ സഹായിക്കുന്നു. ഓരോ വ്യക്തിയും അനന്തശക്തിയുടെ സംഭാവ്യതകൾ ഉൾക്കൊള്ളുന്നുണ്ട് എന്ന വേദാന്തപ്രസ്താവം ആശാജനകമായ സന്ദേശം ഉൾക്കൊള്ളുന്ന ഒരു സന്തുലിതസത്യമാണെന്ന് ഇന്നു ബോദ്ധ്യപ്പെടും. വ്യക്തിയും വ്യക്തിയും തമ്മിലുള്ള വ്യത്യാസം ഓരോരുത്തനും എന്താണ് എന്നതല്ല; അവന്റെ അഭിവ്യക്തിയിൽ അവൻ എന്താകുന്നു, എന്നതിലാണ്. മൂഢന്റെ മൗഢ്യവും തീവ്രബുദ്ധിയുടെ തേജസ്സും ഊർജ്ജസ്രോതസ്സ് പ്രയോജനപ്പെടുത്തുന്നതിൽ ഉണ്ടാകുന്ന വ്യത്യാസംമൂലം ഉളവാകുന്നതാണ്. ഭൗതികവസ്തുക്കളിലെന്നപോലെ മനുഷ്യനിലും ഈ ശക്തിസ്രോതസ്സുകൾ പല നിലവാരങ്ങളിലാണുള്ളത്. ശരീരത്തിലും പര്യാവരണത്തിലും തുടങ്ങി അസ്തിത്വത്തിന്റെ മൂലകേന്ദ്രമായ ആത്മാവുവരെ സൂക്ഷ്മതയിലും ആന്തരീകതയിലും പരിശുദ്ധിയിലും ആരോഹണക്രമത്തിൽ അവ നിലനില്ക്കുന്നു. സൂക്ഷ്മതയുടേയും ആന്തരികതയുടേയും മഹത്വത്തിന്റേയും പാരമ്യമാണ് ആത്മാവ്. കഠോപനിഷദ് ഭാഷ്യത്തിൽ (III–11) ശ്രീശങ്കരൻ പറയുംപോലെ: 'ശുദ്ധബോധസ്വരൂപമായ ആത്മാവിനേക്കാൾ ഉയന്ന സത്യമില്ല. ആയതിനാൽ എല്ലാത്തരം സൂക്ഷ്മതയുടേയും മഹത്വത്തിന്റേയും ആന്തരികതയുടേയും അടിസ്ഥാനവും പാരമ്യവുമാണ് ആത്മാവ്.'

### 5 പ്രപഞ്ചകേന്ദ്രമെന്നനിലയിൽ അനുഭവകേന്ദ്രം

പ്രപഞ്ചത്തിന്റെ കേന്ദ്രം നിർണ്ണയിക്കാനായി ബഹിരാകാശത്തിലെ നക്ഷത്രലോകങ്ങളിലേയ്ക്കോ അസ്പൃഷ്ടങ്ങളായ ഭൂതഭാവികളിലേയ്ക്കോ നോക്കുക ഒരു വൃഥാ ശ്രമമാണെന്ന് വേദാന്തം അഭിപ്രായപ്പെടുന്നു. ദേശകാലങ്ങളെ തുന്നിച്ചേർത്ത് ദേശകാലനൈരന്തര്യം മെനഞ്ഞെടുക്കുന്ന ആധുനികശാസ്ത്രദൃഷ്ടിയെക്കാൾ തീരെ അർത്ഥശൂന്യമായ ഒരു ഭ്രമമാണത്. വേദാന്തത്തെ സംബന്ധിച്ചിടത്തോളം

അനുഭവകേന്ദ്രമാണ് പ്രപഞ്ചകേന്ദ്രം; ആ പ്രപഞ്ചം ഭൗതികമോ ഭൗതികേതരമോ ആകട്ടെ, അതിന്റെ സ്ഥിരകേന്ദ്രം ആത്മാവാകുന്നു. പ്രകൃതിയും വ്യക്തിത്വവും ചേർന്നുള്ള ചഞ്ചലജഗത്തിന്റെ അചഞ്ചലമായ അടിത്തറയും കാരണാതീതവും. അതുകൊണ്ടുതന്നെ കാലാതീതവും, ദേശകാലാധിഷ്ഠിതങ്ങളായ സംഭവങ്ങളുടെ ദ്രഷ്ടാവും ആത്മാവുതന്നെയാണ്. ആത്മാവിന്റെ അവഗാഢമായ ശാന്തതയിൽ ദേശകാലങ്ങളും ദ്രഷ്ടാവും തമ്മിലുള്ളതും, വസ്തുക്കളും ഭോക്താവും തമ്മിലുള്ളതും, അനാത്മാവും ആത്മാവും തമ്മിലുള്ളതുമായ ഭേദങ്ങളെല്ലാം അതിക്രമിക്കപ്പെട്ട് പൂർണ്ണവും അന്തിമവും അദ്വയവുമായ സത്യം സാക്ഷാത്കരിക്കപ്പെടുന്നു. ഈ ശോഭായമാനമായ സത്യത്തിന്റെ സൗന്ദര്യത്തെ ശ്രീമദ്ഭാഗവതം (VIII.3.3) സ്മരണീയങ്ങളായ വാക്കുകളിൽ ഇങ്ങനെ വർണ്ണിക്കുന്നു.

യസ്മിൻ ഇദം യതശ്ചേദം യേനേദം യ ഇദം സ്വയം.
യോഽസ്മാത് പരസ്മാത് ച പരഃ തം പ്രപദ്യേ സ്വയംഭുവം.

ഈ പ്രപഞ്ചം ആരിലാണോ ഉള്ളത്, ആരിൽ നിന്നാണോ ഇതു് ഉണ്ടാകുന്നതു്, ആരെക്കൊണ്ടാണോ ഇതിന്നുൺമയുണ്ടാകുന്നതു്, ആരാണോ സ്വയം ഈ പ്രപഞ്ചം ആകുന്നതു്, ആരാണോ ഫലത്തിന്റെ ജ്ഞാതലോകത്തിനും കാരണത്തിന്റെ അജ്ഞാതലോകത്തിനും പരനായിരിക്കുന്നതു്, ആ സ്വയംഭൂവായ സത്യത്തെ ഞാൻ ശരണം പ്രാപിക്കുന്നു.'

6. അവതാരത്തിന്റെ ദിവ്യത്വം

ഈ സത്യത്തെയാണ് അവതാരം തന്റെ പ്രജ്ഞയിൽ സ്വാംശീകരിക്കുന്നതു്. ഈ സത്യം ത്രിമാനമോ ചതുർമാനമോ ആയ ഭൗതികപ്രപഞ്ചത്തിന്റെ മാത്രമല്ല, അനുഭവപ്രപഞ്ചത്തിന്റെ മുഴുവൻ കേന്ദ്രമാകുന്നു. ഓരോന്നിനും അനന്തമൂല്യമുള്ള പല മാനങ്ങളടങ്ങിയ പ്രപഞ്ചത്തിന്റെ അമാനമായ കേന്ദ്രമാണതു്. ഈ അദ്വൈതസത്യത്തിന്റെ സ്വഭാവം കാര്യകാരണബന്ധമുൾപ്പെടെയുള്ള എല്ലാത്തരം ബന്ധങ്ങൾക്കും അതീതവും, ചിന്തയ്ക്കും വാക്കുകൾക്കും അഗ്രാഹ്യവുമാണ്. ബൃഹദാരണ്യകോപനിഷത്തിലെ ഒരു പ്രസിദ്ധമായ മന്ത്രം (V. 1. 1.) അതിനെ ഇങ്ങനെ സൂചിപ്പിക്കുന്നു.

പൂർണ്ണം അദഃ പൂർണ്ണം ഇദം പൂർണ്ണാത് പൂർണ്ണമുദച്യതേ;
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

ആ സത്യം അനന്തം (പൂർണ്ണം) ആകുന്നു; ഈ പ്രപഞ്ചം അനന്തം (പൂർണ്ണം)അകുന്നു. അനന്തത്തിൽനിന്നും അനന്തം ഉണ്ടാകുന്നു. അനന്ത

ത്തിൽനിന്നും അനന്തം എടുത്തതിനുശേഷവും അനന്തംതന്നെ അവശേഷിക്കുന്നു.'

അവതാരത്തിന്റെ സൂക്ഷ്മഗ്രാഹിയും കോമളവുമായ ഭൗതികമാനസികവ്യക്തിത്വം ഈ സത്യത്തെ സ്ഫുരിപ്പിക്കുന്നു; വികിരണം ചെയ്യുന്നു. സ്വാഭാവികമായി പ്രപഞ്ചത്തിലുള്ള യാതൊന്നും അതിൽനിന്നും മറയ്ക്കപ്പെടുന്നില്ല. പ്രപഞ്ചത്തിലുള്ള സ്ഥൂലപദാർത്ഥങ്ങൾ മാത്രമല്ല സൂക്ഷ്മങ്ങളായ മനസ്സുകളും രഹസ്യങ്ങളും അവന്റെ ജ്ഞാനത്തിനു സുപ്രാപ്യങ്ങളാകുന്നു. ഇത്തരം ഉത്തമജ്ഞാനത്തിന്റെ സ്വഭാവത്തെ മാണ്ഡൂക്യകാരികയിലെ ഒരു ശ്ലോകം (IV.1.) ഇങ്ങനെ വർണ്ണിക്കുന്നു:

ജ്ഞാനേനാകാശകല്പേന ധർമ്മാൻ യോ ഗഗനോപമാൻ;
ജ്ഞേയാഭിന്നേന സംബുദ്ധഃ തം വന്ദേ ദ്വിപദാം വരം.

'അനന്തമായ ജ്ഞാനത്താൽ അനന്തങ്ങളായ ധർമ്മങ്ങളെ ജ്ഞേയത്തിൽനിന്നും അഭിന്നമായി സാക്ഷാത്കരിച്ച് അറിഞ്ഞിട്ടുള്ളത് ആരാണോ, ആ പുരുഷോത്തമനെ വന്ദിക്കുന്നു.'

## 7. ഊർജ്ജം: ഭൗതികവും ആദ്ധ്യാത്മികവും

സൈക്ലട്രോൺ ഉല്പാദിപ്പിക്കുന്ന അണുശക്തി ഇന്നു ലബ്ധങ്ങളായ ഊർജ്ജങ്ങളിൽവെച്ച് ഏറ്റവും വിപുലമാണെങ്കിലും, അവതാരം ഉൾക്കൊള്ളുന്ന ഊർജ്ജവുമായി താരതമ്യം ചെയ്യുമ്പോൾ അതു നിസ്സാരമാണ്. വൈദ്യുതിയടുപ്പിന്റെ മുമ്പിൽ കരിയടുപ്പും സൈക്ലട്രോണിന്റെ മുമ്പിൽ വൈദ്യുതിയടുപ്പും നിസ്സാരമാണെന്നതുപോലെ, ഒരു സാധാരണമനുഷ്യൻ ധീരപുരുഷന്റെ മുമ്പിലും, ധീരപുരുഷൻ അവതാരത്തിന്റെ മുമ്പിലും നിസ്സാരന്മാരായിത്തീരുന്നു. സ്നേഹിക്കാനും രക്ഷിക്കാനുമുള്ള കഴിവുമൂലം അവതാരം തന്റെ സഹജാതരെ ആശ്ചര്യഭരിതരും ഭക്തിപരവശരുമാക്കുന്നു. അവതാരത്തിന്റെ ഈ ശക്തിയുടെ പ്രകൃതിയും വ്യാപ്തിയും ശാസ്ത്രം കീഴടക്കിയിട്ടുള്ള അണുശക്തി മുതലായവയിൽനിന്നും തുലോം വ്യത്യസ്തമാണ്, ശാസ്ത്രം കണ്ടുപിടിച്ചിട്ടുള്ള ശക്തികൾക്ക് ഒരു വ്യവസായശൃംഖല പ്രവർത്തിപ്പിക്കാനോ ഒരു മഹാനഗരത്തെ നശിപ്പിക്കാനോ കഴിയും. എന്നാൽ മനസ്സിന്റേയും ഹൃദയത്തിന്റേയും സൂക്ഷ്മതരങ്ങളായ സത്യങ്ങളുടെ മുമ്പിൽ അണുശക്തി നിഷ്പ്രഭമാണ്. ഭൗതികശക്തികളുടെ ഉത്പാദനവും ഉപയോഗവും ദുരുപയോഗവും നിയന്ത്രിക്കുന്നത് ഈ മനഃശക്തിയാകുന്നു. ഏറ്റവും നിസ്സാരമായ ഭൗതികശക്തിക്ക് അവതാരത്തിന്റെ ഭൗതികശരീരത്തെ നശിപ്പിക്കുവാൻ കഴിയും.

എന്നാൽ ഈ ഭൗതികശരീരം അവതാരത്തിൻെറ ഏററവും നിസ്സാരമായ അംശം മാത്രമാകുന്നു. മറിച്ച്, ആററംശക്തി ഉത്പ്പാദിപ്പിക്കയും നിയന്ത്രിക്കയും ചെയ്യുന്ന മനുഷ്യൻെറ ഹൃദയത്തേയും മനസ്സിനേയും നിയന്ത്രിക്കുവാൻ അവതാരത്തിൻെറ ശക്തിക്കു കഴിയും. മനുഷ്യഹൃദയത്തിലെ അജ്ഞാനവും അശുദ്ധിയും വികാരവും കത്തിച്ചുകളയാനുള്ള അനിതരസാധാരണമായ ശക്തിയും അവതാരത്തിനുണ്ട്. മനുഷ്യന് കൂടുതൽ പൂർണ്ണവും വിസ്തൃതവും ആയ ജീവിതം നല്കാനും അവതാരത്തിനു കഴിയും. ആററംശക്തിയുമായി താരതമ്യം ചെയ്യുമ്പോൾ അന്തർവേധനത്തിനും പ്രശമനത്തിനും ഉള്ള അവതാരത്തിൻെറ ശക്തി ഇതിൽനിന്നും സ്പഷ്ടമാകുന്നുണ്ട്. എന്നാൽ അതു് വിശാലമെങ്കിലും ശാന്തശീതളമാണ്; ഗുണപുഷ്ക്കലമാണ്. ശ്രീരാമകൃഷ്ണൻെറ വാക്കുകളിൽ 'താപമില്ലാതെ പ്രകാശം വികിരണം ചെയ്യുന്ന ഒരു രത്നംപോലെയാണതു്'; അദ്ഭുതകരമാണ് അവതാരശക്തി. പ്രദാഹകമായ താപത്തെ പ്രശാന്തപ്രകാശമായും, ദുഃഖവേദനകളെ സുഖസന്തോഷങ്ങളായും, ശോകത്തിൻെറ ശീതവാതങ്ങളെ പ്രത്യാശയുടെ ഊഷ്മളവായുവായും, മരണവിഷത്തെ അമൃതമധുരമായും പരിവർത്തനം ചെയ്യിക്കുന്ന വിധത്തിൽ സൂക്ഷ്മവും സങ്കീർണ്ണവുമാണ് ആ യന്ത്രഘടന.

## 8. അവതാരം: ദ്വിപദാംവരം

ഭാരതീയതത്ത്വചിന്തയനുസരിച്ച്, അവതാരം 'ദ്വിപദാം' വരം' ആകുന്നു. ഹോമോ സാപിയൻസിൽ വെച്ച് ശ്രേഷ്ഠനും ഉത്തമനും ആണ് അവതാരം. മുമ്പ് ഉദ്ധരിച്ച മാണ്ഡൂക്യകാരിക ഈ ആശയം ഉൾക്കൊള്ളുന്നുണ്ടല്ലോ. അവതാരം എന്ന പദം ഒരു വ്യക്തിത്വത്തിൽ സഞ്ചിതമാകുന്ന ജ്ഞാന ശക്തി-ഗുണങ്ങളുടെ ആകത്തുക സൂചിപ്പിക്കുന്നു. ഭൗമികപശ്ചാത്തലത്തിലുള്ള ദൃശ്യമായ ഭൗതികശരീരം, ഒരു സൈക്ലട്രോണിനെപ്പോലെ അതുൾക്കൊള്ളുന്ന അനന്തശക്തിയുടെ വിഭ്രാമകമായ ആവരണം മാത്രമാണ്. ഒരു ശക്തിശാലിയായ വ്യക്തിത്വത്തിൽ ചിലപ്പോഴെല്ലാം ഉണ്ടാകുന്ന ഈ ഗുണകരമായ ശക്തിയുടെ കേന്ദ്രീകരണത്തിന് ചരിത്രപരമായി ഒരു ലക്ഷ്യമേയുള്ളു: സേവനം. മനുഷ്യത്വത്തിൻെറ ആദ്ധ്യാത്മികപരിണാമത്തെ ത്വരിതപ്പെടുത്തുകയാണതു്. അവതാരം സഞ്ചയിക്കുന്നതെല്ലാം വികിരണം ചെയ്യുന്നു. അതുമൂലം മാനവകാര്യങ്ങളിലെല്ലാം ഒരു വേലിയേററംതന്നെ ഉണ്ടാകുന്നു. ഉണർവ്വോടെ കാത്തിരിക്കുന്ന ആദ്ധ്യാത്മികസംവേദനമുള്ളവർ ആ തക്കംനോക്കി തുഴഞ്ഞു് ആദ്ധ്യാത്മികമായി ഉയരുന്നു. സ്വഭാവത്തിൻേറയും അദ്ധ്യാത്മബോധത്തിൻേറയും വേലിയേററത്തിൻെറ

നേട്ടമാണ് അവതാരം, മനുഷ്യത്വത്തിനുവേണ്ടി പ്രതിനിധാനം ചെയ്യുന്നതു്. ദിവ്യത്വം അവിടെ കത്തിക്കൊള്ളുന്നു. എന്നാൽ വിവേകശക്തിയുള്ള ചുരുക്കം ചിലക്കുമാത്രമേ അതു തിരിച്ചറിവാൻ പററു. ഭൗതികാവരണംമൂലം സാധാരണജനങ്ങൾക്കു് അതു് അജ്ഞാതമാകുന്നു. ഗീത ഈ ആശയത്തെ നാലു പ്രസിദ്ധശ്ലോകങ്ങളിൽ സ്പഷ്ടമാക്കുന്നു. IX 11, 13, IV 9, 10):

അവജാനന്തി മാം മൂഢാഃ മാനുഷീം തനുമാശ്രിതം
പരം ഭാവം അജാനന്തോ മമ ഭൂതമഹേശ്വരം.

'മനുഷ്യശരീരത്തെ ആശ്രയിക്കുന്ന എന്നോടു് മൂഢന്മാക്കു് അവജ്ഞയുണ്ടാകുന്നു. അസ്തിത്വത്തിന്റെയെല്ലാം പരമേശ്വരനാണ് ഞാൻ എന്ന എന്റെ പരമമായ പ്രകൃതിയെ അവർ അറിയുന്നില്ല.'

മഹാത്മാനസ്തു മാം പാർത്ഥ ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിം അവ്യയം

'മഹാത്മാക്കളാകട്ടെ, അല്ലയോ അർജ്ജുന, എന്റെ ദിവ്യപ്രകൃതിയെ ആശ്രയിച്ചു്, എല്ലാ ജീവജാലങ്ങളുടെയും അനശ്വരമായ സ്രോതസ്സായി എന്നെ കണ്ടറിഞ്ഞു്, അനന്യമനസ്സുകളായി എന്നെ ഭജിക്കുന്നു.'

ജന്മ കർമ്മ ച മേ ദിവ്യം ഏവം യോ വേത്തി തത്ത്വതഃ
ത്യക്ത്വാ ദേഹം പുനർജന്മ നൈതി മാമേതി സോഽർജ്ജുന

'അല്ലയോ അർജ്ജുന, എന്റെ ജന്മവും കർമ്മവും ദിവ്യമാണ് എന്നു് ആരാണോ യഥാർത്ഥമായി അറിയുന്നതു്, അവൻ ശരീരം ത്യജിച്ചതിനുശേഷം വീണ്ടും ജനിക്കുന്നില്ല. ജ്ഞാനത്തിലൂടെ അതിനെ അതിലംഘിച്ചു് അവൻ എന്നെ പ്രാപിക്കുന്നു.'

വീതരാഗ ഭയക്രോധാഃ മന്മയാ മാം ഉപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ പൂതാ മദ്ഭാവമാഗതാഃ.

'രാഗം, ഭയം, കോപം എന്നിവയിൽ നിന്നും മുക്തരായി, എന്നിൽ ലീനരായി, എന്നെ ആശ്രയിച്ചു്, പലരും ജ്ഞാനതപസ്സുകൊണ്ടു പരിശുദ്ധരായി എന്റെ ഭാവത്തെ പ്രാപിച്ചിട്ടുണ്ടു്.

**ഉപസംഹാരം**

ഗാഢവും നിബിഡവുമായ ഈ ജീവശക്തിയാണ് കാലത്തെ ചെറുത്തുനില്ക്കാനും അതിന്റെ ഗതിതന്നെ മാററുവാനും അവതാരത്തെ സഹായിക്കുന്നതു്. മററു തരത്തിലുള്ള മഹത്ത്വങ്ങളെല്ലാം

കാലഗതിയിൽ പൊഴിഞ്ഞുപോകുകയും അവിരുദ്ധങ്ങളാകയും ചെയ്യാം. ചരിത്രകാരന്മാർ അവതാരപുരുഷൻെറ ജീവിതചരിത്രത്തിൽ വ്യാഖ്യാനത്തിനു ധാരാളം വക കണ്ടെത്തുന്നു. അവതാരം ഗുണകരമായ ഒരു ശക്തിപ്രവാഹത്തെ പ്രവർത്തിപ്പിക്കുന്നു. ഈ ശക്തി ഒരു യുഗത്തിലെ വിഭ്രാന്തികളെയെല്ലാം അപ്രതിഹതമായ രീതിയിൽ ശാന്തമാക്കുന്നു. മനുഷ്യവർഗ്ഗം അവതാരത്തിൽ കണ്ടെത്തുന്നതു് ഇന്ദ്രിയാതീതങ്ങളായ സ്നേഹഭക്തികളുടെ ഒരു കേന്ദ്രവും പ്രത്യാശകളുടെ പ്രതിജ്ഞയുമാണു്. അങ്ങനെ തലമുറകളിലൂടെ അവതാരത്തിൻെറ വ്യക്തിത്വം വളർന്നുകൊണ്ടേയിരിക്കുന്നു. അനുഭവിച്ചുകഴിഞ്ഞ ജീവിതവും അതിൻെറ ചരിത്രപരമായ വ്യാഖ്യാനവും പരസ്പരം ബലിഷ്ഠമാക്കി സമന്വയത്തിലൂടെ ഒരു മഹാപരിവർത്തനം സാദ്ധ്യമാക്കുന്നു. ഒരു സാധാരണവ്യക്തി സമകാലീനരായ മററു വ്യക്തികളിൽനിന്നും തിരിച്ചറിവാൻ പററാത്ത ഒരു മഹാപുരുഷനായിത്തീർന്നു് അനന്തരതലമുറകളുടെ മനസ്സിനേയും ഹൃദയത്തേയും നിയന്ത്രിക്കുന്നു. ഇന്ത്യയിലെ ജനങ്ങൾ ഇത്തരം ഒരു വ്യക്തിത്വത്തിൽ തങ്ങളുടെ ഏററവും അവഗാഢമായ ആദ്ധ്യാത്മികാകാംക്ഷകളുടെ മൂർത്തീകരണവും ഉത്തമസത്യത്തിൻെറ അഭിവ്യക്തിയും ദർശിക്കുവാൻ പഠിച്ചതിൽ അത്ഭുതത്തിനവകാശമില്ല. ബുദ്ധിമാന്മാർക്കാകട്ടെ ഇതു് ഇത്രയും സ്പഷ്ടമായും പര്യാപ്തമായും വിഭാവനചെയ്യാൻ സാധിക്കുന്നില്ല. ജനങ്ങൾ ഇത്തരം മഹാപുരുഷന്മാരെ, അവർ ഏതദ്ദേശീയരോ വിദേശീയരോ ആകട്ടെ, അകൈതവമായ ഭക്തിബഹുമാനങ്ങളോടെ ആരാധിക്കുന്നു. ഈ വീക്ഷണവും ആരാധനയും മനുഷ്യമതവും ഈശ്വരമതവും തമ്മിൽ സംഗമിപ്പിക്കുന്നു; മതത്തെ കൂടുതൽ മാനവികവും ദിവ്യവും ആക്കുന്നു.

# 10

# ശ്രീകൃഷ്ണന്റെ വ്യക്തിത്വം*

1. ഉപക്രമം

സത്യം, സൗന്ദര്യം, നന്മ, സ്നേഹം എന്നിവയുടെ ഉപനിഷത്സ്പന്ദനങ്ങൾ പില്ക്കാലത്തു് ഒരു മഹാപുരുഷനിൽ ശക്തിയായി അനുസ്പന്ദിതങ്ങളായി. ഇദ്ദേഹം ക്രി. മു. 1400 നിടയ്ക്കു് ജീവിച്ചു് തന്റെ ഭൗമികജീവിതകാലത്തു് ഭാരതത്തെയാസകലം ആദ്ധ്യാത്മികമായും രാജനീതിപരമായും ഇളക്കിമറിച്ചു. അദ്ദേഹത്തിന്റെ ശബ്ദം ഇന്നും നമ്മളെ വശീകരിക്കുന്നു. ഗീതാകർത്താവായ ശ്രീകൃഷ്ണൻ ഭാരതീയചിന്തയേയും ജീവിതത്തേയും വളരെ ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ടു്. വ്യാപകവും ഗഹനവുമായ ആ സ്വാധീനത്തിനു സമാനമായി ഭാരതത്തിലോ വെളിയിലോ യാതൊന്നുമില്ല.

ഭാരതീയപൈതൃകത്തിൽനിന്നും കൃഷ്ണതത്ത്വം മാററിയാൽ, അതു് തുലോം പ്രാഥമികവും പരിമിതവുമായിത്തീരും. നമ്മുടെ മതത്തിലും തത്ത്വശാസ്ത്രത്തിലും, മിസ്ററിസിസത്തിലും കവിതയിലും, ചിത്രകലയിലും ശില്പകലയിലും, സംഗീതത്തിലും നൃത്തത്തിലും മാത്രമല്ല, സംസ്കാരത്തിലും നാഗരികതയിലും വളരെ പുരോഗമിച്ച ഒരു ജനതയുടെ എല്ലാ ജീവിതമണ്ഡലങ്ങളിലും ശ്രീകൃഷ്ണൻ പ്രവേശിച്ചിരിക്കുന്നു. വിവിധനിലവാരങ്ങളിലുള്ള പലതരം ജനങ്ങളേയും അദ്ദേഹത്തിന്റെ വ്യക്തിത്വം ആകർഷിക്കുന്നു. ഭാരതീയഹൃദയത്തിനും ബുദ്ധിക്കും അദ്ദേഹം അനന്തമായ മുരളീഗാനമാണു്. നമ്മുടെ ബാലികാബാലന്മാരേയും ഋഷിമുനിമാരേയും, നമ്മുടെ ബുദ്ധിജീവികളേയും കലാകാരന്മാരേയും നമ്മുടെ രാജനീതിജ്ഞരേയും രാജദൂതരേയും അദ്ദേഹം വശീകരിച്ചുകൊണ്ടേയിരിക്കുന്നു. പില്ക്കാലത്തുണ്ടായ ഭാഗവതപുരാണം ശ്രീകൃഷ്ണൻ ഈശ്വരൻതന്നെയാണെന്നു പ്രഖ്യാപിച്ചു് അനേകം തലമുറകളുടെ ആശ്ചര്യത്തെ പ്രകടിപ്പിച്ചു. മററവതാരങ്ങളോ ഈശ്വരന്റെ അംശങ്ങൾ മാത്രം. (1. 3. 28) ഇങ്ങനെ ഒരു ജനതയുടെ മുഴുവൻ സ്നേഹാദരബഹുമാനങ്ങൾ ആ

---

* 1951ൽ മാർച്ചിൽ അഖിലേന്ത്യാറേഡിയോ ഡൽഹിനിലയത്തിൽനിന്നുള്ള പ്രഭാഷണം.

ജ്ജിക്കുവാനുള്ള കാരണം അദ്ദേഹത്തിൻെറ ജനതയുടേയും സ്വഭാവങ്ങളിലല്ലാതെ മററെവിടെയാണ് നാം അന്വേഷിക്കുക?

## 2. അദ്ദേഹത്തിൻെറ ബാല്യകാലജീവിതത്തോടുള്ള മാനവാകർഷണം.

മഹാഭാരതത്തിലും ഭാഗവതത്തിലുംനിന്ന് ശ്രീകൃഷ്ണൻെറ ജീവിതത്തെപ്പററി നമുക്കു ലഭിക്കുന്ന വസ്തുതകൾ സ്പഷ്ടമാക്കുന്നത് അദ്ദേഹം അസാധാരണശക്തിശാലിയായ നേതാവും ഗുരുവും, പൗരനും മഹർഷിയും ആയിരുന്നു എന്നാണ്. അദ്ദേഹം ശൈശവവും കൗമാരത്തിൻെറ പ്രാരംഭവും ചെലവഴിച്ചതു് മഥുരയ്ക്കടുത്തുള്ള വ്രജത്തിലെ ഗ്രാമീണവും വശ്യവുമായ പരിതഃസ്ഥിതികളിലായിരുന്നു. മഥുരാനഗരിയിലെ കുഴഞ്ഞുമറിഞ്ഞ രാഷ്ട്രീയസ്ഥിതിഗതികൾ ചുററുമുള്ള ഗ്രാമപ്രദേശങ്ങളിൽ ദുഃഖത്തിൻേറയും ആശങ്കയുടേയും നിഴൽ വീശിയിരുന്നു. എങ്കിലും മാതാപിതാക്കളുടെ സ്നേഹമസൃണമായ മേൽനോട്ടത്തിലും സരളഹൃദയരായ ഗോപാലന്മാരുടെ കൂട്ടത്തിലും വ്രജത്തിലെ ശ്രീകൃഷ്ണൻെറ ബാല്യകാലം മാധുര്യത്തിൻേറയും സ്നേഹത്തിൻേറയും ഇതിഹാസമത്രേ. മനുഷ്യനും മൃഗങ്ങളും പ്രകൃതിയും തമ്മിലുള്ള ഗാഢബന്ധം അതു പ്രകടമാക്കുന്നു. മാൻ മയിൽ മുതലായ പക്ഷികൾ ചൈതന്യമയമാക്കുന്ന പവിത്രമായ യമുനാനദീതടങ്ങളിലെ ലതാവിതാനങ്ങൾ വ്രജബാലന്മാർക്ക് കാവ്യരമണീയമായ പശ്ചാത്തലമുള്ള ഒരു യഥാർത്ഥ ബാലവിദ്യാലയമായിരുന്നു. സ്വതന്ത്രമായി വിഹരിക്കുന്നതിനും തങ്ങളുടെ വ്യക്തിത്വങ്ങൾ വികസിപ്പിക്കുന്നതിനും അതവർക്ക് ഉപകരിച്ചു.

ഗ്രാമീണസുഹൃത്തുക്കളുടെ കൂട്ടത്തിൽ നേതാവായും പശുക്കളെ മേച്ചും, മുരളീഗാനമുതിർത്തും പലതരം ലീലകളാടിയും, ധീരസാഹസങ്ങൾ കാട്ടിയും കഴിയുന്ന ബാലകൃഷ്ണൻെറ ചിത്രം ഭാഗവതത്തിലുണ്ട്. അതു് പില്ക്കാലത്തു് ഏററവും മനോഹരമായ ഗീതികാവ്യങ്ങൾക്കും ആദ്ധ്യാത്മികമായ അന്യോക്തികാവ്യങ്ങൾക്കും വിഷയമായിത്തീർന്നു. ശൈശവദശയിൽത്തന്നെ ശ്രീകൃഷ്ണൻ ഓജസ്സും ഉത്സാഹവും, പ്രായത്തിൽക്കവിഞ്ഞ ബുദ്ധിശക്തിയും ധൈര്യവും സ്ഥൈര്യവും പ്രദർശിപ്പിച്ചിരുന്നു. ദയയും സഹാനുഭൂതിയും കളിയും ചിരിയും അദ്ദേഹത്തിനു് നൈസർഗ്ഗികമായിരുന്നു. അദ്ദേഹത്തിൻെറ വ്യക്തിത്വത്തോടൊപ്പം ഈ ഗുണങ്ങളും വളർന്നുവന്നു. സ്നേഹോഷ്മളമായ ഹൃദയം, തികഞ്ഞ മനുഷ്യത്വം, മുഖഭാവത്തിൽ മായാത്ത മുദ്രയായ മന്ദസ്മിതം, സ്ഥിരബുദ്ധി- ഇവയെക്കൊണ്ടാണ് മനുഷ്യഹൃദയത്തിലെ സംശയങ്ങളേയും ദുഃഖങ്ങളേയും, വികാരങ്ങളേയും

വിദ്വേഷങ്ങളേയും അദ്ദേഹം നേരിട്ടിരുന്നതു്. തൻെറ ജനനത്തിൻെറ മഹാലക്ഷ്യത്തെപ്പററിയും ഭൂമിയിൽ താൻ ചെയ്യതീർക്കേണ്ട മഹാകാര്യങ്ങളെക്കുറിച്ചും അദ്ദേഹം ചെറുപ്പത്തിൽത്തന്നെ ബോധവാനായിരുന്നു. ജനിച്ചുവളൎന്ന വ്രജഭൂമിയിലെ മനോഹരപരിതഃസ്ഥിതികളേയും അവിടത്തെ ഉററവരേയും കൗമാരത്തിൽത്തന്നെ വിട്ടുപോകാൻ ആ മഹാലക്ഷ്യം അദ്ദേഹത്തെ പ്രേരിപ്പിച്ചു. ആദ്യം മഥുരയിലും. പിന്നീടു് നവനിർമ്മിതനഗരമായ ഗുജറാത്തിലെ ദ്വാരകയിലും, സംഘൎഷങ്ങളുടെ ചുഴിയിലാണു് അദ്ദേഹം ജീവിച്ചതു്. അക്കാലത്തു് ഇന്ദ്രപ്രസ്ഥം എന്നറിയപ്പെട്ടിരുന്ന ഭാരതതലസ്ഥാനമായ ഡൽഹിയിലേയ്ക്കും അതിനടുത്തുതന്നെയുണ്ടായിരുന്ന ഹസ്തിനാപുരത്തേയ്ക്കും കാര്യപ്രേരണയാൽ അദ്ദേഹം എത്തിച്ചേൎന്നു. അവിടെ അദ്ദേഹം പാണ്ഡവരുടേയും അവരുടെ ബന്ധുക്കളുടേയും ഉററമിത്രമായിത്തീൎന്നു. അങ്ങനെ ഇന്ദ്രപ്രസ്ഥത്തിലും ദ്വാരകയിലുമാണു് അദ്ദേഹം ശിഷ്ടജീവിതം നയിച്ചതു്.

### 3. അദ്ദേഹത്തിൻെറ പില്ക്കാലജീവിതത്തിൻെറ ഗാംഭീര്യം

ഇതിഹാസകൃതിയായ മഹാഭാരതം ധീരവും സൃഷ്ടിപരവുമായ ഒരു കാലഘട്ടത്തിലെ ഭാരതത്തെ പ്രകാശിപ്പിക്കുന്നു. സ്നേഹശീലരും ദ്വേഷബുദ്ധികളും, ശിഷ്ടരും ദുഷ്ടരും, ശാന്തരും ക്രൂരരും, ഉത്കൃഷ്ടരും നിന്ദ്യരുമായ ഒട്ടനേകം ധീരസാഹസികരുടെ ഉജ്ജ്വലലോകമാണു് നാം അവിടെ കാണുന്നതു്. ശക്തിയും സൗന്ദര്യവും, ഉദാത്തതയും ശോഭയുംകൊണ്ടു് ആ പ്രകാശലോകത്തിലെ ഏററവും ആകൎഷകമായ കഥാപാത്രം ശ്രീകൃഷ്ണനാണു്. മഹൎഷിമാർ ആദരിക്കുയും, ജനങ്ങൾ സ്നേഹിക്കുയും, ദുഷ്ടന്മാർ ഭയപ്പെടുകയും, ശിഷ്ടന്മാർ തേടുകയും ചെയ്യുന്ന ശ്രീകൃഷ്ണൻ മഹാഭാരതത്തിലെ ഒരസാധാരണവീരനാണു്. സ്ത്രീകളുടേയും പൊതുജനങ്ങളുടേയും നന്മയെപ്പററിയുള്ള സ്നേഹോഷ്മളമായ ഉത്കണ്ഠ അദ്ദേഹത്തെ ഒരേസമയം മനുഷ്യനും ദിവ്യനും ആക്കുന്നു. മാനിക്കേണ്ടവരെ മാനിക്കുന്നതിൽ എപ്പോഴും അദ്ദേഹം മുമ്പിലാണു്. ഒരു വശത്തു് അനന്തമായ കൎമ്മവും മറുവശത്തു് ശാന്തമായ നിസ്സംഗതയും സ്വഭാവമായിത്തീൎന്ന അദ്ദേഹത്തിൻെറ ദീൎഘജീവിതം അക്കാലത്തെ ഭാരതത്തിൻെറ മുഖമുദ്രയും മനസ്സും സ്വരൂപിപ്പിക്കുന്നതിൽ സദാ വ്യാപൃതമായിരുന്നു. ചുരുക്കം ചില സന്ദൎഭങ്ങളിൽ ഇന്ത്യയുടെ തലസ്ഥാനം സന്ദർശിച്ചപ്പോഴെല്ലാം ഇന്ദ്രപ്രസ്ഥത്തിലേയും ഹസ്തിനാപുരത്തിലേയും ജനങ്ങൾ തങ്ങളുടെ നേതാവായ ശ്രീകൃഷ്ണനു നല്കിയ ദേശീയവരവേല്പിൻെറ ബഹളംനിറഞ്ഞ രംഗങ്ങൾ മഹാഭാരതം വർണ്ണിക്കുന്നുണ്ടു്.

4. സോംഗ് സെലസ്റ്റിയൽ

ശ്രീകൃഷ്ണന്റെ ദീർഘജീവിതത്തിലെ ഏററവും ക്രിയാശീലവും സഫലവുമായ ഭാഗം നാം കാണുന്നതു് ഇന്ദ്രപ്രസ്ഥത്തിലും സമീപപ്രദേശങ്ങളിലും അക്കാലത്തെ രാഷ്ട്രീയനേതാക്കളുടേയും ആദ്ധ്യാത്മികപ്രകാശങ്ങളുടേയും സാധാരണ സ്ത്രീപുരുഷന്മാരുടേയും ഇടയിൽ അദ്ദേഹം ജീവിക്കുമ്പോഴാണു്. കൗരവർക്കെതിരായി. പാണ്ഡവരുടെ ന്യായസംഗതമായ പക്ഷം വാദിച്ചു് അദ്ദേഹം അക്കാലത്തെ ദേശീയരാഷ്ട്രീയത്തിലെത്തിച്ചേർന്നു. ഉപദേഷ്ടാവായും ദൂതനായും, സദ്ഗുണസമ്പന്നരുടേയും സജ്ജനങ്ങളുടേയും പാവങ്ങളുടേയും അനാഥരുടേയും സുഹൃത്തായും അദ്ദേഹം അവിടെ പ്രവർത്തിക്കുന്നു. അദ്ദേഹത്തിന്റെ രാഷ്ട്രീയജീവിതത്തിലെ അന്തിമവും ഉത്തമവുമായ പ്രവൃത്തി കുരുക്ഷേത്രയുദ്ധത്തിൽ അർജ്ജുനന്റെ ആയുധമെടുക്കാത്ത സാരഥിയായിരുന്നതാണു്. അപ്പോൾ അദ്ദേഹം ശോകവിഹ്വലനായ അർജ്ജുനനു നല്കിയ ഉപദേശമാണു് അനന്തരതലമുറകൾക്കുള്ള ശാശ്വതമായ ജ്ഞാനപൈതൃകമായിത്തീർന്നതു്. ആ ദിവ്യഗാനത്തിന്റെ സംഗീതത്തിലൂടെ പാർത്ഥസാരഥി അഥവാ അർജ്ജുനന്റെ തേരാളിയെന്ന നിലയിൽ ശ്രീകൃഷ്ണന്റെ രൂപം ഏററവും സമാകർഷകവും അനശ്വരവുമാകുന്നു. അർജ്ജുനന്റെ മനസ്സിനും ഹൃദയത്തിനും, ധൈര്യവും സ്ഥൈര്യവും നല്കാനായി ശ്രീകൃഷ്ണൻ നല്കിയ ഗീതോപദേശവും അദ്ദേഹത്തിന്റെ വ്യക്തിത്വവും കോടാനുകോടി സ്ത്രീപുരുഷന്മാർക്കു് വ്യാപകമായ ജീവിതായോധനത്തിൽ അമൂല്യമായ പ്രേരണയായും തേരാളിയായും പ്രവർത്തിക്കുന്നു.

ഭഗവദ്ഗീത പ്രതിപാദിക്കുന്ന ജീവിതതത്ത്വശാസ്ത്രം അതിന്റെ ഗുരുവും മാതൃകയുമായ ശ്രീകൃഷ്ണൻ സ്വയം ജീവിച്ച വിശ്വാസങ്ങളാൽ അനുപ്രാണിതമാണു്. ആ തത്ത്വശാസ്ത്രം ജീവിതോത്സാഹം അപകടത്തിലാക്കാതെതന്നെ മനുഷ്യനു ജ്ഞാനം പ്രദാനം ചെയ്യുന്നു. അതു് ജീവിതവും കർമ്മവും ഉത്തമമാക്കാൻ സഹായിക്കുന്നു. സാധാരണജീവിതത്തിൽ, നമ്മുടെ ഉത്സാഹം സ്വാർത്ഥപരമായ ആസക്തിയുടെ ഫലമാണു് ജീവിതം സ്വാർത്ഥലാഭങ്ങളുണ്ടാക്കുന്നതിൽ പരാജയപ്പെടുമ്പോൾ നമ്മുടെ ഉത്സാഹവും പ്രേമവും നഷ്ടപ്പെടാൻ തുടങ്ങുന്നു; നമ്മുടെ പ്രവർത്തനത്തിനു് പ്രേരണാശക്തിയില്ലാതാകുന്നു; നാം ഉദാസീനതയിൽ നിമഗ്നരാകുന്നു; ബാഹ്യമായ കർമ്മരാഹിത്യവും ആന്തരികമായ അശാന്തിയുമാണു് അതിന്റെ ഫലം. ശ്രീകൃഷ്ണൻ സിദ്ധാന്തത്തിലൂടേയും ഉദാഹരണത്തിലൂടേയും നമ്മെ പഠിപ്പിക്കുന്നതു് ആസക്തിയില്ലാതെ ഉത്സാഹമുണ്ടാകാമെന്നും അശാന്തരാകാതെ കർമ്മം ചെയ്യാമെന്നുമാണു്. നാം ഏററവും

നന്നായിപ്രവർത്തിക്കുന്നതു് സ്വാർത്ഥപ്രേരിതമായ ആഗ്രഹങ്ങളിലും വികാരവൈവശ്യങ്ങളിലും നിന്നു് മുക്തരാകുമ്പോഴാണു്. ഇതാണു് യഥാർത്ഥമായ ആദ്ധ്യാത്മികത്വം. ഇവിടെ സാന്മാർഗ്ഗികപ്രക്രിയ ഫലവത്താകുന്നു; നന്മയും സാഫല്യവും നേട്ടമുണ്ടാക്കുന്നു: സ്വച്ഛമായ ബുദ്ധിയുടെയും സ്ഥൈര്യമുള്ള ഹൃദയത്തിന്റേയും സുദൃഢമായ കരങ്ങളുടേയും സമന്വയം സാധിക്കുന്നു. ശക്തി ശാന്തതയോടും നിർഭയത്വം പ്രേമത്തോടും, മഹത്ത്വം വിനയത്തോടും സംയോജിക്കുന്ന സ്വഭാവത്തിന്റെ സൂചനയാണതു്. ഗുരു ജീവിതത്തിലും പ്രവൃത്തിയിലും ആചരിച്ചതെന്തോ, അതാണു് ഗീതാവാക്യകളിൽ പ്രതിപാദിക്കുന്നതു്.

ശ്രീകൃഷ്ണന്റെ വ്യക്തിത്വത്തിന്റെ ഈ സമൃദ്ധിയും ബഹുമുഖത്വവും ആണു് അതിനെ പ്രശാന്തമായ തത്ത്വശാസ്ത്രത്തിന്റേയും സംയതമായ ചരിത്രത്തിന്റേയും മാത്രമല്ല, വിവിധവിചിത്രങ്ങളായ കല്പിതകഥകളുടേയും കേന്ദ്രമാക്കിയതു്. ഒരു രാഷ്ട്രത്തിന്റെ ഭാവനയെ ഗാഢമായി ഇളക്കിമറിക്കുന്ന വീരപുരുഷന്മാർക്കു് ചരിത്രപരമായ അസ്തിത്വത്തിന്റെ ദൃഢമായ സ്വരൂപം നഷ്ടപ്പെടുന്നു; എന്നാൽ അവർ ദേശീയമായ വ്യക്തിത്വം നേടിയെടുക്കുന്നു. അവർ ജനതയുടെ മുഴുവൻ സാമൂഹികവും വ്യക്തിപരവും ആയ ഉപബോധമനസ്സിനെ വശീകരിക്കുന്ന വിഷയങ്ങളായിത്തീരുന്നു. ഒരു മഹാപുരുഷന്റെ ജീവിതത്തിലെ വസ്തുതകൾക്കും ചരിത്രസത്യങ്ങൾക്കും കാല്പനികമായ ഒരു വർണ്ണഭംഗി ലഭിക്കുമ്പോൾ ആ വീരന്റേയും അദ്ദേഹത്തിന്റെ ജനതയുടേയും വ്യക്തിത്വങ്ങൾ പരസ്പരം ഐശ്വര്യപൂർണ്ണമാവുകയും നല്ല ഉദാഹരണങ്ങളായിത്തീരുകയും ചെയ്യുന്ന പ്രതിഭാസം നമുക്കു കാണാം.

## 5. ഉപസംഹാരം

### കൽപ്പിതകഥകളിലേയും ചരിത്രത്തിലേയും കൃഷ്ണന്റെ മോഹനത്വം

ഇതാണു് കഥകളിലേയും ചരിത്രത്തിലേയും ശ്രീകൃഷ്ണന്റെ സമ്മോഹനശക്തി. ഭാരതീയ ജനതയുടെ ആദ്ധ്യാത്മികവും ഭൗതികവുമായ ഓരോ ഉന്നതലക്ഷ്യവും ആ മഹാപുരുഷന്റെ ബഹുമുഖമായ ജീവിതത്തിലും വൈവിധ്യമേറിയ ഉപദേശങ്ങളിലും പ്രതിധ്വനിക്കുന്നു. അദ്ദേഹത്തിന്റെ വാക്കുകളുടെ പ്രതിധ്വനിയും ഭീമാകാരത്തിന്റെ നിഴലുകളും പുരാതനഗ്രീസിലേയും മദ്ധ്യപൂർവ്വദേശത്തിലേയും ജനങ്ങളുടെ ചരിത്രങ്ങളിൽ ദർശിക്കുവാൻ കഴിയും. ഇത്തരം

ഒരന്വേഷണം രസകരമായിരിക്കും. എങ്കിലും കൂടുതൽ പ്രബോധകവും ഗുണകരവുമായിരിക്കുക ഭാരതത്തിലും അവിടുത്തെ ജനങ്ങളിലും ജീവത്തായിരിക്കുന്ന പാരമ്പര്യങ്ങളിൽ അദ്ദേഹത്തെ അന്വേഷിക്കുകയാണ്. കാരണം, അവർ അദ്ദേഹത്തിലും അദ്ദേഹം അവരിലും നിർലീനരായിരിക്കുന്നു. നമ്മെ സംബന്ധിച്ചിടത്തോളം ശ്രീകൃഷ്ണൻ ചരിത്രസ്മരണയല്ല; ഒരു ജീവത്സത്യമാണ്. കാലം ചെല്ലുന്തോറും ആ സത്യത്തിന്റെ ശബ്ദത്തിനും രൂപത്തിനും പുതിയ ശക്തിയും വ്യാപ്തിയും ലഭിച്ചുകൊണ്ടിരിക്കുന്നു. ശ്രീകൃഷ്ണനിലൂടെ ഭാരതം പുരാതനശ്രേഷ്ഠതയുടേയും നവീനകാല്പനികസൗന്ദര്യത്തിന്റേയും സമന്വയം നേടി. അതു് തത്ത്വശാസ്ത്രത്തിന്റേയും മതത്തിന്റേയും സമന്വയംകൂടിയായിരുന്നു. ഈ ആദ്ധ്യാത്മികസമന്വയം ചുരുക്കം ചില ജനങ്ങൾക്കേ സാധിച്ചിട്ടുള്ളു. പുരാതനമോ ആധുനികമോ ആകട്ടെ; അവിടെയെല്ലാം ചിരപുരാതനവും നവീനവും തമ്മിലും, തത്ത്വശാസ്ത്രവും മതവും തമ്മിലും എപ്പോഴും സംഘട്ടനമാണ്. അതു് ചിലപ്പോൾ അക്രമാസക്തമായിത്തീരുകയും, എപ്പോഴും അദൃശ്യമായ രീതിയിൽ സംഭവിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു.

ശ്രീകൃഷ്ണനോടുകൂടി ഒരു യഥാർത്ഥ ഭാരതീയദേശീയമനസ്സിന്റെ പരിണാമം ആരംഭിക്കുന്നു. അദ്ദേഹം നേടിയ സമന്വയത്തിലൂടെ ഭാരതം തന്നോടുതന്നെയും ലോകത്തോടും സമാധാനത്തിലാകുന്നു. പില്ക്കാലത്തു് ഭഗവാൻ ബുദ്ധനിലൂടെയും അദ്ദേഹത്തിന്റെ പ്രസ്ഥാനത്തിലൂടെയും ഈ സമാധാനം കൂടുതൽ വ്യാപകമായി. ഈ സമന്വയമാണു് ഭാരതീയമനസ്സിന്റെ മുഖ്യസ്വരം! ശ്രീകൃഷ്ണൻ അതിന്റെ ആദിപ്രചോദകനാകുന്നു.

# 11

# ശ്രീകൃഷ്ണൻെറ സാർവജനീനമായ സന്ദേശം*

## 1. ഉപക്രമം

ഭഗവാൻ ശ്രീകൃഷ്ണൻ എന്നാണു് ജനിച്ചതു് എന്നു് കൃത്യമായി പറയുക വിഷമമാണു്. എന്നാൽ നമ്മുടെ ചരിത്രത്തിലെ ഈ മഹാസംഭവം ഉണ്ടായതു് മൂവായിരത്തിൽപ്പരം കൊല്ലങ്ങൾക്കു മുമ്പാണെന്നുള്ളതു തീർച്ചയാണു്. അദ്ദേഹത്തിൻെറ ജീവിതത്തെപ്പററി നമുക്കു ലഭിച്ചിട്ടുള്ള വിവരങ്ങൾ വെച്ചുനോക്കുമ്പോൾ, കാലദൈർഘ്യത്തിലും താല്പര്യങ്ങളുടെ ആഴത്തിലും അദ്ദേഹം ഒരു പൂർണ്ണജീവിതം നയിച്ചു എന്നു് കാണാം. അദ്ദേഹം ഗ്രാമീണഭാരതത്തിൻെറ സന്താനമായിരുന്നു. ശൈശവത്തിലും കൗമാരത്തിലും അദ്ദേഹം ജീവിച്ചതു് മഥുരയ്ക്കടുത്തുള്ള യമുനാനദീതീരത്തു് മനുഷ്യനും മൃഗവും പ്രകൃതിയും തമ്മിൽ ഏററവും ഗാഢമായ ബന്ധമുണ്ടായിരുന്ന ഗ്രാമപ്രദേശങ്ങളിലായിരുന്നു. ഈ ബല്യകാലാനുഭവം അദ്ദേഹത്തിൻെറ സമാകർഷകമായ വ്യക്തിത്വത്തിൽ അടങ്ങിയ തീവ്രമായ മാനവത്വത്തേയും സാർവജനീനതയേയും കുറച്ചൊന്നുമല്ല സ്വാധീനിച്ചതു്. അദ്ദേഹത്തിൻെറ സ്വഭാവത്തിൽ സദാ സന്നിഹിതമായ മാധുര്യത്തിനും മനുഷ്യത്വത്തിനും നാം ഈ ഗ്രാമീണജീവിതത്തോടു കടപ്പെട്ടിരിക്കുന്നു. ഗഹനമായ ആദ്ധ്യാത്മികതയും ബൗദ്ധികമായ ഓജസ്സും, രാഷ്ട്രീയശക്തിയും സാമൂഹ്യജ്ഞാനവും ഉൾക്കൊണ്ട അദ്ദേഹത്തിൻെറ സ്വഭാവം ഭാരതത്തിനു് ഒരു സമുന്നതനേതാവിനെ നല്കി. അദ്ദേഹം തൻെറ ജീവിതകാലത്തു് നമ്മുടെ ജനങ്ങളെ ഉണർത്തി. അതിനുശേഷം തുടർച്ചയായി നമ്മുടെ ചിന്തയേയും ജീവിതത്തേയും സ്വാധീനിച്ചുകൊണ്ടിരിക്കുന്നു.

## 2. മഹാഗുരുക്കന്മാരുടെ വിശിഷ്ടഗുണം

ഒരു മഹാഗുരുവിൻെറ വിശിഷ്ടഗുണം അദ്ദേഹം മനുഷ്യനെ മനുഷ്യനായി മാത്രം വിലമതിക്കയും, ഒരു നിശ്ചിതമതസിദ്ധാന്തത്തിൻെറയോ ശാസനയുടെയോ ഫോർമുലായുടെയോ അടിസ്ഥാന

---

* 1956 ആഗസ്ററ് 16-ാംനു- ഡൽഹി ആകാശവാണിയിൽനിന്നുള്ള പ്രഭാഷണം.

ത്തിൽ മനുഷ്യനെ വീക്ഷിക്കാതിരിക്കയും ചെയ്യുന്ന എന്നുള്ളതാണ്. മറിച്ച്, സിദ്ധാന്തങ്ങളേയും വ്യവസ്ഥകളേയും വിലമതിക്കുന്നതിൽ അദ്ദേഹം മനുഷ്യനെ മാനദണ്ഡമാക്കുന്നു. സമ്പത്ത് മനുഷ്യനു വേണ്ടിയാണ്; സമ്പത്തിനുവേണ്ടിയല്ല മനുഷ്യൻ. ഇതാണ് അദ്ദേഹത്തിന്റെ മുദ്രാവാക്യം. മനുഷ്യനെ സങ്കുചിതമതസിദ്ധാന്തങ്ങളുടേയും രാഷ്ട്രീയവ്യവസ്ഥകളുടേയും പ്രോക്രസ്റ്ററിയൻ കട്ടിലുകളിൽ ഒതുക്കാൻ ശ്രമിക്കുന്ന നേതാക്കളുടേയും പ്രസ്ഥാനങ്ങളുടേയും ഉദാഹരണങ്ങൾ ചരിത്രം എടുത്തുകാട്ടുന്നുണ്ട്. ഇത്തരം നേതാക്കളുടേയും പ്രസ്ഥാനങ്ങളുടേയും പ്രവർത്തനം മനുഷ്യന്റെ വ്യക്തിത്വത്തെ മുരടിപ്പിച്ചിട്ടേയുള്ളു. മതത്തിലേയും രാഷ്ട്രീയത്തിലേയും വിഭാഗീയത മനുഷ്യന്റെ വിഭാഗീയപക്ഷപാതങ്ങളേയും താല്പര്യങ്ങളേയും പ്രോത്സാഹിപ്പിക്കുന്നു; അവന്റെ വ്യക്തിത്വത്തിന്റെ സമഗ്രസാധ്യതകളെ തിരസ്കരിക്കുന്നു; അവന്റെ ജീവിതത്തിലും ചിന്തയിലും സാർവ്വജനീനത ഉദയം ചെയ്യുന്നതിനെ തടസ്സപ്പെടുത്തുന്നു. എങ്കിലും സാർവ്വജനീനത ഈ കെട്ടുപാടുകളെ പൊട്ടിച്ചെറിഞ്ഞു സ്വാതന്ത്ര്യമാകാൻ നിരന്തരം പരിശ്രമിക്കും. ഇത്തരം ഒരു സംഘർഷം ലോകത്തിലവിടവിടെയായി സാർവ്വലൗകികത്വത്തിന്റേയും മനുഷ്യത്വത്തിന്റേയും സന്ദേശം പരത്തി ജീവിക്കുന്ന സ്ത്രീപുരുഷന്മാരെ ഉയർത്തുന്നുണ്ട്. ഈ സംഘർഷത്തിന്റെ ചരിത്രം എഴുതപ്പെടുമ്പോൾ അത് മാനവചരിത്രത്തിലെ ഏററവും ആകർഷകമായ അധ്യായമായിരിക്കും.

### 3. ശ്രീകൃഷ്ണന്റെ വ്യക്തിത്വത്തിന്റെ ബഹുമുഖത്വം.

ഭാരതം അതിന്റെ സുദീർഘചരിത്രത്തിലെ ഉജ്ജ്വലങ്ങളായ അദ്ധ്യായങ്ങളിൽവെച്ച് ആദ്യത്തെ അദ്ധ്യായം രചിച്ചത് ശ്രീകൃഷ്ണന്റെ ജീവിതത്തിലും സന്ദേശത്തിലും ആയിരുന്നു. അദ്ദേഹത്തിന്റെ ജീവിതം സ്വഭാവത്തിന്റേയും താല്പര്യങ്ങളുടേയും ബഹുമുഖത്വം പ്രകടമാക്കുന്നുണ്ട്. ഗീതയിൽ അടങ്ങിയ അദ്ദേഹത്തിന്റെ സന്ദേശം വ്യക്തിത്വത്തിന്റെ ഈ വശം ഭംഗിയായി പ്രതിഫലിപ്പിക്കുന്നു. ഒരു സാർവ്വജനീനമനുഷ്യനിൽനിന്നുമാത്രമേ സാർവ്വജനീനസന്ദേശം ഉദ്ഗമിക്കൂ, ഈ സാർവജനീനത ചിരസ്ഥായിയും ചലനാത്മകവുമാകണമെങ്കിൽ അത് ഗഹനവും ഗാഢവും നിബിഡവും വ്യാപകവുമാകണം. പെരുമാററത്തിലും വീക്ഷണത്തിലുമുള്ള വിലകുറഞ്ഞ ഒരുതരം വിവിധദേശീയത്വമുണ്ടല്ലോ; അത് യഥാർത്ഥസാർവജനീനതയെ സൂചിപ്പിക്കുന്നില്ല. മനുഷ്യൻ യഥാർത്ഥവും ചിരസ്ഥായിയുമായ സാർവജനീനത കൈവരിക്കുന്നത് തന്റെ അസ്തിത്വത്തിന്റെ അഗാധമായ ആദ്ധ്യാത്മികതയിൽ

നിക്ഷിപ്തമായ മൂല്യങ്ങരം സാക്ഷാത്കരിക്കുന്നതിലൂടെയാണ്. പരിമിതമായ വ്യക്തിപരതയുടെ പിറകിൽ അനന്തമായ വ്യക്തി തീതത്വം കുടികൊള്ളുന്നു. ജീവിതത്തിലെ ഈ ഗഹനമായ വ്യക്ത്യതീതത്വം സാക്ഷാത്കരിക്കുമ്പോഴാണ് മനുഷ്യൻെറ വ്യക്തിത്വം പുഷ്കലമാകുന്നത്. അപ്രതിഹതമായ പ്രേമവും സഹാനുഭൂതിയും ഉരംക്കൊള്ളുന്ന ആ മഹാവ്യക്തിത്വം മനുഷ്യനിലും പ്രകൃതിയിലുമുള്ള സാർവലൗകികമായ അംശങ്ങളെ ദർശിക്കുവാനുള്ള കഴിവ് അവനു പ്രദാനം ചെയ്യുന്നു. മനുഷ്യൻെറ യഥാർത്ഥവ്യക്തിത്വം അവൻെറ വ്യക്ത്യതീതത്വത്തിൻെറ ആഴത്തിന് സമാനുപാതികമാണ്, ജീവിതം ലഭിക്കുന്നതിനു് അതിനെ ആദ്യമായി ത്യജിച്ചേ തീരു.

## 3. ശ്രീകൃഷ്ണൻെറ സാർവലൗകികസന്ദേശം ഗീതയിൽ

ഗീത വാക്കുകളിൽ പ്രതിപാദിക്കുന്നതു് അതിൻെറ കർത്താവ് ജീവിതത്തിലും പ്രവൃത്തിയിലും പ്രകടിപ്പിച്ചതാണ്. മതപരവും സാമൂഹികവും രാഷ്ട്രീയവുമായ വ്യത്യാസങ്ങളെ വകവെയ്ക്കാതെ, അതു് മനുഷ്യനെ കൈപിടിച്ചു മുന്നോട്ടു കൊണ്ടുപോകുന്നു. ജീവിതത്തിൽ ഏററവും ഉത്തമവും ഉദാത്തവുമായതിനെ സാക്ഷാത്കരിക്കാനായി അവനെ അടിക്കടി നയിക്കുന്നു. മുക്തി അഥവാ സ്വാതന്ത്ര്യം —ബാഹ്യവും ആന്തരികവുമായ എല്ലാത്തരം ബന്ധനങ്ങളിൽനിന്നുമുള്ള മോചനം—ഇതാണ് ഭാരതീയ ആദ്ധ്യാത്മികചിന്തയനുസരിച്ചു് ജീവിതത്തിൽ ഉത്തമമായിട്ടുള്ളതു്. ഗീത ഈ ഉത്തമവൈശിഷ്ട്യത്തിൻെറ നാലു് ഉപസിദ്ധാന്തങ്ങരം ആവിഷ്കരിക്കുന്നുണ്ടു്:

ഒന്നാമതായി, ഈ മുക്തിമൂല്യമാണ് ജീവിതത്തിലെ മററെല്ലാ മൂല്യങ്ങളേയും അർത്ഥവത്താക്കുന്നതു്. രണ്ടാമതായി, മനുഷ്യൻെറ വ്യക്തിപരവും സാമൂഹികവുമായ അസ്തിത്വത്തിൻെറ പുരോഗതി അളക്കേണ്ടതു് ഈ മുക്തിമൂല്യം ആന്തരികമായും ബാഹ്യമായും അനുക്രമമായി സാക്ഷാത്കരിക്കുന്നതിനെ അടിസ്ഥാനപ്പെടുത്തിയാണ്. മൂന്നാമതായി ഈ മൂല്യത്തിൻെറ പൂർണ്ണസാക്ഷാത്കാരമാണ് ആദ്ധ്യാത്മിക ഗുണപൂർണ്ണത. നാലാമതായി, ഈ പൂർണ്ണത ഇവിടെ ഇപ്പോരം സാക്ഷാത്കരിക്കാനുള്ളതാണ്; മരണാനന്തരജീവിതത്തിൽ സാക്ഷാത്കരിക്കാനുള്ളതല്ല. കാരണം, ഈ മുക്തി നമ്മുടെ സ്വഭാവത്തിൽതന്നെ അന്തർഭവിച്ചിട്ടുള്ളതാണ്.

മനുഷ്യൻെറ മുക്തിസംഘർഷം ആ മുക്തിയുടെ സാഫല്യത്തെ വ്യർത്ഥമാക്കുന്ന പ്രതിബന്ധങ്ങരംക്കെതിരായാണ്. ഏററവും

അപരിഷ്കൃതനായ ഒരു വ്യക്തി മുതൽ, അല്ല, ഏററവും ലളിതമായ ജീവശരീരം മുതൽ, ശാസ്ത്രപരമായി പരിണമിച്ച പരിഷ്കൃതമനുഷ്യനിലൂടെ, ആധ്യാത്മികമായി പുരോഗമിച്ച മഹർഷിവരെ മുക്തി സാധനാനിരതരായി ഏതെങ്കിലും തരത്തിലുള്ള പ്രതിബന്ധങ്ങളോട് മല്ലിട്ടുകൊണ്ടിരിക്കയാണ്. പ്രാഥമികഘട്ടത്തിൽ ഈ പ്രതിബന്ധങ്ങൾ പരിസരജന്യങ്ങളാകുന്നു; എന്നാൽ പിന്നീടുപിന്നീടുള്ള ഘട്ടങ്ങളിൽ അവ ആന്തരികങ്ങളുമാണ്. ഇടയ്ക്കുള്ള ഘട്ടങ്ങളിൽ ഈ പ്രതിബന്ധങ്ങൾ പല പല തരത്തിൽ സംഘടിതങ്ങളായിരിക്കയും ചെയ്യും. 'എന്താണ് ജീവിതം?' — എന്നൊരുചോദ്യം 1891ൽ ഖേത്രിമഹാരാജാവ് സ്വാമി വിവേകാനന്ദനോട് ചോദിച്ചു. അദ്ദേഹം അതിന് വേദാന്തപരമായി ഇങ്ങനെ ഉത്തരം നല്കി. (ലൈഫ് ഓഫ് സ്വാമി വിവേകാനന്ദ ബൈ ഹിസ് ഈസേ്ററൺ ആൻറ് വൈസ്റ്റേൺ ഡിസൈപ്പിൾസ്, ''അദ്വൈതാശ്രമം, 1949, പുറം 220):''

'ജീവിതം എന്നത് അവമർദ്ദനം ഏല്ക്കുന്ന പരിതഃസ്ഥിതിയിൽ ഒരു ജീവിയിലുണ്ടാകുന്ന സങ്കോചവും വികാസവുമാണ്.'

ഈ ധീരമായ പ്രസ്താവന അതിൻെറ സമഗ്രമായ പിടിയിൽ മനുഷ്യൻെറ എല്ലാത്തരം സംഘർഷങ്ങളേയും ആകാംക്ഷകളേയും ഉൾക്കൊള്ളുന്നു. സാമൂഹ്യസുസ്ഥിതിക്കും രാഷ്ട്രീയസ്വാതന്ത്ര്യത്തിനും, ബൗദ്ധികപുരോഗതിക്കും കലാപരമായ പരിഷ്കൃതിക്കും, സാന്മാർഗ്ഗികസ്ഥിരതയ്ക്കും ആദ്ധ്യാത്മികപൂർണ്ണതയ്ക്കും വേണ്ടിയുള്ള എല്ലാ സംഘർഷങ്ങളും ഇതിൽ ഉൾപ്പെടുന്നു. ഗീത നിർവ്വചിക്കുന്നതനുസരിച്ച് ഈ പ്രക്രിയ മുഴുവൻ ധർമ്മത്തിൻെറ വ്യാപ്തിയിൽപ്പെടുന്നു. അത് അഭ്യുദയവും നിഃശ്രേയസവും ഉൾക്കൊള്ളുന്നു. സാമൂഹ്യക്ഷേമം നേടുവാനുള്ള സംഘർഷങ്ങളും ആദ്ധ്യാത്മികപൂർണ്ണതയ്ക്കുള്ള സംഘർഷങ്ങളും ധർമ്മത്തിൽ ഉൾപ്പെടുന്നുണ്ട്.

## 5. 'അഭ്യുദയ'വും 'നിഃശ്രേയസ'വും

ഭാരതീയചിന്ത മനുഷ്യൻെറ എല്ലാ ആകാംക്ഷകളേയും സംഘർഷങ്ങളേയും അഭ്യുദയം അഥവാ സാമൂഹ്യക്ഷേമമെന്നും, നിഃശ്രേയസം അഥവാ ആദ്ധ്യാത്മികപരിപൂർണ്ണതയെന്നും രണ്ടായി തരംതിരിക്കുന്നു. ഗീത, തൻെറ സന്ദേശം പ്രതിപാദിക്കുമ്പോൾ, മനുഷ്യത്വത്തെ കാണുന്നത് സിദ്ധാന്തം, വർഗ്ഗം, മതവിഭാഗം, രാഷ്ട്രീയവിഭാഗം എന്നിങ്ങനെ പലവിധത്തിൽ തുണ്ടുതുണ്ടാക്കി മുറിച്ചല്ല. ഇത്തരം എല്ലാ സ്ഥാവരവിഭാഗങ്ങളിലൂടെയും മുറിച്ചുകയറുന്ന മേൽപ്പറഞ്ഞ രണ്ട് വിഭാഗങ്ങളായിട്ടാണ് ഗീത മനുഷ്യത്വത്തെ വീക്ഷി

കുന്നതു്. ഏതു സമൂഹത്തിലേയും ഭൂരിപക്ഷം ജനങ്ങളും അഭ്യുദയം അഥവാ സാമൂഹ്യക്ഷേമം എന്ന മൂല്യത്തെ അന്വേഷിക്കുന്നവരും അതിനർഹതയുള്ളവരും ആകുന്നു. എന്നാൽ നിഃശ്രേയസം അഥവാ ആദ്ധ്യാത്മികപൂർണ്ണതയെന്ന മൂല്യത്തെ അന്വേഷിക്കുന്നവരും അതിനർഹരായവരും ആയി ഒരു ന്യൂനപക്ഷം മാത്രമേ ഉണ്ടാവൂ. ഈ അടിസ്ഥാനാശയം ഉപേക്ഷിച്ചു് മതങ്ങളും മതവിഭാഗങ്ങളും എല്ലാ അനുയായികൾക്കുമായി ഏതെങ്കിലും രൂപത്തിലൂടെ പാരലൗകികതത്വത്തിന്റെ രൂപത്തിൽ നിശ്രേയസാദർശം മാത്രം നല്കുമ്പോൾ അവർക്കു് അതു ദഹിക്കയില്ല; ആത്മസാത്കരിക്കാൻ സാധിക്കയില്ല. തത്ഫലമായി അവർ അതിനെ തങ്ങളുടെ ലൗകികനിലവാരത്തിലേയ്ക്കു താഴ്ത്തിക്കൊണ്ടുവന്നു്, ഒരുവശത്തു് വിഭാഗീയമായ കൂറും അന്യമായ ശ്രേഷ്ഠതയും, മറുവശത്തു് അന്യവിഭാഗങ്ങളോടുള്ള വിദ്വേഷവും അസഹിഷ്ണുതയും വളർത്തും. ഗീത വളരുന്ന ആത്മാവിനുവേണ്ടി വിഭാഗങ്ങളെ അംഗീകരിക്കുന്നുണ്ടു്. എന്നാൽ വിഭാഗീയതയെ ഒരു തിന്മയായിട്ടേ കാണുന്നുള്ളു; അന്യതയും അസഹിഷ്ണുതയും വിഭാഗീയചിന്താഗതിയിൽനിന്നു് ഉത്ഭവിക്കുന്നവയാണു്. വർഗ്ഗശ്രേഷ്ഠതയിൽനിന്നു ജനിക്കുന്ന ഈ ദുർഗ്ഗുണങ്ങൾ ആത്മാവിനു് ഭയങ്കരബന്ധനങ്ങളായി പരിണമിക്കുന്നു. സഹജമായ സ്വാതന്ത്ര്യവും പൂർണ്ണതയും സാക്ഷാത്കരിക്കുന്ന ദിശയിലേക്കുള്ള ആത്മാവിന്റെ വികാസത്തെയാണു് ഗീത ഏററവുമധികം മാനിക്കുന്നതു്. ഏതുതരം അച്ചടക്കത്തേയും വിദ്യാഭ്യാസത്തേയും, അതു് സാമൂഹികമോ രാഷ്ട്രീയമോ മതപരമോ ആകട്ടെ, ഈ ഉദ്ദേശ്യലക്ഷ്യങ്ങളുടെ വെളിച്ചത്തിലാണു് ഗീത വിലയിരുത്തുന്നതു്. ഒരു വിഭാഗത്തിന്റെ അച്ചടക്കം മനുഷ്യന്റെ ഈ പുരോഗതിക്കു സഹായകമാണെങ്കിൽ, വിഭാഗീയതയുടെ കഠോരമായ അയവില്ലായ്മ അവന്റെ പുരോഗതിയെ സ്തംഭിപ്പിക്കയും, വ്യക്തിത്വത്തെ മുരടിപ്പിക്കയും വികൃതമാക്കയും ചെയ്യും.

ഗീതാഭാഷ്യത്തിന്റെ അവതാരികയിൽ ശങ്കരാചാര്യർ ഗീതയിൽ പ്രതിപാദിച്ചിരിക്കുന്ന വൈദികധർമ്മത്തിന്റെ സാർവ്വലൗകികമായ വ്യാപ്തിയെ ഇങ്ങനെ ചൂണ്ടിക്കാണിക്കുന്നു:

ദ്വിവിധോ ഹി വേദോക്തോ ധർമ്മഃ, പ്രവൃത്തിലക്ഷണോ നിവൃത്തിലക്ഷണശ്ച, ജഗതഃ സ്ഥിതികാരണം, പ്രാണിനാം സാക്ഷാദ് അഭ്യുദയനിഃശ്രേയസഹേതുഃ.

'വേദപ്രതിപാദിതമായ ധർമ്മം രണ്ടു വിധമാണല്ലോ. പ്രവൃത്തിയുടെ അഥവാ കർമ്മത്തിന്റെ സ്വഭാവത്തിലുള്ളതും, നിവൃത്തിയുടെ അഥവാ പിൻവാങ്ങലിന്റെ സ്വഭാവത്തിലുള്ളതും. ഇവ

രണ്ടും ചേർന്നാണ് ലോകത്തിൻെറ സുസ്ഥിതിക്ക് കാരണമായിട്ടുള്ളത്. എല്ലാ ജീവികളുടേയും യഥാർത്ഥമായ സാമൂഹ്യക്ഷേമത്തിനും ആദ്ധ്യാത്മികപൂർണ്ണതയ്ക്കും ഹേതുവായിരിക്കുന്നത്.'

**6. മനുഷ്യൻെറ ആദ്ധ്യാത്മികശിക്ഷണത്തിൻെറ രണ്ടു ഘട്ടങ്ങൾ**

ഈ സമീപനത്തിൻെറ വെളിച്ചത്തിൽ മനുഷ്യൻെറ ആദ്ധ്യാത്മികശിക്ഷണത്തെ സംബന്ധിച്ച് ഗീത അംഗീകരിക്കുന്ന ചില കാര്യങ്ങളുണ്ട്. സാമൂഹ്യജീവിതസന്ദർഭത്തിൽ സുഖത്തേയും ലാഭത്തേയും പിൻതുടരുകയും നേടുകയും ചെയ്യുക എന്നതു് ന്യായസംഗതമായ ഒരു കാര്യമാണ്. ഇത്തരം സുഖസന്തോഷങ്ങൾ ചെകുത്താൻെറ കണ്ടുപിടിത്തങ്ങളാണെന്നു കരുതി ഗീത നെററിചുളിക്കുന്നില്ല. ഈ ലോകത്തിലുള്ള ജീവിതമെന്നാൽ ഭൗതികത്വമല്ല. ഇന്ദ്രിയാനുഭവങ്ങളുടെ രംഗത്തു് ഒട്ടിപ്പിടിച്ചുപോകുകയും വളരാൻ കൂട്ടാക്കാതിരിക്കയുമാണ് ഭൗതികത്വം. ഇതു് ദോഷകരംതന്നെ; കാരണം, വ്യക്തി പൂർണ്ണവളർച്ചപ്രാപിക്കുന്നതിനെ അതു തടസ്സപ്പെടുത്തുന്നു. സാന്മാർഗ്ഗികമൂല്യങ്ങളെ കൂടുതൽ കൂടുതൽ സാക്ഷാത്കരിച്ച്, മനുഷ്യൻ പൂർണ്ണതനേടുന്നു, അങ്ങനെ ഈ ലോകത്തിൽ ജീവിക്കയും പ്രവർത്തിക്കയും ചെയ്യുമ്പോൾത്തന്നെ ഭൗതികത്വദോഷത്തെ മറികടക്കുന്നു. കുടുംബംമുതൽ അന്താരാഷ്ട്രീയസമൂഹംവരെയുള്ള ബന്ധങ്ങൾ വ്യക്തിയുടെ സാന്മാർഗ്ഗികശിക്ഷണത്തിനു് സഹായകങ്ങളാണ്. ഹോബ്സിൻെറ ഭാഷയിൽ (ലെവിയാത്തൻ ഭാഗം 1 അദ്ധ്യായം 13) 'ഹ്രസ്വവും വൃത്തിഹീനവും മൃഗീയവു'മായ ഇന്ദ്രിയസുഖസന്തോഷങ്ങളുടെ സ്വാർത്ഥകേന്ദ്രിതമായ ജീവിതത്തിൽനിന്നു് സാന്മാർഗ്ഗികമായ പൂർണ്ണതയിലേയ്ക്കും ഒരു സ്വതന്ത്രസമൂഹത്തിലെ ആനന്ദപ്രദമായ പരസ്പരാശ്രിതത്വത്തിലേയ്ക്കും മനുഷ്യൻ പരിണാമം പ്രാപിക്കുന്നു. ഇതാണ് അവൻെറ ആദ്ധ്യാത്മികവിദ്യാഭ്യാസം. ആരംഭത്തിൽ ഈ ശിക്ഷണം നേടുന്നതിനുവേണ്ടി വ്യക്തിയെ സമൂഹം നിർബന്ധിക്കേണ്ടിവരും. എന്നാൽ, പിന്നീട്, വികസിതമായ സാന്മാർഗ്ഗികബോധത്തോടെ അവൻ സ്വതന്ത്രമായി, സന്തോഷപൂർവ്വം അതു നേടും. ബാഹ്യപരിസരം നിയന്ത്രിച്ചും കൗശലം പ്രയോഗിച്ചും മനുഷ്യൻ നേടുന്ന സ്വാതന്ത്ര്യമാണ് നാഗരികത. എന്നാൽ നാഗരികത നേടിയതുകൊണ്ടു് മനുഷ്യൻെറ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സംഘർഷം അവസാനിക്കുന്നില്ല. ഈ സംഘർഷം ആന്തരികപരിസരം നിയന്ത്രിക്കുവാനായി മുന്നോട്ടു നീക്കുകയും, മനസ്സിൻെറയും ഹൃദയത്തിൻെറയും ശക്തികളെ നിയന്ത്രിക്കുകയും ചെയ്യുമ്പോഴാണ് അവൻ സ്വാതന്ത്ര്യത്തിൻെറ പൂർണ്ണതരമായ

അത്ഥം ആസ്വദിക്കയും തന്റെ വ്യക്തിത്വത്തെ ആഴത്തിൽ സാക്ഷാത്കരിക്കയും ചെയ്യുന്നതു്, ബാഹ്യജീവിതത്തേയും സ്വാതന്ത്ര്യത്തേയും ആസ്വദിക്കുവാൻപോലും ഇതാവശ്യമാണു്. ഈ ആന്തരികസംഘഷമാകട്ടെ നാഗരികതയിലൂടെ അയാഠം അല്പംമുമ്പു വളത്തിയെടുത്ത ഐന്ദ്രികപ്രകൃതിയുടെ പ്രേരണകഠംക്കെതിരായിട്ടാണു് വേണ്ടിവരിക. കാരണം, അവന്റെ വ്യക്തിത്വത്തിലുള്ള കൂടുതൽ ഉന്നതമായ ഒരു മൂല്യം പ്രകടമാകാൻവേണ്ടി പ്രയത്നിക്കുകയാണു്. അപ്പോഠം അതിനുവേണ്ടി നേരത്തെ നേടിയ മൂല്യങ്ങളെ നിയന്ത്രിക്കയും കീഴടക്കയും ചെയ്യേണ്ടിവരും.

## 7. ബുദ്ധിയെ പുകഴ്ത്തുന്നു

ഗീത ഈ മൂല്യത്തെ ബുദ്ധിയെന്നു വിളിക്കുന്നു. ബുദ്ധിയെന്നാൽ ശുദ്ധമായ ഇച്ഛാശക്തി, തക്സംഗതമായ വിചിന്തനം, വിവേകം, ഇന്ദ്രിയങ്ങളുടേയും അന്ധമായ ആവേശങ്ങളുടേയും അടിമത്തത്തിൽനിന്നും മുക്തമായ മനഃശക്തി എന്നൊക്കെ അത്ഥമാണു്. മനുഷ്യന്റെ സാമ്രാജ്ഞികപ്രയത്നങ്ങളുടേയും സംഘഷങ്ങളുടേയും ലക്ഷ്യവും ദിശയും തന്നിലുള്ള ഈ ബുദ്ധിമൂല്യത്തെ വികസിപ്പിക്കയാണു്. ബുദ്ധിയുടെ നിലവാരത്തിലുള്ള ജീവിതമാണു് യഥാത്ഥത്തിലുള്ള സ്വാതന്ത്ര്യവും സുഖവും. അതിന്റെ സാന്നിദ്ധ്യം അറിവിനും വ്യക്തിത്വത്തിനും സ്ഥൈര്യം നല്കുന്നു. സ്വഭാവത്തിനു് ബലം നല്കുന്നു. ഗീത പല ശ്ലോകങ്ങളിലും (II-48-51) ബുദ്ധിയെ പുകഴ്ത്തുന്നുണ്ടു്:

'അല്ലയോ അജ്ജുന! സംഗത്തെ ത്യജിച്ചും വിജയപരാജയങ്ങളെ സമദൃഷ്ടിയോടെ വീക്ഷിച്ചും ബുദ്ധിയിൽ ഉറച്ചുനിന്നു കമ്മംചെയ്യുക. മനസ്സിന്റെ ഈ സമനിലയത്രേ യോഗം.

'(ഇന്ദ്രിയങ്ങളുടെ ആകഷണങ്ങളാലും അന്ധമായ ആവേശങ്ങളാലും പ്രേരിതനായി ചെയ്യുന്ന) കമ്മം, അല്ലയോ അജ്ജുന! വളരെ നികൃഷ്ടമാകുന്നു. ബുദ്ധിയോഗത്താൽ നയിക്കപ്പെടുന്ന കമ്മമാകട്ടെ, ഇതിനേക്കാഠം എത്രയോ ശ്രേഷ്ഠമാണു്. ബുദ്ധിയെ ശരണം പ്രാപിക്കൂ. സ്വാർത്ഥതാല്പര്യങ്ങഠംക്കും ഫലങ്ങഠംക്കുംവേണ്ടി പ്രവത്തിക്കുന്നവർ അല്പമനസ്സരാകുന്നു.

'ബുദ്ധിയുള്ളവർ ഈ ജീവിതത്തിൽ സത്കർമ്മങ്ങളുടേയും ദുഷ്കമ്മങ്ങളുടേയും ആപേക്ഷികത്വത്തെ അതിലംഘിക്കുന്നു.

അല്ലയോ അജ്ജുന! ഈ ബുദ്ധിയോഗം നേടാൻ ശ്രമിക്കു. കർമ്മം ചെയ്യുന്നതിലുള്ള നൈപുണ്യമാണ് യോഗം.

'യോഗബുദ്ധിയോടുകൂടിയ വിദ്വാന്മാർ കർമ്മഫലത്തെ ത്യജിച്ച്, സംസാരബന്ധനങ്ങളിൽനിന്നും മുക്തരായി, ദുഃഖാതീതമായ സ്ഥിതിയെ പ്രാപിക്കുന്നു.'

8. **ശ്രീകൃഷ്ണസന്ദേശം! അതിൻെറ മൗലികത്വം**

ജീവിതത്തിൽ ഈ സ്വാതന്ത്ര്യം അച്ചടക്കംകൊണ്ടും ജീവോജ്ജത്തെ കൗശലപൂർവ്വം പ്രയോഗിച്ചും നേടാനുള്ളതാണ്. ജീവിതത്തിലും കർമ്മത്തിലും അവയിലൂടെത്തന്നെ സ്ഥിരപ്രജ്ഞതയും ആത്മസാക്ഷാത്കാരവും നേടുക. ഇതാണ് ശ്രീകൃഷ്ണൻെറ മൗലികസന്ദേശം. ശക്തിയുടേയും ശാന്തിയുടേയും പൂർണ്ണത ഇതിൽ സൂചിതമാകുന്നു, മുക്താത്മാവിൻെറ ഈ ജ്ഞാനം ഗീതയുടെ രണ്ടാം അദ്ധ്യായത്തിലെ 64, 67, എന്നീ രണ്ടു ശ്ലോകങ്ങളിൽ മനോഹരമായി പ്രതിപാദിക്കപ്പെടുന്നുണ്ട്.

'ഇന്ദ്രിയങ്ങൾ വലിച്ചുകൊണ്ടുപോകുന്നതനുസരിച്ച് പുറകെ ഓടുന്ന മനസ്സ് ജ്ഞാനം നഷ്ടപ്പെട്ട്, കൊടുങ്കാററിൽപ്പെട്ടുപോയ കടലിലെ കപ്പൽപോലെ ആകുന്നു.'

'ആത്മനിയന്ത്രണവും അച്ചടക്കവും ഉള്ള മനുഷ്യനാകട്ടെ, മറിച്ച്, സ്വാർത്ഥപരമായ ആഗ്രഹങ്ങളിലും ദ്വേഷത്തിലും നിന്നു മോചനംനേടി വിഷയവസ്തുക്കളിൽ ഇന്ദ്രിയങ്ങളെ സ്വതന്ത്രമായി പ്രവർത്തിപ്പിച്ച് ശാന്തി നേടുന്നു.'

9. **ശ്രീകൃഷ്ണസന്ദേശം: അതിൻെറ സാർവലൗകികത്വം**

ഈ സന്ദേശത്തിൻെറ ലക്ഷ്യം ശുദ്ധവും സ്ഥിരവും, ശക്തവും ഉദാരവുമായ ആദ്ധ്യാത്മികസ്വഭാവം വികസിപ്പിക്കയാണ്. ഓരോ വ്യക്തിയിലും നൈസർഗ്ഗികമായുള്ള ദിവ്യതയുടെ വികാസത്തിലൂടെയാണ് ഇതു് സാധിക്കുന്നതു്, സ്വാമി വിവേകാനന്ദൻ പറയുന്നു; 'മതം എന്നതു് മനുഷ്യനിൽ നേരത്തെതന്നെയുള്ള ദിവ്യത്വത്തിൻെറ അഭിവ്യക്തിയാണ്.' 'സ്വർഗ്ഗരാജ്യം നിൻെറ ഉള്ളിലാണ്.' എന്നു് യേശുക്രിസ്തു പറയുന്നു, (ല്യൂക്ക് XXIII—21). ഇവിടെയാണ് മനുഷ്യൻെറ ആദ്ധ്യാത്മികശിക്ഷണത്തെസംബന്ധിച്ച ണീതാസമീപനത്തിൻെറ സാർവ്വലൗകികത്വം ഉള്ളതു്. ആ ശിക്ഷണത്തിൻെറ സാരാംശത്തിന്മേൽ ഗീത ഊന്നൽ നല്കുന്നു. ആ സാരാംശമോ, വിഭാഗീയവും പ്രാദേശികവുമായ അംശങ്ങളെല്ലാം മാററിയതിനുശേഷമുള്ള ലോകമതങ്ങളുടെ പ്രതിപാദ്യമാണുതാനും.

ഗീത (III-25) പറയുന്നു: യഥാത്ഥമായ ആദ്ധ്യാത്മികത്വമുള്ള മനുഷ്യൻ സമസ്തമാനവമംഗളത്തിനായി പ്രയത്നിക്കും. സാവ്വലൗകികനന്മയായിരിക്കും അദ്ദേഹത്തിൻെറ ഒരേയൊരു ജീവിതതത്ത്വം. 'അല്ലയോ ഭാരത! അജ്ഞാനികൾ സ്വാത്ഥപ്രേരിതരായി കർമ്മങ്ങൾ ചെയ്യുന്നപോലെ, ആദ്ധ്യാത്മികജ്ഞാനം നേടിയവർ, സ്വാത്ഥസ്പശമില്ലാതെ, മനുഷ്യനന്മയിലുള്ള ആഗ്രഹംകൊണ്ടുമാത്രം, എല്ലാ കർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കും.

ഗീതാസന്ദേശത്തിൻെറ സാവ്വലൗകികത്വത്തെ സൂചിപ്പിക്കുന്ന മറെറാരു ചിഹ്നം, അതു് ആദ്ധ്യാത്മികപൂണ്ണതയ്ക്കു് വ്യത്യസ്തമാഗ്ഗങ്ങൾ അംഗീകരിക്കുന്നു എന്നതാണു്. ഇതു് സവ്വാദൃതമായ ഭാരതീയാശയമത്രേ. ഗീതയും ഗീതാചാര്യനുമാണു് ഈ ആശയത്തിൻെറ ശ്രേഷ്ഠരായ പ്രചോദകർ. ഇതിലടങ്ങിയ യുക്തിയും ഭാരതീയാനുഭവത്തിൻെറ പ്രാഭവവും മൂലം, ആധുനികലോകം ഇതിനെ കൂടുതൽ കൂടുതൽ ആസ്വദിക്കയും സ്വീകരിക്കയും ചെയ്യുന്നുണ്ടു്. സൈനികമുറയിലുള്ള ക്രൂരമായ അച്ചടക്കം സാമൂഹികവും രാഷ്ട്രീയവുമായ വ്യക്തിത്വത്തെയെന്നപോലെ, മതപരമായ വ്യക്തിത്വത്തേയും വികൃതമാക്കും. മതപരമായ മനോഭാവങ്ങളും പ്രേരണകളും വിവിധരൂപങ്ങളിൽ അഭിവ്യക്തമാകുന്നതിനെ ഗീത പ്രതിപാദിക്കുന്നു; അവയെ ശാസ്ത്രീയമായ രീതിയിൽ നാലു പ്രശസ്തമാഗ്ഗങ്ങളായി തരംതിരിക്കയും ചെയ്യുന്നു: കർമ്മയോഗം അഥവാ സ്വാർത്ഥരഹിതമായി കർമ്മം ചെയ്യുന്ന മാഗ്ഗം, ഭക്തിയോഗം അഥവാ പ്രേമമാഗ്ഗം, രാജയോഗം അഥവാ മനസ്സിനെ ഏകാഗ്രമാക്കുന്ന മാഗ്ഗം, ജ്ഞാനയോഗം അഥവാ യുക്തിയുക്തമായ അന്വേഷണമാഗ്ഗം. ഇന്നുള്ള എല്ലാ ലോകമതങ്ങളും ഈ നാലു മാഗ്ഗങ്ങളെ ഒററയ്ക്കോ പലതരത്തിൽ സംയോജിപ്പിച്ചോ അംഗീകരിക്കുന്നുണ്ടു്. ഭക്തിമാഗ്ഗം ഒരു സാകാരനായ ദൈവത്തിലോ, അവൻെറ പല അവതാരങ്ങളിൽ ഏതെങ്കിലും ഒന്നിലോ വിശ്വസിക്കയും, അവനോടുള്ള പ്രേമവും ഭക്തിയും ആദ്ധ്യാത്മികപൂണ്ണതയ്ക്കുള്ള മാഗ്ഗമായി സ്വീകരിക്കയും ചെയ്യുന്നു. ഇവിടെയും ഗീത ഒരു വ്യക്തിക്കു് ഇഷ്ടമുള്ളതു തിരഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യം നല്കുന്നുണ്ടു്. അതേയവസരത്തിൽ മററുള്ളവരുടെ സ്വാതന്ത്ര്യത്തെ മാനിക്കാനും ആവശ്യപ്പെടുന്നു. കാരണം, ഈശ്വരൻ ഒന്നാണു്. എന്നാൽ അവനു് നാമങ്ങളും രൂപങ്ങളും പലതുണ്ടു്; അവനിലേയ്ക്കു നയിക്കുന്ന മാഗ്ഗങ്ങളും പലതാണു്. ഗീതയിൽ (VII-21) ശ്രീകൃഷ്ണൻ പ്രഖ്യാപിക്കുന്നു:

'ഒരു ഭക്തൻ ശ്രദ്ധാഭക്തികളോടെ ഏതൊരു ദിവ്യരൂപത്തിൽ എന്നെ ഭജിക്കുവാൻ ആഗ്രഹിക്കുന്നുവോ, അതേരൂപത്തിൽത്തന്നെ അവൻെറ ശ്രദ്ധയെ ഞാൻ അചലവും സ്ഥിരവും ആക്കുന്നു.'

ആദ്ധ്യാത്മികകാര്യങ്ങളിൽ അഹങ്കാരവും അസഹിഷ്ണുതയുമാണു് മതത്തിൻെറ വിഭാഗീയവീക്ഷണത്തിൻെറ ശാപങ്ങൾ; അവിടെ വിശ്വാസം നേടിയെടുക്കുന്നതു് ഔദാര്യവും സഹാനുഭൂതിയും ബലികഴിച്ചുകൊണ്ടാണു്. ഗീത ആദ്ധ്യാത്മികജീവിതത്തിൽ ഗാഢവിശ്വാസത്തിൻെറ ആദർശത്തെ ഉയർത്തിപ്പിടിക്കുന്നുണ്ടു്. എന്നാൽ, അതേ സമയം, അതിനു് സ്വീകരണമനോഭാവവും സാഹോദര്യഭാവവും പ്രദാനം ചെയ്യുന്നു. ആ ഗാഢവിശ്വാസത്തിൽനിന്നുതന്നെ ഉദ്ഭവിക്കുന്നതാണു് ഈ ഔദാര്യം. ഗീതയുടെ അഭിപ്രായത്തിൽ, ഈശ്വരസാക്ഷാത്കാരം അഥവാ ആദ്ധ്യാത്മികപൂർണ്ണത നേടൽ എന്നതു് മതപരമായ അന്വേഷണത്തിൻെറ അന്തിമലക്ഷ്യമാകുന്നു. ഒരു സിദ്ധാന്തത്തെ മുറുകെ പിടിക്കുകയോ ഒരു വിശ്വാസം നേടിയെടുക്കുകയോ മതത്തിൻെറ അന്തിമലക്ഷ്യമായി ഗീത അംഗീകരിക്കുന്നില്ല. അതുകൊണ്ടാണു് ഇത്തരത്തിലുള്ള ഉദാരമായ വീക്ഷണം സാദ്ധ്യമാകുന്നതു്. ആത്മാവിൻെറ പുരോഗതിയിൽ, സിദ്ധാന്തങ്ങളും വിഭാഗങ്ങളും ദേവാലയങ്ങളും പിൻതള്ളപ്പെടുന്നു. ഇവകൊണ്ടു് ഉദ്ദേശിക്കപ്പെട്ട ശിക്ഷണം ലഭിക്കുന്നതുവരെ മാത്രമേ അവയ്ക്കു വിലയുള്ളൂ. 'സ്വർഗ്ഗസ്ഥനായ പിതാവു് പരിപൂർണ്ണനായിരിക്കുന്നതുപോലെ, നീയും പരിപൂർണ്ണനാകുക.'—ഇതാണു് യേശുവിൻെറ ഉദ്ബോധനം (മാത്യു V. 48) സ്വർഗ്ഗരാജ്യത്തിൽ വിഭാഗങ്ങളോ വർഗ്ഗങ്ങളോ ഇല്ല. അതുകൊണ്ടു്, ഗീത പ്രഖ്യാപിക്കുന്ന സ്വാതന്ത്ര്യത്തിൻെറ ദിവ്യമായ അധികാരപത്രം ഇതാ (IV. 11):

'മനുഷ്യർ ഏതൊരു മാർഗ്ഗത്തിലൂടെ എന്നിലേയ്ക്കു വരാൻ ആഗ്രഹിക്കുന്നുവോ, അവരെ ഞാൻ അതേ മാർഗ്ഗത്തിലൂടെ സ്വീകരിക്കുന്നു. അല്ലയോ അർജ്ജുന! മനുഷ്യർ സ്വീകരിക്കുന്ന എല്ലാ മാർഗ്ഗങ്ങളും അവസാനം എന്നിലേയ്ക്കു മാത്രം നയിക്കുന്നവയാണു്.'

## 10. ഉപസംഹാരം

മാനവജീവിതനാടകത്തെ സംബന്ധിച്ച സമഗ്രദർശനത്തിൽ, ഗീത നിരന്തരം മനുഷ്യനു നല്കുന്നതു് ലക്ഷ്യബോധവും ദിശാബോധവുമാണു്. ആദ്ധ്യാത്മികമുക്തിയും പരിപൂർണ്ണതയുമാണു് മനുഷ്യൻെറ

മഹാലക്ഷ്യം. ഒരു സ്ഥാവരമായ വിഭാഗത്തിലോ വ്യവസ്ഥയിലോ പററിക്കൂടാൻ ഗീത സമ്മതിക്കയില്ല. മുന്നോട്ടു നീങ്ങാനും വളരാനും വികസിക്കാനും അതു് സദാ പ്രേരിപ്പിക്കുന്നു; ക്രിയാശീലമായ ഔദാര്യത്തേയും സൗഹൃദത്തേയും അതു പ്രേരിപ്പിക്കുന്നു. മാർഗ്ഗങ്ങൾ പലതു്; എങ്കിലും ലക്ഷ്യം ഒന്നുതന്നെ. ഈ ആശയം ഗീത നിരന്തരം ചൂണ്ടിക്കാണിക്കുന്നുണ്ടു്. മൂല്യങ്ങളേയും ലക്ഷ്യത്തേയും സംബന്ധിച്ച് ഇന്നുള്ള സംഭ്രമജനകമായ പരിതഃസ്ഥിതിയിൽ ആധുനികലോകം ഗീതയുടെ ഈ ദർശനത്തെ സ്വീകരിക്കയും വേദമന്ത്രത്തിന്റെ (ബൃഹദാരണ്യക ഉപനിഷത്തു് 1. 3. 28) മനോഹരമായ ഭാഷയിൽ, അസത്യത്തിൽനിന്നും സത്യത്തിലേയ്ക്കും അന്ധകാരത്തിൽനിന്നും പ്രകാശത്തിലേയ്ക്കും മർത്ത്യതയിൽനിന്നും അമർത്ത്യതയിലേയ്ക്കും ഗതി തിരിച്ചുവിടുകയും വേണ്ടിയിരിക്കുന്നു:

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർമാ അമൃതം ഗമയ.

'അസത്യത്തിൽനിന്നു് സത്യത്തിലേയ്ക്കു് എന്നെ നയിക്കേണമേ. അന്ധകാരത്തിൽനിന്നു് പ്രകാശത്തിലേയ്ക്കു് എന്നെ നയിക്കേണമേ. മരണത്തിൽനിന്നു് അനശ്വരതയിലേയ്ക്കു് എന്നെ നയിക്കേണമേ.'

# 12

# ഭാരതീയരുടെ ആദ്ധ്യാത്മികജീവിതം*

## 1. ഉപക്രമം

'ദ സ്പിരിച്ച്വൽ ലൈഫ് ഓഫ് ദി ഇന്ത്യൻ പീപ്പിൾ' എന്ന വിഷയത്തെപ്പററി സംസാരിക്കാൻ എന്നോട് ആവശ്യപ്പെട്ടിരിക്കുന്നു. ഈ വിഷയം നിങ്ങൾ തിരഞ്ഞെടുത്തു എന്നുള്ളത് ഭാരതീയരുടെ ജീവിതത്തിലും ചിന്തയിലും സൂക്ഷ്മതരമായ ഒരു ഉൾക്കാഴ്ച ലഭിക്കുവാനുള്ള നിങ്ങളുടെ തീവ്രമായ ആഗ്രഹത്തെ സൂചിപ്പിക്കുന്നു. ഭാരതത്തിൽനിന്നാണല്ലോ നിങ്ങൾ, ജപ്പാൻകാർ, ആദ്ധ്യാത്മികജീവിതത്തിൻെറ ഒരു ഭീമഭാഗം സ്വീകരിച്ചിട്ടുള്ളത്. ഇതിലും മെച്ചപ്പെട്ട ഒരു വിഷയം തിരഞ്ഞെടുക്കാനില്ല. കാരണം, ഭാരതത്തിലെ ദേശീയജീവിതസംഗീതത്തിൻെറ മൂലസ്വരം മതമായിരുന്നു; ഇപ്പോഴും അതുതന്നെയാണുതാനും. അവിടത്തെ ജനങ്ങളുടെ ആദ്ധ്യാത്മികജീവിതത്തെ സംബന്ധിച്ച് അന്തർദൃഷ്ടി നല്കാത്ത പരിജ്ഞാനം പൂർണ്ണമോ ഉചിതമോ ആകയില്ല. എൻെറ രാജ്യത്തെ ജനങ്ങളുടെ ആദ്ധ്യാത്മികമായ അഭിലാഷങ്ങളുടേയും പ്രവർത്തനങ്ങളുടേയും ഒരു ചിത്രം നല്കാൻ ഞാൻ ശ്രമിക്കാം.

## 2. ഇന്ത്യയുടെ വിശാലതയും വൈവിധ്യവും

രണ്ടു കാര്യങ്ങൾ എപ്പോഴും മനസ്സിൽ വെയ്ക്കാൻ ഞാൻ അപേക്ഷിക്കുന്നു: ഒന്ന്, വലിപ്പത്തിലും ജനസംഖ്യയിലും ഇന്ത്യയുടെ വിശാലത, രണ്ട്: അയ്യായിരത്തിൽപ്പരം വർഷത്തെ അതിൻെറ സുദീർഘചരിത്രം. ഈ രണ്ടു വസ്തുതകൾ ഭാരതീയസംസ്കാരത്തിനും ജീവിതത്തിനും അദ്ഭുതകരമായ വൈവിധ്യം നല്കുന്നു. വടക്ക് ഹിമാലയത്തിലെ മഞ്ഞുമൂടിയ കൊടുമുടികൾമുതൽ തെക്ക് ഇന്ത്യൻ മഹാസമുദ്രത്തിലെ 'കേപ്പ് കോമറിൻ' അഥവാ കന്യാകുമാരിവരെ ഏകദേശം 2000 മൈൽ നീളവും, കിഴക്ക് ബർമ്മയുടെ അതിർത്തിയിലുള്ള ആസ്സാംകാടുകൾമുതൽ പടിഞ്ഞാറ് രാജസ്ഥാനിലെ മരു

---

* 1958 സെപ്റ്റംബർ 30-ാംനു- ജപ്പാനിലെ ടോക്യോ സർവ്വകലാശാലയിലും 1961 ജൂൺ 23 ാംനു- ചെക്കോസ്ലോവാക്കിയയിലെ പ്രാഗിലുള്ള നപ്രാസ്തെക് മ്യൂസിയം ഹാളിലും വെച്ചു നടത്തിയ പ്രസംഗം.

ഭൂമിയും പാകിസ്ഥാന്റെ അതിർത്തിയിലുള്ള സുന്ദരമായ കാശ്മീർ താഴ്‌വരയുംവരെ 1800-ൽ പരം മൈൽ വീതിയും ഉള്ള ഇന്ത്യ, അത്യന്തം വിവിധമായ കാലാവസ്ഥയും സസ്യലതാദികളും മൃഗങ്ങളും, സംസ്കാരവും ഭാഷയും മനുഷ്യമാതൃകകളും ഉൾക്കൊള്ളുന്ന ഒരു മഹാരാജ്യമാണ്. ഈ വിശാലമായ രാജ്യത്തിന്റേയും അവിടത്തെ ജനങ്ങളുടേയും പിന്നിൽ അയ്യായിരത്തിൽപ്പരം വർഷത്തെ ചരിത്രത്തിന്റേയും പാരമ്പര്യത്തിന്റേയും പ്രേരണയുടെ സമ്മർദ്ദമുണ്ട്. ഇക്കാലമത്രയും ദേശീയമനസ്സിന് ജീവിതത്തെ പല വീക്ഷണകോണങ്ങളിൽനിന്നും വിവിധ നിലകളിൽനിന്നും അനുഭവിച്ചറിയാനുള്ള സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. സമൃദ്ധിയും ക്ഷാമവും, ജയവും പരാജയവും, സ്വാതന്ത്ര്യവും അടിമത്തവും, അറിവും അറിവില്ലായ്മയും, പ്രകാശവും അന്ധകാരവും—ഇങ്ങനെ പലതും ഈ ജനങ്ങൾ അനുഭവിച്ചറിഞ്ഞിരിക്കുന്നു. ഇവിടത്തെ ആദികാലനേതാക്കളും ചിന്തകരും ജനങ്ങളെ പഠിപ്പിച്ച ഒരു വലിയ പാഠം ഇതാണ്: ജീവിതലക്ഷ്യം സുഖമോ ദുഃഖമോ അല്ല; ഇവ രണ്ടിനേയും നിസ്സംഗതയോടെ പഠിച്ചു നേടുന്ന ജ്ഞാനമാണ് ജീവിതത്തിന്റെ പരമമായ ലക്ഷ്യം.

### 3. ഭാരതീയജനതയുടെ തത്ത്വശാസ്ത്രപരമായ സ്വഭാവം

ഇന്ത്യയിലെ ജനങ്ങൾ ഏറെക്കുറെ ഈ ജീവിതവീക്ഷണം സ്വീകരിച്ചവരാണ്. ചിന്താശീലരിൽ ഈ മനോഭാവം കൂടുതലുണ്ടാവാം. സാധാരണജനങ്ങളിൽ അതു് കുറഞ്ഞിരിക്കയും ചെയ്യാം. അതുകൊണ്ടു് ഈ രാജ്യം വിദേശങ്ങളിൽ അറിയപ്പെടുന്നതു് തത്ത്വജ്ഞാനികളുടെ രാജ്യമായിട്ടാണ്. ഈ ജീവിതവീക്ഷണം ശാസ്ത്രീയവും തത്ത്വജ്ഞാനപരവുമായ മനസ്സിന്റെ ഒരു മുഖ്യലക്ഷണമാണല്ലൊ. ഇത്തരം ഒരു മനസ്സും സ്വഭാവവും ഉള്ള ഒരു വ്യക്തി, ദീർഘജീവിതവും അനുഭവവൈവിധ്യവും ലഭിക്കയാണെങ്കിൽ, കൂടുതൽ മഹത്തും ഗഹനവും പക്വവുമായ ജ്ഞാനവും മനോഭാവവും നേടിയേക്കാം. ചിന്താശീലമില്ലെങ്കിൽ ദീർഘജീവിതമെന്നതു് വെറും ദീർഘകാലത്തെ അസ്തിത്വം മാത്രമേ ആകൂ. ഒരിക്കൽ ലഭിച്ച അനുഭവത്തിന്റെ പുനരാവർത്തനം മാത്രമാണ് അത്തരം ജീവിതം. ഇതിൽനിന്നും വീക്ഷണത്തിന്റെ പക്വതയോ മനസ്സിന്റേയും ഹൃദയത്തിന്റേയും പരിശുദ്ധിയോ നേടാൻ സാദ്ധ്യമല്ല.

വേർഡ്സ്‌വർത്ത് എന്ന ഇംഗ്ലീഷ്കവി ഈ ശുദ്ധീകരണപ്രക്രിയയെപ്പററി ഇങ്ങനെ പാടിയിരിക്കുന്നു. ('ലൈൻസ് എബൗ ടിൻടേൺ ആബി.)

'ഇന്നു ഞാൻ പഠിച്ചുപോയ് പ്രകൃതിയെ നോക്കിക്കാണാൻ;
ഇന്നു ഞാൻ ചിന്താവിമുഖനാം യുവാവല്ല;
കേൾക്കാറുണ്ടു ഞാൻ പലപ്പോഴും മാനവർതൻ
ശാന്തശോകസംഗീതസ്വരം കർക്കശമല്ലതു; കർണ്ണകഠോരവുമല്ല;
ശുദ്ധീകരണക്ഷമം;പ്രശാമകം'.

ഇതു് വ്യക്തികളുടെ കാര്യത്തിൽ മാത്രമല്ല, രാഷ്ട്രങ്ങളുടേയും സംസ്കാരങ്ങളുടേയും കാര്യത്തിലും ശരിയാണു്. ഹൃദയത്തിൽ അക്രമം അന്തർഭൂതമായ സംസ്കാരങ്ങൾ തത്വചിന്താപരമായ സ്വഭാവത്തിന്റെ പക്വത നേടിയെടുക്കാൻ കഴിവില്ലാത്തവരുടെ പ്രതിനിധികളാകുന്നു. ഭാഗ്യവശാൽ, ഭാരതത്തിന്റെ ഗുരുക്കന്മാരും നേതാക്കന്മാരും അവിടത്തെ ജനങ്ങളുടെ ഈ മനോഭാവം ഗ്രഹിക്കുവാൻ സഹായിച്ചവരാണു്. ഉപനിഷത്തുകളിലെ മഹർഷിമാർമുതൽ ചരിത്രാതീതകാലത്തെ രാമനും കൃഷ്ണനും, ചരിത്രകാലത്തെ ബുദ്ധനും ശങ്കരനും, ആധുനികകാലത്തെ രാമകൃഷ്ണനും വിവേകാനന്ദനുംവരെയുള്ള മഹാന്മാർ ഇങ്ങനെ ജനങ്ങളെ സേവിച്ചവരാകുന്നു. ആ രാജ്യത്തെ സംസ്കാരത്തിൽ കരുണയും—മനുഷ്യത്വവും മതപരമായ ഔദാര്യവും സമാധാനവും അനുഭവപ്പെടുന്നതു് ഇതുകൊണ്ടുതന്നെയാണു്.

## 4 ഉപനിഷത്തുകളും മതശാസ്ത്രവും

മനുഷ്യന്റെ ആദ്ധ്യാത്മികജീവിതത്തിന്റെ ശാസ്ത്രവും തത്വജ്ഞാനവും ആദ്യമായി പ്രതിപാദിച്ചതു് ഉപനിഷത്തുകളിലെ മഹർഷിമാരാണു്. ഇതു് ബുദ്ധനു് 500-1000 വർഷങ്ങൾ മുമ്പായിരുന്നു. ആരാധനകളും മതകർമ്മങ്ങളും കാല്പനികദേവകഥകളിലും ആഖ്യാനങ്ങളിലും ഉള്ള വിശ്വാസവും ഉപനിഷത്കാലത്തിനുമുമ്പു് ആദിവൈദികകാലത്തിലും, വേദകാലത്തിനുമുമ്പു്, മോഹൻജോ ദാരോ കാലഘട്ടത്തിലും ഉണ്ടായിരുന്നു. വാസ്തവത്തിൽ ഇത്തരം മതാഭിവ്യക്തി മനുഷ്യാസ്തിത്വത്തോടു സമവർത്തിത്വം ഉള്ളവയാണു്. അപരിഷ്കൃതരായ ആദിമവർഗ്ഗങ്ങൾമുതൽ പരിഷ്കൃതവർഗ്ഗങ്ങൾവരെയുള്ള എല്ലാത്തരം മനുഷ്യരിലും ഇത്തരം സ്വഭാവവിശേഷങ്ങൾ കാണാം. എന്നാൽ ഈ മതകർമ്മങ്ങളേയും വിശ്വാസങ്ങളേയും ചോദ്യം ചെയ്യുക; താരതമ്യപഠനത്തിലൂടെ അവയിൽനിന്നും ഒരർത്ഥം ഉണ്ടാക്കുക; ആദ്ധ്യാത്മിക ഉള്ളടക്കം അനുസരിച്ചു് അവയെ തരംതിരിക്കുക—ചുരുക്കത്തിൽ, ഒരു മതശാസ്ത്രവും ഒരു പൂർണ്ണമായ മനഃശ്ശാസ്ത്രവും മതതത്വശാസ്ത്രവും വികസിപ്പിച്ചെടുക്കുക—ഈ നേട്ടം ഉണ്ടായതു് ഉപനിഷത്തുകളിൽ അഥവാ

വേദാന്തത്തിൽ ആണ്. പിന്നീട് മററു പലവിധ ഘട്ടസിദ്ധാന്തങ്ങളിലും ഉണ്ടായി.

കണ്ണുകൾ അടച്ച്, മനസ്സിനെ പിൻവലിച്ച് ധ്യാനംചെയ്യുക എന്നതു് അയ്യായിരത്തിൽപ്പരംവർഷങ്ങൾക്കുമുമ്പ് മൊഹൻജൊദാരോ കാലഘട്ടത്തിലും ഇന്ത്യയിൽ പതിവായിരുന്നു. മൊഹൻജൊ ദാരോ ഖനനങ്ങളിൽനിന്നും ധ്യാനാസനസ്ഥനായ ഒരു ദേവൻെറ ബിംബം ലഭിച്ചിട്ടുണ്ട്. കണ്ണുകൾ അടച്ച് മനസ്സ് ഏകാഗ്രമാക്കി, ഗാർഹികങ്ങളും വന്യങ്ങളുമായ പല മൃഗങ്ങളാൽ പരിവൃതനായ, പില്ക്കാലത്തെ ശിവനെപ്പോലെയുള്ള ഒരു ബിംബമാണതു്.. ഋഗ്വേദം ചിത്രീകരിക്കുന്ന മതം പ്രകൃതിയും ദേവന്മാരും മനുഷ്യരും തമ്മിൽ ഉററബന്ധംപുലർത്തുന്ന പശ്ചാത്തലത്തിലുള്ളതാണ്. ദേവമണ്ഡലത്തിലെ പല പല ദേവന്മാരെ ആരാധിക്കയും സ്തുതിക്കയും അവരോടു പ്രാർത്ഥിക്കയുമാണ് ആ മതത്തിലെ പ്രധാനകാര്യങ്ങൾ. ആരോഗ്യവും ധനവും സാമൂഹികമനുഷ്യൻെറ നന്മയുമാണ് ഈ മതത്തിൻെറ ലക്ഷ്യം. ഈ മതം പൂർണ്ണമായും ലൗകികമാണെന്നു കാണാം. ആരാധകൻ കണ്ണുകൾ തുറന്ന് അവയെ വായുദേവനിലേയ്ക്കും, മഴദേവനിലേയ്ക്കും ആകാശത്തുള്ള പ്രകാശദേവനിലേയ്ക്കും തിരിച്ച് പ്രാർത്ഥിക്കുന്നു. ലാളിത്യവും സ്വാഭാവികതയും ഈ മതചടങ്ങുകളുടെ ലക്ഷണങ്ങളായിരുന്നു. ഇങ്ങനെ മതത്തിൻെറ രണ്ടു രൂപങ്ങളെ, മതപ്രേരണയുടെ പ്രാമാണികപ്രകടനങ്ങൾ എന്ന നിലയിൽ വേദാന്തം അംഗീകരിച്ചിരുന്നിട്ടുണ്ട്. ലോകത്തിലെ ഉന്നതമതങ്ങളിലെല്ലാം ഈ രണ്ടു പക്ഷങ്ങളും കാണാം. ചിലപ്പോൾ അവ പരസ്പരം ബന്ധപ്പെടാതെയും അനുരഞ്ജനമില്ലാതേയും നില്ക്കും. ചിലപ്പോൾ ഇഹലോകത്തിൻെറ അവകാശങ്ങൾ പരലോകത്തിൻെറതിൽനിന്നും തുലോം ഭിന്നമായിരിക്കും. ജൂതമതം, ക്രിസ്തുമതം, ഇസ്ലാംമതം, സൊറാസ്ട്രിയൻമതം, ബുദ്ധമതം, ഹിന്ദുമതം ഇവയിലെല്ലാം ഈ രണ്ടു ഘടകങ്ങളുമുണ്ട്. സാമൂഹ്യമെന്നും സാമൂഹ്യാതീതം അഥവാ മിസ്റ്റിക്കെന്നും വിളിക്കാവുന്ന ഈ പക്ഷങ്ങളും പല അനുപാതങ്ങളിലായി എല്ലാ മതങ്ങളിലുമുണ്ട്. പല മതങ്ങളിലും ഈ ഘടകങ്ങളെ വ്യാവഹാരികരീതിയിൽ മാററിയെടുക്കാനും കഴിയും. ഈ ഘടകങ്ങളുടെ പ്രാധാന്യത്തെ കണക്കിലെടുത്തു് മതങ്ങളെ മിസ്റ്റിക്കെന്നും മിസ്റ്റിക്കല്ലാത്തതെന്നും രണ്ടായി തരംതിരിക്കാം. ഹിന്ദുമതം, ക്രിസ്തുമതം, ബുദ്ധമതം ഇവ മിസ്റ്റിക്ക് വർഗ്ഗത്തിലും ജൂതമതം, ഇസ്ലാംമതം, സൊറാസ്ട്രിയൻമതം ഇവ മിസ്റ്റിക്കല്ലാത്ത വർഗ്ഗത്തിലും പ്പെടുന്നു. ഒരേ രാജ്യത്തു് രണ്ടുതരം മതങ്ങളും ഉണ്ടാവാം. ജപ്പാനിൽ

ഷിൻേറായിസവും ബുദ്ധമതവും ഉള്ളതുപോലെ, ചൈനയിൽ കൺഫൂഷിയൻമതവും താവോമതവും ഉണ്ടല്ലോ. തത്ത്വജ്ഞാനപരമായ ആവശ്യങ്ങളെക്കാൾ കൂടുതലായി സാമൂഹികമായ ആവശ്യങ്ങൾമൂലം ഇവ പരസ്പരം അനുരഞ്ജിതങ്ങളായി എന്നുവരാം.

5. മനുഷ്യന്റെ നൈസർഗ്ഗികമായ ദിവ്യത്വം

ഉപനിഷത്തുകൾ മിസ്റ്ററിക് മതത്തെ അതിന്റെ ഏററവും ഉന്നതമായ നിലയിൽ എത്തിച്ചു. സ്പഷ്ടമായി അനുഭവപ്പെടുന്ന ബാഹ്യാത്മാവിന്റെ പുറകിലായി സ്ഥിതിചെയ്യുന്ന യഥാർത്ഥ ആത്മാവിനെ ഉപനിഷത്തുകൾ കണ്ടുപിടിച്ചു. ആദ്യത്തേതു് പരിമിതവും മരണവിധേയവും ആണു്; ബദ്ധവുമാണു്. എന്നാൽ യഥാർത്ഥമായ അന്തരാത്മാവു് അനശ്വരവും നിത്യശുദ്ധവും നിത്യമുക്തവുമത്രേ. മനുഷ്യൻ ദിവ്യനാണെന്നും ഉപനിഷത്തുകൾ പ്രഖ്യാപിച്ചു. ശതാബ്ദങ്ങൾക്കുശേഷം നിർവ്വാണം എല്ലാ ജീവികളുടേയും ജന്മാവകാശമാണെന്നു് ബുദ്ധൻ പ്രഖ്യാപിച്ചപ്പോൾ അതു് ഈ ഉപനിഷത് തത്ത്വത്തിന്റെ പ്രതിധ്വനിയായിരുന്നു. പിന്നെയും ശതാബ്ദങ്ങൾക്കുശേഷം 'സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിലാണു്' എന്നു് ന്യൂടെസ്ററമെൻറു് പ്രഖ്യാപിച്ചു. മനുഷ്യന്റെ അന്തസ്സത്ത്വം ദിവ്യമാണെങ്കിൽ, അതിലേയ്ക്കുള്ള മാർഗ്ഗം, ഇന്ദ്രിയങ്ങളേയും മനസ്സിനേയും ഇന്ദ്രിയാനുഭവങ്ങളിൽനിന്നും പിൻവലിക്കയും അവയുടെ ശക്തികളെ അന്തർഭാഗത്തേയ്ക്കു കേന്ദ്രീകരിക്കാൻ ശ്രമിക്കയും ആയിരിക്കും. ഇത്തരം അന്തഃപ്രവേശത്തിലൂടെ മനുഷ്യൻ തന്റെ സത്യസ്വരൂപത്തെ സാക്ഷാത്കരിക്കുന്നു. ആ സ്വരൂപം അദ്വൈതവും, അനശ്വരവും പരിവർത്തനരഹിതവും ശുദ്ധവുമായ ആത്മാവു്' ആകുന്നു. പരിവർത്തനവിധേയമായ വ്യക്തിത്വത്തിന്റെ പുറകിലുള്ള യഥാർത്ഥമായ തത്ത്വമാണതു്. ഇതാണു് വേദാന്തം പ്രതിപാദിക്കുന്ന പ്രസിദ്ധമായ 'യോഗം' ഈ യോഗപ്രക്രിയയുടെ ഏററവും പ്രശസ്തമായ നേട്ടമായിരുന്നു ബുദ്ധൻ.

6. ആന്തരവും ബാഹ്യവുമായ പ്രകൃതിയുടെ ആദ്ധ്യാത്മികമായ ഐക്യം

ഉപനിഷദൃഷിമാർ അവിടെ നിന്നില്ല. അവർ ബാഹ്യലോകത്തിന്റെ യഥാർത്ഥപ്രകൃതിയെപ്പററി പ്രധാനമായ ചോദ്യം ഉന്നയിച്ചു. ആന്തരികദിവ്യത്വത്തെപ്പററിയുള്ള ജ്ഞാനം ബാഹ്യലോകത്തിന്റെ പ്രകൃതിയിലേയ്ക്കും കടന്നുചെല്ലാൻ അവരെ സഹായിച്ചു. എഡിംഗ്ടൻ പറയുന്നതുപോലെ, 'ബോധമാണു് അനുഭവത്തിലെ പ്രഥമവും പ്രത്യക്ഷവുമായ വസ്തു. മററുള്ളതെല്ലാം വിദൂര

മായ അനുമാനം മാത്രം.' അഥവാ ജീൻസ് പറയുന്നതുപോലെ, 'ആത്യന്തികമായി പ്രകാശതരംഗങ്ങളായി നാം വർണ്ണിക്കുന്ന തരംഗങ്ങളും, എലക്ട്രോൺ എന്നും പ്രോട്ടോൺ എന്നും നാം വ്യാഖ്യാനിക്കുന്ന മററു തരംഗങ്ങളും ജ്ഞാനസ്വരൂപങ്ങളാണ്, യഥാക്രമം ഫോട്ടോൺ, എലക്ട്രോൺ, പ്രോട്ടോൺ എന്നിവയെപ്പററിയുള്ള ജ്ഞാനമാണ്.' മുകളിൽ ഉന്നയിച്ച ചോദ്യത്തിന് ഉപനിഷത്തുകാരംക്കു ലഭിച്ച ഉത്തരം വേദാന്തത്തെ തത്ത്വജ്ഞാനത്തിന്റെ ഏററവും ഉന്നതമായ സ്ഥിതിയിലെത്തിച്ചു. മനുഷ്യാത്മാവിന്റെ മർമ്മം ദിവ്യമാണെന്ന് ആ ചിന്തകർ നേരത്തെ കണ്ടുപിടിച്ചിരുന്നതുപോലെ ബാഹ്യലോകത്തിന്റെ മർമ്മവും ദിവ്യമാണെന്നു കണ്ടുപിടിച്ചു. അവരുടെ സംശുദ്ധമായ വീക്ഷണത്തിൽ പ്രപഞ്ചം പൂർണ്ണമായും ആദ്ധ്യാത്മികമാണെന്നാണ് അവർ മനസ്സിലാക്കിയതു്. പ്രകൃതി ദിവ്യമാണ്; മനുഷ്യനും ദിവ്യനാണ്, അങ്ങനെ ഈശ്വരൻ മനുഷ്യന്റേയും പ്രകൃതിയുടേയും ഐക്യമായിത്തീരുന്നു. അവയുടെ ദ്വൈതം ഭാഗികവും പരിമിതവുമായ ജ്ഞാനത്തിന്റെ മണ്ഡലത്തിലേയ്ക്കു പിൻതള്ളപ്പെട്ടു. ആ ജ്ഞാനം ഇന്ദ്രിയങ്ങളുടേയും ഇന്ദ്രിയബദ്ധമായ മനസ്സിന്റേയും 'പ്രിസ'ത്തിൽക്കൂടി കാണുന്നതാണല്ലോ. ഈ മാനവികപരിമിതികളില്ലാതെ വീക്ഷിക്കുമ്പോരം ലോകം ദിവ്യമാകുന്നു. ഈ നിഗമനം ഉപനിഷത്തുക്കരം പ്രസ്താവിച്ചിട്ടുള്ളതു് ഏററവും അത്ഥഗഭ്വും ഗംഭീരവുമായ വാക്യങ്ങളിലാണ്: സർവം ഖല്വിദം ബ്രഹ്മ —'ഇതെല്ലാം ബ്രഹ്മം (ആദ്ധ്യാത്മികമായ കേവലതത്ത്വം) തന്നെ.' ഏകം ഏവ അദ്വിതീയം—'ഒന്നു മാത്രം, രണ്ടാമതൊന്നില്ല.'; നേഹ നാനാസ്തി കിഞ്ചന—'ഇവിടെ അല്പംപോലും നാനാത്വമില്ല.'; അയം ആത്മാ ബ്രഹ്മ—'ഈ ആത്മാവ് ബ്രഹ്മമാകുന്നു.'; സത്യം ജ്ഞാനം അനന്തം ബ്രഹ്മ—'ബ്രഹ്മം സത്യവും, ജ്ഞാനവും, അനന്തവും ആകുന്നു.'; ബ്രഹ്മൈവേദം അമൃതം —'ഈ പ്രപഞ്ചമെല്ലാം മരണമില്ലാത്ത ബ്രഹ്മമാകുന്നു.'

## 7. യോഗം ആദ്ധ്യാത്മികജീവിതത്തിന്റെ ശാസ്ത്രവും കലയും

ഇങ്ങനെ അസ്തിത്വത്തിന്റെയെല്ലാം ഐക്യദാർഢ്യവും ഏകത്വവും പ്രഖ്യാപിച്ചുകൊണ്ടു്, ഉപനിഷത്തുകരം മനുഷ്യനേയും പ്രകൃതിയേയും വേർതിരിക്കുന്ന ഉരംക്കടലിൽ പാലമിട്ടു് അവയെ യോജിപ്പിച്ചു. ഈ ഒരു മഹത്തായ ആശയം ഒരു പററം നിശിതങ്ങളായ വ്യത്യാസങ്ങളെ നിലനിൎത്തുന്നതിനെ തടസ്സപ്പെടുത്തി. ഇഹലോകവും പരലോകവും തമ്മിൽ; രഹസ്യാത്മകവും രഹസ്യാത്മക

മല്ലാത്തതും തമ്മിൽ; യുക്തിയും വിശ്വാസവും തമ്മിൽ; ജീവിതവും മതവും തമ്മിൽ; മതവും മതവും തമ്മിൽ: വിശ്വാസവും വിശ്വാസവും തമ്മിൽ—ഇങ്ങനെയുള്ള വ്യത്യാസങ്ങളെല്ലാം ഇതുമൂലം തടസ്സപ്പെട്ടു. കുറെ ശതാബ്ദങ്ങൾക്കുശേഷം, വ്യത്യസ്തങ്ങളായി തോന്നുന്ന ഈ ആദ്ധ്യാത്മിക ഘടകങ്ങളെല്ലാം ശേഖരിച്ച് ഒരേയൊരു ആദ്ധ്യാത്മികതയിൽ സമഗ്രമായി ഉദ്ഗ്രഥിച്ചതു്, ഭഗവദ്ഗീതയിൽ, ശ്രീകൃഷ്ണനാണ്. ഈ ഉദ്ഗ്രഥനം ഉപനിഷത്തുകളുടെ അതീന്ദ്രിയസിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിലായിരുന്നു. എന്നാൽ ഗീത ഗൂഢാത്മകവും ഗൂഢേതരവുമായ അംശങ്ങളേയും—ജപ്പാനെ സംബന്ധിച്ചാണെങ്കിൽ ഷിന്റോ മതത്തിന്റേയും ബുദ്ധമതത്തിന്റേയും അംശങ്ങളേയും—സംയോജിപ്പിച്ചു. ഗീത ഈ സംയോജനത്തിനു് യോഗം എന്ന പേർ നല്കുന്നു. ഇതു് പാതഞ്ജലയോഗത്തിൽ നിന്നും മററു യോഗങ്ങളിൽനിന്നും വ്യത്യസ്തമാണ്. ഗീത ആദ്ധ്യാത്മികജീവിതത്തിന്റെ ശാസ്ത്രത്തെയും കലയേയുമാണ് 'യോഗം' എന്നു വിളിക്കുന്നതു്. സമഗ്രദർശനത്തിന്റെ വെളിച്ചത്തിൽ ഗീത ആദ്ധ്യാത്മികജീവിതത്തിന്റെ രണ്ടു വ്യത്യസ്തങ്ങളായ അഭിവ്യക്തികളെ കണ്ടുപിടിച്ചു. സാമൂഹ്യസന്മാർഗ്ഗശാസ്ത്രം അതിന്റെ ഒരു ഭാഗമാണ്. ഗീത ഇതിനെ ധർമ്മം എന്നു വിളിക്കുന്നു. രണ്ടാമത്തെ ഭാഗം സാമൂഹ്യാതീതമായ അദ്ധ്യാത്മപ്രയത്നമാണ്. ഗീത ഇതിനെ അമൃതം എന്നു നാമകരണം ചെയ്തിരിക്കുന്നു. ഒന്നാമത്തേതിൽ മനുഷ്യൻ കുടുംബപരവും സാമൂഹികവുമായ ഉത്തരവാദിത്വങ്ങൾ നിറവേററിക്കൊണ്ട് അവയുടെ സുഖങ്ങൾ അനുഭവിക്കുന്നു; തന്റെ അനുഭൂതികളേയും വിചാരങ്ങളേയും ശുദ്ധീകരിക്കുന്നു. ഈ ആദ്ധ്യാത്മികശിക്ഷണം സാമൂഹ്യജീവിതസന്ദർഭത്തിൽത്തന്നെ അന്തസ്സാരശൂന്യവും പരിമിതവുമായ തന്റെ അഹത്തെ അതിലംഘിച്ച് സാമൂഹികവ്യക്തിത്വത്തിന്റെ വിശാലതയിലേയ്ക്കും പൂർണ്ണതയിലേയ്ക്കും അവനെ നയിക്കുന്നു. ഈ ഘട്ടത്തിൽ അവനോടു് അനുഷ്ഠിക്കാൻ ആവശ്യപ്പെടുന്ന ഒരേയൊരു തപസ്സ് താത്പര്യങ്ങളേയും സ്നേഹബന്ധങ്ങളേയും വികസിപ്പിക്കുക എന്നതാണ്. സ്നേഹത്തിന്റേയും സേവനത്തിന്റേയും തപസ്സാണതു്. സുഖസന്തോഷങ്ങളുടെ സന്ദർഭങ്ങളിലാണ് ഇതു് നിർവഹിക്കേണ്ടതു്. ഈ ഘട്ടത്തിൽ ക്രിയാത്മകഗുണങ്ങൾ വളർത്തിയെടുക്കേണ്ടതുണ്ടു്. കാരണം. പൗരുഷം നേടുകയാണ് ഈ രംഗത്തെ ലക്ഷ്യം.

ഈ സാമൂഹ്യവ്യക്തിത്വം പൂർണ്ണമായി വികസിച്ചുകഴിയുമ്പോൾ, പൗരുഷം നേടിക്കഴിഞ്ഞതിനുശേഷം, ആദ്ധ്യാത്മികശിക്ഷണത്തിലെ അടുത്ത ഘട്ടത്തിലേയ്ക്കു കടക്കാം. ഇതു് ആന്തരികദിവ്യ

ത്വത്തെ പ്രത്യക്ഷമായി അഭിമുഖീകരിക്കുന്നതിലൂടെയാണു്, സംഭവിക്കുന്നതു്. മുൻപിലത്തെ ഘട്ടത്തിൽ പൗരുഷം നേടിക്കഴിഞ്ഞിട്ടുണ്ടെങ്കിൽ, ഈ ഘട്ടത്തിലേയ്ക്കുള്ള വഴി എളുപ്പമാവും. ഇവിടെ പ്രവർത്തനരംഗം വ്യത്യാസപ്പെടുന്നതനുസരിച്ച് രൂപവും പ്രക്രിയയും മാറും. ഇവിടെ വികസിപ്പിക്കേണ്ട ഗുണം അസ്തിത്വത്തിന്റെ ആന്തരികകർമ്മത്തിലേയ്ക്കു തുളഞ്ഞുകയറാനുതകുന്ന രീതിയിൽ ബാഹ്യപരിതഃസ്ഥിതികളെ ശാന്തമായി സഹിക്കുക എന്നതാണു്. അതുകൊണ്ടു്, ഊന്നൽ പ്രവൃത്തിപഥത്തിൽനിന്നും നിവൃത്തിപഥത്തിലേയ്ക്കു മാറുന്നു. കർമ്മത്തിൽനിന്നും ധ്യാനത്തിലേയ്ക്കും, സാമൂഹ്യസ്നേഹത്തിൽനിന്നു് ഏകാന്തതയിലേയ്ക്കും മാറുന്നു. ഈ ഏകാന്തത സമൂഹത്തോടുള്ള വിപ്രതിപത്തിയെ അടിസ്ഥാനപ്പെടുത്തി ആയിരിക്കയില്ല. ഇത്തരം പരിശീലനം വ്യക്തിത്വത്തിനു് ആഴവും, സ്വഭാവത്തിനു് സ്ഥിരതയും ശക്തിയും, പെരുമാററത്തിനു് ശാന്തതയും സന്തുലനവും നല്കും. കാരണം, അയാറാം ക്രമേണ തന്റെ അന്തരാത്മാവിന്റെ ശക്തികേന്ദ്രത്തിലേയ്ക്കു് അടുത്തുകൊണ്ടിരിക്കയാണു്. ഈ ദിശയിലേയ്ക്കുള്ള ഓരോ ചുവടുവെയ്പും അയാളെ കൂടുതൽ ശാന്തനും സന്തുഷ്ടനും, കരുണയുള്ളവനും ആക്കിത്തീർക്കും; അയാളുടെ കാര്യക്ഷമത വർദ്ധിപ്പിക്കും. അവസാനം ആത്മദർശനം നേടി, ജ്ഞാനപ്രകാശിതനായി, ഹൃദയബന്ധനങ്ങളെല്ലാം നശിച്ച്, പരിമിതിയെ അതിക്രമിച്ച് അനന്തമായ വ്യക്തിത്വം സാക്ഷാത്കരിക്കുന്നു. സാമൂഹ്യസാന്മാർഗ്ഗികശിക്ഷണത്തിൽനിന്നും ആരംഭിക്കുന്ന പ്രക്രിയയുടെ സമാപനമാണിതു്. 'മനുഷ്യ, സ്വയം അറിയൂ' എന്ന ഡെൽഫിക് ഉദ്ബോധനത്തിന്റെ സമ്പൂർണ്ണമായ അർത്ഥം സാക്ഷാത്കരിക്കയാണിതു്. ഗീത പറയുന്നു (VI-29): 'ആദ്ധ്യാത്മികദർശനം നേടിയവൻ എല്ലാ ജീവികളിലും ആത്മാവിനേയും ആത്മാവിൽ എല്ലാ ജീവികളേയും ദർശിച്ച് എല്ലായിടത്തും സമത്വം ദർശിക്കുന്നു.' 'ഇങ്ങനെ എല്ലാ ജീവികളേയും ആത്മാവിലും, ആത്മാവിനെ എല്ലാ ജീവികളിലും ദർശിച്ചവൻ, ആ സാക്ഷാത്കാരംകൊണ്ടുതന്നെ, ആരേയും ദ്വേഷിക്കുകയോ വെറുക്കുകയോ ചെയ്യുകയില്ല. ജ്ഞാനി പരമമായ ഐക്യം സാക്ഷാത്കരിച്ച് എല്ലാ ജീവികളേയും ആത്മാവായി കാണുമ്പോാം, അവിടെ അയാളെ എന്തു ഭ്രമം ബാധിക്കും? എന്തു ശോകം ബാധിക്കും?' എന്നു് ഈശോപനിഷത്തു ചോദിക്കുന്നു (6-7).

8. **കർമ്മത്തിന്റേയും ധ്യാനത്തിന്റേയും ഐക്യം**

ഇങ്ങനെ ഗീത വൈദികമതത്തിലുള്ള രണ്ടു രീതികളേയും– ധർമ്മത്തേയും അമൃതത്തേയും – മനുഷ്യന്റെ ആദ്ധ്യാത്മികജീവിത

ത്തെ സംബന്ധിച്ചുള്ള സമഗ്രമായ പ്രസ്താവനയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. സാമൂഹികവും സാമൂഹ്യാതീതവും അഥവാ രഹസ്യാത്മകവും ആയ ഈ രണ്ടു വിധങ്ങൾ എല്ലാ മതങ്ങളിലും ഉള്ളവയാണ്. വേദാന്തം ഇവയെ പ്രവൃത്തിധർമ്മം എന്നും നിവൃത്തിധർമ്മം എന്നും വളരെ അനുയോജ്യമായ രീതിയിൽ വ്യവഹരിക്കുന്നു. ഇവയിലൊന്ന് സാമൂഹ്യകർമ്മത്തിന്റെ മതവും, മറേറത്ത് ആന്തരികധ്യാനത്തിന്റെ മതവും ആണ്. ഏതൊരു സ്ത്രീയും പുരുഷനും ആദ്ധ്യാത്മികസംപൂർണ്ണത നേടുന്നതിന് ഈ രണ്ടു ധർമ്മങ്ങളുടേയും അച്ചടക്കത്തിനു വിധേയരാവണമെന്ന് വേദാന്തം അനുശാസിക്കുന്നു. സാമൂഹികസാന്മാർഗ്ഗികത്വവും രഹസ്യാത്മകമായ ആദ്ധ്യാത്മികത്വവും മനുഷ്യന്റെ നിരന്തരമായ ആദ്ധ്യാത്മികശിക്ഷണത്തിന്റെ രണ്ടു ഘട്ടങ്ങളാണ്. വേദാന്തവീക്ഷണമനുസരിച്ച് ഇവ തമ്മിൽ യാതൊരു സംഘട്ടനവുമില്ല; ഉണ്ടാവാൻ പാടില്ല. സംഘട്ടനമുണ്ടാകുന്നത് മാനവജീവിതത്തിന്റെ വ്യാപ്തിയെപ്പററി ഒരു സങ്കുചിതവീക്ഷണം സ്വീകരിക്കുമ്പോഴാണ്. അഥവാ ജീവിതാഭിവ്യക്തിയുടെ ഉന്നതനിലയിലേയ്ക്കു നീങ്ങാൻ ഒരാൾ വിസമ്മതിക്കുമ്പോഴാണ്. ചുരുക്കിപ്പറഞ്ഞാൽ, സംഘട്ടനമുണ്ടാകുന്നത് ഒരു നിലവാരത്തിൽത്തന്നെ കെട്ടിക്കിടക്കുമ്പോഴാണ്.

ഉപനിഷത്തുകൾ ജീവിതത്തെ ഒരു ക്രിയാശീലമായ ചലനമായി വിവരിക്കുന്നു. അശ്വങ്ങളോടും സാരഥിയോടുംകൂടിയ രഥമാണ് ഈ പ്രകൃതിയെ ഉദാഹരിക്കാനായി അവ പ്രയോഗിക്കുന്ന പ്രതീകം. ഭൗതികവും സാമൂഹികവും ആധ്യാത്മികവുമായ ഈ ചലനത്തിന്റെ ലക്ഷ്യവും അവ കണ്ടുപിടിച്ച് മോചനവും പൂർണ്ണതയും നേടുകയാണ് ആ ലക്ഷ്യം. ആത്മസാക്ഷാത്കാരമെന്നും ഈശ്വരസാക്ഷാത്കാരമെന്നും ആ ലക്ഷ്യം നാമകരണം ചെയ്യപ്പെട്ടു.

ഭാരതത്തിലെ ഏററവും മഹാനായ ദാർശനികൻ ശങ്കരാചാര്യർ (ക്രി. വ. 788-820) ഭഗവദ്ഗീതാഭാഷ്യത്തിന്റെ അവതാരികയിൽ മതത്തിന്റെ ദ്വിവിധമായ രൂപത്തെപ്പററി ഇങ്ങനെ പറയുന്നു:

'വൈദികധർമ്മം രണ്ടുവിധമാണല്ലോ. പ്രവൃത്തി (സാമൂഹ്യപ്രവർത്തനം); നിവൃത്തി (ആന്തരികധ്യാനം) - ഇവയാണ് അവയുടെ ലക്ഷണങ്ങൾ. ലോകത്തിന്റെ സുസ്ഥിതിയെ ഉദ്ദേശിച്ചുള്ളതാണിവ. യഥാർത്ഥമായ സാമൂഹ്യനന്മയും ആദ്ധ്യാത്മികമോചനവും ഈ ദ്വിവിധമായ ധർമ്മത്തിന്റെ ലക്ഷ്യമാകുന്നു.'

## 9. നാലു യോഗങ്ങൾ

പ്രവൃത്തിയെന്നും നിവൃത്തിയെന്നും ഉള്ള ഈ തരംതിരിവുകൾ മനുഷ്യഹൃദയത്തിന്റെ ആകാംക്ഷകളേയും താത്പര്യങ്ങളേയും അടിസ്ഥാനപ്പെടുത്തിയതായിരുന്നു. മനുഷ്യന്റെ സ്വാഭാവിക മനഃസ്ഥിതിയേയും പ്രവണതകളേയും അടിസ്ഥാനപ്പെടുത്തി വേദാന്തം മതത്തെ നാലു യോഗങ്ങളായി തരംതിരിക്കുന്നുണ്ട്: ജ്ഞാനം (തത്ത്വശാസ്ത്രം), ഭക്തി, രാജയോഗം (മനോനിയന്ത്രണവും ഏകാഗ്രതയും), കർമ്മം (സമർപ്പിതമായ പ്രവർത്തനം) ഇവയാണ് നാലു യോഗങ്ങൾ, ബുദ്ധമതത്തിലെ ഥേരവാദവും വേദാന്തത്തിലെ ചില ഭാഗങ്ങളും ജ്ഞാനത്തിൽപ്പെടും. ക്രിസ്തുമതം, ജനസാധാരണമായ ഹിന്ദുമതം, ജൂതമതം, സൊറാസ്ട്രിയൻ മതം, മഹായാനബുദ്ധമതം എന്നിവ ഭക്തിമാർഗ്ഗത്തിൽപ്പെടുന്നു. രാജയോഗവും കർമ്മയോഗവും സാമാന്യമായി ഈ രണ്ടിനങ്ങളിലും ഉണ്ട്. അവയുടെ വിശിഷ്ടരൂപങ്ങൾ പുരാതനകാലത്തും ആധുനികകാലത്തും ചില പ്രത്യേകതരം അന്വേഷകരിൽ ഇല്ലെന്നില്ല. മതബാഹ്യവും തത്ത്വശാസ്ത്രബാഹ്യവുമായ മനോഭാവമുള്ളവരും എന്നാൽ കർമ്മനിരതരുമായ സ്ത്രീപുരുഷന്മാർ ശുദ്ധമായ കർമ്മയോഗത്തെ ആശ്രയിച്ചിട്ടുണ്ട്. അതുപോലെ, അന്തർമുഖരും മതബാഹ്യരും തത്ത്വശാസ്ത്രബാഹ്യരുമായ സ്ത്രീപുരുഷന്മാർ പരീക്ഷണപരമായ ആകർഷണങ്ങളിൽപ്പെട്ട് രാജയോഗത്തെ ആശ്രയിക്കുന്നുമുണ്ട്.

വേദാന്തമനുസരിച്ച് ഈ തരംതിരിവ് മനോഭാവങ്ങളുടെയും പ്രവണതകളുടേയും പ്രാമുഖ്യത്തെ കണക്കാക്കിയുള്ളവയാണ്; ഓരോ തരംതിരിവും മറ്റുള്ളവയിൽനിന്നും പൂർണ്ണമായും വ്യതിരിക്തമല്ല. ഈ നാലു യോഗങ്ങളേയും പരിഗണിച്ചതിനുശേഷം വേദാന്തവും ഗീതയും ഇവയെ രണ്ടായി ചുരുക്കുന്നുണ്ട്: ജ്ഞാനയോഗവും ഭക്തിയോഗവും. ഇങ്ങനെ വീക്ഷിക്കുമ്പോൾ കർമ്മയോഗവും രാജയോഗവും ഭക്തിയുടെ ഭാഗമായി പരിഗണിക്കപ്പെടുന്നു.

## 10. ഭക്തിയുടെ പരമപ്രാമുഖ്യം

ഗീത ഭക്തിയോഗം പ്രതിപാദിക്കുന്നത് ആദ്ധ്യാത്മികമായ മാർഗ്ഗം എന്ന നിലയിലാണ്. ഇത് ഭൂരിപക്ഷം സ്ത്രീപുരുഷന്മാർക്കും വിശാലവീക്ഷണവും സ്വഭാവബലവും പ്രവർത്തനക്ഷമതയും പ്രദാനം ചെയ്യുന്ന ഒരു പ്രായോഗിക ആദ്ധ്യാത്മികപദ്ധതിയാകുന്നു. ജ്ഞാനത്തിന്റെ അഥവാ തത്ത്വശാസ്ത്രത്തിന്റെ മാർഗ്ഗദർശനം എപ്പോഴും ഇതിന്റെ പശ്ചാത്തലത്തിലുണ്ടായിരിക്കേണ്ടതാണ്. ഭക്തൻ ഇവിടെ ഈശ്വരപ്രേമത്താൽ പ്രേരിതനാകുന്നു; ഈ ഈശ്വരനോ,

എല്ലാ ജീവികളിലും പ്രകൃതിയിലും അന്തരാത്മാവായി കുടികൊള്ളുന്നവനാണ്; ആ സ്നേഹസ്വരൂപിയായ ഈശ്വരന് ഭക്തൻ തന്റെ ജീവിതവും കർമ്മങ്ങളും സമർപ്പിക്കുന്നു; പ്രാർത്ഥനയിലും ഗാനത്തിലും ധ്യാനത്തിലും ഭക്തൻ ഈശ്വരനുമായി സംവദിക്കുന്നു; എല്ലാ ജീവജാലങ്ങളിലുമുള്ള ഈശ്വരനെ സേവിക്കുവാൻ ആഗ്രഹിക്കുന്നു.

ഭൂരിഭാഗം ഭാരതീയരുടേയും മതവീക്ഷണത്തിന്റേയും മനോഭാവത്തിന്റേയും ലക്ഷണമിതാണ്. ലോകത്തിലെ ഭൂരിഭാഗം ജനങ്ങളുടേയും മതവീക്ഷണവും മനോഭാവവും ഇതുതന്നെ.

### 11. ഐക്യം വൈവിധ്യത്തിൽ

ഈ ആദർശപരമായ പശ്ചാത്തലത്തിലാണ് ഭാരതീയരുടെ ആദ്ധ്യാത്മികജീവിതത്തെ വീക്ഷിക്കേണ്ടതു്. ഇതിന്റെ അഭിവ്യക്തിയുടെ വൈവിധ്യമാണ് ആരെയും ആകർഷിക്കുന്ന ആദ്യത്തെ കാര്യം. ഭാരതം മതത്തിലോ സംസ്കാരത്തിലോ ഐകരൂപ്യം വേണമെന്നു ശഠിച്ചില്ല. ഐക്യത്തിന്റെ കേന്ദ്രസൂത്രത്തിൽ കോർത്തിണക്കിയ അഭിവ്യക്തിവൈവിധ്യത്തിലാണ് ആ രാജ്യം വിശ്വസിക്കുന്നതു്.

ഈ ആശയം അതിന്റെ തത്ത്വശാസ്ത്രത്തിൽനിന്നും ഉദ്ഭവിക്കുന്നതാണ്. അതനുസരിച്ച്, വൈവിധ്യത്തിൽ ഏകത്വം എന്നതാണ് പ്രപഞ്ചപദ്ധതി; വിരസവും നിർജ്ജീവവുമായ ഐകരൂപ്യമല്ല. ഈശ്വരാന്വേഷണമെന്നാൽ പലതിലും നിലകൊള്ളുന്ന ഒന്നിനെ അഥവാ പലതിനേയും അർത്ഥവത്താക്കുന്ന ഒന്നിനെ അന്വേഷിക്കലാണ്. പൂജ്യത്തിന്റേയോ പൂജ്യങ്ങളുടെയോ പിന്നിൽ വരുന്ന 'ഒന്നു്' എന്ന സംഖ്യയെപ്പോലെയാണതു്. അതുകൊണ്ടു് ഭാരതം സുസംഗതവും അവിരുദ്ധവുമായ രീതിയിൽ ഉയർത്തിപ്പിടിച്ചിട്ടുള്ള മതാശയമാർഗ്ഗങ്ങൾ പലതാണെങ്കിലും ലക്ഷ്യം ഒന്നാണ് എന്നുള്ളതാകുന്നു.

### 12. ക്രിയാത്മകമായ മതൗദാര്യബോധം

ഭാരതീയരെ സംബന്ധിച്ചിടത്തോളം, പല പല രൂപങ്ങളിലുള്ള മതം, സംസ്കാരം, വിശ്വാസം, ആചാരം ഇവയോടുള്ള സഹിഷ്ണുതയും ഔദാര്യവും അവരുടെ വീക്ഷണത്തിന്റേയും തത്ത്വശാസ്ത്രത്തിന്റേയും സ്വാഭാവികമായ ഒരു ഉപസിദ്ധാന്തമാണ്. 'ഏതു മാർഗ്ഗത്തിലൂടെ എന്നിലേയ്ക്കു വന്നാലും, ഞാൻ അവരെ അതേ മാർഗ്ഗത്തിലൂടെ സ്വീകരിക്കുന്നു. അല്ലയോ അർജ്ജുന! എല്ലാ മാർഗ്ഗങ്ങളും അവസാനം എന്നിലേയ്ക്കുമാത്രം നയിക്കുന്നവയാണ്', — ഗീതയിൽ

ശ്രീകൃഷ്ണൻെറ ഈ പ്രഖ്യാപനം ഭാരതീയരുടെ അസ്ഥിമജ്ജകളിൽ ചെന്നെത്തിയിട്ടുള്ളതാണ്. സൃഷ്ടിപരമായ മതൗദാര്യവും സാർവ്വലൗകികമായ സ്വീകരണവും അവരുടെ ദീർഘചരിത്രത്തിലാസകലം പരിവ്യാപ്തമായിരിക്കുന്നു.

ഇന്ത്യ മതത്തെ നിർവ്വചിക്കുന്നതു് അനുഭവം എന്ന നിലയിലാണ്; രൂപങ്ങളുടേയും ചടങ്ങുകളുടേയും കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളുടേയും കാര്യമായിട്ടല്ല. രൂപങ്ങളും ചടങ്ങുകളും ഉപകരണങ്ങളെന്നനിലയിൽ സംഗതങ്ങൾതന്നെ; എന്നാൽ ലക്ഷ്യമെന്ന നിലയിലല്ല. രണ്ടാമതായി: ഇന്ത്യയിൽ മതപാണ്ഡിത്യം ആദ്ധ്യാത്മികതയ്ക്കു സമാനമെന്നു കരുതപ്പെടുന്നില്ല. മതസിദ്ധാന്തങ്ങളെപ്പററിയുള്ള അറിവ് മതമല്ല. ഇത്തരം അറിവും മൂല്യവത്താണ്: ലക്ഷ്യമെന്ന നിലയിലല്ല, ഉപകരണമെന്ന നിലയിൽമാത്രം. അതു് അനുഭവമായി പരിണമിക്കണം. ദി ഇമിറേഷൻ ഓഫ് ക്രൈസ്ററ് പറയുന്നതുപോലെ: 'പശ്ചാത്താപത്തിൻെറ നിർവ്വചനം അറിയുന്നതിനേക്കാൾ, അതനുഭവിക്കയായിരുന്നു എനിക്കിഷ്ടം.' മൂന്നാമതായി: ഇന്ത്യയിൽ നിരീശ്വരവാദം സെമിററിക് മതങ്ങളിലെപ്പോലെ ഇമ്പാക്കിയൊന്നുമല്ല. കാരണം, അതു് വെറും ശാസ്ത്രസംബന്ധമായ സ്ഥിരീകരണവും, നിഷേധവും ആകുന്നു. ഈശ്വരസാക്ഷാത്കാരത്തിനുള്ള ആത്മാർത്ഥമായ പരിശ്രമം ഇല്ലെങ്കിൽ, വിശ്വാസിയുടെ സ്ഥിരീകരണവും അവിശ്വാസിയുടെ നിഷേധവും തമ്മിൽ യാതൊരു വ്യത്യാസവും ഭാരതം കാണുന്നില്ല. മാത്രമല്ല, ഇന്ത്യയുടെ അഭിപ്രായമനുസരിച്ച് സമഞ്ജസമായ നിരീശ്വരത്വം അസാദ്ധ്യമാകുന്നു. എന്തെന്നാൽ അതു് പ്രഖ്യാപിക്കുന്ന ഈശ്വരൻ പ്രപഞ്ചബാഹ്യനല്ല; എല്ലാവരുടേയും ഹൃദയത്തിലുള്ള ദിവ്യമായ ആത്മാവാണ്; വിശ്വാസിയിലും അവിശ്വാസിയിലും ജ്ഞാനിയിലും അജ്ഞാനിയിലും ഈശ്വരൻ കുടികൊള്ളുന്നു. ഇങ്ങനെയുള്ള ഈശ്വരനെ, സ്വയം നിഷേധിക്കാതെ, എങ്ങനെ ഒരാൾക്ക നിഷേധിയാകാൻ കഴിയും? തന്നെയല്ല, സ്വയം സ്ഥിരീകരിക്കാതെ ഇത്തരം ഒരീശ്വരനെ സ്ഥിരീകരിക്കാനും വയ്യ.

ഈ വിശ്വവീക്ഷണത്തിൻെറ ഫലം, വിശ്വാസലംഘകനെ വേട്ടയാടുന്ന സമ്പ്രദായം ഇന്ത്യാചരിത്രത്തിൽ ഉണ്ടായിട്ടില്ല എന്നതാണ്. ഇന്ത്യയുടെ സഹിഷ്ണുതയും ഔദാര്യവും വിശ്വാസികളുടെ വ്യത്യസ്തദളങ്ങളിൽ മാത്രമല്ല വ്യാപിച്ചതു്, ഈശ്വരനെ സംബന്ധിച്ച ഒരു വിശ്വാസത്തിലും ചെന്നെത്താൻ കഴിയാത്ത അവിശ്വാസികളുടെ കൂട്ടങ്ങളിലേയ്ക്കും അതു വ്യാപിച്ചിരുന്നു.

## 13. സനാതനധർമ്മം

ഭാരതത്തിലെ ഭൂരിഭാഗം ജനങ്ങളും പുരാതനമതമായ വേദാന്തത്തിൻെറ വിഭിന്നശാഖകളിൽ ഏതെങ്കിലും ഒന്നിൽ പെടുന്നു. അതിനു് മറെറാരു സാർത്ഥകമായ പേരുണ്ടു്; സനാതനധർമ്മം അഥവാ ശാശ്വതമതം, ഭാരതീയർ തങ്ങളുടെ മതത്തിനു നല്കിയ പേർ ഇതാണു്. പല പല കാലഘട്ടങ്ങളിലായി പല പല മഹർഷിമാർ കണ്ടുപിടിച്ച വ്യക്തിനിഷ്ഠങ്ങളല്ലാത്ത തത്ത്വങ്ങളിൽ അധിഷ്ഠിതമാണതു്. ഈ തത്ത്വങ്ങൾ ഉപനിഷത്തുകളിൽ ക്രോഡീകരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് സനാതനധർമ്മം ഏതെങ്കിലും ഒരു സ്ഥാപകൻെറ അധികാരത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതല്ല.

ഋഷിമാർ ഉപനിഷത്തുകളിലൂടെ മതതത്ത്വങ്ങളെ അനാവൃതമാക്കി. ഈ മഹർഷിമാർ അതുകൊണ്ടുതന്നെ ബഹുമാനിക്കപ്പെടുന്നു. ഈ സത്യങ്ങളോ ശാശ്വതങ്ങളാണു്: അവയെ ഏതു യുഗത്തിലുമുള്ള ഏതൊരാൾക്കും സാക്ഷാത്കരിക്കാം. വാസ്തവത്തിൽ സത്യത്തെ അനാവരണം ചെയ്യാനുള്ള ഓരോരുത്തൻേറയും പരിശ്രമവും അവസാനം അതിൻെറ സാക്ഷാത്കാരവുമാണു് മതമെന്ന നിലയിൽ സനാതനധർമ്മം ഉയർത്തിപ്പിടിക്കുന്നതു്. ഇതനുസരിച്ചു്, ഒരു തത്ത്വസംഹിതയിലോ, ആത്മാവിനെയോ ഈശ്വരനെയോ സംബന്ധിച്ചു് കെട്ടിയേല്പിക്കപ്പെടുന്ന ആശയങ്ങളിലോ ഉള്ള വിശ്വാസമല്ല മതം.

ഭാരതീയമതങ്ങളുടെ അപൗരുഷേയമായ അടിസ്ഥാനം മറെറല്ലാ ലോകമതങ്ങളുടേയും സ്ഥാപകരുടെ വ്യക്തിപരമായ അധികാരത്തിൽനിന്നും തുലോം വ്യത്യസ്തമായിരിക്കുന്നു. ആദ്യകാലത്തു് ബുദ്ധമതം അപൗരുഷേയമായിരുന്നു, ബുദ്ധൻ സത്യം കണ്ടുപിടിക്കയും മററുള്ളവർക്കു് സത്യത്തിലേയ്ക്കുള്ള വഴി കാണിച്ചുകൊടുക്കയും ചെയ്തു. അദ്ദേഹം സ്വയം വിശേഷിപ്പിച്ചിട്ടുള്ളതു് തഥാഗതൻ അഥവാ മാർഗ്ഗദർശകൻ എന്ന നിലയിലാണു്. ബുദ്ധത ഒരു സ്ഥിതിയാണെന്നും, വ്യക്തിയല്ലെന്നും, അതു് ആർക്കും പ്രാപിക്കാവുന്നതാണെന്നും അദ്ദേഹം പ്രഖ്യാപിച്ചിരുന്നു.

ഇക്കാര്യത്തിൽ അദ്ദേഹം ഒരു സനാതനധർമ്മഗുരുവായിരുന്നു. അദ്ദേഹത്തിൻെറ ഉപദേശങ്ങൾ ഉപനിഷത്തുക്കളുടെ അന്തർഭാവത്തോടു് അടുപ്പമുള്ളവയുമായിരുന്നു. പില്ക്കാലത്തു് ഒരു പ്രത്യേകമതത്തിൻെറ സ്ഥാപകനായി പരിവർത്തനം ചെയ്യപ്പെട്ടപ്പോൾ, ഒരു അന്യതാഭാവം സംജാതമായി. വേദാന്തത്തെപ്പോലെയുള്ള സനാതനധർമ്മം അഥവാ ശാശ്വതമതമെന്ന നിലയിൽനിന്നു്

ചരിത്രമുള്ള ഒരു മതത്തിൻെറ നില അതിനു വന്നുചേൎന്നു. സ്ഥാപകൻെറ അധികാരമില്ലാതെ ഇത്തരം ഒരു മതത്തിനു നില്ക്കുക്കള്ളിയില്ലല്ലോ.

ബുദ്ധമതം അപ്രത്യക്ഷമാകാനുള്ള കാരണങ്ങളിൽ ഒന്നായിരുന്നു ഈ പരിമിതത്ത്വം. പേരിലും രൂപത്തിലും അതു് ഇന്ത്യയിൽനിന്നു് അപ്രത്യക്ഷമായെങ്കിലും, തീച്ച്യയായും സാരാംശത്തിൽ അങ്ങനെയല്ല. ഭാരതചരിത്രത്തിലെ ഈ പ്രതിഭാസം ഈ ഒരുദാഹരണത്തിൽ ഒതുങ്ങിനില്ക്കുന്നുമില്ല.

സനാതനധർമ്മവും ഹിന്ദുമതവും വാസ്തവത്തിൽ ഒന്നല്ല. 'ഹിന്ദു'വെന്നും 'ഹിന്ദുമത'മെന്നും ഉള്ള പദങ്ങരം ഭാരതീയർ തങ്ങളേയോ തങ്ങളുടെ മതത്തേയോ കുറിക്കുവാനായി നിർമ്മിച്ചവയല്ല. മുമ്പുപറഞ്ഞതുപോലെ, അവർ തങ്ങളുടെ മതത്തിനു നല്കിയ നാമധേയം സനാതനധർമ്മം അഥവാ ശാശ്വതമതം എന്നാണു്. 'ഹിന്ദു' എന്നപദം പുരാതന പേഷ്യക്കാർ ദേശാത്ഥത്തിൽ ഭാരതീയരെ ഉദ്ദേശിച്ചു നിർമ്മിച്ചതാണു്. സിന്ധു (ആധുനിക ഇൻഡസ്) നദിയുടെ കിഴക്കുവശത്തുള്ള ജനങ്ങളെന്നായിരുന്നു അതിൻെറ അത്ഥം. പേഷ്യൻജനങ്ങരം 'സ'കാരം 'ഹ'കാരമായി ഉച്ചരിച്ചിരുന്നു. അങ്ങനെ സംസ്കൃതത്തിലെ സിന്ധു 'ഹിന്ദു'വായിത്തീൎന്നു; അവരുടെ രാജ്യം 'ഹിന്ദുസ്ഥാനം:' ഗ്രീക്കുകാർ സകാരവും ഹകാരവും കളഞ്ഞു് 'ഇന്തോസ്' എന്നാക്കി. ഇതിൽനിന്നാണു് 'ഇന്ത്യ' നിഷ്പന്നമായിട്ടുള്ളതു്. അങ്ങനെ 'ഹിന്ദുമതം' എന്നതു് മൂലാത്ഥത്തിൽ 'ഹിന്ദുസ്ഥാനിലെ ജനങ്ങളുടെ മതം' ആകുന്നു. വാസ്തവത്തിൽ, ഇന്ത്യയിലുള്ളതു് ഒററമതമല്ല; പല മതങ്ങളാണു്. ചരിത്രഗതിയിൽ വിദേശങ്ങളിൽനിന്നും ഇന്ത്യയിലേയ്ക്കു വന്ന ജൂതമതം, ക്രിസ്തുമതം, സൊറാസ്ട്രിയൻമതം, ഇസ്ലാംമതം എന്നീ സ്ഥാപകവ്യക്തികളുള്ള മതങ്ങരം കൂടാതെ, ഏതദ്ദേശീയങ്ങളായ പല മതങ്ങളും ഇന്ത്യയിലുണ്ടു്. ഇവയിൽ ഓരോന്നും സ്വയം സംപൂൎണ്ണങ്ങളുമാണു്. ഇവയെല്ലാംകൂടി ഹിന്ദുമതമെന്ന പേരിൽ അറിയപ്പെടുകയാണു്.

### 14. ഭാരതത്തിലെ ജനപ്രിയങ്ങളായ മതങ്ങളിൽ വേദാന്തത്തിൻെറ സ്വാധീനം

ഈ ദേശീയമതങ്ങളിൽ മൂന്നെണ്ണം വളരെ പ്രധാനങ്ങളാണു്. ഇവയുടെ തത്ത്വസംഹിതയും ദീൎഘചരിത്രവും അനുയായികളുടെ സംഖ്യയും ഇവക്കു് പ്രാധാന്യം നല്കുന്നു. വിഷ്ണുവിനേയോ തദവതാരങ്ങളായ രാമനേയോ കൃഷ്ണനേയോ ആരാധിക്കുന്ന വൈഷ്ണവമതം;

ശിവനെ ആരാധിക്കുന്ന ശൈവമതം; മൂലദിവ്യശക്തിയും ദിവ്യമാതാവും ആയ ശക്തിയെ ആരാധിക്കുന്ന ശാക്തമതം—ഇവയാണ് ഈ മൂന്നു മതങ്ങൾ.

ഇവയിൽ ശൈവമതവും ശാക്തമതവും പ്രായോഗികതലത്തിൽ ഒന്നാണ്; കാരണം, ഓരോന്നിലും രണ്ടു മൂർത്തികളും ആരാധ്യരാകുന്നു. ഈ ദേവന്മാരും അവതാരങ്ങളും കഴിഞ്ഞ രണ്ടായിരം മുതൽ അയ്യായിരംവരെ കൊല്ലക്കാലം കോടാനുകോടി ഭാരതീയരുടെ ആരാധനാപാത്രങ്ങളായിരിക്കുന്നു. ചരിത്രത്തിൽ സഹസ്രാബ്ദങ്ങളിലൂടെ ഈ മതങ്ങൾ ഒരേ രൂപത്തിൽ ഇരുന്നിട്ടില്ല. സിദ്ധാന്തപരമായ ഘടനയിലും കാല്പനികകഥകളിലും ചടങ്ങുകളിലും, അങ്ങനെ ഇവയുടെ എല്ലാ വശങ്ങളിലും ഗഹനമായ പരിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്.

ഉപനിഷത്തുകളിലെ യുക്തിനിഷ്ഠമായ തത്ത്വശാസ്ത്രമാണ് ഇവയുടെ സൈദ്ധാന്തിക മാററങ്ങൾക്കു മുഖ്യകാരണം. സിദ്ധാന്തപരമായ പുതുമകൾ ദേവകഥകൾക്കും ചടങ്ങുകൾക്കും പുതുരൂപം നല്കുകയും ചെയ്തു. ഉദാത്തമായ തത്ത്വചിന്തയുടേയും മാറിക്കൊണ്ടിരിക്കുന്ന സാംസ്കാരികസ്ഥിതിഗതികളുടേയും പ്രേരണയാൽ ഭാരതീയമതങ്ങളിലുണ്ടായ ശാന്തമായ പരിണാമത്തിന്റെ കഥ മതചരിത്രത്തിലെ ഏററവും ആകർഷകമായ അദ്ധ്യായങ്ങളിൽ ഒന്നാണ്. ഈ പ്രക്രിയയിലൂടെ മതത്തിന്റെ ആദിമരൂപങ്ങൾ വളർന്നു വികസിച്ച് ഏറെ ആദ്ധ്യാത്മികങ്ങളായ മതങ്ങളായിത്തീർന്നു; കൂടുതൽ പുരോഗമിച്ച മതങ്ങളെക്കൊണ്ട് ഇവയ്ക്ക് തടസ്സം സംഭവിച്ചതുമില്ല.

## 15. ശാക്തമതത്തിന്റെ പരിണാമം

ശാക്തമതചരിത്രം ഇക്കാര്യത്തിൽ അർത്ഥവത്താകുന്നു. ഭാരതത്തിന്റെ എല്ലാ പ്രദേശങ്ങളിലും, മലകളിലും സമതലങ്ങളിലും, വസിച്ചിരുന്ന ആദിമവർഗ്ഗങ്ങൾ ആദരിച്ച മാതൃദേവതാരാധനയിലാണ് ഇതിന്റെ പ്രാരംഭം. ഇതു് സാവധാനം വേദാന്തപ്രേരണയിൽ പരിണാമം പ്രാപിക്കയും ശതാബ്ദങ്ങൾക്കുമുമ്പ്, ഗഹനമായ തത്ത്വശാസ്ത്രവും ഗംഭീരമായ രഹസ്യാത്മകതയും ആകർഷകമായ ചടങ്ങുകളും ഉള്ള ഒരു പൂർണ്ണമതമായിത്തീരുകയും ചെയ്തു.

ഒരു മഹാതത്ത്വജ്ഞനായ ശങ്കരൻ ഉൾപ്പെടെ ഭാരതചരിത്രത്തിലെ ചില മഹാപുരുഷന്മാർ ഈ മതത്തിന്റെ അനുയായികളായിരുന്നു. പ്രപഞ്ചത്തിന്റെ ദിവ്യമാതാവായി സങ്കല്പിക്കപ്പെട്ട്, ദേവി, ദുർഗ, ഭഗവതി, കാളി, ഭവാനി, അന്നപൂർണ്ണ, മീനാക്ഷി എന്നിങ്ങനെ പല പല നാമധേയങ്ങളുള്ള ഈ ദേവി ഭാരതത്തി

ലത്തോളമിത്തോളമുണ്ടായിരുന്ന മാതൃദേവതയുടെ ആരാധനാരീതി കളെല്ലാം ഉൾക്കൊണ്ടു. ഇന്ത്യയിലെ ഏറ്റവും ഉദാത്തമായ കാവ്യ ങ്ങളും മിസ്റ്റിസിസവും ശക്ത്യാരാധനയെ കേന്ദ്രീകരിച്ചുള്ളവ യാണ്. അതിൻെറ തത്ത്വശാസ്ത്രം വേദാന്തത്തിനു് സമരൂപവും ആണു്.

ആധുനികകാലത്തു് ഈ മതം ശ്രീരാമകൃഷ്ണൻെറ നാമവുമായി ബന്ധപ്പെട്ടു. ഇദ്ദേഹം കല്ക്കത്തയ്ക്കടുത്തു് ദക്ഷിണേശ്വരത്തെ ക്ഷേത്ര ത്തിൽ കാളിയെ ആരാധിച്ചിരുന്നു. ശാക്തമതത്തിൽ വേദാന്തത്തി ലെ ബ്രഹ്മവും മായയും ഒരേസത്യത്തിൻെറ ശാന്തവും ക്രിയാശീലവു മായ രണ്ടു മുഖങ്ങളായി സങ്കല്പിക്കപ്പെടുന്നു. കാളി അഥവാ ശക്തി സത്യത്തിൻെറ ഗതിശീലമായ പക്ഷമാണു്. ശക്തി തന്നിൽനിന്നു തന്നെ വിശ്വത്തെ ജനിപ്പിക്കയും പരിണമിപ്പിക്കയും അവസാനം തന്നിലേയ്ക്കുതന്നെ പിൻവലിക്കയും ചെയ്യുന്നു. ബ്രഹ്മം ഈ ശാന്ത സ്ഥിതിയെ പ്രതിനിധാനം ചെയ്യുന്നു.

## 15. ദിവ്യാവതാരങ്ങളെ ആരാധിക്കൽ

സനാതനധർമ്മം അപൗരുഷേയങ്ങളായ സിദ്ധാന്തങ്ങളിൽ അധിഷ്ഠിതമാണെങ്കിലും സിദ്ധാന്തങ്ങൾ ഉദാഹരിക്കുന്നവരെന്ന നി ലയിൽ മഹാപുരുഷന്മാർക്കു് വലിയ സ്ഥാനം കല്പിക്കുന്നുണ്ടു്. അതു കൊണ്ടു്, ഉപനിഷദ്യുഗത്തിനുതൊട്ടു പുറകിലായി ഇന്ത്യയിൽ രണ്ടു മഹാവ്യക്തികൾ ഉദയം ചെയ്തു. ഭാരതീയസംസ്കാരത്തിലും മതങ്ങളിലും, കവിതയിലും കലയിലും ജീവിതത്തിലും ആസകലം രാമൻേറയും കൃഷ്ണൻേറയും സ്വാധീനം വ്യാപകവും ഗഹനവും ആകു ന്നു. അവരുടെ സ്വാധീനം ഇന്ത്യയിൽ മാത്രമല്ല തെക്കുകിഴക്കൻ ഏഷ്യയിലെ രാജ്യങ്ങളിലും വ്യാപിച്ചു. ക്രിസ്തുവർഷം ആദ്യത്തെ പത്തു ശതാബ്ദങ്ങളിൽ ഇന്ത്യൻ സംസ്കാരം ആ രാജ്യങ്ങളിലേയ്ക്കും വ്യാപിച്ചു് മനോഹരങ്ങളായ തദ്ദേശീയസംസ്കാരങ്ങളെ പുഷ്ടല മാക്കി. സനാതനധർമ്മം രാമകൃഷ്ണന്മാരെ ഈശ്വരാവതാരങ്ങളായി കാണുന്നു. ഈ രണ്ടു് അവതാരപുരുഷന്മാരും ധർമ്മസംസ്ഥാപനാ ർത്ഥം ഭൂമിയിൽ വന്നവരാണു്. സനാതനധർമ്മത്തിൽ ബുദ്ധൻെറ സ്ഥാനവും ഇതുതന്നെ.

ഈ അവതാരങ്ങളെ ആരാധിക്കുന്ന സമ്പ്രദായം ഒരു ഫല പ്രദമായ ആദ്ധ്യാത്മികസഹായമായി വളരെക്കാലംമുമ്പുമുതൽ ഇന്ത്യ യിൽ അംഗീകരിക്കപ്പെട്ടിരുന്നു. ഇന്ത്യയിൽ ഭക്തിമാർഗ്ഗത്തിൻെറ അനുപേക്ഷണീയഘടകമാണതു്. വാസ്തവത്തിൽ രാമൻേറയും കൃഷ്ണ

ൻേറയും ആരാധനയാണ് ഇന്ത്യയുടെ മതജീവിതത്തിൻെറ വലി യൊരുഭാഗം. ഇവരുടെ ആരാധനസ്ഥലങ്ങളാണ് ഭൂരിഭാഗം ക്ഷേത്ര ങ്ങളും. ഒരു ജീവദ്വ്യക്തിക്ക നല്കുന്ന സാദരസേവനങ്ങൾപോലെ ദേവാലയത്തിലെ മൂർത്തികൾക്ക നല്കുന്ന സേവനമാണ് ആരാധന യിലടങ്ങിയ ചടങ്ങുകൾ. സന്ധ്യാസമയത്ത് വിശേഷിച്ചും, ദീപാരാധന നടത്തുകയും ഗാനങ്ങൾ ആലപിക്കയും ചെയ്യുമ്പോൾ ഭക്തന്മാർ ആ ചടങ്ങുകളിൽ പങ്കുചേരുന്നു. മൂർത്തിയുടെ മുമ്പിൽ ഭക്തന്മാർ ഒന്നിച്ചുചേർന്നുള്ള ഭക്തിഗാനാലാപം ഇന്ത്യയിൽ ആദ്ധ്യാ ത്മികജീവിതത്തിൻെറ ഭാഗമാണ്. രാമനാമം എന്നപേരിൽ അറി യപ്പെടുന്ന സമൂഹഗാനാലാപം ഇന്ത്യയിലുടനീളം പ്രചുരപ്രചാര മാണ്. മഹാത്മാഗാന്ധി തൻെറ പ്രാർത്ഥനാസമ്മേളനങ്ങളിൽ ഈ ഗാനങ്ങൾ സമൂഹമായി പാടുവാൻ ഇഷ്ടപ്പെട്ടിരുന്നു. കർണ്ണാനന്ദ കരവും ഹൃദയാവർജ്ജകവുമാണത്.

കൃഷ്ണനെ സംബന്ധിച്ച ഗാനങ്ങൾ അനവധി വാല്യങ്ങൾ വരും. കൃഷ്ണൻ ആരാധിക്കപ്പെടുന്നത് പ്രേമമൂർത്തിയായിട്ടാണ്; എന്നാൽ ബാലകൃഷ്ണൻെറ രൂപത്തിലുള്ള ആരാധനയും ഉണ്ട്. കവി തയും ഗാനവും മിസ്റ്റിസിസവും സമ്പന്നമാക്കീട്ടുള്ള ഈ ആരാധനാ ക്രമം മധുരകോമളങ്ങളായ ഗാനങ്ങളാലും ശുദ്ധമായ ആദ്ധ്യാത്മിക ത്വത്താലും അത്യുത്തമമാകുന്നു. ഈ രണ്ടു ഈശ്വരാവതാരങ്ങളുടേയും ജന്മദിനങ്ങൾ — രാമൻേറത് മാർച്ച് ഏപ്രിലിലും, കൃഷ്ണൻേറത് ആഗസ്റ്റ് സെപ്റ്റംബറിലും — ഭാരതീയമതകലണ്ടറിലെ വ ലിയ സംഭവങ്ങളാകുന്നു.

## 17. ശിവനും ബുദ്ധനും

മാതൃദേവതാരൂപത്തിലുള്ള ശക്തിയുടെ ആരാധന കഴി ഞ്ഞാൽ, ഇന്ത്യയിൽ ഏററവും പുരാതനമായത് ശിവാരാധനയാ ണെന്നു തോന്നുന്നു. ശിവൻ ധ്യാനമാർഗ്ഗക്കാരായ യോഗികളുടെ ദേവനായി വിഭാവനം ചെയ്യപ്പെടുന്നു. മഞ്ഞണിഞ്ഞ ഹിമാലയ ത്തിലെ പ്രകൃതിസുന്ദരമായ പരിതഃസ്ഥിതിയിൽ വസിക്കുന്ന താപ സനായ ദേവനാണ് ശിവൻ. ബുദ്ധൻ നേടിയ ബോധിയെന്ന ജ്ഞാനപ്രകാശസ്ഥിതിയുടെ പ്രതിനിധിയത്രേ ശിവൻ. ഈ സ്ഥി തിയിൽ ആത്മാവ് ദിവ്യമായ സ്വ'സ്വരൂപ'ത്തെ സാക്ഷാത്കരി ച്ച് ആനന്ദത്തിലാറാടുന്നു. ശിവൻ കരുണാമയനുമാണ്. ശിവ ശബ്ദത്തിനു സംസ്കൃതത്തിൽ മംഗളമെന്നും നന്മയെന്നും അർത്ഥമു ണ്ടു. ഈ മംഗളസ്വരൂപനായ ദേവൻ തൻെറ ദിവ്യ തപോലയ ത്തിൽനിന്നും ഇറങ്ങിവന്നു മുമുക്ഷുക്കളെ അനുഗ്രഹിക്കുന്നു; ദീനരെ രക്ഷിക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ ശിവൻ ഒരു സ്ഥിതിയും ദേവ

മൂർത്തിയും പ്രതീകവും ആകുന്നു. ഭാരതീയതപോവൃത്തിയുടെ ദേവനു മാണ് ശിവൻ.

ശിവനെ സംബന്ധിച്ച ഈ ആശയം ബുദ്ധനുമായി ഉററബന്ധം സ്ഥാപിക്കാനുതകുന്നു. അങ്ങനെ പില്ക്കാലത്ത് ബുദ്ധമതത്തിന്റെ പരിണാമത്തിൽ ശൈവമതത്തിൻേറയും ബുദ്ധമതത്തിൻേറയും സംയോജനമുണ്ടായി.

18. **ശിവനും ശക്തിയും**

ശിവാരാധനയ്ക്ക് വിശിഷ്ടമായ ഒരു ഗൗരവബോധവും തപോനിഷ്ഠയുടെ ഗാംഭീര്യവുമുണ്ട്. ഇതു് കാളി, ദുർഗ എന്നെല്ലാം പേരുകളുള്ള ശക്തിയുടെ ആരാധനയുമായി ബന്ധപ്പെട്ടതാണ്. ജനപ്രിയമായ ഹിന്ദുമതത്തിന്റെ പ്രതീകഭാഷയിൽ ശക്തി ശിവപത്നിയാകുന്നു. ശക്തിയും ശിവനും അഖിലവിശ്വത്തിൻേറയും മാതാപിതാക്കളായി കരുതപ്പെടുന്നു. ഇന്ത്യയിൽ ശതാബ്ദങ്ങളായി നിലനില്ക്കുന്ന ഈ ആശയം കവികളേയും തത്ത്വജ്ഞാനികളേയും, കലാകാരന്മാരേയും മിസ്റ്റിക്കുകളേയും, പുണ്യാത്മാക്കളേയും, ഭക്തന്മാരേയും ആവേശം കൊള്ളിച്ചിട്ടുണ്ട്. ഭാരതരാഷ്ട്രകവി കാളിദാസൻ രഘുവംശമഹാകാവ്യത്തിന്റെ പ്രാരംഭശ്ലോകം ജഗത്പിതാക്കളായ പാർവ്വതീപരമേശ്വരന്മാരെ വന്ദിക്കുന്നതാണ്.

'വാക്കും അർത്ഥവും പോലെ അവിച്ഛേദ്യമാംവണ്ണം യോജിച്ചിരിക്കുന്ന ജഗത്പിതാക്കളായ പാർവ്വതിയേയും പരമേശ്വരനേയും ഭാഷയുടെ ആത്മാവിനെ ശുദ്ധീകരിക്കാനായി ഞാൻ വന്ദിക്കുന്നു; അവരുടെ കൃപാകടാക്ഷം അഭ്യർത്ഥിക്കുന്നു.'

പാർവ്വതിയുടെ ശബ്ദാർത്ഥം ഹിമാലയപർവ്വതത്തിന്റെ പുത്രി എന്നാണ്. ദുർഗ്ഗ, ഗൗരി എന്ന രണ്ടു നാമങ്ങളും പർവ്വതത്തോടു ബന്ധപ്പെട്ടതാകുന്നു.

ശിവൻേറയും ശക്തിസ്വരൂപിണിയായ പാർവ്വതിയുടേയും വിവാഹം അചഞ്ചലമായ കേവലബ്രഹ്മത്തിൻേറയും ചലനാത്മികയായ സർഗ്ഗശക്തിയുടേയും ഐക്യത്തിന്റെ പ്രതീകമത്രേ. ഭൗതികവും ആദ്ധ്യാത്മികവുമായ കേവലശക്തിയുടെ രണ്ടു സ്ഥിതികളാണ് പാർവ്വതീപരമേശ്വരന്മാർ. ഒന്ന് ചരം; മറേറതു് സ്ഥിരം. എങ്കിലും രണ്ടും അവിച്ഛേദ്യങ്ങളായ ഭാവങ്ങളാണ്.

ഈ വിവാഹമാണ് കാളിദാസന്റെ മറെറാരു മഹാകാവ്യമായ കുമാരസംഭവത്തിന്റെ വിഷയം. പരാക്രമിയായ ദിവ്യശിശുവിന്റെ ജനനം എന്നാണ് ഈ പേരിന്റെ അർത്ഥം. ശക്തിയെ

ന്നതു് മാതാവായ പ്രകൃതിയുടെ ഭൗതികവും ജൈവവും, മാനസികവും ആദ്ധ്യാത്മികവുമായ എല്ലായിനം ഊർജ്ജങ്ങളുടേയും ഐക്യത്തെ പ്രതിനിധാനം ചെയ്യുന്നു. ഇന്നു് ഭൗതികശാസ്ത്രം പ്രതിപാദിക്കുന്നതും അതിനപ്പുറമുള്ളതുമായ എല്ലാത്തരം ശക്തികളുടേയും സാമാന്യവൽകരണമാണിതു്. ഭൗതികവും ഭൗതികേതരവുമായ പ്രകൃതിശക്തികളെല്ലാം ഇതിൽ സമന്വയിക്കപ്പെടുന്നു. ഇതിനെ ചിച്ഛക്തി എന്നു വിളിക്കുന്നു. ഈ ബോധസ്വരൂപമായ ഊർജ്ജത്തിൽനിന്നാണു് സബോധവും അബോധവുമായ എല്ലാ പ്രപഞ്ചസത്തകളും ഉദ്ഭവിക്കുന്നതു്. ഇതു് സ്ത്രീരൂപത്തിൽ ഭാവനചെയ്യപ്പെടുന്നു. ഈ ശക്തിസ്വരൂപിണി പുറമേനിന്നു് ലോകത്തെ 'സൃഷ്ടി'ക്കുന്നതായല്ല, മറിച്ചു് തന്റെ ഉള്ളിൽനിന്നുതന്നെ ജന്മം നല്കുന്നതായിട്ടാണു് സങ്കല്പിക്കപ്പെടുന്നതു്. അതുകൊണ്ടു് ശക്തി എല്ലാവരുടേയും ദിവ്യമാതാവാകുന്നു. അതുപോലെ ദിവ്യപിതാവാണു് ശിവൻ. രണ്ടും ഒരേ സത്യത്തിന്റെ രണ്ടു് അവിച്ഛേദ്യങ്ങളായ മുഖങ്ങളാകുന്നു. ശിവൻ 'ഉണ്മയുടേയും' ശക്തി 'ആയിത്തീരലിന്റേയും' പ്രതീകങ്ങളാണു്. ബോധിയുടെ അചഞ്ചലസ്ഥിതിയെ അഥവാ നിർവാണത്തെ അനുഭവിക്കുന്ന ബുദ്ധൻ ശിവനെ പ്രതിനിധാനം ചെയ്യുന്നു. ജനോദ്ബോധനപരമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്ന ബുദ്ധൻ ശക്തിസ്വരൂപിയാണു്.

## 19. ഭാരതത്തിലെ ശക്തിയും ജപ്പാനിലെ കാമിയും.

ശക്തിയെ സംബന്ധിച്ച ഈ ആശയവും അതിനു് പർവ്വതങ്ങളോടുള്ള ബന്ധവും ജപ്പാൻമതത്തിലെ ദേവന്മാരായ 'കാമി'കളുമായി, വിശിഷ്യ 'അമെതെറസു ഓമികാമി'യുമായി ശക്തിക്കുള്ള സാമ്യം ശ്രദ്ധേയമാകുന്നു. ഈ 'കാമി'ക്കു് തത്ത്വശാസ്ത്രപരമായ പ്രതിപാദനമോ ഉപചാരമോ ലഭിച്ചില്ല. എന്നാൽ ഇന്ത്യയിൽ ശക്തിക്കു് വേദാന്തത്തിൽനിന്നു് അതു ലഭിച്ചു. ഈ തത്ത്വശാസ്ത്രപോഷണം ഇന്ത്യയിലെ 'കാമി' സമ്പ്രദായങ്ങളെ തത്ത്വശാസ്ത്രപരമായ മിസ്റ്റിസിസത്തിന്റെ ഏററവും ക്രിയാകുശലമായ ഉന്നതപദവിയിൽ എത്തിച്ചു. ശക്തി ധ്യാനപരരുടേയും ഭക്തന്മാരുടേയും മാത്രമല്ല, പടയാളികളുടേയും കർമ്മനിരതരുടേയും പ്രിയങ്കരിയായ മൂർത്തിയായിത്തീർന്നു. ഈ ആശയവും ആരാധനയും ശതാബ്ദങ്ങളിലൂടെ പരിണമിച്ചു് നമ്മുടെ കാലഘട്ടത്തിൽ ശ്രീരാമകൃഷ്ണനിൽ (ക്രി. വ. 1836—86) നിന്നു ലഭിച്ച ധ്യാനകർമ്മങ്ങളുടെ സാമഞ്ജസ്യത്താൽ കോടാനുകോടി ഭാരതീയഹൃദയങ്ങളെ വശീകരിക്കുന്നു. ക്രിയാശീലമായ സാമൂഹ്യസന്മാർഗ്ഗനീതിയും നിഷ്ക്രിയമായ ധ്യാനവും തമ്മിൽ, യുക്തിചിന്തയും വിശ്വാസവും തമ്മിൽ, ലോകജ്ഞാനവും

അദ്ധ്യാത്മജ്ഞാനവും തമ്മിൽ പാലമിട്ടു യോജിപ്പിക്കാൻ ശക്ത്യാരാധനാസമ്പ്രദായത്തിനു കഴിയും.

## 20. ആദ്ധ്യാത്മികജീവിതം: മൂന്നു ഘട്ടങ്ങൾ

മനുഷ്യൻെറ ആദ്ധ്യാത്മികജീവിതത്തിൻെറ അഭിവ്യക്തിയിൽ ഭാരതം മൂന്നു ഘട്ടങ്ങരം കാണുന്നു. ആദ്യത്തെ ഘട്ടത്തിൽ മനുഷ്യൻെറ മതപ്രേരണ പ്രാത്ഥനയുടേയും ആരാധനയുടേയും ബാഹ്യപ്രവൃത്തികളിൽ പ്രകടമാകുന്നു. അപ്പോരം ഈശ്വരൻ ബാഹ്യനാണ്. മനുഷ്യൻ ക്ഷേത്രങ്ങളേയും പള്ളികളേയും, ബിംബങ്ങളേയും പ്രതീകങ്ങളേയും, സ്തോത്രങ്ങളേയും ഗാനങ്ങളേയും, ഉപവാസത്തേയും തീത്ഥയാത്രയേയും ആശ്രയിക്കുന്നു. ഏതു മതത്തിലേയും പ്രഥമഘട്ടം ഇതാണ്. സമൂത്തവും സ്ഥൂലവുമായതിലൂടെ അനന്തതയുടെ സൂചനകരം ഗ്രഹിക്കാനുള്ള പ്രയത്നമാണിതു്. ഈ ഘട്ടത്തിലുള്ള ശ്രദ്ധ ഭക്തനെ രണ്ടാമത്തെ ഘട്ടത്തിലേയ്ക്കു നയിക്കണം. ആന്തരികധ്യാനമാണ് ഈ രണ്ടാമത്തെ ഘട്ടം. ഇവിടെ അവൻ ഈശ്വരസാന്നിദ്ധ്യം ഉള്ളിൽത്തന്നെ വളരെ അടുത്തു്, അനുഭവിക്കാൻ പഠിക്കുന്നു. ഇവിടെ ബാഹ്യപ്രകടനം വളരെ കുറയുന്നു; ആദ്യത്തെ ഘട്ടത്തിലുള്ള ബഹളവും പ്രദശനവും ഇവിടെ മിക്കവാറും ഇല്ലാതാകുന്നു. വാസ്തവത്തിൽ, യഥാത്ഥമതം ആരംഭിക്കുന്നതു് ഇവിടെയാണ്. ഒന്നാംഘട്ടം മതത്തിൻെറ ശിശുവിദ്യാലയം മാത്രമത്രേ. ഹൃദയം കൂടുതൽ കൂടുതൽ ശുദ്ധമാകുമ്പോരം, ആന്തരികമായ ദിവ്യതയുടെ ആകഷ്ണം കൂടുതൽ കൂടുതൽ അനുഭവപ്പെടും. അപ്പോരം മതം ആത്മാവിനു് ഈശ്വരനുമായുണ്ടാകുന്ന ആനന്ദപ്രദമായ സമ്പക്കമായിത്തീരും. അങ്ങനെ ധ്യാനപരിശീലനം ആനന്ദമായിത്തീരും. തുടച്ചയായ പരിശീലനംമൂലം ഈ ഘട്ടത്തിൽ ഈശ്വരൻെറ കാരുണ്യം ഉണ്ടാകുന്നു. ഇപ്പോഴാണ് മൂന്നാമത്തെ ഘട്ടം തുടങ്ങുന്നതു്. ഇപ്പോരം ആത്മാവ് പൂണ്ണമായ ഐക്യം സാക്ഷാത്കരിക്കുന്നു, ജിജ്ഞാസു ധ്യാനത്തിൽ തൻെറ അന്തർഭാഗത്തും, പുറത്തു് കമ്മക്ഷേത്രത്തിലും ഈശ്വരനെ കാണുന്നു. ഭാരതത്തിൻെറ വീക്ഷണത്തിൽ, ആദ്ധ്യാത്മികപ്രയത്നങ്ങളുടെയെല്ലാം ലക്ഷ്യം ഇതാണ്. ഇന്ത്യയിലെ ഓരോ ഭക്തനും ഇതിനെ തൻെറ അന്തിമലക്ഷ്യമായി കാണുന്നു. ഇതു് ഒരേയൊരു ജീവിതത്തിൽ നേടാൻ സാദ്ധ്യമല്ലെന്നു് ഇന്ത്യക്കാർക്കറിയാം. എന്നാൽ അതു് ഒരു ദിവസം സാധിക്കുകതന്നെ ചെയ്യും, ശ്രീകൃഷ്ണൻ ഗീതയിൽ (VII. 3) പറയുന്നു:

ആയിരമായിരം മനുഷ്യരിൽവെച്ചു് ഒരാരം പൂണ്ണത നേടാൻ ശ്രമിക്കുന്നു. ശ്രമിക്കുന്നവരിൽത്തന്നെ ചുരുക്കം ചിലരേ എൻെറ യഥാത്ഥമായ തത്ത്വം അറിയുന്നുള്ളു.'

ഇനിയും ഗീത (VII 19)ൽ:

'പല ജന്മങ്ങളിലൂടെ ശ്രമിച്ച് ജ്ഞാനി എല്ലാററിലും സ്ഥിതിചെയ്യുന്ന എന്നെ സാക്ഷാത്കരിക്കുന്നു. ഇത്തരം മഹാത്മാവ് വളരെ ദുർലഭമാകുന്നു.'

## 21. ജപവും ധ്യാനവും

ഈ ഘട്ടങ്ങൾ മനസ്സിൽവെച്ചുകൊണ്ട് ഇന്ത്യയിലെ ആരാധകൻ ബാഹ്യചടങ്ങുകളോടുകൂടിയ ആരാധനയോടൊപ്പം ധ്യാനവും പരിശീലിക്കുന്നു. ജപം അഥവാ ദിവ്യനാമത്തിൻെറ ആവർത്തനം ധ്യാനത്തിനുള്ള ഒരു സഹായിയാകുന്നു. ഭാരതത്തിലെ ഭക്തിമതങ്ങളിലെല്ലാം നാമജപം സാർവ്വത്രികമാണ്. മററു ലോകമതങ്ങളിലും ഇതു് ഏതെങ്കിലും രൂപത്തിൽ കാണാൻ കഴിയും.

ഭാരതീയരുടെ ആദ്ധ്യാത്മികാചരണങ്ങളുടെ കാതലായ ഭാഗമാണ് ജപധ്യാനങ്ങൾ. ഭക്തൻ ഈശ്വരൻെറയോ അവതാരത്തിൻെറയോ ഒരു വിശിഷ്ടരൂപത്തെ ജപധ്യാനങ്ങൾക്കുവേണ്ടി തൻെറ ഇഷ്ടദേവതയായി തിരഞ്ഞെടുക്കുന്നു. ഇന്ത്യ ഇക്കാര്യത്തിൽ പൂർണ്ണസ്വാതന്ത്ര്യം അനുവദിക്കുന്നുണ്ട്. കാരണം, വേദാന്തം ജനങ്ങളെ പഠിപ്പിക്കുന്നതു് പരമമായ തത്ത്വം ഒന്നാണെന്നു് അറിയാനും സമീപിക്കാനുമുള്ള സൗകര്യത്തിനുവേണ്ടി അതിനെ പല നാമരൂപങ്ങളിൽ ഭാവനചെയ്യാമെന്നും ആണല്ലോ. ആധുനികകാലത്തു് ശ്രീരാമകൃഷ്ണൻെറ ഹിതകരമായ സ്വാധീനം ഹിന്ദുമതത്തിലെ ദേവന്മാരിൽ ഒതുങ്ങിയിരുന്ന ഈ ആരാധനാരീതി ബുദ്ധനിലേയ്ക്കും ക്രിസ്തുവിലേയ്ക്കും വ്യാപിച്ചിരിക്കുന്നു. ശ്രീരാമകൃഷ്ണൻ ഹൈന്ദവവും ഹൈന്ദവേതരവുമായ പല മതസമ്പ്രദായങ്ങളിലൂടെ ഈശ്വരനെ സാക്ഷാത്കരിച്ചിരുന്നു. ബുദ്ധനേയും ക്രിസ്തുവിനേയും. രാമനേയും കൃഷ്ണനേയുംപോലെ ഈശ്വരാവതാരങ്ങളായി കണക്കാക്കുകയും ചെയ്യാമല്ലോ.

## 22. തീർത്ഥയാത്രകൾ

ഭാരതത്തിലെ ആദ്ധ്യാത്മികജീവിതത്തിൽ തീർത്ഥയാത്രകൾക്ക് ഒരു പ്രമുഖസ്ഥാനമുണ്ട്. ഇന്ത്യയിലെ തീർത്ഥസ്ഥലങ്ങൾ രാജ്യത്തു് അങ്ങോളമിങ്ങോളം ചിതറിക്കിടക്കുന്നു. ഏററവും പവിത്രങ്ങളായ ചിലവ ഹിമാലയത്തിൻെറ ഉൾഭാഗങ്ങളിലാണ്. പുണ്യമായ കൈലാസപർവ്വതം ശിവൻെറ ആവാസസ്ഥലമാകുന്നു. ഹിന്ദുക്കളും ടിബററിലെ ബൗദ്ധരും ഒരുപോലെ ആദരിക്കുന്ന കൈലാസം ടിബററിലാണ്. ഇന്ത്യയുടെ തെക്കെ അററത്തു് രാമേശ്വ

രത്തും കന്യാകുമാരിയിലും പുണ്യക്ഷേത്രങ്ങളുണ്ട്. പശ്ചിമസമുദ്ര തടത്തിലുള്ള ദ്വാരകയും പൂർവ്വസമുദ്രതടത്തിലുള്ള പുരിയും മററു രണ്ട തീർത്ഥാടനകേന്ദ്രങ്ങളാണ്.

23. ഗംഗയുടെ പവിത്രത

ഇന്ത്യയിൽ ഗംഗാനദി പ്രത്യേക ആദരവിനു പാത്രമാണ്. ഗംഗാജലം ഈശ്വരന്റെ പ്രതീകമായി കരുതപ്പെടുന്നു. ലോകത്തിൽ ഒരു നദിയും ഇൻഡ്യയിൽ ഗംഗയെപ്പോലെ ആദരിക്കപ്പെട്ടുന്നില്ല. ബുദ്ധനുമുമ്പും ഇതു് ഇങ്ങനെതന്നെയായിരുന്നു. ലക്ഷോപലക്ഷം ഹിന്ദുക്കൾ കൊല്ലം തോറും ഗംഗയിൽ സ്നാനംചെയ്യുകയും പിച്ചളപ്പാത്രങ്ങളിൽ അതു് തങ്ങളുടെ ഗൃഹങ്ങളിൽ കൊണ്ടുപോയി സൂക്ഷിക്കയും ചെയ്യുന്നു. വിദേശീയരായ ഹിന്ദുക്കളും ഈ ആചാരം പാലിക്കുന്നുണ്ട്. ദിവസവും അഥവാ വിശിഷ്ടസന്ദർഭങ്ങളിൽ ഗംഗാതീർത്ഥം ആചമിക്കപ്പെടുന്നു. മരിക്കുന്നവരുടെ വായിൽ ബന്ധുക്കൾ ഗംഗാജലം വീഴ്ത്താറുണ്ട്. ഈ നദീതീരത്തു് അവിടത്തെ പുണ്യാന്തരീക്ഷത്താൽ പ്രേരിതരായി ജനസഹസ്രങ്ങൾ ധ്യാനവും തപസ്സും അനുഷ്ഠിക്കുന്നു. ഭാരതീയസംസ്കാരത്തിന്റെ ഉണർച്ചയിൽ പുണ്യഗംഗ സിലോണിലേയ്ക്കും തെക്കുകിഴക്കൻ ഏഷ്യയിലേയ്ക്കും ആവഹിക്കപ്പെട്ടിരുന്നു. ഇവയിൽ ചില രാജ്യങ്ങളിൽ ഏതു നദിയും ഗംഗയാണ്.

ഭഗീരഥൻ എന്ന മഹാനായ പുരാതനഭാരതചക്രവർത്തി സ്വർഗ്ഗത്തിൽനിന്നും ഭൂമിയിലേയ്ക്കു് ആനയിച്ചതാണ് ഗംഗാനദിയെന്നു ഭാവനചെയ്യപ്പെടുന്നു. ഈ കാല്പനികചരിത്രസംഭവം സാഹിത്യത്തിലും കലയിലും ആകർഷകമായ വിഷയമായിരുന്നിട്ടുണ്ട്. ഗംഗാനദി സ്വർഗ്ഗത്തിൽനിന്നും ആദ്യമായി ഹിമാലയത്തിന്റെ മഞ്ഞുറഞ്ഞ കൊടുമുടികളിൽ ധ്യാനമഗ്നനായിരുന്ന ശിവന്റെ ജടയിൽ വീഴുന്നു; പിന്നീട് ഭയങ്കരമായ മലകളിലും താഴ്വരകളിലുംകൂടി വളഞ്ഞു പുളഞ്ഞൊഴുകുന്ന അരുവികളിലായി സമതലത്തിലുള്ള ഹരിദ്വാരിൽ എത്തുന്നു. ഈ പുരാതനപുണ്യസ്ഥലം ഡൽഹിയിൽനിന്നു് ഏകദേശം 120 മൈൽ വടക്കാണ്. ഇവിടെനിന്നാണ് പിന്നീട് ഭാരതത്തിന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ സമൃദ്ധിയുടെ നദിയായിത്തീരുന്നതു്. ഈ നദിയെ സമതലങ്ങളിലേയ്ക്കു് ആനയിക്കുവാനായി ഭഗീരഥനു് ഒട്ടുവളരെ തപസ്സും കഠിനപ്രയത്നവും വേണ്ടിവന്നു. ഭഗീരഥന്റെ നാമധേയം ഇന്ത്യൻ സംസ്കാരത്തിൽ മനുഷ്യനന്മക്കു വേണ്ടിയുള്ള പുണ്യവും സാഹസിക

വുമായ പ്രയത്നത്തിൻെറ പ്രതീകമായിത്തീന്നിരിക്കുന്നു. ഗ്രീക്ക് സംസ്കാരത്തിൽ പ്രൊമിഥ്യൂസ്പോലെയാണ് ഇന്ത്യൻ സംസ്കാരത്തിൽ ഭഗീരഥൻ.

## 24. ഇന്ത്യയിലെ സന്ന്യാസവൃത്തി

പ്രസംഗം ഉപസംഹരിക്കുന്നതിനുമുമ്പായി ഇന്ത്യയിലെ സന്ന്യാസജീവിതത്തേപ്പററി ചിലതു പറയാം. കാരണം, ഭാരതീയ ആദ്ധ്യാത്മികജീവിതത്തിൻെറ വളരെ അത്ഥവത്തായ ഒരു 'അഭിവ്യക്തി'യാണതു്. ഏറെ പഴക്കവും ഔന്നത്യവും ഗാംഭീര്യവുമുള്ള ഈ പ്രസ്ഥാനം ബുദ്ധൻെറ കാലത്തുതന്നെ അതി പുരാതനവും സുവ്യവസ്ഥിതവുമായിരുന്നു. ബുദ്ധൻ അതിൻെറ ഏററവും മഹാനായ പ്രതിനിധിയായിത്തീന്നു. എല്ലാം ത്യജിച്ച്, വ്യക്തിപരവും സാമൂഹികവുമായ എല്ലാ ബന്ധങ്ങളിൽനിന്നും വിമുക്തനായ സന്ന്യാസിക്കു് ദിവ്യമായ ആദരബഹുമാനങ്ങളാണു് ഇന്ത്യയിൽ നല്കപ്പെടുന്നതു്. സന്ന്യാസത്തിൻെറ ഉത്തമപ്രതിനിധികൾ ഇത്തരം ദേശീയബഹുമാനം അഹിക്കുന്നവരുമാണു്. ബുദ്ധൻ, ശങ്കരൻ, ചൈതന്യൻ, രാമകൃഷ്ണൻ, വിവേകാനന്ദൻ മുതലായവർ, ചരിത്രാതീതകാലത്തു് ശുകൻ, യാജ്ഞവല്ക്യൻ, സനത്കുമാരൻ മുതലായവരിൽ തുടങ്ങിയ സുദീഘപാരമ്പര്യത്തിലെ കണ്ണികളാണു്. പല സന്ന്യാസിമഠങ്ങളിലും ഒരാൾക്കു് സന്ന്യാസദീക്ഷ നല്കുന്നതിനു് ഒരു ഹോമം (ജപ്പാൻ ഭാഷയിൽ 'ഗോമ') നടത്താറുണ്ടു്. ജനനം മുതൽ ബ്രഹ്മചാരിയായിരിക്കയോ കുറച്ചു നാൾ വിവാഹജീവിതം നയിച്ചശേഷം ബ്രഹ്മചര്യം സ്വീകരിക്കയോ ചെയ്ത ദീക്ഷാത്ഥി ഈ അവസരത്തിൽ ബ്രഹ്മപ്രതീകമായി പ്രജ്വലിതമായ ഹോമാഗ്നിയിൽ ഹോമദ്രവ്യങ്ങളുടെ രൂപത്തിൽ തൻെറ ആഗ്രഹങ്ങളും ഇന്ദ്രിയങ്ങളും മനസ്സും അഹവും ഹോമിച്ച് ഭൗതികത്വത്തിൻെറ സ്പശമില്ലാത്ത ശുദ്ധമായ ആത്മാവായി സ്വയം സാക്ഷാത്കരിക്കുന്നു. അപ്പോൾ അയാൾക്കു് പുതിയ പേരും കാവി മുക്കിയ പുതിയ വസ്ത്രവും നല്കപ്പെടുന്നു. ഇതു് മാംസശരീരത്തിലുള്ള മരണത്തിൻേറയും, ശുദ്ധമായ ആത്മാവിലുള്ള ജനനത്തിൻേറയും ചിഹ്നങ്ങളാകുന്നു. വീടും സമ്പത്തുമില്ലാതെ അയാൾ പ്രായോഗികവും ഋജുവുമായ പുതിയ മതജീവിതം ആരംഭിക്കുന്നു. അങ്ങനെ 'ഏകാന്തൻെറ ഏകാന്തനിലേയ്ക്കുള്ള മുന്നേററം' ആരംഭിക്കയായി. ഇനിയങ്ങോട്ടു് ഭേദലേശമെന്യേ ഏവക്കും സ്നേഹവും സേവനവും നല്കുകയാണു് അയാളുടെ മതം.

## 25. ഉപസംഹാരം

മതത്തേയോ സന്ന്യാസത്തേയോ കഠോരമായ രീതിയിൽ നിയന്ത്രിക്കുന്ന ഒരു കേന്ദ്രമതവ്യവസ്ഥയിൽ ഇന്ത്യ വിശ്വസിക്കുന്നില്ല. പുതിയ സാമൂഹ്യവ്യവസ്ഥ ഇന്ത്യയിൽ ക്ഷേമരാഷ്ട്രമായി പരിണമിക്കുമ്പോൾ, സന്ന്യാസവൃത്തി ഇന്ത്യയിലും വിദേശങ്ങളിലും മാനവസുഖത്തിനും ക്ഷേമത്തിനുംവേണ്ടി പ്രയത്നിക്കുന്ന സർഗ്ഗാത്മകശക്തിയായിത്തീരും. ബുദ്ധൻ തന്റെ അനുഗാമികൾക്കു നല്കിയ 'ബഹുജനഹിതായ, ബഹുജനസുഖായ' എന്ന ഉദ്ബോധനം ഇക്കാലത്തു് സ്വാമി വിവേകാനന്ദൻ നല്കിയിരിക്കുന്നു. ആധുനികഭാരതത്തിലെ സന്ന്യാസിജീവിതത്തിനു് അദ്ദേഹം ഈ ഉദ്ബോധനം നല്കുകയും 'ത്യാഗത്തിന്റേയും സേവനത്തിന്റേയും' മഹത്തായ ആദർശങ്ങൾ അവരുടെ മുമ്പിൽവെയ്ക്കുകയും ചെയ്തിരിക്കുന്നു. സ്വാമി വിവേകാനന്ദന്റേയും അദ്ദേഹത്തിന്റെ ഗുരുവായ ശ്രീരാമകൃഷ്ണന്റേയും ഉപദേശങ്ങളാണു് ഭാരതത്തിലെ ഏറ്റവും ചലനാത്മകവും ക്രിയാശീലവുമായ ആദ്ധ്യാത്മികശക്തികൾ. ഇവ ആധുനികലോകത്തിന്റെ ആകാംക്ഷകൾക്കും ലക്ഷ്യങ്ങൾക്കും പര്യാപ്തമായ ആദ്ധ്യാത്മികജീവിതത്തിന്റെ ഒരു പുതിയ രൂപം ആവിഷ്കരിക്കുന്നതിൽ സാധാരണജനങ്ങളേയും സന്ന്യാസിമാരേയും സഹായിക്കുന്നുണ്ടു്.

# 13

# ശ്രീമദ്ഭാഗവതം*

## ഭക്ത്യുപാസനയെന്ന കേന്ദ്രവിഷയത്തെപ്പററി

### 1. ഉപക്രമം

ശ്രീമദ്ഭാഗവതം ആരംഭിക്കുന്നതു് ശൗനകാദി മഹർഷിമാർ ശുകനോടു ചോദിക്കുന്ന ഒരു പ്രധാന ചോദ്യത്തോടെയാണു് (1. 1. 9):

തത്ര തത്രാഞ്ജസായുഷ്മൻ ഭവതാ യദ്വിനിശ്ചിതം
പുംസാമേകാന്തതഃ ശ്രേയഃ തന്നഃ ശംസിതുമർഹസി.

'ദീർഘായുസ്സുള്ളവനേ! അങ്ങയുടെ അറിവിലും അനുഭവത്തിലും മനുഷ്യന്റെ ഉത്തമമായ ശ്രേയസ്സിനെപ്പററി അങ്ങയുടെ പൂർണ്ണവിശ്വാസമെന്താണു്? അതു് ഞങ്ങൾക്കു പറഞ്ഞുതരാൻ അങ്ങു് അർഹനാണു്. അതിനു ഞങ്ങൾ അപേക്ഷിക്കുന്നു.'

### 2. ഭൗതികതയിൽനിന്നു് ആദ്ധ്യാത്മികതയിലേയ്ക്കു്

മനുഷ്യനെന്നാൽ എന്താണു്? ഏററവും താഴ്ന്ന നിലവാരത്തിൽ അവൻ അശക്തനായും ഇന്ദ്രിയബദ്ധനായും നിസ്സഹായനായും കാണപ്പെടുന്നു. ഏററവും ഉയന്ന നിലയിലോ, അവൻ ദിവ്യാവതാരമായി, അനന്തജ്ഞാനവും പ്രേമവും, കരുണയും നിർഭയതവും വികിരണം ചെയ്യുന്ന വ്യക്തിയായും പ്രകടമാകുന്നു. എല്ലാ ജീവജാലങ്ങളുടേയും ഹൃദയത്തിൽ അവരുടെ സ്വന്തം ആത്മാവായി കുടികൊള്ളുന്ന ഈശ്വരൻ മനുഷ്യനായി അവതരിച്ചു്, മനുഷ്യനെ പരിമിതിയിൽനിന്നും ഭയത്തിൽനിന്നും മോചിപ്പിക്കുന്നു. ഈശ്വരനും ഈശ്വരനാമവും—നാമിയും നാമവും—ഭിന്നങ്ങളല്ല, എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. ഈശ്വരനാമത്തെ ശരണം പ്രാപിക്കുന്നവൻ ഈശ്വരനെത്തന്നെയാണു് ശരണം പ്രാപിക്കുന്നതു്.

* 1968-ൽ കല്യാൺ എന്ന ഹിന്ദിമാസികയുടെ 'ഉപാസനാ' വിശേഷാൽ പ്പതിപ്പിനു നല്കിയ ലേഖനം.

ലൗകികവ്യാപാരങ്ങളിലും സുഖങ്ങളിലും ചിന്തയിലും നിമഗ്നനായ മനുഷ്യൻ പ്രേമസമുദ്രമായ ഈശ്വരനിൽ തൻെറ അസ്തിത്വത്തെപ്പററിയും ഈശ്വരൻ അവതാരത്തിൽ അഭിവ്യക്തനാകുന്നതിനെപ്പററിയും ബോധവാനാകുമ്പോൾ, അവൻ പിന്നീട് സംസാരിയല്ലാതാകുന്നു; ഭക്തനായിത്തീന്ന് ആദ്ധ്യാത്മികജീവിതം തുടങ്ങുന്നു; ഉപാസനയിലൂടെ ഉപാസകനായി ജീവിതത്തിലെ പുതിയ അദ്ധ്യായം ആരംഭിക്കുന്നു. ശ്രീമദ്ഭാഗവതം പറയുന്നു: (1.1.14)

> ആപന്നഃ സംസൃതിം ഘോരാം യന്നാമ വിവശോ ഗൃണൻ
> തതഃ സദ്യോ വിമുച്യേത യദ്ബിഭേതി സ്വയം ഭയം.

'ഭയങ്കരമായ ഭൗതികതയുടെ (സംസാര) സമുദ്രത്തിൽ വീണ് നിസ്സഹായനായിത്തീരുന്ന മനുഷ്യൻ ഈശ്വരൻെറ നാമത്തെ ആശ്രയിച്ച് ഉടൻതന്നെ വിമുക്തനാകുന്നു; (കാരണം) ഭയംതന്നെ ഈശ്വരനാമത്തെ ഭയപ്പെടുന്നു.

3. **ശുദ്ധമായ ഈശ്വരപ്രേമത്തിൻെറ മഹിമ**

പ്രേമസാഗരവും നമ്മുടെതന്നെ ആത്മാവും സാകാരനുമായ ഈശ്വരനോടുള്ള പ്രേമഭക്തി; ഈശ്വരൻെറ അവതാരലീലകൾ വർണ്ണിക്കുന്നതിലുള്ള ആനന്ദം; അവൻെറ നിത്യസ്മരണം; ദിവ്യനാമജപം; അവൻെറ ആരാധനയെന്ന നിലയിലുള്ള പ്രവർത്തനം; ഈശ്വരാരാധനാഭാവത്തിൽ എല്ലാ ജീവികളുടേയും സേവനം — ഇവയെല്ലാം ഉപാസനയുടെ വ്യത്യസ്തരൂപങ്ങളാകുന്നു. ഭൗതികജീവിതത്തിൽനിന്നും ആദ്ധ്യാത്മികജീവിതത്തിലേയ്ക്കു കടന്നുകഴിഞ്ഞാൽ, മേല്പറഞ്ഞവയെല്ലാം ആദ്ധ്യാത്മികതയുടെ പടികളാണ്. ഈശ്വരപ്രേമം അല്പമെങ്കിലും ആസ്വദിച്ച ആദ്ധ്യാത്മികാന്വേഷകക്ക് ഈശ്വരൻ കാന്തംപോലെയാണ്. അതിൻെറ ആകർഷണം ആ സ്ത്രീപുരുഷന്മാരുടെ ഹൃദയശുദ്ധിക്ക് ആനുപാതികമായിരിക്കും. ഈശ്വരസ്മരണയും നാമജപവും ഭൗതികത്വം കലന്നിരിക്കുന്ന ഉപാസകരുടെ ഹൃദയങ്ങൾ ശുദ്ധീകരിക്കാൻ പ്രയോജനപ്പെടുന്നുവെന്ന് ശ്രീമദ്ഭാഗവതം ചൂണ്ടിക്കാണിക്കുന്നുണ്ട്: (1. 2. 6)

> സ വൈ പുംസാം പരോ ധർമ്മോ യതോ ഭക്തിരധോക്ഷജേ
> അഹൈതുക്യപ്രതിഹതാ യയാത്മാ/സംപ്രസീദതി.

'അതാണല്ലോ മനുഷ്യരുടെ പരമമായ ധർമ്മം. അതിനാൽ മനുഷ്യൻ ഈശ്വരഭക്തി നേടുന്നു. ഉദ്ദേശ്യമോ തടസ്സമോ ഇല്ലാത്ത പ്രേമത്തിലൂടെ (പ്രേമത്തിനുവേണ്ടി പ്രേമം എന്ന ശുദ്ധമായ പ്രേമത്തിൻെറ ലക്ഷ്യം പ്രകടമാക്കി) മനുഷ്യഹൃദയം ഉത്തമമായ ശ്രേയസ്സു നേടുന്നു.

4. ശുദ്ധമായ പ്രേമം എങ്ങനെ വളർത്താം

ഈ ശുദ്ധപ്രേമം വളർത്തുകയാണ് ഉപാസനയുടെ ലക്ഷ്യം. ഇതിനുവേണ്ടി ശ്രീമദ്ഭാഗവതം ചുവടെ പറയുന്ന സുശക്തമായ ഉപായങ്ങൾ കാണിച്ചുതരുന്നു. (1. 2. 16):

ശുശ്രൂഷോഃ ശ്രദ്ദധാനസ്യ വാസുദേവകഥാരുചി!
സ്യാന്മഹത്സേവയാ വിപ്രാഃ പുണ്യതീർത്ഥനിഷേവണാത്.

'മഹർഷിമാരേ! ആദ്ധ്യാത്മികവിശ്വാസം അഥവാ ശ്രദ്ധ ഉള്ളവരും ആദ്ധ്യാത്മികകാര്യങ്ങൾ ശ്രവിക്കുവാൻ ആഗ്രഹിക്കുന്നവരും ആയ അന്വേഷകർ മഹാത്മാക്കളെ സേവിച്ചും പുണ്യതീർത്ഥങ്ങൾ സന്ദർശിച്ചും ഈശ്വരകഥകൾ ശ്രവിക്കാനുള്ള അഭിരുചി നേടുന്നു,

ഭാഗവതം അടുത്ത ശ്ലോകത്തിൽ പറയുന്നു;

ശൃണ്വതാം സ്വകഥാം കൃഷ്ണഃ പുണ്യശ്രവണകീർത്തനഃ
ഹൃദ്യന്തഃസ്ഥോ ഹ്യഭദ്രാണി വിധുനോതി സുഹൃത്സതാം.

'ആരുടെ നാമമാണോ ശ്രവിക്കാനും കീർത്തനം ചെയ്യാനും പവിത്രമായിട്ടുള്ളത്, ആ ശ്രീകൃഷ്ണൻ തന്റെ കഥകൾ കേൾക്കുന്ന ഭക്തന്മാരുടെ ഹൃദയത്തിൽ സ്ഥിരനായിരുന്ന് അവിടെയുള്ള തിന്മകളെയെല്ലാം കഴുകിക്കളയുന്നു. അദ്ദേഹം സജ്ജനങ്ങളുടെ സുഹൃത്താണല്ലോ.

5. മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ച: മൂന്നു ഘട്ടങ്ങൾ

അടുത്ത നാലു ശ്ലോകങ്ങളിൽ (ശ്ലോകങ്ങൾ 18-21) ശ്രീമദ് ഭാഗവതം മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ചയിലും വികാസത്തിലുമുള്ള മൂന്നു ഘട്ടങ്ങളെപ്പററി പറയുന്നു. ആദ്ധ്യാത്മികമുക്തിയും ആനന്ദവുമാണ് അതിന്റെ പരമമായ അന്ത്യം.

നഷ്ടപ്രായേഷ്വഭദ്രേഷു നിത്യം ഭാഗവതസേവയാ
ഭഗവത്യുത്തമശ്ലോകേ ഭക്തിർഭവതി നൈഷ്ഠികീ.

'നിത്യവും ആദ്ധ്യാത്മികജീവിതം വളർത്തുന്നതിലൂടെ, ഹൃദയത്തിലെ തിന്മകൾ മിക്കവാറും നശിച്ചുകഴിയുമ്പോൾ, മനുഷ്യന്ന് പുണ്യശ്ലോകനായ ഈശ്വരനിൽ സ്ഥിരമായ പ്രേമം ഉണ്ടാകുന്നു.'

ആദ്ധ്യാത്മികജീവിതത്തിന്റെ പ്രാരംഭഘട്ടങ്ങളിൽ ഈശ്വരപ്രേമം അശക്തവും ശിഥിലവുമായിരിക്കും. ലൗകികസ്നേഹങ്ങളുടെ ഇടപെടലുംകൂടി ഉണ്ടാകുമ്പോൾ അത് പൊട്ടലും ചീററലുമായിപ്പോകുകയേയുള്ളു. എന്നാൽ, ഹൃദയം കൂടുതൽ കൂടുതൽ ശുദ്ധമാവുമ്പോൾ പ്രേമം കൂടുതൽ കൂടുതൽ സ്ഥിരമാവും. പൂർണ്ണമായ

സ്ഥിരതയും കേവലമായ പരിശുദ്ധിയും ഈശ്വരസാക്ഷാത്കാരത്തിനുശേഷമേ സാദ്ധ്യമാവൂ. ഈ സാക്ഷാത്കാരമാണ് മൂന്നാമത്തെ ശ്ലോകത്തിന്റെ വിഷയം. ഇടയ്ക്ക്, രണ്ടാം ശ്ലോകത്തിൽ നൈഷ്ഠികീഭക്തിയുടെ ഫലമായുണ്ടാകുന്ന ആന്തരികപരിവർത്തനത്തെപ്പററിയാണ് പരാമർശം.

തദാ രജസ്തമോഭാവാഃ കാമലോഭാദയശ്ച യേ
ചേത ഏതൈരനാവിദ്ധം സ്ഥിതം സത്ത്വേ പ്രസീദതി.

'അപ്പോൾ മനസ്സ് രജോഗുണത്തിലും തമോഗുണത്തിലും നിന്നുദ്ഭവിക്കുന്ന കാമത്താലും ലോഭത്താലും ആക്രമിക്കപ്പെടാതെ സത്ത്ഗുണത്തിന്റെ ശാന്തസ്ഥിതിയെ പ്രാപിക്കുന്നു.

ഇപ്പോൾ ഹൃദയം ഭഗവാന്റെ സന്ദർശനത്തിനു തയ്യാറാവുന്നു:

ഏവം പ്രസന്നമനസോ ഭഗവദ്ഭക്തിയോഗതഃ
ഭഗവത് തത്ത്വവിജ്ഞാനം മുക്തസംഗസ്യ ജായതേ.

ഇങ്ങനെ മനസ്സ് പ്രസന്നവും ശാന്തവും ആകുമ്പോൾ, ഭഗവാനോടുള്ള' ഭക്തിയോഗം അഭ്യസിച്ച് എല്ലാ സംഗങ്ങളിൽനിന്നും മുക്തനായ ഭക്തനിൽ ഭഗവാനെ സംബന്ധിച്ച സത്യം സാക്ഷാത്കൃതമാകുന്നു

പ്രസിദ്ധമായ മുണ്ഡകോപനിഷത്തിലെ ഒരു മന്ത്രം (II.2. 9) അല്പം ഭേദഗതി ചെയ്ത് അടുത്ത ശ്ലോകം ഈ സാക്ഷാത്കാരത്തിനു ശേഷം എന്തു സംഭവിക്കുന്നു എന്നു വിവരിക്കുന്നു:

ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമാണി ദൃഷ്ട ഏവാത്മനീശ്വരേ.

സ്വസ്വരൂപനായ ഈശ്വരൻ ഹൃദയത്തിൽ സാക്ഷാത്കരിക്കപ്പെട്ടപ്പോൾ, ഹൃദയത്തിലെ കെട്ടുകളെല്ലാം പൊട്ടുന്നു; എല്ലാ സംശയങ്ങളും ഛേദിക്കപ്പെടുന്നു; എല്ലാ പൂർവ്വകർമ്മങ്ങളുടേയും ഫലങ്ങൾ ക്ഷയിക്കുന്നു.

## 6. ഭക്തി-ആദ്ധ്യാത്മികജീവിതത്തിന്റെ ശാസ്ത്രവും കലയും

ഇവിടെ വളരെ സ്പഷ്ടവും സൂക്ഷ്മവുമായ വാക്കുകളിൽ ആദ്ധ്യാത്മികജീവിതത്തിന്റെ ശാസ്ത്രവും കലയും പ്രതിപാദിക്കപ്പെടുന്നു. ഇതു് ഭക്തിമാർഗ്ഗം അനുസരിച്ചുള്ളതാണ്. വേദാന്തം പ്രതിപാദിക്കുന്ന നിരാകാരനും സാകാരനുമായ ഈശ്വരന്റെ സാകാരരൂപത്തോടുള്ള പ്രേമഭക്തിയുടെ മാർഗ്ഗമാണിതു്. ഈശ്വരൻ ഒന്നാണ്; എന്നാൽ ഈശ്വരനിലേയ്ക്കുള്ള മാർഗ്ഗങ്ങൾ പലതാണ്. വേദാന്തം ഈ മാർഗ്ഗങ്ങളെ രണ്ടായി തരംതിരിക്കുന്നു. നിഷേധാത്മകവും സ്വീകാര്യാത്മകവും. ജ്ഞാനയോഗവും രാജയോഗവും ഒന്നാമത്തെ ഇനത്തിലും ഭക്തിയോഗവും കർമ്മയോഗവും രണ്ടാമത്തെ ഇനത്തിലും

പെട്ടം. എന്നാൽ ശ്രീമദ്ഭാഗവതത്തിലെ ഭക്തി, ഭക്തിയോഗത്തിലേയും ജ്ഞാനയോഗത്തിലേയും മൗലികാംശങ്ങളെ സ്വീകരിക്കുന്നു എന്നുമാത്രമല്ല, രാജയോഗത്തേയും കർമ്മയോഗത്തേയും കൂടി ഉൾക്കൊള്ളുന്നു. ശ്രീരാമകൃഷ്ണൻ ശ്രീമദ്ഭാഗവതത്തിൻെറ മാധുര്യം വിവരിക്കുമ്പോൾ അതു് പാല്ക്കട്ടികൊണ്ടുണ്ടാക്കിയ പന്തുവാ എന്ന മധുരപലഹാരംപോലെയാണെന്നു പറയും. അതു് ജ്ഞാനമാകുന്ന നെയ്യിൽ വറുത്തു് ഭക്തിയാകും ശക്കരപ്പാവിൽമുക്കിയതാണു്. ജ്ഞാനവൈരാഗ്യയുക്തയാ ഭക്ത്യാ – ജ്ഞാനത്തോടും വൈരാഗ്യത്തോടും ചേൎന്ന ഭക്തികൊണ്ടു്—ഈ വാക്യാംശം ഈ മഹത്തായ ആദ്ധ്യാത്മികഗ്രന്ഥത്തിൽ പലപ്രാവശ്യം വരുന്നുണ്ടു്. നിരാകാരവും സാകാരവുമായ ഈശ്വരനും ജ്ഞാനിയുടേയും ഭക്തൻേറയും ഈശ്വരനും ഒന്നാണെന്ന ശ്രീമദ്ഭാഗവതസന്ദേശം ഏററവും പ്രസിദ്ധങ്ങളായ ശ്ലോകങ്ങളിലൊന്നിൻെറ (1. 1. 11) ഉള്ളടക്കമാണു്:

വദന്തി തത് തത്ത്വവിദഃ തത്ത്വം യദ് ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാൻ ഇതി ശബ്ദ്യതേ.

'സത്യം അറിയുന്നവർ പറയുന്നതു് ഇങ്ങനെയാണു്: അദ്വയമായ ജ്ഞാനം എന്നതത്ത്വം എന്താണോ അതുതന്നെയാണ് ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാൻ എന്നും പറയുന്നതു്.'

വ്യത്യാസങ്ങൾ പേരിൽ മാത്രം – ശബ്ദ്യതേ; അവ സമീപനരീതികളിൽ നിന്നുണ്ടാകുന്നവയാണു്. മാൎഗ്ഗങ്ങൾ പലതു്; ലക്ഷ്യം ഒന്നു് എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു.

## 7. ഉപസംഹാരം

ഭക്ത്യുപാസനയെന്ന കേന്ദ്രാശയത്തെപ്പററിയുള്ള ലഘുലേഖനം ഉപസംഹരിക്കുന്നതിനുമുമ്പായി ശ്രീമദ് ഭാഗവതത്തിലെ വളരെ സംഗീതമധുരമായ ഒരു ശ്ലോകം (II 2. 37) ഉദ്ധരിക്കാതെ വയ്യ. ഈ ശ്ലോകം ദയനീയമായ ദുഃഖത്തിൽനിന്നും പരമാനന്ദത്തിലേയ്ക്കുള്ള മനുഷ്യൻെറ പ്രയാണത്തെ വൎണ്ണിക്കുന്നു.

പിബന്തി യേ ഭഗവത ആത്മനഃ സതാം
കഥാമൃതം ശ്രവണപുടേഷു സംഭൃതം
പുനന്തി തേ വിഷയവിദൂഷിതാശയം
വ്രജന്തി തത് ചരണസരോരുഹാന്തികം.

സജ്ജനങ്ങൾ സ്വാത്മാവായി സാക്ഷാത്കരിക്കുന്ന ഭഗവാനെ സംബന്ധിച്ച കഥാമൃതം ശ്രവണപുടങ്ങളിൽ സംഭരിച്ച് ആരാണോ പാനം ചെയ്യുന്നതു്, അവർ വിഷയങ്ങളുടെ ആകൎഷണങ്ങളാൽ ദൂഷിതമാക്കപ്പെട്ട ഹൃദയത്തെ ശുദ്ധമാക്കുന്നു. (എന്നിട്ടു്) ഭഗവാൻെറ ചരണസരോരുഹസാന്നിദ്ധ്യത്തെ പ്രാപിക്കുന്നു.

# 14

# ശാസ്ത്രവും മതവും*

1. ഉപക്രമം

ബാംഗളൂർ സർവ്വകലാശാലയോടും വൈസ്ചാൻസലർ ഡാ. എച്ച്. നരസിംഹയ്യയോടും ഞാൻ കൃതജ്ഞനാണ്. സയൻസ്, സൊസൈററി ആൻഡ് ദി സയൻറിഫിക് ആററിററ്യൂഡ് എന്ന പ്രസംഗപരമ്പരയുടെ ഉദ്ഘാടനസമ്മേളനത്തിൽ സയൻസ് ആൻഡ് റിലിജിയൻ എന്ന വിഷയത്തെപ്പററി ഒന്നാമത്തെ പ്രസംഗം നടത്തുവാനായി അവർ എന്നെ ക്ഷണിച്ചിരിക്കുന്നു.

2 ശാസ്ത്രീയമനോഭാവം വളർത്തേണ്ടതിൻെറ ആവശ്യം

പരിസരപരവും പരിസരശാസ്ത്രീയവുമായ ആധുനികപ്രശ്നങ്ങൾ ടെക്നോളജിയോട് അഥവാ അതിൻെറ അതിപ്രസരത്തോട്, വിശേഷിച്ചും മുന്നോക്കരാജ്യങ്ങളിൽ, അപ്രിയം ഉണ്ടാകാൻ കാരണമായേക്കാം. എന്നാൽ മനുഷ്യനന്മയോടും സത്യത്തോടും ആവേശമുള്ള ശുദ്ധശാസ്ത്രം മനുഷ്യൻ എപ്പോഴും അനുധാവനം ചെയ്യുന്ന ഉത്തമലക്ഷ്യങ്ങളിലും പ്രയത്നങ്ങളിലും ഒന്നായിരിക്കും. ഭൗതിക ശാസ്ത്രങ്ങളിലും മതത്തിലും തത്ത്വശാസ്ത്രത്തിലും കഴിഞ്ഞ കാലത്ത് നമ്മുടെ രാജ്യം സത്യസ്നേഹവും സത്യാന്വേഷണവും വളർത്തിട്ടുണ്ട്; ആധുനികയുഗത്തിൽ എല്ലാരംഗങ്ങളിലും ആ പോഷണവും പ്രോത്സാഹനവും തുടരുകയും വേണം. ഇന്ത്യയിൽ മതവും തത്ത്വശാസ്ത്രവും, ഉപനിഷത് പാരമ്പര്യത്തിൽ ഉപലബ്ധമാകുന്നതനുസരിച്ച്, ഇന്ദ്രിയാനുഭവങ്ങളുടെ നിലവാരത്തിൽനിന്നും കലാപരവും സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ ഉന്നതനിലവാരങ്ങളിലേയ്ക്കുള്ള ശാസ്ത്രീയമായ സത്യാന്വേഷണത്തിൻെറ തുടർച്ചയാണ്. ഈ പ്രസംഗത്തിൽ ഈ ആശയം സ്പഷ്ടമാക്കാൻ കഴിയുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. വിദ്യാർത്ഥികളിലും അദ്ധ്യാപകരിലും പൊതുജനങ്ങളിലും ശാസ്ത്രീയമനോഭാവം വളർത്താനുള്ള ബാംഗളൂർ സർവ്വകലാ

---

* ബാംഗളൂർ സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ നടന്ന സയൻസ്, സൊസൈററി ആൻഡ് ദി സയൻറിഫിക് ആററിററ്യൂഡ് എന്ന 17 വിഷയങ്ങളോടുകൂടിയ പ്രസംഗപരമ്പരയിലെ ഒന്നാമത്തെ പ്രസംഗം. 1976 ആഗസ്റ്റ് 5-ാംനു നടത്തിയ പ്രസംഗത്തിൻെറ പരിഷ്കൃതരൂപം

ശാലയുടെ ഈ മാർഗ്ഗദർശകപ്രയത്നം പ്രശംസാവഹമാണ്. എങ്കിലും ഞാൻ ആഗ്രഹിക്കുന്നതു് പ്രാഥമികവിദ്യാഭ്യാസഘട്ടംമുതൽ തന്നെ ശാസ്ത്രീയവീക്ഷണത്തിൽ ജനങ്ങൾക്ക പരിശീലനം നല്കണമെന്നാണ്. നമ്മുടെ രാജ്യത്തിൻെറ യുക്തിചിന്താപരമായ ആദ്ധ്യാത്മിക പാരമ്പര്യത്തെ ശുദ്ധീകരിക്കാനും ബലിഷ്ഠമാക്കാനും അതേ വഴിയുള്ളു. അശുദ്ധങ്ങളും ശക്തിക്ഷയകരങ്ങളും, ശതാബ്ദങ്ങളോളം പഴക്കം ചെന്നതുമായ അന്ധവിശ്വാസങ്ങളുടേയും മന്ത്രവാദങ്ങളുടേയും ബാധകളിൽനിന്നും മോചനം നേടാൻ അതേ ഒരു വഴിയുള്ളൂ.

## 3 ശാസ്ത്രവും മതവും തമ്മിലുള്ള ബന്ധം: പുതിയസമീപനം

ആധുനിക മനുഷ്യന് ശാസ്ത്രവും മതവും കൂടുതൽ കൂടുതൽ പ്രധാനമായിത്തീരുകയാണ്. അവ രണ്ടു മഹത്സാധനകളാകുന്നു. ഇന്ത്യയുടെ അനുഭവജ്ഞാനത്തിൻെറ പ്രകാശത്തിൽ സ്പഷ്ടമാകുന്നതു്, ഇവയിൽ ഓരോന്നും വേറിട്ടു നില്ക്കുകയാണെങ്കിൽ ഉദ്ദിഷ്ടഫലം ലഭിക്കയില്ല എന്നു മാത്രമല്ല, അവസാനം വിപരീതഫലം ഉണ്ടാകുകയും ചെയ്യും എന്നാണ്. എന്നാൽ, ഇവയെ സമഞ്ജസമായി സംയോജിപ്പിച്ചാലോ, മാനവപ്രതിഭയുടെ സർവ്വതോമുഖമായ അഭിവ്യക്തിയും സമ്പൂർണ്ണമായ പരിതോഷവും ഉണ്ടാവാം. ദൗർഭാഗ്യവശാൽ കഴിഞ്ഞ കുറെ ശതാബ്ദങ്ങളായി, പാശ്ചാത്യരാജ്യങ്ങളിലും പാശ്ചാത്യസംസ്കാരത്തിൻെറ ലോകവ്യാപകമായ പ്രഭാവംകൊണ്ടു് മററിടങ്ങളിലും, ഇവയുടെ പരസ്പരബന്ധം സന്തോഷകരമല്ല. ഇരുപതാംശതകത്തിലാകട്ടെ, ഒരു പുതിയ സമീപനം തെളിഞ്ഞു വരുന്നുണ്ടു്. ശാസ്ത്രജ്ഞന്മാരുടേയും മതചിന്തകരുടേയും ഇടയ്ക്കുള്ള ചിലർ ഈ രണ്ടു വിഷയങ്ങളും തമ്മിൽ ഉററബന്ധം സ്ഥാപിക്കാൻ ശ്രമിക്കുന്നവരാണ്. ഇരുകൂട്ടരും ഒരു പൊതുവീക്ഷണഗതിയിലേയ്ക്കു തിരിയുകയാണ്. ശാസ്ത്രത്തിനും മതത്തിനും ഹൃദയപൂർവ്വം പരസ്പരം ആലിംഗനം ചെയ്യാൻ കഴിയുമെന്നും, ഓരോരുത്തരും നിലകൊള്ളുന്ന കാര്യങ്ങൾക്ക് അതുകൊണ്ടു് യാതൊരുദോഷവും സംഭവിക്കയില്ലെന്നും, മറിച്ച് ഇരുകൂട്ടരും ചേർന്ന് മാനവനന്മയ്ക്കുവേണ്ടി ശ്രമിക്കാവുന്നതാണെന്നും ആണ് ഈ സമീപനത്തിൻെറ ചുരുക്കം. മതത്തിന് സ്വയം ശക്തിപ്പെടുത്താനാവശ്യമായ ചില തത്ത്വങ്ങൾ ശാസ്ത്രത്തിലുണ്ടെന്നും, മതത്തിലെ ചില തത്ത്വങ്ങൾ ശാസ്ത്രത്തെ ഗഹനവും ബലിഷ്ഠവുമാക്കാൻ പ്രയോജനപ്പെടുമെന്നും ഇന്നു മനസ്സിലാക്കുവാൻ തുടങ്ങിയിരിക്കുന്നു. ഞാൻ ആദ്യമായി ഈ രണ്ടു വിഷയങ്ങളും തമ്മിലുള്ള വിയോജിപ്പിൻെറ മൂലകാരണങ്ങളും യോജിപ്പിൻെറ ആവശ്യവും സ്പഷ്ടമാക്കാം. എന്നിട്ടു് തത്ത്വശാസ്ത്രം, അദ്ധ്യാത്മവിദ്യ, ഭാരതീയപാരമ്പര്യത്തിൻെറ ഉദ്ഗ്രഥനപരമായ സമീപ

നം, മാനവജ്ഞാനത്തിന്റെ സമഗ്രമായ ഐക്യം എന്നിവയുടെ വെളിച്ചത്തിലും പശ്ചാത്തലത്തിലും രണ്ടു വിഷയങ്ങളുടേയും രീതികളും ഫലങ്ങളും ചർച്ച ചെയ്യാം.

4. ശാസ്ത്രസാധന

നാം ഇന്നു ജീവിക്കുന്ന നാഗരികത ആധുനികശാസ്ത്രമെന്ന മാനസികസാധനയുടെ ഉല്പന്നമാണ്. ശാസ്ത്രത്തെപ്പററി സൂക്ഷ്മമായി പഠിക്കുമ്പോഠം, മഹാന്മാരായ ശാസ്ത്രജ്ഞന്മാർ ഈ സാധനയിൽ എങ്ങനെ മുഴുകിയെന്നു ചിന്തിക്കുമ്പോഠം, ഇതിന്റെ രണ്ടു വശങ്ങഠം സ്പഷ്ടമാകുന്നു. ഒന്നാമത്തേതു്, ശുദ്ധശാസ്ത്രം അഥവാ നിസ്സംഗമായ അന്വേഷണത്തിലൂടെ പ്രകൃതിസത്യങ്ങളെ അറിയുവാനുള്ള ആത്മാർത്ഥമായ പ്രയത്നം. രണ്ടാമത്തേതു്, പ്രയുക്തശാസ്ത്രം അഥവാ ശുദ്ധശാസ്ത്രം കണ്ടുപിടിച്ച സത്യത്തെ മാനവജീവിതം വർദ്ധമാനവും സമ്പന്നവുമാക്കാനുതകുന്ന സാങ്കേതിക കണ്ടുപിടിത്തങ്ങളായി മാററിയെടുക്കൽ, ആദ്യത്തേതിൽ ശാസ്ത്രം പ്രകാശസ്വരൂപമാണെങ്കിൽ, രണ്ടാമത്തേതിൽ ഫലസ്വരൂപമാണ്. അങ്ങനെ ഇവ രണ്ടും ബന്ധപ്പെട്ടിരിക്കുന്നു. ജ്ഞാനം ശക്തിയിലേയ്ക്കു നയിയ്ക്കുന്നു; ശക്തി പ്രകൃതിയെ നിയന്ത്രിക്കുന്നതിലേയ്ക്കു നയിക്കുന്നു. ഇതിലൂടെ മനുഷ്യൻ തന്റെ ജീവിതവും പരിസരവും അനുകൂലമാക്കാനുള്ള കൗശലം നേടുന്നു. ശുദ്ധശാസ്ത്രത്തിലെ ഓരോ കണ്ടുപിടിത്തവും ഏതെങ്കിലും ഘട്ടത്തിൽ പ്രയുക്തശാസ്ത്രമായി പരിവർത്തനം ചെയ്യപ്പെടുന്നുണ്ടു്. അങ്ങനെ പ്രകൃതിശക്തികളെ കൗശലപൂർവ്വം നിയന്ത്രിക്കാൻ മനുഷ്യനു കഴിയുന്നു. ആധുനികചരിത്രം പ്രകടമാക്കുന്നതുപോലെ, ശാസ്ത്രത്തിന്റെ പുതിയ കണ്ടുപിടിത്തങ്ങഠം ആഗോളവ്യാപകമായ പുതിയ സാങ്കേതികനാഗരികതയുടെ സ്രഷ്ടാക്കളായിത്തീരുന്നു. പ്രകൃതി ഗോപ്യമായി സൂക്ഷിച്ചിരുന്ന രഹസ്യങ്ങളെ ഓരോന്നോരോന്നായി മനുഷ്യൻ ശാസ്ത്രസാധനയിലൂടെ ബലമായി പിടിച്ചെടുക്കുന്നതിന്റെ ചരിത്രം ഏററവും രസകരമാണ്. ഈ സാധന ഇന്നിപ്പോഠം ന്യൂക്ളിയർ ശാസ്ത്രത്തിലേക്കും ബാഹ്യകാശയാത്രയിലേയ്ക്കും ചെന്നെത്തിയിരിക്കുന്നു.

ഈ അദ്ഭുതകരമായ ഫലങ്ങഠം ഉളവാക്കിട്ടുള്ള ചിന്താപ്രസ്ഥാനത്തിന്റെ സ്വഭാവം എന്താണു്? ചിന്തയെ സംബന്ധിച്ച് 'ആധുനികം' എന്നതിന്റെ അർത്ഥമെന്തു്? ചിന്തയെ ഇത്രമാത്രം സ്ഫോടകവും വിപ്ലവകരവുമാക്കിത്തീർക്കുന്ന ആധുനികശാസ്ത്രചിന്തയുടെ വിശിഷ്ട സ്വഭാവമെന്തു്? ഈ ചോദ്യങ്ങളുടെ ഉത്തരങ്ങഠം മതം, നീതിശാസ്ത്രം, കല, രാജനീതിശാസ്ത്രം ധനതത്ത്വശാസ്ത്രം

മുതലായ ആധുനികകാലത്തെ മററു മഹാസാധനകളുടെയും കർത്തവ്യം പുനർനിർണ്ണയിക്കാൻ സഹായകമാവും.

ശാസ്ത്രമാണ് ആധുനികലോകത്തിന്റെ നിർമ്മാതാവ്. ആധുനികചിന്തയെന്നാൽ ശാസ്ത്രീയചിന്ത എന്നർത്ഥമാകുന്നു. പ്രകൃതിയേയും മനുഷ്യന്റെ അനുഭവങ്ങളേയുംപററി വസ്തുനിഷ്ഠമായി പഠിക്കയാണ് ശാസ്ത്രത്തിന്റെ ലക്ഷ്യം,

കാറ്ല്പേർസൻ (ഗ്രാമർ ഓഫ് സയൻസ്, 1900പു, 6) പറയുന്നു:

> 'വസ്തുതകളെ തരംതിരിക്കുക; അവയുടെ ക്രമവും ആപേക്ഷികപ്രാധാന്യവും അർത്ഥവും തിരിച്ചറിയുക — ഇതാണ് ശാസ്ത്രധർമ്മം. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളുടെ പക്ഷപാതമില്ലാതെ വസ്തുക്കളെപ്പററി വിവേകപൂർവ്വം നിർണ്ണയം വരുത്തുന്ന സ്വഭാവത്തെയാണ് ശാസ്ത്രീയമനോഭാവം എന്നു പറയുന്നത്,'

ശാസ്ത്രീയമനസ്സിന്റെ ഈ ഗുണവും സമീപനവും മനോഭാവവും ആണ് പ്രകൃതിരഹസ്യങ്ങളെ ബലമായി പിടിച്ചെടുക്കാൻ ശാസ്ത്രത്തെ സഹായിച്ചിട്ടുള്ളത്. ഓരോ മണ്ഡലത്തിലും ഉണ്ടായ ഈ നേട്ടങ്ങൾ പ്രകൃതിശക്തികളെ മനുഷ്യസേവനത്തിനുള്ള മാദ്ധ്യമങ്ങളാക്കിത്തീർത്തിരിക്കുന്നു. ഫിസിക്സ്, കെമിസ്ട്രി, ഗണിതം. ജ്യോതിശ്ശാസ്ത്രം, ജീവശാസ്ത്രം, മനശ്ശാസ്ത്രം മുതലായവയും അവയുടെ പല പല ഉപശാഖകളും ഉണ്ടാക്കിയിട്ടുള്ള സൈദ്ധാന്തികവും പ്രായോഗികവുമായ നേട്ടങ്ങളുടെ ആകത്തുക മാനവവികാസത്തിന്റെ വളരെ ആകർഷകമായ ഇതിഹാസമാണ്. ഇതിനോട് സാമ്യപ്പെടുത്തുമ്പോൾ ഇതേ രംഗങ്ങളിൽ കഴിഞ്ഞുപോയ സുദീർഘകാലഘട്ടങ്ങളിൽ ഉണ്ടായിട്ടുള്ള നേട്ടങ്ങൾ തുലോം നിസ്സാരമായിത്തീരുന്നു. ഇതാണ് ആധുനികശാസ്ത്രത്തിന്റെ രീതിയും ഫലവും.

## 5. ശാസ്ത്രവും ശാസ്ത്രവിഭാഗങ്ങളും

ഇങ്ങനെ മനസ്സിലാക്കപ്പെടുന്ന ശാസ്ത്രം ഏതെങ്കിലും ചില പ്രത്യേകവസ്തുതകളോട് കെട്ടിവരിഞ്ഞു നിർത്തപ്പെട്ടതല്ല. മഹാന്മാരായ ജീവശാസ്ത്രജ്ഞന്മാരിൽ ഒരാളായ ജെ. ആർതർ തോംസൻ (ഇൻട്രഡക്ഷൻ ടു സയൻസ്, ഹോം യൂണിവർസിററി ലൈബ്രറി എഡിഷൻ 1934, പുറം 58) പറയുന്നു:

> ശാസ്ത്രം ചില പ്രത്യേകവസ്തുതകളാൽ ആവൃതമായിരിക്കുന്നില്ല. ബൗദ്ധികവീക്ഷണമാണ് അതിന്റെ ലക്ഷണം. വിശിഷ്ടമായ ഏതെങ്കിലും ഒരു അന്വേഷണരീതി അതിനെ

കെട്ടിവരിഞ്ഞിട്ടില്ല. കേവലം സത്യസന്ധവും വിമശ്നാത്മകവുമായ ചിന്തയാണതു്. തെളിവുകളുടെ അടിസ്ഥാനത്തിലുള്ള നിഗമനങ്ങൾ മാത്രമേ അവിടെ സ്വീകാര്യമായുള്ളൂ. ഒരു പ്രായോഗികപ്രശ്നത്തെ അഭിമുഖീകരിക്കുന്ന വ്യവസായിയിൽ നിന്നോ, തെളിവുകൾ ചേറിയെടുക്കുന്ന വക്കീലിൽനിന്നോ, സൃഷ്ടാത്മകമായ ഒരു ബിൽ തയ്യാറാക്കുന്ന രാജനീതിജ്ഞനിൽ നിന്നോ ശാസ്ത്രീയരീതിയുടെ നല്ലൊരുപാഠം നമുക്കു പഠിക്കാം.'

ചിന്തയിലും വാക്കുകളിലുമുള്ള അതിന്റെ പ്രതിപാദനത്തിലും വസ്തുനിഷ്ഠതയും സൂക്ഷ്മതയും—ഇവയാണു് ശാസ്ത്രീയരീതിയുടെ രണ്ടു മുഖ്യലക്ഷണങ്ങൾ. ഈ ലക്ഷണങ്ങളുള്ള ഏതു പഠനവും ശാസ്ത്രമാണു്; പഠനവിഷയം എന്തുമാകട്ടെ, അതുകൊണ്ടു്, ശാസ്ത്രം അതിന്റെ തനിസ്വരൂപത്തിൽ ഒരു പ്രത്യേകയിനം വസ്തുതകളെ സംബന്ധിച്ചതല്ല. എന്നാൽ ഫിസിക്സ്, കെമിസ്ട്രി, ജീവശാസ്ത്രം, സാമൂഹ്യശാസ്ത്രം മുതലായ ശാസ്ത്രവിഭാഗങ്ങൾ പ്രത്യേകതരം വസ്തുതകളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ഇവയുടെ വ്യാപ്തി പരിമിതമാണു്. ശാസ്ത്രത്തിന്റെ വ്യാപ്തിയോ അപരിമിതവും. ഈ വിഭിന്ന വിഭാഗങ്ങൾ വ്യത്യസ്തരംഗങ്ങളിൽ പഠനം തുടങ്ങി പുരോഗമിച്ചു കഴിയുമ്പോൾ അതാതിന്റെ പരിധി ലംഘിക്കയും അങ്ങനെ പല വിഭാഗങ്ങളും പരസ്പരം സംയോജിച്ചും ലയിച്ചും സമഗ്രമായ അനുഭവത്തിന്റെ അർത്ഥം അന്വേഷിക്കുന്ന ശാസ്ത്രീയാന്വേഷണമായി പരിണമിക്കയും ചെയ്യും. ഈ വികസ്വരസന്ദർഭത്തിൽ പുരാതനഭാരതം ഉയർത്തിപ്പിടിച്ചിട്ടുള്ളതും ആധുനിക കാലത്തു് സ്വാമി വിവേകാനന്ദൻ പ്രതിപാദിച്ചിട്ടുള്ളതുമായ മതശാസ്ത്രമെന്ന ആശയം അഥവാ മനുഷ്യന്റെ ആന്തരികലോകത്തിലെ വസ്തുതകളുടെ ശാസ്ത്രം ദൂരവ്യാപകമായ അർത്ഥമുള്ള ഒരു ശാസ്ത്രീയപഠനമായിത്തീരുന്നു.

## 6. അന്വേഷണമനോഭാവം

ഈ വിശിഷ്ടനേട്ടങ്ങളുടെ പുറകിലുള്ള പ്രേരണാശക്തി ശാസ്ത്രസ്വഭാവമായ സ്വതന്ത്രാന്വേഷണമനോഭാവമാണു്. ചോദ്യങ്ങൾ ഉന്നയിക്കയും അതു ഗൗരവത്തോടെ സോദ്ദേശ്യമാക്കുകയും, പരീക്ഷണങ്ങൾ നിർവ്വഹിക്കുകയും, ഉത്തരങ്ങളുടെ സത്യാവസ്ഥ പരിശോധിക്കയും ചെയ്യുന്ന മനസ്സിനു് ഗതിശീലവും സക്രിയവുമായ ഒരു ഗുണമുണ്ടു്. അതാണു് ചിന്തയുടേയും വസ്തുക്കളുടേയും ലോകത്തിൽ മുന്നേറാനുള്ള കഴിവു നല്കുന്നതു്. ഇങ്ങനെ മുന്നേറുമ്പോൾ, പരീക്ഷിക്കപ്പെടാത്ത സിദ്ധാന്തങ്ങൾ, സുഖകരമായി തോന്നുന്ന വിശ്വാസങ്ങൾ, മതത്തോടു് തെററായി ബന്ധിപ്പിക്ക

പ്പെടുന്ന മന്ത്രവാദം, അദ്ഭുതസിദ്ധി, അന്ധവിശ്വാസം എന്നിവ നല്കുന്ന താല്കാലികശാന്തത ഭഞ്ജിക്കപ്പെടുന്നു. വാസ്തവത്തിൽ ഇവയൊക്കെയാണ് മതമെന്ന മഹത്തായ സാധനയെ അസാധുവും അപരിഷ്കൃതവുമാക്കുന്നത്. ഇവയ്ക്കെതിരായി സ്ഥാപിതങ്ങളായ ജ്ഞാനപരമ്പരകളുടെ സമ്മർദ്ദഫലമായുണ്ടായതാണ് ആധുനികശാസ്ത്രത്തിന്റെ സ്ഫോടകസ്വഭാവം. പാശ്ചാത്യരാജ്യങ്ങളിൽ മേല്പറഞ്ഞ പട ശാസ്ത്രീയാന്വേഷണത്തെ ആദ്യമായി ജനനസമയത്തും, പിന്നീട് പുരോഗതിയുടെ ഓരോ ഘട്ടത്തിലും ശ്വാസംമുട്ടിച്ചു കൊല്ലുവാൻ ശ്രമിക്കയുണ്ടായി. എന്നാൽ അജ്ഞാനത്തിന്റേയും പക്ഷപാതത്തിന്റേയും പെരുംകോട്ടയുടെ ഭിത്തികൾ അന്വേഷണത്തിന്റേയും ജ്ഞാനപ്രകാശത്തിന്റേയും അധൃഷ്യങ്ങളായ തിരകളുടെ മുമ്പിൽ ഓരോന്നായി തകർന്നു തരിപ്പണമായി. അങ്ങനെ മുണ്ഡകോപനിഷത്തിലെ (III. 16) 'സത്യമേവ ജയതേ, നാനൃതം—സത്യം തന്നെ ജയിക്കുന്നു; അസത്യം ജയിക്കുന്നില്ല.' എന്ന വാക്യം ഉദാഹരിക്കപ്പെട്ടു.

വെറും അഭിപ്രായങ്ങൾ, പരീക്ഷിക്കപ്പെടാത്ത വിശ്വാസങ്ങൾ, പക്ഷപാതങ്ങൾ, കെട്ടിയേല്പിക്കപ്പെടുന്ന സിദ്ധാന്തങ്ങൾ മുതലായവയ്ക്കെതിരായി സ്വതന്ത്രമായ അന്വേഷണമനോഭാവം നേടിയ വിജയത്തിന്റെ ചരിത്രമാണ് കഴിഞ്ഞ ശതാബ്ദങ്ങളിലെ ശാസ്ത്രചരിത്രം. മനുഷ്യാത്മാവിന്റെ അദ്ഭുതകരമായ ധീരസാഹസികതയാണത്. ഇതിൽനിന്നും മാനസികവും ഭൗതികവുമായ ധാരാളം ഫലങ്ങളുണ്ടായി. ശാസ്ത്രപ്രകാശം ശാസ്ത്രഫലമായി പരിണമിച്ചു. കണ്ടുപിടിത്തങ്ങളുടേയും നവീനോപകരണങ്ങളുടേയും നല്ലൊരു വിളവെടുപ്പുതന്നെ ഉണ്ടായി. അതുമൂലം നാം ഇന്നു ജീവിക്കുന്ന ലോകം തിരിച്ചറിയാൻ പററാത്തവിധം മാറിപ്പോയി.

### 7. വിശ്വാസികളിൽ കെട്ടിയേൽപ്പിക്കപ്പെടുന്ന മതം ഗ്രഹണവിധേയമാകുന്നു.

ശാസ്ത്രത്തിന്റെ വിജയം ശത്രുവിന്റെ പരാജയമായിരുന്നു. ചരിത്രത്തിലെ, വിശിഷ്യ ആധുനികയൂറോപ്യൻചരിത്രത്തിലെ ദൗർഭാഗ്യകരമായ സംഭവങ്ങളിലൊന്ന്, ശാസ്ത്രത്തിനും അന്വേഷണമനോഭാവത്തിനുമെതിരായി പക്ഷപാതത്തിന്റേയും അന്ധവിശ്വാസത്തിന്റേയും ശക്തികൾ പുറപ്പെട്ടത് മതത്തിൽനിന്നായിരുന്നു എന്നതാണ്. ശാസ്ത്രത്തിന്റെ ജീവശ്വാസമായ യുക്തിചിന്ത മതത്തിന്റെ മരണമണിയായിട്ടാണ് പരിഗണിക്കപ്പെട്ടത്. പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനം ശാസ്ത്രം ഏറെ യശസ്സും

ബഹുമാനവും ആർജിച്ചു; അതോടെ മതം, ആദ്യം അപകടകരമായ തെററായും പിന്നീട് നിർദോഷമായ മിഥ്യയായും നിന്ദിക്കപ്പെട്ടു.

അങ്ങനെ പത്തൊമ്പതാം നൂററാണ്ടിൻെറ അവസാനം പാശ്ചാത്യരാജ്യങ്ങളിൽ മതത്തിൻെറ ഗ്രഹണം ദൃശ്യമായി. എന്നാൽ പല ചിന്തകരുടേയും മനസ്സിൽ ഭയാശങ്കകരം അനുഭവപ്പെട്ടു. മനുഷ്യന്നും അവൻെറ നാഗരികതയ്ക്കും ഗഹനമൂല്യമുള്ള എന്തോ ഒന്നു നഷ്ടപ്പെട്ടതായി അവക്കു തോന്നി. ശാസ്ത്രമനോഭാവത്തോടു യോജിയ്ക്കത്തക്കവണ്ണം മതത്തിൻെറ അത്ഥവും വ്യാപ്തിയും പുനർനിണ്ണയം ചെയ്യാൻ അവർ ഉദ്യമിച്ചു. മനുഷ്യനെപ്പററിയുള്ള ഒരു ഏകീകൃതവീക്ഷണത്തിൻേറയും ആദ്ധ്യാത്മികജീവിതത്തെപ്പററി കൂടുതൽ സത്യമായ ഒരു സങ്കല്പനത്തിൻേറയും അടിസ്ഥാനത്തിൽ വിശ്വാസവും യുക്തിചിന്തയും തമ്മിൽ പാലമിട്ടു്, ആധുനികമനുഷ്യൻെറ മാനസികജീവിതത്തെ പുനർനിമ്മാണം ചെയ്യുന്ന മഹാപ്രയത്നത്തിനു് ഭാരതീയചിന്തയുടെ സംഭാവനകരം വിശിഷ്ടവും ചിരസ്ഥായിയും ആയിരിക്കും.

8. യുക്തിയേയും മതത്തേയും പററി വിവേകാനന്ദൻ

ശാസ്ത്രവും മതവും തമ്മിൽ വീണ്ടും വീണ്ടും ഉണ്ടാകുന്ന സംഘട്ടനങ്ങളുടെ കാരണം യുക്തിപരവും പരീക്ഷണപരവുമായ ഒരു വിശാലസമീപനത്തിൻെറ അഭാവമാണെന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു് വിവേകാനന്ദൻ പറഞ്ഞു (കംപ്ളീററ് വർക്സ്, വാള്യം II, ഒമ്പതാം പതിപ്പ്, പുറം 433);

> 'ആധുനികജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെയും ഫിസിസിസ്ററുകളുടേയും പ്രപഞ്ചസിദ്ധാന്തങ്ങരം നമുക്കറിയാം. യൂറോപ്യൻ മതസിദ്ധാന്തങ്ങളെ അവ എത്ര ഖേദകരമാംവണ്ണം തുരങ്കം വെയ്ക്കുന്നു എന്നും നമുക്കറിയാം. ഈ ശാസ്ത്രീയ കണ്ടുപിടുത്തങ്ങരം മതക്കോട്ടകളുടെ നേക്കു് എറിയപ്പെടുന്ന ബോംബുകരം പോലെയാണെന്നും, മതസിദ്ധാന്തികരം ഈ ഗവേഷണങ്ങളെ തകക്കാൻ എല്ലായ്പ്പോഴും ശ്രമിച്ചിട്ടുണ്ടെന്നും നമുക്കറിയാം.'

മതം യുക്തിയുടെ കൈപിടിക്കാൻ കൂട്ടാക്കാത്തപ്പോരം സ്വയം അശക്തമാകുന്നു. ഇക്കാര്യം സൂചിപ്പിച്ചുകൊണ്ടു് സ്വാമി വിവേകാനന്ദൻ 1896ൽ ഇംഗ്ലണ്ടിൽവെച്ചു് റീസൺ ആൻറു് റിലിജിയൻ എന്ന വിഷയത്തെപ്പററി ചെയ്ത ഒരു പ്രസംഗത്തിൽ (കംപ്ലീററ് വർക്സ്, വാള്യം 1, പതിനൊന്നാം പതിപ്പ്, പുറം 367) പറഞ്ഞു:

'അടിത്തറ തകൎക്കപ്പെട്ടിരിക്കുന്നു; ആധുനികമനുഷ്യൻ, പരസ്യമായി എന്തും പറഞ്ഞുകൊള്ളട്ടെ, തന്റെ മനസ്സിന്റെ ഉള്ളറകളിൽ അറിയുന്നുണ്ട്, തനിക്കു ഇനിയും 'വിശ്വസിക്കാൻ' സാധ്യമല്ലെന്ന്. ഒരു സംഘടിതസംഘം പുരോഹിതന്മാർ വിശ്വസിക്കാൻ ആവശ്യപ്പെടുന്നു, അതുകൊണ്ടു വിശ്വസിക്കുന്നു; ചില പുസ്തകങ്ങളിൽ എഴുതിവെച്ചിരിക്കുന്നു. അതുകൊണ്ടു വിശ്വസിക്കുന്നു: സ്വജനങ്ങൾ താനങ്ങനെ വിശ്വസിക്കണമെന്നു കരുതുന്നു. അതുകൊണ്ടു താൻ വിശ്വസിക്കുന്നു —ഇതൊക്കെ അസാദ്ധ്യമാണെന്ന് ആധുനികമനുഷ്യന് അറിയാം. ജനസാധാരണങ്ങളായ വിശ്വാസങ്ങളെ ശാന്തമായി സ്വീകരിക്കുന്നവരുമുണ്ട്. പക്ഷേ അക്കൂട്ടർ ചിന്തിക്കുന്നില്ലെന്നും നമുക്കറിയാം. വിശ്വാസത്തെപ്പററി അവരുടെ ആശയം ''ചിന്താശൂന്യമായ അശ്രദ്ധ''യാണെന്നു തോന്നുന്നു.'

മതരംഗത്തു് യുക്തിപ്രയോഗിക്കേണ്ടതാണെന്നു വാദിച്ചുകൊണ്ട് അദ്ദേഹം തുടരുന്നു: (മുൻ ഗ്രന്ഥം അതേപുറം)

'മററു ശാസ്ത്രങ്ങൾ ചെയ്യുംപോലെ യുക്തിയുടെ കണ്ടുപിടുത്തങ്ങളിലൂടെ മതം സ്വന്തം ഔചിത്യവും ദോഷരാഹിത്യവും തെളിയിക്കണമോ? ശാസ്ത്രത്തിലും മററു ജ്ഞാനശാഖകളിലും നാം പ്രയോഗിക്കുന്ന അതേ അന്വേഷണരീതികൾ മതശാസ്ത്രത്തിലും വേണമോ? എന്റെ അഭിപ്രായത്തിൽ അതങ്ങനെയായിരിക്കണം. എത്രകണ്ടു നേരത്തേ അതു ചെയ്യുമോ അത്രയും നല്ലതു്. എന്നാണ് എന്റെ അഭിപ്രായം. ഇത്തരം അന്വേഷണം മൂലം ഒരു മതം നശിക്കയാണെങ്കിൽ, അതു് പ്രയോജനശൂന്യവും അനൎഹവുമായ അന്ധവിശ്വാസം ആയിരുന്നിരിക്കണം. അതു് എത്രയുംവേഗം ഇല്ലാതാകുമോ, അത്രയും നല്ലതു്. അത്തരം മതം നശിക്കയാണ് സംഭവിക്കാവുന്നതിൽ വെച്ച് ഏററവും നല്ല കാര്യമെന്ന് എനിക്കു പൂൎണ്ണവിശ്വാസമുണ്ട്. അഴുക്കെല്ലാം നീക്കപ്പെടും, സംശയമില്ല. എന്നാൽ മതത്തിന്റെ സാരാംശം ഈ അന്വേഷണത്തിലൂടെ വെന്നിക്കൊടി നാട്ടി മുന്നേറും. അതു് ശാസ്ത്രീയമാക്കപ്പെടും. കുറഞ്ഞ പക്ഷം ഫിസിക്സിന്റേയോ, കെമിസ്റ്റ്രിയുടെയോ നിഗമനങ്ങൾപോലെ ശാസ്ത്രീയമാക്കപ്പെടും; കൂടുതൽ ശക്തിനേടുകയും ചെയ്യും. കാരണം, ഫിസിക്സിനും കെമിസ്റ്റ്രിക്കും സ്വന്തം നിഗമനങ്ങൾ സത്യമാണെന്നു സാക്ഷ്യം വഹിക്കാൻ ആന്തരികമായ അധികാരമില്ല; മതത്തിനു് അതുണ്ടുതാനും.'

ഉപനിഷത്പഠനം വ്യക്തമാക്കുന്നത് പുരാതനഭാരതത്തിൽ മതവിഷയം വസ്തുനിഷ്ഠവും അനാസക്തവുമായ രീതിയിൽ സമീപിക്കപ്പെട്ടിരുന്നു എന്നാണ്. അതിൻെറ ലക്ഷ്യം സത്യസാക്ഷാത്കാരമായിരുന്നു; മായാകല്പനകളേയും വിഭ്രമങ്ങളേയും പുണരുകയോ, വർഗ്ഗവികാരങ്ങളേയും പക്ഷപാതങ്ങളേയും പൂജിക്കയോ ആയിരുന്നില്ല.

സ്വാമി വിവേകാനന്ദൻ പല പ്രസംഗങ്ങളിലും ചർച്ചകളിലും ഭാരതീയചിന്ത ഉയർത്തിപ്പിടിച്ചിട്ടുള്ള ഈ ശാസ്ത്രീയസമീപനത്തെപ്പററി പ്രതിപാദിച്ചിട്ടുണ്ട്. റിലിജിയൻ ആൻറ് സയൻസ് എന്ന പ്രസംഗത്തിൽ അദ്ദേഹം പറയുന്നു (കംപ്ലീററ് വർക്സ്, വാള്യം VI, ആറാം പതിപ്പ് പുറം 81):

> 'അനുഭവമാണ് അറിവിൻെറ ഒരേയൊരു സ്രോതസ്സ്. ലോകത്തിൽ മതം മാത്രം തീർച്ചയില്ലാത്ത ഒരു ശാസ്ത്രമത്രേ; കാരണം, അതു് അനുഭവശാസ്ത്രമായി പഠിപ്പിക്കപ്പെടുന്നില്ല. അങ്ങനെയാകാൻ പാടുള്ളതല്ല. എന്നാൽ, എല്ലായ്പോഴും ഒരു ചെറിയകൂട്ടം ആളുകൾ അനുഭവത്തെ അടിസ്ഥാനപ്പെടുത്തി മതം പഠിപ്പിക്കുന്നുണ്ട്. അവരെ മിസ്റ്റിക്കുകൾ എന്നു വിളിക്കുന്നു. മതമേതായാലും മിസ്റ്റിക്കുകൾ സംസാരിക്കുന്നതു് ഒരേ ഭാഷയാണ്; പഠിപ്പിക്കുന്നതു് ഒരേ സത്യമാണ്. ഇതാണ് ശരിയായ മതശാസ്ത്രം. ഗണിതശാസ്ത്രം ലോകത്തിലെ ഒരു ഭാഗത്തും വ്യത്യസ്തമാകുന്നില്ല; അതുപോലെ മിസ്റ്റിക്കുകളും. അവരുടെയെല്ലാം ഘടനയും സ്ഥിതിയും സമാനമാണ്; അവരുടെ അനുഭവം തുല്യമാണ്; അതുകൊണ്ട് അതു് നിയമമായിത്തീരുന്നു...
>
> 'കെമിസ്ട്രി മുതലായ പ്രകൃതിശാസ്ത്രങ്ങൾ ഭൗതികലോകത്തിലെ സത്യങ്ങളെ കൈകാര്യം ചെയ്യുന്നതുപോലെ, മതം അതിഭൗതികലോകത്തിലെ സത്യങ്ങളെ കൈകാര്യം ചെയ്യുന്നു. കെമിസ്ട്രി പഠിക്കുന്നതിനു വായിക്കേണ്ട ഗ്രന്ഥം പ്രകൃതിയുടേതാണ്. എന്നാൽ മതം പഠിക്കുന്നതിന് വായിക്കേണ്ട ഗ്രന്ഥമോ നമ്മുടെ മനസ്സിൻേറയും ഹൃദയത്തിൻേറയും ആണ്. മഹർഷിക്ക് ഭൗതികശാസ്ത്രം അറിഞ്ഞുകൂടാ; കാരണം, അദ്ദേഹം വായിക്കുന്ന ആന്തരികഗ്രന്ഥം അതിനുള്ളതല്ല. അതുപോലെ ശാസ്ത്രജ്ഞന് മതത്തെ സംബന്ധിച്ച് അറിവില്ല; കാരണം, അദ്ദേഹം വായിക്കുന്ന ബാഹ്യഗ്രന്ഥം അതിനുള്ളതല്ല.'

ഭാരതീയചിന്തകർ തങ്ങളുടെ അന്വേഷണങ്ങളിൽനിന്നും കണ്ടു പിടിച്ചിട്ടുള്ളതു് മനുഷ്യൻ ജീവിക്കയും പ്രവർത്തിക്കയും ചെയ്യുന്ന രണ്ടു രംഗങ്ങൾ ഉണ്ടെന്നാണു്. ഒന്നു് ബാഹ്യവും, മറേറതു് ആന്തരികവും. ഇവ പ്രതിഭാസങ്ങളുടെ രണ്ടു വ്യത്യസ്തശ്രേണികളാണു്. ഒരു ശ്രേണിയുടെ പഠനം മനുഷ്യന്റെ എല്ലാ അനുഭവങ്ങളേയും ഉൾക്കൊള്ളുന്നില്ല. മാത്രമല്ല, ഒന്നിന്റെ വീക്ഷണകോണിൽ നിന്നും മറേറതിന്റെ പഠനം തൃപ്തികരമായ ഫലം ഉളവാക്കയുമില്ല. എന്നാൽ ഒന്നിന്റെ നിഗമനങ്ങളുടെ വെളിച്ചത്തിൽ മറേറതിന്റെ പഠനം സഹായകവും ഉചിതവും ആയിരിക്കും.

കോസ്മോളജി എന്ന വിഷയത്തെ പുരസ്സരിച്ചുള്ള ഒരു പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു (കംപ്ളീററ് വർക്കു് വാള്യം II, ഒമ്പതാം പതിപ്പു്, പുറം 432):

> 'ആന്തരികമായ സൂക്ഷ്മപ്രപഞ്ചം, ബാഹ്യമായ ബൃഹത് പ്രപഞ്ചം—ഇങ്ങനെ രണ്ടു ലോകങ്ങളുണ്ടു്. ഇരുലോകങ്ങളിലേയും അനുഭവങ്ങളിലൂടെ നമുക്കു് സത്യം ലഭിക്കുന്നു. ആന്തരികമായ അനുഭവത്തിൽനിന്നും ശേഖരിക്കുന്ന സത്യമാണു് മനഃശാസ്ത്രം, അതിഭൗതികശാസ്ത്രം, മതം എന്നിവ; ബാഹ്യാനുഭവങ്ങളിൽനിന്നും ഭൗതികശാസ്ത്രങ്ങളും ലഭിക്കുന്നു. അപ്പോൾ പൂർണ്ണസത്യം ഈ രണ്ടിനം അനുഭവങ്ങളേയും സമഞ്ജസമായി സമ്മേളിപ്പിക്കുന്നതായിരിക്കണം. സൂക്ഷ്മപ്രപഞ്ചം ബൃഹത് പ്രപഞ്ചത്തിനു സാക്ഷ്യം വഹിക്കണം; അതുപോലെ ബൃഹത്പ്രപഞ്ചം സൂക്ഷ്മപ്രപഞ്ചത്തിനും. ഭൗതികസത്യത്തിനു് ആന്തരികലോകത്തിൽ ഒരു പ്രതിരൂപമുണ്ടായിരിക്കണം; ആന്തരികലോകത്തിന്റെ സ്ഥാപനം ബാഹ്യലോകത്തിലായിരിക്കയും വേണം.'

പുരാതനഭാരതത്തിലെ ഋഷിമാരും ചിന്തകരും ഇങ്ങനെ പറഞ്ഞു: ഇതാ, ഇതു് മനുഷ്യന്റെ ഭൗതികജീവിതം; ഇവിടെ അവനെ ആവരണംചെയ്യുന്ന ഭൗതികപ്രപഞ്ചവുമുണ്ടു്. ഇവയെ രണ്ടിനേയും ശാസ്ത്രീയമനോഭാവത്തോടെ പഠിക്കാം. കൂടാതെ മനുഷ്യനെ അവന്റെ ഗഹനതയിലും പഠിക്കാം. അവന്റെ പ്രജ്ഞയാൽ പ്രകടമാക്കപ്പെടുന്ന അവന്റെ പ്രകൃതിയും അവന്റെ ചിന്തകളും, അവന്റെ അനുഭൂതികളും അവന്റെ അഹവും, അവനു് തന്നെപ്പററിയുള്ള ബോധവും പഠിക്കാം. അന്വേഷണവിധേയമാക്കേണ്ട വലിയൊരുകൂട്ടം പ്രതിഭാസങ്ങൾ ഇവയിൽ അടങ്ങിയിരിക്കുന്നു. ഈ രംഗത്തു് മനുഷ്യന്റെ ജ്ഞാനത്തിലുണ്ടാകുന്ന ഓരോ മുന്നേററവും ബാഹ്യലോകരഹസ്യത്തെപ്പററിയുള്ള മനുഷ്യന്റെ

ജ്ഞാനത്തിലും മുന്നേററമുണ്ടാക്കുമെന്നു തീർച്ച. ദിവംഗതനായ ഗണിതജ്യോതിശ്ശാസ്ത്രജ്ഞൻ സർ ആർഥർ എഡിംഗ്ടൻ (ഫിലോസഫി ഓഫ് ഫിസിക്കൽ സയൻസ്, പുറം 5) ഇങ്ങനെ പറയുന്നു:

'നാം അന്വേഷിക്കുന്ന ജ്ഞാനത്തിന്റെ പ്രകൃതി അറിയുക എന്നതു് ആ ഒരന്വേഷണത്തിനുതന്നെ യഥാർത്ഥത്തിൽ സഹായകരമാകുമെന്നു് നാം കണ്ടുപിടിച്ചിരിക്കുന്നു.'

## 9. ഉപനിഷത്തുക്കളും ഇന്ത്യയിലെ വിമർശനപരമായ അന്വേഷണമനോഭാവവും

ഉപനിഷത്കാലത്തിനുശേഷം, ഇങ്ങോട്ടു്, ഭാരതം മതത്തെപ്പററി ഒരു വീക്ഷണം ദൃഢമായി സൂക്ഷിച്ചുപോന്നിട്ടുണ്ടു്. അതുമൂലം ഇവിടെ മതം ആത്മാവിന്റെ ഒരു ധീരകൃത്യമായിത്തീരുന്നു. അസ്തിത്വത്തിന്റെ ആന്തരാർത്ഥം സാക്ഷാത്കരിക്കാനും ഗ്രഹിക്കാനുമുള്ള ജീവപ്രയത്നത്തിന്റെ കേന്ദ്രീകരണമാണു് ഇവിടെ മതം. ഇന്ത്യയിൽ മതവിശ്വാസമെന്നാൽ കൂടെവെച്ചു് സുഖമായി വിശ്രമിക്കാനുള്ള ഒരു വിശ്വാസമല്ല, ആദ്ധ്യാത്മികസാക്ഷാത്കാരത്തിനുവേണ്ടിയുള്ള വ്യാകുലതയെ പ്രോജ്ജ്വലിപ്പിക്കുന്ന ഒരു തീപ്പന്തമാണതു്. ഈ വ്യാകുലതയും സംഘർഷവുമില്ലെങ്കിൽ, വിശ്വാസിയുടെ വിശ്വാസം അവിശ്വാസിയുടെ വിശ്വാസരാഹിത്യത്തിൽനിന്നു വ്യത്യസ്തമല്ല. പലരെ സംബന്ധിച്ചും വിശ്വാസം മാനസികാലസ്യത്തിന്റെ മറെറാരു പേരാണു്. ഇത്തരത്തിൽപ്പെട്ടവർക്കു് മതോത്സാഹമെന്നാൽ, വിശേഷിച്ചും രണസന്നദ്ധമായ മതസംഘടനയുടേയോ മതാധിഷ്ഠിതമായ ഭരണസംവിധാനത്തിന്റേയോ നേതൃത്വത്തിലുള്ള ആക്രാമകമായ മതപരിവർത്തനശ്രമമോ ജിഹാദോ കുരിശുയുദ്ധമോ ആകുന്നു. ആന്തരികമായ ആദ്ധ്യാത്മികവിശപ്പിൽനിന്നുദ്ഭവിക്കുന്ന ഉത്സാഹത്തിന്റെ അർത്ഥം അവർക്കു മനസ്സിലാകയില്ല. കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളോ, മതസിദ്ധാന്തങ്ങളോ ഭ്രാന്തപ്രവർത്തനങ്ങളോ, ഒരു യഥാർത്ഥമതഹൃദയത്തിന്റെ വിശപ്പിനെ സംതൃപ്തമാക്കയില്ല. ആദ്ധ്യാത്മികസാക്ഷാത്കാരമാണു് അതിനുവേണ്ട ആഹാരം. മതമെന്നതു് ആദ്ധ്യാത്മികവസ്തുതകളുടെ സ്പർശനത്താൽ സംജാതമാകുന്ന ആന്തരാനുഭാവത്തിന്റെ കാര്യമാണു്; വിശ്വാസത്തിന്റേയോ കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളുടേയോ അനുസരണയുടേയോ കാര്യമല്ല.

ഉപനിഷത്തുകളുടെ ഈ മനോഭാവത്താൽ ബലിഷ്ഠമായതുകൊണ്ടു് ഇന്ത്യയിൽ സർവ്വാധികാരിയായ ഒരു മതസംഘടന ഉയർന്നു

വരികയോ, കെട്ടിയേല്പിക്കപ്പെടുന്ന *വിശ്വാസപ്രമാണങ്ങളുടേയും* സിദ്ധാന്തങ്ങളുടേയും അടിസ്ഥാനത്തിൽ വിശ്വാസികളെ സംഘടിപ്പിക്കയോ, സ്വന്തം അഭിപ്രായങ്ങൾക്കും നിർണ്ണയങ്ങൾക്കും ദിവ്യമായ അധികാരം അവകാശപ്പെടുകയോ, ഉണ്ടായില്ല. എവിടെ മതം ഒരു അന്വേഷണമെന്നരീതിയിൽ പ്രതിപാദിക്കപ്പെടുന്നുവോ, വെറും വിശ്വാസാനുസരണമെന്ന നിലയിൽ പ്രതിപാദിക്കപ്പെടുന്നില്ലയോ, അവിടെ് ഇത്തരം ഒരധികാരം വിളയാടുകയില്ല. സിദ്ധാന്തപരവും വിശ്വാസപരവുമായ ഒരു വീക്ഷണത്തിൽനിന്നു ഭിന്നമായി, മതത്തിൻെറ ആദ്ധ്യാത്മികവീക്ഷണം സ്വന്തം രംഗത്തു് സഹിഷ്ണുതയും ഔദാര്യവും, ചോദ്യം ചെയ്യലും അന്വേഷണവും വളത്തുമെന്നു മാത്രമല്ല. എല്ലാ ജീവിതരംഗങ്ങളിലും ഈ വീക്ഷണം വ്യാപിപ്പിക്കയും ചെയ്യും. ഭഗവദ്ഗീത (VI. 44) പ്രഖ്യാപിക്കുന്നു: മതത്തിൻെറ അത്ഥത്തിലേയ്ക്കുള്ള അന്വേഷണമനോഭാവം ജിജ്ഞാസുവിനെ പവിത്രഗ്രന്ഥങ്ങളുടെ ശബ്ദപ്രാമാണ്യത്തിനും പാരമ്പര്യത്തിൻെറ അധികാരത്തിനും അതീതനാക്കുന്നു. ഇത്തരം ഒരന്വേഷകൻ വെറും വിശ്വാസിയായിരിക്കാതെ പരീക്ഷണം ചെയ്യുന്നവനാകുന്നു. ഭാരതീയമതചിന്ത മതപ്രവത്തനതത്ത്വമെന്ന നിലയിൽ സാധനയ്ക്കു് വലിയ സ്ഥാനം കല്പിക്കുന്നുണ്ടു്. അതു് ആശയരൂപീകരണത്തിൽ ജിജ്ഞാസയെ ആശ്രയിക്കുന്നു—അതു് ബ്രഹ്മജിജ്ഞാസ (ബ്രഹ്മപ്രകൃതിയെപ്പററിയുള്ള അന്വേഷണം അഥവാ എല്ലാത്തിൻെറയും ആത്മാവെന്ന നിലയിൽ ഈശ്വരനെപ്പററിയുള്ള അന്വേഷണം) ആകട്ടെ; അഥവാ ധമ്മജിജ്ഞാസ (സാമൂഹ്യസന്മാർഗ്ഗത്തെപ്പററിയും വ്യക്തിയുടെ സാന്മാർഗ്ഗികതയെപ്പററിയും ഉള്ള അന്വേഷണം) ആകട്ടെ; രണ്ടിലും ശാസ്ത്രീയമായ അന്വേഷണത്തിനു് ശക്തിയായ ഊന്നലുണ്ടു്. മതത്തേയും ചിന്തയേയും പററിയുള്ള ഈ ഉദാത്തവീക്ഷണം മനുഷ്യൻെറ മാനസികജീവിതത്തെ സംബന്ധിച്ച ഒരു ഏകീകൃതവീക്ഷണത്തിൻെറ ഫലമാണു്. ഭാരതം ഇതു പഠിച്ചതു് ഉപനിഷത്തുകളിൽനിന്നാകുന്നു. എല്ലാ മതവിശ്വാസരൂപങ്ങളേയും സാവ്വലൗകികമായി അംഗീകരിച്ചും, പവിത്രവും ലൗകികവുമായ എല്ലാത്തരം ജ്ഞാനത്തേയും ഒരുപോലെ ആദരിച്ചും നമ്മുടെ രാജ്യം സ്വന്തം മനസ്സിലും ഭാവത്തിലും ഈ വീക്ഷണത്തെ ആത്മസാത്കരിച്ചു.

## 10 വിദ്യാ ദദാതി വിനയം-വിദ്യ വിനയം നല്കുന്നു.

ആധുനികശാസ്ത്രം മനുഷ്യൻെറ ബൗദ്ധികവ്യാപ്തി വദ്ധിപ്പിച്ചിരിക്കുന്നു. എന്നാൽ ഇതു് അജ്ഞാതത്തിൻെറ രഹസ്യത്തെ കൂടുതൽ സൂക്ഷ്മമായി കേന്ദ്രീഭൂതമാക്കാനേ പ്രയോജനപ്പെട്ടിട്ടുള്ളു. ഉപ

നിഷത്തുകറം പറയുന്ന പരാവിദ്യയുടെ, അഥവാ അദ്ധ്യാത്മജ്ഞാന ത്തിന്റെ, പ്രാധാന്യവും കൂടുതൽ സ്പഷ്ടമായിരിക്കുന്നു. ജെ. ആർഥർ ഥോംസന്റെ വാക്കുകളിൽ (ഇൻട്രഡക്ഷൻ ടു സയൻസ് പുറം 205)

'ബൗദ്ധികതയുടെ അവസാനം മനുഷ്യൻ മതനിഷ്ഠനാകാതിരുന്നിട്ടില്ല.'

അതുകൊണ്ടു് കഴിഞ്ഞ ചില ദശാബ്ദങ്ങളിലായി പല ശാസ്ത്രജ്ഞന്മാരും തങ്ങളുടെ ശാസ്ത്രത്തിന്റെ സീമ അതിലംഘിക്കാനും, വിനയത്തോടും ആദരവോടുംകൂടി അജ്ഞാതത്തിന്റെ പ്രശ്നത്തെ കൂടുതൽ അടുത്തുനിന്നു കൈകാര്യം ചെയ്യാനും നിർബന്ധിതരായി എന്നുള്ളതിൽ വലിയ അദ്ഭുതമില്ല. അതിനാൽ 'വിദ്യാ ദദാതി വിനയം' വിദ്യ വിനയം നല്കുന്നു എന്ന ഭാരതീയ ജ്ഞാനികളുടെ ഉക്തി ഉദാഹരിക്കപ്പെട്ടിരിക്കുന്നു. ജെ. ആർഥർ ഥോംസൻ (മുൻഗ്രന്ഥം പു. 208) ഉദ്ധരിക്കുന്ന കോളറിഡ്ജിന്റെ കഥനവും തെളിയിക്കപ്പെട്ടിരിക്കുന്നു.

'എല്ലാ ജ്ഞാനവും ആശ്ചര്യത്തോടെ ആരംഭിക്കയും ആശ്ചര്യത്തോടെ അവസാനിക്കയും ചെയ്യുന്നു. ആദ്യത്തെ ആശ്ചര്യം അജ്ഞാനത്തിന്റെ ശിശുവാണെങ്കിൽ, രണ്ടാമത്തെ ആശ്ചര്യം ആരാധനയുടെ പിതാവാകുന്നു.'

വിശ്വാസപ്രമാണങ്ങളുടെ അചഞ്ചലതയും സുനിശ്ചിതത്വവും സ്വതന്ത്രാന്വേഷണത്തിന്റെ മനോഭാവത്തെ ശ്വാസംമുട്ടിക്കുന്നു. ഇവ യഥാർത്ഥശാസ്ത്രത്തിന്റേയും യഥാർത്ഥമതത്തിന്റേയും ശത്രുക്കളാണു്. ഇന്നു് ശാസ്ത്രത്തിന്റെ വ്യാപ്തിയേയും ധർമ്മത്തേയും പററി ഒരു സങ്കുചിതവീക്ഷണം സ്വീകരിച്ചു് മതപരമായ വിശ്വാസപ്രമാണങ്ങളുടെ മാർഗ്ഗം ഇഷ്ടപ്പെടുകയും, ജ്ഞാനത്തിന്റേയും ഏകീകൃതമായ അനുഭവങ്ങളുടേയും പുരോഗതി അവസാനിപ്പിക്കാൻ ആവശ്യപ്പെടുകയും ചെയ്യുന്ന ശാസ്ത്രജ്ഞന്മാർ ഇല്ലാതില്ല. മുമ്പു് മതത്തിനു് ആപല്ക്കരമായിത്തീർന്നതുപോലെ ഈ മാർഗ്ഗം ശാസ്ത്രത്തിനും ആപല്ക്കരമാണു്. സ്വതന്ത്രമായ അന്വേഷണമനോഭാവത്തോടു് കൂടുതൽ നിഷ്ഠയും, ശാസ്ത്രത്തിന്റെ സ്വഭാവത്തേയും ലക്ഷ്യത്തേയും പററി വിശാലതരമായ ഒരു സങ്കല്പനവും ആണു് ഇത്തരം അധഃപതനത്തിനെതിരായുള്ള ഒരേയൊരു സംരക്ഷണം.

പത്തൊമ്പതാം നൂററാണ്ടു് സംഘട്ടനത്തിന്റേയും വിഭജനത്തിന്റേയും ശതാബ്ദമായിരുന്നെങ്കിൽ, ഇരുപതാം നൂററാണ്ടു് അനുരഞ്ജനത്തിന്റേയും ഐക്യത്തിന്റേയും ശതാബ്ദമാകാൻ സാദ്ധ്യതയുണ്ടെന്നു തോന്നുന്നു. ശാസ്ത്രവും മതവും സ്വയം പുനർനിർണ്ണയം

ചെയ്യുകയും പരസ്പരം മനസ്സിലാക്കുകയും ചെയ്യുന്നതിന്റെ ഫലമാണിതു്. ഇരുപതാംശതകത്തിലെ ഭൗതികശാസ്ത്രത്തിന്റെ വിനയം പത്തൊമ്പതാം ശതകത്തിലെ ഭൗതികശാസ്ത്രത്തിന്റെ സുനിശ്ചിതത്വത്തിൽനിന്നും വളരെ വ്യതിരിക്തമാണു്; ഇതു് സ്വാഗതാഹ്വമാണു്. സ്വതന്ത്രമായ അന്വേഷണമനോഭാവം മൂലമാണല്ലോ ശാസ്ത്രം സംപുഷ്ടമായതു്. അതിന്റെ ആ മനോഭാവം തന്നെ സങ്കുചിതവിഭാഗങ്ങൾക്കപ്പുറത്തു് പുതിയ രംഗങ്ങളിലും പ്രകടമാകാമെന്നുള്ളതു് ഇന്നു വ്യക്തമായിത്തീർന്നിരിക്കുന്നു. വ്യക്തിപരമായ രാഗദ്വേഷങ്ങളുടെ പക്ഷപാതം ബാധിക്കാത്ത സ്വതന്ത്രമായ അന്വേഷണമനോഭാവമാണു് ഒരു പഠനത്തെ ശാസ്ത്രീയമാക്കുന്നതെന്നും, അതല്ലാതെ ആ പഠനത്തിന്റെ വിഷയവസ്തുമാത്രമല്ലെന്നും ഇന്നു പരക്കെ അറിയപ്പെടുന്നുണ്ടു്.

ശാസ്ത്രം ഒരു സാധനയും മനോഭാവവുമാണെന്ന ഈ വിശാല വീക്ഷണം, മതം അന്വേഷിക്കുന്ന ആന്തരികവസ്തുതകളുടെ പഠനവും ശാസ്ത്രീയമാണെന്നു കരുതാൻ നമ്മെ സഹായിക്കുന്നു.

മതത്തെക്കുറിച്ച് ഭാരതത്തിന്റെ വീക്ഷണം ഇതായിരുന്നു. ഈ സമീപനം ഇല്ലാതിരുന്നതുകൊണ്ടാണു് പാശ്ചാത്യമതത്തിനു് മുന്നേറുന്ന അറിവിന്റെ വെല്ലുവിളികൾ സ്വീകരിക്കാൻ കഴിവില്ലാതെപോയതു്.

## 11 ഭൗതികശാസ്ത്രത്തിന്റെ പരിമിതികൾ

ആഴത്തിൽ പരിശോധിക്കുമ്പോൾ ഭൗതികശാസ്ത്രത്തിന്റെ സ്വഭാവവും വ്യാപ്തിയും പരിമിതികളും സ്പഷ്ടമാകുന്നു. ഉദാഹരണമായി: ശാസ്ത്രത്തിന്റെ രണ്ടു ശാഖകൾ—ജ്യോതിശ്ശാസ്ത്രമുൾപ്പെടെ ഫിസിക്സും പെരുമാററ മനശ്ശാസ്ത്രമുൾപ്പെടെ ജീവശാസ്ത്രവും പ്രപഞ്ചത്തിന്റേയും മനുഷ്യന്റേയും പ്രകൃതിയെപ്പററി ഒരുപാടറിവു് നമുക്കു നല്കീട്ടുണ്ടു്. പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനം വരെ ഫിസിക്സിന്റെ അന്തിമനിർണ്ണയങ്ങൾ വികൃതങ്ങളായിരുന്നു. ഭൗതികവാദവും യന്ത്രപരതയും പ്രപഞ്ചത്തിൽ പരമാധികാരം നടത്തുന്നതായിട്ടാണു് അതു കണ്ടതു്. അന്നു് അതിന്റെ പ്രഖ്യാപനങ്ങളിൽ ഒരു സുനിശ്ചിതത്വമുണ്ടായിരുന്നു. എന്നാൽ, ഇരുപതാം നൂററാണ്ടിലാകട്ടെ മഹാന്മാരായ ഫിസിസിസ്ററുകളുടെ വീക്ഷണത്തിൽ ഒരു വിനയം അനുഭവവേദ്യമാണു്. പത്തൊമ്പതാം ശതകത്തിൽ ഭൗതികപ്രപഞ്ചത്തെപ്പററിയുള്ള അറിവു് അത്ര ഗഹനമായിരുന്നില്ല; ശാസ്ത്രജ്ഞന്മാർ കാര്യങ്ങളുടെ ഉപരിതലത്തിൽമാത്രമാണു് നോക്കിയിരുന്നതു്. എന്നാൽ, റേഡിയോ ആക്ററിവിററി, അണുവിന്റെ ന്യൂക്ലിയസ്സിലേയ്ക്കുള്ള അന്തർദൃഷ്ടി മുതലായ കണ്ടുപി

ടിത്തങ്ങളോടുകൂടി ബാഹ്യപ്രപഞ്ചത്തിൻെറ സത്യത്തെപ്പററിയുള്ള നമ്മുടെ ജ്ഞാനം തുലോം പരിമിതമാണെന്ന വസ്തുത സ്പഷ്ടമായിരിക്കുന്നു. ശാസ്ത്രം കൈകാര്യം ചെയ്യുന്നതു് വസ്തുക്കളെപ്പററിയുള്ള തോന്നലുകളാണെന്നും, ഈ തോന്നലുകൾക്കു പിന്നിലുള്ള യാഥാർത്ഥ്യമല്ലെന്നും ഇന്നു് ശാസ്ത്രജ്ഞന്മാർ അംഗീകരിക്കുന്നുണ്ടു്. ഏററവും മഹാന്മാരായ ചില ആധുനിക ഫിസിസിസ്ററുകൾ പറയുന്നതു്, ശാസ്ത്രം തുറന്നുകാട്ടുന്ന നമുക്കുചുററുമുള്ള ലോകം വസ്തുക്കളുടെ ബാഹ്യവശം മാത്രമാണെന്നാണു്, ഈ ദൃഷ്ടിഗോചരമായ പ്രപഞ്ചത്തിനു പിന്നിൽ ദൃഷ്ടിഗോചരമല്ലാത്ത ഒരു പ്രപഞ്ചമുണ്ടു്; ദ്രഷ്ടാവുമുണ്ടു്. ഇതു് ഭൗതികശാസ്ത്രത്തിൻേറയും അതിൻെറ രീതികളുടേയും പരിമിതികളെപ്പററിയുള്ള ഒരു വലിയ സ്വീകാരോക്തിയാകുന്നു. ഇന്ദ്രിയങ്ങളും തത്സഹായകങ്ങളായ ഉപകരണങ്ങളും തുറന്നുകാട്ടുന്ന പ്രതിഭാസങ്ങളെയാണു് ശാസ്ത്രം കൈകാര്യം ചെയ്യുന്നതു്. എന്നാൽ ഇന്ദ്രിയങ്ങൾ കാണിച്ചുതരുന്നതു് തീരെ തുച്ഛമത്രേ. ഇന്ദ്രിയങ്ങൾ പ്രകടമാക്കുന്നതിൽനിന്നും മനസ്സിലാകുന്നതു് ഇന്ദ്രിയലോകത്തിനു പിന്നിൽ അതിനെ നിർണ്ണയിക്കുയും നിയന്ത്രിക്കുയും ചെയ്യുന്ന യാഥാർത്ഥ്യങ്ങളുണ്ടെന്നാണു്. ദൃശ്യപ്രപഞ്ചത്തെ മനസ്സിലാക്കുയും അതിൻെറ ശക്തികളെ മനുഷ്യോപയോഗത്തിനുവേണ്ടി നിയന്ത്രിക്കുയുമാണു് ഫിസിക്സിൻെറ പരിമിതമായ ധർമ്മം എന്നു് ഇന്നു് അംഗീകരിക്കപ്പെട്ടിരിക്കുന്നു.

ജീവശാസ്ത്രത്തിലെ സ്ഥിതിയും ഇതുതന്നെ. പത്തൊമ്പതാം, ശതാബ്ദത്തിൽ ജീവശാസ്ത്രത്തിൻെറ പ്രഖ്യാപനങ്ങളിൽ സുനിശ്ചിതത്വമുണ്ടായിരുന്നു. ജീവൻെറ വ്യത്യസ്തവശങ്ങളെ സംബന്ധിക്കുന്ന പ്രതിഭാസങ്ങളുടെ പഠനത്തിലൂടെ ജീവശാസ്ത്രം മഹത്തായ പരിണാമസിദ്ധാന്തത്തിലെത്തിച്ചേർന്നു. ഈ സിദ്ധാന്തത്തിൽനിന്നും ലഭിച്ച ചില നിഗമനങ്ങളിൽ അക്കാലത്തെ ഫിസിക്സിലെ യാന്ത്രികഭൗതികവാദത്തിൻെറ സ്വാധീനമുണ്ടായിരുന്നു. തത്ഫലമായി മനുഷ്യൻ മൃഗത്തിനു സമമാണെന്നും, രണ്ടും യന്ത്രത്തിനു സമമാണെന്നും ഉള്ള ഭൗതികവാദപരമായ ആശയമുണ്ടായി. ഇന്നു് ശാസ്ത്രജ്ഞന്മാർ പറയുന്നതു്, ഡാർവിൻ തൻെറ പുസ്തകങ്ങൾക്കുവേണ്ടി തിരഞ്ഞെടുത്ത 'ദി ഓറിജിൻ ഓഫ് സ്പീഷീസ്' എന്നും 'ദി ഡിസ്സെൻറു് ഓഫ് മാൻ' എന്നുമുള്ള തലക്കെട്ടുകൾ തങ്ങളെ സന്തുഷ്ടരാക്കുന്നില്ല എന്നാണു്. 'ഇവല്യൂഷൻ ഓഫ് ഓർഗനിസംസ്' എന്നും 'ദി അസ്സെൻറു് ഓഫ് മാൻ' എന്നും ഈ ഗ്രന്ഥങ്ങൾക്കു് കൂടുതൽ ഉചിതമായ തലക്കെട്ടുകൾ നല്ലാമായിരുന്നു എന്നു് സർ ജൂലിയൻ ഹക്സ്ലി അഭിപ്രായപ്പെടുന്നു. (ഇവല്യൂഷൻ ആഫ്റ്റർ

ഡാർവിൻ, വാല്യം 1, ദി യൂണിവർസിററി ഓഫ് ചിക്കാഗോ പ്രസ് പുറം 17). എന്നാൽ ഒരു കാര്യം ഓർക്കാനുണ്ട്: ഡാർവിന്റെ ഈ പുസ്തകങ്ങൾ പ്രത്യക്ഷപ്പെട്ടതു് ഉയരുന്ന ശാസ്ത്രവും ആക്രമണസജ്ജമായി സ്ഥാനമുറപ്പിച്ച ക്രസ്ത്യൻ വിശ്വാസപ്രമാണങ്ങളും തമ്മിൽ ഭയങ്കര വിവാദം നടക്കുമ്പോഴായിരുന്നു. മനുഷ്യൻ പ്രപഞ്ചബാഹ്യനായ ഒരീശ്വരന്റെ വിശിഷ്ട സൃഷ്ടിയാണെന്നായിരുന്നു പ്രകൃത്യതീതസിദ്ധാന്തത്തെ മാനിക്കുന്ന ക്രസ്ത്യൻ വിശ്വാസപ്രമാണങ്ങൾ പ്രഖ്യാപിച്ചിരുന്നതു്. ശാസ്ത്രവും സ്ഥാപിതമതവും തമ്മിലുള്ള ഈ സംഘട്ടനം ഡാർവിന്റെ മഹാഗ്രന്ഥങ്ങളുടെ തലക്കെട്ടുകൾ നിശ്ചയിക്കുന്നതിൽപ്പോലും സ്വാധീനം ചെലുത്തിയിരുന്നു.

ഫിസിക്സിന്റെ കഠോരമായ ഭൗതികവാദവും യാന്ത്രികനിശ്ചിതത്വവാദവും, ജീവശാസ്ത്രത്തിന്റെ നവാവിഷ്കൃതമായ പരിണാമസിദ്ധാന്തവും, അക്കാലത്തെ ശാസ്ത്രജ്ഞന്മാരുടേയും ശാസ്ത്രത്തിന്റേയും സാധാരണമായ ഭൗതികവാദവീക്ഷണവും ചേർന്നു് പ്രകൃത്യതീതവും ശാസ്ത്രവിരുദ്ധവുമായി പാശ്ചാത്യരാജ്യങ്ങളിൽ പ്രദർശിപ്പിക്കപ്പെട്ടിരുന്ന മതവിശ്വാസത്തേയും ആദ്ധ്യാത്മിക മൂല്യങ്ങളേയും തകർത്തുകളഞ്ഞു.

ഭൗതികശാസ്ത്രത്തിന്റെ പരിമിതികൾ ശാസ്ത്രജ്ഞന്മാർ തന്നെ അംഗീകരിച്ചിട്ടുണ്ടു്, അവ 'ഭൗതികം' എന്ന വിശേഷണത്തിൽത്തന്നെ അടങ്ങിയിരിക്കുന്നു. എന്നാൽ ശാസ്ത്രം ഇത്തരത്തിൽ പരിമിതമല്ല. ഭൗതികശാസ്ത്രം പഠിക്കുന്നതു് യാഥാർത്ഥ്യത്തെപ്പററിയാണു്. എന്നാൽ ആ പഠനം യാഥാർത്ഥ്യത്തെ നിശ്ശേഷം അറിഞ്ഞു എന്നു് പറയാൻ വയ്യ. കാരണം, ശാസ്ത്രം കേവലം ഇന്ദ്രിയങ്ങൾ നല്കുന്ന വസ്തുതകളെയാണു് ആശ്രയിക്കുന്നതു്. ഗണിതശാസ്ത്രജ്ഞനും ജ്യോതിശ്ശാസ്ത്രജ്ഞനുമായിരുന്ന ദിവംഗതനായ സർ ആർഥർ എഡിംഗ്ടൻ (ദി ഫിലോസഫി ഓഫ് ഫിസിക്കൽ സയൻസ്, പുറം 16) ഭൗതികശാസ്ത്രത്തിന്റെ പരിമിതികൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് ഇങ്ങനെ പറയുന്നു:

'ഒരു മത്സ്യശാസ്ത്രജ്ഞൻ സമുദ്രത്തിലുള്ള ജീവജാലങ്ങളെപ്പററി ഗവേഷണം നടത്തുന്നു എന്നു സങ്കല്പിക്കുക. അയാൾ വല വീശുന്നു; ഒരു മത്സ്യക്കൂട്ടത്തെ ഉയർത്തിക്കൊണ്ടുവരുന്നു; ഇങ്ങനെ വലയിൽ വീണതിനെ നിരീക്ഷണം ചെയ്തുകൊണ്ടു് അയാൾ മുന്നോട്ടുപോകുന്നു: സാധാരണ ശാസ്ത്രജ്ഞന്മാർ ചെയ്യുന്നതുപോലെ വസ്തുതകളെ വ്യവസ്ഥാപിതമാക്കുന്നു, അയാൾ ഇങ്ങനെ രണ്ടു സാമാന്യതത്ത്വങ്ങളിലെത്തുന്നു:

1. ഒരു സമുദ്രജീവിയും രണ്ടിഞ്ചിൽ കുറഞ്ഞ നീളമുള്ളതല്ല;

2. എല്ലാ സമുദ്രജീവികാംക്കും ചെകിളകളുണ്ടു്, അയാളുടെ പിടിയിൽ വന്നതിനെ സംബന്ധിച്ചിടത്തോളം ഈ ആശയങ്ങാം ശരിതന്നെ. ഇതു് എത്ര പ്രാവശ്യം ആവൎത്തിച്ചാലും ഈ നിഗമനങ്ങാം ശരിയായിരിക്കുമെന്നു് പ്രയോഗതലത്തിൽ അയാാം സങ്കല്പിക്കുന്നു. അയാാം ഏതു ജീവിവൎഗ്ഗത്തെപ്പററിയാണോ സംസാരിക്കുന്നതു്, അതിനെ സംബന്ധിച്ചിടത്തോളം, ആ സാമാന്യവത്കരണങ്ങാം സത്യമാണു്. ഒരുപക്ഷേ, അതൊരു തിരഞ്ഞെടുക്കപ്പെട്ട വൎഗ്ഗമായിരിക്കാം. അതുകൊണ്ടു് മററു വൎഗ്ഗങ്ങളെപ്പററി സാമാന്യതത്വങ്ങാം ഉണ്ടാക്കാൻ അയാാംക്കു താത്പര്യമുണ്ടാകുകയില്ലല്ലോ!'

മുൻപറഞ്ഞ പുസ്തകത്തിൻെറ ആമുഖത്തിൽ എഡിംഗ്ടൻ പറഞ്ഞു (മുൻപുസ്തകം പുറം ix):

'സത്യാന്വേഷണത്തിൽ, ഭൗതികശാസ്ത്രത്തിൽ അനുവൎത്തിക്കപ്പെടുന്നതൊഴിച്ചുള്ള മററെല്ലാ മാനുഷികാനുഭവങ്ങളുടെ വശങ്ങളും നിസ്സാരങ്ങളായി തള്ളാവുന്നതാണെന്നു് അഭിപ്രായപ്പെടുന്നവരുടെ കൂട്ടത്തിൽ ഞാനില്ല. മനുഷ്യാനുഭവങ്ങളെ മുഴുവൻ ഉാംക്കൊള്ളുന്ന ഒരു തത്വശാസ്ത്രവും, ഭൗതികശാസ്ത്രത്തെ മാത്രം ഉാംക്കൊള്ളുന്ന ഒരു പ്രത്യേകതത്വശാസ്ത്രവും തമ്മിൽ പൊരുത്തക്കേടുണ്ടാവുമെന്നും ഞാൻ കരുതുന്നില്ല. ഈ രണ്ടാമതു പറഞ്ഞ പ്രത്യേക തത്വശാസ്ത്രം അടുത്തകാലത്തു് ഉയൎന്നുവന്നതും സ്ഥിരത പരീക്ഷിക്കപ്പെടാത്തതുമായ ഒരു ചിന്താപദ്ധതിയാണല്ലോ.!

## 12. ഭൗതികവാദം: വിളിക്കാതെ കേറിവന്നവൻ.

'ഭൗതികം' എന്ന വിശേഷണത്തിൽ അന്തൎഭവിച്ച പരിമിതിയെ മറക്കുകയോ നിസ്സാരമായിക്കരുതുകയോ ചെയ്യുന്ന ഭൗതികശാസ്ത്രം അഥവാ ഭൗതികശാസ്ത്രജ്ഞന്മാർ ജീവിതത്തെപ്പററിയോ പൂൎണ്ണയാഥാൎത്ഥ്യത്തെപ്പററിയോ നിൎണ്ണയങ്ങാം പ്രഖ്യാപിക്കുമ്പോാം ആ ശാസ്ത്രവും ശാസ്ത്രജ്ഞന്മാരും വിശ്വാസപ്രമാണവാദികളായിത്തീരുകയും സത്യാന്വേഷണത്തെ ത്യജിക്കുകയും ചെയ്യുന്നു. ആധുനികഭൗതികശാസ്ത്രമനോഭാവത്തെ ശ്വാസം മുട്ടിക്കുന്ന ഒരു ഡോഗ്മാ അഥവാ വിശ്വാസപ്രമാണമാണു് ഭൗതികവാദം. ഇതിനെതിരായി പ്രശസ്തശാസ്ത്രജ്ഞന്മാർ മുന്നറിയിപ്പു നല്കയും പ്രതിഷേധിക്കയും ചെയ്തിട്ടുണ്ടു്. അജ്ഞേയവാദിയും ഡാർവിൻെറ സഹപ്രവൎത്തകനുമായിരുന്ന തോമസ് ഹക്സ്ലി 'മെഥേഡ്സ് ആൻഡ് റിസൽട്സ്' എന്ന തൻെറ പുസ്തകത്തിൽ ഭൗതികവാദം ക്ഷണിക്കപ്പെടാതെ ബലമായി കേറിപ്പാറുന്നവനെ

പ്പോലെയാണെന്നു് സ്ഥാപിച്ചതിനുശേഷം (മുൻപുസ്തകം വാള്യം 1, പുറം 161) ഒരു ജീവിതതത്ത്വശാസ്ത്രമെന്ന നിലയിൽ ഭൗതികവാദത്തെ നിശ്ശേഷം പരിത്യജിക്കയാണു് (മുൻപുസ്തകം പുറം 164—165);

'പ്രകൃതിയിൽ ഒരു ക്രമവ്യവസ്ഥ നിശ്ചയിക്കുന്നതിൽ ഒരിനം പദങ്ങളും പ്രതീകങ്ങളും മറ്റൊരിനത്തെക്കാൾ കൂടുതൽ സൗകര്യപ്രദമാണെങ്കിൽ, അവ ഉപയോഗിക്കുക എന്നതു് നമ്മുടെ സ്പഷ്ടമായ കത്തവ്യമാണു്. നാം കൈകാര്യം ചെയ്യുന്നതു് പദങ്ങളും പ്രതീകങ്ങളുമാണെന്നു് ഓർമ്മയിരിക്കുന്നിടത്തോളം കാലം, അതുകൊണ്ടു് ഒരു ദോഷവും വരാനില്ല...

'എന്നാൽ തത്ത്വശാസ്ത്രപരമായ അന്വേഷണത്തിന്റെ സീമകൾ മറന്നുകൊണ്ടു്, ഈ ഫോർമുലകളിലും പ്രതീകങ്ങളിലും നിന്നു് സാധാരണ ഭൗതികവാദത്തിലേയ്ക്കു തെന്നിനീങ്ങുന്ന ശാസ്ത്രജ്ഞൻ, എന്റെ അഭിപ്രായത്തിൽ, ഗണിതപ്രശ്നങ്ങളിൽ പ്രയോഗിക്കപ്പെടുന്ന 'എക്സു'കളേയും 'വൈ'കളേയും യഥാർത്ഥവസ്തുക്കളായി തെററിദ്ധരിക്കുന്ന ഗണിതശാസ്ത്രജ്ഞനെപ്പോലെയാണു്. ശാസ്ത്രജ്ഞനെ സംബന്ധിച്ചിടത്തോളം മറ്റൊരു അസൗകര്യവും ഉണ്ടു്: ഗണിതശാസ്ത്രജ്ഞന്റെ വിഡ്ഢിത്തങ്ങൾക്കു് പ്രായോഗികതലത്തിൽ അനന്തരഫലങ്ങളൊന്നുമില്ല; എന്നാൽ വ്യവസ്ഥാപിതമായ ഭൗതികവാദത്തിന്റെ തെററുകൾ ജീവശക്തിയെ തളത്തുകയും ജീവിതസൗന്ദര്യത്തെ നശിപ്പിക്കയും ചെയ്യും.'

## 13. ഭൗതികശാസ്ത്രവും പ്രപഞ്ചരഹസ്യവും

ആദിമകാലഘട്ടത്തിൽ മനുഷ്യനു് പ്രപഞ്ചം ഒരു രഹസ്യമായിരുന്നു. ഈ ഇരുപതാം നൂററാണ്ടിലെ പരിഷ്കൃതമനുഷ്യനെ സംബന്ധിച്ചും സ്ഥിതി അതുതന്നെ. ദിവംഗതനായ ഡാ. ജെയിംസ് ജീൻസിനെപോലെയുള്ള ശാസ്ത്രജ്ഞന്മാർപോലും ശാസ്ത്രീയവീക്ഷണമനുസരിച്ചുള്ള പ്രപഞ്ചത്തെപ്പററി പുസ്തകങ്ങൾ എഴുതുമ്പോൾ അവസ്സു് 'ദി മിസ്റ്റീരിയസ് യൂണിവേഴ്സ്' എന്നിങ്ങനെയുള്ള തലക്കെട്ടുകൾ നല്കിക്കാണുന്നു. ഇത്ര ആശ്ചര്യകരമായ ശാസ്ത്രീയ കണ്ടുപിടിത്തങ്ങൾക്കുശേഷവും, ശാസ്ത്രജ്ഞൻ പ്രകൃതിയെ അതിഗഹനമായ രഹസ്യമായിട്ടാണു് കാണുന്നതെങ്കിൽ, ഇത്ര വിശാലമായ ജ്ഞാനം നേടിക്കഴിഞ്ഞിട്ടും, താൻ പ്രകൃതിയുടെ ഉപരിതലം മാന്തിയിട്ടേയുള്ളു എന്നു് ശാസ്ത്രജ്ഞനു തോന്നുന്നുണ്ടെങ്കിൽ, താനിപ്പോഴും പ്രപഞ്ചപ്രശ്നത്തിന്റെ ഹൃദയത്തിൽനിന്നും വളരെ

അകലെയാണെന്നു് ശാസ്ത്രജ്ഞൻ കരുതുന്നുവെങ്കിൽ, നമ്മളും അല്പം നിന്നു്, ശങ്കരാചാര്യർ ചോദിച്ച അതേ ചോദ്യം ചോദിക്കേണ്ടി യിരിക്കുന്നു: തതഃ കിം? തതഃ കിം? 'ഇനി എന്തു്? ഇനി എന്തു്?' 'ദി ന്യൂ ബാക്ക്ഗ്രൗണ്ട് ഓഫ് സയൻസ്' എന്ന പുസ്തക ത്തിന്റെ 68-ാം പുറത്തിൽ ഡാ. ജെയിംസ്ജീൻസ് പറയുന്നു:

> 'ഭൗതികശാസ്ത്രം വസ്തുലോകത്തേയും വികിരണത്തേയും പററി പഠിക്കാൻ പുറപ്പെട്ടതാണു്. ഇവയിലൊന്നിന്റേയും പ്രകൃതിയെ, തനിക്കുവേണ്ടിത്തന്നെ വർണ്ണിക്കുവാനോ ചിത്രീ കരിക്കാനോ അതിനു സാധിക്കുന്നില്ല. ഫോട്ടോണുകൾ, ഇല ക്ട്രോണുകൾ, പ്രോട്ടോണുകൾ ഇവ ഫിസിസിസ്റ്റിന്നു് അർത്ഥശൂന്യങ്ങളായി തോന്നുന്നു; ബീജഗണിതം പഠിക്കാൻ തുടങ്ങുന്ന ഒരു കുട്ടിക്കു് ആദ്യദിവസം എക്സ്, വൈ, ഇസെഡ് മുതലായവയെപ്പററി തോന്നുന്നതുപോലെതന്നെ. ഇന്നിപ്പോൾ നാം പ്രത്യാശിക്കുന്നതു് ഈ എക്സ്, വൈ, ഇസെഡുകളെ, അവയെന്താണെന്നറിയാതെതന്നെ, കൗശലപൂർവ്വം കൈ കാര്യം ചെയ്യാനുള്ള വഴികൾ കണ്ടുപിടിക്കാനാണു്. അതി ന്റെ ഫലമായി, ഇപ്പോൾ, ജ്ഞാനപുരോഗതിയെന്നാൽ ഐൻസ്റ്റീൻ പറയുംപോലെ 'ഒരഗ്രാഹ്യത്തിൽനിന്നും മററൊ രഗ്രാഹ്യം പിഴിഞ്ഞെടുക്കയാണു്.''

## 14 ഭൗതികശാസ്ത്രവും മാനവരഹസ്യവും

ബാഹ്യപ്രപഞ്ചത്തിന്റെ രഹസ്യത്തെ അഭിമുഖീകരിക്കയും അതിനെ കൈകാര്യം ചെയ്യുകയും ചെയ്യുന്ന ശാസ്ത്രജ്ഞൻ മാനവ രഹസ്യമെന്ന മററൊരു ഗഹനതരമായ രഹസ്യംമൂലം ആശ്ചര്യ ചകിതനായിരിക്കുന്നു. മനുഷ്യന്റെ ഭൗതികമാനം ശാസ്ത്രത്തിന്റെ നേർക്കു് യാതൊരു വെല്ലുവിളികളും ഉയർത്തുന്നില്ല. ശരീരരചനാ ശാസ്ത്രം, മാനവശരീരശാസ്ത്രം, സ്നായുശാസ്ത്രം, സൂക്ഷ്മജീവശാസ്ത്രം, വൈദ്യശാസ്ത്രം, പെരുമാററ മനശ്ശാസ്ത്രം മുതലായ ശാഖകളിൽ വിപ്ല വകരമായ നേട്ടങ്ങൾ ഉണ്ടായിരിക്കുന്നു. ഇവയെല്ലാം മനുഷ്യനിൽ ഗഹനമായ ഒരു രഹസ്യത്തെ ചൂണ്ടിക്കാണിക്കുന്നവയാണു്. ആ രഹസ്യം പ്രകൃതിയുടെ ഒരു പുതിയ മാനത്തെ അതായതു് ബാഹ്യപ്രകൃതിക്കതീതമായ ആന്തരികപ്രകൃതിയെ—പ്ര കടമാക്കയും ചെയ്യുന്നു.

മനുഷ്യന്റെ പല മാനങ്ങളും വെറും ഭൗതികമെന്നോ വെറും വസ്തുപരമെന്നോ പറയാവുന്നവയല്ല. ഭൗതികവും വസ്തുപരവുമായ അംശങ്ങൾ അവന്റെ ശരീരഘടനയിൽ ചേരുന്ന 'അനാത്മ'പക്ഷ

ങ്ങളാണ്. അവൻെറ ശരീരമോ ആ വിശാലമായ അനാത്മലോക ത്തിലെ ഒരു വെറും മണൽത്തരിപോലെയേയുള്ളു. എന്നാൽ ഈ രീതി യിൽ മനസ്സിലാക്കാൻ സാധിക്കാത്ത അതീന്ദ്രിയമായ ഒരംശവും അവനിലുണ്ട്. ഈ മൗലികവും അവിച്ഛേദ്യവുമായ അംശമാണ് യഥാർത്ഥത്തിൽ അവൻ. ശാസ്ത്രം ഇനി പുരോഗമിക്കണമെങ്കിൽ മാനവരഹസ്യരംഗം അന്വേഷണവിധേയമാക്കേണ്ടിയിരിക്കുന്നു. ഇതുവരെ പഠിച്ച ബാഹ്യപ്രപഞ്ചരഹസ്യവുമായി താരതമ്യം ചെയ്യുമ്പോൾ, മാനവരഹസ്യം അത്യന്തം ഭീമാകാരമായിക്കാണാം. ഇതു് വിപുലമായ ഒരു പഠനരംഗമാണ്. മനുഷ്യൻെറ ബോധം, അവൻെറ അഹം, ജ്ഞാതാവും കർത്താവുമെന്ന നിലയിൽ അവൻ— ജ്ഞേയരൂപത്തിലുള്ളതല്ല — അതാണിവിടത്തെ അന്വേഷണ രംഗം. ബാഹ്യപ്രകൃതിയെക്കാൾ വിപുലവും ആകർഷകവും, പ്രയോ ജനകരവുമായ അന്വേഷണരംഗമാണിതു്. പാശ്ചാത്യരാജ്യങ്ങളി ലുള്ള ശാസ്ത്രജ്ഞന്മാർ, ഇപ്പോൾത്തന്നെ, സാവധാനം, ഈ മഹാരഹ സ്യത്തിലേയ്ക്കു ശ്രദ്ധതിരിച്ചിട്ടുണ്ട്. ദിവംഗതനായ അലെക്സി സ് കരേൽ എന്ന അമേരിക്കൻ ശാസ്ത്രജ്ഞൻെറ വാക്കുകളിൽ ഈ രഹസ്യം 'മാൻ ദി അൺനോൺ' എന്നതിനെ സംബന്ധിച്ചിട്ടുള്ള താണ്. ഫിസിക്സ് കെമിസ്ട്രി, ജീവശാസ്ത്രം, പെരുമാററ മന ശ്ശാസ്ത്രം മുതലായ ഇന്ദ്രിയ പ്രത്യക്ഷശാസ്ത്രങ്ങളുടെ വിഷയമാകട്ടെ, ഈ അജ്ഞാതത്തിൽ നിന്നും വ്യത്യസ്തമായി 'മാൻ ദി നോൺ' ആകുന്നു.

## 15. ഫിസിക്സും മാനവരഹസ്യവും

മനുഷ്യൻ ശാസ്ത്രത്തിൻേറയും ടെക്നോളജിയുടേയും, സംസ്കാ രത്തിൻേറയും നാഗരികതയുടേയും സ്രഷ്ടാവാണ്. ഇന്നു്, അവൻ ഇതെല്ലാം നശിപ്പിക്കാനും സാധ്യതയുണ്ട്. മനുഷ്യനെ സംബന്ധി ച്ച് എല്ലാം രഹസ്യംതന്നെ. ആധുനികശാസ്ത്രചിന്തയ്ക്കു് ഐൻസ്റ്റീ ൻെറ സംഭാവനയെപ്പററി ലിംകൺ ബാർണെററ് പറയുന്നു (ദി യൂണിവേഴ്സ് ആൻഡ് ഡൊ. ഐൻസ്ററീൻ, മെൻറർ പതിപ്പ്, പു 126–127):

'ശാസ്ത്രീയചിന്തയുടെ പരിണാമത്തിൽ ഒരു കാര്യം വളരെ സ്പഷ്ടമായിരിക്കുന്നു; ഭൗതികജഗത്തിലെ ഒരു രഹസ്യവും അതി നപ്പുറത്തായി മറെറാരു രഹസ്യം ചൂണ്ടിക്കാണിക്കാത്തതാ യില്ല. ബുദ്ധിയുടെ എല്ലാ രാജമാർഗ്ഗങ്ങളും, സിദ്ധാന്തങ്ങളുടേയും ഊഹാപോഹങ്ങളുടേയും ഊടുവഴികളും, അവസാനം ചെന്നെ ത്തുന്നതു് മനുഷ്യസാമർത്ഥ്യത്തിനു് ഒരിക്കലും പാലമി ടാൻ കഴിയാത്ത ഒരു മഹാഗർത്തത്തിലാണ്. കാരണം, മനുഷ്യൻ അവൻെറ ജീവിതപരിതഃസ്ഥിതിയാൽത്ത

ന്നെ ശൃംഖലാബദ്ധനാകുന്നു. അവന്റെ പരിമിതിയും, പ്രകൃതിയിൽ കുരുങ്ങിപ്പോയിരിക്കുന്നു എന്നുള്ളതും അവനെ അസ്വതന്ത്രനാക്കുന്നു. തന്റെ ചക്രവാളങ്ങൾ വികസിപ്പിക്കുന്തോറും. മനുഷ്യൻ കൂടുതൽ വ്യക്തമായി അംഗീകരിക്കേണ്ടിവരുന്ന ഒരു കാര്യമുണ്ട്: ഫിസിസിസ്റ്റ് നീൽസ് ബോഹർ പറഞ്ഞതു പോലെ, ''നാം അസ്തിത്വനാടകത്തിലെ നടന്മാരും പ്രേക്ഷകരുമാണ്,'' അങ്ങനെ മനുഷ്യൻ തന്റെ തന്നെ ഏററവും വലിയ രഹസ്യമാകുന്ന ഏതൊരു മൂടുപടമിട്ട പ്രപഞ്ചത്തിലേയ്ക്കു് താൻ എറിയപ്പെട്ടിരിക്കുന്നുവോ, ആ പ്രപഞ്ചത്തെ മനുഷ്യൻ അറിയുന്നില്ല കാരണം, തന്നെത്തന്നെ അറിയുന്നില്ല എന്നുള്ളതു തന്നെ. അവൻ തന്റെ ജൈവപ്രക്രിയകളെ വളരെ കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. എന്നാൽ ചുററുമുള്ളതിനെ അറിയാനും യുക്തിയുക്തം ചിന്തിക്കാനും സ്വപ്നം കാണാനുമുള്ള തന്റെ വിശിഷ്ടമായ കഴിവിനെപ്പററി അതിലും കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. ഏററവും കുറച്ച് അവൻ അറിയുന്നതു് തന്റെ മഹത്തമവും ഏററവും രഹസ്യാത്മകവുമായ കഴിവിനെപ്പററിയാണ്: അതായതു് അറിവാനുള്ള പ്രവത്തനത്തിൽതന്നെ സ്വയം അതിവത്തിക്കാനും സ്വയം അറിയാനുമുള്ള കഴിവിനെപ്പററിയാണ്.

അഥവാ, ഗണിതജ്ഞനും മിസ്ററിക്കുമായ പാസ്ക്കൽ പറഞ്ഞതുപോലെ: 'ആകാശത്തിൽ പ്രപഞ്ചം എന്നെ ആവരണം ചെയ്തു വിഴുങ്ങിക്കളഞ്ഞിരിക്കുന്നു; എന്നെ ഒരു സൂചിക്കുത്താക്കി മാററിയിരിക്കുന്നു. എന്നാൽ ചിന്തയിലൂടെ ഞാൻ ഈ പ്രപഞ്ചത്തെ മനസ്സിലാക്കുന്നു.'

## 16. ജീവശാസ്ത്രവും മാനവരഹസ്യവും

ആധുനികശാസ്ത്രം മനുഷ്യനെ ആഴങ്ങളിൽ വീക്ഷിക്കണമെന്നു വാദിച്ചുകൊണ്ടു് ദിവംഗതനായ പ്രശസ്തജീവാശ്മശാസ്ത്രജ്ഞൻ പിയറെ ടെയിൻ ഹാർഡ് ദ ഷാർഡാൻ പറയുന്നു (ദ ഫിനോമിനൺ ഓഫ് മാൻ, കോളിൻസ്, ലണ്ടൻ, 1959 പു. 35-36)

'നരവംശശാസ്ത്രജ്ഞന്മാരും നിയമവിദഗ്ദ്ധന്മാരും മനുഷ്യനെ അവനിൽത്തന്നെ കേന്ദ്രീകരിച്ച് വളരെ സങ്കുചിതമായി വീക്ഷിക്കുമ്പോൾ, അവൻ അതിലഘുവും തുലോം സങ്കുചിതവും ആയ ജീവിയായിത്തീരുന്നു. അപ്പോൾ അവന്റെ അത്യധികം ഉദ്ഘോഷിക്കപ്പെടുന്ന വ്യക്തിത്വം, അവൻകൂടി

അടങ്ങിയ പൂർണ്ണതയെ, നമ്മിൽനിന്നും മറച്ചുകളയുന്നു. നാം അവനെ നിരീക്ഷണം ചെയ്യുമ്പോൾ, പ്രകൃതിയെ തുണ്ടുതുണ്ടാക്കി മുറിക്കുന്നു. അപ്പോൾ അതിന്റെ ഗഹനങ്ങളായ പരസ്പരബന്ധങ്ങളേയും അപരിമേയങ്ങളായ ചക്രവാളങ്ങളേയും നാം മറക്കുന്നു. നരവംശകേന്ദ്രവാദത്തിലുള്ള എല്ലാ ചിത്തഖണ്ഡങ്ങളിലേയ്ക്കും നാം ചായുന്നു. ഇതുകൊണ്ടാണു് ശരീരമെന്ന നിലയിലല്ലാതെ മനുഷ്യനെ ശാസ്ത്രീയമായി നിരീക്ഷണം ചെയ്യാൻ ശാസ്ത്രജ്ഞൻ കൂട്ടാക്കാത്തതു്',

'പ്രപഞ്ചവ്യാഖ്യാനം, അതെത്രതന്നെ പ്രത്യക്ഷമായാലും, വസ്തുക്കളുടെ ബാഹ്യാംശങ്ങളോടൊപ്പം ആന്തരികാംശങ്ങളേയും ഉൾപ്പെടുത്താത്തിടത്തോളം കാലം, തൃപ്തികരമാകയില്ല എന്നു മനസ്സിലാക്കേണ്ട സമയം സമാഗതമായിരിക്കുന്നു. ആ വ്യാഖ്യാനത്തിൽ വസ്തുവിനോടൊപ്പം മനസ്സും ഉൾപ്പെട്ടേ തീരൂ. സമഞ്ജസവും സമഗ്രവുമായ ലോകചിത്രത്തിൽ മനുഷ്യനെ അവന്റെ പൂർണ്ണതയോടെ ഉൾപ്പെടുത്തുക എന്ന നേട്ടം ഏതെങ്കിലും ദിവസം ഉണ്ടാകും; തീർച്ച. അന്നേ ശരിയായ ഒരു ശാസ്ത്രം ഉണ്ടാവൂ. അതായിരിക്കും യഥാർത്ഥമായ ശാസ്ത്രം.'

പരിമിതനായ മനുഷ്യൻ അനന്തവും അനശ്വരവുമായ ആന്തരികമനുഷ്യന്റെ ബാഹ്യമായ പടലമാണെന്നു് ഭാരതത്തിലെ ഉപനിഷത്തുകൾ കണ്ടുപിടിച്ചിരുന്നു. ഈ പരിമിതിയിൽ അവൻ പരിമിതലോകത്തിലെ കോടാനുകോടി പരിവർത്തനങ്ങളിൽ പ്രവേശിക്കുന്നു. അവയെല്ലാം അവനിലും പ്രവേശിക്കുന്നു. അവൻ അനന്തമായ ആകാശത്തിലെ ഒരു രജഃകണം മാത്രം. മുമ്പു് പാസ്കൽ പറഞ്ഞതുപോലെ അവൻ ഒരു സൂചിമുനയാണു്. പ്രപഞ്ചം അവനെ വിഴുങ്ങിയിരിക്കുന്നു. എന്നാൽ അനന്തമായ മാനത്തിൽ അവൻ അനശ്വരമായ ആത്മാവു് ആകുന്നു. അവൻ പ്രപഞ്ചത്തെ അറിയുകയും അതിക്രമിക്കയും ചെയ്യുന്നു. മനുഷ്യന്റേയും അവനെ ആവരണംചെയ്യുന്ന പ്രപഞ്ചത്തിന്റേയും ഈ ആന്തരികമായ മാനം പതുക്കെപ്പതുക്കെ ആധുനികശാസ്ത്രചിന്തയിൽ ഉയർന്നുവരുന്നുണ്ടു്.

'ഇതുവരെ ശാസ്ത്രം പുറമേ നിന്നല്ലാതെ ലോകത്തെ വീക്ഷിക്കാൻ ശ്രമിച്ചിട്ടുണ്ടോ?' (മുൻപുസ്തകം, പു. 52) എന്നിങ്ങനെ അർത്ഥവത്തായ ഒരു ചോദ്യം ഉന്നയിച്ചുകൊണ്ടു് ഷാർഡാൻ തുടരുന്നു (മുൻപുസ്തകം, പു. 55):

'ഫിസിസിസ്ററിൻെറ ദൃഷ്ടിയിൽ, യുക്തിസംഗതമായി, ഇതുവരേയെങ്കിലും, വസ്തുക്കളുടെ ബാഹ്യവശമല്ലാതെ മററൊന്നുമില്ല. അണുജീവികളെപ്പററി പഠിക്കുന്ന ജീവശാസ്ത്രജ്ഞൻെറ ബുദ്ധിയിൽ താൻ കൈകാര്യം ചെയ്യുന്ന ജീവാണുസമൂഹങ്ങൾ പരീക്ഷണശാലയിലെ വെറും രാസവസ്തുക്കളാണ്. സസ്യങ്ങളുടെ കാര്യത്തിൽ ഈ വീക്ഷണം വിഷമകരമായിത്തീരുന്നു. ഷട്പദങ്ങളുടെ പെരുമാററത്തെപ്പററി പഠിക്കുന്ന ജീവശാസ്ത്രജ്ഞനെ സംബന്ധിച്ചിടത്തോളം ഈ ബാഹ്യവീക്ഷണം വെറും പകിടകളി'യാണ്. നട്ടെല്ലുള്ള ജീവികളെ സംബന്ധിച്ച് ഈ വീക്ഷണം പ്രയോജനകരമേ അല്ല. അവസാനം മനുഷ്യൻെറ കാര്യത്തിൽ അതു പൂർണ്ണമായും പരാജയമായി കലാശിക്കുന്നു. കാരണം, മനുഷ്യൻെറ ആന്തരികമായ അസ്തിത്വം പരിഗണിക്കാതെ വയ്യ. അത് അവൻെറ നേരിട്ടുള്ള അന്തപ്രജ്ഞയുടേയും ജ്ഞാനത്തിൻേറയും സാരാംശമാണ്.'

ഇന്ത്യ എത്രയോ ശതാബ്ദങ്ങൾക്കുമുമ്പ് ഉപനിഷത്തുകളിലും ഗീതയിലുമായി വികസിപ്പിച്ചതും, ഇപ്പോഴും വികസിപ്പിച്ചുകൊണ്ടിരിക്കുന്നതുമായ വേദാന്തം, യോഗം, അദ്ധ്യാത്മവിദ്യ, എന്നെല്ലാം പല നാമധേയങ്ങളിൽ അറിയപ്പെടുന്ന ജ്ഞാനഭണ്ഡാഗാരം ഗഹനമായ മാനവപഠനവും, കർമ്മവും ധ്യാനവും ഉൾപ്പെടുന്ന സമഗ്രമായ ആദ്ധ്യാത്മികതയുടെ ശാസ്ത്രവും പ്രക്രിയയും ആണെന്ന കാര്യം ബാഹ്യലോകവും ഒട്ടുമിക്ക ഭാരതീയരും അറിയുന്നില്ല. ജൂലിയൻ ഹക്സ്ലി 'എ സയൻസ് ഓഫ് ഹ്യൂമൻ പോസിബിലിററീസ്' എന്നു വിളിക്കുന്ന ശാസ്ത്രത്തിൻെറ ഉത്തമഭാഗംതന്നെയാണ് ഭാരതത്തിലെ അദ്ധ്യാത്മവിദ്യ, ഭാരതീയതത്ത്വശാസ്ത്രം. ഭൗതികശാസ്ത്രവും അദ്ധ്യാത്മശാസ്ത്രവും തമ്മിലും, 'മാൻ ദി നോൺ' 'മാൻ ദി അൺനോൺ' തമ്മിലും, ഭൗതികമനുഷ്യനും ആദ്ധ്യാത്മികമനുഷ്യനും തമ്മിലും യാതൊരു സംഘർഷവും കാണുന്നില്ല.

ഷാർഡാൻ ഇങ്ങനെ ഉപസംഹരിക്കുന്നു (മുൻപുസ്തകം പു. 56):

'നമ്മുടെ ഉള്ളിൽ ആഴത്തിലായി, എല്ലാജീവികളുടേയും ഹൃദയത്തിൽ, ഒരു 'അന്തർഭാഗം' ഉള്ളതായി, ഒരു ചെറിയ സുഷിരത്തിലൂടെയെന്നപോലെ, കാണാമെന്നുള്ളതു് നിഷേധിക്കാൻ സാദ്ധ്യമല്ല. 'ഈ അന്തർഭാഗം' പുറത്തേയ്ക്കു തള്ളിവന്നു് ഏറെക്കുറെ പ്രകൃതിയിൽ എല്ലായിടത്തും എല്ലാകാലത്തും വർത്തിക്കുന്നുണ്ട്. പ്രപഞ്ചവസ്തുവിനു് എവിടെയോ ഒരു ബിന്ദുവിൽ ഇങ്ങനെയൊരു 'അന്തർഭാഗം' ഉള്ളതിനാൽ ദേശകാലങ്ങളിലുള്ള ഏതുപ്രദേശത്തും അതിനു് ബാഹ്യത്തോടൊപ്പം ആന്തരികവും ഉണ്ട്.

നമ്മുടെ ജനങ്ങൾ, വിശിഷ്യ അദ്ധ്യാപകരും വിദ്യാർത്ഥികളും, നമ്മുടെ ഈ അതിപുരാതനമായ പാരമ്പര്യത്തിന്റെ നേർക്ക് വിമർശനപരമായ ശ്രദ്ധയും താല്പര്യവും അന്വേഷണവും തിരിച്ചുവിടേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. പ്രകൃതിയുടെ ഉത്തമോല്പന്നമായ മനുഷ്യനിൽ പ്രകടമാകുന്ന പ്രകൃതിയുടെ ആന്തരികഭാവത്തിന്റെ രഹസ്യത്തിന്മേൽ ഗവേഷണപ്രകാശം ചൊരിയുന്നതു് തീർച്ചയായും ആകർഷകവും പ്രയോജനകരവുമായ ഒരു കാര്യമായിരിക്കും. മനുഷ്യൻ ആന്തരികമായ ആദ്ധ്യാത്മികതയുടെ ശക്തി സ്വീകരിച്ചില്ലെങ്കിൽ, സ്വയം സ്ഥിരത നേടുന്നതിനു് ബാഹ്യശക്തികളെ കൂടുതൽ കൂടുതൽ ആശ്രയിക്കേണ്ടിവരും. ഇത്തരം ഒരു ബാഹ്യശക്തി, ചിലപ്പോഴെല്ലാം ചികിത്സാപരമായ കാര്യങ്ങൾക്കു് പ്രയോജനകരമാകാം. എന്നാൽ അതിനെ സാധാരണജീവിതചര്യയുടെ ഭാഗമാക്കിയാൽ ആദ്ധ്യാത്മികമൂല്യങ്ങൾ നിഷ്പ്രയോജനമായി ഓടയിലൂടെ ഒഴുകിപ്പോകയും, മോളിക്കുലർ ജീവശാസ്ത്രത്തെപ്പോലെയുള്ള സാമൂഹിക എൻജിനീയറിംഗ് പ്രക്രിയയുടെ മുമ്പിൽ മനുഷ്യന്റെ ഭാവി അടിയറവെയ്ക്കേണ്ടിവരികയും ചെയ്യും: തത്ഫലമായി മനുഷ്യസമൂഹം ഒരു മാട്ടുക്കളമായിത്തീരും. വിപുലമായ തോതിൽ ഭൗതികശാസ്ത്രത്തേയും ടെക്നോളജിയേയും ആശ്രയിക്കുന്നതുമൂലം ഇത്തരം തീരെ മോശപ്പെട്ട സാധ്യതകൾ നമ്മുടെ മുമ്പിലുണ്ടെന്നുള്ളതു് ജി. റാററ്റേ ടെയ്‌ലർ എഴുതിയ 'ദി ബയലോജിക്കൽ ടൈം ബോംബ്' പോലെയുള്ള കൃതികൾ കാണിക്കുന്നു. ഇത്തരം ഒരു ശാസ്ത്രം ശാസ്ത്രമല്ലാതായിത്തീരും. ശാസ്ത്രനിഷേധമായിരിക്കും അതു്.

നമ്മുടെ പാരമ്പര്യത്തെപ്പററിയുള്ള അന്വേഷണവും ഗവേഷണവുമായി നാം മുമ്പോട്ടു പോകുമ്പോൾ, അവയുടെ വെളിച്ചത്തിൽ വിദ്യാഭ്യാസ ലക്ഷ്യങ്ങളും രീതികളും പുതുതായി സ്വരൂപപ്പെടുത്താനും നടപ്പിലാക്കാനും നമുക്കു കഴിയും. അങ്ങനെ നമ്മുടെ രാജ്യത്തെ മാനവികസ്ഥിതികളെ പിടിയിലൊതുക്കാൻ സാധിക്കും. ഭൗതികശാസ്ത്രത്തിന്റേയും അദ്ധ്യാത്മശാസ്ത്രത്തിന്റേയും സംയോജനം നേടുന്നതിലൂടെ ആന്തരികവും ബാഹ്യവുമായ, പരിമാണത്തിലും ഗുണത്തിലുമുള്ള, സമഗ്രമാനവികവികാസം സംഭവിക്കും.

പ്രസിദ്ധ സ്നായുശാസ്ത്രജ്ഞനായ ചാർല്സ് ഷെറിംഗ്ടൻ (മാൻ ഓൺ ഹിസ് നേച്ചർ, പെലിക്കൻ പതിപ്പ് പു. 38) പറയുന്നു:

'മുമ്പ്' എന്നത്തേക്കാളും കൂടുതലായി ഇന്നു്, പ്രകൃതി ഒരു അവ്യക്തഭീകരരൂപം പൂണ്ടുന്നതായി കാണുന്നു. തന്നെയല്ല,

മുമ്പ് എന്നത്തേക്കാളുമധികമായി ഇന്നു്, അതു് നമ്മേയുംകൂടി ഉൾക്കൊള്ളുന്നു. പ്രകൃതി ഒരു യന്ത്രമാണു് എന്നു വേണമെങ്കിൽ പറയാം. എന്നാൽ അതു് ഏറെക്കുറെ മനഃശക്തിയുള്ള ഒരു യന്ത്രമാണു്. നാംകൂടി ഉൾപ്പെട്ടതായതുകൊണ്ടു് അതിനു് കുറെയൊക്കെ മനുഷ്യഗുണങ്ങളുമുണ്ടു്. മാനസികവും ഭൗതികവുമായ ഒരു ശക്തിപ്രവാഹമാണു് ഇന്നു പ്രകൃതി. വികാരങ്ങളാലും ഭയത്താലും, ആകാംക്ഷകളാലും രാഗദ്വേഷങ്ങളാലും പ്രേരിതമാകുന്നതുകൊണ്ടു് അതു് മനുഷ്യനിർമ്മിതമായ യന്ത്രത്തിൽ നിന്നും തുലോം വ്യത്യസ്തവുമാണു്.'

## 17. പരിണാമം: ജൈവവും മാനസിക-സാമൂഹികവും

1959-ൽ ചിക്കാഗോ സർവ്വകലാശാലയിൽവെച്ചു നടന്ന 'ഇവലൂഷൻ ആഫ്ടർ ഡാർവിൻ' എന്ന വിഷയത്തെ പുരസ്കരിച്ചുള്ള ഒരു സിമ്പോസിയത്തിൽ 'ദി ഇവലൂഷനറി വിഷ്യൻ' എന്ന പ്രസംഗം ചെയ്തുകൊണ്ടു് ദിവംഗതനായ സർ ജൂലിയൻ ഹക്സ്‌ലി പരിണാമപ്രക്രിയയ്ക്കു് ഒരു ആദ്ധ്യാത്മികദിശാനിർദ്ദേശം നല്കുകയുണ്ടായി (ഇവലൂഷൻ ആഫ്ടർ ഡാർവിൻ, വാല്യം III പുറം 251-52):

'മനുഷ്യപരിണാമം ജൈവമല്ല; മറിച്ചു് മാനസിക സാമൂഹികമാണു്. അതു പ്രവർത്തിപ്പിക്കുന്ന പ്രക്രിയ സാംസ്കാരികപാരമ്പര്യത്തിലൂടെയാണു്. മാനസികപ്രവർത്തനങ്ങളേയും ഉത്പന്നങ്ങളേയും സഞ്ചയിച്ചു് സ്വയം പുനഃസൃഷ്ടിക്കയും സ്വയം പരിവർത്തനവിധേയമാക്കയും ചെയ്യുന്ന പ്രവർത്തനങ്ങൾ ഇതു് ഉൾക്കൊള്ളുന്നു. വിവരങ്ങൾ, ആശയങ്ങൾ, വിശ്വാസങ്ങൾ എന്നിവയെ മനസ്സിൽ സംഘടിപ്പിച്ചുവെയ്ക്കുന്ന പുതിയ ക്രമീകരണങ്ങളിലും പാറ്റേണുകളിലുംകൂടി നേടുന്ന മുന്നേററങ്ങളിലൂടെയാണു് പരിണാമത്തിന്റെ മാനവഘട്ടം രൂപപ്പെടുന്നതു്. അങ്ങനെ മാനവപരിണാമം ആശയപരമാണു്; ശരീരഘടനാപരമോ ജൈവഘടനാപരമോ അല്ല.'

'പരിണാമപ്രക്രിയയിൽ പ്രാധാന്യം നേടുന്ന വിചാരക്രമീകരണങ്ങളെല്ലാം അസ്തിത്വത്തിന്റെ ആത്യന്തികങ്ങളും അത്യാസന്നങ്ങളുമായ പ്രശ്നങ്ങളോടു ബന്ധപ്പെട്ടവയായിരിക്കും. ഒരു കാലഘട്ടത്തിൽ മനുഷ്യചിന്തയ്ക്കു് സ്പഷ്ടമായി സംഘടിപ്പിക്കാനോ വിഭാവനചെയ്യാനോ സാധിക്കുന്ന ഏററവും ആത്യന്തികമായ പ്രശ്നങ്ങളുമായി ബന്ധപ്പെട്ടതാണു്

മാനവപരിണാമപ്രക്രിയ എന്നു ഞാൻ പറയും. മേല്പറഞ്ഞ ആശയക്രമീകരണങ്ങളെല്ലാം മനുഷ്യനെ സംബന്ധിച്ചും അവൻ ജീവിക്കേണ്ട ലോകത്തെപ്പററിയും ആ ലോകത്തിൽ അവന്റെ സ്ഥാനത്തെപ്പററിയും ഉള്ളവയായിരിക്കും. ചുരുക്കി പ്പറഞ്ഞാൽ മനുഷ്യന്റെ ഭാവിയെപ്പററി അവൻ നല്കുന്ന സങ്കല്പങ്ങളും വ്യാഖ്യാനങ്ങളുമാണ് ഓരോ കാലഘട്ടത്തിലും മാനവപരിണാമത്തിന്റെ മൂലപ്രേരകങ്ങളായി വർത്തിക്കുന്നതു്.'

തുടന്നു് ഹക്സ്‌ലി സ്ഥാപിക്കുന്നതു്, മാനവഘട്ടത്തിൽ പരിണാമപ്രവണത ഗുണനിലവാരത്തിലേയ്ക്കാണെന്നാണു്. അദ്ദേഹം പറയുന്നു (മുൻഗ്രന്ഥം. വാള്യം III, പുറം 261-62):

'പരിണാമദർശനം ഇന്നു കാണിച്ചുതരുന്നതു് വസ്തുവിന്മേൽ മനസ്സിനും പരിമാണത്തിന്മേൽ ഗുണത്തിനും അധികാരം സിദ്ധിച്ചിരിക്കുന്നു എന്നാണു്.'

'എമർജെൻസ് ഓഫ് ഡാർവിനിസം' എന്ന പ്രബന്ധത്തിൽ ഹക്സ്‌ലി സ്ഥാപിക്കുന്നതനുസരിച്ചു് മാനവതലത്തിൽ പരിണാമപ്രക്രിയയുടെ ലക്ഷ്യം പൂർത്തീകരണം ഫുൾഫിൽമെൻറു് —ആകുന്നു (മുൻഗ്രന്ഥം, വാള്യം I, പുറം 20);

'ഇന്നത്തെ അറിവുവെച്ചു പറയുകയാണെങ്കിൽ, മനുഷ്യന്റെ സമഗ്രലക്ഷ്യം മരിക്കാതെ ജീവിച്ചിരിക്കയോ, എണ്ണത്തിൽ വർദ്ധന ഉണ്ടാക്കുകയോ, സംഘടനാപരമായ വ്യാമിശ്രത വർദ്ധിപ്പിക്കയോ പരിസരത്തിന്മേൽ കൂടുതൽ നിയന്ത്രണം സ്ഥാപിക്കയോ അല്ല; പിന്നെയോ, മനുഷ്യവർഗ്ഗത്തിന്റെ ആകെക്കൂടിയുള്ളതും, ആ വർഗ്ഗത്തിലെ വ്യക്തികളുടേതും ആയ സാധ്യതകളുടെ പൂർണ്ണതരമായ സാക്ഷാത്കാരമാകുന്നു.'

മാനവസാധ്യതകളുടെ ഒരു ശാസ്ത്രം—'എ സയൻസ് ഓഫ് ഹ്യൂമൻ പോസ്സിബിലിററീസ്'—വികസിപ്പിക്കേണ്ടതാണെന്നു വാദിച്ചുകൊണ്ടു് ഹക്സ്‌ലി ഉപസംഹരിക്കുന്നു (മുൻഗ്രന്ഥം, വാള്യം I, പുറം 21):

മഹത്തരമായ പൂർത്തീകരണം മനുഷ്യന്റെ ആത്യന്തികവും പ്രമുഖവുമായ ലക്ഷ്യമായി അംഗീകരിച്ചുകഴിഞ്ഞാൽ, മനുഷ്യസാധ്യതകളുടെ ഒരു ശാസ്ത്രം ആവശ്യമായിത്തീരുന്നു. മാനസികവും സാമൂഹികവുമായ ഭാവി പരിണാമത്തിൽ നമ്മെ നേർവഴിക്കു നടത്തുവാനായി അത്തരം ഒരു ശാസ്ത്രം വേണ്ടിയിരിക്കുന്നു.'

## 18. മാനസിക-സാമൂഹിക പരിണാമം

മാനസിക-സാമൂഹികപരിണാമം എന്നാൽ എന്താണ്? ജീവനുള്ള സെൽമുതൽ മനുഷ്യൻവരെ ജീവശാസ്ത്രപരമായ പരിണാമത്തിന്നു പ്രേരകമായിരുന്നത് ജൈവസംതൃപ്തികളും, എണ്ണത്തിലുള്ള വദ്ധനവും മരിക്കാതെ അവശേഷിക്കയുമായിരുന്നു. എന്നാൽ മനുഷ്യൻ പ്രത്യക്ഷപ്പെട്ടതുമുതൽ, ജീവശാസ്ത്രം പറയുന്നു, ഈ പ്രേരണകൾ പ്രാഥമികങ്ങളല്ലാതായി; അപ്രധാനങ്ങളായി. മനുഷ്യഘട്ടത്തിൽ പരിണാമത്തിൻെറ പ്രാഥമികപ്രേരണ പൂർത്തീകരണമാകുന്നു; പരിണാമം സബോധവും ലക്ഷ്യപൂർണ്ണവും സുചിന്തിതവുമായിത്തീരുന്നു. മനുഷ്യനുമുമ്പുള്ള കാലഘട്ടത്തിലാകട്ടെ; പരിണാമപ്രക്രിയകൾ അന്ധങ്ങളായിരുന്നു. വിപ്ലവകരമായ ഈ പരിവത്തനം പൂർണ്ണവികാസം പ്രാപിച്ച മനുഷ്യമസ്തിഷ്കത്തിൻെറ ഫലമായിരുന്നു. മസ്തിഷ്കവികാസംമൂലം പരിണാമപ്രക്രിയയിൽത്തന്നെ വിപ്ലവകരമായ പരിവർത്തനമുണ്ടായി. മുമ്പുണ്ടായിരുന്ന ജൈവപരിണാമത്തിൻെറ സ്ഥാനത്തു് ഇപ്പോഠം മാനസികവും സാമൂഹികവുമായ പരിണാമമാണുള്ളതു്. മനുഷ്യനു് പ്രകൃതി സംഭാവനചെയ്ത ബഹുമുഖമായ മസ്തിഷ്കംമൂലം ജൈവപരിണാമം മനുഷ്യനെ സംബന്ധിച്ചിടത്തോളം പ്രധാനമല്ലാതായി. പ്രകൃതി അത്യന്തമന്ദവും അതിവ്യയകരവുമായ പരിണാമപ്രക്രിയകളിലൂടെ നേടുന്ന ഏതു് അവയവവും മനുഷ്യനു് മസ്തിഷ്കസഹായത്താൽ കൂടുതൽ വേഗത്തിലും കാര്യക്ഷമമായും കണ്ടുപിടിക്കാം. അതുകൊണ്ടു്, മനുഷ്യഘട്ടത്തിൽ പരിണാമം ജൈവദശയിൽനിന്നും മാനസിക-സാമൂഹികനിലവാരത്തിലേയ്ക്കു് ഉയന്നിരിക്കുന്നു എന്നാണു് ജീവശാസ്ത്രം അഭിപ്രായപ്പെടുന്നതു്.

മനുഷ്യനുമുമ്പുള്ള ജീവിവർഗ്ഗങ്ങളിലെപ്പോലെ സ്വാത്ഥിയായ മനുഷ്യനിലും മനസ്സ് അഥവാ ആത്മാവു് ഭൗതികശരീരത്തിൽ ഒതുങ്ങിയിരിക്കും. എന്നാൽ സന്മാർഗ്ഗനീതിയുക്തനായ മനുഷ്യനിലാകട്ടെ, അതു വികസിച്ചു്, ഭൗതികശരീരത്തിൻെറ പരിമിതികളെ ലംഘിക്കയും സമൂഹത്തിലുള്ള മററു മനസ്സുകളിൽ പ്രവേശിക്കയും അവയെ സ്വാംശീകരിക്കയും ചെയ്യുന്നു. ഇതാണു് മാനസിക-സാമൂഹികപരിണാമത്തിൻെറ ഫലം. ജൈവശാസ്ത്രം മാനസിക-സാമൂഹികപരിണാമം എന്നു വിളിക്കുന്നതിനെത്തന്നെയാണു് മതശാസ്ത്രം സന്മാർഗ്ഗബോധമെന്നും സാമൂഹ്യബോധമെന്നും പറയുന്നതു്. മനുഷ്യൻെറ ആദ്ധ്യാത്മികവളർച്ചയുടെ ആദ്യഘടകങ്ങളുടെ ഉപോല്പന്നമാണതു്.

മാനസിക-സാമൂഹികപരിണാമം ആരംഭിക്കുന്നതോടുകൂടി മനുഷ്യർ സബോധമായ തിരഞ്ഞെടുപ്പിലൂടെ അന്യരിൽ സ്നേഹ

ബദ്ധരാകാനുള്ള കഴിവു നേടുന്നു. കേവലം ജൈവങ്ങളായ ബുഭുക്ഷകളുടേയും തിരഞ്ഞെടുപ്പുകളുടേയും നിലവാരത്തിലുള്ള ഭൗതികവ്യക്തിത്വത്തിൽനിന്നു വ്യത്യസ്തമായി മനുഷ്യവ്യക്തിത്വത്തിന്റെ ഉദാത്തതരമായ ഒരു മാനമാണ് ഇവിടെ പ്രകടമാകുന്നത്. സാന്മാർഗ്ഗികസിദ്ധാന്തങ്ങളെല്ലാംതന്നെ മനുഷ്യാത്മാവിൽ രണ്ടു തലങ്ങളെ സങ്കല്പിക്കുന്നവയാണ്. ഇവയിൽ ഉന്നതനിലവാരത്തിലുള്ള ആത്മാവിന്റെ മോചനമാണ് മാനസിക-സാമൂഹികപരിണാമത്തിലൂടെ അഥവാ ആദ്ധ്യാത്മികവളർച്ചയിലൂടെ മനുഷ്യൻ നേടുന്നത്. കീഴ്നിലവാരത്തിലുള്ള ആത്മാവിനെ ത്യജിക്കയും മേൽനിലവാരത്തിലുള്ള ആത്മാവിനെ പ്രകടമാക്കയുമാണത്.

മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ച അഥവാ മാനസിക-സാമൂഹികപരിണാമം എന്നത് ഏററവും അർത്ഥഗർഭമായ ഒരു വിഷയമാണ്. ഇതു് ഇന്ദ്രിയസംവേദനങ്ങളുടേയും പരിമാണങ്ങളുടേയും അദമ്യമായ ക്രൂരതകളിൽനിന്നും, ലൗകികതയുടെ നിശ്ചലമായ കെട്ടിക്കിടപ്പിൽനിന്നും സ്വയം രക്ഷപ്പെടുവാൻ മനുഷ്യനെ സഹായിക്കുന്നു. മാത്രമല്ല, വ്യക്തിയും സമൂഹവും ഗുണപരമായ ഐശ്വര്യത്തിലേയ്ക്കും പരിപൂർണ്ണതയിലേയ്ക്കും പരിണമിക്കാനും പുരോഗമിക്കാനുമുള്ള മാർഗ്ഗം അതു ചൂണ്ടിക്കാണിക്കയും ചെയ്യുന്നു.

മനുഷ്യനിൽ ആത്മാവിന്റെ ആദികേന്ദ്രം 'ഈഗോ' അഥവാ 'അഹം' ആകുന്നു. ഇതു് പരിണാമക്രമത്തിൽ പ്രത്യക്ഷമാകുന്നതു് മനുഷ്യൻ പ്രത്യക്ഷമായതോടെയാണ്. മനുഷ്യഘട്ടത്തിൽത്തന്നെ, ശിശുവിനു് രണ്ടു്-രണ്ടരവയസ്സു് പ്രായമാകുന്നതിനുശേഷമാണ് അതു പ്രകടമാകുന്നത്. അഹം പ്രകടമാകുന്നതിനുമുമ്പ് ശിശു തുലോം നിസ്സഹായവും, മനുഷ്യനുമുമ്പുള്ള ജീവിതവർഗ്ഗങ്ങളെപ്പോലെ പരിസരത്തെ ആശ്രയിക്കുന്നതുമാകുന്നു. അഹം പ്രത്യക്ഷമാകുമ്പോൾ മുതൽ ശിശു പരിസരത്തിന്മേൽ അധികാരം നടത്തിത്തുടങ്ങും. നാലോ അഞ്ചോ വയസ്സു പ്രായമുള്ള ഒരു മനുഷ്യശിശുവിനു് ശാരീരികമായി എത്രയോ അധികം വലിപ്പമുള്ള കുതിരകളേയും മററു മൃഗങ്ങളേയും നിയന്ത്രിക്കാൻ കഴിയുന്നുണ്ടു്. ആധുനികസ്നായുശാസ്ത്രമനുസരിച്ചു്, ശിശുവിൽ ഈഗോ പ്രത്യക്ഷപ്പെടുകയും, തത്ഫലമായി ചില നൂതനശക്തികൾ ഉടലെടുക്കയും, ചെയ്യുന്നതുകൊണ്ടാണ് ഈ വിശിഷ്ടപ്രതിഭാസം ദൃശ്യമാകുന്നത്. ഭാവനാശക്തി, യുക്തി, നിർണ്ണയശക്തി, ഇച്ഛാശക്തി, ഭാഷണശക്തി, ആശയ വിനിമയശക്തി ഇവയെല്ലാം അഹത്തിൽ നിന്നുദ്ഭവിക്കുന്നവയാണ്. ഇതെപ്പററി സ്നായുശാസ്ത്രജ്ഞനായ ഗ്രേ വാൾട്ടർ പറയുന്നു (ദി ലിവിംഗ് ബ്രെയിൻ പുറം. 2):

'ഇങ്ങനെ മസ്തിഷ്കത്തിന്റെ ഘടനയും രചനാപ്രക്രിയയും സ്പഷ്ടമാക്കുന്നതു് നരനും വാനരനും തമ്മിൽ ശരീരശാസ്ത്രപര മായി വലിയൊരന്തരം ഉണ്ടെന്നാണു്. ഇവിടെ നാം ചർച്ച് ചെയ്യുന്ന ഉന്നതതരങ്ങളായ ധർമ്മങ്ങൾക്കു് 'ആത്മാവു്' എന്നു പേർ നല്ലാമെങ്കിൽ, മനുഷ്യന്റെ മുമ്പിൽ ഉത്ക്കട തേജസ്സോ ടെ ശോഭിക്കുന്ന ആ പ്രകാശത്തിന്റെ ഒരു നിഴലാട്ടം മാത്രമേ മററുമൃഗങ്ങൾക്കുള്ളു എന്നു സമ്മതിക്കേണ്ടിവരും...മനുഷ്യന്റെ അടുത്തുനില്ക്കുന്ന ചിമ്പാൻസിക്കു്, അതെത്രതന്നെ ബുദ്ധിശാ ലിയായിക്കൊള്ളട്ടെ, ചിന്തിക്കാനാവശ്യമായ അല്പസമയത്തേ ക്കുപോലും ഒരു രൂപത്തെ മനസ്സിൽവെച്ചുകൊണ്ടിരിക്കാനുള്ള കഴിവില്ല. അതിന്റെ സ്വാഭാവികമായ പിടിയിൽനിന്നു് അല്പം അകലെ വെച്ചിരിക്കുന്ന ആഹാരം പിടിച്ചെടുക്കാനും മററുമുള്ള യുക്തികൾ അതിനെ പഠിപ്പിക്കാൻ സാധിക്കും. എന്നാൽ ഒരു പ്രേരണ ഉളവാക്കുന്ന പ്രതിപ്രവർത്തനങ്ങളുടെ പല പല സാധ്യതകളെ ഭാവനയിൽ കാണാനും, അവയിൽ ഓരോന്നും ഉണ്ടാക്കിയേക്കാവുന്ന ഫലങ്ങളെപ്പററി കാലേക്കൂട്ടി ചിന്തിക്കാനും, ആ ചിന്തയെ അടിസ്ഥാനപ്പെടുത്തി ഒരു പ്രതി പ്രവർത്തനത്തെ തിരഞ്ഞെടുത്തു പ്രയോഗിക്കാനും ചിമ്പാൻ സിക്കു കഴിവില്ല. ഈ ആസൂത്രണശക്തിയില്ലാത്തതുകൊണ്ടു് വാനരന്മാർക്കും മററുജന്തുക്കൾക്കും തങ്ങളുടെ വികാരങ്ങളെ നിയന്ത്രിക്കുവാനുള്ള പരിശീലനം നേടാൻ സാധിക്കയില്ല. ഇത്തരം വികാരനിയന്ത്രണമാണു് പരിസരത്തിൽനിന്നു മോ ചനവും പരിസരനിയന്ത്രണവും നേടുവാനുള്ള ആദ്യത്തെ പടി. മൃഗമസ്തിഷ്കത്തിനു് ഒരു പ്രേരണയ്ക്കെതിരായി ഒരു സഹജപ്ര തിക്രിയയോ അനുകൂലിതപ്രതിക്രിയയോ മാത്രമേ സാധിക്കു. ഒരു പ്രേരണയ്ക്കു് സാധ്യങ്ങളായ അനേകം പ്രതിക്രിയകളെ പ്പററി ചിന്തിക്കാനുള്ള ഇടവേളപോലും മൃഗമസ്തിഷ്കത്തിനു ലഭിക്കുന്നില്ല. വാനരമസ്തിഷ്കം ഇന്ദ്രിയങ്ങളുടെ അടിമയാണു്. 'സെൻഷ്യോ എർഗോ സം' 'എനിക്കു് ഇന്ദ്രിയസംവേദനം ഉണ്ടു്; അതുകൊണ്ടു് ഞാൻ ജീവിച്ചിരിക്കുന്നു.' - ഇതാ യിരിക്കാം അല്പം മദംപിടിച്ച വാനരന്റെ പ്രഥമചിന്ത. മദ്യത്തിന്നടിമപ്പെട്ട മനുഷ്യന്റെ അവസാനചിന്തയും അതാ യിരിക്കാം. എങ്കിലും, ആ സ്ഥിതിയിൽപ്പോലും, നരനും വാനരനും തമ്മിൽ വളരെ വളരെ അന്തരമുണ്ടു്.

'സിംഹം, കടുവ, ഡൈനോസറസ് മുതലായ ഏറെ ശക്തി യുള്ള മൃഗങ്ങളുടെ മസ്തിഷ്കത്തിനും ഭാവനാശക്തിയുടെ സംവി ധാനമില്ല. അതുണ്ടായിരുന്നെങ്കിൽ, ഈ വിഷയം ചർച്ച്

ചെയ്യാൻ നാം ഇന്നിവിടെ ഉണ്ടായിരിക്കുമായിരുന്നില്ല. പരിസരങ്ങളിൽ മാററങ്ങൾ സങ്കല്പിക്കുവാൻ അവയ്ക്കു കഴിവില്ല; അതുകൊണ്ടു് പരിസരം മാററുവാൻ അവ ശ്രമിച്ചിട്ടുമില്ല. സ്വന്തം വാസസ്ഥാനത്തു് അധീശത്വം സ്ഥാപിക്കാൻ അവ ശ്രമിച്ചിട്ടുണ്ടെന്നുള്ളതു ശരിതന്നെ.'

ആശയങ്ങളെ മനസ്സിൽ ചിത്രീകരിക്കാനുള്ള കഴിവു് മനുഷ്യൻ മാത്രമേ നേടീട്ടുള്ളു. ഈ പ്രതിഭാസം മനുഷ്യനിൽ മററുചില പ്രതിഭാസങ്ങളോടൊപ്പമാണു് പ്രത്യക്ഷപ്പെട്ടതു്. നിരീക്ഷണ ശക്തി, സ്മരണ, താരതമ്യത്തിനുള്ള കഴിവു്, വിലയിരുത്തൽ, പലതിൽനിന്നും ഒന്നിനെമാത്രം തിരഞ്ഞെടുക്കാനുള്ള കഴിവു്, നിർണ്ണയ ശക്തി വിചിന്താപൂർവ്വമായ പ്രവർത്തനം—എന്നിങ്ങനെയുള്ള പല ശക്തിവിശേഷങ്ങളും ഭാവനാശക്തിയോടൊപ്പം മനുഷ്യമസ്തിഷ്കത്തിന്റെ വിസ്തൃതതരമായ പുറംതോടിൽ (കോർടെക്സിൽ) പരിണമിച്ചു് ഉദ്ഭവിച്ചിരുന്നു. ഇവയിലൂടെ മനുഷ്യനു് രണ്ടു നേട്ടങ്ങളുണ്ടായി:

ഒന്നാമതായി, അസംസ്കൃതങ്ങളായ അനുഭവങ്ങളെ ജ്ഞാനമായും, ജ്ഞാനത്തെ ശക്തിയായും, ശക്തിയെ പരിസരനിയന്ത്രണമായും കൗശലമായും, മാററിയെടുക്കുന്ന മാർഗ്ഗം കണ്ടുപിടിക്കപ്പെട്ടു. ഇതു് അനുഭവങ്ങളുടെ അനാത്മപക്ഷമായിരുന്നു.

രണ്ടാമതായി, കർത്താവു് അഥവാ ജ്ഞാതാവു് എന്ന നിലയിൽ തന്നെപ്പററിത്തന്നെ അവ്യക്തമായ ഒരു ബോധവും സംജാതമായി; മനസ്സിലെ ചഞ്ചലങ്ങളായ ചിത്രങ്ങളുടെ പിറകിൽ 'താൻ' എന്ന യാഥാർത്ഥ്യത്തെപ്പററിയുള്ള ആന്തരികബോധത്തിലേയ്ക്കുള്ള മാർഗ്ഗം തെളിഞ്ഞു. ജീവിതത്തിലും പ്രവർത്തനത്തിലും പെരുമാററത്തിലും, സാന്മാർഗ്ഗികവും കലാപരവും ആധ്യാത്മികവുമായ മൂല്യങ്ങളുടെ മോചനമാണു് ഇതിലൂടെ സംജാതമായതു്.

ഈ രണ്ടു് അണികളിലുമുള്ള ക്രമാനുഗതമായ മുന്നേററമാണു് സംസ്കാരത്തിന്റേയും നാഗരികതയുടേയും കഥ. ഇതാണു് മാനവഘട്ടത്തിൽ പരിണാമത്തിന്റെ മുന്നേററം. പരിണാമരംഗത്തു് മനുഷ്യമനസ്സു് പ്രത്യക്ഷപ്പെട്ടതു് സ്വബോധത്തിന്റെ പശ്ചാത്തലത്തിലായിരുന്നു. ആത്മപക്ഷത്തും അനാത്മപക്ഷത്തും ഉള്ള പല പല അന്വേഷണങ്ങളുടേയും കണ്ടെത്തലുകളുടേയും അച്ചടക്കത്തിലൂടെ അതു മുന്നേറി. അവസാനം പരിണാമഫലമായുണ്ടായ മനുഷ്യമനസ്സിനു മുമ്പിൽ പരിണാമപ്രക്രിയയുടെ നിയന്ത്രണവും കൗശലവും പ്രകൃതിതന്നെ അടിയറവെയ്ക്കുകയുണ്ടായി.

## 19 ജ്ഞാനത്തിൽനിന്നു് പ്രജ്ഞാനത്തിലേയ്ക്കുള്ള ഉയർച്ച

പ്രാഥമികമായ ആത്മജ്ഞാനമാണു് മനുഷ്യനു് പ്രകൃതിയുടേയും മൃഗങ്ങളുടേയും മേൽ കുറെയൊക്കെ നിയന്ത്രണം നേടിക്കൊടുത്തതു്: ഈ ആത്മജ്ഞാനമുണ്ടായിട്ടും ആദിമമനുഷ്യൻ ബുഭുക്ഷകളുടേയും പെരുമാററങ്ങളുടേയും നിലവാരത്തിൽ ഏറെക്കുറെ മൃഗസമാനനായിരുന്നു. സാമൂഹികാനുഭവങ്ങളുടെ സന്ദർഭത്തിൽ ചിന്തയിലൂടെ നേടിയെടുത്ത ഈ ആത്മജ്ഞാനം സ്വയം നിയന്ത്രിക്കാനും മനുഷ്യവത്ക്കരിക്കാനും സഹായകമായിത്തീർന്നു. ഈ പ്രക്രിയയാണു് മനുഷ്യസംസ്കാരങ്ങളിലും നാഗരികതകളിലും സാമൂഹികരാഷ്ട്രീയ സംഘടനകളിലും പ്രവർത്തിച്ചു് ആധുനികകാലഘട്ടത്തിലേയ്ക്കു് മനുഷ്യനെ നയിച്ചതു്. ഇങ്ങനെ പുരോഗമിക്കുന്നതിനിടയിൽ കാര്യക്ഷമമായ ടെക്നോളജിയിലൂടെ അനാത്മപരിസരത്തിൽ മിക്കവാറും സമ്പൂർണ്ണമായ നിയന്ത്രണം മനുഷ്യൻ നേടി. അതേയവസരത്തിൽ സാമൂഹിക-സാംസ്കാരിക താല്പര്യങ്ങളിലും സമ്പർക്കങ്ങളിലും ആഗോളവ്യാപ്തിയും, സാർവലൗകികവും മാനവീയവുമായ ഒരു ഉത്കണ്ഠയും ആധുനികമനുഷ്യനു കൈവന്നിരിക്കുന്നു.

മനുഷ്യന്റെ ആത്മജ്ഞാനവും ആന്തരികപ്രകൃതിയുടെമേലുള്ള നിയന്ത്രണവും ഒരു വശത്തു്; മറുവശത്തു്, ബാഹ്യപ്രകൃതിയെ സംബന്ധിച്ചുള്ള ജ്ഞാനവും അതിന്മേലുള്ള നിയന്ത്രണവും - ഇവ തമ്മിൽ പൊരുത്തപ്പെടുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ, മനുഷ്യന്റെ സാന്മാർഗ്ഗികകാര്യക്ഷമതയും സാങ്കേതികകാര്യക്ഷമതയും തമ്മിലുള്ള പൊരുത്തക്കേടു് - ഇതാണു് മനുഷ്യൻ ഇന്നു അഭിമുഖീകരിക്കുന്ന ഏററവും ഗൗരവമായ പ്രശ്നം. മാനവപരിണാമമാണു് ഈ പ്രശ്നം ഉയർത്തിയിരിക്കുന്നതും. ഇതു് പരിപൂർണ്ണത നേടാനുള്ള അവന്റെ പ്രേരണകളേയും പ്രയത്നങ്ങളേയും വിഫലമാക്കുകയാണു്. ഈ പ്രശ്നം ശ്രദ്ധിക്കപ്പെടാതിരിക്കയോ ശരിയായ പരിഹാരം കാണാതിരിക്കയോ ചെയ്താൽ, മനുഷ്യൻ തന്റെ നാഗരികതയെത്തന്നെ നശിപ്പിച്ചുകളഞ്ഞുവെന്നുവരാം. അങ്ങനെ പരിണാമഫലങ്ങളും മനുഷ്യവർഗ്ഗംതന്നേയും നശിച്ചുപോയെന്നും വരാം. അതു സംഭവിക്കുന്നതിനുമുമ്പു്, അവൻ വ്യഗ്രതയിൽനിന്നു വ്യഗ്രതയിലേയ്ക്കും, ദുഃഖത്തിൽനിന്നു ദുഃഖത്തിലേയ്ക്കും, അപൂർണ്ണതതിൽനിന്നു് അപൂർണ്ണതയിലേയ്ക്കും നീങ്ങാൻ വിധിക്കപ്പെട്ടവനാകുന്നു.

ഇതിനു് ഒരേയൊരു പരിഹാരം മനുഷ്യന്റെ സന്മാർഗ്ഗബോധത്തേയും അദ്ധ്യാത്മബോധത്തേയും ഗഹനതരവും ബലിഷ്ഠവുമാക്കുകയാണു്. ജീവശാസ്ത്രപരമായ പരിണാമം ആദ്യമനുഷ്യനിൽ ഈ

ബോധം, ആത്മബോധത്തിന്റെ പ്രാഥമികസ്ഫുരണം, കുറെയൊക്കെ ഉളവാക്കിയിരുന്നു. സാമൂഹികപരിണാമം, മനുഷ്യന്റെ ചിത്തശക്തിയുടെ സഹായത്താൽ ഇതിനെ മുന്നോട്ടുകൊണ്ടുപോകുയും ചെയ്തിരുന്നു. തത്ഫലമായി, മറ്റെല്ലാവരിലുംനിന്നു വ്യത്യസ്തമായിരുന്ന ഭൗതികവും ജൈവവുമായ ഒരു ആത്മാവിന്റെ സ്ഥാനത്തു്, സാന്മാർഗ്ഗികമായി കൂടുതൽ കൂടുതൽ മനുഷ്യരുമായി ബന്ധപ്പെട്ട ഒരു സാമൂഹികമായ ആത്മാവു് പ്രത്യക്ഷമായി, ക്രിയാത്മകവും ഗതിശീലവുമായ മാനവപരിണാമം ആവശ്യപ്പെടുന്നതു് ഇത്തരത്തിലുള്ള ശിക്ഷണം തുടരണമെന്നാണു്. അഹംകേന്ദ്രിതമായ ഒരവസ്ഥയിൽനിന്നു് അഹത്തെ അതിവർത്തിക്കാനുള്ള കഴിവിലേയ്ക്കു് ഈ ശിക്ഷണം നീങ്ങേണ്ടിയിരിക്കുന്നു. ജ്ഞാനം ബുദ്ധിയായി പരിണമിക്കണം. ജ്ഞാനത്തിൽനിന്നും പ്രജ്ഞാനത്തിലേയ്ക്കുള്ള വളച്ച് അനിവാര്യമാണെന്നു സ്ഥാപിച്ചുകൊണ്ടു് ബർട്രാൻഡ് റസ്സൽ പറയുന്നു (ദി ഇംപാക്റ്റ് ഓഫ് സയൻസ് ഓൺ സൊസൈററി, പു. 120-21):

> 'ലക്ഷ്യത്തെ സംബന്ധിച്ചുള്ള മനുഷ്യവിസ്തൃതിത്തതിന്റേയും, മാർഗ്ഗത്തെ സംബന്ധിച്ചുള്ള മനുഷ്യനൈപുണ്യത്തിന്റേയും മത്സരയോട്ടത്തിന്റെ നടുവിലാണു് നാം. ലക്ഷ്യത്തെ സംബന്ധിച്ചിടത്തോളം വിസ്തൃതിത്തമുള്ളപ്പോൾ, അതു നേടാനുള്ള കൗശലത്തിലുണ്ടാകുന്ന ഏതു വദ്ധനവും തിന്മയിലേയ്ക്കാണു് നയിക്കുക. മനുഷ്യവർഗ്ഗം ഇതുവരെ നശിക്കാതെ അവശേഷിച്ചിട്ടുള്ളതു് അറിവില്ലായ്മയുടേയും കഴിവില്ലായ്മയുടേയും ഫലമായാണു്. അറിവും കഴിവും വിസ്തൃതിത്തത്തോടു ചേർന്ന എന്നിരിക്കട്ടെ; നശിക്കാതെ അവശേഷിക്കുമെന്നു തീർച്ചയില്ല. ജ്ഞാനം ശക്തിയാകുന്നു; എന്നാൽ ആ ശക്തി നന്മയ്ക്കെന്നപോലെ തിന്മയ്ക്കും വേണ്ടി ആവാം. ഇതിൽനിന്നും സ്പഷ്ടമാകുന്നതു്, ജ്ഞാനത്തോടൊപ്പം പ്രജ്ഞാനവും (വിസ്ഡം) വദ്ധിക്കാത്തപക്ഷം, ജ്ഞാനവദ്ധന ദുഃഖവദ്ധനയായിത്തീരും എന്നാണു്.'

ജീവശാസ്ത്രം ഹോമിയോസ്റ്റാസിസ് അഥവാ ഹോമിയോറേസിസ് എന്ന ഒരു തത്ത്വത്തെപ്പററി പറയുന്നുണ്ടു്, ജീവശാസ്ത്രജ്ഞനായ വാഡിംഗടൻ വിശദീകരിക്കുന്നതനുസരിച്ച് ഉന്നതസ്തന്യജീവികളുടെ ജൈവഘടനയിൽ പ്രകൃതി വരുത്തുന്ന ആന്തരികവും സ്വയം പ്രവർത്തിക്കുന്നതുമായ ഒരു സ്ഥിരീകരണമാണിതു്. ഇതുമൂലം മസ്തിഷ്കം പതുക്കെപ്പതുക്കെ പരിണാമം പ്രാപിച്ച് അവസാനം മനുഷ്യനിൽ എത്തുമ്പോൾ മേൽമസ്തിഷ്കം പൂർണ്ണവികാസം പ്രാപിക്കുന്നു. ഭൗതികമായി നാശമെന്യേ അവശേഷിക്കാനും

ജൈവസംതൃപ്തികരം നേടാനും എണ്ണത്തിൽ വർദ്ധനയുണ്ടാക്കാനും പ്രകൃതി കീഴ്മസ്തിഷ്കത്തെ ചുമതലപ്പെടുത്തുന്നു. എന്നിട്ട് 'ഹോമിയോസ്റ്റാസിസ്സിൻെറ അദ്ഭുതങ്ങളെ അതിക്രമിക്കുന്ന പ്രവർത്തനങ്ങൾക്കുവേണ്ടി' മേൽമസ്തിഷ്കത്തെ ഉന്മുക്തമാക്കുന്നു. ആധുനിക സ്നായുശാസ്ത്രം (ദി ലിവിംഗ് ബ്രെയിൻ പു. 16) സ്ഥാപിച്ചിട്ടുള്ള ആശയമാണിതു്. ഇതനുസരിച്ചു് മേൽമസ്തിഷ്കം മാനവവിശിഷ്ടങ്ങളായ രംഗങ്ങളിൽ മാനസിക-സാമൂഹികപരിണാമത്തെ നയിക്കുന്ന ഏററവും അദ്ഭുതകരമായ ഉപകരണമായിത്തീരുന്നു. ഇതേ പരിണാമത്തെയാണു് വേദാന്തം സാന്മാർഗ്ഗികവളർച്ചയെന്നും ആദ്ധ്യാത്മികവളർച്ചയെന്നും പറയുന്നതു്.

## 20. മാനസിക-സാമൂഹികവികാസം ആദ്ധ്യാത്മികവളർച്ച എന്ന നിലയിൽ

ഈ ഉന്നതധർമ്മം നിർവഹിക്കാനുള്ള മേൽമസ്തിഷ്കത്തിൻെറ ശക്തിയും യോഗ്യതയും, കീഴ്മസ്തിഷ്കത്തിൻേറയും ഇന്ദ്രിയങ്ങളുടേയും അടിമത്തത്തിൽനിന്നുള്ള മോചനത്തിനു് സമാനുപാതികമായിരിക്കും. ഇന്ദ്രിയബുഭുക്ഷകളിൽനിന്നും അധമപ്രകൃതിയുടെ ആകർഷണങ്ങളിൽനിന്നും മോചനം നേടാതെ മാനസിക-സാമൂഹികതലത്തിൽ പരിണാമം സാധ്യമല്ല. മാത്രമല്ല, ഇന്ദ്രിയങ്ങളുടേയും കീഴ്മസ്തിഷ്കത്തിൻേറയും പ്രവർത്തനത്തിൻെറ വാലററമായിട്ടാണു് മേൽമസ്തിഷ്കത്തിൻെറ ഭാവനാശക്തിയും യുക്തിചിന്തയും പ്രവർത്തിക്കുന്നതെങ്കിൽ മേൽമസ്തിഷ്കം സ്വയം വ്യർത്ഥവും നിരർത്ഥകവുമായിത്തീരും. മറിച്ചു്, അതു് യഥാർത്ഥത്തിൽ ഉന്നതമായിത്തീർന്നാൽ, സ്വയം വിമുക്തമാകയും സത്യസന്ധമാകയും ചെയ്യും. ഇങ്ങനെ സ്വയം മോചനം നേടാനും മനുഷ്യമോചനത്തിനുള്ള ഉപകരണമായിത്തീരാനും മേൽമസ്തിഷ്കത്തെ സഹായിക്കുന്ന സന്മാർഗ്ഗികസാധനകളാണു് വേദാന്തത്തിലെ ശമദമങ്ങൾ. ശമമെന്നാൽ മനസ്സിൻേറയും ദമമെന്നാൽ ഇന്ദ്രിയങ്ങളുടേയും അച്ചടക്കമെന്നർത്ഥമാണു് ഈ അച്ചടക്കങ്ങളിലൂടെ മനുഷ്യൻ യുക്തിചിന്തയും യഥാർത്ഥത്തിലുള്ള ഇച്ഛാശക്തിയും നേടുന്നു. വേദാന്തഭാഷയിൽ ഇതത്രേ പ്രജ്ഞാനം. ജീവിതത്തെ ജ്ഞാനത്തിൽനിന്നു വിവേകത്തിലേയ്ക്കും ബന്ധനത്തിൽനിന്നു സ്വാതന്ത്ര്യത്തിലേയ്ക്കും നയിക്കുന്ന ഉത്തമമായ ഉപകരണമാണതു്. ഹോമിയോസ്റ്റാസിസ്സിലൂടെ മേൽമസ്തിഷ്കത്തിൻെറ വികാസത്തിൻെറ അർത്ഥവത്തയെ സൂചിപ്പിച്ചുകൊണ്ടു് ഗ്രേ വാൾട്ടർ പറയുന്നു (മുൻഗ്രന്ഥം പു. 18):

'സ്തന്യജീവികൾക്കെല്ലാം ഹോമിയോസ്റ്റാസിസ്സിന്റെ അർത്ഥം മരിക്കാതെ അവശേഷിക്കയായിരുന്നു. എന്നാൽ മനുഷ്യനെ സംബന്ധിച്ചിടത്തോളം അതു് മോചനമാകുന്നു.'

ഇങ്ങനെ നോക്കുമ്പോൾ മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ച ഒരു വസ്തുതയാണു്. ഈ വളർച്ചയുടെ ശാസ്ത്രവും സാങ്കേതികതയും നാം എത്രമാത്രം അറിയുന്നുവോ, അത്രമാത്രം നമുക്കും നമ്മുടെ സമൂഹത്തിനും നല്ലതു്. വളർച്ചയെന്ന വാക്കും അതിന്റെ ആശയവും പരിവർത്തനശീലമുള്ളതാണു്. മനുഷ്യന്റെ രണ്ടുതരം വളർച്ച നാം അറിയുകയും മാനിക്കുകയും ചെയ്യുന്നുണ്ടു്; ഭൗതികവും മാനസികവും. രണ്ടാമത്തേതു് ആദ്യത്തേതുപോലെ സ്പഷ്ടമല്ലെന്നുമാത്രം. ഒരു ശിശുവിനു് ജനിക്കുമ്പോൾ ഏകദേശം മൂന്നു കിലോ തൂക്കം കാണും. ഈ തൂക്കം പ്രതിദിനം കൂടിക്കൊണ്ടിരിക്കും. മുലപ്പാലുകുടിച്ചും മററുതരത്തിലുള്ള ഭക്ഷണം കഴിച്ചും പൂർണ്ണവളർച്ച എത്തുമ്പോൾ ഒരു പുരുഷന്റേയോ സ്ത്രീയുടേയോ തൂക്കം 70. 80 കിലോവരെ വരാം. ഇതാണു് മനുഷ്യന്റെ സ്പഷ്ടമായ ഭൗതികവളർച്ച. ഭൗതികപോഷണത്തിലൂടെയും വ്യായാമത്തിലൂടെയും ഇതു് നമുക്കു് ഉറപ്പുവരുത്തുവാൻ കഴിയും. സ്പഷ്ടമല്ലെങ്കിലും ഇതുപോലെ പ്രധാനമാണു് അവന്റെ മാനസികവളർച്ച. ഇതുണ്ടാകുന്നതു് വിദ്യാഭ്യാസത്തിലൂടെയാണു്. വിദ്യാഭ്യാസത്തിലൂടെ ശിശുവിന്റെ ജാഗ്രതയും ആത്മവിശ്വാസവും വ്യക്തിമൂല്യബോധവും ഗരിമയും ഗൗരവവും വർദ്ധിച്ചു വർദ്ധിച്ചു് അവനോ അവളോ ബുദ്ധിയേയും ഇച്ഛാശക്തിയേയും സംബന്ധിച്ചു് ഭീമാകാരം പൂണ്ട എന്നുവരാം. വിദ്യാഭ്യാസസ്ഥാപനങ്ങളിലൂടെയും മററുപ്രകാരത്തിലും ഉചിതമായ മാനസികപോഷണം നല്കി മനുഷ്യന്റെ ഈ മാനസികവളർച്ച നാം ഉറപ്പുവരുത്തുന്നു.

ഈ രണ്ടുതരം വളർച്ചയും ആവശ്യംതന്നെ; എന്നാൽ അതു പോരാ. ഏററവും അത്യാവശ്യവും അർത്ഥവത്തുമായി മൂന്നാമതൊരു വളർച്ചയുണ്ടു്; അതത്ര അംഗീകരിക്കപ്പെട്ടിട്ടില്ല. എന്നാൽ അതില്ലെങ്കിൽ മററു രണ്ടുതരം വളർച്ചയും മനുഷ്യനെ നാശത്തിലേയ്ക്കു നയിക്കും. അതില്ലെങ്കിൽ വ്യക്തിപരമായും സാമൂഹികമായും മനുഷ്യന്റെ പൂർത്തീകരണത്തിനുള്ള ആവേശവും അന്വേഷണവും അപൂർണ്ണതയിലും പരാജയത്തിലും കലാശിക്കും. അതാണു് മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ച. ഇതു് തുടക്കത്തിൽ സന്മാർഗ്ഗബോധമായും സാമൂഹികാനുഭൂതിയായും പ്രകടമായി, അവസാനം, വേദാന്തമനുസരിച്ചു്, അവന്റേയോ അവളുടേയോ വ്യക്തിത്വത്തിന്റെ അനന്തവും സാർവ്വലൗകികവും ദിവ്യവുമായ മാനത്തിന്റെ അഥവാ ആത്മാവിന്റെ സാക്ഷാത്കാരമായി പരിണമിക്കുന്നു.

## 21 പരിണാമത്തിൽ അഹത്തിന്റെ സ്ഥിതി

പ്രകൃതിയിൽ അധികാരം സ്ഥാപിക്കാൻ മനുഷ്യനെ സഹായിച്ച 'ഈഗോ' അഥവാ അഹം യഥാർത്ഥത്തിലുള്ള ആത്മാവല്ല; തുടക്കത്തിലുള്ള ഒരാധാരം മാത്രമാണ്. ഇനിയും മഹത്തായ കാര്യങ്ങൾ വരാനിരിക്കുന്നു എന്നതിന്റെ സൂചനയും പ്രതിജ്ഞയുമാണ്. ജലനിരപ്പിനു മുകളിൽ കാണുന്ന പാറയുടെ അഗ്രഭാഗംപോലെയാണതു്. വിശാലമായ പാറക്കെട്ട് ജലവിതാനത്തിനു താഴെയായി, ആരും കാണാതെ, പ്രത്യക്ഷമാകാൻ കാത്തുകിടക്കുന്നു. അതുപോലെയാണ് മനുഷ്യന്റെ യഥാർത്ഥമായ ആത്മാവും. ഭാരതത്തിലെ അദ്ധ്യാത്മവിദ്യയനുസരിച്ച്, ആത്മാവ് ഇന്ദ്രിയങ്ങൾക്കും ഇന്ദ്രിയനിബദ്ധമായ മനസ്സിനും പ്രാപ്യമല്ല; എന്നാൽ സൂക്ഷ്മവും ശുദ്ധവുമായ ബുദ്ധിക്കു പ്രാപ്യമാണ്, ബുദ്ധിഗ്രാഹ്യം, അതീന്ദ്രിയം എന്നാണ് ഭഗവദ്ഗീത (VI. 21) ആത്മാവിനെപ്പററി പറയുന്നതു്. അഹം യഥാർത്ഥമല്ലെന്നും മനുഷ്യന്റെ വ്യക്തിത്വം അഥവാ ആത്മത്വം കുടികൊള്ളുന്നതു് അഹത്തിലല്ലെന്നും ഉള്ളതു് ബുദ്ധമതവും അംഗീകരിക്കുന്ന ആശയമാണ്. ആധുനികജീവശാസ്ത്രം ഈ ആശയത്തെ ദൃഢീകരിക്കുന്നു. എച്ച്. ജി. വെൽസ്, ജി. പി. വെൽസ്, ജൂലിയൻ ഹക്സ്‌ലി എന്നിവർ ചേന്ന് 'ദ സയൻസ് ഓഫ് ലൈഫ്'' എന്ന പേരിൽ ആധുനികജീവശാസ്ത്രജ്ഞാനത്തിന്റെ ബൃഹത്തായ ഒരു സാരസംഗ്രഹം തയ്യാറാക്കീട്ടുണ്ട്. ആധുനികജീവശാസ്ത്രത്തിന്റെ തത്ത്വശാസ്ത്രപരമായ വിവക്ഷകൾ ചച്ച് ചെയ്തുകൊണ്ട് ആ ഗ്രന്ഥം പറയുന്നു (ദി സയൻസ് ഓഫ് ലൈഫ്, പുറം 878–79)

> 'രാത്രിയുടെ നിശ്ശബ്ദമായ ഏകാന്തതയിലും, മററനേകം ചിന്താനിർഭരങ്ങളായ സന്ദർഭങ്ങളിലും നാം ചോദിച്ചുപോകുന്നു: എന്റെ പ്രപഞ്ചത്തിനു് എത്രയോ സ്പഷ്ടമായ കേന്ദ്രമായിരിക്കുന്നതും, എത്രയോ വലിയ ലോകത്തോടുകൂടി ലോകത്തെ തന്റേതാക്കിത്തീക്കുന്നതുമായ ഈ 'സെൽഫ്'' എപ്പോഴെങ്കിലും മരിക്കുമോ? അതില്ലാതെ, ഈ ലോകംതന്നെയില്ല. എങ്കിലും, ഓരോ രാത്രിയിലും, നാം ഉറങ്ങുമ്പോൾ, ഈ സബോധമായ 'സെൽഫ്'' മരിക്കുന്നു. അതു വീണ്ടും അസ്തിത്വബോധത്തിലേയ്ക്കു് ഇഴഞ്ഞുകയറുന്ന ഘട്ടങ്ങളെ ക്രമമായി രേഖപ്പെടുത്താൻ നമുക്കു കഴിയുന്നില്ല.

> 'അഹത്തിൽ കേന്ദ്രീകരിച്ചിരിക്കുന്ന വ്യക്തിത്വം പ്രകൃതിയുടെ ഒരു പ്രക്രിയമാത്രമായിരിക്കാം; സൗകര്യപ്രദവും താത്കാലികവും കുറെയൊക്കെ പ്രവത്തനകൗശലമൂല്യമുള്ളതുമായ ഒരു മിഥ്യയായിരിക്കാം............

'മനുഷ്യന്റെ പ്രപഞ്ചചിത്രം എത്രമാത്രം ബൗദ്ധികവും സമഗ്രവുമാകുന്നുവോ അത്രമാത്രം അസഹ്യമാണ് അവന്റെ വ്യക്തിജീവിതത്തിലേയ്ക്കുള്ള തള്ളിക്കയററം. അതുകൊണ്ട് അവസാനം ആ പ്രപഞ്ചചിത്രം നിരാകരിക്കേണ്ടിവരും

'മഹത്തരമായ ഒരു അസ്തിത്വത്തിൽ പങ്കെടുക്കയും സാത്മ്യം പ്രാപിക്കയും ലയിക്കയും ചെയ്യുന്നതിലൂടെ മനുഷ്യൻ ഈ അഹത്തിൽനിന്നും രക്ഷപ്പെടുന്നു. അങ്ങനെ വ്യക്തിത്വം മഹത്തരമായൊരു വ്യക്തിത്വത്തിൽ ലയിക്കുന്നതനുസരിച്ച് അവൻ വ്യക്തിനിരപേക്ഷമായ അനശ്വരത്വംനേടുന്നു. മതപരമായ മിസ്റ്റിസിസത്തിന്റെ സാരസർവ്വസ്വം ഇതാണ്. വ്യക്തിത്വത്തിന്റെ ജീവശാസ്ത്രപരമായ വിശ്ലേഷണം മിസ്ററിക്കുകളോട് നമ്മെ എത്രമാത്രം അടുപ്പിക്കുന്നു എന്നുള്ളത് ആശ്ചര്യകരമായ ഒരു വസ്തുതയത്രേ.

'പാശ്ചാത്യരാജ്യങ്ങളിലെ മിസ്റ്റിക്കും പൗരസ്ത്യരാജ്യങ്ങളിലെ ഋഷിയും ആധുനികശാസ്ത്രത്തിലും പ്രായോഗികസാന്മാർഗ്ഗികപാഠങ്ങളിലും ബലമായ അംഗീകാരം കണ്ടെത്തുന്നുണ്ട്. ഇരുകൂട്ടരും പഠിപ്പിക്കുന്നതു് സെൽഫിനെ (അഹത്തെ) കീഴടക്കണമെന്നും, സെൽഫ് എന്നതു് ഒരു മാർഗ്ഗംമാത്രമാണെന്നും ലക്ഷ്യമല്ലെന്നും ആകുന്നു.'

അഹത്തിന്റെ 'സൗകര്യപ്രദവും താത്കാലികവുമായ മിഥ്യയിൽ'നിന്നും യഥാർത്ഥമായ ആത്മാവിലേയ്ക്കുള്ള ആദ്ധ്യാത്മികവളർച്ചയുടെ ശാസ്ത്രവും പ്രക്രിയയും സന്മാർഗ്ഗശാസ്ത്രം, സൗന്ദര്യശാസ്ത്രം, മതം എന്നിവയുടെ വിശിഷ്ടസംഭാവനകളാണ്. ഈ ശാസ്ത്രം മനുഷ്യന് കർമ്മത്തിലും പ്രാർത്ഥനയിലും, സമൂഹമദ്ധ്യത്തിലും ഏകാന്തതയിലും പോഷണം നല്കുന്നു. സേവനബോധത്തോടും സമർപ്പണഭാവത്തോടുംകൂടി ചെയ്യുന്ന കർമ്മം; പ്രാർത്ഥനയിലും ധ്യാനത്തിലുംകൂടി—ഭക്തിയിലൂടെയും ഭജനത്തിലൂടെയും—തേടുന്ന അന്തഃപ്രവേശത്തിന്റെ ദാർഢ്യം—ഇവയാണ് ആദ്ധ്യാത്മികവളർച്ചയുടെ ഉഭയപ്രക്രിയകൾ. ശ്രീകൃഷ്ണൻ ഗീതയിൽ (VIII. 7) പഠിപ്പിക്കുന്നു:

'തസ്മാത് സർവ്വേഷു കാലേഷു മാം അനുസ്മര, യുദ്ധ്യ ച.'

'അതുകൊണ്ട്, സദാസമയം എന്നെ ധ്യാനിക്കുക; (ജീവിത) യുദ്ധത്തിൽ നിരതനായിരിക്കയും ചെയ്യുക.'

ഗീതയിലെ പതിനൊന്നാം അദ്ധ്യായത്തിലെ 55-ാം ശ്ലോകം അവതരിപ്പിച്ചുകൊണ്ട് ശങ്കരാചാര്യർ പറയുന്നു:

അധുനാ സർവ്വസ്യ ഗീതാശാസ്ത്രസ്യ സാരഭൂതോ അർത്ഥാ നിഃശ്രേയസാർത്ഥോ അനുഷ്ഠേയതോന സമുച്ചിത്യ ഉച്യതേ—

'ഇപ്പോഠം സമ്പൂർണ്ണമായ ഗീതാശാസ്ത്രത്തിൻെറ സാരഭൂതമായ അർത്ഥത്തിൻെറ പ്രയോഗികവിവക്ഷകഠം. ആദ്ധ്യാത്മിക സ്വാതന്ത്ര്യത്തിലേയ്ക്കു നയിക്കാനുള്ള ഉദ്ദേശ്യത്തോടെ, പ്രഖ്യാപിക്കപ്പെടുന്നു:'

മത്കർമ്മകൃത്, മത്പരമോ, മദ്ഭക്തഃ സംഗവർജിതഃ
നിർവൈരഃ സർവ്വഭൂതേഷു യഃ സഃ മാമേതി പാണ്ഡവ.

'അല്ലയോ അർജ്ജുന! എനിക്കു് സമർപ്പണം ചെയ്തുകൊണ്ടു് കർമ്മം ചെയ്യുക; എന്നെ (നിൻെറ ജീവിതത്തിൻെറ) പരമലക്ഷ്യമാക്കുക; ഇന്ദ്രിയസംഗത്തിൽനിന്നും മുക്തനായി എൻെറ ഭക്തനായിരിക്കുക; ആരോടും ശത്രുതയില്ലാത്തവനാകുക;—ഇത്തരം ഒരന്വേഷകൻ എന്നെ പ്രാപിക്കും.'

ജീവിതംതന്നെ ഈ ആദ്ധ്യാത്മികവളർച്ചയുടെ ശാസ്ത്രപരീക്ഷണശാലയാകുന്നു. ബാഹ്യമായ കർമ്മവും ആന്തരമായ ധ്യാനവും അതിലെ രണ്ടു കാര്യക്ഷേത്രങ്ങളാണു്. പുറമേയുള്ള ക്ഷേത്രമോ പള്ളിയോ മോസ്ക്കോ, അഥവാ വീട്ടിനകത്തുള്ള പ്രാർത്ഥനമുറിയോ മറെറാരു പരീക്ഷണശാലയാകുന്നു. ഇവയെക്കാഠം പ്രധാനമാണു് പരിശീലനം നേടിയ ശുദ്ധമായ മനസ്സിൻെറ പരീക്ഷണശാല. ആരാധനയും മതാനുഷ്ഠാനങ്ങളും മററുമതാചാരങ്ങളും പ്രയോജനകരങ്ങളായ ഉപകരണങ്ങളാണു്; വെറും ഭക്തിയുടെ നിർവ്വികാരചടങ്ങുകഠം ആകരുതെന്നുമാത്രം. ഇവ സ്വയം ലക്ഷ്യങ്ങളല്ല; ആദ്ധ്യാത്മികവളർച്ചയുടെ മാർഗ്ഗങ്ങളാണു്. ഗതിശീലമായ വ്യക്തിത്വത്തിൻെറ ഉപകരണങ്ങളും സ്വഭാവരൂപവത്കരണത്തിനുവേണ്ടിയുള്ള ഗഹനമായ വിദ്യാഭ്യാസവും ആണു്.

## 22. പുരാതനവേദാന്തവും ആധുനികശാസ്ത്രവും തമ്മിലുള്ള സാദൃശ്യം.

സ്വഭാവത്തേയും മനോഭാവത്തേയും ഉദ്ദേശ്യങ്ങളേയും സംബന്ധിച്ചു് ഭാരതീയവേദാന്തത്തിൽ വികസിച്ച മതവും ആധുനികശാസ്ത്രവും വളരെ സമീപസ്ഥങ്ങളാണെന്നു് സ്വാമി വിവേകാനന്ദൻ കാണിച്ചിട്ടുണ്ടു്. രണ്ടും ആദ്ധ്യാത്മികസാധനകളാണു്. ഭൗതികപ്രപഞ്ചത്തിൻെറ സൃഷ്ടിപ്രക്രിയ, കാരണഫലങ്ങളുടെ ഐക്യസിദ്ധാന്തം, വസ്തുവിൻേറയും ഊർജ്ജത്തിൻേറയും ഐക്യവും സംരക്ഷണവും, പ്രപഞ്ചപരിണാമത്തിൻേറയും ജൈവപരിണാമത്തി

ൻേറയും ആശയം—ഇവയിലെല്ലാം രണ്ടുംതമ്മിൽ ധാരാളം യോജിപ്പുണ്ടു്. പാശ്ചാത്യരാജ്യങ്ങളിലെ പ്രകൃത്യതീതമതസിദ്ധാന്തങ്ങളിൽനിന്നും വ്യത്യസ്തമായി വേദാന്തത്തിലും ആധുനികശാസ്ത്രത്തിലും പ്രപഞ്ചസൃഷ്ടി, വിവേകാനന്ദൻ ചൂണ്ടിക്കാണിച്ചതുപോലെ, സ്വയം പരിണമിക്കുന്ന ഒരു കാരണത്തെ—പരമസത്യത്തെ—സങ്കല്പിക്കുന്നുണ്ടു്. വേദാന്തം അതിനെ ബ്രഹ്മൻ എന്നു വിളിക്കുന്നു. സാർവലൗകികമായ ആദ്ധ്യാത്മികതത്ത്വമാണതു്. തൈത്തിരീയോപനിഷത്തു് (III–1) നല്കുന്ന ഗംഭീരമായ ബ്രഹ്മനിർവചനവാക്യം ഏതു ശാസ്ത്രചിന്തകനും സ്വാഗതം ചെയ്യുന്നതാണു്:

യതോ വാ ഇമാനി ഭൂതാനി ജായന്തേ,
യേന ജാതാനി ജീവന്തി;
യത് പ്രയന്ത്യഭിസംവിശന്തി,
തദ്‌വിജിജ്ഞാസസ്വ, തദ്‌ബ്രഹ്മേതി.

'ഏതിൽനിന്നു് ഈ ജീവികളെല്ലാം ജനിക്കുന്നുവോ, ഏതിൽ ജീവികളെല്ലാം നിലനില്ക്കുന്നുവോ, ഏതിൽ പ്രളയകാലത്തു് എല്ലാം പ്രവേശിക്കുന്നുവോ, അതിനെ അറിയുക; അതാണു് ബ്രഹ്മം.'

ആധുനികശാസ്ത്രജ്ഞന്മാരെ സംബന്ധിച്ചിടത്തോളം, ആ സ്വയം പരിണാമിയായ കാരണം ഒരു ഭൗതികയാഥാർത്ഥ്യമായ ആ പശ്ചാത്തലവസ്തുവോ, ജ്യോതിശ്ശാസ്ത്രജ്ഞനായ ഫ്രെഡ് ഹോയിലിൻെറ അഭിപ്രായത്തിൽ പ്രപഞ്ചധൂളിയോ ആകുന്നു. എന്നാൽ, പരിണാമഫലമായ മനുഷ്യൻെറ ബോധപ്രകാശത്തിൽ അതിനെ വീക്ഷിക്കുന്ന വേദാന്തത്തെ സംബന്ധിച്ചിടത്തോളം അതു് 'ചിത്' ആകാശമാകുന്നു; സാർവലൗകികമായ ആദ്ധ്യാത്മികതത്ത്വമാകുന്നു.

ആധുനികശാസ്ത്രവും പുരാതനവേദാന്തവും തമ്മിലുള്ള ആദ്ധ്യാത്മികബന്ധത്തെപ്പററി വിവേകാനന്ദസ്വാമികരം 1893 ൽ ചിക്കാഗോയിൽവെച്ചു് നടന്ന മതമഹാസമ്മേളനത്തിൽവെച്ചു് ഇങ്ങനെ പറയുകയുണ്ടായി (കംപ്ലീററ്‌വർക്‌സ്, വാള്യം 1, പതിനൊന്നാം പതിപ്പു്, പു. 15)

'സൃഷ്ടിയല്ല അഭിവ്യക്തിയാണു് ഇന്നു് ശാസ്ത്രത്തിൻെറ വാദം. ഹിന്ദു ഇതിൽ സന്തോഷിക്കുന്നു. യുഗങ്ങളായി താൻ ഹൃദയത്തിൽവെച്ചു താലോലിച്ചിരുന്നതു് കൂടുതൽ പ്രബലമായ ഭാഷയിൽ, ഏററവും അടുത്തകാലത്തെ ശാസ്ത്രത്തിൻെറ നിഗമനങ്ങളുടെ വെളിച്ചത്തിൽ, പഠിപ്പിക്കുവാൻ പോകയാണു്.'

ആധുനികശാസ്ത്രീയചിന്തയിൽ, ഇപ്പോഴും, ആദ്ധ്യാത്മിക യാഥാർത്ഥ്യത്തിനോ തത്ത്വത്തിനോ വേദാന്തത്തിലെപ്പോലെയുള്ള സ്ഥാനം ലഭിച്ചിട്ടില്ലെങ്കിലും, നേരത്തേ ചൂണ്ടിക്കാണിച്ചതുപോലെ, ജീവശാസ്ത്രജ്ഞന്മാരായ ടെയിൽ ഹാർഡ് ഡി ഷാർദാൻ ജൂലിയൻ ഹക്സിലി മുതലായ ഇരുപതാം ശതകത്തിലെ അനേകം ശാസ്ത്രജ്ഞന്മാർ ഭൗതികശാസ്ത്രത്തിലെ ഭൗതികവാദത്തെ മാറ്റിവെപ്പെടുത്താനും ശാസ്ത്രീയലോകചരിത്രത്തിൽ ആദ്ധ്യാത്മികാനുഭവങ്ങൾക്ക് സ്ഥാനം നല്കാനും ശ്രമിച്ചിട്ടുണ്ട്. തോമസ് ഹക്സ്‌ലി പോലും, മുമ്പുദ്ധരിച്ചതുപോലെ, ഭൗതികവാദം ക്ഷണിക്കാതെ കേറിവരുന്നതായിട്ടാണ് കാണുന്നത്. ഈ ശതാബ്ദത്തിൽ ഈ പ്രതിഷേധം മഹാന്മാരായ ഫിസിസിസ്റ്റുകളും ഉയർത്തിയിരിക്കുന്നു. സർ ജെയിംസ് ജീൻസിന്റെ അഭിപ്രായത്തിൽ, ഇരുപതാം ശതകത്തിലെ ഭൗതികശാസ്ത്രത്തിൽനിന്നും തെളിഞ്ഞുവരുന്ന പ്രപഞ്ചചിത്രം വസ്തുവിനെ പൂർണ്ണമായും നിരാകരിക്കുന്നതും 'മനസ്സിന്റെ ഏകാന്തവും പരമവുമായ വിളയാട്ടത്തെ' അംഗീകരിക്കുന്നതുമാണ്. (ദി ന്യൂ ബാക്ക്ഗ്രൗണ്ട് ആഫ് സയൻസ്, പു. 307), ജ്യോതിശ്ശാസ്ത്രജ്ഞനായ ആർ. ഏ. മില്ലിക്കൻ ഭൗതികവാദത്തെ 'ബുദ്ധിശ്ശൂന്യതയുടെ തത്ത്വശാസ്ത്ര'മായാണ് പരിഗണിക്കുന്നത്. (ആൻ ആട്ടോബയോഗ്രഫി, അവസാന അദ്ധ്യായം).

## 23. തത്ത്വശാസ്ത്രം: ശാസ്ത്രത്തിന്റെയും മതത്തിന്റേയും സമന്വയം

അങ്ങനെ ഇരുപതാം നൂററാണ്ടിലെ ഫിസിക്സ് വിട്ടുവീഴ്ചയില്ലാത്ത ഭൗതികവാദത്തിൽനിന്നും മുഖം തിരിച്ചുകളഞ്ഞിരിക്കുന്നു. ജീവശാസ്ത്രവും ഇക്കാര്യത്തിൽ ഒട്ടും പിറകിലല്ല. ശാസ്ത്രീയചിന്തയുടെ ചക്രവാളത്തിൽ മനസ്സിന്റേയും ബോധത്തിന്റേയും വെല്ലുവിളികൾ ഉയർന്നതിനുശേഷം അവിടെ ഒരു ആദ്ധ്യാത്മിക വിപ്ലവംതന്നെ പതുക്കെപ്പതുക്കെ സംഭവിച്ചുകൊണ്ടിരിക്കയാണ്. തത്ഫലമായി ഒരു പുതിയ ശാസ്ത്രപാശ്ചാത്തലം വികസിപ്പിച്ചെടുക്കേണ്ട ആവശ്യം ഉന്നയിച്ചുകൊണ്ട് ജീൻസ് പറയുന്നു (ദി ന്യൂ ബാക്ക്ഗ്രൗണ്ട് ഓഫ് സയൻസ് പു. 2–6):

> 'പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനമായപ്പോൾ പഴയ തത്ത്വശാസ്ത്രം പ്രവർത്തിക്കാതായി. ഇരുപതാം നൂററാണ്ടിലെ ഫിസിസിസ്റ്റു് ഒരു പുതിയ തത്ത്വശാസ്ത്രം തട്ടിപ്പടച്ചെടുക്കയാണ്. അയാൾ പ്രകൃതിയെ തന്നിൽനിന്നും പൂർണ്ണമായും വ്യത്യസ്തമായി പരിഗണിക്കുന്നില്ല എന്നതാണ് ആ

പുതിയ തത്ത്വശാസ്ത്രത്തിന്റെ സാരം. ചിലപ്പോൾ പ്രകൃതിയെന്നതു് അയാൾ സ്വയം സൃഷ്ടിക്കുന്നതും തിരഞ്ഞെടുക്കുന്നതും വേർതിരിച്ചെടുക്കുന്നതും ആകുന്നു; ചിലപ്പോൾ അയാൾ നശിപ്പിക്കുന്നതും ആകുന്നു.

'അങ്ങനെ ഇരുപതാം നൂററാണ്ടിൽ ഭൗതികശാസ്ത്രചരിത്രം ശുദ്ധമേ മാനുഷികമായ വീക്ഷണകോണത്തിൽനിന്നും ക്രമാനുഗതമായ മോചനത്തിന്റെ ചരിത്രമാകുന്നു.'

ജൂലിയൻ ഹക്സ്‌ലിയും ഷാർദാനും ജൈവപരിണാമത്തിൽ ലോകവസ്തുവിന്റെ ആദ്ധ്യാത്മികസ്വഭാവം പ്രകടമാകുന്നതായി കാണുന്നു. ഫിസിക്സും ജ്യോതിശ്ശാസ്ത്രവും പ്രകടമാക്കുന്ന പ്രകൃതിയുടെ ബാഹ്യത്തിൽനിന്നും വ്യത്യസ്തമായി ജീവശാസ്ത്രം പരിണാമസിദ്ധാന്തത്തിലൂടെ പ്രകൃതിയുടെ ആന്തരികം പ്രകടമാക്കുന്നതായി ചാർഡിൻ സ്ഥാപിക്കുന്നുണ്ടു്. വേദാന്തം 'ഈ ആന്തരിക'ത്തെ പ്രത്യക്‌രൂപമെന്നും 'ബാഹ്യ'ത്തെ പരാക്‌രൂപമെന്നും വിളിക്കുന്നു. ഇവ രണ്ടും ഒരേ പ്രകൃതിയുടെ രണ്ടു രൂപങ്ങളത്രേ.

ആധുനികശാസ്ത്രം വസ്തുക്കളുടെ ആന്തരികസത്തയുടെ പ്രാധാന്യം അംഗീകരിക്കുമ്പോൾ, ശാസ്ത്രീയമായ 'പശ്ചാത്തലവസ്തു'വിനു് ഒരു ആദ്ധ്യാത്മികാഭിമുഖ്യം സിദ്ധിക്കും; അങ്ങനെ ഭൗതികശാസ്ത്രം വേദാന്തത്തിലെ 'പശ്ചാത്തലസത്യ'മായ ബ്രഹ്മത്തോടു് അടുക്കും. ആന്തരികബാഹ്യങ്ങളുടെ സംശ്ലേഷണമാണു് തത്ത്വശാസ്ത്രം. ഇതുതന്നെയാണു് യുഗങ്ങൾക്കുമുമ്പു് വേദാന്തം നേടിയ സമ്യക്-ജ്ഞാനം അഥവാ സമഗ്രവും പൂർണ്ണമായ പൂർണ്ണസത്യജ്ഞാനം. സത്യത്തിനു് ബാഹ്യമെന്നും ആന്തരികമെന്നുമുള്ള വ്യത്യാസങ്ങളില്ല. ഈ തരംതിരിവുകൾ മനുഷ്യൻ പഠന-ഗവേഷണങ്ങളുടേയും നിത്യജീവിതത്തിന്റേയും സൗകര്യത്തിനുവേണ്ടി കല്പിച്ചിട്ടുള്ളവയാണു്.

ഭൗതികശാസ്ത്രത്തിന്റെ വിവിധശാഖകൾ ഒരേയൊരു ഭൗതികപ്രകൃതിയുടെ പഠനത്തിനുവേണ്ടിയുള്ള വിവിധ സമീപനങ്ങളാകുന്നു; ഈ ശാഖകളെല്ലാം കുറെ പുരോഗമിച്ചുകഴിഞ്ഞാൽ പരസ്പരം കലർന്നും സംയോജിച്ചും ബാഹ്യപ്രകൃതിയുടെ ഗംഭീരവും ഏകീകൃതവുമായ ഒരു ശാസ്ത്രമായിത്തീരും. അതുപോലെ ബാഹ്യപ്രകൃതിയെ സംബന്ധിച്ചും ആന്തരികപ്രകൃതിയെസംബന്ധിച്ചും ഉള്ള ശാസ്ത്രങ്ങൾ യോജിച്ചു് സമഗ്രസത്യശാസ്ത്രമായിത്തീരും. ഇതുതന്നെയാണു് വേദാന്തത്തിലെ ബ്രഹ്മവിദ്യ. ബ്രഹ്മമെന്നാൽ ഭൗതികവും ഭൗതികേതരവുമായ സമഗ്രസത്യമെന്നർത്ഥമാകുന്നു. മുണ്ഡകോപനി

ഷത്തു് (I. 1. 1) ബ്രഹ്മവിദ്യയെ സർവ്വവിദ്യാപ്രതിഷ്ഠ അഥവാ എല്ലാ ശാസ്ത്രങ്ങളുടേയും അടിസ്ഥാനം എന്നു വിളിക്കുന്നു. ശ്രീകൃഷ്ണൻ ഗീതയിൽ (XIII 2)പറയുന്നു:

ക്ഷേത്ര-ക്ഷേത്രജ്ഞയോർജ്ഞാനം
യത് തജ്ജ്ഞാനം മതം മമ.

'അനാത്മാവും വസ്തുക്കളുടെ ബാഹ്യവുമായ ക്ഷേത്രത്തെക്കുറിച്ചും ക്ഷേത്രത്തെ അറിയുന്നവനെക്കുറിച്ചും ഉള്ള ജ്ഞാനമാണു് യഥാർത്ഥ ജ്ഞാനം, എന്റെ അഭിപ്രായത്തിൽ.'

സ്വാമി വിവേകാനന്ദൻ പ്രതിപാദിച്ച വേദാന്തത്തിന്റെ സർവ്വാശ്ലേഷിത്വത്തെപ്പററി റൊമൈൻ റോളണ്ടു് പറയുന്നു (ദി ലൈഫ് ഓഫ് വിവേകാനന്ദ, പു. 289):

'താൻ പ്രതിപാദിക്കുന്ന രീതിയിലുള്ള സ്വതന്ത്രമായ മതത്തെ ശാസ്ത്രം സ്വീകരിച്ചാലും ശരി, സ്വീകരിച്ചില്ലെങ്കിലും ശരി, അദ്ദേഹത്തിന്റെ ശാന്തമായ അഭിമാനത്തിനു് യാതൊരു ക്ലേശവുമില്ല. അദ്ദേഹത്തിന്റെ മതം ശാസ്ത്രത്തെ അംഗീകരിക്കുന്നുണ്ടു്. സത്യത്തോടു കൂറുള്ള അന്വേഷകർക്കെല്ലാം സ്ഥാനം നല്കത്തക്കവണ്ണം അത്ര വിശാലമാണു് അതിന്റെ രംഗം.'

1896 ൽ ലണ്ടനിൽവെച്ചു് 'ദി ആബ്സല്യൂട്ടു് ആൻഡ് മാനിഫെസ്റ്റേഷൻ' എന്ന വിഷയത്തെപ്പററി നടത്തിയ പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ പറയുന്നു (കംപ്ളീററ് വർക്സ്, വാല്യം II ഒമ്പതാം പതിപ്പു് പു. 140):

'ശാസ്ത്രത്തിന്റെ നീക്കം എങ്ങോട്ടാണെന്നു് നിങ്ങൾ കാണുന്നില്ലേ? ഭാരതം മെററഫിസിക്സിലും തർക്കശാസ്ത്രത്തിലും കൂടി മനഃശാസ്ത്രപഠനത്തിൽ മുന്നേറി. യൂറോപ്യന്മാർ ബാഹ്യപ്രകൃതിയിൽനിന്നു തുടങ്ങി അതേ നിഗമനങ്ങളിൽ എത്തിച്ചേരുന്നു. മനസ്സിലൂടെ അന്വേഷിക്കുമ്പോൾ, അവസാനം എല്ലാററിന്റേയും സാരസർവ്വസ്വമായി, ഏകത്വത്തിൽ, സാർവ്വലൗകികമായ ഏകത്വത്തിൽ, എല്ലാത്തിന്റേയും ഉള്ളിലുള്ള ആത്മാവിൽ, നാം ചെന്നെത്തുന്നു. ഭൗതികശാസ്ത്രത്തിലൂടെയും നാം ഈ ഏകത്വത്തിൽത്തന്നെയാണു് ചെന്നെത്തുന്നതു്.'

## 24 ശ്രീകൃഷ്ണന്റെ ശാസ്ത്രമതസംശ്ലേഷണം

ശ്രീമദ്ഭാഗവതം ഭൗതികശാസ്ത്രത്തിന്റേയും മതശാസ്ത്രത്തിന്റേയും പരസ്പരപൂരകസ്വഭാവത്തെ പരാമർശിക്കുന്നുണ്ടു്. മനു

ഷ്യന്റെ ജ്ഞാനത്തേയും പൂർണ്ണതയേയും സംബന്ധിച്ച് ശ്രീകൃഷ്ണന്റെ അർത്ഥഗർഭമായ ഭാഗവതോക്തികളിതാ (XI. vii. 19 -21):

> പ്രായേണ മനുജാ ലോകേ ലോകതത്ത്വവിചക്ഷണാഃ
> സമുദ്ധരന്തി ഹി ആത്മാനം ആത്മനൈവാശുഭാശയാത്.

'പ്രായേണ, ലോകത്തിൽ, ബാഹ്യലോകത്തിന്റേയോ പ്രകൃതിയുടേയോ സത്യത്തെ അന്വേഷിക്കുന്നതിൽ വിചക്ഷണരായിട്ടുള്ളവർ തിന്മകളുടെ സ്രോതസ്സുകളിൽനിന്നെല്ലാം സ്വയം തങ്ങളെ ഉദ്ധരിക്കുന്നു.'

> ആത്മനോ ഗുരുർ ആത്മൈവ പുരുഷസ്യ വിശേഷതഃ
> യത് പ്രത്യക്ഷാനുമാനാഭ്യാം ശ്രേയോസൗ അനുവിന്ദതേ

'മനുഷ്യനു് വിശേഷിച്ചും, തന്റെ ഗുരു താൻതന്നെയാണു്. കാരണം, പ്രത്യക്ഷമായ ഇന്ദ്രിയ നിരീക്ഷണങ്ങളിലൂടെയും അനുമാനങ്ങളിലൂടെയും അവൻ ശ്രേയസ്സ് നേടിയെടുക്കുന്നു.'

> പുരുഷത്വേച മാം ധീരാഃ സാംഖ്യയോഗവിശാരദാ
> ആവിസ്തരാം പ്രപശ്യന്തി സർവ്വശക്ത്യുപബൃംഹിതം.

'ഈ മനുഷ്യവ്യക്തിത്വത്തിൽത്തന്നെ, ആദ്ധ്യാത്മികശാസ്ത്രത്തിലും പ്രക്രിയയിലും വിശാരദരായ ബുദ്ധിമാന്മാർ സർവ്വശക്തിയുടെയും സ്രോതസ്സായി എന്നെ സ്പഷ്ടമായി കാണുന്നു.'

## 25 പരിണാമം വേദാന്തദൃഷ്ടിയിൽ

വേദാന്തം പരിണാമപ്രക്രിയയെ മുഴുവൻ വീക്ഷിക്കുന്നതു് ഘടനയുടേയും രൂപത്തിന്റേയും അനുക്രമമായ പരിണാമമായും ആന്തരികവും അനന്തവുമായ ആത്മാവിന്റെ പ്രകാശനം എന്ന നിലയിലും ആകുന്നു. അതു് വസ്തുവിന്റെ പരിണാമവും ആത്മാവിന്റെ അഭിവ്യക്തിയുമാണു്. ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രം ആദിമജീവജാലങ്ങളിൽത്തന്നെ, പ്രാഥമികരൂപത്തിൽ, ബോധത്തിന്റേയും അതിലൂടെ അനുഭവത്തിന്റേയും ഒരു അടിസ്ഥാനതത്ത്വം തിരിച്ചറിയുന്നുണ്ടു്. ജീവശാസ്ത്രം ജീവനുള്ള സെല്ലിനെ വിവരിക്കുന്നതു് സ്വയം ഇരട്ടിക്കുന്ന വസ്തുവായിട്ടാണു്; ഇവിടെ അനുഭവം എന്ന ഒരു നൂതനമൂല്യം പ്രത്യക്ഷപ്പെടുന്നു. വിശാലമായ പ്രപഞ്ചത്തിൽ അതിനുമുമ്പുള്ള പരിണാമത്തിന്റെ കോടാനുകോടി വർഷങ്ങളിൽ ഒരിക്കലും പ്രകടമാകാതിരുന്ന ഒരു നവീന മൂല്യമാണു് ജീവനോടൊപ്പം പ്രത്യക്ഷപ്പെടുന്നതു്.

ഈ ആദ്ധ്യാത്മികമായ ബോധമൂല്യം 'വളരുന്നുവോ' എന്നു തോന്നും. പരിണാമശ്രേണിയിൽ ഉയരുന്തോറും ഈ അനുഭവത്തി

ൻെറ ആധാരം സമൃദ്ധിയിലും വൈവിധ്യത്തിലും അനുക്രമമായി വികസിക്കയും, അനുഭവിക്കുന്നവൻ എന്നും അനുഭവിക്കപ്പെടുന്നതു് എന്നും രണ്ടു ധ്രുവങ്ങളിലായി പ്രസ്ഫുടമാകയും ചെയ്യുന്നു. സ്നായുമണ്ഡലത്തിൻെറ പരിണാമം ആഴത്തിലും വൈപുല്യത്തിലും ബോധവികാസമായും, പരിസരത്തിൽ ജീവവസ്തുവിനുള്ള പിടി മുറുക്കമായും ആണു് പ്രകടമാകുന്നതു്.

മനുഷ്യൻ പരിണാമരംഗത്തു പ്രത്യക്ഷപ്പെട്ടതിനുശേഷം ഈ ബോധം അർത്ഥവത്തായ ഒരു പുതിയ പുരോഗതി നേടി. 'മനുഷ്യൻ ഒന്നിലേറെത്തരത്തിൽ വിശിഷ്ടനാണു്,' എന്നു് ജൂലിയൻ ഹക്സ്ലി പറയുന്നു. മററെല്ലാ ജീവജാലങ്ങളുടേയും ബോധമണ്ഡലം, മിക്കവാറും ബാഹ്യപരിസരത്തിലും കുറെയൊക്കെ ശരീരത്തിൻെറ അന്തർഭാഗത്തിലും ആണു്. രണ്ടായാലും അതു് ബാഹ്യപ്രകൃതി തന്നെയാണല്ലോ. മനുഷ്യനുമാത്രമേ അനുഭവത്തിൻെറ കർത്താവു് എന്ന നിലയിൽ ആത്മബോധമുള്ളു. പ്രകൃതിയുടെ ബാഹ്യവും ആന്തരികവുമായ അനുഭവവസ്തുവെന്ന നിലയിൽ അനാത്മവസ്തുവിനെ സംബന്ധിച്ച ബോധവും ഉണ്ടു്.

ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രത്തിൻേറയും പുരാതന വേദാന്തത്തിൻേറയും വീക്ഷണങ്ങളിൽ ഇതാണു് മനുഷ്യൻെറ വൈശിഷ്ട്യം. സ്നായുശാസ്ത്രമനുസരിച്ചു്, മനുഷ്യനു് പ്രകൃതിയിലാസകലം അധികാരം സിദ്ധിച്ചതു് ആത്മബോധം മൂലമാണു്. ഇതു് പ്രകൃതി നേടിയെടുത്തതോ, മനുഷ്യമസ്തിഷ്കഘടനയുടെ പരിണാമത്തിലൂടെയത്രേ. മാനവപരിണാമത്തിൻെറ പ്രാഥമികഘട്ടങ്ങളിൽ ഈ ആത്മബോധം അനുഭവത്തിൻെറ അവ്യക്തവും അപ്രധാനവുമായ ഒരു ധ്രുവമായിരുന്നു. എന്നാൽ ഭാരതീയ തത്ത്വശാസ്ത്രമനുസരിച്ചു്, മനുഷ്യൻെറ ഭാവിപരിണാമത്തിൻെറ ഭവിതവ്യതയെ സംബന്ധിച്ചും, മനുഷ്യനേയും പ്രകൃതിയെയും പററിയുള്ള അവൻെറ തത്ത്വശാസ്ത്രത്തെ സംബന്ധിച്ചും, ആത്മബോധം അതിഗംഭീരമായ വിവക്ഷകൾ ഉൾക്കൊള്ളുന്നതാണു്.

മാനവപരിണാമത്തേയും വൈശിഷ്ട്യത്തേയും സംബന്ധിച്ച വേദാന്തവീക്ഷണം ശ്രീമദ് ഭാഗവതത്തിലെ ഒരു പ്രത്യേക ശ്ലോകത്തിൽ (XI. 9. 28) കാണാം:

> സൃഷ്ട്വാ പുരാണി വിവിധാനി അജയാഽത്മശക്ത്യാ
> വൃക്ഷാൻ സരീസൃപപശൂൻ ഖഗദംശമത്സ്യാൻ
> തൈസ്തൈർ അതുഷ്ടഹൃദയഃ പുരുഷം വിധായ
> ബ്രഹ്മാവലോകധിഷണം മുദം ആപ ദേവഃ.

'പ്രകാശമയനായ ഈശ്വരൻ തന്റെ സ്വാഭാവികമായ ശക്തികൊണ്ടു് വൃക്ഷങ്ങൾ, ഇഴജന്തുക്കൾ, മൃഗങ്ങൾ, പക്ഷികൾ, ഷട്പദങ്ങൾ, മത്സ്യങ്ങൾ മുതലായവയെ സൃഷ്ടിച്ചിട്ടു് അതുകൊണ്ടൊന്നും സന്തുഷ്ടഹൃദയനാകാതെ (എല്ലാററിലും പരിവ്യാപ്തമായ ആത്മാവു് എന്ന നിലയിൽ) ബ്രഹ്മത്തെ സാക്ഷാത്കരിക്കാനുള്ള വിശിഷ്ട ശക്തിയുള്ള മനുഷ്യനെ സൃഷ്ടിച്ചു് വളരെ സന്തുഷ്ടനായി.'

## 26 ഇന്ത്യയിൽ മതപ്രവണത അനുഭവമാണു്, ഊഹാപോഹമല്ല

പ്രപഞ്ചരഹസ്യം മനുഷ്യനിൽ ആത്മരഹസ്യമായി കമ്പനം ചെയ്യുന്ന എന്നു് പരിണാമം സ്പഷ്ടമാക്കുന്നു. മാനവരഹസ്യം ദൂരീകരിക്കുന്നതുവരെ പ്രപഞ്ചവും രഹസ്യമായി നിലനില്ക്കും. അതുവരെ ശാസ്ത്രം, തത്ത്വശാസ്ത്രം, മതശാസ്ത്രം, തക്ശാസ്ത്രം ഇവയുടെയെല്ലാം പ്രപഞ്ച സത്യത്തെപ്പററിയുള്ള നിഗമനങ്ങൾ ഊഹാപോഹങ്ങളും സങ്കല്പങ്ങളുമായി അവശേഷിക്കയേയുള്ളു. മനുഷ്യനേയും പ്രകൃതിയേയും സംബന്ധിച്ചുള്ള പരമസത്യം വെറും ഊഹാപോഹത്തിന്റെ നിലവാരത്തിലായിരിക്കുന്നതു് ഭാരതത്തിനു് ഇഷ്ടമല്ലായിരുന്നു. അതുകൊണ്ടു് ഭാരതീയ ചിന്തകർ ബോധത്തേയും അഹത്തേയും സംബന്ധിച്ചുള്ള വസ്തുതകളെ, ബൃഹദാരണ്യകോപനിഷത്തിന്റെ ഭാഷയിൽ (1, 4, 7) പറഞ്ഞാൽ, 'കാലടിപ്പാടുകളെപ്പോലെ പിൻതുടൻ' ധൈര്യപൂർവ്വം അന്തർലോകത്തിലേയ്ക്കു പാഞ്ഞുകയറി. അങ്ങനെ ആഴത്തിലേയ്ക്കു് ഇറങ്ങിച്ചെന്നപ്പോൾ അവർ കണ്ടതു് പരിമിതവും കാലദേശബദ്ധവുമായ വസ്തുക്കളുടെ പുറകിലുള്ള അനന്തവും ശാശ്വതവുമായ സത്യമാണു്. അതിനെ അവർ അനുഭവസ്വരൂപമെന്നും ചിത്സ്വരൂപമെന്നും വിളിച്ചു. ലോകത്തിലെ വസ്തുക്കളുടേയും വിഷയങ്ങളുടേയും വൈവിധ്യങ്ങളെല്ലാം അതിന്റെ ചലിക്കുന്ന രൂപങ്ങൾ മാത്രമാണു്. ബൃഹദാരണ്യകം ഈ സമീപനത്തേയും അന്വേഷണലക്ഷ്യത്തേയും അർത്ഥപൂർണ്ണമായി ഇങ്ങനെ വിവരിക്കുന്നു:

'യത് സാക്ഷാത് അപരോക്ഷാത് ബ്രഹ്മ യ ആത്മാ സർവ്വാന്തരഃ'—പ്രത്യക്ഷമായ സാക്ഷാത്ബ്രഹ്മം എന്താണോ, ഏവരുടേയും അന്തരമായ ആത്മാവു് എന്താണോ, അതു്.

തത് ത്വം അസി 'അതു് നീ ആകുന്നു' എന്നു് ഛാന്ദോഗ്യോപനിഷത്തു് പ്രഖ്യാപിക്കുന്നു. അങ്ങനെ മരണവിധേയനായ മനുഷ്യൻ അമർത്ത്യമായ ദിവ്യത്വവുമായി ബന്ധിപ്പിക്കപ്പെടുന്നു. ഉപനിഷത്തുകൾ വീണ്ടും വീണ്ടും ദൃഢീകരിക്കുന്ന സത്യമാണിതു്.

ശാസ്ത്രജ്ഞനെന്ന നിലയിൽ ചിന്ത നല്കുന്ന ഫോർമുലയിലൂടെ വിശാല പ്രപഞ്ചത്തെ മനസ്സിലാക്കാൻ ഉതകുന്ന ഒരു ഗഹനമായ മാനം മനുഷ്യനുണ്ടെങ്കിൽ, ശുദ്ധബോധസ്വരൂപവും നിത്യവും അനന്തവുമായ ആത്മാവ് എന്ന നിലയിലുള്ള മാനം എത്ര വിപുലമായിരിക്കും! ഈ സത്യം ലോകത്തിലെ വസ്തുക്കളിലും പ്രക്രിയകളിലും വിഭക്തമെന്നപോലെയാണെങ്കിലും അവിഭക്തമായി നിലകൊള്ളുന്നു എന്നു ഗീത പറയുന്നു (13–16). അങ്ങനെ മനുഷ്യന്റെ ഉള്ളിൽ അനാവരണം ചെയ്യപ്പെട്ട രഹസ്യസമാധാനത്തിലൂടെ പ്രപഞ്ചരഹസ്യത്തിന്റെ സമാധാനവും ദൃശ്യമായി. ഉപനിഷദ്ഋഷികൾ പ്രപഞ്ചകേന്ദ്രം കണ്ടുപിടിച്ചതു് മനുഷ്യകേന്ദ്രത്തിലായിരുന്നു. ഈ കണ്ടുപിടിത്തത്തിലൂടെ മനുഷ്യന്റെ അനന്തമായ മാനം പ്രകടമായി; പ്രപഞ്ചം അതിന്റെ ആദ്ധ്യാത്മികമഹിമയിലും പ്രകടമായി. ഈ സത്യസാക്ഷാത്കാരമാണു് ജീവിതപൂർണ്ണത എന്നു് ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നു. ശ്വേതാശ്വതരോപനിഷത്തു് പറയുന്നു (II–15):

യദാത്മതത്ത്വേന തു ബ്രഹ്മതത്ത്വം
ദീപോപമേനേഹ യുക്തഃ പ്രപശ്യേത്
അജം ധ്രുവം സർവ്വതത്ത്വൈർ വിശുദ്ധം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ.

'ആത്മനിയന്ത്രണമുള്ള ആദ്ധ്യാത്മജിജ്ഞാസു ഈ ശരീരത്തിൽത്തന്നെ ആത്മതത്ത്വത്തിലൂടെ ബ്രഹ്മതത്ത്വത്തെ, എല്ലാവരുടേയും ഉള്ളിൽ കുടികൊള്ളുന്ന അനന്താത്മാവായി, സ്വയംപ്രകാശിക്കുന്ന ദീപത്തെപ്പോലെ സാക്ഷാത്കരിക്കുമ്പോൾ, ദിവ്യത്വത്തെ ജന്മരഹിതവും അനന്തവും പ്രകൃതിയുടെ പരിവർത്തനങ്ങളാൽ അസ്പൃഷ്ടവുമായി അറിഞ്ഞു് എല്ലാ ബന്ധങ്ങളിൽനിന്നും വിമുക്തനാകുന്നു.'

ഉപനിഷത്തുകളിലെ ഇത്തരം മന്ത്രങ്ങൾ ഗഹനവും ആനന്ദപ്രദവുമായ ഒരു ഗവേഷണഫലം പ്രഖ്യാപിക്കുന്നവയത്രെ. അവയുടെ ഭാഷതന്നെ ആ ആനന്ദത്തെ സൂചിപ്പിക്കുന്നു. ആത്മാവിന്റെ പരമതത്ത്വത്തോടൊപ്പം അവർ അസ്തിത്വം, ജ്ഞാനം, ശാന്തി, ആനന്ദം ഇവയുടേയും പാരമ്യത്തെ പ്രാപിച്ചിരുന്നു. അങ്ങനെ അനന്തമായ അനുഭവത്തിന്റെ ഏകീകൃതക്ഷേത്രത്തിലാണു് അവരെത്തിച്ചേന്നതു്. അതുകൊണ്ടു് അവർ തങ്ങളുടെ ഗവേഷണഫലത്തെ സത്യം, ജ്ഞാനം, അനന്തം എന്നിവയുടേയോ സത്, ചിത്, ആനന്ദം എന്നിവയുടേയോ അക്ഷയഖനിയായി പ്രഖ്യാപിച്ചു. സത്യവും അതു് ഉൾക്കൊള്ളുന്ന ജീവിതപൂർണ്ണതയും സാക്ഷാത്കരിക്കാനുള്ള വ്യഗ്രതയിൽ, അവർ വിശ്വത്തിന്റേയും ജീവജാലങ്ങളുടേയും,

വിശിഷ്യ മനുഷ്യന്റേയും പരിണാമഗതിയുടെ ശരിയായ അർത്ഥവും കണ്ടുപിടിച്ചു.

ജൈവവസ്തു പൂർണ്ണത തേടുന്നു; അതാണ് അതിന്റെ എല്ലാ പ്രവർത്തനങ്ങളുടേയും അന്തിമലക്ഷ്യം: ഇതു് ആധുനികജീവശാസ്ത്രത്തിന്റെ പ്രസ്താവനയാണ്. ഉപനിഷത്തുകളിലാകട്ടെ മുക്തിയുടേയും പൂർണ്ണതയുടേയും മനോഹരങ്ങളായ ആശയങ്ങളുണ്ട്, നാം ഇന്നു് ബദ്ധരാണ്; ശിഥിലീകൃതരാണ്. നാം മുക്തരാകാൻ ആഗ്രഹിക്കുന്നു; സമന്വിതരായി പൂർണ്ണതയെ സാക്ഷാത്കരിക്കാൻ ആഗ്രഹിക്കുന്നു, ഗുണപൂർണ്ണതയെന്നാണ് യേശുക്രിസ്തു ഇതിനെ വിളിക്കുന്നതു്. 'സ്വർഗ്ഗസ്ഥനായ പിതാവു് ഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും ഗുണപൂർണ്ണരാകുവിൻ' (മാത്യു, V-28). മുക്തിയുടെ ആനന്ദം സാക്ഷാത്കരിക്കുക; ബോധസീമ വികസിപ്പിക്കുക. ബുദ്ധൻ പറഞ്ഞതുപോലെ, പൂർണ്ണപ്രകാശമായ 'ബോധി' നേടുക—ഇതാണ് മാനവ പരിണാമത്തിന്റെ മഹത്തായ ലക്ഷ്യം. വിദ്യാഭ്യാസം, ശാസ്ത്രം, സംസ്കാരം, സാമൂഹ്യ-രാഷ്ട്രീയപ്രക്രിയകൾ, മതം-ഇവയെല്ലാം മാനവബോധസീമകളെ വികസിപ്പിക്കാനും മനുഷ്യന്റെ പൂർണ്ണതയുടെ ആഴവും വ്യാപ്തിയും വർദ്ധിപ്പിക്കാനും ഉള്ള ഉപായങ്ങളാണ്. ബാഹ്യലോകത്തിന്റേയും മനുഷ്യന്റെ ഗഹനങ്ങളായ അന്തർഭാഗങ്ങളുടേയും ജ്ഞാനവും അവയുടെ ആന്തരികതയുടേയും മേൽ നിയന്ത്രണവും നേടിക്കൊണ്ടാണ് മനുഷ്യൻ ഇതു സാധിക്കേണ്ടതു്. പ്രത്യക്ഷശാസ്ത്രങ്ങളിൽ ജ്ഞാനം ശക്തിയാണ്. എന്നാൽ മനുഷ്യന്റെ ആന്തരികപ്രകൃതിയുടെ ശാസ്ത്രമായ മതശാസ്ത്രത്തിലൂടെ നേടുന്ന ശക്തി പരിണാമത്തിൽ മാത്രമല്ല ഗുണപുഷ്ടലതയിലും മഹത്തരമാകുന്നു.

## 27. ധർമ്മം സാമൂഹികസന്മാർഗ്ഗശാസ്ത്രമെന്ന നിലയിൽ

ജൈവസംതൃപ്തികളുടെ പ്രേരണകളെ സംബന്ധിച്ച് അച്ചടക്കം പരിശീലിക്കാതെ, ആദ്ധ്യാത്മികവളർച്ചയുടെ അഥവാ മാനസിക-സാമൂഹികപരിണാമത്തിന്റെ ദീർഘപന്ഥാവിൽ മുന്നേറാൻ മനുഷ്യനു സാധ്യമല്ല. ഇത്തരം അച്ചടക്കത്തിലൂടെ അവൻ ആന്തരികജീവിതത്തിൽ കുറെയൊക്കെ സ്ഥിരത നേടണം. ഇതിനു് ജ്ഞാനവും സ്വപ്രയത്നവും ആവശ്യമാണ്. ഇതാണ് മനുഷ്യൻ നേടേണ്ട രണ്ടാമത്തെ ഹോമിയോസ്റ്റാസിസ്, ആദ്യത്തെ ഹോമിയോസ്റ്റാസിസ് പ്രകൃതിതന്നെ നേരത്തേ അവനുവേണ്ടി നേടീട്ടുണ്ട്. ഈ രണ്ടാമത്തെ ഹോമിയോസ്റ്റാസിസ്സാണ് ഗീത ഊന്നിപ്പറയുന്നതു്. 'സമത്വം യോഗ ഉച്യതേ-സമത്വം അഥവാ സമചിത്തതയാണ് യോഗം എന്നു പറയപ്പെടുന്നതു്,' ക്ലാഡ് ബർനാഡ് എന്ന ഫ്രഞ്ചു് മാനവശരീരശാസ്ത്രജ്ഞൻ പറയുന്നു: 'സുനി

ച്ചിതമായ ആന്തരികപരിതഃസ്ഥിതിയാണ് ഒരു സ്വതന്ത്രജീവിതത്തിനുള്ള അനിവാര്യവ്യവസ്ഥ.' മേല്പറഞ്ഞ ഗീതാവാക്യം ഈ ശാസ്ത്രീയസിദ്ധാന്തത്തിന്റെ ആദ്ധ്യാത്മികവിവരണമാണ്.

ധർമ്മത്തെ അഥവാ സന്മാർഗ്ഗബോധത്തെ സംബന്ധിച്ച ഭാരതീയാശയം സൂചിപ്പിക്കുന്നതു് ഈ അച്ചടക്കമാണ്. ഏതു മനുഷ്യസമൂഹത്തിലും അനിവാര്യവുമാണതു്. അതില്ലെങ്കിൽ, മനുഷ്യൻ മൃഗമായിത്തീരുന്നു എന്നാണ് ഭാരതീയബുദ്ധി അനുശാസിക്കുന്നതു്: 'ധർമ്മേണ ഹീനഃ പശുഭിഃ സമാനഃ' 'ധർമ്മമില്ലാത്തവൻ മൃഗസമാനനാണ്,' ധർമ്മമെന്നാൽ സമൂഹത്തിൽ മനുഷ്യനേയും മനുഷ്യനേയും ബന്ധിപ്പിക്കുന്ന തത്ത്വമാണ്. ഒരു മതവിശ്വാസപ്രമാണമെന്നോ, സിദ്ധാന്തമെന്നോ, മതപരമായ ചടങ്ങെന്നോ, പരലോകത്തിലേയ്ക്കു രക്ഷപ്പെടാനുള്ള ഏതെങ്കിലും പരിപാടിയെന്നോ അതിനു് അർത്ഥമില്ല. ഇഷ്ടികകൾ കൂട്ടിവെച്ചാൽ കെട്ടിടമാവില്ലല്ലോ. അവയെ ഒരു കെട്ടിടമാക്കിമാററാൻ സിമെൻറ് വേണം. അതുപോലെ വ്യക്തികളുടെ കൂട്ടം സമൂഹമാകുന്നില്ല. ഒരു സ്ഥാവരമായ വ്യക്തിത്വത്തിൽനിന്നും ഗതിശീലവും വികസ്വരവുമായ മനുഷ്യത്വത്തെ പരിണമിപ്പിക്കുന്ന ഒരു സമന്വയതത്ത്വം വേണം. സമൂഹത്തിലെ അംഗങ്ങളെ കൂട്ടിയിണക്കിനിർത്താൻ സഹായിക്കുന്ന ഈ തത്ത്വമാണ് ധർമ്മം. പരസ്പരസഹായത്തിന്റേയും പരസ്പരാശ്രയത്തിന്റേയും ആശയത്തിനു് അവിടെ ഊന്നലുണ്ട്. മനുഷ്യൻ യഥാർത്ഥമനുഷ്യനാകുന്നതു് മററു മനുഷ്യജീവികളുടെ സന്ദർഭത്തിലാകുന്നു. മഹാഭാരതത്തിൽ ശ്രീകൃഷ്ണൻ ധർമ്മത്തെ പ്രതിപാദിക്കുന്നതു് ഇങ്ങനെയാണ്:

ധാരണാത് ധർമ്മ ഇത്യുക്തഃ ധർമ്മോ ധാരയതേ പ്രജാഃ

'ധാരണം ചെയ്യുന്നതുകൊണ്ട് ധർമ്മം എന്നു പറയപ്പെടുന്നു. ധർമ്മം പ്രജകളെ ധരിക്കുന്നു (താങ്ങി നിർത്തുന്നു).'

### 28. പുരുഷാർത്ഥങ്ങൾ: മാനസിക സാമൂഹികപരിണാമ സന്ദർഭത്തിൽ

ഭാരതീയ ആദ്ധ്യാത്മികപാരമ്പര്യം ജൈവസംതൃപ്തിയുടെ അഥവാ കാമത്തിന്റെ നേർക്ക് നെററി ചുളിക്കയോ, അതിനെ നികൃഷ്ടമായി കരുതുകയോ ചെയ്യുന്നില്ല. കാമത്തിനുള്ള ഉപായമായ അർത്ഥവും (അഥവാ സമ്പത്തും) ഇവിടെ നികൃഷ്ടമായി കരുതപ്പെടുന്നില്ല. ഇവ രണ്ടും ന്യായയുക്തങ്ങളായ മാനവലക്ഷ്യങ്ങൾ അഥവാ പുരുഷാർത്ഥങ്ങളത്രേ. എന്നാൽ അനിയന്ത്രിതമായ ജൈവാഭിലാഷങ്ങളിൽനിന്നുദ്ഭവിക്കുന്ന ലോഭവും മോഹവും അസാന്മാർഗ്ഗികങ്ങ

ളാണ്. കാരണം, അവ സാമൂഹ്യവിരുദ്ധങ്ങളാകുന്നു. കാമത്തേയും അർത്ഥത്തേയും സാമൂഹ്യവിരുദ്ധങ്ങളാകാതെ നിയന്ത്രിക്കാനായി മൂന്നാമതൊരു പുരുഷാർത്ഥം കല്പിക്കപ്പെട്ടന്നു. അതാണ് ധർമ്മം അഥവാ സന്മാർഗ്ഗബോധം ഈ ധർമ്മം എന്ന തൃതീയപുരുഷാർത്ഥം ആദ്യത്തെ രണ്ടുപുരുഷാർത്ഥങ്ങളേയും സാക്ഷാത്കരിക്കാൻ എല്ലാവരേയും സഹായിക്കുന്നു. ശക്തരും ബുദ്ധിമാന്മാരുമായ ചിലർക്കുവേണ്ടി മാത്രമുള്ളവയല്ല ഈ പുരുഷാർത്ഥങ്ങൾ. കാമത്തിന്റെ സർഗ്ഗാത്മകതയും സാധുതയും ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ ഇങ്ങനെ പ്രകടമാക്കുന്നു (VII. II):

ധർമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതർഷഭ

'അല്ലയോ ഭരതശ്രേഷ്ഠ, ധർമ്മത്തിനു വിരുദ്ധമല്ലാതെ, എല്ലാ ജീവജാലങ്ങളിലുമുള്ള ഇന്ദ്രിയാഭിലാഷം അഥവാ കാമം ഞാനാണ്.'

ഇന്ത്യൻ ആദ്ധ്യാത്മികപാരമ്പര്യം ധർമ്മം, അർത്ഥം, കാമം എന്നീ മൂന്നുപുരുഷാർത്ഥങ്ങളെ ത്രിവർഗ്ഗം എന്ന പേരിൽ അഭേദ്യങ്ങളായ മൂന്നു കാര്യങ്ങളുടെ സമൂഹമായി പരിഗണിക്കുന്നു. സുവ്യവസ്ഥിതമായ മനുഷ്യസമൂഹത്തിൽ, അതു് നിരീശ്വരവാദിയോ അസ്തിത്വവാദിയോ അജ്ഞേയവാദിയോ ആകട്ടെ, അതിന്റെ ഊടും പാവുമായിരിക്കുന്നതു് ഈ മൂന്നു മൂല്യങ്ങളാണ്. നാലാമത്തെ മൂല്യം അഥവാ ചതുർത്ഥപുരുഷാർത്ഥം മോക്ഷമാണ്. ആത്മാവിന്റെ പരമമായ മോചനമാണിതു്. ഇതു് സാമൂഹ്യാതീതവും, ആഗ്രഹിക്കയും പ്രയത്നിക്കയും ചെയ്യുന്ന ചിലർക്കുവേണ്ടി മാത്രമുള്ളതുമായ ഒരു മൂല്യമാണ്. മുക്തിയെന്നാൽ സത്യത്തിന്റെ ആദ്ധ്യാത്മികമാനങ്ങളിൽ ചുഴിഞ്ഞിറങ്ങുകയും, തന്റെ യഥാർത്ഥപ്രകൃതിയെ അതിന്റെ പരിപൂർണ്ണമഹിമയോടെ സാക്ഷാത്കരിക്കയുമാണ്. ഇതു് ചുരുക്കം ചിലർക്കുമാത്രമേ സാധിക്കൂ. മററുള്ളവർക്ക് മോക്ഷാനുഭവം ഉണ്ടാകുന്നതു് സാമൂഹ്യപരിതഃസ്ഥിതികളുടെ പരിമിതിയിലുള്ള ധർമ്മം എന്ന നിലയ്ക്കാണ്. അങ്ങനെ ധർമ്മം ലൗകികവും ആദ്ധ്യാത്മികവും, സാമൂഹ്യവും സാമൂഹ്യാതീതവും ആയ മൂല്യങ്ങളുടെ സംഗമസ്ഥാനത്തു് നിലകൊള്ളുന്നു. ഇന്ത്യയുടെ വൈദികവും ലൗകികവുമായ സാഹിത്യമെല്ലാം ധർമ്മമഹിമയെ വാഴ്ത്തുന്നുണ്ട്. ഭാരതീയസംസ്കാരം ധർമ്മത്തിന്റെ മഹാമൂല്യത്തിൽ വേരുറച്ചതും അതിനാൽ ഊർജ്ജസ്വലവുമാകുന്നു. ഭാരതീയമതങ്ങളുടേയും വിശ്വമതങ്ങളുടേയും ഉദാത്തങ്ങളായ മിസ്ററിക്ഭാവങ്ങളെല്ലാം സാമൂഹ്യാതീതമായ മോക്ഷാദർശത്തിന്റേയും മൂല്യത്തിന്റേയും അഭിവ്യക്തികളാണ്.

ഈ മഹത്തായ ധർമ്മമൂല്യത്തിന്റെ പ്രതിധ്വനിയാണ് ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രത്തിൽ മാനസിക–സാമൂഹിക

പരിണാമമായി നാം കേരംക്കുന്നത്. ആ പരിണാമാശയത്തിന്റെ അനുസിദ്ധാന്തങ്ങളായ ഗുണപൗഷ്കല്യവും പരിപൂർണ്ണതയും ആണ് മാനവഘട്ടത്തിലുള്ള പരിണാമത്തിന്റെ മാനദണ്ഡങ്ങരം. 'ഈഗോ'യിൽനിന്ന് അകലുകയും, ജൈവഘടനയിലും അതിനെ ചുററിപ്പററിയുള്ള ആഗ്രഹങ്ങളിലുംനിന്ന് മുക്തനാകയും ആണ് ആധുനികശാസ്ത്രം ചൂണ്ടിക്കാണിക്കുന്ന മാനവപരിണാമം. ഇത് ഗീതയിലെ അനാസക്തിയോഗത്തിന്റെ പ്രതിധ്വനിയാണല്ലോ.

## 29. മതം: വർഗ്ഗപരവും ആദ്ധ്യാത്മികവും

മതത്തെപ്പററിയുള്ള ശാസ്ത്രീയപഠനം ഏതു മതത്തിലും, വിശിഷ്യ വികാസം പ്രാപിച്ച ലോകമതങ്ങളിൽ, രണ്ടു മാനങ്ങളുള്ളതായി കാണിക്കുന്നു; സാമൂഹിക-രാഷ്ട്രീയ അഭിവ്യക്തിയെന്ന നിലയിലും ഈശ്വരസാക്ഷാത്കാരത്തിനുള്ള മാർഗ്ഗമെന്ന നിലയിലും. ആദ്യത്തേതിൽ മതത്തിന്റെ കല്പിതകഥകളും പൂർവ്വീകരുടെ കഥകളും പ്രപഞ്ചസൃഷ്ടികളും കൂടാതെ, ആഹാരം, വസ്ത്രം, വിവാഹം, മററു സാമൂഹികമായ അച്ചടക്കങ്ങരം എന്നിവയെ സംബന്ധിക്കുന്ന നിയമങ്ങളും വിധിനിഷേധങ്ങളും അടങ്ങിയിരിക്കുന്നു. ഇവയാണ് മതത്തിന്റെ സാമൂഹ്യ-രാഷ്ട്രീയഘടകങ്ങരം. ഒരു മതത്തെ മറെറാരുമതത്തിൽനിന്നും വേർതിരിക്കുന്നതും കാനേഷുമാരിക്കണക്കുകളിൽ സ്ഥാനം പിടിക്കുന്നതും ഇവയാണ്. എന്നാൽ മതശാസ്ത്രം എന്നത് ഇതൊന്നുമല്ല. മതശാസ്ത്രം മതങ്ങളെ ഭക്തിയോഗം, ജ്ഞാനയോഗം, രാജയോഗം, കർമ്മയോഗം എന്നിങ്ങനെ ഉള്ളടക്കത്തെ അടിസ്ഥാനപ്പെടുത്തി തരംതിരിക്കും. മേല്പറഞ്ഞ വിധിനിഷേധങ്ങളും കല്പിതകലാപ്രപഞ്ചവും മതത്തിന്റെ ചരിത്രപരവും സാമൂഹികവും രാഷ്ട്രീയവുമായ പ്രകടനങ്ങരം മാത്രമാണ്. മതത്തിന്റെ രണ്ടാമത്തെ മാനമാണ് യഥാർത്ഥത്തിൽ ആദ്ധ്യാത്മികമായ ഭാഗം. വ്യക്തിപരമായ സാന്മാർഗ്ഗികത്വം, ആരാധന, പ്രാർത്ഥന മുതലായ സാധനകരം മനുഷ്യന്റെ ആദ്ധ്യാത്മികപുരോഗതിയെ ലാക്കാക്കിയുള്ളവയാണ്. മതത്തിന്റെ സാരഭൂതവും സാർവജനീനവും സ്ഥിരവുമായ കാതൽ ഇതാണ്. ആദ്യം പറഞ്ഞവ മതത്തിന്റെ പരിവർത്തനവിധേയങ്ങളായ നിസ്സാരകാര്യങ്ങളാകുന്നു. സാരഭൂതമായ അംശത്തെ ശ്വാസം മുട്ടിക്കാതിരിക്കുന്നിടത്തോളം അവയും പ്രസക്തങ്ങളാവാം.

ഭാരതീയപാരമ്പര്യം ഒന്നാമത്തേതിനെ സ്മൃതിയെന്നും രണ്ടാമത്തേതിനെ ശ്രുതിയെന്നും വിളിക്കുന്നു. ശ്രുതി സനാതനവും സാർവജനീനവും ആണെങ്കിൽ, സ്മൃതി പ്രാദേശികവും സങ്കുചിത

വും, പ്രയോഗത്തെ സംബന്ധിച്ചിടത്തോളം താത്കാലികവും ആണ്. ശ്രുതി സനാതനധർമ്മത്തെ അഥവാ ശാശ്വതമതത്തെ പ്രതിനിധീകരിക്കുന്നു; എന്നാൽ സ്മൃതി യുഗധർമ്മത്തെ പ്രതിനിധീകരിക്കുന്നു. സ്മൃതി ഒരു കാലഘട്ടത്തിലെ മതമാണ്: കാലം മാറുമ്പോൾ അതും മാറും. അതുകൊണ്ട്, ഭാരതം മതത്തിന്റെ യുഗധർമ്മഘടകം എല്ലാ ജനവിഭാഗങ്ങളേയും സാർവലൗകികമായി ബന്ധിക്കുന്നതായി കരുതുന്നില്ല. ഒരു രാജ്യത്തിലെ ജീവിതപരിതഃസ്ഥിതികൾ മാറിയതിനുശേഷവും അതു ബന്ധിക്കുമെന്നും കരുതുന്നില്ല. അതുകൊണ്ട് യുഗധർമ്മത്തിലും സ്മൃതിയിലും പരിവർത്തനങ്ങളുണ്ടാകുമെന്ന് ഭാരതീയപാരമ്പര്യം വിഭാവനചെയ്യുന്നു. മാറിയ സാമൂഹ്യപരിതഃസ്ഥിതികളിൽ സ്മൃതികൾ പഴഞ്ചനും ദോഷം ചെയ്യുന്നവയും ആവാം. ശ്രീരാമകൃഷ്ണൻ ഈ ഭാരതീയസദാശയം അർത്ഥഗർഭമായ ഒരു ചെറിയ വാക്യത്തിൽ ഇങ്ങനെ പ്രകടമാക്കുന്നു: ഈസ്റ്റ് ഇന്ത്യാകമ്പനിയുടെ ഭരണത്തിൽ മുഗൾ നാണയങ്ങൾ നടപ്പില്ല. സാമൂഹികവും മതപരവുമായ പാരമ്പര്യത്തിൽ പഴഞ്ചൻ ആശയങ്ങൾക്കു പ്രാമുഖ്യമുണ്ടാകുമ്പോൾ, തത്ഫലമായി വ്യക്തിപരവും സാമൂഹികവുമായ കാര്യങ്ങളിൽ വൈരുപ്യങ്ങൾ അനുഭവപ്പെടും. സാമൂഹ്യാചാരങ്ങൾ കഠോരങ്ങളാവാനും മനുഷ്യത്വരഹിതങ്ങളായ ചടങ്ങുകൾ നിലനില്ക്കാനും ഇതു കാരണമാകുന്നു. മതങ്ങൾ തമ്മിലും ഒരേ മതത്തിലെ വിവിധവിഭാഗങ്ങൾ തമ്മിലും, ഉരസലുകളും സ്വരച്ചേർച്ചയില്ലായ്മയും മറ്റുനങ്ങളും ഇതുമൂലമുണ്ടാകും. ഇതു് മനുഷ്യരുടെ വീക്ഷണത്തെ സ്ഥാവരമാക്കി പുരോഗതിക്കു തടസ്സമുണ്ടാക്കും.

മതങ്ങളുടെയെല്ലാം മൗലികങ്ങളായ സത്യസന്ദേശങ്ങൾ പുറപ്പെടുന്നതു് ആദ്ധ്യാത്മികതത്ത്വങ്ങളുടെ സാരമായ കാതലിൽ നിന്നാണ്. ഇതു് മതത്തിന്റെ ശ്രുതിഘടകമാകുന്നു. മതത്തിലെ ഈ ആദ്ധ്യാത്മികസത്യങ്ങൾ അപൗരുഷേയങ്ങളും അതുകൊണ്ടുതന്നെ സാർവലൗകികങ്ങളും ആകുന്നു. അവയെ കണ്ടുപിടിച്ചതു് മതശ്ശാസ്ത്രജ്ഞന്മാരായ മിസ്റ്റിക്കുകളാണ്. ആധ്യാത്മികപരീക്ഷണങ്ങൾ നടത്തുന്നവർക്ക് അവ അനുഭവപ്പെടുന്നു എന്നുള്ളതാണ് അവയുടെ പ്രാമാണികതയുടെ തെളിവു്. ഇനിയും ആർക്കുവേണമെങ്കിലും അവയുടെ സത്യാവസ്ഥ വീണ്ടും വീണ്ടും പരിശോധിക്കയും ചെയ്യാം. ഹിന്ദു പാരമ്പര്യത്തിലുള്ള വേദങ്ങളുടെ ഇത്തരം പ്രാമാണികത വിശദീകരിച്ചുകൊണ്ട് 1893ൽ ചിക്കാഗോയിൽ വെച്ചു നടന്ന മതങ്ങളുടെ പാർലമെൻറിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു (കംപ്ളീററ് വർക്സ്, വാള്യം 1, പുറം 6 - 7):

'വേദങ്ങളെന്നാൽ ഗ്രന്ഥങ്ങളെന്നല്ല അർത്ഥം. അവ പല വ്യക്തികളും പല കാലഘട്ടങ്ങളിൽ കണ്ടുപിടിച്ച ആദ്ധ്യാത്മികനിയമങ്ങൾ കുന്നുകൂടിയ ഭണ്ഡാഗാരമാണ്. ഗുരുത്വാകർഷണനിയമം അതു കണ്ടുപിടിക്കുന്നതിനു മുമ്പും ഉണ്ടായിരുന്നല്ലോ. മനുഷ്യരെല്ലാം മറന്നാലും അതു നിലനില്ക്കുകയും ചെയ്യും. അതുപോലെയാണ് ആദ്ധ്യാത്മികലോകത്തെ സംബന്ധിക്കുന്ന നിയമങ്ങളും, വ്യക്തികൾ തമ്മിലുള്ള സാന്മാർഗ്ഗികവും നീതിപരവും ആദ്ധ്യാത്മികവുമായ ബന്ധങ്ങളും, ഒരു വ്യക്തിയുടെ ആത്മാവും ആത്മാക്കളുടെയെല്ലാം പിതാവും തമ്മിലുള്ള ബന്ധങ്ങളും അവ കണ്ടുപിടിക്കുന്നതിനുമുമ്പും ഉണ്ടായിരുന്നു; നാം മറന്നാൽപ്പോലും അവ നിലനില്ക്കുകയും ചെയ്യും.

'ഈ നിയമങ്ങൾ കണ്ടുപിടിച്ചവരാണ് ഋഷിമാർ. പരിപൂർണ്ണത നേടിയ മനുഷ്യരായി നാം അവരെ ബഹുമാനിക്കുന്നു. അവരിൽ മഹാത്മാക്കളായ ചിലർ സ്ത്രീകളായിരുന്നു എന്ന് ഈ മുമ്പിലുള്ള ശ്രോതാക്കളെ അറിയിക്കുവാൻ എനിക്ക് അതിയായ സന്തോഷമുണ്ട്.'

ഈ വിവരണം ഹിന്ദുമതത്തിലേയും മറേറതു വിശ്വമതത്തിലേയും ശ്രുതിഘടകത്തെ സംബന്ധിച്ചുമാത്രമേ പ്രസക്തമാകൂ. എന്നാൽ ഹിന്ദുമതം മാത്രമേ ശ്രുതിയുടെ സാർവലൗകികതയേയും സ്മൃതിയുടെ പരിമിതമായ പ്രസക്തിയേയും പൂർണ്ണമായി അംഗീകരിക്കയും പ്രയോഗിക്കയും ചെയ്തിട്ടുള്ളൂ എന്നതു് ഹിന്ദുമതത്തിൻെറ ഒരു വൈശിഷ്ട്യമാണ്. അതുകൊണ്ട് ഇവിടെ സാമൂഹ്യപരിഷ്കർത്താക്കളും മതപ്രവാചകരും മർദ്ദനവിധേയരാകയോ കൊല്ലപ്പെടുകയോ ഉണ്ടായില്ല. അവർ ബഹുമാനിക്കപ്പെടുകയും, ധാരാളം പേർ അവരെ പിൻതുടരുകയും ഉണ്ടായി. ഈ അനുഗ്രഹം ഹിന്ദുക്കൾക്കു ലഭിച്ചതു് അനശ്വരമായ ഉപനിഷത്സാഹിത്യത്തിൽനിന്നാണ്. ഉപനിഷത്തുകൾ പൂർണ്ണമായും ശ്രുതിയാണ്; സ്മൃതിയുടെ ലവലേശംപോലും ഇവയിലില്ല. ഹിന്ദുമതത്തിലായാലും അന്യമതങ്ങളിലായാലും, ഈ പവിത്രഗ്രന്ഥങ്ങൾ മാത്രമാണ് ആദ്ധ്യാത്മികസത്യങ്ങൾ കണ്ടുപിടിക്കുന്നതിൽ പൂർണ്ണമായും വ്യാപൃതമായതു്. ജാതിമതവർഗ്ഗഭേദമെന്യേ മനുഷ്യരെ ആ സത്യങ്ങളുടെ സാക്ഷാത്കാരത്തിലേയ്ക്കു നയിക്കയും, ഇന്ത്യയിൽ ഗതിശീലവും ആരോഗ്യകരവുമായ മതസൗഹാർദ്ദവും സഹിഷ്ണുതയും സൃഷ്ടിക്കയും, ഭാരതീയസംസ്കാരത്തിൻേറയും മതത്തിൻേറയും ജീവിതത്തിൻേറയും സ്വഭാവമായി ഈ ഗുണങ്ങളെ നിലനിർത്തുകയും ചെയ്തതു് ഈ പവിത്രഗ്രന്ഥങ്ങളാണ്.

ശ്രുതി സ്മൃതികളെ സംബന്ധിച്ച ഈ ആശയങ്ങളുടെ വെളിച്ചത്തിൽ നാം കാണുന്നതു് ശാസ്ത്രത്തിനു് ശ്രുതിഘടകവുമായിട്ടാണു് ബന്ധമെന്നും സ്മൃതിഘടകവുമായി ബന്ധമില്ലെന്നുമാണു്. അതായതു് ശാസ്ത്രത്തിനു് മതത്തിന്റെ ആദ്ധ്യാത്മികമാർഗ്ഗവുമായി ബന്ധമുണ്ടു്; മതത്തിന്റെ സാമൂഹിക രാഷ്ട്രീയാശയങ്ങളുമായി ബന്ധമില്ല. വർഗ്ഗീയമതം സ്മൃതിതത്ത്വത്തിന്റെ പ്രാമാണ്യത്തേയും വർഗ്ഗവൈശിഷ്ട്യത്തേയും വിഭാഗീയമായ കൂറുകളേയും മാനിക്കുന്നു. കാലം ചെല്ലുന്തോറും പുരോഗതിയില്ലാതെ ചടഞ്ഞുകൂടിക്കിടക്കയും, സാമൂഹിക പരിവർത്തനത്തെ തടസ്സപ്പെടുത്തുകയും, ഭൗതികശാസ്ത്രത്തോടും സർഗ്ഗാത്മകമായ സാമൂഹികപ്രയത്നങ്ങളോടും സംഘട്ടനം ഉണ്ടാക്കുകയും ചെയ്യുന്നതു് ഇത്തരം വർഗ്ഗീയമതമാണു്. എല്ലാ മതങ്ങളിലും, കാലക്രമേണ, വർഗ്ഗീയമായ അംശം കേന്ദ്രീകരിക്കുന്നതു് പുരോഹിതനിലും ഫ്യൂഡൽശക്തികളിലും ആകുന്നു. എന്നാൽ സാർവജനീനമായ ആദ്ധ്യാത്മികതത്ത്വം പ്രവാചകനിലും ദിവ്യാവതാരങ്ങളിലും കേന്ദ്രീകരിക്കുന്നു. മതത്തിന്റെ വർഗ്ഗീയപക്ഷം തുടർന്നു നിലനില്ക്കും. എന്നാൽ ഹൈന്ദവപാരമ്പര്യമനുസരിച്ചു് അതു് ആധ്യാത്മികപക്ഷത്തിനു് കീഴടങ്ങിയിരിക്കണം. എങ്കിൽ മാത്രമേ അതു് മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ചയ്ക്കു് സഹായകരമാവൂ.

## 36 ഇന്ത്യയും മതത്തിനോടുള്ള ശാസ്ത്രീയസമീപനവും

മതരംഗത്തെ അന്വേഷണരീതികൾ മിക്കവാറും ഇന്ദ്രിയപ്രത്യക്ഷവസ്തുശാസ്ത്രങ്ങളുടേതുപോലെയാണു്. വസ്തുതകൾ ശേഖരിക്കുക; അവയെ തരംതിരിക്കുക: അവയിൽ അടങ്ങിയ നിയമാനിയമങ്ങളെ കണ്ടുപിടിക്കാനായി നിസ്സംഗതയോടെ അവയെപ്പററി പഠിക്കുക; അങ്ങനെ ലഭിക്കുന്ന ജ്ഞാനത്തിലൂടെ അതാതു പ്രതിഭാസങ്ങളുടെ മേൽ നിയന്ത്രണം സാധിക്കുക; അവസാനം ആ ജ്ഞാനം മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ചക്കുവേണ്ടിയും, മനുഷ്യദുഃഖങ്ങൾ ദൂരീകരിക്കാൻ വേണ്ടിയും, മനുഷ്യജീവിതം സമ്പന്നവും സമ്പൂർണ്ണവും ആക്കാൻവേണ്ടിയും പ്രയോഗിക്കുക ഇതാണു് ആ അന്വേഷണപ്രക്രിയ. ഇത്തരം മതപഠനം-ആന്തരികജീവിതത്തെ സംബന്ധിച്ച വസ്തുതകളുടെ സമ്പൂർണ്ണ ശാസ്ത്രീയപഠനം–പുരാതനഭാരതീയ മഹർഷിമാർ നടത്തിയിരുന്നു. അവർ നേടിയ അന്തർദൃഷ്ടികളെ വീണ്ടും പരീക്ഷിക്കയും വികസിപ്പിക്കയും ചെയ്തു പിന്നീടു വന്ന മഹർഷിമാർ. അങ്ങനെ പുരാതനഭാരതം അതിന്റെ അനന്തരതലമുറകൾക്കു് മതരംഗത്തു് സമ്പന്നവും ഗതിശീലവുമായ ശാസ്ത്രീയ പാരമ്പര്യത്തിന്റെ അമൂല്യമായ പൈതൃകമാണു് നല്കിയതു്.

സുദൃഢവും യുക്തിചിന്താപരവും പരീക്ഷണാത്മകവുമായ ഈ അടിസ്ഥാനത്തിലാണ് ഭാരതീയ ആദ്ധ്യാത്മികതത്വവും അതിൽ നിന്നും പോഷണം നേടിയ സംസ്കാരവും കാലത്തിന്റെ പരീക്ഷണത്തെ നേരിട്ടത്. ആധുനികഭൗതികശാസ്ത്രത്തിനോട് ഭാരതീയ ചിന്ത പ്രദർശിപ്പിക്കുന്ന ഔദാര്യവും പാശ്ചാത്യരാജ്യങ്ങളിൽ ഭൗതിക ശാസ്ത്രത്തിനുണ്ടാകുന്ന അത്യദ്ഭുതകരമായ നേട്ടങ്ങളിൽ ഭാരതത്തിനു സ്വന്തം സഹോദരിയോട് എന്നപോലെ തോന്നുന്ന അഭിമാനവും ആ ശാസ്ത്രീയമതപാരമ്പര്യത്തിന്റെ സൂചനകളാകുന്നു.

ഭാരതീയതത്ത്വശാസ്ത്രചിന്തയുടെ ഈ ഗുണത്തെപ്പററി റൊമയിൻ റോളണ്ട് പറയുന്നു (ദി ലൈഫ് ഓഫ് വിവേകാനന്ദ പു. 196):

> 'യഥാർത്ഥമായ വേദാന്തമനോഭാവം നേരത്തെ നിശ്ചയിച്ചൊരുക്കിയ പക്ഷപാതപരമായ തീരുമാനങ്ങളുംകൊണ്ടു ചിന്തിക്കാൻ പുറപ്പെടുന്നില്ല. അതിന്റെ പൂർണ്ണമായ സ്വാതന്ത്ര്യവും. അനുപമമായ ധൈര്യവും മററുമതങ്ങളിലെങ്ങും ദൃശ്യമല്ല. നിരീക്ഷണം ചെയ്യേണ്ട വസ്തുക്കളെപ്പററിയുള്ള വീക്ഷണങ്ങളും അവയെ സംയോജിപ്പിക്കാൻവേണ്ടി സ്ഥാപിക്കപ്പെടുന്ന വിവിധസങ്കല്പങ്ങളും എത്രയും സ്വാതന്ത്ര്യങ്ങളും ധീരങ്ങളുമാകുന്നു. പൗരോഹിത്യവ്യവസ്ഥ അതിനെ ഒരിക്കലും പ്രതികൂലമായി ബാധിച്ചിരുന്നില്ല. പ്രപഞ്ചദൃശ്യത്തിന്റെ ആദ്ധ്യാത്മിക വിശദീകരണം എവിടെ വേണമെങ്കിലും ഇഷ്ടംപോലെ അന്വേഷിക്കുവാൻ ഓരോ മനുഷ്യനും അവിടെ പൂർണ്ണസ്വാതന്ത്ര്യമുണ്ട്.'

മാനവപ്രകൃതിയെപ്പററിയുള്ള പൂർണ്ണമായ അന്വേഷണത്തിനു ശേഷം ഉപനിഷദ്മഹർഷിമാർ-ഒരു മൗലികമായ ആശയം കണ്ടുപിടിച്ചു. സാരഭൂതമായ സ്വരൂപത്തെ സംബന്ധിച്ചിടത്തോളം മനുഷ്യൻ ദിവ്യനാണ്. പരിമിതനായ മനുഷ്യന്റെ പിറകിൽ നിത്യമുക്തവും നിത്യശുദ്ധവും നിത്യപ്രകാശമയവുമായ ആത്മാവുണ്ട്. ശരീരം, മനസ്സ്, അഹങ്കാരം എന്നിവ അനശ്വരവും ദിവ്യവുമായ യഥാർത്ഥമനുഷ്യന്റെ ബാഹ്യഭാഗങ്ങളാകുന്നു. ഈ കണ്ടുപിടുത്തം മറെറാരു കണ്ടുപിടുത്തത്തിലേയ്ക്കു നയിച്ചു; മനുഷ്യനിലുള്ള അതേ ദിവ്യത്വമാണ് ലോകത്തിന്റേയും അടിസ്ഥാനഭൂമിക. ഇതിനെ അവർ ബ്രഹ്മം എന്നു വിളിച്ചു. ബ്രഹ്മം എന്നതു് ആത്മതത്ത്വവും അനാത്മതത്ത്വവും ഉൾപ്പെട്ട സമഗ്രസത്യമാണ്. സത്യം ജ്ഞാനം. അനന്തം എന്നിങ്ങനെ അവർ ബ്രഹ്മസ്വഭാവത്തെ വിശദീകരിച്ചു.

## 31 പരാവിദ്യയും അപരാവിദ്യയും

ഒരു സത്യാന്വേഷിയായ ശിഷ്യൻ മഹാനായ ഗുരുവിനോടു ചോദിച്ച ഒരു ചോദ്യം മുണ്ഡകോപനിഷത്തിലുണ്ട് (1. 1. 3):

കസ്മിൻ നു ഭഗവോ വിജ്ഞാതേ സർവം ഇദം വിജ്ഞാതം ഭവധി—'ഭഗവൻ! ഏതൊന്നിനെ അറിഞ്ഞാൽ ഈ പ്രപഞ്ചത്തിലുള്ള സകലതും അറിഞ്ഞതായിത്തീരുന്നുവോ, ആ സത്യം ഏതാണ്?'

അങ്ങനെയൊരു വിശിഷ്ടസത്യമുണ്ടോ? പ്രകൃതിയുടെ ബാഹ്യവും ആന്തരികവുമായ എല്ലാ വസ്തുതകളേയും അറിയിച്ചുതരുവാൻ സഹായിക്കുന്ന അത്തരം ഒരു സത്യമുണ്ടോ? ഇവിടെ പ്രകടമാകുന്ന വൈവിധ്യങ്ങളുടെയെല്ലാം പുറകിൽ ഒരു ഏകതത്ത്വമുണ്ടോ? ഈ ചോദ്യത്തിനു് ഗുരു അർത്ഥവത്തായ ഒരു ഉത്തരം നല്കി (മുൻഗ്രന്ഥം 1. 1. 4):

ദ്വേ വിദ്യേ വേദിതവ്യേ, ഇതി ഹ സ്മ യദ് ബ്രഹ്മവിദോ വദന്തി, പരാ ചൈവ അപരാ ച.

മനുഷ്യൻ രണ്ടു വിദ്യകൾ അഥവാ ശാസ്ത്രങ്ങൾ അറിയേണ്ടതുണ്ട്. ബ്രഹ്മജ്ഞാനികൾ അങ്ങനെ പറയുന്നു. ഒന്നു്, പരാവിദ്യ, (പരമമായ ജ്ഞാനം.) രണ്ടാമത്തേതു്, അപരാവിദ്യ (സാധാരണ ജ്ഞാനം).

രണ്ടും പഠിക്കണം. അവയിൽ അപരാ എന്നതു് ഋക്, യജുസ്സ്, സാമം, അഥർവ്വം എന്നീ നാലു പവിത്രവേദങ്ങളും, ഉച്ചാരണശാസ്ത്രം (ശിക്ഷ), മതചടങ്ങുകളെപ്പററിയുള്ള നിയമാവലി (കല്പം), വ്യാകരണം, നിരുക്തം, വൃത്തശാസ്ത്രം (ഛന്ദസ്സ്), ജ്യോതിഷം എന്നീ ആറു വേദാംഗങ്ങളുംഅടങ്ങിയതാണ് എന്നു് ഗുരു പറയുന്നു. വാസ്തവത്തിൽ, ഇന്നു് നാം പ്രത്യക്ഷജ്ഞാനമെന്നു വിളിക്കുന്ന എല്ലാ ശാസ്ത്രങ്ങളും, എല്ലാ മതങ്ങളുടേയും പുണ്യഗ്രന്ഥങ്ങളിലടങ്ങിയ പരോക്ഷജ്ഞാനവും ഈ അപരാവിദ്യയിൽപ്പെടും.

ഇവിടെ ഏററവും ഉന്നതനിലവാരത്തിലുള്ള ഒരു ശാസ്ത്രീയ മനസ്സിനെ നാം കണ്ടുമുട്ടുന്നു. വ്യക്ത്യതീതവും വസ്തുനിഷ്ഠവും നിസ്സംഗവുമാണതു്. താൻ ഓമനിക്കുന്ന ആശയങ്ങൾ പ്രചരിപ്പിക്കാനുള്ള ആഗ്രഹം ഇവിടെ ഇല്ല. സത്യം മാത്രമാണ് പ്രേരകശക്തി. ആ സത്യം തൻെറ ഇഷ്ടാനിഷ്ടങ്ങൾക്ക് എതിരായാലും കൊള്ളാം. ഗുരുവിൻെറ അഭിപ്രായത്തിൽ, സകലജനങ്ങളുടേയും പവിത്രഗ്രന്ഥങ്ങൾ സാധാരണജ്ഞാനമാണ്. സ്വന്തം പവിത്രഗ്രന്ഥങ്ങൾ സാധാരണമാണെന്നു് പറയാൻ ആരു ധൈര്യപ്പെടും? നിസ്സംഗനും

ശാസ്ത്രീയമനോഭാവമുള്ളവനുമായ ഒരു സത്യാന്വേഷിക്കുമാത്രമേ അതു സാധിക്കൂ. താൻ അന്വേഷിക്കുന്നതു് വെറും വിശ്വാസ പ്രമാണങ്ങളല്ല. തനിക്കു സത്യമൊന്നും മറച്ചുവെയ്ക്കാനില്ല; അഭി പ്രായം ഉയർത്തിപ്പിടിക്കാനില്ല; ഒരു പക്ഷം പിടിച്ചു വാദിക്കാനി ല്ല, സത്യം അറിയുകയാണു് തന്റെ ലക്ഷ്യം; അതിനുവേണ്ടി മറ്റെല്ലാം ബലികഴിക്കാൻ താൻ തയ്യാറാണു്. ഈ ധീരമായ നിസ്സംഗത പാലിക്കാൻ ഉപനിഷത്തിന്റെ പാരമ്പര്യത്തിൽ ജനി ച്ച ഒരു മതത്തിനേ കഴിയൂ. സാധാരണജ്ഞാനമെന്നാൽ എന്താ ണു്?—ഈ പ്രശ്നത്തെ അഭിമുഖീകരിക്കുന്ന മറ്റേതു മതവിശ്വാസി യും മടിക്കുടാതെ പറയും: എന്റേതൊഴിച്ചു് മററു മതങ്ങളുടെ പവിത്രഗ്രന്ഥങ്ങൾ സാധാരണജ്ഞാനമാകുന്നു. എന്നാൽ ഈ ഉപ നിഷദ്ഗുരു സത്യസ്നേഹത്തിൽനിന്നുദ്ഭവിച്ച ധൈര്യത്തോടും നിസ്സംഗതയോടുംകൂടി പറയുന്നതു്, താനും ജനങ്ങളും ആദരിക്കുന്ന വേദങ്ങൾപോലും അപ്രധാനങ്ങളാണെന്നാണു്. എല്ലാ പവിത്ര ഗ്രന്ഥങ്ങളും പ്രത്യക്ഷശാസ്ത്രങ്ങളും കലകളും കേവലം സാധാരണ ജ്ഞാനമത്രേ — അപരാവിദ്യ.

നമ്മുടെ കാലഘട്ടത്തിൽ ശ്രീരാമകൃഷ്ണൻ ഈ മനോഭാവ ത്തിനു് ഊന്നൽ നല്കി. അദ്ദേഹം പറഞ്ഞു: 'വേദങ്ങളിലും മററു പവിത്രഗ്രന്ഥങ്ങളിലും ഈശ്വരനില്ല; അവയിൽ ഈശ്വരനെപ്പ റ്റിയുള്ള വിവരങ്ങളെ ഉള്ളു. മഴയെപ്പററി മുൻകൂട്ടി പറയുന്ന പഞ്ചാംഗംപോലെയാണവ; പഞ്ചാംഗം പിഴിഞ്ഞാൽ ഒരു തുള്ളി വെള്ളം കിട്ടുകയില്ല,' ശ്രീരാമകൃഷ്ണൻ പറഞ്ഞു. 'അതുപോലെ പവി ത്രഗ്രന്ഥങ്ങൾ പിഴിഞ്ഞാൽ ഈശ്വരനെ കിട്ടുകയില്ല. എന്നാൽ സ്വന്തം അനുഭവങ്ങളെ പിഴിഞ്ഞാൽ ഈശ്വരസാക്ഷാത്കാരം ഉണ്ടാവാം. കാരണം. ഈശ്വരൻ എവരിലുമുള്ള ഒരേ ആത്മാവാകുന്നു.'

അപ്പോൾ, അത്യുന്നതമായ പരാവിദ്യയിൽപ്പെടുത്താൻ എന്തുണ്ടു്? തുടന്നു് ഗുരു ഈ ദുർഗ്രാഹ്യമായ വിഷയം പ്രതിപാദി ക്കുന്നുണ്ടു്. ഒരു ഗംഭീരമായ ജ്ഞാനരംഗം—അനുഭവക്ഷേത്രം—അവ ശേഷിച്ചിട്ടുണ്ടെന്നു് അദ്ദേഹം കരുതുന്നു. അതു് മററൊരു നില വാരത്തിലുള്ളതാണു്. അതുകൊണ്ടു്, അദ്ദേഹം പറയുന്നു (മുൻ ഗ്രന്ഥം 1. 1. 5):

അഥ പരാ, യയാ തദ് അക്ഷരം അധിഗമ്യതേ.

'ഏതൊന്നുകൊണ്ടാണോ നാശരഹിതമായ സത്യം സാക്ഷാത്കരി ക്കപ്പെടുന്നതു്, അതാണു് പരാവിദ്യ അഥവാ ഉത്തമമായ ശാസ്ത്രം.'

ഭൗതികശാസ്ത്രവും മററുശാസ്ത്രങ്ങളും ചച്ചചെയ്യുന്നതു് നാശവിധേയങ്ങളായ വസ്തുക്കളെപ്പററിയാണു്. സർ ആർഥർ എഡിംഗ്ടൻ പറയുന്നതുപോലെ, ശാസ്ത്രം നല്കുന്നതു് 'രൂപഘടനയെപ്പററിയുള്ള ജ്ഞാനമാണു്, ഉള്ളടക്കത്തെപ്പററിയുള്ള ജ്ഞാനമല്ല.' മുമ്പു് പരാമർശിച്ച ശ്രീരാമകൃഷ്ണന്റെ വാക്കുകളിൽ, പവിത്രഗ്രന്ഥങ്ങൾ നല്കുന്നതു് ഈശ്വരനെ സംബന്ധിച്ച ജ്ഞാനമാണു്, ഈശ്വരനെയല്ല. എങ്കിലും, എഡിംഗ്ടൻ പറഞ്ഞതുപോലെ, 'ഭൗതികപ്രപഞ്ചത്തിലാസകലം ആ അജ്ഞാതമായ ഉള്ളടക്കം' ഉണ്ടെന്നു് നമുക്കു തോന്നുന്നു. ആ ഉള്ളടക്കം എന്താണു്? നമുക്കു് അതെങ്ങനെ പ്രാപിക്കാം? പ്രത്യക്ഷശാസ്ത്രങ്ങൾക്കു് അതു വയ്യെങ്കിൽ, ആ സത്യത്തെ സാക്ഷാത്കരിക്കാൻ സഹായിക്കുന്ന മറെറാരു സാധന, മറെറാരന്വേഷണമാർഗ്ഗം, ഉണ്ടായിരിക്കണമല്ലോ.

ഇതുപോലെ, പവിത്രഗ്രന്ഥങ്ങൾ ഈശ്വരനെപ്പററിയുള്ള ജ്ഞാനമേ നല്കുന്നുള്ളുവെങ്കിൽ, ഈശ്വരനെ നല്കുന്ന ഒരു സാധന ഉണ്ടായിരിക്കണം. ഈ അന്വേഷണമാണു് ഉപനിഷത്തുകളിലുള്ളതു്. സാഹിത്യമെന്നനിലയിൽ അവയെ അനശ്വരമാക്കിട്ടുള്ളതും അതുതന്നെയാണു്. ആ അന്വേഷണത്തിന്റെ സ്വഭാവവും വ്യാപ്തിയും, അതു നിവ്വഹിക്കപ്പെട്ട രീതിയും അതിലൂടെ നേടിയ സത്യതത്ത്വങ്ങളും ഉത്കൃഷ്ടങ്ങളാകുന്നു. അവിടെ വെറും അഭിപ്രായത്തെ —അതെത്രതന്നെ പ്രിയങ്കരമായാലും—ഉയർത്തിപ്പിടിക്കാനുള്ള ശ്രമമില്ല; കെട്ടിയേൽപ്പിക്കപ്പെടുന്ന ഒരു വിശ്വാസപ്രമാണത്തെ പ്രഖ്യാപിക്കാനും അതിന്മേൽ ഒട്ടിനില്ക്കാനുമുള്ള പ്രയത്നവുമില്ല; അവിടെ ക്ഷീണമില്ല; മനസ്സിനു മടിയില്ല; വഴിയിൽ തങ്ങിനില്ക്കാനുള്ള ആഗ്രഹവുമില്ല. സത്യം; സത്യം മാത്രം—അതാണു് മുദ്രാവാക്യം. സത്യഭാവത്തിൽ മുഴുകിയ അവർ പ്രഖ്യാപിച്ചു (മുൻഗ്രന്ഥം III. 1. 6):

സത്യമേവ ജയതേ നാനൃതം
സത്യേന പന്ഥാ വിതതോ ദേവയാനഃ

'സത്യംതന്നേ ജയിക്കുന്നു; അസത്യം ജയിക്കുന്നില്ല. പ്രകാശമാനമായ സത്യത്തിലേയ്ക്കുള്ള മാർഗ്ഗം സത്യനിർമ്മിതമാകുന്നു.'

ഈ ഉജ്ജ്വലമായ സത്യത്തിലേയ്ക്കുള്ള മാർഗ്ഗത്തിൽ തിരസ്കരിക്കപ്പെട്ട അഭിപ്രായങ്ങളും, സുഖകരങ്ങളായ വിശ്വാസപ്രമാണങ്ങളും, മുറിഞ്ഞുപോയ സങ്കല്പങ്ങളും സിംഹാസനഭ്രഷ്ടരായ ദേവന്മാർപോലും ചിതറിക്കിടപ്പുണ്ടു്. ചിന്ത അവയിലെങ്ങും കൂടുതൽ സമയം തങ്ങിനിന്നില്ല. വിമർശനപരമായ വിവേകത്തിന്റേയും ആന്തരികമായ വൈരാഗ്യത്തിന്റേയും ചിറകുകളിൽ അതു പറന്നുയർന്നു.

സത്യത്തിനുവേണ്ടിയുള്ള ഏകാഗ്രമായ ആവേശം അതിനെ നയിച്ചു. ഒരു മഹർഷി ആന്തരികലോകത്തിൽനിന്നും താൻ ശേഖരിച്ച വസ്തുതകളെപ്പററി തന്റെ നിഗമനം അവതരിപ്പിക്കുന്നു. അതു പര്യാപ്തമല്ലെന്നു് മറെറാരു മഹർഷി തെളിയിക്കുന്നു; ഇതു് കൂടുതൽ അന്വേഷണത്തിലേയ്ക്കു വഴിതെളിയിക്കുന്നു; അങ്ങനെ ഗഹനതരമായ പ്രഖ്യാപനങ്ങൾ ഉണ്ടാകുന്നു. ഇവിടെ അശ്രാന്തവും ആനന്ദപ്രദവുമായ അന്വേഷണമാണു് നാം കാണുന്നതു്. പ്രതിഭാശാലികൾ തമ്മിലുള്ള മനോഹരമായ ചിന്താസംഘട്ടനം ഉണ്ടാകുന്നു; അങ്ങനെ ചിന്ത മുന്നേറുന്നു. ഒരു ദേശീയമായ വിശ്വാസസംഹിതയോ സർവ്വാധികാരിയായ ഒരു മതസംഘടനയോ ഇവിടെ ചിന്തയെ തടസ്സപ്പെടുത്തുന്നില്ല. ഈ പ്രക്രിയ മനുഷ്യന്റെ അനശ്വരമായ ആത്മചൈതന്യത്തെ കണ്ടുപിടിക്കുന്നതിൽ ചെന്നെത്തി. അനന്തരം ആത്മചൈതന്യത്തിന്റേയും വിശ്വാത്മാവായ ബ്രഹ്മത്തിന്റേയും ആദ്ധ്യാത്മികൈക്യവും സ്ഥാപിക്കപ്പെട്ടു. ഇതു മുഴുവൻ ആനന്ദകരമായ ഒരു അന്വേഷണയാത്രയായിരുന്നു. തിരിഞ്ഞുനോക്കിയപ്പോൾ പിന്നിൽ വിട്ട കാല്പാടുകളും പ്രസക്തങ്ങളായാണു് അവക്ക് തോന്നിയതു്. മനുഷ്യന്റെ മുന്നേററം തെററിൽനിന്നും ശരിയിലേയ്ക്കല്ല, പിന്നെയോ, ശരിയിൽനിന്നും കൂടുതൽ ശരിയിലേയ്ക്കാണു്. താഴ്ന്ന നിലവാരത്തിലുള്ള സത്യത്തിൽനിന്നും ഉയർന്നനിലവാരത്തിലുള്ള സത്യത്തിലേയ്ക്കാണു്.

## 32 വൈവിധ്യത്തിൽ ഏകത്വം എന്ന ഇന്ത്യയുടെ ആദ്ധ്യാത്മികദർശനം

ഈ സന്ദർഭത്തിലും പശ്ചാത്തലത്തിലും ആണു് മതത്തിന്റെ നേർക്കുള്ള ഇന്ത്യയുടെ സമീപനം അർത്ഥപൂർണ്ണമാകുന്നതു്. ഉപനിഷത്കാലംമുതൽ ആധുനികകാലംവരെ ഭാരതം മതത്തിൽ കണ്ടതു് വിശ്വസിക്കാനായി തയ്യാറാക്കപ്പെട്ട ഒരു സിദ്ധാന്തസംഹിതയല്ല; മനുഷ്യന്റേയും പ്രകൃതിയുടേയും പുറകിൽ നിത്യസന്നിഹിതമായുള്ള സത്യത്തെ മറയ്ക്കുന്ന ആവരണത്തെ പിളക്കാൻ പററിയ രീതികളും ഉപായങ്ങളും ആണു് മഹർഷിമാർ അന്വേഷിച്ചതു്. ഉപനിഷത്തുകൾ ഭാരതീയമനസ്സിന്റെ ഈ ആവേശത്തെ ഉജ്ജ്വലമായി രേഖപ്പെടുത്തിയിരിക്കുന്നു. അനുഭവത്തിന്റെ ഉള്ളിൽ പ്രവേശിച്ചു് സത്യത്തെ അന്വേഷിക്കയും കണ്ടെത്തുകയും ചെയ്യുകയായിരുന്നു അവർ. റോബർട്ടു് ഏർണസ്ററു് ഹ്യൂം എന്നു പേരായ അമേരിക്കൻ ക്രിസ്ത്യൻ മിഷനറിയുടെ വാക്കുകളിൽ (ദി തേർട്ടീൻ പ്രിൻസിപ്പൽ ഉപനിഷദ്സ് പു. 30, അടിക്കുറിപ്പു്):

> 'സത്യാന്വേഷണത്തിലുള്ള ഔത്സുക്യം ഉപനിഷത്തുകളുടെ ഏററവും സന്തോഷകരവും പ്രശംസാവഹവുമായ ലക്ഷണങ്ങളിൽ ഒന്നാണു്.'

കഠോപനിഷത്ത് പറയുംപോലെ (III. 12) 'അഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭി':—'സൂക്ഷ്മസത്യങ്ങൾ കണ്ടുപിടിക്കാനായി പരിശീലിക്കപ്പെട്ട സൂക്ഷ്മബുദ്ധികൊണ്ട്' ഉപനിഷത്തുകളിലെ മഹർഷിമാർ മനുഷ്യന്റെ ആഴങ്ങളിലേയ്ക്ക് ഇറങ്ങിച്ചെന്നപ്പോൾ ആത്മാവ് എന്ന ഏകവും അദ്വിതീയവും അനശ്വരവുമായ സത്യത്തെ കണ്ടുപിടിച്ചു. ഈശാവാസ്യോപനിഷത്ത് പ്രഥമമന്ത്രത്തിൽത്തന്നെ പ്രഖ്യാപിച്ചു:

ഈശാവാസ്യം ഇദം സർവ്വം യത് കിഞ്ച ജഗത്യാം ജഗത്.

'മാറിക്കൊണ്ടിരിക്കുന്ന ഈ ജഗത്തെല്ലാം ഈശ്വരനാൽ ആവരണം ചെയ്യപ്പെട്ടതാണ്.' ഈ ഉദാത്തസത്യമാണ് ഗീതയുടേയും അതിനു ശേഷമുള്ള അസംഖ്യം സത്യാന്വേഷകരുടെയും തത്ത്വശാസ്ത്രത്തെ സജീവമാക്കിയതു്. കഠോപനിഷത്തിന്റെ അഞ്ചാം വല്ലിയിലെ രണ്ടാം മന്ത്രം അവതരിപ്പിച്ചുകൊണ്ട് ശങ്കരാചാര്യർ പറയുന്നു: ആത്മാവ് എന്നതു് ഒരു മനുഷ്യശരീരമാകുന്ന പുരത്തിൽ മാത്രമല്ല വസിക്കുന്നതു്; അവൻ എല്ലാ ശരീരങ്ങളിലും വസിക്കുന്നു.

ഹംസഃ ശുചിഷദ് വസുരന്തരിക്ഷസദ്
ഹോതാ വേദിഷത് അതിഥിർ ദുരോണസത്
നൃഷദ് വരസദ് ഋതസദ് വ്യോമസദ്
അബ്ജാ ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത്.

'അവൻ (സൂര്യരൂപത്തിൽ) ആകാശത്തിൽ വസിക്കുന്ന ഹംസമാകുന്നു. അന്തരീക്ഷത്തെ നിറയ്ക്കുന്ന വായുവാകുന്നു. ബലിപീഠത്തിലുള്ള അഗ്നിയാകുന്നു. ഗൃഹത്തിലുള്ള പവിത്രാതിഥിയാകുന്ന അവൻ മനുഷ്യനിലുണ്ട്; ദേവന്മാരിലും യാഗത്തിലും വിശാലമായ ആകാശത്തിലും ഉണ്ട്. അവൻ ജലത്തിൽ ജലജീവികളായി ജനിക്കുന്നു. ഭൂമിയിൽ (ഷട്പദങ്ങളായും ഇഴജന്തുക്കളായും സ്തന്യജീവികളായും) ജനിക്കുന്നു. അവൻ യജ്ഞഫലമായി ജനിക്കുന്നു. പർവ്വതങ്ങളിൽനിന്നും (സമുദ്രത്തിലേയ്ക്ക് ഒഴുകുന്ന നദികളായി) ജനിക്കുന്നു. അവൻ സത്യമാകുന്നു; അനന്തമാകുന്നു.'

ഗംഭീരമായ ഒരു ആദ്ധ്യാത്മികദർശനം ഉൾക്കൊള്ളുന്ന ഈ മഹാമന്ത്രം ഋഗ്വേദത്തിലും ഉണ്ട്. (VI. 40. 5) 'ബൃഹത്' എന്ന അവസാനപദം ഇല്ലെന്നു മാത്രം. ഭൗതികവും, സസ്യശാസ്ത്രപരവും, ജീവശാസ്ത്രപരവും ആയ മനുഷ്യപരിസരങ്ങളെല്ലാം ഉൾക്കൊള്ളുന്ന പ്രകൃതിയുടെ നേർക്കുള്ള ഭാരതീയവീക്ഷണം ഈ ദർശനത്തിന്റെ പരിണതഫലമാണ്. പാശ്ചാത്യരാജ്യങ്ങളിൽ ആക്രമിച്ചു കീഴടക്കപ്പെടേണ്ട ശത്രുവാണ് പ്രകൃതിയെങ്കിൽ, ഇവിടെ സൗഹൃദത്തോടും ആദരവോടും, ബുദ്ധിപൂർവ്വം പ്രയോജനപ്പെടുത്തേണ്ട ഒരു മിത്രമാ

ണതു്. പ്രകൃതിയെ ശത്രുവായി കാണുന്ന മനുഷ്യൻ പ്രകൃതിവിഭവങ്ങളെ കൊള്ളയടിക്കുന്നു; നശിപ്പിക്കുന്നു. ഇതേ ശത്രുതാമനോഭാവം മനുഷ്യസമൂഹത്തിലും വ്യാപിക്കുന്നതിന്റെ ഫലമാണ് യുദ്ധങ്ങളും കൊളോണിയൻ സമ്പ്രദായത്തിലുള്ള ചൂഷണങ്ങളും അടിമക്കച്ചവടവും, പ്രകൃതിയിൽ പരിസരപരമായ അസന്തുലിതാവസ്ഥയും. അവസാനം ആക്രമണവിധേയമായ പ്രകൃതി ആക്രമണകാരിയായ മനുഷ്യനെ ധ്വംസിക്കാൻ തുടങ്ങുന്നു. ഇതാണ് ആധുനിക മനുഷ്യൻ അഭിമുഖീകരിക്കുന്ന ദുരന്തം ഇന്ന് മനുഷ്യബുദ്ധിയെ വെല്ലുവിളിക്കുന്ന ഗൗരവമേറിയ പരിതഃസ്ഥിതി അങ്ങനെ സംജാതമായതാണ്.

## 33 സർ ജെ. സി. ബോസും ശാസ്ത്രീയമായ ഐക്യദർശനവും

അസ്തിത്വത്തിന്റെയെല്ലാം ആദ്ധ്യാത്മികമായ ഐക്യത്തെപ്പററിയുള്ള ഭാരതീയദർശനം ഇന്ന് കൂടുതൽ കൂടുതൽ ചിന്തകരുടേയും ശാസ്ത്രജ്ഞന്മാരുടേയും ശ്രദ്ധ ആകർഷിച്ചുവരുന്നു. യുദ്ധാനന്തരപാശ്ചാത്യരാജ്യങ്ങളിൽ ഈ ദർശനത്തിനു് അനുകൂലങ്ങളായ പ്രതിധ്വനികൾ ഉണ്ടാകുന്നുണ്ടു്. ധനാഢ്യതയുടെ ധനതത്ത്വശാസ്ത്രം; സാമ്പത്തികവളർച്ചയിൽ ജി. എൻ. പി. (മൊത്തം ദേശീയ ഉത്പാദനം) എന്ന കള്ളദൈവം; ജൈവസംതൃപ്തികൾക്കുവേണ്ടിയുള്ള കടിഞ്ഞാണില്ലാത്ത ഓട്ടം; പ്രകൃതിധ്വംസനം—ഇത്തരം വിഷയങ്ങളെപ്പററിയുള്ള വിമർശനങ്ങൾ അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കയാണു്. ഭാരതീയദർശനം ഉയർത്തിപ്പിടിക്കുന്നതും, ഉപനിഷദ്‌വചനങ്ങൾ ഉദ്ധരിക്കുന്നതുമായ പ്രകൃതിശാസ്ത്രഗ്രന്ഥങ്ങൾ ധാരാളമായി ഇറങ്ങിക്കൊണ്ടിരിക്കുന്നു. ഇത്തരത്തിലുള്ള ഒരു പുസ്തകമാണു് പീററർ ടോംകിൻസ്, ക്രിസ്റ്റഫർ ബേഡ് എന്നിവർ ചേർന്നു് എഴുതീട്ടുള്ള 'ദി സീക്രട്ട് ലൈഫ് ഓഫ് പ്ളാൻറ്സ്'. ഈ പുസ്തകത്തിലെ ഒരു ഉപശീർഷകം ഇങ്ങനെയാണു്: 'അസ്റ്റൗണ്ടിംഗ് ഡിസ്കവറീസ് എബൗട്ട് ദ ഫിസിക്കൽ, ഇമോഷനൽ, ആൻറ് സ്പിരിച്ച്വൽ റിലേഷൻസ് ബിററ്വീൻ പ്ളാൻറ്സ് ആൻറ് മാൻ.' 'സസ്യങ്ങളും മനുഷ്യനും തമ്മിലുള്ള ഭൗതികവും വൈകാരികവും ആദ്ധ്യാത്മികവുമായ ബന്ധങ്ങളെപ്പററി അദ്ഭുതകരമായ കണ്ടുപിടിത്തങ്ങൾ.' ഈ വിഷയത്തിൽ യു. എസ്. ഏ. യിലും സോവിയററ് റഷ്യയിലും മററു രാജ്യങ്ങളിലും നടത്തീട്ടുള്ള ഗവേഷണങ്ങളുടെ അതിരസികങ്ങളായ വിവരണങ്ങൾ ഈ പുസ്തകത്തിലുണ്ടു്. അതിന്റെ ഉപക്രമഭാഗം ഉപസംഹരിച്ചുകൊണ്ടു് ഗ്രന്ഥകർത്താക്കൾ പറയുന്നു; 'സസ്യങ്ങൾ ജീവിക്കയും ശ്വസിക്കയും സംവദിക്കയും

ചെയ്യുന്ന ജീവികളാണ്. അവയ്ക്ക് വ്യക്തിത്വവും 'സോൾ'ന്റെ ഗുണങ്ങളും ഉണ്ട്. ഈ തെളിവുകൾ കവിയുടേയും തത്വശാസ്ത്രജ്ഞന്റേയും ദർശനത്തെ പിൻതാങ്ങുന്നവയാണ്.'

ഇന്ത്യക്കാരായ നമുക്ക് പ്രത്യേക താത്പര്യമുള്ളതാണ് അതിലെ ആറാം അദ്ധ്യായം. അതിന്റെ തലക്കെട്ട് ഇങ്ങനെയാണ്: 'പ്ളാന്റ് ലൈഫ് മാഗ്നിഫൈഡ് എ ഹൺഡ്രഡ് മില്യൻ ടൈംസ്.' കഥാവശേഷനായ സർ ജഗദീശ് ചന്ദ്രബോസ് ആണ് എട്ടു മുതൽ അഞ്ചുവരെ ദശാബ്ദങ്ങൾക്കുമുമ്പ് ഈ സുപ്രധാനരംഗത്ത് പ്രാഥമികപ്രവർത്തനങ്ങൾ നടത്തിയത്. ഹൃദയസ്പർശിയും സുസ്പഷ്ടവുമായ രീതിയിൽ ബോസിന്റെ കണ്ടുപിടിത്തങ്ങൾ വിവരിക്കുന്ന ഈ അദ്ധ്യായം ആരംഭിക്കുന്നത് കല്ക്കത്തയിലുള്ള ബോസ് ഇൻസ്റ്റിററ്യൂട്ടിനെ വർണ്ണിച്ചുകൊണ്ടാണ്. അതിന്റെ കവാടത്തിൽ ആലേഖനം ചെയ്തിരിക്കുന്ന സമർപ്പണവാക്യം ഇതാ: 'ദിസ് ടെംപിൾ ഈസ് ഡെഡിക്കേറ്റഡ് ടു ദി ഫീററ് ഓഫ് ഗോഡ് ഫോർ ബ്രിംഗിംഗ് ഓണർ ടു ഇൻഡ്യ ആൻറ് ഹാപ്പിനസ് ടു ദി വേൾഡ്'—'ഇന്ത്യയ്ക്ക് ബഹുമാനവും ലോകത്തിനു സുഖവും വരുത്താനായി ഈ ക്ഷേത്രം ഈശ്വരപാദങ്ങളിൽ സമർപ്പിച്ചിരിക്കുന്നു.' 'ഇൻഡ്യൻ ടെംപിൾ ഓഫ് സയൻസ്'—'ഭാരതീയ ശാസ്ത്രദേവാലയം എന്ന് ഈ ലേഖകർ ബോസ് ഇൻസ്റ്റിററ്യൂട്ടിനെ വാഴ്ത്തുന്നു.

ബോസ് ആദ്യം ഗവേഷണങ്ങൾ നടത്തിയത് ഫിസിക്സിലായിരുന്നു. ഇരുപതടി സമചതുരമായ ഒരു മുറി പരീക്ഷണശാലയാക്കിയും താൻതന്നെ നിർമ്മിച്ച ഉപകരണങ്ങൾ ഉപയോഗിച്ചും, അദ്ദേഹം 1895-ൽ കല്ക്കത്തയിൽവെച്ച് റേഡിയോതരംഗങ്ങളുടെ അസ്തിത്വവും പ്രസരണവും പ്രദർശിപ്പിച്ചു. ഫിസിക്സിലെ ഈ പ്രവർത്തനം അദ്ദേഹത്തെ സസ്യശാസ്ത്രത്തിലേയ്ക്കും ശരീരശാസ്ത്രത്തിലേയ്ക്കും നയിക്കയുണ്ടായി. നിർജീവങ്ങളായ ലോഹങ്ങളേയും, ജീവനുള്ള സസ്യങ്ങളേയും മനുഷ്യനേയും വേർതിരിക്കുന്ന സീമാരേഖകൾ അതിലോലങ്ങളാണെന്ന് അദ്ദേഹത്തിന് ആ പരീക്ഷണങ്ങളിൽനിന്നും സ്പഷ്ടമായി, പ്രകൃതിയിൽ കാണുന്ന എല്ലാ വ്യത്യാസങ്ങളുടേയും ഇടയിൽ മൗലികമായ ഒരു ഐക്യമുണ്ടെന്നും അദ്ദേഹത്തിനു ബോദ്ധ്യമായി. 1901 മേയ് 10-ാം തീയതി അദ്ദേഹം ലണ്ടനിലെ 'റോയൽ ഇൻസ്റ്റിററ്യൂഷനിൽ' പരീക്ഷണപ്രദർശനവും പ്രസംഗവും നടത്തി. ആസ്വാദകരും വിശ്വാസശൂന്യരും അടങ്ങിയ ഒരു ശാസ്ത്രജ്ഞസമൂഹത്തിന്റെ സാന്നിദ്ധ്യത്തിൽ തന്റെ പ്രസംഗം ഉപസംഹരിച്ചുകൊണ്ട് ബോസ് പറഞ്ഞു: 'ദി സീക്രട്ട് ലൈഫ് ഓഫ് പ്ളാന്റ്സ്,' (പു. 86-87):

'സജീവവും നിർജീവവുമായ വസ്തുക്കളിൽ ബലപ്രയോഗങ്ങളുടേയും തത്ഫലമായുണ്ടാകുന്ന വൈരൂപ്യങ്ങളുടേയും ചരിത്രം അവതന്നെ രചിച്ച പ്രമാണങ്ങളിലൂടെ ഞാൻ, ഈ സായാന്തനവേളയിൽ, നിങ്ങൾക്കു കാണിച്ചുതന്നു. അവ തമ്മിൽ എന്തു സാമ്യം! ഒന്നിൽനിന്നും മറ്റൊന്നു വ്യത്യസ്തമാണെന്നു കാണാൻ പ്രയാസം. ഇത്തരം പ്രതിഭാസങ്ങളിൽ, ഇവിടെ ഭൗതികം അവസാനിക്കുന്നു; അവിടെ ശാരീരികം ആരംഭിക്കുന്നു എന്നെല്ലാം എങ്ങനെ പറയും? ഇത്തരം കേവലസീമകളില്ല.

'സജീവവും നിർജീവവുമായ വസ്തുക്കൾ സ്വയം നിർമ്മിച്ച ഇത്തരം പ്രമാണങ്ങൾ കണ്ടപ്പോൾ മാത്രമേ അവയിലെല്ലാം വ്യാപിച്ച ഒരൈക്യം എനിക്കു ബോധ്യമായുള്ളൂ. പ്രകാശതരംഗങ്ങളിൽ സ്പന്ദിക്കുന്ന രജഃകണം; നമ്മുടെ ഭൂമിയിലെ അസംഖ്യം ജീവജാലങ്ങൾ; നമ്മുടെമേൽ പ്രകാശിക്കുന്ന ഉജ്ജ്വലജ്യോതിസ്സുകൾ — 'ഇവയെല്ലാം കണ്ടപ്പോഴാണ് എന്റെ പൂർവ്വികന്മാർ മുപ്പതു നൂററാണ്ടുകൾക്കുമുമ്പ്, ഗംഗാതീരങ്ങളിൽവെച്ച് പ്രഖ്യാപിച്ച ആ സന്ദേശത്തിന്റെ അല്പാംശം എനിക്കു മനസ്സിലായതു്.' അവർ പ്രഖ്യാപിച്ചിരുന്നു: 'പ്രപഞ്ചത്തിലെ പരിവർത്തമാനമായ അനേകത്വങ്ങളിലെല്ലാം ഒരേ ഒന്നിനെ ദർശിക്കുന്നവർക്കുള്ളതാണ് ശാശ്വതസത്യം — മററാർക്കുമുള്ളതല്ല; മററാർക്കുമുള്ളതല്ല.'

1919-20 വർഷങ്ങളിൽ ബോസ് യൂറോപ്യൻ രാജ്യങ്ങൾ സന്ദർശിച്ച് ഈ ശാസ്ത്രീയകണ്ടുപിടിത്തങ്ങൾ വിശദീകരിച്ചപ്പോൾ പാശ്ചാത്യചിന്തകരിൽ ഉളവായ പ്രത്യാഘാതങ്ങൾ 'ടൈംസ് ഓഫ് ലണ്ടൻ' രേഖപ്പെടുത്തിട്ടുള്ളതു് ഈ പുസ്തകത്തിന്റെ ലേഖകൻ ഉദ്ധരിച്ചിട്ടുണ്ട്. അവരുടെ അഭിപ്രായത്തിൽ ഈ പത്രം 'സാധാരണയായി യാഥാസ്ഥിതിക'മാണ്. ടൈംസ് ഓഫ് ലണ്ടൻ ഇപ്രകാരം എഴുതിയത്രേ (മുൻഗ്രന്ഥം പു. 94):

'ഇംഗ്ലണ്ടിൽ, നാം ആദിമജീവിതത്തിന്റെ സംസ്കാരശൂന്യമായ അനുഭവവാദത്തിൽ മുങ്ങിയിരിക്കുമ്പോൾ, സൂക്ഷ്മചിന്തകനായ ഈ പൗരസ്ത്യൻ പ്രപഞ്ചത്തെ മുഴുവൻ സമുദ്ഗ്രഥിച്ച് അതിന്റെ എല്ലാ പരിവർത്തനാഭിവ്യക്തികളിലും വ്യാപിച്ചിരിക്കുന്ന ഏകത്വത്തെ കണ്ടിരിക്കുന്നു.'

ലേഖകർ ഈ പുസ്തകം ഇങ്ങനെ ഉപഹരിക്കുന്നു:

'ദ്രഷ്ടാവിന്റെ അതീന്ദ്രിയലോകത്തിന്റെ അഥവാ ലോകങ്ങളുടെ ഉള്ളിലുള്ള ലോകങ്ങളുടെ, ആകർഷണം ഉപേ

ക്ഷിക്കാൻ വയ്യാത്തവിധം മഹത്താണ്. പന്തയവും അത്ര വലു താണ്; കാരണം, ഈ ഭൂമി നശിക്കാതിരിക്കുക എന്നതുപോലും അതിനെ ആശ്രയിച്ചിരിക്കുന്നു. സസ്യജീവിതരഹസ്യങ്ങൾ ആധുനികശാസ്ത്രജ്ഞനെ പരിഭ്രാന്തനാക്കുമ്പോൾ, ദ്രഷ്ടാവ് അഥവാ ഋഷി പരിഹാരങ്ങൾ നിർദ്ദേശിക്കുന്നു. പരിഹാരങ്ങൾ എത്ര തന്നെ അവിശ്വാസ്യങ്ങളായി തോന്നിയാലും, കേവലപണ്ഡിതന്മാരുടെ അസ്പഷ്ടജല്പനങ്ങളെക്കാൾ അർത്ഥപൂർണ്ണങ്ങളാണ്. മാത്രമല്ല, അവ സമഗ്രജീവിതത്തിന് തത്ത്വശാസ്ത്രപരമായ അർത്ഥം നല്കുകയും ചെയ്യുന്നു.'

## 34. ശാസ്ത്രവും മതവും പരസ്പരപൂരകങ്ങൾ

പരീക്ഷണത്തിലൂടെ തെളിയിക്കപ്പെട്ടതും തെളിയിക്കപ്പെടാവുന്നതുമായ ശാസ്ത്രത്തിന്റെ രൂപത്തിൽ പ്രതിപാദിക്കപ്പെടുന്ന മതത്തിന്റെ പക്കൽ മനുഷ്യവർഗ്ഗത്തിനു നല്കാൻ ഒരു സന്ദേശമുണ്ട്. ഭൗതികശാസ്ത്രം ടെക്നോളജിയുടെ സഹായത്താൽ മനുഷ്യനുവേണ്ടി ഒന്നാം തരം ഒരു വീടു പണിതേക്കാം. റേഡിയോ, ടെലിവിഷൻ മുതലായ ഉപകരണങ്ങളെക്കൊണ്ട് അതു് സജ്ജീകരിക്കാം. ആധുനികക്ഷേമരാഷ്ട്രത്തിന്റെ സാമൂഹ്യസുരക്ഷിതത്വനടപടികൾ ഇഹലോകത്തിൽ സുഖവും സംതൃപ്തിയും ഏർപ്പാടുചെയ്യാം. സർക്കാരിന്റെ മതസംഘടന പരലോകത്തിലും സുഖസംതൃപ്തികൾ ഉറപ്പുവരുത്തിയേക്കാം. അയാൾ വീടിനു ശാന്തികുഞ്ജമെന്നോ സുഖവിലാസമെന്നോ നാമകരണം ചെയ്തേക്കാം. എങ്കിലും, ഇക്കാര്യങ്ങളൊന്നുംതന്നെ അയാൾ ആ വീട്ടിൽ സുഖസമാധാനങ്ങളോടെ ജീവിക്കുമെന്ന് ഉറപ്പുതരുന്നില്ല. കാരണം, അതിന് ആവശ്യമുള്ളതു് മറെറാരുതരം ശക്തിയും പോഷണവുമാണ്. മതശാസ്ത്രത്തിലും സാധനയിലുംകൂടി ലഭിക്കുന്ന ജ്ഞാനവും അച്ചടക്കവുമാണ് അതിനാവശ്യം. മനുഷ്യന് ആരോഗ്യകരമായ ബാഹ്യപരിസരം നല്കാൻ പ്രത്യക്ഷശാസ്ത്രങ്ങൾക്കു കഴിയും. എന്നാൽ ആരോഗ്യകരമായ ആന്തരികപരിസരം സൃഷ്ടിക്കുന്നതിന് ആദ്ധ്യാത്മശാസ്ത്രത്തിന്റെ സഹായം കൂടിയേതീരൂ. അതിലൂടെ മാത്രമേ സമഗ്രമായ ജീവിതപൂർണ്ണത നേടാൻ കഴിയൂ. മറെറാരു മാർഗ്ഗവുമില്ല. ഇതാണ് ഉപനിഷത്തുകളുടെ ഒസ്യത്തു്.

എന്നാൽ, ഇന്ന്, ആധുനികനാഗരികത പ്രദർശിപ്പിക്കുന്ന ചിത്രം ഇതല്ല. ഈ ടെക്നോളജിയുടെ നാഗരികതയിൽ, സമ്പത്തിന്റേയും ശക്തിയുടേയും സുഖത്തിന്റേയും പരിസരത്തിലും, മനുഷ്യൻ ആന്തരികമായി ദരിദ്രനാകുന്നു.

അവന്റെ ഉള്ളിൽ നിറയെ വിക്ഷോഭവും ദുഃഖവും, സംശയവും അനിശ്ചിതത്വവും ആണ്. യുവാക്കളിൽ കാണുന്ന കുററവാസനകൾ, മദ്യപാനശല്യം, ആത്മഹത്യ മുതലായ സാമൂഹികവും വ്യക്തിപരവുമായ ദോഷങ്ങളും വിഷമങ്ങളും വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. എന്തുകൊണ്ട്? കാരണം, മനുഷ്യൻ ആന്തരികമായി സംതൃപ്തനല്ല. ഇന്ദ്രിയനിബദ്ധമായ വിശ്വവീക്ഷണത്തിന്റെ പരിമിതികൾമൂലം ഖിന്നതയും മുഷിപ്പും അവനെ ശല്യം ചെയ്യുകയാണ്. ഭാരതീയ ചിന്തകർ യുഗങ്ങൾക്കു മുമ്പുതന്നെ ഈ കഷ്ടസ്ഥിതി ദീർഘദർശനം ചെയ്തിരുന്നു. ശ്വേതാശ്വതരോപനിഷത്ത് ആധുനിക ആകാശയുഗത്തെപ്പററി ഇങ്ങനെ പറയുന്നു. (VI. 20):

> യദാ ചർമ്മവദ് ആകാശം വേഷ്ടയിഷ്യന്തി മാനവാഃ
> തദാ ദേവം അവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.

'മനുഷ്യർ (തങ്ങളുടെ സാങ്കേതികനൈപുണ്യത്തിലൂടെ) ഒരു തോൽക്കഷണത്തെപ്പോലെ ആകാശത്തെ ചുരുട്ടിക്കൂട്ടിയേക്കും; എങ്കിലും, അന്തർഭാഗത്തുള്ള പ്രകാശമാനനായ ദേവനെ സാക്ഷാത്കരിക്കാതെ അവരുടെ ദുഃഖങ്ങൾ അവസാനിക്കയില്ല.'

നൂറുവർഷം മുമ്പ് ഷോപ്പനോർ പറഞ്ഞു (ദി വേൾഡ് ആസ് വിൽ ആൻഡ് ഐഡിയ. വാല്യം 1. പു 404):

> 'ദാരിദ്ര്യവും ദുഃഖവുമില്ലാത്ത എല്ലാമനുഷ്യരും, ഇന്ന്, തങ്ങളുടെ എല്ലാ ഭാരങ്ങളും കുടഞ്ഞുകളഞ്ഞ് തങ്ങൾക്കുതന്നെ ഭാരമായിത്തീർന്നിരിക്കുന്നു.'

### 35. മതമെന്നാൽ അനുഭവം

ഇന്ന്, മനുഷ്യൻ തനിക്കുതന്നെ വലിയ ഭാരവും പ്രശ്നവുമായിരിക്കുന്നു. ഇന്ദ്രിയ പ്രത്യക്ഷശാസ്ത്രങ്ങളെക്കൊണ്ടുമാത്രം അവനു് ഈ പ്രശ്നം കൈകാര്യം ചെയ്യാനോ പരിഹരിക്കാനോ സാദ്ധ്യമല്ല. കൂടുതൽ ടെക്നോളജി പ്രയോഗിച്ചതുകൊണ്ടോ, കൂടുതൽ ജീവിതസൗകര്യങ്ങൾ ഏർപ്പെടുത്തിയതുകൊണ്ടോ, മാനവപരിതഃസ്ഥിതികൾ സാമൂഹികമായും രാഷ്ട്രീയമായും സൂക്ഷ്മജീവശാസ്ത്രപരമായും നൈപുണ്യത്തോടെ നിയന്ത്രിച്ചതുകൊണ്ടോ ഈ പ്രശ്നം പരിഹരിക്കപ്പെടുകയില്ല. ഇതിനു് മതശാസ്ത്രം പരിപോഷിപ്പിച്ചേ പററൂ. സ്വാമി വിവേകാനന്ദൻ പറയുന്നു (കംപ്ളീററ് വർക്ക്സ് വാല്യം IV, എട്ടാം പതിപ്പ്, പു. 35):

> 'മതമെന്നാൽ പ്രസംഗമോ സിദ്ധാന്തങ്ങളോ പുസ്തകങ്ങളോ അല്ല; അനുഭവമാണ്. അതു് പഠിപ്പല്ല; ഉൺമയാണ്. ഇക്കാര്യം എപ്പോഴും ഓർമ്മവെയ്ക്കുക.'

ഭാരതം മതത്തെ മനസ്സിലാക്കിയിട്ടുള്ളതു് ഈ അർത്ഥത്തിലാണു്. ഈ ആശയമാണു് സ്വാമി വിവേകാനന്ദൻ പടിഞ്ഞാറും കിഴക്കും ശക്തിയായ സ്വരത്തിൽ പ്രതിപാദിച്ചതു്. മതത്തിന്റെ അന്തിമലക്ഷ്യം, നമ്മുടെ പുരാതനഗുരുക്കന്മാർ പറഞ്ഞതുപോലെ, ഈശ്വരാനുഭവമാണു്. മനുഷ്യന്റെ അദ്ധ്യാത്മബോധം അനുക്രമമായി വളർത്തുകയാണു് അതിനുള്ള മാർഗ്ഗം; അതാണു് മതത്തിന്റെ ഉരകല്ലു്. വ്യക്തിയുടെ പടിപടിയായുള്ള ആദ്ധ്യാത്മിക വളർച്ചയെന്നൊന്നുണ്ടു്. ഒരു സസ്യം അടിക്കടി വളരുന്നതുപോലെ, ഒരു കെട്ടിടം ഓരോരോ ഇഷ്ടിക വെച്ചു വെച്ചു് ഉയർന്നു വരുന്നതുപോലെ, ആദ്ധ്യാത്മികവളർച്ചയും നമുക്കനുഭവപ്പെടും. നാം മതജീവിതം നയിക്കുമ്പോൾ, നമുക്കു് ശക്തി ലഭിക്കുന്നു; ബോധം വികസ്വരമാകുന്നു; സഹാനുഭൂതി കൂടുതൽ വിസ്തൃതമാകുന്നു; നാം കൂടുതൽ നല്ല സ്ത്രീപുരുഷന്മാരാകുന്നതായി നമുക്കു് അനുഭവപ്പെടുന്നു. ഇത്തരം ആന്തരികമായ ആദ്ധ്യാത്മികവളർച്ചയിൽ നിന്നുദ്ഭവിക്കുന്ന ശക്തിയാണു് ശാസ്ത്രീയടെക്നോളജിയുടെ പുരോഗതിയിൽ ഉന്മുക്തമാകുന്ന ഊർജ്ജത്തെ ആത്മസാത്കരിക്കാനും അച്ചടക്കം വരുത്താനും മനുഷ്യനെ സഹായിക്കുന്നതു്. ഇങ്ങനെയുള്ള ഒരു മനുഷ്യനു മാത്രമെ ജീവിതത്തിലെ അന്ധവ്യവസ്ഥയിൽനിന്നും സമാധാനവും സന്തോഷവും സാമാന്യക്ഷേമവും നെയ്തെടുക്കാനുള്ള ശക്തിയും ബുദ്ധിയും ഉണ്ടാവൂ. മാനവസമുദായത്തിൽനിന്നും മതം എടുത്തു കളഞ്ഞാൽ അവശേഷിക്കുക വെറും കാടത്തമാണു്. പുരാതനനാഗരികതകളെ നശിപ്പിച്ചതു് പുറമേനിന്നുള്ള സംസ്കാരശൂന്യരായ വർഗ്ഗങ്ങളായിരുന്നു. എന്നാൽ ആധുനികനാഗരികത, ഇപ്പോഴത്തെ അതേ വഴിക്കു നീങ്ങുമെങ്കിൽ, നശിപ്പിക്കപ്പെടുക ഇതേ നാഗരികത വളർത്തിയെടുത്ത സംസ്കാരശൂന്യരെക്കൊണ്ടാവും. ഈ കഷ്ടസ്ഥിതിയിൽനിന്നു് നാം എങ്ങനെ രക്ഷപ്പെടും? ദിവംഗതനായ ബർട്രാൻറു് റസ്സലിന്റെ അഭിപ്രായത്തിൽ (ഇംപാക്ററ് ഓഫ് സയൻസ് ഓൺ സൊസൈററി, പു. 114) അതിലേയ്ക്കായി നമുക്കു് അയൽവാസികളോടു് 'ക്രസ്തീയസ്നേഹം' ഉണ്ടാവണം, ഹാർവാർഡു് സർവ്വകലാശാലയിലെ പിതിരിം എസ്. സൊറോക്കിന്റെ അഭിപ്രായത്തിൽ (ദി കൺസ്ട്രക്ഷൻ ആഫ് ഹ്യുമാനിററി, അഞ്ചാം ഭാഗം വിശേഷിച്ചും) നമുക്കു് അന്യരോടു് അല്പംകൂടി പരിഗണന വേണം. ഈ സ്നേഹവും പരപരിഗണനയും ഉണ്ടാവുന്നതു്, ലോകത്തിലെ യഥാർത്ഥ ആദ്ധ്യാത്മികഗുരുക്കന്മാർ നിർദ്ദേശിച്ച തരത്തിലുള്ള മതത്തിൽനിന്നാണു്. മതത്തിന്റെ ഒരു ശാസ്ത്രീയ നിർവ്വചനം നല്കിക്കൊണ്ടു്, സ്വാമി വിവേകാനന്ദൻ പറഞ്ഞു. (കംപ്ലീററ് വർക്സ്, വാള്യം 4, എട്ടാംപതിപ്പു്, പു. 358):

'മതം എന്നതു് മനുഷ്യനിൽ നേരത്തേ കുടികൊള്ളുന്ന ദിവ്യത്വത്തിന്റെ അഭിവ്യക്തിയാകുന്നു.'

'അപ്പോൾ ഒരു ചോദ്യം: 'മതത്തിനു് വാസ്തവത്തിൽ എന്തെങ്കിലും നേടാൻ കഴിയുമോ?' – സ്വാമി വിവേകാനന്ദൻ ചോദിച്ചു; ഇങ്ങനെ ഉത്തരവും നല്കി (മുൻഗ്രന്ഥം വാള്യം III, എട്ടാം പതിപ്പു്, പു. 4):

'കഴിയും. മതം മനുഷ്യനു് ശാശ്വതജീവിതം നല്കുന്നു. അവൻ ഇന്നെന്താണോ, അവനെ അതാക്കിയതു് മതമാണു്. അതു് മനുഷ്യമൃഗത്തെ ദേവനാക്കി. അതാണു് മതത്തിന്റെ കഴിവു്. മാനവസമുദായത്തിൽനിന്നും മതത്തെ നീക്കുക. എന്തവശേഷിക്കുന്നു?, ഒന്നുമില്ല. മൃഗങ്ങൾ നിറഞ്ഞ ഒരു കാട്ടു്! ഇന്ദ്രിയസുഖമല്ല മനുഷ്യവർഗ്ഗത്തിന്റെ ലക്ഷ്യം. ജ്ഞാനമാണു് ജീവിതലക്ഷ്യം. മൃഗം ഇന്ദ്രിയസുഖമനുഭവിക്കുന്നതിനേക്കാൾ കൂടുതൽ, മനുഷ്യൻ ബുദ്ധിസുഖം അനുഭവിക്കുന്നു. മനുഷ്യൻ യുക്തിപരമായ പ്രകൃതിയേക്കാൾ കൂടുതൽ അദ്ധ്യാത്മ പ്രകൃതിയെ ആസ്വദിക്കുന്നതായും നാം കാണുന്നു. അതുകൊണ്ടു് ഉത്തമ ജ്ഞാനം അദ്ധ്യാത്മജ്ഞാനമായിരിക്കണം. ഈ ജ്ഞാനത്തോടെ ആനന്ദവും കൈവരുന്നു.'

## 36 പരിണാമത്തിൽ ഹോമിയോസ്റ്റാസിസ്സിന്റെ പ്രയോജനം

പ്രകൃതി മനുഷ്യനു് ലോകത്തെ മനസ്സിലാക്കാൻ മാത്രമല്ല, തന്നെത്തന്നെ മനസ്സിലാക്കാനും ഉള്ള ജൈവശക്തി നല്കീട്ടുണ്ടു്. ജീവശാസ്ത്രം അനുസരിച്ചു്, ഉയന്ന നിലവാരത്തിലുള്ള സസ്തന ജീവിതഘട്ടം മുതൽ മനുഷ്യഘട്ടംവരെ ജീവശരീരത്തിൽ ഒരു സമതുലിതാവസ്ഥ വികസിക്കാനും ഗുണപുഷ്ഖലമാക്കാനും ശ്രമിക്കയായിരുന്നു പ്രകൃതി. സ്വയം പ്രവത്തിക്കുന്ന ഈ സമതുലനപ്രക്രിയ ആദ്യം ഥർമോസ്റ്റാററിക് ആയിരുന്നെങ്കിൽ പിന്നീടു് ഹോമിയോസ്ററാററിക് ആയിരുന്നു. ഈ പ്രക്രിയയുടെ പരിണാമപ്രാധാന്യം വിവരിച്ചുകൊണ്ടു് ഗ്രേ വാൾട്ടർ എന്ന സ്നായുശാസ്ത്രജ്ഞൻ പറയുന്നു. (ദി ലിവിംഗ് ബ്രെയിൻ പു. 16):

'ആന്തരികമായ താപനിലയുടെ നിയന്ത്രണം അഥവാ ഥർമോസ്ററാസിസ് സ്നായുചരിത്രത്തിൽ അഥവാ പ്രകൃതി ചരിത്രത്തിൽത്തന്നെ ഒരു മഹാസംഭവമായിരുന്നു. തണുത്തു കൊണ്ടിരുന്ന ഭൂഗോളത്തിൽ സസ്തനജീവികൾ മരിക്കാതെ അവശേഷിച്ചതു് അതുമൂലമാണു്, പൊതുവെ പരിണാമത്തെ

സംബന്ധിച്ചിടത്തോളം അതായിരുന്നു അതിന്റെ പ്രാധാന്യം. എന്നാൽ അതിന് ഒരു വിശിഷ്ടപ്രാധാന്യവുമുണ്ടായിരുന്നു. ജീവിയുടെ സുപ്രധാനജീവധർമ്മങ്ങൾക്കുവേണ്ടി, മസ്തിഷ്കത്തിന്റെ ഒരു ഭാഗത്തു് സ്വയം നിയന്ത്രിക്കുന്ന ഒരു സ്ഥിരീകരണവ്യവസ്ഥ പൂർത്തിയാക്കപ്പെട്ടു. ഈ സ്ഥിതിക്കാണ് ഹോമിയോസ്റ്ററാസിസ് എന്നു് പേർ നല്കീട്ടുള്ളതു്. ഈ ക്രമീകരണത്തോടുകൂടി മസ്തിഷ്കത്തിന്റെ മററു ഭാഗങ്ങൾ ശരീരയന്ത്രത്തിന്റെയോ ഇന്ദ്രിയങ്ങളുടെയോ പ്രവർത്തനങ്ങളുമായി സന്നിഹിതബന്ധമില്ലാത്ത ധർമ്മങ്ങൾക്കുവേണ്ടി, മാററിവെയ്ക്കപ്പെട്ടു. ഹോമിയോസ്റ്ററാസിസ്സിന്റെ അദ്ഭുതങ്ങളെ അതിക്രമിക്കുന്ന ധർമ്മങ്ങൾക്കുവേണ്ടി മസ്തിഷ്കത്തിന്റെ മററു ഭാഗങ്ങൾ സന്നദ്ധമായി.'

ഒരു സ്ഥിരമായ പരിതഃസ്ഥിതി സ്വതന്ത്രജീവിതത്തിനുള്ള ഉപാധിയാണെന്നു് ക്ലാഡ് ബർണാഡ് എന്ന ശരീരശാസ്ത്രജ്ഞൻ പറഞ്ഞിട്ടുള്ളതിനെ ഉദ്ധരിച്ചുകൊണ്ടു് ഗ്രേ വാൾട്ടർ തുടരുന്നു (മുൻഗ്രന്ഥം. പു, 16_17):

'കേംബ്രിഡ്ജിൽ സർ ജോസഫ് ബാർക്രോഫ്ട്ടിന്റെ കീഴിൽ പഠിക്കാൻ ഭാഗ്യം സിദ്ധിച്ചവർ ഈ തത്ത്വത്തിന്റെ വിശദീകരണത്തിനും ശരീരശാസ്ത്രഗവേഷണത്തിൽ അതിന്റെ പ്രയോഗത്തിനും അദ്ദേഹത്തിനോടു വളരെ കടപ്പെട്ടിരിക്കുന്നു. ഇതു വിശദീകരിച്ചതു് അദ്ദേഹമല്ലായിരുന്നുവെങ്കിൽ, നാം അതിനെ നിന്ദിക്കുമായിരുന്നു. കാരണം. 'സ്വതന്ത്രജീവിതം' എന്നതു് ഒരു ശാസ്ത്രീയപ്രയോഗമല്ല. അദ്ദേഹം ഈ പ്രയോഗത്തെ ചെറിയ ചോദ്യങ്ങളാക്കി മാററി അവയുടെ ഉത്തരങ്ങളിലേയ്ക്കു ഞങ്ങളെ നയിച്ചു.'

'താപനിലയുടെ സ്ഥിരതകൊണ്ടു്, അല്ലെങ്കിൽ, ഹൈഡ്രജൻ_അയോൺ, ജലം, പഞ്ചസാര പ്രാണവായു, കാല്സിയം മുതലായ വസ്തുക്കളുടെ സ്ഥിരതകൊണ്ടു് ജീവി എന്തു നേടി?' ഏതു കാര്യവും അളന്നു കുറിക്കുവാൻ അസാമാന്യസാമർത്ഥ്യമുണ്ടായിരുന്നു അദ്ദേഹത്തിനു്. സൂക്ഷ്മമായ തുലനാവസ്ഥയിൽ പ്രവർത്തിക്കുന്ന യാന്ത്രികപ്രക്രിയകളുടെ ജടിലതകൾ പ്രദർശിപ്പിക്കാനാണ് അന്നത്തെ ദിവസം മുഴുവൻ അദ്ദേഹം ഉപയോഗിച്ചതു്. അന്നു് അദ്ദേഹത്തിനുണ്ടായിരുന്ന വിനയാന്വിതമായ ഭയം ഞാൻ ഇന്നും ഓർക്കുന്നു. ഞങ്ങൾ പരിഹസിച്ചേയ്ക്കുമോ എന്നു് അദ്ദേഹത്തിനു് അല്പം ഭയമുണ്ടായിരുന്നു.

ഹോമിയോസ്റ്റാസിസ്സും അതിൻെറ ഗുണങ്ങളും വിശദീകരിക്കു മ്പോഠം അദ്ദേഹത്തിൻെറ ഭാവന ഇങ്ങനെ പറന്നുയന്നു.

'ഒരു ശാന്തമായ തടാകത്തിൽക്കൂടി ബോട്ടു നീങ്ങുമ്പോഠം ഉണ്ടാകുന്ന തരംഗരൂപങ്ങഠം ഞാൻ എത്രയോ പ്രാവശ്യം നോക്കിയിരുന്നുപോയിട്ടുണ്ട്.' അവയുടെ വ്യവസ്ഥിതത്വവും രണ്ടു തരംഗവ്യവസ്ഥകഠം സംയോജിക്കുമ്പോഠം ഉണ്ടാകുന്ന രൂപക്രമങ്ങളും ഞാൻ കണ്ടിട്ടുണ്ട്....പക്ഷേ, അതിന്ന്, തടാകം പൂണ്ണമായും ശാന്തമായിരിക്കണം. അതുപോലെ ബൗദ്ധിക വികാസത്തിനും സ്ഥിരതയുള്ള ഒരു ആന്തരികപരിതഃസ്ഥിതി ഉണ്ടാവാതെ വയ്യ....കാററും കോളും പിടിച്ച അററ്ലാൻറിക് മഹാസമുദ്രത്തിൽ ഏതെങ്കിലും തരത്തിലുള്ള തരംഗരൂപക്രമങ്ങഠം അന്വേഷിക്കാൻ പററുമോ?'

സുനിശ്ചിതമായ ഒരു ആന്തരികപരിതഃസ്ഥിതിയെന്ന നിലയിൽ ഹോമിയോസ്റ്റാസിസ് ഒരു അന്തിമലക്ഷ്യമല്ല. ജീവിതം ഉന്നതതരങ്ങളായ പരിണാമനിലകളിലേയ്ക്കു് ഉയരുവാനുള്ള അനുപേക്ഷണീയമായ ഒരു വെറും സ്ഥിതിവിശേഷമാണതു്. മനുഷ്യാത്മാവിൻെറ പരിപൂണ്ണസ്വാതന്ത്ര്യമാണ് നേടേണ്ടതായ ഉത്തമ സ്ഥിതി. അഹം എന്ന പുതിയ സാരമായ വസ്തുതയെ ജൈവപരിമിതികളിൽനിന്നും അകററിയും തൻെറ യഥാത്ഥസ്വരൂപത്തെ സാക്ഷാത്കരിച്ചുമാണ് ആത്മാവു് ഈ നേട്ടമുണ്ടാക്കേണ്ടതു്. പ്രകൃതി മനുഷ്യനുവേണ്ടി ഭൗതികമായ ഒരു ഹോമിയോസ്റ്റാസിസ് നേടിയിരിക്കുന്നു. ഇപ്പോഠം മാനസികമായ ഒരു ഹോമിയോസ്ററാസിസ് നേടേണ്ടതുണ്ടെന്നാണ് വേദാന്തം അനുശാസിക്കുന്നതു്. മനസ്സിൻെറ പുറകിലുള്ള ആത്മാവിനെ സാക്ഷാത്കരിക്കാനായി, മനുഷ്യൻ, തനിക്കുവേണ്ടി, താൻതന്നെ, പ്രകൃതിദത്തങ്ങളായ ജൈവശക്തികഠം ഉപയോഗിച്ച് ഇതു നേടിയിരിക്കുന്നു. നേരത്തേ പരാമശിച്ചതുപോലെ 'ശരീരത്തിൻെറ സാമാന്യപ്രക്രിയകളുടെ നിയന്ത്രണം കീഴ്മസ്തിഷ്കത്തിനു നല്കിക്കഴിഞ്ഞപ്പോഠം, മേൽമസ്തിഷ്കം ശരീരത്തിൻെറ വിടുവേലയിൽനിന്നും മുക്തമായി.' എന്നു് ഗ്രേവാഠം ട്ടർ പറഞ്ഞല്ലൊ. സസ്തനജീവികളിൽ ഹോമിയോസ്റ്റാസിസ് മരിക്കാതെ അവശേഷിക്കാനുള്ള സൂത്രമാണെങ്കിൽ, മനുഷ്യനെ സംബന്ധിച്ചിടത്തോളം അതു് ആദ്ധ്യാത്മികസ്വാതന്ത്ര്യത്തിനുള്ള വഴികാട്ടിയാകുന്നു എന്നും ഗ്രേവാഠംട്ടർ തന്നെയാണ് അത്ഥഗർഭമായിപ്രസ്താവിച്ചിട്ടുള്ളതു്.

## 37. ഹോമിയോസ്ററാസിസും യോഗവും

ജൈവപരിണാമത്തിലെ ഈ ഭൗതികമായ ഹോമിയോസ്റ്റാസിസ്സിനെ മാനസികവും ആദ്ധ്യാത്മികവുമായ ഹോമിയോസ്റ്റാ

സിസ്റ്റമായി, അഥവാ യോഗവുമായി, ബന്ധിപ്പിച്ചുകൊണ്ടു് ഗ്രേ വാൾട്ടർ ഉപസംഹരിക്കുന്നു;

'ഇപ്പോൾ, വീണ്ടും ഒരിക്കൽക്കൂടി, നാം പഴയ അടയാളങ്ങളെപ്പററി ബോധവാന്മാരാകുന്നു. ഹോമിയോസ്ററാസിസ് മസ്തിഷ്കത്തിനു നല്കുന്ന പൂർണ്ണമായ യാന്ത്രികശാന്തതയുടെ അനുഭവം രണ്ടോ മൂന്നോ സഹസ്രാബ്ദങ്ങൾക്കുമുമ്പും പല പേരുകളിൽ അറിയപ്പെട്ടിരുന്നു. പൂർണ്ണതയിൽ വിശ്വസിക്കുന്ന എല്ലാ മതങ്ങളുടേയും ശരീരശാസ്ത്രപരമായ വശമാണിതു്-നിർവാണം യോഗിയുടെ ശുദ്ധഭാവം, അഗ്രാഹ്യമായ ശാന്തത ഏറെ പരിഹസിക്കപ്പെടുന്ന 'അന്തഃസുഖം' എന്ന പ്രതിഭാസം-ഇവയെല്ലാം ഉത്തമമായ ആദ്ധ്യാത്മികഹോമിയോസ്ററാസിസ്സിന്റെ അനുഭവങ്ങളാകുന്നു. രോഗങ്ങളും വികാരങ്ങളും വെറും യാന്ത്രികത്തകരാറുകൾ മാത്രമാകുന്ന ഒരു അനുഗ്രഹീതാവസ്ഥയാണതു്.'

ജൈവാകർഷണങ്ങളേയും പരിമിതികളേയും അതിക്രമിക്കാനും, ആത്മസാക്ഷാത്കാരത്തിൽ സ്വാതന്ത്ര്യം കണ്ടെത്താനുമുള്ള സംഘർഷത്തെ സ്ഥിരമായ സാന്മാർഗ്ഗികജീവിതംകൊണ്ടു് ചിന്താങ്ങുകയും നിലനിർത്തുകയും വേണം. ഈ ആസ്ഥാനം ഉറപ്പിച്ചു വേണം ആന്തരികലോകത്തിലേയ്ക്കു സംഘർഷം മുന്നോട്ടുകൊണ്ടു പോകാൻ. എന്നിട്ടു് ഉചിതമായ സാധനങ്ങൾ രൂപപ്പെടുത്തുകയും മാനസിക-ഭൗതിക ഊർജ്ജാവസ്ഥയിൽനിന്നും പുതിയ ഉപകരണങ്ങൾ വാർത്തെടുക്കയും വേണം. ഇവയിൽ ഉറപ്പുററ മനസ്സും ശുദ്ധമായ ബുദ്ധിയുമാണു് ഏററവും പ്രധാനം. ഇവ നേടുന്നതിന്റെ ഫലമായി മുമ്പു പറഞ്ഞ രണ്ടാമത്തെ ഹോമിയോസ്ററാസിസ് സംപ്രാപ്തമാകും. ഇതു് മനുഷ്യൻതന്നെ, ജൈവവും ശാരീരികവുമായ അടിമത്തത്തിൽനിന്നും മുക്തനായി, മേൽമസ്തിഷ്കത്തിന്റെ സഹായത്തോടെ നേടേണ്ടതാണു്. ഈ രണ്ടാമത്തെ ഹോമിയോസ്റ്റാസിസ്സിനെ വേദവും യോഗവും ശമദമങ്ങൾ എന്നു വിളിക്കുന്നു. ശമമെന്നാൽ മനസ്സിന്റേയും, ദമമെന്നാൽ ഇന്ദ്രിയങ്ങളുടേയും അച്ചടക്കമാണു്. കഠോപനിഷത്തിന്റെ മൂന്നാംവല്ലിയിൽ രഥരൂപകത്തിലൂടെ ഇതു് ഭംഗിയായി വിവരിക്കപ്പെടുന്നുണ്ടു്. അവിടെ ഉജ്ജ്വലമായ ചിന്താശക്തിയുടേയും ശുദ്ധമായ ഇച്ഛാശക്തിയുടേയും രൂപത്തിലുള്ള ബുദ്ധിയെ സ്വാതന്ത്ര്യത്തിലേയ്ക്കും പരിപൂർണ്ണതയിലേയ്ക്കുമുള്ള മനുഷ്യന്റെ യാത്രയിലെ സാരഥിയായി കല്പിക്കുന്നു.

## 38. യോഗത്തിന്റെ സ്വഭാവം

മനസ്സു് ഇന്ദ്രിയങ്ങളുടെ ബഹളം ശാന്തമാക്കുന്നതിൽ വിജയിക്കുകയും സ്വയം ശുദ്ധനും സ്ഥിരനും ശാന്തനും ആകുന്നതുമാണു്

യോഗം. എത്രയോ യുഗങ്ങളായി ആദ്ധ്യാത്മികാന്വേഷകർ നേടാൻ ശ്രമിക്കുന്നതും, പലരും നേടിയതുമായ ആന്തരികസ്ഥിതിവിശേഷമാണതു്. ആ സ്ഥിതിയിൽ അവർ ഈശ്വരനെ തങ്ങളുടെ അന്തരാത്മാവായി സാക്ഷാത്കരിക്കുന്നു. ശ്രീകൃഷ്ണൻ ഗീതയിൽ (IV.10) സ്ഥിരീകരിച്ചതുപോലെ:

വീതരാഗഭയക്രോധാ മന്മയാ, മാം ഉപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ പൂതാ മദ്ഭാവം ആഗതാഃ

'സംഗം, ഭയം, ക്രോധം എന്നിവയിൽനിന്നും മുക്തരായി, എന്നിൽത്തന്നെ ലയിച്ചു്, എന്നെ ശരണംപ്രാപിച്ചു്, ജ്ഞാനത്തിന്റെ തപസ്സുകൊണ്ടു് ശുദ്ധരായി, പലരും എന്നിൽ ഐക്യം പ്രാപിച്ചിട്ടുണ്ടു്.'

ഇതേ സത്യം മാണ്ഡൂക്യകാരികയിൽ (II.35) ഗൗഡപാദരും സ്ഥിരീകരിക്കുന്നു:

വീതരാഗഭയക്രോധൈർ മുനിഭിർ വേദപാരഗൈഃ
നിർവികല്പോഹ്യയം ദൃഷ്ടഃ പ്രപഞ്ചോപശമോഽദ്വയഃ

'സംഗം, ഭയം, ക്രോധം എന്നിവയിൽനിന്നും മുക്തരും വേദനിർദ്ദേശങ്ങൾക്കു് അതീതരായിത്തീർന്നവരും (ആദ്ധ്യാത്മികാനുഭാവങ്ങളിലൂടെ പരീക്ഷണരംഗത്തു പ്രവേശിച്ചവരും) ആയ മുനിമാർ നിർവ്വികല്പവും അദ്വയവുമായ സ്ഥിതിയെ പ്രാപിച്ചു് ആപേക്ഷികമായ അസ്തിത്വത്തെ അതിക്രമിച്ചിട്ടുണ്ടു്.'

ഏകദേശം നാലായിരം വർഷങ്ങൾക്കുമുമ്പു്, ഒരു പക്ഷേ അതിനുംമുമ്പു്, ഉപനിഷദ്യുഗംമുതൽ, ഒരു പൂർണ്ണമായ ശാസ്ത്രത്തിന്റേയും പ്രക്രിയയുടേയും രൂപത്തിൽ ഭാരതം യോഗത്തെ വികസിപ്പിച്ചിരുന്നു. നചികേതസ്സെന്ന ബാലകനെ ഉപദേശിച്ചുകൊണ്ടു് യമൻ (കഠോപനിഷത്തു് (VI. 10-11) പറയുന്നു:

യദാ പഞ്ചാവതിഷ്ഠന്തേ
ജ്ഞാനാനി മാനസാ സഹ
ബുദ്ധിശ്ച ന വിചേഷ്ടതി
താം ആഹുഃ പരമാം ഗതിം.
താം യോഗം ഇതി മന്യന്തേ.

'അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും മനസ്സിനോടുകൂടി സ്ഥിരമാകയും ബുദ്ധി ചേഷ്ടാരഹിതമാകയും ചെയ്യുമ്പോൾ-അതാണു് പരമമായ സ്ഥിതിയെന്നും (മഹർഷിമാർ) പറയുന്നു. അവർ (മഹർഷിമാർ) അതിനെ യോഗമെന്നു വിളിക്കുന്നു.'

## 39. വേദാന്തത്തിൻെറ വെളിച്ചത്തിൽ മതവും ശാസ്ത്രവും.

ആധുനികനാഗരികത ഭൗതികശാസ്ത്രത്തേയും ടെക്നോളജിയേയും വളരെ വിലമതിക്കുന്നു. മുമ്പത്തെ നാഗരികതകളോ അവയെ വിലയിടിച്ചു കാണുകയും ചെയ്തിരുന്നു. ഇന്ന് ഉചിതമായ പരിപ്രേക്ഷ്യത്തിൽ ശാസ്ത്രത്തെ വീക്ഷിക്കേണ്ടിയിരിക്കുന്നു. സമഗ്രമായ മാനവജ്ഞാനവും ക്ഷേമവുമാണ് ആ പരിപ്രേക്ഷ്യം. ആധുനികചിന്തയ്ക്ക് സ്വാമി വിവേകാനന്ദൻ നല്കിയ പല സുപ്രധാന സംഭാവനകളിൽ ഒന്നാണിതു്. പൗരസ്ത്യരുടെ മതസംഭാവനകളും പാശ്ചാത്യരുടെ ശാസ്ത്രസംഭാവനകളും പരസ്പരപൂരകങ്ങളാണെന്നു സ്ഥാപിച്ചുകൊണ്ട് 'മൈ മാസ്ററർ' എന്ന ശീർഷകത്തിൽ ന്യൂയോർക്കിൽവെച്ചു നടത്തിയ ഒരു പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു (കംപ്ലീററ് വർക്സ് വാള്യം IV, എട്ടാം പതിപ്പ്, പു. 155):

'ഇവയിൽ ഓരോ ഇനത്തിനും അതിൻേറതായ ഗാംഭീര്യവും സൗന്ദര്യവും ഉണ്ട്. ഇവ രണ്ടിൻേറയും മിശ്രണവും സംയോജനവുമായിരിക്കും ഇന്നത്തെ സമന്വയവ്യവസ്ഥ. പാശ്ചാത്യന് ഇന്ദ്രിയലോകം എത്രമാത്രം സത്യമാണോ അത്രമാത്രം സത്യമാണ് പൗരസ്ത്യന് ആദ്ധ്യാത്മികലോകം. ഈ അദ്ധ്യാത്മത്തിൽ താൻ ആഗ്രഹിക്കുന്നതെല്ലാം പൗരസ്ത്യൻ ലഭിക്കുന്നു. ജീവിതം യഥാർത്ഥമാക്കുന്നതെല്ലാം അവൻ അവിടെ കാണുന്നു. പാശ്ചാത്യനെ സംബന്ധിച്ചിടത്തോളം പൗരസ്ത്യൻ സ്വപ്നജീവിയാകുന്നു. പൗരസ്ത്യൻെറ ദൃഷ്ടിയിൽ പാശ്ചാത്യനും സ്വപ്നജീവിയത്രേ. പാശ്ചാത്യൻ ക്ഷണഭംഗുരമായ കളിപ്പാട്ടങ്ങൾകൊണ്ടു കളിക്കയാണ്. മുതിൎന്ന സ്ത്രീപുരുഷന്മാർ ഒരുപിടി ക്ഷണികവസ്തുക്കളെ ഇത്രവലിയ കാര്യമാക്കുന്നതു കണ്ട് പൗരസ്ത്യൻ ചിരിക്കുന്നു. കാരണം, അവ എന്നെങ്കിലും ഉപേക്ഷിച്ചേ പററൂ. ഇങ്ങനെ, ഓരോകൂട്ടരും മറേറക്കൂട്ടരെ സ്വപ്നജീവികളെന്നു വിളിക്കുന്നു.

'മനുഷ്യവർഗ്ഗത്തിൻെറ പുരോഗതിക്ക് പാശ്ചാത്യൻെറ ആദർശംപോലെത്തന്നെ പൗരസ്ത്യൻെറ ആദർശവും ആവശ്യമാണ്. അതു് കൂടുതൽ ആവശ്യമാണെന്നു ഞാൻ കരുതുന്നു. യന്ത്രങ്ങൾ ഒരിക്കലും മനുഷ്യനെ സന്തുഷ്ടനാക്കീട്ടില്ല; സന്തുഷ്ടനാക്കുകയുമില്ല. യന്ത്രത്തിലാണ് സുഖമെന്നു കരുതുവാൻ മാത്രമേ യന്ത്രം സന്തുഷ്ടി നല്കുമെന്നു കരുതാൻ നമ്മളോടു പറയൂ. സുഖം മനസ്സിലാണുള്ളതു്. മനസ്സിൻെറ അധീശനായ മനുഷ്യനുമാത്രമേ സുഖം ലഭിക്കൂ, മററാർക്കും അതു ലഭ്യമല്ല. ഇനി ഒന്നു ചോദി

ക്കട്ടെ; എന്താണ്  ഈ യന്ത്രത്തിൻെറ ശക്തി ? ഒരു കമ്പിയിലൂടെ വൈദ്യുതി കടത്തിവിടുന്ന ഒരു മനുഷ്യൻ അത്രവലിയ മഹാനും ബുദ്ധിമാനും ആണോ ? പ്രകൃതി നിമിഷംതോറും ഇതിനേക്കാൾ കോടാനുകോടി ഇരട്ടി കാര്യങ്ങൾ ചെയ്യുന്നില്ലേ? അപ്പോൾ, പ്രകൃതിയുടെ മുമ്പിൽ താണുവീണു വണങ്ങിക്കൂടേ ?

## 40 വിദ്യാഭ്യാസത്തിൽ ശാസ്ത്രത്തിൻേറയും മതത്തിൻേറയും ഉദ്ഗ്രഥനത്തിൻെറ ആവശ്യം

ഈ പൂർവ്വ - പശ്ചിമങ്ങളുടേയും അദ്ധ്യാത്മ - പ്രത്യക്ഷശാസ്ത്രങ്ങളുടേയും ധ്യാന കർമ്മങ്ങളുടേയും ഉദ്ഗ്രഥനം അല്പമെങ്കിലും നേടാൻ വിദ്യാർത്ഥികളെ സഹായിക്കുന്നതാകണം വിദ്യാഭ്യാസം. പരാവിദ്യയെന്നു പറയുന്ന ഉത്തമശാസ്ത്രമായ അദ്ധ്യാത്മശാസ്ത്രമാണ് മനുഷ്യനിൽ നീതിപരവും, കലാപരവും, ആദ്ധ്യാത്മികവും ആയ മൂല്യങ്ങൾ വളർത്തുന്നത്. ശുദ്ധശാസ്ത്രത്തോടനുബന്ധിച്ചുള്ള സാന്മാർഗ്ഗികമൂല്യങ്ങൾ വളർത്തുന്നതും അതുതന്നെ. ഈ മൂല്യങ്ങളുടെ സാമഞ്ജസ്യവും, വേദാന്തം ഉയർത്തിപ്പിടിക്കുന്ന ശാസ്ത്ര മതങ്ങളുടെ നൈസർഗ്ഗികസാമഞ്ജസ്യവും നമ്മുടെ കാലഘട്ടത്തിൽ പ്രകടമായതു് പിന്നീടു് സ്വാമി വിവേകാനന്ദൻ ആയിത്തീർന്ന നരേന്ദ്രനും ശ്രീരാമകൃഷ്ണനും തമ്മിലുള്ള ഗഹനമായ ആദ്ധ്യാത്മബന്ധത്തിലാണ്. ഇവിടെ നരേന്ദ്രൻ അപരാവിദ്യയുടേയും ശ്രീരാമകൃഷ്ണൻ പരാവിദ്യയുടേയും പ്രതിനിധിയാകുന്നു. ഇത്തരം മൂല്യങ്ങൾ പ്രകടമാകുന്നതു് മനുഷ്യാത്മാവിൻെറ ഗഹനതകളിൽനിന്നാണ്. മനുഷ്യപരിണാമത്തിൻെറ ഒരു വിശിഷ്ടഘട്ടത്തിൽ, മനുഷ്യൻ പരിസരത്തിന്മേൽ കുറെയൊക്കെ നിയന്ത്രണം നേടിക്കഴിഞ്ഞതിനുശേഷമാണ് ഇതു സംഭവിക്കുക. ഭൗതികപ്രകൃതിയിൽനിന്നും അവ ഉദ്ഗമിക്കുന്നില്ല. അതുകൊണ്ടു്, വ്യവസായങ്ങളിൽനിന്നോ, ഭൗതികപ്രകൃതിയെ ടെക്നോളജിയുടെ സഹായത്തോടെ സമർത്ഥമായി കൈകാര്യം ചെയ്യുന്നതിൽനിന്നോ, തൽഫലമായുണ്ടാകുന്ന സമ്പത്തിൽനിന്നോ ഇത്തരം മൂല്യങ്ങൾ സ്വയം സംജാതമാകുമെന്നു വിശ്വസിക്കുന്നതു് മൗഢ്യമായിരിക്കും. ഇന്നു് പരക്കെ വ്യാപിച്ചിട്ടുള്ള ഇത്തരം മൗഢ്യത്തിൽ പ്രതിഷേധം പ്രകടിപ്പിച്ചുകൊണ്ടു് പരേതനായ ബർട്രാൻറ് റസ്സൽ പറഞ്ഞു. (ഇംപാക്ററ് ഓഫ് സയൻസ് ഓൺ സൊസൈററി, പു. 77):

'ആരാധനാവസ്തുവായ യന്ത്രമാണ് ആധുനികരൂപത്തിലുള്ള ചെകുത്താൻ; അതിൻെറ ആരാധന പൈശാചികപൂജയത്രേ'

'എന്തുതന്നെ യാന്ത്രികമായിക്കൊള്ളട്ടെ; മൂല്യങ്ങൾ യാന്ത്രികമല്ല. ഈ ആശയം ഏതൊരു തത്ത്വശാസ്ത്രജ്ഞനും മറക്കരുതാത്തതാണ്.'

ഇതിൽനിന്നും ഒരു കാര്യം സ്പഷ്ടമാകുന്നു; ആധുനികമതേതരസ്കൂൾ വിദ്യാഭ്യാസവും സർവ്വകലാശാലാ വിദ്യാഭ്യാസവും ഉന്നതവും ഉന്നതതരവുമാണെങ്കിൽ, ഉന്നതതമമായ വിദ്യാഭ്യാസം എന്നതു് ആദ്ധ്യാത്മികവിദ്യാഭ്യാസമാകുന്നു. സ്വാമി വിവേകാനന്ദൻ ശ്രീരാമകൃഷ്ണനിൽനിന്നും നേടിയതു് ഈ ഉത്തമവിദ്യാഭ്യാസമാണ്. സമുദ്രത്തെപ്പോലെ ഗഹനവും, ആകാശത്തെപ്പോലെ വിശാലവുമായ ഫലങ്ങൾ അതിൽനിന്നും സംജാതങ്ങളായി. പൂർവ്വപശ്ചിമങ്ങളുടേയും ശാസ്ത്ര-മതങ്ങളുടേയും മത-മതേതരങ്ങളുടേയും സാമഞ്ജസ്യവും സ്ഥാപിതവുമായി. ഈ ഉത്തമവിദ്യാഭ്യാസത്തിലേയ്ക്കു് സ്കൂൾ വിദ്യാഭ്യാസവും സർവ്വകലാശാലാവിദ്യാഭ്യാസവും കുട്ടിയെ നയിക്കണം. സ്കൂൾ-കോളേജ് വിദ്യാഭ്യാസങ്ങളുടെ ഏതു നിലവാരത്തിൽനിന്നുവേണമെങ്കിലും ആദ്ധ്യാത്മികവിദ്യാഭ്യാസത്തിലേയ്ക്കു നീങ്ങാമെന്നുള്ളതു് ശ്രീരാമകൃഷ്ണൻെറ അനുഭവവും ഉദാഹരണവും വ്യക്തമാക്കുന്നു. വിദ്യാഭ്യാസത്തിൻെറ ഏതു നിലവാരത്തിലും ബുദ്ധിയും വിവേകവും ജ്ഞാനത്തെ അനുഗമിക്കയും ഉദ്ബുദ്ധമാക്കയും സർഗ്ഗാത്മകമായി ഉത്തേജിപ്പിക്കയും ചെയ്യാം. ഈ ബുദ്ധിയും വിവേകവും അല്പമെങ്കിലും ഇല്ലെങ്കിൽ ഏതു നിലവാരത്തിലുള്ള ജ്ഞാനവും അവസാനം അനുഗ്രഹമല്ലാതായിത്തീരാം; തനിക്കും സമൂഹത്തിനും ശാപമായി പരിണമിക്കാം; അഹങ്കാരം, സ്വാർത്ഥത, ചൂഷണം, അക്രമം മുതലായവയ്ക്കു് കാരണമായിത്തീരാം; മാത്രമല്ല, അന്യതാബോധവും, ദുഃഖകരമായ ഏകാന്തതയും മാനസികമായ അവസാദവും ഉത്പ്പാദിപ്പിക്കാം. ഈ ദുർഗ്ഗുണങ്ങളെല്ലാം കഴിഞ്ഞകാലങ്ങളിലുള്ള സമൂഹങ്ങളേയും നാഗരികതകളേയും ശല്യപ്പെടുത്തുകയും നാശോന്മുഖമാക്കുകയും പൂർണ്ണമായി നശിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. ആധുനിക-പാശ്ചാത്യനാഗരികത അഭിമുഖീകരിക്കുന്ന വെല്ലുവിളിയാണിതു്. നമ്മുടെ രാജ്യവും ആധുനികനാഗരികതയുടെ ശക്തികളെ അതിവേഗം ആഗിരണം ചെയ്യുന്നതുമൂലം, ഇവിടെയും ഇത്തരം വൈരൂപ്യങ്ങൾ അനുഭവപ്പെടുന്നുണ്ടു്. അതുകൊണ്ടു്, നാം അദ്ധ്യാത്മവിദ്യയുടെ ശാശ്വതസന്ദേശം ഉൾക്കൊള്ളുകയും, നമ്മുടെ ആദ്ധ്യാത്മികശക്തിസ്രോതസ്സുകളിൽനിന്നും പുതിയ മൂലധനം സഞ്ചയിക്കയും, ഈ ശാസ്ത്രയുഗത്തിലെ ഭൗതികവും മാനസികവുമായ ഊർജ്ജങ്ങളെ ആഗിരണം ചെയ്തു് പരിവർത്തനം ചെയ്യിക്കാൻ ശ്രമിക്കയും വേണം.

## 41 വസ്തുതന്ത്രജ്ഞാനവും പുരുഷതന്ത്രജ്ഞാനവും

ജീവിതത്തിൻെറ വെല്ലുവിളികളെ അഭിമുഖീകരിക്കാൻ ഉചിതവും പര്യാപ്തവുമായ ഒരു തത്ത്വശാസ്ത്രത്തിൻെറ വെല്ലുവിളി വേണമെന്നാണ് ആധുനികയുഗം ആവശ്യപ്പെടുന്നത്. തത്ത്വശാസ്ത്രത്തിൻെറ പര്യാപ്തത ഉറപ്പുവരുത്തണമെങ്കിൽ, അതു് ഭൗതികശാസ്ത്രവും അദ്ധ്യാത്മശാസ്ത്രവും തമ്മിൽ സന്തോഷകരമായ സമന്വയം സ്ഥാപിക്കുന്നതാവണം. ലോകത്തിലെ വിവിധ തത്ത്വശാസ്ത്രങ്ങളിൽവെച്ച്, വേദാന്തത്തിൻെറ വൈശിഷ്ട്യം ഇതാണ്. ശാസ്ത്രജ്ഞാനത്തിൻെറ പുരോഗതിയെ ഭയപ്പെടാത്ത ഒരേ ഒരു തത്ത്വശാസ്ത്രം വേദാന്തമാകുന്നു. അതു് ശാസ്ത്രപുരോഗതിയെ സ്വാഗതം ചെയ്യുന്നുമുണ്ട്. സത്യമാണ് അതിൻെറ ആവേശം—സത്യമേവ ജയതേ—ഇഷ്ടപ്പെട്ട ഒരഭിപ്രായമോ കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണമോ അതിന് അഭിമതമല്ല. ആധുനികഭൗതികശാസ്ത്രത്തെപ്പോലെ, വേദാന്തവും വിമർശനപരമായ അന്വേഷണബുദ്ധി, നിസ്സംഗത്വം, വസ്തുനിഷ്ഠത, സൂക്ഷ്മത എന്നിവയെ വളർത്തുന്നു. പരീക്ഷണത്തിലൂടെ ആശയങ്ങളുടെ സത്യാവസ്ഥ തെളിയിക്കുന്നതിനെ ഒരു വെല്ലുവിളിയായി സ്വീകരിക്കുന്നു. വസ്തുനിഷ്ഠമായ സത്യമാർഗ്ഗം സ്വീകരിക്കയും, വ്യക്തിനിഷ്ഠങ്ങളായ സാങ്കല്പികാശയങ്ങളേയും സംതൃപ്തികളേയും നിരാകരിക്കയും ചെയ്യുന്ന ഒരു ജ്ഞാനത്തിനു മാത്രമേ ഇത്തരം സാന്മാർഗ്ഗികവും ബുദ്ധിപരവുമായ ഗുണങ്ങളേയും സൗന്ദര്യങ്ങളേയും വളർത്താൻ കഴിയൂ.

ബ്രഹ്മസൂത്രഭാഷ്യത്തിൽ ബ്രഹ്മജിജ്ഞാസയെന്ന മഹത്തായ വിഷയം അവതരിപ്പിക്കുമ്പോഴും, ഗീതാഭാഷ്യത്തിൽ ശാസ്ത്രീയ മനോഭാവത്തെപ്പററി പ്രതിപാദിക്കുമ്പോഴും ശങ്കരാചാര്യർ വേദാന്തത്തിൻെറ ശാസ്ത്രലക്ഷണം സ്പഷ്ടമാക്കീട്ടുണ്ട്. ബ്രഹ്മസൂത്രഭാഷ്യത്തിൽ അദ്ദേഹം വസ്തുതന്ത്രജ്ഞാനവും പുരുഷതന്ത്രജ്ഞാനവും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാണിക്കുന്നു. വസ്തുതന്ത്രജ്ഞാനമെന്നാൽ യാഥാർത്ഥ്യത്തെ അഥവാ വസ്തുവിനെ അടിസ്ഥാനപ്പെടുത്തി അതിൽനിന്നുദ്ഭവിക്കുന്ന ജ്ഞാനമാണ്. പുരുഷതന്ത്രജ്ഞാനമോ, പുരുഷൻെറ അഥവാ വ്യക്തിയുടെ മനോഭാവങ്ങളേയും ഭാവനകളേയും താത്പര്യങ്ങളേയും അടിസ്ഥാനപ്പെടുത്തിയ ജ്ഞാനമാകുന്നു. വസ്തുതന്ത്രജ്ഞാനം യഥാർത്ഥവസ്തുവിനെപ്പററിയുള്ളതാകയാൽ വ്യക്തിനിരപേക്ഷമാണ്. ആ ജ്ഞാനം വസ്തുതകളെ അനാവരണം ചെയ്യുന്നു. പുതുതായി സൃഷ്ടിക്കുന്നില്ല. പുരുഷതന്ത്രജ്ഞാനം വ്യക്ത്യധിഷ്ഠിതമായ ജ്ഞാനമായതുകൊണ്ട്, ഓരോ വ്യക്തിയുടേയും ആഗ്രഹമനുസരിച്ച് സ്വീകരിക്കയോ മാററുകയോ നിരാകരിക്കയോ

ആവാം—'കർത്തും അകർത്തും അന്യഥാകർത്തും ശക്യതെ, പുരുഷതന്ത്രത്വാത് ഏവ' എന്നു് ശങ്കരാചാര്യർ അഭിപ്രായപ്പെടുന്നു.

മനുഷ്യന്റെ ഇഷ്ടാനിഷ്ടങ്ങളുടെ ഒരു വിശാലരംഗം പുരുഷതന്ത്രജ്ഞാനത്തിൽപ്പെടുന്നു. മാനവജീവിതത്തിൽ ആ ഇഷ്ടാനിഷ്ടങ്ങൾക്കു് അവയുടേതായ സ്ഥാനവുമുണ്ടു്. എന്നാൽ, വേദാന്തം മനസ്സിലാക്കിയിടത്തോളം, ഈശ്വരനും ആത്മാവും വെറും വ്യക്തിനിഷ്ഠങ്ങളായ കല്പനകളല്ല. ഇവ വസ്തുതന്ത്രജ്ഞാനത്തിന്റേയും അന്വേഷണത്തിന്റേയും പരിധിയിൽപ്പെടുന്നു. ബൃഹദാരണ്യകോപനിഷത്തു് ഈശ്വരസത്യത്തെ 'പ്രത്യക്ഷമായ സാക്ഷാദ് ബ്രഹ്മവും എല്ലാവരുടേയും അന്തരാത്മാവു'മായി വിവരിച്ചിരിക്കുന്നതു് നാം കണ്ടുകഴിഞ്ഞു. പ്രത്യഗാത്മാവായ ബ്രഹ്മൻ ആണു് സന്മാർഗ്ഗത്തിനും നീതിയ്ക്കും ഉള്ള ഒരേയൊരു യുക്തിപരമായ സമർത്ഥനം. അതാണു് ആശയഗ്രഹണത്തിന്റേയും ജ്ഞാനത്തിന്റേയും പുറകിൽ ജ്ഞാതാവായി നിലകൊള്ളുന്നതും ഒരു ജ്ഞാനവിഷയമാക്കാൻ സാദ്ധ്യമല്ലാത്തതും നിത്യസന്നിഹിതവുമായ സത്യം. അതിനെ നിരാകരിക്കുക അസാദ്ധ്യമാകുന്നു. നിരാകരിക്കുന്നവന്റെ ആത്മാവാണു് അവൻ, അഥവാ അതു്, എന്നു് ശങ്കരാചാര്യർ പറയുന്നു: 'യ ഏവ നിരാകർത്താ തസ്യൈവ ആത്മത്വാത്'' ഈ ബ്രഹ്മൻ ഏകദേവവാദത്തിലെ സാധാരണരീതിയിലുള്ള പ്രപഞ്ചബാഹ്യമായ ദൈവത്തെപ്പോലെയല്ല. അത്തരം സങ്കല്പദൈവത്തെ മനുഷ്യയുക്തിയുടെ സഹായത്താൽ സിംഹാസനത്തിൽ പ്രതിഷ്ഠിക്കുവാനോ അവിടെനിന്നും തള്ളിമാററുവാനോ സാധിക്കും. വിശ്വാസികൾക്കു മുറുകെപ്പിടിക്കാമെങ്കിലും, പരീക്ഷണം വഴി തെളിയിക്കാൻ സാദ്ധ്യമല്ലാത്ത ഒന്നാണു് പ്രപഞ്ചബാഹ്യമായ ദൈവസങ്കല്പം. പക്ഷേ, ഉപനിഷത്തുകളിലെ ബ്രഹ്മൻ ഏവരുടേയും അന്തരാത്മാവാകയാൽ അനുഭവങ്ങളുടെ അടിസ്ഥാനവും സംസിദ്ധിയുമാകുന്നു—'അനുഭവാവസാനത്വാത് ഭൂത-വസ്തു-വിഷയത്വാത് ച ബ്രഹ്മജ്ഞാനസ്യ'—'എന്തെന്നാൽ, ബ്രഹ്മജ്ഞാനം അനുഭവത്തിൽ അവസാനിക്കുന്നതും യഥാർത്ഥവസ്തുവിനെ വിഷയമാക്കുന്നതും ആകുന്നു എന്നാണു് ശങ്കരാചാര്യരുടെ അഭിപ്രായം. ആദ്ധ്യാത്മികമായ അജ്ഞാനത്തിന്റെ അവസ്ഥയിൽ അതു് അജ്ഞാതമാണു്; എന്നാൽ അജ്ഞേയമല്ല. കാരണം, ജ്ഞാതാവിന്റെതന്നെ ആത്മാവാണതു്; അതുകൊണ്ടു് ഏതു് ഇന്ദ്രിയവിഷയത്തേക്കാളും കൂടുതൽ ദൃഢമായും ഗാഢമായും അറിയപ്പെടുന്നതാണു്. എന്നാൽ സാധാരണ അനുഭവത്തിൽ ആത്മ അനാത്മ-മിശ്രണത്തിന്റെ ഫലമായി തടസ്സപ്പെട്ടും മറഞ്ഞും ഇരിക്കുന്നു. വിവേകപൂർവ്വമായ അന്വേഷണം അതുകൊണ്ടു് ആവശ്യമായിത്തീരുന്നു.

ഉപനിഷദ്ഋഷിമാർ മർമ്മസ്പർശിയായ അന്വേഷണത്തിലൂടെ തങ്ങളിൽത്തന്നെ ഈ അനന്തവും അനശ്വരവുമായ ആത്മാവിനെ സാക്ഷാത്കരിച്ചു. ശരീരം, സ്നായുമണ്ഡലം, മനസ്സ്, ബുദ്ധി, സുഷുപ്തിയിലെ അഹംരഹിതമായ ആനന്ദം എന്നീ സദാ പരിവർത്തമാനങ്ങളായ പഞ്ചകോശങ്ങളുടെ പുറകിൽ പരിവർത്തനവിധേയമല്ലാത്ത തത്ത്വമാണത്. ഗുരുവായ യമൻ ശിഷ്യനായ നചികേതസ്സിനോടു പറയുന്നു (കഠോപനിഷത്ത് III. 12):

ഏഷ സർവേഷു ഭൂതേഷു ഗൂഢ ആത്മാ ന പ്രകാശതേ;
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.

'ഈ ആത്മൻ എല്ലാ ജീവജാലങ്ങളിലും മറഞ്ഞിരിക്കുന്നതിനാൽ പ്രകടമാകുന്നില്ല. എന്നാൽ, സൂക്ഷ്മതത്ത്വങ്ങളെപ്പററി അന്വേഷിക്കുവാൻ പരിശീലനം നേടിയ ഏവർക്കും തങ്ങളുടെ സൂക്ഷ്മവും തീക്ഷ്ണവുമായ ബുദ്ധികൊണ്ടു് അതിനെ സാക്ഷാത്കരിക്കാം.'

മേൽപ്പറഞ്ഞ പഞ്ചകോശങ്ങളെ സംബന്ധിച്ച ആശയത്തിന്റെ ഒരു പ്രതിധ്വനി ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രത്തിൽ കേൾക്കാം. പഞ്ചകോശങ്ങളെ വിവരിക്കുമ്പോൾ തൈത്തിരീയ ഉപനിഷത്ത് പറയുന്നു: തേനൈഷപൂർണ്ണഃ— 'അതിനാൽ ഇതു പൂർണ്ണമാകുന്നു.' ഇനി വിവരിക്കാൻ പോകുന്ന കോശത്തിൽ മുമ്പു പറഞ്ഞുകഴിഞ്ഞ കോശം ഉൾപ്പെടുന്നു എന്നാണ് ഇതിന്റെ അർത്ഥം. അതുപോലെ ജോർജ്ജ് ഗേലോർഡ് സിംപ്സൻ എന്ന അമേരിക്കൻ ജീവശാസ്ത്രജ്ഞൻ പറയുന്നു (ദി മീനിംഗ് ഓഫ് ഇവല്യൂഷൻ, പു. 312):

> ഭൗതികം, ജൈവം, സാമൂഹികം എന്നിങ്ങനെയുള്ള ശാസ്ത്രങ്ങളുടെ വിശാലവർഗ്ഗീകരണം വസ്തുവിൻേറയും ഊർജ്ജത്തിൻേറയും സംഘടനയുടെ മൂന്നു നിലവാരങ്ങളെ പ്രതിനിധീകരിക്കുന്നു. ഇവ മൂന്നു നിലവാരങ്ങൾ മാത്രമല്ല, മൂന്നു വ്യത്യസ്തങ്ങളായ സംഘടനാരീതികളും ആണ്. ഇവ സുസ്പഷ്ടങ്ങളും വർദ്ധമാനങ്ങളുമായ വ്യാമിശ്രതകളേയും ഉൾക്കൊള്ളുന്നു. ജൈവസംഘടന ഭൗതികസംഘടനയേക്കാൾ കൂടുതൽ ജടിലമാണ്. അതു് ഭൗതികസംഘടനയെ തത്സ്ഥാനത്തുനിന്നു മാററുന്നില്ല. മറിച്ച്, ഭൗതികസംഘടനയോടു ചേർന്നു നില്ക്കുകയും അതിനെ ഉൾക്കൊള്ളുകയും ചെയ്യുന്നു: അങ്ങനെ ജൈവസംഘടനയെന്നതു് ഭൗതികസംഘടനയും കൂടി ഉൾപ്പെട്ടതാണ്. സാമൂഹികസംഘടനാ ഈ രണ്ടിനേയും നിലനിർത്തുകയും അവയുടെ ജടിലതകളെ സ്വന്തം ജടിലതകളിൽ ഉൾക്കൊള്ളിക്കയും ചെയ്യുന്നു.

ഇപ്രകാരം മേൽപ്പറഞ്ഞ സംഘടനകൾ ഓരോന്നും കീഴ്സ്ഥിതിയിലുള്ള സംഘടനയെക്കൂടി ഉൾക്കൊള്ളുന്നുണ്ട്.'

നിത്യസന്നിഹിതവും ദിവ്യവും അനശ്വരവുമായ മനുഷ്യമാനത്തെപ്പറ്റിയുള്ള അറിവിന് തടസ്സമായി നില്ക്കുന്നത് മനോമാലിന്യങ്ങളാണ്. ഈ മാലിന്യങ്ങളുടെ കേന്ദ്രമാണ് അഹം. രാഗദ്വേഷങ്ങളും ജൈവബന്ധങ്ങളും അഹത്തിന്റേതാണ്. ഈ മാലിന്യങ്ങളെ ഒഴിവാക്കാതെ ബാഹ്യമോ ആന്തരികമോ ആയ പ്രകൃതിയുടെ ആഴങ്ങളിലേയ്ക്കു് പ്രവേശിക്കാൻ സാധ്യമല്ല. അപ്പോൾ മാത്രമേ ശാസ്ത്രജ്ഞാനം നല്കുന്ന ബാഹ്യലോകത്തിലോ, അദ്ധ്യാത്മജ്ഞാനം നല്കുന്ന ആന്തരികലോകത്തിലോ സത്യാന്വേഷണം സാദ്ധ്യമാവൂ. ഗീതയിൽ ശ്രീകൃഷ്ണൻ അർജ്ജുനനു നല്കുന്ന ഉദ്ബോധനത്തിൽ പ്രകാശിക്കുന്ന ശാസ്ത്രീയ മനോഭാവം ഇതാണ് (VII. 27– 28):

ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത!
സർവ്വഭൂതാനി സമ്മോഹം സർഗ്ഗേ യാന്തി പരന്തപ!

'ഭരതകുലജാതനായ അർജ്ജുന! ശത്രുക്കളെ സംഹരിക്കുന്നവനേ! ഇച്ഛയിലും ദ്വേഷത്തിലും നിന്നുദ്ഭവിക്കുന്ന വിപരീതദ്വന്ദ്വങ്ങളുടെ മോഹത്തിൽപ്പെട്ടു് എല്ലാ ജീവികളും ജനനത്തിൽത്തന്നെ അജ്ഞാനത്തിൽ വീണുപോകുന്നു.'

യേഷാം ത്വന്തഗതം പാപം ജനാനാം പുണ്യകർമ്മണാം:
തേ ദ്വന്ദ്വമോഹനിർമ്മുക്താ ഭജന്തേ മാം ദൃഢവ്രതാഃ

'പുണ്യകർമ്മങ്ങൾ ചെയ്തു് പാപങ്ങൾ നശിച്ച ജനങ്ങൾ മോഹദ്വന്ദ്വങ്ങളിൽനിന്നും മുക്തരായി ദൃഢമായ വ്രതത്തോടുകൂടി എന്നെ ഭജിക്കുന്നു.'

ഇവയിൽ ആദ്യത്തെ ശ്ലോകം വ്യാഖ്യാനിച്ചുകൊണ്ട് ശങ്കരാചാര്യർ പറയുന്നു:

'ഈ ബാഹ്യലോകത്തിൽത്തന്നെ വസ്തുക്കളെ സംബന്ധിച്ച യഥാർത്ഥജ്ഞാനം ഇച്ഛാദ്വേഷങ്ങൾക്കടിമപ്പെട്ടവർക്ക് ലഭ്യമല്ല എന്നുള്ളതു് പ്രസിദ്ധമാണല്ലോ. അങ്ങനെയാണെങ്കിൽ, വലിയ വലിയ തടസ്സങ്ങളാൽ വലയം ചെയ്യപ്പെട്ടുകിടക്കുന്ന ആത്മാവിനെ സംബന്ധിക്കുന്ന ജ്ഞാനം അത്തരക്കാർക്ക് ലഭിക്കാതെ അവർ മോഹബദ്ധരായിത്തീരുന്നു എന്നുള്ളതിൽ എന്താശ്ചര്യമാണുള്ളതു്? അതുകൊണ്ടു് ബുദ്ധി തടസ്സപ്പെടുകയും വിരുദ്ധദ്വന്ദ്വങ്ങളാൽ മോഹബദ്ധരാകയും ചെയ്ത ജീവികൾ എന്നെ അറിയുകയില്ല. ഞാൻ അവരുടെ ആത്മാവായിരുന്നിട്ടും അവർ എന്നെ അറിയുന്നില്ല; അതുകൊണ്ടു് തങ്ങളുടെ ആത്മാവായി എന്നെ ഭജിക്കുന്നില്ല.'

## 42. ശാസ്ത്രത്തിനും മതത്തിനും എതിരെ ജാലവിദ്യയും അദ്ഭുതകൃത്യങ്ങളും

നമ്മുടെ ജനങ്ങളിൽ ചിലർ വിശിഷ്യ അഭ്യസ്തവിദ്യരും ഭരണത്തിന്റെ തലപ്പത്തിലിരിക്കുന്നവരുമായ ചിലർ മതത്തിന്റേയും യോഗത്തിന്റേയും പേരിൽ ബാലിശങ്ങളും വന്ധ്യങ്ങളുമായ അദ്ഭുതകൃത്യങ്ങളുടേയും ജാലവിദ്യകളുടേയും പുറകെ ഓടുന്നുണ്ട്. ശാസ്ത്രാദ്ഭുതങ്ങളുടെ ഈ കാലഘട്ടത്തിൽ ഇത്തരം ജാലവിദ്യകളും അത്ഭുതങ്ങളും കുട്ടിക്കളികൾപോലെയാണ്. സാധാരണ മതത്തിന്റേയും യോഗത്തിന്റേയും പേരിൽ രഹസ്യമായി നടത്തപ്പെടുന്ന എന്തദ്ഭുതമാണ് പരസ്യമായി ആക്കും മനസ്സിലാക്കയും സത്യാവസ്ഥ പരിശോധിക്കയും ചെയ്യാവുന്ന ശാസ്ത്രീയാദ്ഭുതങ്ങളോടു കിടപിടിക്കാൻ പററിയതു് ? രോഗചികിത്സയിലും, വ്യാപകമായ തോതിലുള്ള ഭക്ഷ്യോല്പാദനത്തിലും, മനുഷ്യനെ ഒരു വാഹനത്തിലേററി ചന്ദ്രനിലും കുജഗ്രഹത്തിലും അയച്ച് തിരിച്ച ഭൂമിയിലേയ്ക്കു കൊണ്ടുവരുന്നതിലും മററും എത്ര വലിയ അദ്ഭുതങ്ങളാണ് ശാസ്ത്രം കാഴ്ച വെയ്ക്കുന്നതു്!

മഹാനായ ബുദ്ധൻ മതരംഗത്തു് അദ്ഭുതകൃത്യങ്ങളേയും രഹസ്യപ്രവൎത്തനങ്ങളേയും നിരുത്സാഹപ്പെടുത്തിയിരുന്നു. പവിത്രമായതു് രഹസ്യമായിരിക്കണമെന്നില്ല. രഹസ്യമായതു് പവിത്രമാകണമെന്നുമില്ല. ബുദ്ധോപദേശങ്ങൾ ഗഹനങ്ങളായിരുന്നു; എന്നാൽ അവയൊന്നും രഹസ്യമായിരുന്നില്ല. ഏഹി പസ്സ; ഏഹി പസ്സ–'വരു, നോക്കു; വരു, നോക്കു.'—എന്നു് അദ്ദേഹം പറയുമായിരുന്നു. ആനന്ദൻ എന്ന ശിഷ്യനോടു് ഒരിക്കൽ അദ്ദേഹം പറഞ്ഞു: 'തഥാഗതനു രഹസ്യമില്ല രഹസ്യം പുരോഹിതന്റെ ജ്ഞാനത്തിലുണ്ടു്; അസത്യമായ ജ്ഞാനത്തിലുണ്ടു്; വേശ്യകൾക്കും ഉണ്ടു്.'

യോഗത്തിന്റേയും മതത്തിന്റേയും രഹസ്യാദ്ഭുതങ്ങളിൽ നിന്നും നമ്മുടെ ജനങ്ങൾ പിൻതിരിയേണ്ടതു് വളരെ ആവശ്യമാണ്. അത്തരം രഹസ്യങ്ങളിലുള്ള വിശ്വാസം നമ്മുടെ ജനങ്ങളെ ദുർബലരും അന്ധവിശ്വാസികളുമാക്കി; ശതാബ്ദങ്ങളോളം രാഷ്ട്രീയമായ അടിമത്തത്തിൽ ആഴ്ത്തി. നമ്മുടെ വ്യക്തിപരവും സാമൂഹികവുമായ ക്ഷേമത്തിന്നുവേണ്ടി ജനങ്ങൾ ഭൗതികശാസ്ത്രത്തിന്റെ പ്രയോജനകരങ്ങളും സൎവ്വവിജ്ഞേയങ്ങളുമായ മഹാദ്ഭുതങ്ങൾ സ്വായത്തമാക്കേണ്ടിയിരിക്കുന്നു.

ആധുനികഭൗതികശാസ്ത്രത്തിന്റെ അദ്ഭുതകൃത്യങ്ങളോടു കിടപിടിക്കുന്ന, അവയെപ്പോലും പിന്നിലാക്കാൻ കഴിവുള്ള ഒരേ

യൊരു മഹാദ്ഭുതം, ശുദ്ധമായ മതം ആദ്ധ്യാത്മികശാസ്ത്രത്തിലൂടെ നേടുന്ന സ്വഭാവഗുണമാണ്. പരിശുദ്ധത, സ്നേഹം, കരുണ, പ്രവൎത്തനക്ഷമത, സമൎപ്പണമനോഭാവം, സേവനം ഇവയെല്ലാം മതശാസ്ത്രം നമ്മിൽ വളൎത്തുന്ന അദ്ഭുതഫലങ്ങളാകുന്നു. മഹാത്മാഗാന്ധി വെറുപ്പിനെ സ്നേഹമായും, അക്രമത്തെ അക്രമരാഹിത്യമായും പരിവൎത്തനം ചെയ്യിക്കുന്ന അദ്ഭുതങ്ങൾ പ്രവൎത്തിക്കയും ഉപദേശിക്കയും ചെയ്തിരുന്നു.

മതത്തിന്റേയും യോഗത്തിന്റേയും പേരിൽ നടത്തപ്പെടുന്ന വിലകുറഞ്ഞ അദ്ഭുതകൃത്യങ്ങൾ മനുഷ്യമനസ്സിനെ ദുർബലമാക്കുന്നു. അവയുടെ ഫലങ്ങൾ വിഭ്രാന്തിജനകങ്ങളാണ്. വേദാന്തവും ലോകത്തിലെ എല്ലാ ആദ്ധ്യാത്മികഗുരുക്കന്മാരും അവയെ നിരുത്സാഹപ്പെടുത്തുകയാണ് ചെയ്തിട്ടുള്ളത്. ഇത്തരം വിഭ്രാന്തികൾക്കടിമപ്പെട്ട പൗരസ്ത്യരേയും പാശ്ചാത്യരേയും മോചിപ്പിക്കാനാണ് സ്വാമി വിവേകാനന്ദൻ വേദാന്തം പ്രചരിപ്പിച്ചിരുന്നത്. അദ്ദേഹം പ്രഖ്യാപിച്ചു: ശക്തി, ശക്തി – ഇതാണ് ഉപനിഷത്തിന്റെ ഓരോ പുറവും എന്നെ ഉപദേശിക്കുന്നത്. ജനങ്ങൾ അന്ധവിശ്വാസികളായ വിഡ്ഢികളാകുന്നതിനേക്കാൾ അദ്ദേഹത്തിനിഷ്ടം അവർ നാസ്തികരും അജ്ഞേയവാദികളും ആകുകയായിരുന്നു. കാരണം, അദ്ദേഹം പറഞ്ഞു, നാസ്തികനും അജ്ഞേയവാദിക്കും സ്വാതന്ത്ര്യം നേടാൻ കഴിയും; അന്ധവിശ്വാസംമൂലം ദുർബലരായവൎക്ക് അത് ഒരിക്കലും സാദ്ധ്യമല്ല. അതുകൊണ്ടുതന്നെയാണ് ഗീതയിൽ ശ്രീകൃഷ്ണൻ ജീവിതത്തിന്റെ ഒരിക്കലും കയ്യൊഴിയാത്ത വഴികാട്ടിയായി ബുദ്ധിയോഗം ഉപദേശിച്ചത്.

വേദാന്തം മതശാസ്ത്രത്തിന് സുഗ്രാഹ്യവും അന്തർദേശീയവുമായ ഒരു ശബ്ദാവലിയും ആശയസംഹിതയും നല്കീട്ടുണ്ട്. അവയുടെ സഹായത്താൽ ലോകത്തിലെ മതങ്ങൾക്ക് സ്വയം മനസ്സിലാക്കാനും, പരസ്പരം മനസ്സിലാക്കാനും സ്വാഗതം ചെയ്യാനും, ഭൗതികശാസ്ത്രങ്ങളെ ആസ്വദിക്കാനും കഴിയും. ആധുനികഭൗതികാശസ്ത്രം എല്ലാത്തരം പ്രത്യക്ഷശാസ്ത്രങ്ങൾക്കും നല്കിയ സേവനവും ഇതുതന്നെയാണ്. അങ്ങനെ വ്യത്യസ്തരാജ്യങ്ങളിലും വ്യത്യസ്തചരിത്രകാലഘട്ടങ്ങളിലുമാണ് വേദാന്തവും ഭൗതികശാസ്ത്രവും വികസിച്ചതെങ്കിലും, രണ്ടും മാനവജ്ഞാനത്തിനും ജീവിതപൂർണ്ണതയ്ക്കും സംഭാവനകൾ നല്കീട്ടുണ്ട്. ഗീതയിൽ ശ്രീകൃഷ്ണൻ പ്രകൃതിയുടെ ബാഹ്യാംശത്തെ അപരാപ്രകൃതി അഥവാ സാധാരണപ്രകൃതിയെന്നും ആന്തരികപ്രകൃതിയെ പരാപ്രകൃതിയെന്നും പേരിട്ടു വിവരിക്കുന്നുണ്ട് (VII.5):

അപരേയം ഇതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം;
ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേ ജഗത്.

'അല്ലയോ അതിശക്തനായ അർജ്ജുന! ഇതു് എൻെറ സാധാരണ പ്രകൃതിയാണ്. ഇതിൽനിന്നും വ്യത്യസ്തമായി എൻെറ പരമപ്രകൃതി ഉണ്ടെന്നറിയൂ. ജീവനായ അതിനെക്കൊണ്ടാണ് ഞാൻ മുഴുവൻ ജഗത്തിനേയും ഹാനികൂടാതെ സംരക്ഷിച്ചും പോഷിപ്പിച്ചും കൊണ്ടിരിക്കുന്നതു്.'

ശ്രീകൃഷ്ണൻെറ ഈ പ്രസ്താവനയെ പരാമർശിച്ചുകൊണ്ടു് അടുത്ത ശ്ലോകത്തിൻെറ ഭാഷ്യത്തിൽ ശങ്കരാചാര്യർ പറയുന്നു:

പ്രകൃതിദ്വയദ്വാരേണ അഹം സർവ്വജ്ഞ ഈശ്വരോ ജഗതഃ കാരണം. 'ഈ രണ്ടുതരം പ്രകൃതിയിലൂടെ സർവ്വജ്ഞനും ഈശ്വരനുമായ ഞാൻ പ്രപഞ്ചത്തിൻെറ കാരണമാകുന്നു.'

ആന്തരപ്രകൃതിയോടുള്ള ശാസ്ത്രീയസമീപനം അടങ്ങുന്ന മതവും, ബാഹ്യപ്രകൃതിയോടുള്ള ശാസ്ത്രീയസമീപനം അടങ്ങുന്ന ആധുനികശാസ്ത്രവും ചേർന്നതായിരിക്കണം മാനവപൂർണ്ണതയ്ക്കുള്ള ആധുനിക വിദ്യാഭ്യാസം. ഈ വിശ്വാസത്തെ പ്രതിധ്വനിപ്പിച്ചുകൊണ്ടു് ജ്യോതിശ്ശാസ്ത്രജ്ഞൻ ആർ. എ. മില്ലിക്കൻ തൻെറ ആത്മകഥയുടെ അവസാനഭാഗം ഇങ്ങനെ ഉപസംഹരിക്കുന്നു:

> 'മാനവക്ഷേമത്തേയും മാനവപുരോഗതിയേയും താങ്ങിനിർത്തുന്ന രണ്ടു മഹാസ്തംഭങ്ങളുണ്ടെന്നു് എനിക്കു തോന്നുന്നു! മതബോധവും ശാസ്ത്രബോധവും. ഇവയിലൊന്നിനും മറേറതിൻെറ സഹായംകൂടാതെ സാഫല്യമുണ്ടാകുകയില്ല. ശാസ്ത്രബോധത്തെ പുരോഗമിപ്പിക്കാൻ നമുക്കു സർവ്വകലാശാലകളും ഗവേഷണശാലകളുമുണ്ടു്. എന്നാൽ, അപവാദരഹിതമായി ഏവർക്കുമുള്ള ഉത്തമമായ അവസരം മതബോധത്തിലാകുന്നു.'

## 43. യുക്തിവാദവും യുക്തിയുടെ മുന്നേററവും

(റാഷനലിസം ആൻറു് മാർച്ച് ഓഫ് റീസൺ) ഭൗതികശാസ്ത്രത്തിൻേറയും, വിശ്വാസപ്രമാണങ്ങളിൽ അധിഷ്ഠിതമായ മതത്തിൻേറയും പരിമിതികളെപ്പററി ഞാൻ ചർച്ചചെയ്തു കഴിഞ്ഞു. മതത്തെ യുക്തിയുടെ പരിശോധനയ്ക്കു വിധേയമാക്കണമെന്ന സ്വാമി വിവേകാനന്ദൻെറ ബലമായ ഉദ്ബോധനത്തെക്കുറിച്ചും ഞാൻ പരാമർശിച്ചു. പത്തൊമ്പതാം നൂററാണ്ടിൽ ശാസ്ത്രം ഭൗതികവാദത്തിൽ അധിഷ്ഠിതമായ വിശ്വവീക്ഷണം ഉയർത്തിയപ്പോൾ മതം ഭൗതികശാസ്ത്രത്തിൻെറ ആക്രമണത്തിനു വിധേയമായി. മാത്രമല്ല, യുക്തിവാദം റാഷനലിസം എന്ന പേരിൽ പ്രസിദ്ധമായി

ത്തിന്ന് ഒരു തത്ത്വശാസ്ത്രവും പ്രസ്ഥാനവും മതത്തെ ആക്രമിച്ചു. യുക്തിവാദപ്രസ്ഥാനം വ്യക്തമായ ചിന്തയെ പ്രോത്സാഹിപ്പിക്കുന്നതിൽ വളരെ ഭംഗിയായി പ്രവർത്തിച്ചിട്ടുമുണ്ട്. എന്നാൽ യുദ്ധാനന്തര യുക്തിവാദവും യുക്തിവാദികളും ഭൗതികശാസ്ത്രത്തിന്റെ പേരിൽ ആണയിടുന്ന രീതി ഇന്നും തുടരുന്നു എന്നുള്ളത് വാസ്തവത്തിൽ കാലത്തിന്ന് അനുയോജ്യമല്ലാത്ത ഒരു പഴഞ്ചൻ കാര്യമാണ്. പത്തൊമ്പതാം നൂററാണ്ടിലെ ഭൗതികശാസ്ത്രമല്ല ആധുനികശാസ്ത്രം. ഇരുപതാം നൂററാണ്ടിലെ ശാസ്ത്രം യുക്തിവാദക്കോട്ടകളെ ആക്രമിക്കാനിരിക്കുന്നതേയുള്ളു. ആ ആരോഗ്യകരമായ ആക്രമണം തീർച്ചയായും ഉണ്ടാവും. അതിനുമുമ്പ് യുക്തിവാദം മതത്തെ ഒരു വശത്തും, അന്ധവിശ്വാസത്തേയും ഗൂഢവാദത്തേയും മറുവശത്തും വെച്ചുകൊണ്ട് അവ തമ്മിലുള്ള വ്യത്യാസം അംഗീകരിക്കേണ്ടതുണ്ട്. ഇത്തരം ഒരു വ്യത്യാസം അംഗീകരിക്കാതെ, ഒട്ടാകെ മതത്തിനെതിരായുള്ള ആക്രമണം യുക്തിരഹിതമാണ്. ഈ യുക്തിരാഹിത്യത്തെ അതിക്രമിക്കണമെങ്കിൽ, യുക്തിവാദം കൈകാര്യം ചെയ്യുന്ന യുക്തിയുടെ പരിമിതികൾ അറിയണം. യുക്തിയുടെ പുരോഗതി എന്ന സത്യവും അംഗീകരിക്കണം. അപ്പോൾ അന്ധവിശ്വാസത്തിനും, അറു പഴഞ്ചൻ ഗൂഢവാദത്തിനും എതിരായുള്ള യുക്തിവാദത്തിന്റെ സംഘർഷത്തിൽ മതശക്തികളെല്ലാം അതിന്റെ പക്ഷത്താവും എന്നു മനസ്സിലാക്കാനും കഴിയും.

തർക്കശാസ്ത്രത്തിന്റേയും ശാസ്ത്രീയരീതിയുടേയും ഉപകരണമായ യുക്തിചിന്തയുടെ വ്യാപ്തി പരിമിതമാണെന്നും. ബാഹ്യപ്രപഞ്ചത്തിന്റെ അദ്ഭുതത്തെ അഭിമുഖീകരിക്കുമ്പോൾ അതു പരിഭ്രമിച്ചുവശാകുന്നു എന്നും പറയുന്നതിന് എന്താണർത്ഥം? താർക്കികമായ യുക്തിചിന്ത നിർണ്ണായകമാകുന്നില്ല എന്നുള്ളതു് ബാദരായണന്റെ ബ്രഹ്മസൂത്രത്തിലെ ഒരു പ്രശസ്തമായ പ്രസ്താവനയാണ്—തർക്ക അപ്രതിഷ്ഠാനാത് യുക്തിചിന്തയെന്നതു് പരിണാമം ഉയർത്തിട്ടുള്ള ശോഭനമായ ഒരു മൂല്യമാണ്. സംസ്കാരത്തിലും നാഗരികതയിലും ഉണ്ടായ മാനവപുരോഗതിയുടെ ഉദ്ഗമവും അതുതന്നെ. അതു പര്യാപ്തമല്ലെന്നുള്ള കണ്ടുപിടിത്തംതന്നെ മനുഷ്യന്റെ അദമ്യമായ സത്യപ്രേമത്തിന്റേയും സത്യാന്വേഷണത്തിലുള്ള ആവേശത്തിന്റേയും ഫലമാണ്. അതുകൊണ്ടുതന്നെ യുക്തിചിന്തയുടെ പരിമിതിയെപ്പററിയുള്ള കണ്ടുപിടിത്തം യുക്തിഹീനതയിലേയ്ക്കു തിരിച്ചു പോകാനുള്ള സൂചനയായോ യുക്തിചിന്ത കുറയ്ക്കാനുള്ള അനുമതിയായോ കരുതേണ്ടതില്ല; അങ്ങനെ കരുതുന്നതു ശരിയുമല്ല. സത്യാന്വേഷണത്തിനുള്ള ഉപകരണമെന്ന നിലയിൽ യുക്തിയെ കൂടുതൽ ശക്തിമത്താക്കിത്തീർക്കുകയാണ് വേണ്ടതു്. ബുദ്ധി അഥവാ തത്ത്വ

ശാസ്ത്രപരമായ യുക്തി എന്ന പേരിൽ വേദാന്തം നേടീട്ടുള്ളതു് ഇതാണു്. സ്വാമി വിവേകാനന്ദൻ വ്യക്തമായ വാക്കുകളിൽ ഈ ആശയം പ്രകടമാക്കുന്നു (കംപ്ളീററ് വർക്സ്, വാല്യം I പതിനൊന്നാം പതിപ്പ് പു. 185):

'നാം യുക്തിചിന്തയിൽ അടിത്തറ ഉറപ്പിക്കണം. അതു് എത്രമാത്രം നമ്മെ മുന്നോട്ടു് നയിക്കുമോ, അത്രമാത്രം മുമ്പോട്ടു പോകണം. യുക്തി തോല്ക്കുമ്പോൾ, യുക്തിചിന്തതന്നെ ഉയൎന്ന നിലയിലേയ്ക്കുള്ള വഴി കാണിച്ചു തരും.'

ശാസ്ത്രീയയുക്തി ബാഹ്യലോകത്തിൽനിന്നും ഇന്ദ്രിയ നിരീക്ഷണഫലമായി ലഭിക്കുന്ന വസ്തുതകളെ പൂൎണ്ണമായി ആശ്രയിക്കുന്നു എന്നുള്ളതാണു് അതിന്റെ പരിമിതിക്കുള്ള പ്രധാനകാരണമായി വേദാന്തം ചൂണ്ടിക്കാണിക്കുന്നതു്. മാത്രമല്ല, അതു് നിരീക്ഷകനെ അഥവാ അന്തർലോകത്തിലെ ഭോക്താവിനെ തിരസ്കരിക്കുയും ചെയ്യുന്നു. ഇന്ദ്രിയാനുഭവങ്ങളുടെ രംഗത്തു് യുക്തിയാണു് സത്യജ്ഞാനത്തിന്റെ ഏററവും വൈവിധ്യമുള്ള ഉപകരണം. മനുഷ്യൻ, ക്രമേണ, സാവധാനം, ഈ ഉപകരണം വികസിപ്പിച്ചെടുത്തു. സൂക്ഷ്മതയിലും വ്യാപ്തിയിലും ഏററവും പ്രധാനമായ മറേറ ഉപകരണം ഭാഷയാണു്, ഈ രണ്ടു ഉപകരണങ്ങളെക്കൊണ്ടാണു് മനുഷ്യൻ ബാഹ്യലോകത്തിൽനിന്നും പ്രവഹിക്കുന്ന പരിഭ്രമജനകവും സങ്കീൎണ്ണവുമായ വസ്തുതാസഞ്ചയത്തെ വിജയകരമായി കൈകാര്യം ചെയ്തതു്. ഈ നേട്ടങ്ങൾ മുമ്പിലിരിക്കുമ്പോൾ, യുക്തിയുടെ പരിമിതിയെപ്പററി അന്തിമമായി ആക്കു പറയാൻ കഴിയും? ഹ്രസ്വമായ മാനവചരിത്രവികാസഗതിയിൽ യുക്തിതന്നെ അതിന്റെ പരിമിതിയെ അതിലംഘിക്കുന്നതു നാം കണ്ടിട്ടില്ലേ? ആദിമമനുഷ്യന്റെ കയ്യിലെ അനിശ്ചിതമായ ഉപകരണമെന്നനിലയിൽനിന്നു് ഇരുപതാം നൂററാണ്ടിലെ ശാസ്ത്രജ്ഞന്റെ ഏററവും കാര്യക്ഷമമായ ഉപകരണം എന്ന നിലവരെ എത്ര ദൂരം യുക്തി മുന്നേറിയിരിക്കുന്നു! അതുകൊണ്ടു്, യുക്തിതന്നെ അതിന്റെ പരിമിതികളെ അതിക്രമിക്കുമെന്നു് നമുക്കു പ്രതീക്ഷിച്ചുകൂടേ ?

ഈ സംശയങ്ങൾക്കും പ്രശ്നങ്ങൾക്കും വേദാന്തം നല്കുന്ന ഉത്തരം ധീരവും സ്പഷ്ടവും രചനാത്മകവുമാണു്. ഞാൻ മുമ്പുകാണിച്ചതുപോലെ, ആ ഉത്തരത്തിനു പുറകിൽ മനുഷ്യന്റെ അദമ്യമായ സത്യാന്വേഷണത്തിനും ഏകനിഷ്ഠമായ, ജ്ഞാനപിപാസയും ഏറെക്കുറെ ജനസാമാന്യത്തിന്റെ സുഖക്ഷേമാജ്ജനത്തിനും ഉതകുന്ന ഉപകരണങ്ങളായി യുക്തിയേയും ഭാഷയേയും വികസിപ്പിച്ച മനുഷ്യ പ്രയത്നത്തിന്റെ അത്യദ്ഭുതകരങ്ങളായ കീൎത്തിമാനങ്ങളുണ്ടു്.

വേദാന്തത്തിൻെറ അഭിപ്രായത്തിൽ യുക്തി അഥവാ ബുദ്ധി യാണു് മനുഷ്യൻെറ ഏററവും ഉജ്ജ്വലമായ സമ്പാദ്യം; അതി നെ ഉജ്ജ്വലവും പരിശുദ്ധവുമായി നിലനിൎത്തുകയും വേണം; അതി നെ ക്ഷീണിപ്പിക്കയോ നശിപ്പിക്കയോ ചെയ്യുന്ന യാതൊന്നും ചെയ്യരുതു്.

യുക്തിഗഹനവും ഗഹനതരവുമായ അനുഭവങ്ങളുമായി ഏററുമുട്ടിയതിൻെറ ചരിത്രം അതിൻെറ മുന്നേററത്തിൻെറ സത്യ ത്തെ വിളിച്ചോതുന്നുണ്ടു്. ഔപചാരികതക്ശാസ്ത്രത്തിൽ യുക്തി യുടെ ചട്ടക്കൂടു് തീരെ അയവില്ലാത്തതാണു്. അതിനു് അനു ഭവവുമായി അല്പംപോലും ബന്ധമില്ല. അതാണു് അതിൻെറ സ്വഭാവം സ്ഥാവരവും വെറും ഔപചാരികവും ആകാൻ കാരണം. പുതിയ ജ്ഞാനം ആർജ്ജിക്കുന്നതിൽ അതിനു ശക്തിയില്ലാതായതും അതുകൊണ്ടുതന്നെയാണു്. ഔപചാരികതക്ശാസ്ത്രത്തിലെ നിഗ മനം പൂൎവ്വസങ്കല്പത്തിൻെറ പുനഃപ്രസ്താവം മാത്രമാകുന്നു. എന്നാൽ ശാസ്ത്രീയ പ്രക്രിയയുടെ തക്ശാസ്ത്രത്തിൽ യുക്തി അനുഭവവുമാ യി നേരിട്ടു കൂട്ടിമുട്ടുന്നതു കാണാം. ഈ അനുഭവസാധനയാണു് ശാസ്ത്രീയമായ ആഗമന (ഇൻഡക്ററീവ്) യുക്തിവാദത്തെ അനുശാ സന പൂൎണ്ണമായ നിഗമനത്തോടെ പതിനേഴുമുതൽ പത്തൊമ്പതു വരെയുള്ള നൂററാണ്ടുകളിൽ ബാഹ്യപ്രകൃതിയുടെ രഹസ്യാദ്ഭുതങ്ങ ളെ പുറത്തുകൊണ്ടുവരാൻ സഹായിച്ചതു്. പക്ഷേ, പത്തൊമ്പതാം നൂററാണ്ടിൻെറ അവസാനമായപ്പോരം, ഫിസിക്സിലെ ശാസ്ത്രീയയു ക്തിയുടെ മുന്നേററത്തിനു് സ്വന്തം ചട്ടക്കൂടു് അപര്യാപ്തവും അയവില്ലാ ത്തതുമാണെന്നു തോന്നിത്തുടങ്ങി. ഇതേപ്പററി പരേതനായ ഫിസി സിസ്ററു് ഹൈസൻബർഗ്ഗ് പറയുന്നു (ഫിസിക്സ് ആൻഡു് ഫിലോ സഫി, പു. 169):

'പത്തൊമ്പതാം ശതകം പ്രകൃതിശാസ്ത്രത്തിന്നുവേണ്ടി തീരെ അയവില്ലാത്ത ഒരു ചട്ടക്കൂടാണു് വികസിപ്പിച്ചതു്. ശാസ്ത്ര ത്തിൻെറ മാത്രമല്ല. പൊതുജനങ്ങളുടെ സാധാരണവീക്ഷണ വും ഇത്തരത്തിൽപ്പെട്ടതായിരുന്നു. ഫിസിക്സിലെ മൗലികാ ശയങ്ങരം—ദേശം, കാലം, വസ്തു, നിമിത്തം എന്നിവയെല്ലാം— ഈ ചട്ടക്കൂടിനെ താങ്ങിനിൎത്തിയിരുന്നു. ഇന്ദ്രിയഗ്രാഹ്യങ്ങ ളും, ശാസ്ത്രനിൎമ്മിതങ്ങളായ ഉപകരണങ്ങളെക്കൊണ്ടു് ഗ്ര ഹിക്കാവുന്നതുമായ വസ്തുക്കളേയും സംഭവങ്ങളേയും സംബ ന്ധിച്ചുള്ള സത്യബോധവും ഇത്തരമായിരുന്നു. വസ്തുവാ യിരുന്നു പ്രാഥമികസത്യം. വസ്തുലോകത്തിലുള്ള ആക്രമണ മായിട്ടാണു് ശാസ്ത്രത്തിൻെറ മുന്നേററം ചിത്രീകരിക്കപ്പെട്ടിരു

ന്നതു്. പ്രയോജനമായിരുന്ന അക്കാലത്തെ മുദ്രാവാക്യം. നമ്മുടെ ഭാഷയിലെ പല മൂലസങ്കല്പങ്ങളും—മനസ്സ്, ആത്മാവ്, ജീവിതം മുതലായവ—സങ്കുചിതവും അയവില്ലാത്തതുമായ ആ ചട്ടക്കൂട്ടിൽ ഒതുങ്ങിയിരുന്നില്ല.'

പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനം, എലക്ട്രോൺ, പ്രോട്ടോൺ മുതലായ ആററമിനെക്കാരം ലഘുതരങ്ങളായ കണികകരം കണ്ടുപിടിക്കപ്പെട്ടപ്പോരം ഭൗതികലോകത്തെസംബന്ധിച്ച ധാരാളം പുതിയ അറിവുകരം ലഭിച്ചു. അതോടുകൂടി ന്യൂട്ടൺ മുതലായവർ നിർമ്മിച്ച ഭൗതികശാസ്ത്രത്തിന്റെ അയവില്ലാത്ത ചട്ടക്കൂടു് പ്രവർത്തനക്ഷമമല്ലാതായി. അതിന്റെ യുക്തിവാദവും പ്രയോജനരഹിതമായിത്തീന്നു. ഇരുപതാംനൂററാണ്ടിന്റെ ആദ്യദശകങ്ങളിൽ ക്വാൻടം സിദ്ധാന്തവും ആപേക്ഷികതാ സിദ്ധാന്തവും ഈ വീഴ്ചയെ ത്വരിതപ്പെടുത്തി. അവസാനം ഭൗതികശാസ്ത്രത്തിന്റെ പഴയ ചട്ടക്കൂടു് ഒട്ടും അനുയോജ്യമല്ലാതായി. ഇതിന്റെ ഏററവും വിപ്ലവകരമായ വശം ശാസ്ത്രത്തിന്റെ വിഷയമായ വസ്തുലോകത്തിന്റെ 'വസ്തുനിഷ്ഠ'സ്വഭാവം നാമാവശേഷമായി എന്നുള്ളതാണു്. തത്ഫലമായി പ്രപഞ്ചസത്യത്തെപ്പററിയുള്ള ആശയംതന്നെ മാറിപ്പോയി. ക്വാൻടം സിദ്ധാന്തത്തിന്റെ അത്ഥവത്തയെപ്പററി ഹൈസൻബഗ്ഗ് (മുൻഗ്രന്ഥം. പു. 33.) ഇങ്ങനെ പറഞ്ഞു:

'സത്യത്തെപ്പററിയുള്ള ആശയത്തെ സംബന്ധിച്ച് ഏററവും മൗലികങ്ങളായ മാററങ്ങളുണ്ടായതു് ക്വാൻറം സിദ്ധാന്തത്തിലാണു്, ആററമിക് ഫിസിക്സിന്റെ പുതിയ ആശയങ്ങരം ക്വാൻടം സിദ്ധാന്തത്തിന്റെ അന്തിമരൂപത്തിൽ അധിഷ്ഠിതങ്ങളാണു്. എന്നാൽ ആ സിദ്ധാന്തം ഉരംക്കൊള്ളുന്ന സത്യത്തെപ്പററിയുള്ള ആശയം പഴയ ആശയത്തിന്റെ തുടച്ചയല്ല. അതു പൂണ്ണമായും നവീനമാണു്. ആധുനികശാസ്ത്രത്തിന്റെ ഘടനയിൽത്തന്നെ ഈ സിദ്ധാന്തം ഒരു പുതിയ ഘട്ടത്തെ സൂചിപ്പിക്കുന്നു.'

ഔപചാരികമായ തക്കശാസ്ത്രത്തിന്റെ വന്ധ്യതയിൽനിന്നും തുടങ്ങി, ന്യൂട്ടോണിയൻ ഫിസിക്സിന്റെ അയവില്ലാത്ത ചട്ടക്കൂടിലൂടെ കടന്നു് ക്വാൻടം സിദ്ധാന്തത്തിന്റേയും ആപേക്ഷികതാ സിദ്ധാന്തത്തിന്റേയും വികസ്വരമാനങ്ങളിൽ എത്തിച്ചേന്നപ്പോരം യുക്തി താണ്ടിപ്പോന്ന ദൂരം എത്രയെന്ന ആധുനികശാസ്ത്രചരിത്രം സ്പഷ്ടമാക്കുന്നുണ്ടു്. യുക്തിനേടിയ ഒരോ മുന്നേററവും, അതിന്റെ സ്പഷ്ടതയിലും സാഫല്യത്തിലുമുണ്ടായ നേട്ടവും, നിസ്സംഗതയു

ടേയും സൂക്ഷ്മതയുടേയും വസ്തുതകളുടെ വ്യാപ്തിയുടേയും ഫലമാണ്. ഔപചാരികതക്ശാസ്ത്രത്തിന്റെ യുക്തി സ്വന്തം പരിമിതികളെ ലംഘിച്ച് ന്യൂട്ടോണിയൻ യുക്തിയായി പരിണമിച്ചു. തത്ത്വാന്ത മാനവും സത്യാപനവുമായിരുന്നു ഈ നേട്ടത്തിന്റെ പുറകിലുണ്ടായിരുന്നത്. അതുപോലെതന്നെ ന്യൂട്ടോണിയൻ യുക്തി സ്വന്തം പരിമിതികളെ അതിലംഘിച്ച് ഇരുപതാം നൂററാണ്ടിലെ യുക്തിയായി വളൎന്നു.

അധുനാതനമായ വികാസഘട്ടത്തിൽ യുക്തി അനുഭവങ്ങളെ വിലയിരുത്താനും സ്വയം വിമൎശിക്കാനുമുള്ള അനന്യമായ കഴിവു നേടിയിരിക്കുന്നു. ശാസ്ത്രീയമോ മതപരമോ തത്ത്വശാസ്ത്രപരമോ ആയ പാശ്ചാത്യചിന്തയിൽ ഇതിനു മുമ്പൊരിക്കലും ഇത്തരമൊരു നേട്ടം ഉണ്ടായിട്ടില്ല. യുക്തിവാദവും യുക്തിവാദികളും കൈകാര്യം ചെയ്യുന്നത് ഔപചാരികമായ തക്ശാസ്ത്രവും ന്യൂട്ടോണിയൻ തക്ശാസ്ത്രവുമാണ്. ഇവയ്ക്ക് ഇന്ദ്രിയനിലവാരത്തിൽക്കവിഞ്ഞ അനുഭവങ്ങളേയോ മൂല്യങ്ങളേയോ കൈകാര്യം ചെയ്യാൻ സാധ്യമല്ല. കാരണം ആ യുക്തിവാദം, ആധുനിക ഗഹന മനഃശാസ്ത്രം ചൂണ്ടിക്കാണിക്കുന്നതുപോലെ, അചേതന മനസ്സിന്റേയും അവചേതനമനസ്സിന്റെയും ഇടയിൽ ഓടിക്കിതയ്ക്കുന്ന എന്തോ ഒന്നാണ്. യുക്തിവാദികളുടെ പ്രധാനമായ ഒരു പരിമിതി, സർ ജെയിംസ് ജീൻസ് പറയുന്നതുപോലെ, അവരുടെ വീക്ഷണം കേവലം മാനുഷികമാണെന്നതാണ്. വേദാന്തത്തിന്റെ അഭിപ്രായത്തിൽ, ജാഗ്രദവസ്ഥയെമാത്രം ആശ്രയിക്കുന്നു എന്നുള്ളതാണ് അവരുടെ പരിമിതിക്കു കാരണം. ക്വാൻടം സിദ്ധാന്തം, ആപേക്ഷികതാസിദ്ധാന്തം, ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രം, ഫ്രോയ്ഡിന്റെ മനഃശാസ്ത്രം മുതലായവയെല്ലാം ജാഗ്രദവസ്ഥയുടെ അയവില്ലാത്ത ചട്ടക്കൂടിനെ തകക്കുന്ന യുക്തിചിന്തയിൽ അധിഷ്ഠിതങ്ങളാണ്. ജാഗ്രദവസ്ഥയുടെ യുക്തിയാകട്ടെ ഇന്ദ്രിയാനുഭവങ്ങൾ, അഹം, കാര്യകാരണബന്ധങ്ങളായ ആശയങ്ങൾ, ദ്രഷ്ടാവിനേയും ദൃശ്യവസ്തുവിനേയും സംബന്ധിച്ചുള്ള പരിമിതികൾ, സത്യത്തിന്റെ ആധാരം വസ്തുക്കളാണെന്ന ആശയം, പ്രതികൃതി, സാദൃശ്യം, സാംഗത്യം മുതലായ ഔപചാരികതക്ശാസ്ത്രത്തിലെ ആശയങ്ങൾ—ഇവയെ ആശ്രയിക്കുന്നതാണ്. എന്നാൽ ആധുനികയുക്തി ഇന്ദ്രിയാനുഭവബന്ധത്തിൽനിന്നും മുക്തമായിരിക്കുന്നു. വേദാന്തഭാഷയിൽ പറഞ്ഞാൽ, ആധുനികയുക്തി ജാഗ്രദവസ്ഥയുടെ പരിമിതികളെ അതിലംഘിച്ചും, ജാഗ്രത്സ്വപ്നസുഷുപ്തികളുടെ വസ്തുതകളെ പരസ്പരം ബന്ധപ്പെടുത്തിയും, പ്രകൃതിയുടേയും മനുഷ്യ

ൻേറയും അജ്ഞാതരഹസ്യങ്ങരം അന്വേഷിച്ചുകൊണ്ടു് ധീരസാഹസികതയുടെ രാജമാഗ്ഗത്തിൽ പ്രവേശിച്ചിരിക്കുന്നു.

ഇരുപതാം നൂററാണ്ടിലെ ഫിസിക്സിൻെറ യുക്തി അഭിമുഖീകരിക്കുന്നതു് ദേശകാലങ്ങളിലുള്ള സ്ഥാവരവസ്തുക്കളെയല്ല; പിന്നെയോ, ദേശ—കാല—നൈരന്തര്യ (സ്പേസ് ടൈം കണ്ടിന്യൂവം)ത്തിലുള്ള സംഭവങ്ങളെയാണു്. ഇവിടെ ജാഗ്രദവസ്ഥയിലെ ദൃശ്യങ്ങളും ദ്രഷ്ടാക്കളും ആ ദേശകാലങ്ങിലെ ക്ഷണിക സംസ്ഥിതികളാകുന്നു. ഇതു് സ്വപ്നാവസ്ഥയിലെ അനുഭവങ്ങളുടെ മാനമാണെന്നുള്ളതു് ശ്രദ്ധേയമാണു്. ആധുനികശാസ്ത്രത്തിൻെറ അനുഭവത്തിൽ ദ്രഷ്ടാവു് അഥവാ വിഷയി അതിൻെറ ദൃശ്യലോകജ്ഞാനത്തിൽ പ്രവേശിക്കുന്നു. വസ്തുനിഷ്ഠമാത്രമായ ദൃശ്യലോകം കാണാൻ സാധ്യമല്ല എന്നു് ആധുനിക ഭൗതികശാസ്ത്രം മനസ്സിലാക്കുന്നു. ഇതാണു് ന്യൂക്ലിയർ ഫിസിക്സിൻെറ ഇപ്പോഴത്തെ സ്ഥിതി. ഈ സകലപ്രതിഭാസങ്ങളുടേയും പിറകിലുള്ള സത്യം അന്വേഷിക്കുന്നതിനു്, അതിവിശിഷ്ടഘടകമായ നിരീക്ഷകൻെറ (ഒബ്സർവറുടെ) അഥവാ ദ്രഷ്ടാവിൻെറ സത്യം അന്വേഷിച്ചാലേ ശാസ്ത്രം ശാസ്ത്രസമ്മതമാകയുള്ളൂ. ഇങ്ങനെ അന്വേഷണരംഗം വികസ്വരമാകുമ്പോരം അതനുസരിച്ചു് യുക്തി സ്വരൂപവും മാറേറണ്ടിയിരിക്കുന്നു. അതു് സൂക്ഷ്മതരവും സ്പഷ്ടതമവും സത്യത്തിൻെറ മാനങ്ങളെ ഉരംക്കൊള്ളാൻ പര്യാപ്തവും ആകേണ്ടിയിരിക്കുന്നു. ബൗദ്ധികമായ നിസ്സംഗത്വവും സാമ്രാഗ്ഗികമായ പരിശുദ്ധിയും ആണു് ഇതു നേടാനുള്ള ഉപായങ്ങരം. വേദാന്തദൃഷ്ടിയിൽ മനുഷ്യൻെറ ഐന്ദ്രിയപ്രകൃതിയിൽ നിന്നു് യുക്തി മോചിപ്പിക്കുമ്പോഴാണു് ഈ നേട്ടം ഉണ്ടാവുക.

അങ്ങനെയാകുമ്പോരം സബോധാവസ്ഥയുടേയും അബോധാവസ്ഥയുടേയും ജാഗ്രദവസ്ഥയുടേയും സ്വപ്നാവസ്ഥയുടേയും തക്കശാസ്ത്രങ്ങരം പരസ്പരം സംയോജിച്ചു്, ദൃശ്യത്തെ മുഴുവൻ ഉരംക്കൊള്ളുന്ന ആശയങ്ങളോടും സങ്കല്പങ്ങളോടും കൂടി ഒരു മഹാ തക്കശാസ്ത്രം ഉടലെടുക്കും. വേദാന്തമനുസരിച്ചു് ഇങ്ങനെ സമഗ്രമായ ദൃശ്യത്തെ ഉരംക്കൊള്ളുന്ന യുക്തിയ്ക്കു് ബുദ്ധിയെന്നു പേർ. ഈ ബുദ്ധിക്കു മാത്രമേ ദൃശ്യത്തിൻെറ പുറകിലുള്ള ദ്രഷ്ടാവിൻെറ അഥവാ നിരീക്ഷകൻെറ അഥവാ ദൃക്കിൻെറമേൽ അന്വേഷണപ്രകാശം തിരിക്കുവാൻ പററൂ. ജ്ഞാതാവാരാണെന്നു തീരുമാനിക്കാതെ ജ്ഞാതമെന്തെന്നു തീരുമാനിക്കാൻ സാധിക്കയില്ല. ശാസ്ത്രീയ യുക്തി ഇപ്പോരംത്തന്നെ ജാഗ്രദവസ്ഥയിൽ അനുഭവപ്പെടുന്ന വസ്തുക്കളുടേയും ദേശം, കാലം, നിമിത്തം എന്നീ ആശയങ്ങളുടേയും ആപേക്ഷികസ്വഭാവം സ്ഥാപിച്ചിരിക്കുന്നു. ദേശ–കാല–നൈരന്തര്യത്തിലെ സംസ്ഥിതികരം എന്ന നിലയിൽ ആപേക്ഷികതാസിദ്ധാന്തം ഇവയ്ക്കെല്ലാം ഒരു യാഥാത്മ്യം

കല്പിച്ചിട്ടുണ്ടെങ്കിലും, വേറെ വേറെയുള്ള വസ്തുക്കളെന്ന നിലയിൽ ഇവയുടെ യാഥാർത്ഥ്യം നിഷേധിച്ചിട്ടുണ്ട്. അതുപോലെ സ്വപ്നപഠനം സ്വപ്നദൃശ്യങ്ങളുടെ അസത്യത വെളിപ്പെടുത്തുന്നതോടൊപ്പം ചിത്തത്തിന്റെ സത്യതയെ വെളിപ്പെടുത്തുന്നതുമുണ്ട്. ഈ അന്വേഷണം മുന്നോട്ടുപോയാൽ ശാസ്ത്രീയ യുക്തി ബുദ്ധിയായി അഥവാ തത്ത്വശാസ്ത്രീയയുക്തിയായി വികസിക്കാനുള്ള മാർഗ്ഗം തുറന്നുകിട്ടുമെന്ന് വേദാന്തം അഭിപ്രായപ്പെടുന്നു.

തത്ത്വശാസ്ത്രപരമായ യുക്തി ജാഗ്രത്-സ്വപ്നാവസ്ഥകളിലെ 'അഹ'ങ്ങൾ ഉൾക്കൊണ്ട് എല്ലാ ദൃശ്യത്തിന്റേയും ആപേക്ഷികതയും പരിമിതിയും പരിവർത്തനസ്വഭാവവും കണ്ടുപിടിക്കുന്നു. മാത്രമല്ല, അനുഭവത്തിന്റെ ആഴത്തിലെവിടെയെങ്കിലും പരിവർത്തനവിധേയമല്ലാത്ത ഒരു സത്യമുണ്ടോ എന്നും, ഉണ്ടെങ്കിൽ അതിന്റെ സ്വഭാവവും സമസ്ത ദൃശ്യലോകവുമായി അതിന്റെ ബന്ധവും എന്താണെന്നും ചോദിക്കുന്നു. ജ്ഞാനവും സ്മരണയും ദ്രഷ്ടാവിന്റെ അഥവാ ആത്മാവിന്റെ ഏകത്വത്തിന്റേയും അപരിവർത്തനശീലതയുടേയും സൂചനകളാകുന്നു. എന്നാൽ ജാഗ്രദവസ്ഥയിലേയും സ്വപ്നാവസ്ഥയിലേയും 'ഈഗോ'കൾ (അഥവാ അഹങ്ങൾ) പരിവർത്തനവിധേയങ്ങളും പരസ്പരവ്യതിരിക്തങ്ങളുമാണ്.

ഈ രണ്ടവസ്ഥകളിലേയും 'ഈഗോ'കൾക്കതീതമായ പരിവർത്തനവിധേയമല്ലാത്ത ദ്രഷ്ടാവിനെ അനുഭവം സ്പഷ്ടമാക്കുന്നുണ്ടോ? ഈ വിശിഷ്ട ചോദ്യത്തിന്റെ ഉത്തരം കണ്ടുപിടിക്കുന്നതിനായി വേദാന്ത യുക്തി ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും നിന്നു വ്യത്യസ്തമായി, മൂന്നാമത്തെ അവസ്ഥയായ സുഷുപ്തിയെ അഥവാ സ്വപ്നശൂന്യമായ നിദ്രയെപ്പററി ഒരന്വേഷണം അനിവാര്യമായി കാണുന്നു. ഈ അവസ്ഥയിൽ മററു രണ്ടവസ്ഥകളിലേയും ദ്രഷ്ടാക്കളും ദൃശ്യങ്ങളും ശുദ്ധബോധരൂപനായ ശാശ്വതദ്രഷ്ടാവിൽ ലയിക്കുന്നു. ഇതാണ് 'ആത്മാവ്' അഥവാ 'ബ്രഹ്മാവ്.' പ്രപഞ്ചത്തിലെ ദ്രഷ്ടികളും ദൃശ്യങ്ങളും ഇതിന്റെ പരിവർത്തനവിധേയങ്ങളായ സംസ്ഥാതികളാകുന്നു. എന്നാൽ സുഷുപ്തി സ്പഷ്ടമാക്കുന്ന ഈ അന്തർദൃഷ്ടി യുക്തിസംഗതമാകണമെങ്കിൽ ജാഗ്രദവസ്ഥയുടെ കാര്യകാരണബന്ധങ്ങളിൽ അധിഷ്ഠിതവും ദൃഢവും ആയ ഈ ആസക്തി പോയി അത് ശുദ്ധമാകണം എന്നാണ് വേദാന്തത്തിന്റെ അഭിപ്രായം. ജാഗ്രദവസ്ഥയിൽപോലും അതിനു നിലനില്പില്ലെന്നും ആധുനിക ക്വാൻടം ഫിസിക്സ് കരുതുന്നു. അപ്പോൾ തിളങ്ങുന്ന സത്യത്തെ വേദാന്തം തുരീയം എന്നു പറയുന്നു. അതിനെപ്പററി മാണ്ഡൂക്യോപനിഷത്ത് ഇപ്രകാരം വിവരിക്കുന്നു (മന്ത്രം 7):

'അദൃശ്യം, അവ്യവഹാര്യം, അഗ്രാഹ്യം, അലക്ഷണം, അചിന്ത്യം, അവ്യപദേശ്യം, ഏകാത്മപ്രത്യയസാരം, പ്രപഞ്ചോപശമം, ശാന്തം, ശിവം, അദ്വൈതം ചതുർത്ഥം മന്യന്തേ, സ ആത്മാ സ വിജ്ഞേയഃ.'

'കാണപ്പെടാത്തതും, വ്യവഹാരവിധേയമല്ലാത്തതും, വാക്കുകൾക്കോ ഇന്ദ്രിയങ്ങൾക്കോ ഗ്രഹിക്കാൻ പററാത്തതും, തൽസംഗതങ്ങളായ നിഗമനങ്ങൾ സാദ്ധ്യമാക്കുന്ന സൂചനകൾ ഇല്ലാത്തതും, ചിന്താവിധേയമല്ലാത്തതും, തിരിച്ചറിയാൻ പററിയ നാമമില്ലാത്തതും, ഏകത്വബോധപ്രത്യയത്തിന്റെ സാരവും, ചഞ്ചലമായ പ്രപഞ്ചത്തെ ഉപശമിപ്പിക്കുന്നതും, ശാന്തവും, ശിവവും അദ്വൈതവും— ഇതു് 'തുരീയ'മായി അഥവാ നാലാമത്തെ അവസ്ഥയായി അറിയപ്പെടുന്നു. അതാണു് ആത്മാവു്. അതിനെ സാക്ഷാത്കരിക്കേണ്ടിയിരിക്കുന്നു.'

അപ്പോൾ ആത്മാവു് എന്നതു് എല്ലാ അനുഭവങ്ങളുടേയും ഐക്യമാണു്. ഈ വിശ്വം മുഴുവൻ ആത്മാവുതന്നെ. അതു് ചിത് സ്വരൂപമാകുന്നു. എല്ലാവരുടേയും ആത്മാവെന്ന നിലയിൽ അതു് അനന്തവും അദ്വിതീയവുമാവുന്നു. ന്യൂക്ളിയർ ശാസ്ത്രജ്ഞനായ എർവിൻ ഷ്റോഡിങ്ങർ 'ബോധ'ത്തിന്റെ സ്വഭാവത്തെപ്പററി ഇപ്രകാരം പറയുന്നു (വാട്ട് ഈസ് ലൈഫ് ? പു 90–91):

'ബോധം അജ്ഞാതബഹുവചനമായ ഒരു ഏകവചനം ആണു്. തത്വം ഒന്നേയുള്ളു, പലതായി തോന്നുന്നതെല്ലാം ആ ഒന്നിന്റെതന്നെ പല പല പക്ഷങ്ങളാണു്. ഈ വൈവിധ്യം (ഇന്ത്യൻ മായയുടെ) മിഥ്യയുടെ ഉത്പന്നമാകുന്നു.'

രണ്ടായിരത്തിഅഞ്ഞൂറുകൊല്ലം മുമ്പു് ആ പുണ്യപൗർണ്ണമീരാത്രിയിൽ ബുദ്ധൻ സാക്ഷാത്കരിച്ചതു് ആ ലോകോത്തരമായ തുരീയബോധമായിരുന്നു. ആ സാക്ഷാത്കാരത്തെപ്പററി പിന്നീടു് അദ്ദേഹം ശിഷ്യന്മാരോടു പറഞ്ഞു (സുത്തപിടക, മജ്ഝിമനികായ, സുത്ത 26, ആരിയപരിയവേസന സുത്ത? ):

'നാശമോ രോഗമോ മരണമോ അഹങ്കാരമോ അശുദ്ധിയോ ഏശാത്ത നിർവ്വാണത്തിന്റെ പരമമായ ശാന്തി ഞാൻ പ്രാപിച്ചു. എനിക്കു് ജ്ഞാനദർശനമുണ്ടായി. എന്റെ വിമുക്തി സ്ഥാപിതമായി. ജാതി അഥവാ ജനനകാരണബന്ധം അവസാനിച്ചു. ഇനി പുനർജന്മമില്ല.'

വീണ്ടും,

'കേൾക്കുവിൻ ഭിക്ഷുക്കളേ, ഞാൻ അമൃതം നേടിയിരിക്കുന്നു. ഞാൻ സത്യം ഉപദേശിക്കുന്നു, കാണിച്ചുതരുന്നു.'

ശ്രാവസ്തിയിലെ ജേതവനത്തിൽവെച്ചുള്ള മറെറാരു പ്രവചനത്തിൽ ബുദ്ധൻ തനിക്കുണ്ടായ ലോകോത്തരമായ നിർവാണാനുഭവത്തെ അഥവാ തുരീയാവസ്ഥയെ ഇങ്ങനെ വിവരിച്ചു (ഉദാന, വുഡ്‌വർഡിന്റെ തർജ്ജിമയിൽനിന്ന്):

'ഭ്രാതാക്കളേ! അജാതവും അഭൂതവും അകൃതവും അസംയുതവുമായ ഒന്നുണ്ട്. അതില്ലെങ്കിൽ ജാതത്തിലും ഭൂതത്തിലും കൃതത്തിലും സംയുതത്തിലും നിന്ന് രക്ഷപ്പെടുന്നതെങ്ങനെ ?'

മാണ്ഡൂക്യകാരികയിൽ ഗൗഡപാദർ ബ്രഹ്മത്തെ ശുദ്ധബോധസ്വരൂപമായും കാരണാതീതമായും വർണ്ണിക്കുന്നുണ്ട് (III.33):

അകല്പകം അജം ജ്ഞാനം ജ്ഞേയാഭിന്നം പ്രചക്ഷതേ
ബ്രഹ്മ ജ്ഞേയം അജം നിത്യം അജേനാജം വിബുധ്യതേ.

'കല്പനാപരിമിതികളിൽനിന്നു മുക്തവും അജവുമായ ജ്ഞാനം ജ്ഞേയസത്യത്തിൽനിന്നും ഭിന്നമല്ലെന്നു പറയപ്പെടുന്നു. അജാതവും കാര്യകാരണാതീതവും ആണ് ബ്രഹ്മം. ആ അജാതമായ ബ്രഹ്മം അജാതമായ ജ്ഞാനത്താൽത്തന്നെ സാക്ഷാത്കരിക്കപ്പെടുന്നു.'

ഗൗഡപാദർ തന്റെ ഗുരുവിനെ ഇങ്ങനെ പ്രശംസിക്കുന്നു (IV. 1):

ജ്ഞാനേനാകാശകല്പേന ധർമ്മാൻ യോ ഗഗനോപമാൻ
ജ്ഞേയാഭിന്നേന സംബുദ്ധസ്തം വന്ദേ ദ്വിപദാം വരം.

'ആകാശത്തെപ്പോലെ അനന്തവും ശുദ്ധബോധസ്വരൂപവുമായ ജ്ഞാനത്താൽ ആകാശംപോലെ അനന്തമായ വസ്തുക്കളേയും തത്ത്വങ്ങളേയും ജ്ഞേയമായ സത്യത്തിൽനിന്നും അഭിന്നവും ഏകവുമായി ആരാണോ സാക്ഷാത്കരിച്ചിട്ടുള്ളത്. ആ മാനവശ്രേഷ്ഠനായ ഗുരുവിനെ ഞാൻ നമസ്കരിക്കുന്നു.'

ശ്രീരാമകൃഷ്ണന്റെ വാക്കുകളിൽ

'ശുദ്ധമായ മനസ്സും, ശുദ്ധമായ ബുദ്ധിയും ശുദ്ധമായ ആത്മാവും ഒരേയൊരു സത്യമാണ്.'

ബൃഹദാരണ്യകോപനിഷത്ത് ഒരു ഗംഭീരമായ മന്ത്രത്തിൽ പ്രാണങ്ങളെ അഥവാ പ്രപഞ്ചത്തിലുള്ള ഊർജ്ജങ്ങളെ സത്യമായും

ആത്മാവിനെ സത്യത്തിന്റെ സത്യമായും വിവരിക്കുന്നുണ്ട് II. 1. 20):

> സ യഥോർണനാഭിഃ തന്തുനോച്ചരേത്
> യഥാ അഗ്നേഃ ക്ഷുദ്രാ വിസ്ഫുലിംഗാഃ വ്യുച്ചരന്തി
> ഏവം ഏവ അസ്മാത് ആത്മനഃ
> സർവ്വേ പ്രാണാഃ, സർവ്വേ ലോകാഃ, സർവ്വേ ദേവാഃ
> സർവ്വാണി ഭൂതാനി വ്യുച്ചരന്തി.
> തസ്യോപനിഷത്. സത്യസ്യ സത്യമിതി.
> പ്രാണാഃ വൈ സത്യം – തേഷാം ഏഷ സത്യം.

എട്ടുകാലി (തന്നിൽനിന്നുതന്നെ നിർമ്മിച്ച) വലയിഴകളിൽ എങ്ങനെ ചലിക്കുന്നുവോ, എങ്ങനെ അഗ്നിയിൽനിന്നും ഏററവും ക്ഷുദ്രങ്ങളായ സ്ഫുലിംഗങ്ങൾ തെറിക്കുന്നുവോ, അതുപോലെ തന്നെ ഈ ആത്മാവിൽനിന്നു് (ഭൗതികങ്ങളും ജൈവങ്ങളും മാനസികങ്ങളും ആയ) എല്ലാ ശക്തികളും എല്ലാ ലോകങ്ങളും എല്ലാ ദേവന്മാരും എല്ലാ ജീവികളും ഉദ്ഭവിക്കുന്നു. അതിന്റെ ഗൂഢമായ നാമം സത്യത്തിന്റെ സത്യം എന്നാണു്. ഇതാണതിന്റെ ഉപനിഷത്തു് (ശ്രേഷ്ഠമായ അദ്ധ്യാത്മജ്ഞാനം). വിശ്വത്തിന്റെ ഊർജ്ജങ്ങൾ സത്യമാണു്. ഈ ആത്മാവു് ആ ഊർജ്ജങ്ങളുടേയും സത്യമാണു്.

ശ്രീമദ്ഭാഗവതം, അദ്വയജ്ഞാനം അഥവാ ബോധത്തിന്റെ ഫീൽഡ് അഥവാ അനുഭവത്തിന്റെ ഫീൽഡ് അഥവാ ശുദ്ധജ്ഞാനം എന്ന തത്ത്വത്തെ അറിയുന്നവരെ തത്ത്വവിത്തുകൾ എന്നു വിവരിക്കുന്നു.

ഈ ശാശ്വതമായ ഏകത്വത്തെ സാക്ഷാത്കരിക്കാനായി യുക്തി പിൻതുടരുന്ന ശാസ്ത്രീയരീതിയെയാണു് അവസ്ഥാത്രയ പ്രക്രിയ അഥവാ ജാഗ്രത്–സ്വപ്ന – സുഷുപ്തികൾ എന്ന മൂന്നു് അവസ്ഥകളെപ്പററിയുള്ള പരീക്ഷ എന്നു വേദാന്തം പറയുന്നതു്. ഇതാണു് സത്യത്തെ സമഗ്രമായി ഉൾക്കൊള്ളുന്ന യുക്തി. ഇതാണു് സമസ്ത പ്രകൃതിയുടെയും ബാഹ്യവും, ആന്തരികവും, വിഷയവും വിഷയിയും, പരാക് സ്വരൂപവും പ്രത്യക് സ്വരൂപവും ഉൾക്കൊള്ളുന്നതു്.

യുക്തിവാദത്തിന്റെ യുക്തി തുലോം പരിമിതമായതുകൊണ്ടാണു് ആദ്ധ്യാത്മികത്വവും അന്ധവിശ്വാസവും തമ്മിൽ വേർതിരിച്ചറിയാൻ അതിനു സാധിക്കാത്തതു്. അതുകൊണ്ടുതന്നെയാണു് വിചാരശൂന്യമായ തീർച്ചയോടെ അതു രണ്ടിനോടും പടവെട്ടുന്നതും. എന്നാൽ ഇരുപതാം ശതകത്തിലെ ശാസ്ത്രയുക്തിയാകട്ടെ ഏറെ വികസിച്ചതിന്റെ ഫലമായി അജ്ഞാതമഹാരഹസ്യത്തിന്റെ മുമ്പിൽ ആദരപൂർവ്വം തലകുനിക്കയും അതിലേയ്ക്കു് സഹജമായി ആകൃഷ്ടമാകയും ചെയ്യുന്നുണ്ടു്.

സത്യത്തെ ശാസ്ത്രീയം, കലാപരം, മതപരം എന്നെല്ലാം പലതായി തിരിക്കുന്നു.

സത്യത്തിന്റെ പരിമിതിയെയല്ല, നമ്മുടെ തന്നെ പരിമിതിയെ മാത്രമേ കാണിക്കുന്നുള്ളൂ. ആ വിധം തരംതിരിക്കൽ പഠനസൗകര്യത്തിനും വിശേഷണത്തിനുംവേണ്ടി ഒരു താത്കാലിക സമീപനമായി സ്വീകരിക്കാം. ഉദാഹരണം ഭൂമിയെ ആവരണം ചെയ്യുന്ന ഒരേ സമുദ്രത്തെ പഠനസൗകര്യത്തിനായി പല പേരുകളിൽ നാം വ്യവഹരിക്കുന്നു. എന്നാൽ ആ തരംതിരിവിനെ പരിധിവിട്ട് മുമ്പോട്ടുകൊണ്ടുപോകയും, അന്തിമമായി പരിഗണിക്കയും ചെയ്താൽ സത്യത്തെ വളച്ചൊടിക്കയായിരിക്കും ഫലം. മാനവജ്ഞാനത്തിന്റേയും അനുഭവത്തിന്റേയും വ്യത്യസ്തശാഖകളുടെ നിഗമനങ്ങളെ ഏകീകരിച്ച് സമഗ്രമായ സത്യദർശനം നേടുകയാണ് വേദാന്തമനുസരിച്ച് തത്ത്വശാസ്ത്രപരമായ യുക്തിയുടെ പരമധർമ്മം. വേദാന്തയുക്തി സത്യത്തിന്റെ സമഗ്രദർശനം നേടുകയും, മതങ്ങൾ തമ്മിലും മാത്രമല്ല, മതം, കല, ഭൗതികശാസ്ത്രം ഇവ തമ്മിലുള്ള ശാശ്വതമായ സമന്വയം സ്ഥാപിക്കയും ചെയ്തിട്ടുണ്ട്. അതനുസരിച്ച് വേദാന്തത്തിന്റെ ഐക്യദൃഷ്ടി വിശ്വാസയുക്തികളുടേയും, ഭക്തി–ജ്ഞാനങ്ങളുടേയും, കാവ്യ–തത്ത്വശാസ്ത്രങ്ങളുടേയും, കലാ–ശാസ്ത്രങ്ങളുടേയും സമന്വയ ഭൂമിയായിരിക്കുന്നു. ആധുനികകാലത്ത് സ്വാമി വിവേകാനന്ദൻ പ്രദർശിപ്പിച്ച വേദാന്തത്തിന്റെ തത്ത്വശാസ്ത്രപരമായ യുക്തിയുടെ അഥവാ ബുദ്ധിയുടെ വ്യാപ്തിയെപ്പററി സിസ്ററർ നിവേദിത എഴുതുന്നു (കംപ്ലീററ് വർക്സ്, വാ. 1, പതിനൊന്നാം പതിപ്പ്, അവതാരികപുറം xiii-xiv):

> 'അദ്ദേഹത്തിനു് മാനവസേവനവും ഈശ്വരാരാധനയും തമ്മിൽ, മനുഷ്യത്വവും വിശ്വാസവും തമ്മിൽ, ശരിയായ ധാർമ്മികത്വവും ആദ്ധ്യാത്മികത്വവും തമ്മിൽ വ്യത്യാസമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ വാക്കുകളെല്ലാം, ഒരു വീക്ഷണത്തിന്റെ വ്യാഖ്യാനമാകുന്നു: കല, ശാസ്ത്രം, മതം ഇവയെല്ലാം ഒരേയൊരു സത്യം പ്രകടിപ്പിക്കാനുള്ള വ്യത്യസ്തമാർഗ്ഗങ്ങളാണ്" എന്നു് അദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി. 'എന്നാൽ ഇതു മനസ്സിലാകണമെങ്കിൽ, നമുക്കു് അദ്വൈതസിദ്ധാന്തം വേണം.'

## 44. ആധുനികഫിസിക്സും തത്ത്വശാസ്ത്രപരമായ യുക്തിയും

ഇന്നു്, ഭൗതികശാസ്ത്രത്തിന്റെ ഓരോ വിഭാഗവും അസംഖ്യം മാർഗ്ഗങ്ങളിലൂടെ പ്രപഞ്ചത്തിൽ ബഹുമുഖമായ വൈവിധ്യത്തിന്റെ പിന്നിലുള്ള മൗലികമായ ഐക്യജ്ഞാനം വികസിപ്പിച്ചുകൊണ്ടിരിക്കയാണ്. ബാഹ്യപ്രകൃതിയിലെ രഹസ്യങ്ങളെ പര്യവേക്ഷണം

ചെയ്തുകൊണ്ടാണ് ഭൗതികശാസ്ത്രം ആരംഭിച്ചത്. എന്നാൽ ഇന്ന്, അന്വേഷണത്തിന്റെ അങ്ങേയററത്ത്, മനുഷ്യന്റേയും അവന്റെ മനസ്സിന്റേയും ബോധത്തിന്റേയും ഗഹനതമമായ രഹസ്യത്തെ അഭിമുഖീകരിക്കയാണ്. പൗരസ്ത്യതത്ത്വശാസ്ത്രങ്ങൾ വിശിഷ്യ, ഭാരതത്തിലെ ബൗദ്ധചിന്തയുംപ്പടെ വേദാന്തവും വർഷങ്ങൾക്കുമുമ്പുതന്നെ മാനവരഹസ്യത്തെ നേരിട്ട് അഭിമുഖീകരിച്ച് അതിന്റെ ആഴംവരെ അന്വേഷിച്ചിട്ടുണ്ട്. എന്നാൽ ആധുനിക ഭൗതികശാസ്ത്രവും പുരാതനവേദാന്തവും തമ്മിൽ ഒരു വ്യത്യാസമുണ്ട്. ആധുനിക ശാസ്ത്രം ബാഹ്യപ്രപഞ്ചത്തേയാണ് അന്വേഷണവിധേയമാക്കുന്നതെങ്കിൽ, വേദാന്തത്തിന്റെ വിഷയം ആന്തരികലോകമായിരുന്നു. എന്നാൽ ഇന്ന് പരോക്ഷവും അപരോക്ഷവുമായ ഈ രണ്ടു സമീപനങ്ങളുടെ ഒരു സ്ഥിരസംഗമം വൈവിധ്യത്തിനു പുറകിലുള്ള ഏകത്വത്തിൽ അധിഷ്ഠിതമായ ഒരു പൊതുശാസ്ത്രം സ്ഥിരമായി ഉരുത്തിരിഞ്ഞുവരുന്നതു് കാണുന്നുണ്ട്.

ഇരുപതാം നൂററാണ്ടിന്റെ പ്രഥമപാദത്തിൽ ആപേക്ഷികതയുടേയും ക്വാൻടം സിദ്ധാന്തത്തിന്റേയും വെല്ലുവിളി അഭിമുഖീകരിച്ചതോടെ ഭൗതിക ശാസ്ത്രജ്ഞന്മാരിൽ പലരും ധീരരായ തത്ത്വചിന്തകരായിത്തീർന്നു. അവർ തങ്ങളുടെ ഫിസിക്സിന്റെ യുക്തിയെ ബഹ്യജഗത്തിന്റെ മാത്രമല്ല, ദൃക്കായി മനുഷ്യന്റേയും ജിജ്ഞാസാവിഷയമാക്കി തത്ത്വശാസ്ത്രപരമായ യുക്തി അഥവാ ബുദ്ധിയാക്കി പരിണമിപ്പിച്ചു. എഡിംഗ്ടൺ, ജീൻസ്, മാക്സ്പ്ലാങ്ക്, ഐൻസ്റ്റീൻ, ഷ്റോഡിങ്ജർ, നീലസ് ബോഹർ, ഹൈസൻബർഗ്ഗ് മുതലായവർ ഈ തത്ത്വശാസ്ത്രപരമായ നൂതനസരണി വെട്ടിത്തുറന്നവരാണ്. ഈ തത്ത്വശാസ്ത്രപരമായ ദിശ കഴിഞ്ഞ അഞ്ചു ദശകങ്ങളിലായി വൃദ്ധിപ്രാപിച്ച് അവസാനം മൂന്നുകൊല്ലംമുമ്പ് ബക്ക്ലിസർവ്വകലാശാലയിലെ ഫിസിക്സ് പ്രൊഫസർ ഡാ. ഫ്രിജോഫ് കാപ്രായുടെ 'ദി താവോ ആഫ് ഫിസിക്സ്' എന്ന പ്രസിദ്ധ ഗ്രന്ഥത്തിൽ വികസിച്ചു.

> 'സ്പേസ്', ടൈം ആൻഡ് ഗ്രാവിറേറഷൻ' എന്ന തന്റെ ഗ്രന്ഥം ഉപസംഹരിച്ചുകൊണ്ട് എഡിംഗ്ടൺ ഭൗതികപ്രകൃതിരഹസ്യത്തിൽനിന്നും മാനവപ്രകൃതിരഹസ്യം ഉരുത്തിരിയുന്നതിനെപ്പററി ഇങ്ങനെ എഴുതിയിരുന്നു:
>
> 'ആപേക്ഷികതാസിദ്ധാന്തം ഫിസിക്സിന്റെ വിഷയത്തെ മുഴുവൻ സമഗ്രമായി നിരീക്ഷണംചെയ്തിരിക്കുന്നു. സൂക്ഷ്മമായി നിബന്ധിക്കപ്പെടുകയും കൃത്യമായി പ്രയോഗിക്കപ്പെടുകയും ചെയ്ത് മനുഷ്യന്റെ ഭൗതികശാസ്ത്രജ്ഞാനത്തിന് അത്യുന്നതമായ സ്ഥാനം നേടിക്കൊടുത്ത മഹാനിയമങ്ങളെയെല്ലാം അതു ഏകീകരിച്ചു. എന്നാൽ ഭൗതികവസ്തുക്കളുടെ സ്വരൂപത്തെ സംബന്ധിച്ചിടത്തോളം ഈ ജ്ഞാനം ഒരു ശൂന്യപ്രതീകം മാത്രമാണ്. എന്നാൽ അതു് സംരചനാപരമായ രൂപജ്ഞാനമ

ല്ലാതെ വസ്തുജ്ഞാനമല്ല. ഭൗതികപ്രപഞ്ചത്തിൽ ആസകലം ആ അജ്ഞാതവസ്തു വ്യാപിച്ചിരിക്കുന്നു. അതു നിശ്ചയമായും നമ്മുടെ ബോധത്തിന്റെ സത്തയാണ്. ഇവിടെ ഫിസിക്സി ന്റെ ലോകത്തിന്റെ ആഴത്തിൽ, ഫിസിക്സിന്റെ അന്വേഷ ണരീതിയിലൂടെ നേടാൻ കഴിയാത്ത വശങ്ങളുടെ ഒരു സൂചന നമുക്കു ലഭിക്കുന്നു. മാത്രമല്ല, ശാസ്ത്രം ഏററവും പുരോഗമിച്ചി ടത്തു്, മനസ്സ് പ്രകൃതിയിൽ എന്തു നിക്ഷേപിച്ചുവോ അതു തന്നെ മനസ്സ് തിരിച്ചുനേടിയിരിക്കുന്നു എന്നും നാം കണ്ടുപി ടിച്ചിരിക്കുന്നു. അജ്ഞാതത്തിന്റെ തീരങ്ങളിൽ ഒരസാധാര ണമായ കാലടിപ്പാടു നാം കണ്ടിട്ടുണ്ട്. അതിന്റെ ഉദ്ഭവ സ്ഥാനത്തെപ്പററി ധാരാളം സിദ്ധാന്തങ്ങൾ നാം നിർമ്മിച്ചി ട്ടുണ്ട്. അവസാനം ആ കാലടിപ്പാടുണ്ടാക്കിയ ജീവിയുടെ രൂപം തെളിവുകളെ അടിസ്ഥാനപ്പെടുത്തി പുനഃസൃഷ്ടിക്കു ന്നതിൽ നാം വിജയിച്ചു അപ്പോളതാ! എന്തൊരദ്ഭുതം ! അതു നമ്മുടെതന്നെയാണ്. !

തുടക്കത്തിൽ ഇത്തരം ദാർശനികശാസ്ത്രജ്ഞന്മാർ നല്കിയ സൂചനകൾ വികസിച്ച് നിശ്ചയാത്മകങ്ങളായ തീർപ്പുകളായി ഈ ദശാബ്ദത്തിൽ ഡാ. കാപ്രായുടെ, പ്രതിപാദനം വളരെ രസകര മാകുന്നു. 'ദി താവോ ആഫ് ഫിസിക്സ്'' എന്ന അദ്ദേഹത്തിന്റെ പുസ്തകത്തിന്റെ പ്രതിപാദ്യവിഷയം ഇതാണ്:

> 'പൗരസ്ത്യവിശ്വവീക്ഷണത്തിന്റെ പ്രാഥമികതത്ത്വങ്ങൾ തന്നെയാണ് ആധുനികഫിസിക്സിന്റെ വിശ്വവീക്ഷണത്തിൽ നിന്നും ഉരുത്തിരിയുന്നതു്.'

കൂടാതെ,

> 'പൗരസ്ത്യചിന്തയും സാമാന്യമായ മിസ്റ്റിക്ക്ചിന്തയും സമകാലീന ശാസ്ത്രസിദ്ധാന്തങ്ങൾക്കുള്ള ഉചിതമായ തത്ത്വ ശാസ്ത്രപശ്ചാത്തലം ഒരുക്കുന്നുണ്ട്. (ദി താവോ ആഫ് ഫി സിക്സ് പു. 25)

കഴിഞ്ഞ രണ്ടുശതാബ്ദങ്ങളിലായി ഭൗതികവാദത്തോടും യന്ത്രവാദത്തോടും ഭൗതികശാസ്ത്രത്തിനുണ്ടായ സമ്പർക്കവും, ടെക് നോളജിയുടെ അതിപ്രസരംകൊണ്ടുണ്ടായ സമകാലീന നാശനഷ്ട ങ്ങളും മൂലം ആധുനികമനുഷ്യന്റെ ദൃഷ്ടിയിൽ ശാസ്ത്രത്തിന്റെ ബിംബം ഉടഞ്ഞുപോയിരിക്കുന്നു. സത്യത്തിന്റേയും മാനവവൈ ശിഷ്ട്യത്തിന്റേയും സാധനയെന്ന നിലയിൽ ശുദ്ധശാസ്ത്രത്തിന്റെ ബിംബം പുനർനിർമ്മാണം ചെയ്തു പ്രതിഷ്ഠിക്കാനാണ് കാപ്ര ശ്രമി ക്കുന്നതു്. ഇപ്രകാരം അദ്ദേഹം സ്ഥാപിക്കുന്ന ശുദ്ധശാസ്ത്രത്തിനു് മനുഷ്യന്റെ ആദ്ധ്യാത്മികപാരമ്പര്യവുമായി, വിശിഷ്യ പൗരസ്ത്യ രുടെ ആദ്ധ്യാത്മികപാരമ്പര്യവുമായി, യാതൊരു വിരോധവും ഇല്ലെ

ന്നു മാത്രമല്ല, പൂർണ്ണമായ സ്വരസാമഞ്ജസ്യമാണുള്ളത്. അദ്ദേഹം പറയുന്നു (മുൻഗ്രന്ഥം):

'പൗരസ്ത്യജ്ഞാനവും പാശ്ചാത്യശാസ്ത്രവും തമ്മിൽ പൂർണ്ണമായ സ്വരചേർച്ചയാണുള്ളതെന്നു കാണിച്ച് ശാസ്ത്രത്തിന്റെ പ്രതിച്ഛായ ഉജ്ജ്വലതരമാക്കുകയാണ് ഈ പുസ്തകത്തിന്റെ ലക്ഷ്യം. ആധുനിക ഫിസിക്സ് ടെക്നോളജിയെക്കാറം വളരെ മുമ്പിലാണെന്നു സൂചിപ്പിക്കാനും അതു ശ്രമിക്കുന്നു. ഫിസിക്സിന്റെ താവോ അഥവാ ദിവ്യ മാർഗ്ഗം ഹൃദയത്തോടുകൂടിയ ഒരു മാർഗ്ഗമാകാമെന്നും അതു് ആദ്ധ്യാത്മികജ്ഞാനത്തിന്റേയും ആത്മസാക്ഷാത്കാരത്തിന്റേയും മാർഗ്ഗമാകാമെന്നും കാണിക്കാൻ ഈ പുസ്തകം ശ്രമിക്കുന്നു.'

മൗലികമായ സത്യാന്വേഷണം മനുഷ്യനെ ഇന്ദ്രിയങ്ങറംക്കും ഇന്ദ്രിയപ്രതിഭാസങ്ങറംക്കും അതീതമായ ഒരുലോകത്തിലേയ്ക്കു നയിക്കുന്നു എന്ന വേദാന്തചിന്തയേയും മിസ്റ്റിക് ചിന്തയേയും പ്രതിധ്വനിപ്പിച്ചുകൊണ്ടു് കാപ്രാ പറയുന്നു: (പു. 51)

സൂക്ഷ്മതമമായ ലോകത്തിലേയ്ക്കുള്ള യാത്രയിൽ, ഏററവും പ്രധാനപ്പെട്ട കാൽവെയ്പു്, തത്ത്വശാസ്ത്രദൃഷ്ടിയിൽ, ആററങ്ങളുടെ ലോകത്തിലേയ്ക്കുള്ളതായിരുന്നു. ആററമിന്റെ ആന്തരികഘടനയെപ്പററിയുള്ള അന്വേഷണം ശാസ്ത്രത്തെ നമ്മുടെ ഇന്ദ്രിയപരമായ കല്പനയ്ക്കപ്പുറത്തെത്തിച്ചു. ഈ സ്ഥിതിയ്ക്കപ്പുറം ശാസ്ത്രത്തിനു് തക്ക ശാസ്ത്രത്തേയും സാമാന്യ ജ്ഞാനത്തേയും കോമൺ സെൻസ് അല്പംപോലും ആശ്രയിക്കാൻ വയ്യാതായി. ആററമിക് ഫിസിക്സ് ആണു് ഇദം പ്രഥമമായി ശാസ്ത്രജ്ഞന്മാർക്കു് വസ്തുക്കളുടെ യഥാർത്ഥഘടനയുടെ ഒരു തിരനോട്ടം നല്കിയ മിസ്ററിക്കുകളെപ്പോലെ ശാസ്ത്രജ്ഞന്മാരും കൈകാര്യം ചെയ്തിരുന്നതു് സത്യത്തിന്റെ നിരിന്ദ്രിയമായ അനുഭവങ്ങളെയായിരുന്നു. മിസ്ററിക്കുകളെപ്പോലെ അവർക്കു് ഈ അനുഭവങ്ങളുടെ വിരോധാഭാസങ്ങളെ അഭിമുഖീകരിക്കേണ്ടിവന്നു. അതുമുതൽ ആധുനികഫിസിക്സിലെ മാതൃകകളും ബിംബങ്ങളും പൗരസ്ത്യതത്ത്വശാസ്ത്രത്തോടു് ഉററ ബന്ധമുള്ളതായിത്തീർന്നു.'

പൗരസ്ത്യമിസ്ററിസിസവും ആധുനികഫിസിക്സും ഉയർത്തിപ്പിടിക്കുന്ന മൗലികമായ പ്രപഞ്ചൈക്യത്തെപ്പററി കാപ്രാ പറയുന്നു (പു. 130. - 131)

'പൗരസ്ത്യവിശ്വവീക്ഷണത്തിന്റെ ഏററവും പ്രധാനപ്പെട്ട ലക്ഷണം — അതിന്റെ സാരസർവ്വസ്വമെന്നുതന്നെ പറയാം — ഏകത്വബോധവും വസ്തുക്കളുടേയും സംഭവങ്ങളുടേയും പരസ്പരബന്ധവുമാകുന്നു. പൗരസ്ത്യപാരമ്പര്യങ്ങറം എല്ലായ്പോഴും കേവലവും അവിഭാജ്യവുമായ സത്യത്തെ പരാമർശിക്കുന്നു. അ

സത്യം സർവ്വവ്യാപിയാകുന്നു. എല്ലാവസ്തുക്കളും അതിന്റെ അംശങ്ങളാണ്. അതു് ഹിന്ദുമതത്തിൽ ബ്രഹ്മമെന്നും, ബുദ്ധമതത്തിൽ ധർമ്മകായമെന്നും തവോമതത്തിൻ താവോയെന്നും പറയപ്പെടുന്നു.'

'മൗലികമായ വിശൈക്യം മിസ്റ്റിക് അനുഭവത്തിന്റെ മുഖ്യലക്ഷണമാണെന്നുമാത്രമല്ല, ആധുനിക ഫിസിക്സിന്റേയും ഏറ്റവും പ്രധാനപ്പെട്ട രഹസ്യോദ്ഘാടനമാകുന്നു. ആറ്റമിന്റെ നിലവാരത്തിലാണ് അതു പ്രകടമാകുന്നതു്. വസ്തുവിന്റെ ആഴങ്ങളിൽ ആണ്ടിറങ്ങുന്തോറും ആറ്റങ്ങളെക്കാൾ ലഘുതരങ്ങളായ കണികകളുടെ ലോകത്തിൽ അതു് ഏറ്റവും പ്രസ്ഫുടമാകുന്നു. സകലവസ്തുക്കളുടേയും ഐക്യം ആധുനിക ഫിസിക്സിനേയും പൗരസ്ത്യതത്ത്വശാസ്ത്രത്തേയും താരതമ്യം ചെയ്യുമ്പോൾ, വീണ്ടും വീണ്ടും, ആവർത്തിക്കപ്പെടുന്നതു കാണാം.'

ദേശം, കാലം, നിമിത്തം ഇവയെ അതിക്രമിക്കുന്നതാണ് ആധുനിക ഫിസിക്സിലേയും പൗരസ്ത്യമിസ്റ്റിസിസത്തിലേയും സത്യം. ഈ ബന്ധത്തെപ്പററി കാപ്രാ പറയുന്നു (മുൻഗ്രന്ഥം പു. 186 – 87):

'ആപേക്ഷികതാ ഫിസിക്സിന്റെ ദേശകാലം ഉന്നതതരമാനമുള്ള കാലരഹിതമായ സ്ഥലമാണ്. അതിലെ സംഭവങ്ങളെല്ലാം പരസ്പരം ബന്ധപ്പെട്ടവയാണ്. പക്ഷേ ബന്ധങ്ങൾ കാരണാധിഷ്ഠിതങ്ങളല്ല. കണികകളുടെ പരസ്പര ക്രിയകളെ വിവരിക്കുന്നതിനു് സ്ഥല-കാല ചിത്രങ്ങളെ ഒരു നിശ്ചിതദിശയിൽ വായിക്കേണ്ടതുണ്ട്. ഉദാ: താഴെനിന്നും മുകളിലേയ്ക്കു്, അവയെ ചതുർമാനരൂപങ്ങളിൽ ഒരു നിശ്ചിതമായ കാലദിശയില്ലാതെ പരിഗണിക്കുമ്പോൾ, ''മുമ്പോ'' ''പിമ്പോ'' ഇല്ല. അതുകൊണ്ടു് കാരണബന്ധവുമില്ല.

'അതുപോലെ, പൗരസ്ത്യമിസ്റ്റിക്കുകളുടെ ഉറച്ച അഭിപ്രായമനുസരിച്ച്, കാലത്തെ അതിക്രമിക്കുമ്പോൾ അവർ കാര്യകാരണ ലോകത്തേയും അതിക്രമിക്കുന്നു. ദേശത്തേയും കാലത്തേയും പററിയുള്ള നമ്മുടെ സാധാരണ ആശയത്തെപ്പോലെ, കാരണബന്ധവും ലോകത്തിലെ ചില ചില അനുഭവങ്ങളിൽ പരിമിതമായിരിക്കുന്നു. ഈ അനുഭവത്തെ വിസ്തരിക്കുമ്പോൾ അതിനെ ഉപേക്ഷിക്കേണ്ടിവരുന്നു. സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ (ജ്ഞാനയോഗം പു. 169):

'കാലം, ദേശം, നിമിത്തം, ഇവ കേവലതത്വത്തെ ദർശിക്കാനുള്ള ഒരു കണ്ണാടപോലെയാണ്. കേവലത്തിൽ കാലമോ ദേശമോ നിമിത്തമോ ഇല്ല.'

'പൗരസ്ത്യ ആദ്ധ്യാത്മികപാരമ്പര്യങ്ങൾ സാധാരണകാലാനുഭവങ്ങളെ അതിവർത്തിക്കാനും കാര്യ-കാരണ-ശൃംഖലയിൽ നിന്നും മുക്തരാകാനും വേണ്ടി വിവിധ പദ്ധതികൾ അനുയായികളെ, ഉപദേശിക്കാറുണ്ട്. ഹിന്ദുക്കളുടേയും ബൗദ്ധരുടേയും അഭിപ്രായത്തിൽ കർമ്മബന്ധത്തിൽനിന്നുള്ള മോചനമാണിത്. അതുകൊണ്ട്, കാലത്തിൽ നിന്നുള്ള മോചനമാണ് പൗരസ്ത്യമിസ്റ്റിസിസമെന്ന് സാധാരണ പറയാറുണ്ട്. ആപേക്ഷികതാ ഫിസിക്സിനെപ്പററിയും ഇതുതന്നെ പറയാം.'

ഇനിയും (മുൻഗ്രന്ഥം പു. 211):

'ഫീൽഡ് എന്ന ആശയം ഉരുത്തിരിഞ്ഞശേഷം ഫിസിസിസ്ററുകൾ വ്യത്യസ്തങ്ങളായ ഫീൽഡുകളെ ഒരൊററ മൗലിക ഫീൽഡിൽ ഏകീകരിക്കാൻ ശ്രമിച്ചിട്ടുണ്ട്. ഐൻസ്ററീൻ, പ്രത്യേകിച്ചും, തന്റെ ജീവിതത്തിന്റെ അവസാനവർഷങ്ങൾ ഈ ഏകീകൃതഫീൽഡിനെപ്പററി അനുസന്ധാനം ചെയ്യുകയായിരുന്നു. ഹിന്ദുക്കളുടെ ബ്രഹ്മനെയും, ബൗദ്ധരുടെ ധർമ്മകായത്തേയും താവോയിസ്ററുകളുടെ താവോയേയും ഫിസിക്സിൽ പഠിക്കുന്ന പ്രതിഭാസങ്ങളേയും മററെല്ലാ പ്രതിഭാസങ്ങളേയും പരമവും ഏകീകൃതവുമായ ഫീൽഡ് ആയി പരിഗണിക്കാം.

'പൗരസ്ത്യവീക്ഷണമനുസരിച്ച് എല്ലാ പ്രതിഭാസങ്ങളുടേയും അടിയിലുള്ള സത്യം രൂപാതീതവും, യാതൊരുവിധവിവരണത്തിനും നിശ്ചിതത്വത്തിനും വഴങ്ങാത്തതുമാണ്. അതുകൊണ്ട് അത് രൂപരഹിതവും ശൂന്യവുമാണെന്നു പറയപ്പെടുന്നു. എന്നാൽ ഈ ശൂന്യത വെറും ഇല്ലായ്മയല്ല; മറിച്ച്, എല്ലാത്തരം രൂപങ്ങളുടേയും ജീവജാലങ്ങളുടേയും സാരവും സ്രോതസ്സും ആണ്. അങ്ങനെ ഉപനിഷത്തുകൾ പറയുന്നു:

'ബ്രഹ്മൻ ജീവനാണ്. ബ്രഹ്മൻ ആനന്ദമാണ്. ബ്രഹ്മൻ ആകാശമാണ്....ആനന്ദം അതുതന്നെയാണ് ആകാശം ആകാശം അതുതന്നെയാണ് ആനന്ദം.' (ഛാന്ദോഗ്യം IV. 10. 4)

നിരീക്ഷകൻ അഥവാ ദൃക് എന്ന രൂപത്തിൽ അറോമിക് ഫിസിക്സ് അഭിമുഖീകരിക്കുന്ന ഒരു പ്രശ്നമാണ് ബോധം. നിരീക്ഷകൻ എന്ന അർത്ഥത്തിൽ ജോൺവീലർ എന്ന ഫിസിസിസ്ററ് നിർമ്മിച്ച കൂടുതൽ അർത്ഥവത്തായ

ഒരു പുതിയ പദമാണു് 'പാർട്ടിസിപ്പേററർ' അഥവാ പങ്കാളി. അതനുസരിച്ചു് ഡോ. കാപ്രാ പറയുന്നു. (മുൻഗ്രന്ഥം പു. 300)

'ആധുനിക ഫിസിക്സിൽ അറേറാമിക് പ്രതിഭാസങ്ങൾ നിരീക്ഷണം ചെയ്യുന്നതിനെസംബന്ധിച്ചു് ബോധത്തിന്റെ പ്രശ്നം ഉയരുന്നു. ഈ പ്രതിഭാസങ്ങളെ ഒരു പ്രക്രിയാശൃംഖലയിലെ കണ്ണികളായിട്ടാണു് കാണേണ്ടതെന്നു് ക്വാൻറം സിദ്ധാന്തം സ്പഷ്ടമാക്കുന്നു. ആ ശൃംഖലയുടെ അങ്ങേയററത്തു് മാനവനിരീക്ഷകന്റെ ബോധം നിലകൊള്ളുന്നു. യുജിൻ വിഗ്നറുടെ അഭിപ്രായത്തിൽ (സിമ്മെട്രീസ് ആൻറു് റിഫ്ളെക്ഷൻസ്—സയൻറിഫിക് എസ്സേയ്സ് പു. 172):

'ബോധത്തെ പരാമർശിക്കാതെ (ക്വാൻറം സിദ്ധാന്തത്തിലെ) നിയമങ്ങളെ പൂർണ്ണമായും സമഞ്ജസമായ രീതിയിൽ നിബന്ധിക്കുവാൻ കഴിയുമായിരുന്നില്ല.'

'ഇന്നു് ശാസ്ത്രജ്ഞന്മാർ തങ്ങളുടെ പ്രവർത്തനങ്ങളിൽ പ്രയോഗിക്കുന്ന ക്വാൻടം സിദ്ധാന്തത്തിന്റെ പ്രായോഗികനിബന്ധനം സ്പഷ്ടമായി ബോധത്തെ പരാമർശിക്കുന്നില്ല. എങ്കിലും, വസ്തുവിനെ സംബന്ധിച്ച ഭാവിസിദ്ധാന്തങ്ങളിൽ മാനവബോധത്തേയും ഉൾക്കൊള്ളിക്കേണ്ടിവരുമെന്നാണു് വിഗ്നറെപ്പോലെയുള്ള ഫിസിസിസ്ററുകളുടെ വാദം.

'ഇത്തരം ഒരു പരിണാമം ഫിസിക്സും പൗരസ്ത്യമിസ്റ്റിസിസവും തമ്മിൽ നേരിട്ടുള്ള അന്യോന്യപ്രഭാവത്തിന്റെ ആവേശകരമായ സാധ്യതകൾ തുറന്നേയ്ക്കും. മനുഷ്യൻ തന്റെ ബോധത്തേയും അതിനു് പ്രപഞ്ചത്തിലുള്ള മററു വസ്തുക്കളുമായുള്ള ബന്ധത്തേയും മനസ്സിലാക്കുന്നതോടെയാണു് മിസ്റ്റിസിസത്തിന്റെ ആരംഭം...തങ്ങളുടെ ഗവേഷണമണ്ഡലത്തിൽ മാനവബോധത്തിന്റെ പ്രകൃതിയേയും ഉൾപ്പെടുത്താൻ ഫിസിസിസ്റ്റുകൾ ആഗ്രഹിക്കുമെങ്കിൽ, പൗരസ്ത്യമായ ആശയങ്ങളുടെ പഠനം അവക്കു് ഉത്പ്രേരകങ്ങളായ പുതിയ വീക്ഷണങ്ങൾ നല്കിയേയ്ക്കും.'

ഈ പ്രബന്ധത്തിലെ 22 ാം ഉപവിഭാഗത്തിൽ ഉദ്ധരിച്ചിട്ടുള്ള സ്വാമി വിവേകാനന്ദന്റെ വീക്ഷണത്തെ ഡോ. കാപ്ര സ്ഥിരീകരിക്കുന്നു. (മുൻഗ്രന്ഥം പു. 305);

'മിസ്റ്റിക്കിൽനിന്നും വ്യതിരിക്തമായി, ഫിസിസിസ്റ്റു് വസ്തുക്കളുടെ യഥാർത്ഥപ്രകൃതിയെപ്പററിയുള്ള പഠനം തുടങ്ങുന്നതു് ഭൗതികലോകപഠനത്തിൽനിന്നാണു്. വസ്തുവിന്റെ ആഴങ്ങ

ളിലേയ്ക്കു ചുഴിഞ്ഞിറങ്ങിയപ്പോഠം അയാഠംക്കു് എല്ലാ വസ്തുക്കളുടേയും സാരമായ ഐക്യത്തെപ്പററിയുള്ള ബോധമുണ്ടായി. അതിലും കവിഞ്ഞു്, താനും തൻെറ ബോധവും ആ ഐക്യത്തിൻെറ അഭേദ്യമായ ഭാഗമാണെന്നും അയാഠം മനസ്സിലാക്കിയിരിക്കുന്നു. അങ്ങനെ മിസ്റ്റിക്കും ഫിസിസിസ്ററും ഒരേ നിഗമനത്തിലെത്തിയിരിക്കുന്നു. ഒരാഠം ആന്തരികലോകത്തിൽ നിന്നു തുടങ്ങി; മറേറയാഠം ബാഹ്യലോകത്തുനിന്നും തുടങ്ങി; അത്രയേ വ്യത്യാസമുള്ളൂ. അവരുടെ വീക്ഷണങ്ങളിലുള്ള സാമഞ്ജസ്യം പുരാതനഭാരതീയജ്ഞാനത്തെ സ്ഥിരീകരിക്കുന്നു: പരമമായ ബാഹ്യസത്യമാണു് ബ്രഹ്മൻ. പരമമായ ആന്തരികസത്യമാണു് ആത്മൻ. രണ്ടും ഒന്നുതന്നെ.

## 45. ഉപസംഹാരം

ഇങ്ങനെ നോക്കുമ്പോഠം ശാസ്ത്രവും മതവും തമ്മിൽ, ഭൗതികശാസ്ത്രവും അദ്ധ്യാത്മശാസ്ത്രവും തമ്മിൽ, യാതൊരു സംഘട്ടനവുമില്ല. രണ്ടിൻേറയും ലക്ഷ്യം സത്യാന്വേഷണം തന്നെയാണു്. ശാരീരികമായും മാനസികമായും ആദ്ധ്യാത്മികമായും പൂർണ്ണത നേടുകയും രണ്ടിൻേറയും ലക്ഷ്യമാകുന്നു. എന്നാൽ ഓരോന്നും തനിച്ചു് അപര്യാപ്തവും നിസ്സഹായവുമാണു്. രണ്ടും വ്യത്യസ്തമായിരുന്നതിൻെറ ഫലം തൃപ്തികരമല്ല. പുരാതനനാഗരികതകഠം മാർഗ്ഗദർശനം നേടിയതു് കൂടുതലും മതത്തിൽനിന്നായിരുന്നു. അവയുടെ നേട്ടങ്ങഠം ഭാഗികങ്ങളും പരിമിതങ്ങളുമായിരുന്നു. ആധുനികനാഗരികത ശാസ്ത്രത്തെയാണു് കൂടുതലും ആശ്രയിക്കുന്നതു്. അതിൻേറയും നേട്ടങ്ങഠം ഭാഗികങ്ങളും പരിമിതങ്ങളുമാണു്. പരസ്പരപൂരകങ്ങളായ ഈ രണ്ടു സാധനങ്ങളുടേയും സംയോജനം പൂർണ്ണമായും ഉദ്ഗ്രഥിതരായ മനുഷ്യരെ സൃഷ്ടിക്കയും, പൂർണ്ണമായ മാനുഷിക നാഗരികതയുടെ പരിണാമത്തെ സഹായിക്കയും ചെയ്യും. ലോകം അതിനുവേണ്ടിയുള്ള പക്വത നേടിയിരിക്കുന്നു; അതിനുവേണ്ടി കാത്തിരിക്കുന്നു. ഇതാണു് ആധുനികമാനവചിന്തയ്ക്കു് സ്വാമി വിവേകാനന്ദൻെറ സർവ്വപ്രധാനമായ വേദാന്തത്തിൽ അധിഷ്ഠിതമായ സംഭാവന. അദ്ദേഹത്തിൻെറ ഈ ഉദ്ഗ്രഥിതവീക്ഷണം അതിൻെറ ലഘുസമഗ്രവും സ്പഷ്ടവുമായ രൂപത്തിൽ ഇപ്രകാരം പ്രകടമായിരിക്കുന്നു (കംപ്ളീററ് വർക്കു്, വാ. I, പതിനൊന്നാം പതിപ്പു് പു. 124):

'ഓരോ ജീവനും ദിവ്യസാധ്യതകഠം ഉഠംക്കൊള്ളുന്നു ഈ ആന്തരികദിവ്യതയെ പ്രകടമാക്കുകയാണു് (ജീവിത) ലക്ഷ്യം. ഇതു് (ഭൗതികശാസ്ത്രം, ടെക്നോളജി, സാമൂഹിക-രാഷ്ട്രീയപ്രക്രിയകഠം ഇവയിലൂടെ) ബാഹ്യവും (നൈതികവും,

കലാപരവും മതപരവുമായ പ്രക്രിയകളിലൂടെ) ആന്തരികവുമായ പ്രകൃതിയെ നിയന്ത്രിച്ച് നേടണം. കർമ്മം, ഭക്തി, മനോനിയന്ത്രണം, തത്ത്വശാസ്ത്രം എന്നിവയിൽ ഏതെങ്കിലും ഒന്നുകൊണ്ടോ പലതുകൊണ്ടോ എല്ലാംകൊണ്ടോ ഇതു സാധിക്കുക, എന്നിട്ട് മുക്തരാകുക.

'ഇതാണ് പൂർണ്ണമായ മതം. സിദ്ധാന്തങ്ങൾ, വിശ്വാസപ്രമാണങ്ങൾ, മതകർമ്മങ്ങൾ, ഗ്രന്ഥങ്ങൾ, ക്ഷേത്രങ്ങൾ, രൂപങ്ങൾ—ഇവയെല്ലാം അപ്രധാനങ്ങളായ വിശദാംശങ്ങൾ മാത്രമാണ്. (ബ്രാക്കററിലുള്ള പദങ്ങൾ സ്വാമി വിവേകാനന്ദന്റേതല്ല.)

മനുഷ്യന്റെ യഥാർത്ഥമഹിമ സാക്ഷാത്കരിക്കാനുള്ള ഈ ശാസ്ത്രവും ടെക്നിക്കും ശാസ്ത്രീയമായ പൂർണ്ണതയോടും നിസ്സംഗതയോടും ഉപനിഷദ്ഋഷിമാർ പിൻതുടന്നിരുന്നു. ആദ്ധ്യാത്മിക പരീക്ഷകരുടെ ഒരു സുദീർഘപരമ്പര ഇതിനെ വീണ്ടും വീണ്ടും സത്യാപനം ചെയ്തിരുന്നു. ബുദ്ധൻമുതൽ രാമകൃഷ്ണൻവരെയുള്ളവർ പ്രയോഗിച്ചിരുന്ന ഈ പ്രക്രിയ ശ്വേതാശ്വതരോപനിഷത്തിലെ ഒരു അനശ്വരമന്ത്രത്തിൽ പ്രകടമാകുന്നുണ്ട്. ശാസ്ത്രത്തേയും മതത്തേയും പുരസ്കരിച്ചുള്ള ഈ പഠനത്തെ ഏററവും ഉചിതമായ രീതിയിൽ ഉപസംഹരിക്കുന്ന ആ മന്ത്രമിതാ:

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അമൃതത്വമേതി
നാന്യഃ പന്ഥാ വിദ്യതേ അയനായ.

ഭൗതിക പ്രകൃതിയെപ്പോലെ, മനുഷ്യനും കാര്യ-കാരണബന്ധത്തിന്റെ ഓതപ്രോതത്തിൽ കുടുങ്ങിയ ഒരിഴ മാത്രമാണോ? മനുഷ്യന് തന്റെ ഉള്ളിൽതന്നെ ആത്മസ്വാതന്ത്ര്യത്തിന്റേതായ ഒരു ആന്തരിക കേന്ദ്രമുണ്ടോ?- ഈ രണ്ടു ചോദ്യങ്ങളുടെ ഉത്തരത്തിന്റെ നേരിയ ഇഴയിലാണ് മാനവസ്വാതന്ത്ര്യത്തിന്റെ നിർണ്ണായക തത്വം തൂങ്ങിക്കിടക്കുന്നതു്. സമകാലീന ന്യായശാസ്ത്രഗവേഷണവും മസ്തിഷ്കപഠനവും ഇതിനു് ഒരുത്തരം കണ്ടുപിടിക്കാൻ കിണഞ്ഞു പരിശ്രമിക്കയാണ്. ഇന്ത്യയിലെ ഉപനിഷത്തുക്കൾ ഈ പ്രശ്നത്തിനു് പുരാതനകാലത്തുതന്നെ ഉത്തരം കണ്ടുപിടിച്ചിരുന്നു. ആ ഉത്തരത്തിന്റേയും മേലുദ്ധരിച്ച മന്ത്രത്തിന്റേയും സമകാലീനചർച്ചകളുടേയും വെളിച്ചത്തിൽനിന്നു

കൊണ്ടു്, 1893-ൽ ചിക്കാഗോയിൽവെച്ചു കൂടിയ മതങ്ങളുടെ ലോകപാർലമെൻറിൽ സ്വാമി വിവേകാനന്ദൻ ഇങ്ങനെപറയുകയുണ്ടായി. (കംപ്ലീററ് വർക്സ്, വാ. 1, പതിനൊന്നാം പതിപ്പു്, പു. 11):

'കൊടുങ്കാററിൽപ്പെട്ട ഒരു കൊച്ചു വഞ്ചിയാണോ മനുഷ്യൻ? ചിരക്ഷുബ്ധവും, ദ്രുതഗതിയും അഗമ്യവുമായ കാര്യ-കാരണ പ്രവാഹത്തിൽപ്പെട്ടു്, ഒരു നിമിഷം ഒരു കൂററൻ തിരയുടെ പതഞ്ഞ ശിരസ്സിൽ ഉയരുകയും, അടുത്ത നിമിഷം ജലഗഹ്വരത്തിൻെറ കരാളവക്ത്രത്തിൽ അടഞ്ഞുപോവുകയും ചെയ്യുന്ന അശക്തവും നിസ്സഹായവുമായ ഒരു ഭഗ്നപോതമാണോ അവൻ? അതാലോചിക്കുമ്പോൾ ഹൃദയം പൊടിയുന്നു. എങ്കിലും അതാണു് പ്രകൃതിനിയമം. പ്രത്യാശയില്ലേ? രക്ഷയില്ലേ?—ഇങ്ങനെയൊരു പരിദേവനമാണു് നൈരാശ്യപൂർണ്ണമായ ഹൃദയത്തിൻെറ ആഴത്തിൽനിന്നുയന്നതു്. അതു് കരുണയുടെ ഉന്നതസിംഹാസനത്തിലെത്തി. പ്രത്യാശയും സമാശ്വാസവും ഇറങ്ങിവന്നു് ഒരു വൈദികമഹർഷിയെ ഉത്തേജിപ്പിച്ചു. അദ്ദേഹം എഴുന്നേററു ഒരു ശംഖനാദംപോലെ ആ സദ്വാർത്ത ലോകസമക്ഷം പ്രഖ്യാപിച്ചു:

'കേൾക്കുവിൻ! അമൃതസ്വരൂപാനന്ദത്തിൻ മക്കളേ! ദിവ്യലോകവാസികളേ! നിങ്ങളും കേൾക്കുവിൻ! അന്ധകാരത്തിനും മിഥ്യക്കും അതീതമായ ആ ശാശ്വതപുരാണപുരുഷനെ ഞാൻ കണ്ടിരിക്കുന്നു. അവനെ അറിഞ്ഞുകൊണ്ടാൽമാത്രമേ നിങ്ങൾക്കു് മരണത്തിൽനിന്നും വീണ്ടും മോചനം നേടാനാവൂ.'

അമൃതസ്വരൂപാനന്ദത്തിൻ മക്കളേ! എത്ര മനോഹരവും ആശാനിർഭരവുമായ സംബോധനം! ഭ്രാതാക്കളെ! ആ മധുരപ്പേരിൽ നിങ്ങളെ വിളിക്കാൻ എന്നെ അനുവദിക്കേണമേ! അമൃതസ്വരൂപാനന്ദത്തിൻ മക്കളേ! നിങ്ങളെ പാപികളെന്നു വിളിക്കാൻ ഹിന്ദു കൂട്ടാക്കുന്നില്ല. നിങ്ങൾ ഈശ്വരൻെറ മക്കൾ! അമൃതസ്വരൂപാത്മാക്കൾ! പരിശുദ്ധർ! ഭൂമിയിലെ ദിവ്യന്മാർ! പാപികൾ? —അങ്ങനെ മനുഷ്യനെ വിളിക്കുന്നതു തന്നെ പാപം. അതു് മനുഷ്യൻെറ നേർക്കുള്ള ചിരപ്രചാലിതമായ അപഖ്യാതിയാകുന്നു. ഉണരുവിൻ! സിംഹങ്ങളേ! ആടുകളാണെന്ന മിഥ്യയെ കുടഞ്ഞുകളയുവിൻ, നിങ്ങൾ ആത്മാക്കൾ! അനശ്വരാത്മാക്കൾ! അനുഗൃഹീതർ! അനശ്വരർ! നിങ്ങൾ ഭൂതവസ്തുവല്ല; ശരീരങ്ങളല്ല; ഭൂതവസ്തു നിങ്ങളുടെ ഭൃത്യൻ; നിങ്ങൾ ഭൂതവസ്തുവിൻെറ ഭൃത്യനല്ല!

# 15

# വിശ്വാസവും യുക്തിയും*

## 1. ഉപക്രമം

ഈ സായാഹ്നത്തിൽ ഫെയ്ത്ത് ആൻറ് റീസൻ എന്ന വിഷയത്തെ പുരസ്സരിച്ചു സംസാരിക്കാൻ എന്നോട് ആവശ്യപ്പെട്ടിരിക്കുന്നു. ശാന്തവും പവിത്രവും ഉദാത്തവുമായ ഈ ആശ്രമപരിസരത്തു കൂടിയിരുന്ന് ഗഹനങ്ങളായ ആദ്ധ്യാത്മികവിഷയങ്ങളെപ്പററി ചർച്ചചെയ്യുന്നതു പ്രസംഗകനും ശ്രോതാക്കൾക്കും ഒരുപോലെ ഉത്സാഹദായകമാണ്, ഇത്തരം പരിതഃസ്ഥിതിയിലുള്ള ഈ സായന്തനവേള മഹത്തായ ആശയങ്ങളെ സ്പഷ്ടമായി കൈകാര്യം ചെയ്യുന്നതിൽ സഹായിക്കുന്നുണ്ടാവും.

ദൽഹിയിലേയ്ക്കും ശ്രീനഗറിലേയ്ക്കുമുള്ള യാത്രയിൽ ഒരിക്കൽ കൂടി ഗ്വാളിയറിൽവന്ന് നിങ്ങളുടെകൂടെ രണ്ടുദിവസം ചെലവഴിക്കാൻ എനിക്കു വളരെ സന്തോഷമുണ്ട്. ഇത്തവണ നമ്മുടെ രാജ്യത്തെ എൻെറ പ്രസംഗപര്യടനത്തിൽ ബാംഗളൂരും ബോംബേയും ഇൻഡോറും കഴിഞ്ഞു. എവിടേയും ഇത്തരം സമ്മേളനത്തിൽ നൂററുകണക്കിനു ജനങ്ങൾ കൂടുന്നു; നമ്മുടെ മഹത്തായ ആദ്ധ്യാത്മികതത്ത്വശാസ്ത്രപാരമ്പര്യവും ഇന്നത്തെ വെല്ലുവിളികൾ നേരിടുന്നതിൽ അതിൻെറ സാംഗത്യവും മനസ്സിലാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇന്നത്തെ നമ്മുടെ ചർച്ചാവിഷയം ഈ സന്ദർഭത്തിൽ സുപ്രധാനമാണ്.

## 2. വിശ്വാസവും യുക്തിയും തമ്മിൽ സംഘട്ടനം: ഒരു പാശ്ചാത്യാനുഭവം മാത്രം, ഭാരതീയാനുഭവമല്ല.

ഇംഗ്ലീഷിലെ ഫെയ്ത്ത്, റീസൻ എന്ന പദങ്ങൾക്കു തുല്യമായി സംസ്കൃതത്തിൽ മനോഹരങ്ങളായ പദങ്ങളുണ്ട്. ഫെയ്ത്തിനു സമാനാർത്ഥമായി സംസ്കൃതത്തിലെ ഏററവും നല്ല പദം ശ്രദ്ധയെന്നാണ്. നമ്മുടെ പാരമ്പര്യത്തിലെ ഒരു മഹത്തായ ശബ്ദമാണതു്. ഇംഗ്ലീഷിലെ ഫെയ്ത്തു്, ബിലീഫ് എന്നീ ശബ്ദങ്ങളെ

---

* ഗ്വാളിയർ രാമകൃഷ്ണാശ്രമത്തിൽവെച്ച് 1976 മേയ് 26-ാംനു- നടത്തിയ പ്രസംഗത്തിൻെറ അടിസ്ഥാനത്തിൽ.

ക്കാറ കൂടുതൽ ആശയം ഈ പദം ആവഹിക്കുന്നുണ്ട്. റീസൻ സമാനാർത്ഥമായി സംസ്കൃതത്തിൽ യുക്തി, ഉപപത്തി, ബുദ്ധി എന്നെല്ലാം വാക്കുകളുണ്ട്. ഫെയ്ത്ത്, റീസൻ ഇവയുടെ പരസ്പരബന്ധമെന്താണ്? പാശ്ചാത്യരാജ്യങ്ങളെ സംബന്ധിച്ചിടത്തോളം, ഇവ രണ്ടും നിരന്തര സംഘട്ടനത്തിലത്രേ. ചരിത്രാരംഭംമുതൽ വിശ്വാസവും വിശ്വാസവും തമ്മിലും. വിശ്വാസവും യുക്തിചിന്തയും തമ്മിലും സംഘട്ടനമാണവിടെ. പാശ്ചാത്യരീതിയിൽ വിദ്യാഭ്യാസം സിദ്ധിച്ച നമ്മളിൽ മിക്കവരും ഇവ ശാശ്വതമായി പരസ്പരസംഘട്ടനത്തിലാണെന്ന ആശയം അംഗീകരിക്കാൻ പഠിച്ചിട്ടുമുണ്ട്.

ഭാരതീയ വീക്ഷണമനുസരിച്ച് ഇവ തമ്മിലുള്ള ബന്ധം അറിയേണ്ട കാലം സമാഗതമായിരിക്കുന്നു. മനുഷ്യന്റെ സത്യാന്വേഷണത്തിൽ ഇവ രണ്ടും ഗാഢവും അഭേദ്യവുമായ പരസ്പരബന്ധം ഉള്ളവയാണെന്ന് നാം അറിയേണ്ടിയിരിക്കുന്നു. വിശ്വാസവും യുക്തിചിന്തയും തമ്മിൽ ഒരു സംഘട്ടനവും നമുക്ക് അനുഭവപ്പെട്ടിട്ടില്ല. എന്നാൽ പാശ്ചാത്യചരിത്രത്തിന്റെ ഒരു മുഖ്യലക്ഷണം അതാണുതാനും. അവിടെ മതചരിത്രത്തിലും ശാസ്ത്രചരിത്രത്തിലും ഈ സംഘട്ടനം കാണാം. നമ്മുടെ പാരമ്പര്യത്തിന്റെ അടിസ്ഥാനത്തിൽ ചിന്തിക്കുമ്പോറ ഈ വിഷയങ്ങറ മാത്രമല്ല. മനുഷ്യന്റെ സത്യാന്വേഷണവും ജീവിതപൂർണ്ണതയ്ക്കുള്ള ശ്രമവും ഒരു പുതിയ വെളിച്ചത്തിൽ കാണാറാകും. ഭൗതികശാസ്ത്രത്തിന്റേയും മതത്തിന്റേയും പരസ്പര പൂരകസ്വഭാവവും അപ്പോറ സ്പഷ്ടമാകും.

### 3. പാശ്ചാത്യരാജ്യങ്ങളിൽ ആ സംഘട്ടനത്തിന്റെ കഥ

മതം വിശ്വാസത്തിൽ അധിഷ്ഠിതമാകുന്നു; ശാസ്ത്രം യുക്തിചിന്തയിലും — ഇങ്ങനെയാണ് പടിഞ്ഞാറൻ അനുഭവത്തിന്റെ വെളിച്ചത്തിൽ സ്കൂളുകളിലും കോളേജുകളിലും നമ്മെ പഠിപ്പിക്കുന്നത്. അവിടെ അതു് അങ്ങനെയായിരുന്നു. ഇന്നും അങ്ങനെതന്നെ. ഭൗതികശാസ്ത്രവും മതവും തമ്മിൽ നിരന്തരസംഘട്ടനമാണവിടെ. മതവും ശാസ്ത്രവും തമ്മിൽ സംഘട്ടനത്തിലാകുമ്പോറ, വിശ്വാസവും യുക്തിചിന്തയും പരസ്പരസംഘട്ടനത്തിലാണെന്നുള്ളതു് സ്പഷ്ടമാണല്ലോ. ഈ പരിതഃസ്ഥിതിയിൽ വിശ്വാസം ജാലവിദ്യയോടും അന്ധവിശ്വാസത്തോടും ബന്ധപ്പെട്ടിരിക്കുന്നു എന്നുള്ളതും സ്പഷ്ടമാകുന്നു. അതുപോലെ വിശ്വാസവും വിശ്വാസവും തമ്മിലും സംഘട്ടനമുണ്ടാകും. വിശ്വാസങ്ങറ തമ്മിലുള്ള സംഘട്ടനം പാശ്ചാത്യചരിത്രത്തിൽ ഗ്രീക്കുകാരുടേയും റോമാക്കാരുടേയും കാലം മുതലോ, ഒരു പക്ഷേ അതിനുംമുമ്പു മുതലോ, ഉണ്ടായിരുന്നു. ക്രിസ്തുമതത്തിനു

മുമ്പുള്ള സെമിററിക്ലോകത്തിലും അതുണ്ടായിരുന്നു. ക്രിസ്തുമതം ജനിച്ചതിനുശേഷം സ്ഥിരമായ അസഹിഷ്ണുതയുടേയും അക്രമത്തിന്റെയും രൂപത്തിൽ ആ സംഘട്ടനം രൂക്ഷമായിത്തീർന്നു. ക്രിസ്ത്യാനികളും മററുള്ളവരും തമ്മിലുള്ള യുദ്ധമാണ് മദ്ധ്യയുഗത്തിലെ കുരിശുയുദ്ധങ്ങളായി പരിണമിച്ചതു്. പതിനാറാം ശതകത്തിലുണ്ടായ ക്രിസ്തുമതനവീകരണത്തിനുശേഷം ആ മതത്തിലെത്തന്നെ വിവിധ വിഭാഗങ്ങൾ തമ്മിലും സംഘട്ടനങ്ങൾ ഉണ്ടായി. ഇതെല്ലാം കലർന്നു ചേർന്നതാണ് പതിനേഴാം ശതകത്തിലെ കത്തോലിക്കരും പ്രോട്ടസ്സ്ററൻറുകാരും തമ്മിലുള്ള മുപ്പതുവർഷയുദ്ധം എന്നറിയപ്പെടുന്ന ഭയങ്കരയുദ്ധം.

ശാസ്ത്രവും യുക്തിയും ഒരു വശത്തും, മതവും വിശ്വാസവും എതിർവശത്തും നിന്നുകൊണ്ടുള്ള ഈ സംഘട്ടനം കഴിഞ്ഞ നാന്നൂറു വർഷങ്ങളായി നടക്കുകയാണ്. ശാസ്ത്രത്തിന്റെ ജീവരക്തമായ യുക്തി മതത്തിന്റെ മരണമണിയാണെന്നാണ് പാശ്ചാത്യരുടെ അഭിപ്രായം. അവിടെ മതങ്ങളുടെ വികാസം അങ്ങനെയാണ്. ശാസ്ത്രവും മതത്തെ യുക്തിബാഹ്യമായി പരിഗണിച്ചിരുന്നു. അങ്ങനെ മതമെന്നതു് നിങ്ങൾക്കു് വിശ്വസിക്കാൻ വയ്യാത്ത കുറെ സിദ്ധാന്തങ്ങളും വിശ്വാസപ്രമാണങ്ങളും ആയിത്തീർന്നു. നിങ്ങൾ അവയെ ചോദ്യം ചെയ്തുകൂടാ. നിങ്ങൾക്കു് അവയിൽ അവിശങ്കമായ വിശ്വാസം ഉണ്ടായേ തീരൂ, വിശ്വാസത്തെ ന്യായീകരിക്കയാണ് അവിടെ യുക്തിയുടെ കർത്തവ്യം.

ഇതു് ശാസ്ത്രമനോഭാവവുമായി ഒരിക്കലും ചേരുകയില്ല. വസ്തുതകളുടെ അനിയന്ത്രിതവും വിമർശനാത്മകവും ആയ അന്വേഷണത്തിലും, ചോദ്യം ചെയ്യലിലും, നിഗമനങ്ങളെ പരീക്ഷണങ്ങളിലൂടെ സത്യാപനം ചെയ്യുന്നതിലും ശാസ്ത്രീയമനോഭാവം പ്രകടമാകുന്നു. അങ്ങനെ വിമർശനാത്മകമായ യുക്തിചിന്ത ആധുനിക ഭൗതികശാസ്ത്രത്തിന്റെ വലിയൊരു ബലമായിത്തീർന്നു. പാശ്ചാത്യസന്ദർഭത്തിൽ, ആദ്യം മതം ശക്തിമത്തായിരുന്നു. കാരണം, ഒരുറച്ച മതസംഘടനയുടേയും സിദ്ധാന്തങ്ങളുടേയും വിശ്വാസപ്രമാണങ്ങളുടേയും പിന്നിൽ അതു് ആക്രാമകമാംവണ്ണം നിലയുറപ്പിച്ചിരുന്നു. അനുസരണവും അനുപാലനവും നിർബന്ധിക്കാനുള്ള അധികാരം മതത്തിനുണ്ടായിരുന്നു. ഉയരുന്ന ശാസ്ത്രമനോഭാവത്തെ—യുക്തിനിഷ്ഠവും വിമർശനാത്മകവുമായ അന്വേഷണത്തിന്റെ പുതിയ മനോഭാവത്തെ—അടിച്ചമർത്താനും അതു ശ്രമിച്ചിരുന്നു. എന്നാൽ അർവ്വാചീന ചരിത്രത്തിൽ നാം കണ്ടതുപോലെ, കുറെ തോൽവികൾക്കും പിൻവാങ്ങലുകൾക്കുംശേഷം അവസാനം ശാസ്ത്രം വിജയിച്ചു. യുക്തിചിന്തയുടെ അധികാരം വർദ്ധിച്ചു. വിശ്വാസാധിഷ്ഠിതമായ മതം പരാ

ജയപ്പെട്ടു. പിന്നീട് അപകടകരമായ ഒരു തെററായി മതം പരിഗണിക്കപ്പെട്ടു തുടങ്ങി അവസാനം നിരുപദ്രവമായ ഒരു അന്ധവിശ്വാസമായി നിരാകരിക്കപ്പെടുകയും ചെയ്തു.

**4. ഭാരതീയസന്ദർഭത്തിൽ ഈ സംഘട്ടനത്തിൻെറ അസാംഗത്യം**

അങ്ങനെ പത്തൊമ്പതാം നൂററാണ്ടിൻെറ അവസാനം, പാശ്ചാത്യമനുഷ്യൻ ശാസ്ത്രത്തിൻെറ പേരിൽ യുക്തിനിഷ്ഠനും, മതത്തിൻെറ പേരിൽ അന്ധവിശ്വാസിയും സങ്കുചിതബുദ്ധിയും, മതാന്ധനും അസഹിഷ്ണുവും ആയിത്തീർന്നു. ചിലപ്പോൾ രണ്ടിൻേറയും അശാന്തമായ ഒരു സമ്മിശ്രരൂപമായിരുന്നു അവൻ. ഈ പാശ്ചാത്യ ചരിത്രമാണ് നാമെല്ലാം പഠിക്കാനും ആത്മസാത്കരിക്കാനും നിർബന്ധിതരായത്. ഇത്തരം ഒരു വിദ്യാഭ്യാസം ആധുനികപാശ്ചാത്യശാസ്ത്രത്തിൻെറ വിമർശനമനോഭാവത്തെ ആദരിക്കാൻ നമ്മെ പഠിപ്പിച്ചു. ആ മനോഭാവവും രീതികളും നമ്മുടെ തന്നെ പ്രശ്നങ്ങളിൽ പ്രയോഗിക്കാനുള്ള ഒരു പ്രേരണയും ഉണ്ടായി. എന്നാൽ നമ്മുടെ സ്വന്തം പുരാതനമതത്തെ അവിശ്വസിക്കാനും, വിശ്വാസത്തിൽ അധിഷ്ഠിതവും ശാസ്ത്രപ്രകാശത്തിൻെറ ആധുനികയുഗത്തിൽ അനുയോജ്യമല്ലാത്തതുമായ ഒരു കെട്ട് അന്ധവിശ്വാസമായി അതിനെ പരിഗണിക്കാനും നാം നിർബന്ധിതരായി. അങ്ങനെ ആ പുരാതനസംസ്കാരത്തിൻെറ ആദ്ധ്യാത്മിക അടിസ്ഥാനങ്ങൾ നിരാകരിക്കപ്പെടാനും കാരണമായി. അതിനാൽ പാശ്ചാത്യരുടെ രീതികളും സമീപനങ്ങളും വിമർശനമനോഭാവമെന്യേ അനുകരിക്കപ്പെട്ടു തുടങ്ങി. ഒരു വശത്തു് പാശ്ചാത്യരുടെ പ്രദർശനപരമായ വശങ്ങളുടെ വില കുറഞ്ഞ അനുകരണം; മറെറാരു വശത്തു്, നമ്മുടെ ദേശീയ അന്ധവിശ്വാസങ്ങളിലേയ്ക്ക് വിമർശനരഹിതമായി തിരിച്ചു ചെല്ലാനുള്ള വ്യഗ്രത; ഇനിയും മറെറാരു വശത്തു് പാശ്ചാത്യസംസ്കാരത്തിൻെറ ബലിഷ്ഠങ്ങളായ വശങ്ങളെ ആഗീരണം ചെയ്യുന്നതിൽ സാർവത്രികമായ ശ്രദ്ധയില്ലായ്മ—ഇങ്ങനെ, ചുരുക്കിപ്പറഞ്ഞാൽ ആധുനികയുഗത്തിലെ വെല്ലുവിളികളെ നമ്മുടെ സ്വന്തം രീതിയിൽ എതിരിട്ട് സഹസ്രാബ്ദങ്ങൾ പ്രായമുള്ള നമ്മുടെ ദേശീയജീവിതത്തിൻെറ ഇതിഹാസ സാന്തത്യം സാധിക്കുവാനുള്ള നമ്മുടെ ദേശീയ നിശ്ചയം തീരെ ദുർബലമായിത്തീർന്നു.

ഈ വിഷമസന്ധിയിൽ നമ്മുടെ സംസ്കാരം ശ്രീരാമകൃഷ്ണനേയും വിവേകാനന്ദനേയും പോലെയുള്ള മഹാന്മാരായ ആദ്ധ്യാത്മികഗുരുക്കന്മാരെ ജനിപ്പിച്ചു. അവർ മേല്പറഞ്ഞ പ്രശ്നം മനസ്സിലാ

ക്കാനും കൈകാര്യം ചെയ്യാനുമായി ഒരു സവിശേഷമായ ഭാരതീയ സമീപനമാണ് നമ്മെ പഠിപ്പിച്ചതു്. ഇന്നു് ആ സമീപനം ഭാരതീയരായ നമ്മളേയും വിദേശീയരായ ജനങ്ങളേയും പഠിപ്പിക്കുന്നതു് ഇതാണ്: ശാസ്ത്രവും മതവും തമ്മിലും യുക്തിയും, വിശ്വാസവും തമ്മിലും ഉള്ള ഈ സംഘട്ടനം ഒരു സാർവലൗകികമായ പ്രതിഭാസമല്ല. ഇന്ത്യയുടെ ചരിത്രാനുഭവം സത്യത്തേയും ജീവിതത്തേയും സമഗ്രപൂർണ്ണതയിൽ വീക്ഷിക്കുന്ന ഒരു ശക്തിമത്തായ തത്ത്വശാസ്ത്രത്തിൻെറ സാന്നിദ്ധ്യം സ്പഷ്ടമാക്കുന്നു. ആ സമീപനമനുസരിച്ച് മാനവജീവിതത്തിൻേറയും മാനവപൂർണ്ണതയുടെ ലക്ഷ്യത്തിൻേറയും സൗന്ദര്യത്തെ താറുമാറാക്കുന്ന സംഘട്ടനങ്ങൾ ഇവിടെ അനുവദനീയങ്ങളല്ല. ഈ വിധ സംഘട്ടനങ്ങൾ പാശ്ചാത്യരാജ്യങ്ങളുടെ അനുഭവത്തിൽ മാത്രമേയുള്ളു. അവ സാർവ്വലൗകികമല്ല. വിശ്വാസവും യുക്തിയും തമ്മിലും, മതവും ശാസ്ത്രവും തമ്മിലും ഉള്ള ബന്ധത്തെ സംബന്ധിച്ച് ഇന്ത്യയുടെ സമീപനത്തിൻെറ ശരിയായ ഒരന്തർദ്ദൃഷ്ടി നാം നേടേണ്ടിയിരിക്കയാണ്.

നമുക്കു് ഇന്ത്യയിൽ ധാരാളം ശാസ്ത്രം ആവശ്യമുണ്ടു്; ധാരാളം യുക്തിയും ആവശ്യമുണ്ടു്. എന്നാൽ നമ്മുടെ ചരിത്രാനുഭവം സ്പഷ്ടമാക്കുന്നതു്, ശാസ്ത്രത്തേയും യുക്തിയേയും വിശ്വാസത്തിനും മതത്തിനും എതിരായി വളർത്തിയെടുക്കേണ്ടതില്ലെന്നാണ്. കാരണം, അവ തമ്മിൽ യാതൊരു സംഘട്ടനവും നമുക്കു് അനുഭവപ്പെട്ടിട്ടില്ല. നാം കണ്ടിട്ടുള്ളതു് അവയുടെ പരസ്പരപൂരകത്വവും അഭേദ്യമായ ബന്ധവുമാണ്. എന്താണ് അവ തമ്മിലുള്ള ബന്ധം ഇന്ത്യൻ പരിതഃസ്ഥിതിയിൽ? ഈ സുപ്രധാനപ്രശ്നത്തിന്മേൽ ഭാരതം ചൊരിയുന്ന പ്രകാശം വിദ്യാസമ്പന്നനായ ഓരോ ഭാരതീയനും ആഗിരണം ചെയ്യേണ്ടതാണ്. നമ്മുടെ ചിന്തയും വീക്ഷണവും പാശ്ചാത്യരാജ്യങ്ങളുടെ അനുഭവത്തോടൊപ്പം ഭാരതീയാനുഭവത്തിൻേറയും മുദ്ര ആവഹിക്കേണ്ടതുണ്ടു്. തത്ഫലമായി വസ്തുതകളെ ശരിയായ പരിപ്രേഷ്യത്തിൽ വീക്ഷിക്കാൻ നമുക്കു സാധിക്കും. പടിഞ്ഞാറു് മതം വിമർശനാത്മകവും യുക്ത്യധിഷ്ഠിതവുമായ അന്വേഷണമനോഭാവത്തെ ആസ്വദിക്കയോ പ്രോത്സാഹിപ്പിക്കയോ അംഗീകരിക്കയോ ചെയ്യില്ല എന്നുള്ളതു് നിർഭാഗ്യകരമാകുന്നു. അതുകൊണ്ടാണ് പാശ്ചാത്യ ഭൗതികശാസ്ത്രത്തേയും യുക്തിയേയും ഒരു സ്വതന്ത്രവും അനന്യവുമായ അന്വേഷണമായി പരിശീലിക്കാനും അതുകൊണ്ടുതന്നെ വളരെ സംഘട്ടനങ്ങൾ ഉണ്ടാകാനും ആധുനികമനുഷ്യൻ ശാസ്ത്രത്തെ ആണയിട്ടു സ്വീകരിക്കാനും മതത്തെ പൂർണ്ണമായി നിരാകരിക്കാനും നിർബന്ധിതനായതും. ഇതു് ഒരു ദൗർഭാഗ്യകരമായ സംഭവമാണ്.

നമുക്കു മതം വേണ്ട; വിശ്വാസംകൊണ്ട് ഒരു കാര്യവും ഇല്ല; ശാസ്ത്രവും യുക്തിയുംകൊണ്ട് നാം എല്ലാം സാധിച്ചേക്കാം എന്ന മനോഭാവം അങ്ങനെയുള്ള അനുഭവത്തിൽനിന്ന് വികസിച്ചതാണ്. ആധുനികലോകത്തിൽ പാശ്ചാത്യരാജ്യങ്ങൾക്കുള്ള ഉയൎന്ന സ്ഥാനമാനംമൂലം ഈ പാശ്ചാത്യമനോഭാവം ലോകത്തിൻെറ മററു ഭാഗങ്ങളിലും നമ്മുടെ രാജ്യത്തും കോടാനുകോടി ജനങ്ങളെ സ്വാധീനിപ്പിച്ചിട്ടുണ്ട്. എന്നാൽ, ഭാഗ്യവശാൽ, കഴിഞ്ഞ ചില ദശാബ്ദങ്ങളിലായി, പാശ്ചാത്യജനതതന്നെ ഈ സംഘട്ടനത്തെ സംബന്ധിച്ച് സന്തുഷ്ടരല്ലാതായിരിക്കുന്നു. ഒരു പുതിയ സമീപനവും പുതിയ അനുരഞ്ജനവും അന്വേഷിക്കയാണവർ.

### 5 ഈ സംഘട്ടനം പരിഹരിക്കാനായി പാശ്ചാത്യരുടെ അടുത്തകാലത്തെ ആഗ്രഹം

മനുഷ്യൻെറ രണ്ടു മാനസികശക്തികളായ യുക്തിയും വിശ്വാസവുംതമ്മിലുള്ള ഈ ചേരിതിരിവ് പാശ്ചാത്യൎക്ക് ഒരു ഗുണവും ചെയ്തിട്ടില്ല. ആദ്യം അല്പം ഗുണകരമായി തോന്നിയെങ്കിലും ആത്യന്തികമായി നോക്കുമ്പോൾ അത് ദോഷകരമായി തെളിഞ്ഞിരിക്കുന്നു. അതുകൊണ്ട് യുക്തിയും വിശ്വാസവും തമ്മിലുള്ള ബന്ധം ഒരു പുനഃപരിശോധനയ്ക്കു വിധേയമാകുകയാണ്. പാശ്ചാത്യരാജ്യങ്ങളിൽ പല മതചിന്തകരും സ്ഥാപനങ്ങളും തങ്ങളുടെ മതത്തിനു യുക്തിനിഷ്ഠവും ശാസ്ത്രീയവുമായ അടിസ്ഥാനങ്ങൾ തേടുകയാണ്. അവർ സിദ്ധാന്തങ്ങളേയും വിശ്വാസപ്രമാണങ്ങളേയുംകാൾ കൂടുതലായി അനുഭവത്തിലും പരീക്ഷണത്തിലും ഊന്നിത്തുടങ്ങിയിരിക്കുന്നു. അതുപോലെ, മതവും വിശ്വാസവും ആവശ്യമാണെന്നു കൂടുതൽ കൂടുതൽ ശാസ്ത്രജ്ഞന്മാർ പറഞ്ഞുതുടങ്ങിയിരിക്കുന്നു. മാത്രമല്ല, ഭൗതികശാസ്ത്രത്തെക്കാൾ കൂടുതൽ മതവും വിശ്വാസവും ആവശ്യമാണെന്നും പറയപ്പെടുന്നുണ്ട്. എന്നാൽ ആ മതം യുക്ത്യധിഷ്ഠിതമായിരിക്കണമെന്നു അവൎക്കു നിർബ്ബന്ധമുണ്ട്. അല്ലെങ്കിൽ അതു് വിലകുറഞ്ഞ ജാലവിദ്യയും അന്ധവിശ്വാസവും ആകുമല്ലോ. അതു് ശരിയായ മതമാകയില്ല. എന്നാൽ അവരുടെ തന്നെ ചരിത്രപാശ്ചാത്തലത്തിൽനിന്നു ഇത്തരം ഒരു സമീപനം കിട്ടുന്നില്ല. അവർ ഇന്ത്യയുടേയും മററു പൗരസ്ത്യരാജ്യങ്ങളുടേയും പാരമ്പര്യങ്ങളിൽ ഇത്തരം ഒരു സമീപനം അന്വേഷിക്കുകയാണ്. ഈ രംഗത്തു് ഭാരതത്തിൻെറ അനുഭവം തങ്ങളുടേതിൽനിന്നു് വളരെ വ്യത്യസ്തമാണെന്ന കാര്യം പാശ്ചാത്യർ മനസ്സിലാക്കിത്തുടങ്ങീട്ടുണ്ട് എങ്കിലും ഇന്ത്യാക്കാരായ നമുക്ക് ആ ഭാരതീയ അനുഭവത്തിൻെറയും ഭാരതീയസമീപനത്തിൻേറയും വിശിഷ്ടസ്വഭാവം സൂക്ഷ്മമായി അറിഞ്ഞുകൂടാ.

ചരിത്രത്തിലെ ആധുനികകാലഘട്ടം ശാസ്ത്രയുഗമായി വിവരിക്കപ്പെടാറുണ്ട്. ശാസ്ത്രത്തിൽ വിമർശനപരമായ യുക്തിക്കും, ചോദ്യംചെയ്യലിനും അന്വേഷണത്തിനും ആണ് പ്രാമുഖ്യം. കഴിഞ്ഞ നാലു നൂററാണ്ടുകളിലായി പാശ്ചാത്യരാജ്യങ്ങളിൽ ഈ പുതിയ മനോഭാവം ഉദിച്ചുയർന്നതെങ്ങനെയെന്നതു് വളരെ രസകരമായ ഒരു വിഷയമാണ്. നാം ഇന്നു് ഇന്ത്യയിൽ ഒരു ശാസ്ത്രീയ വിപ്ലവത്തിലൂടെ കടന്നുപോവുകയാണ്. നാം പ്രൈമറിക്ലാസുമുതൽ സർവ്വകലാശാലാഘട്ടംവരെ ശാസ്ത്രം പഠിപ്പിക്കാൻ പോകയാണ്. നമ്മുടെ രാജ്യത്തു് ശാസ്ത്രത്തിൻേറയും ശാസ്ത്രീയമനോഭാവത്തിൻേറയും ഈ വിശാലമായ വ്യാപനം സ്വാഗതാർഹമാകുന്നു. ഈ വസ്തുതയുടെ പ്രധാന്യം നാം ശ്രദ്ധിക്കാതിരുന്നുകൂടാ. നാം ശാസ്ത്രത്തിനു നല്കുന്ന ഈ സ്വാഗതം നമ്മുടെ തന്നെ പുരാതന പാരമ്പര്യത്തിൻെറ വെളിച്ചത്തിലും പ്രേരണയിലും ഉള്ളതാണ്. പാശ്ചാത്യരാജ്യങ്ങളിലെപ്പോലെയുള്ള യാതൊരു സംഘട്ടനവും ഇവിടെ ഇല്ല. നമുക്കും നമ്മുടെ ദേശീയപാരമ്പര്യത്തിനും ഭൗതികശാസ്ത്രത്തെയോ അതിൻെറ ജീവരക്തമായ യുക്തിയേയോ ഭയമില്ല. മറിച്ചു്, നാം അതിനെ സ്വാഗതം ചെയ്യുന്നതു് അതിൽ മഹത്ത്വം കാണുന്നതുകൊണ്ടാണ്. എന്താണ് ആ മഹത്ത്വം? നേരത്തെ പറഞ്ഞതുപോലെ, നമ്മുടെ ദേശീയ പാരമ്പര്യം ശാസ്ത്രത്തിൻെറ വിമർശനമനോഭാവത്തിലും, സ്വതന്ത്രമായ അന്വേഷണബുദ്ധിയിലും സത്യാന്വേഷണത്തിലും മഹത്ത്വം കാണുന്നു. മനുഷ്യമനസ്സു് സ്വീകരിക്കയും സത്യാന്വേഷണത്തിലും ജ്ഞാനസത്യാപനത്തിലും ഉപയോഗിക്കയും ചെയ്യേണ്ട എന്തൊരു മനോഹരഗുണമാണതു് !

**6. വിമർശനശൂന്യമായ അധികാരകേന്ദ്രത്തിൽനിന്നും വിമർശനപരമായ അന്വേഷണത്തിലേക്കുള്ള പാശ്ചാത്യപരിവർത്തനത്തിൻെറ കഥ**

എന്നാൽ, എങ്ങനെയോ, പതിനഞ്ചാംനൂററാണ്ടുവരെ പാശ്ചാത്യലോകത്തിനു് അതിൻെറ ആവശ്യം അനുഭവപ്പെട്ടില്ല. മതത്തിൻെറ വിശ്വാസപ്രമാണങ്ങൾ വിമർശനമെന്യേ വിശ്വാസപൂർവ്വം സ്വീകരിച്ചു് അവർ തൃപ്തിയടഞ്ഞിരുന്നു. അവരുടെ വിശ്വാസത്തെ താങ്ങിനിർത്തുന്ന മതശാസ്ത്രമാണെങ്കിൽ നാലുവശവും കെട്ടിയടച്ചതും വ്യർഥാസ്ഥൂലവുമായ ഒരു യുക്തിവാദത്തെ ആശ്രയിച്ചാണിരുന്നതു്. തത്ഫലമായി ഒരു വശത്തു് അന്ധവിശ്വാസവും, മറെറാരു വശത്തു് മതാന്ധതയും അക്രമവും മർദ്ദനവും ഉയർന്നു. എന്നാൽ പതിനഞ്ചാം നൂററാണ്ടിൻെറ അവസാനം പടിഞ്ഞാറു് ഈ സ്ഥിതി മാറിത്തുടങ്ങി. വിമർശനപരമായ യുക്തിയുടേയും സ്വതന്ത്രമായ

അന്വേഷണത്തിന്റേയും ഇളംകാററ് വീശിത്തുടങ്ങി, ആദ്യം ഇളം കാററായിരുന്നതു് പിന്നീടു് കൊടുങ്കാററായി. അങ്ങനെ ആധുനിക ശാസ്ത്രവും അതിന്റെ ഫലമായ ആധുനികവ്യാവസായികയുഗവും ആധുനികലോകവും സംജാതമായി. ഈ ശാസ്ത്രമനോഭാവത്തിന്റെ വികാസം നമുക്കും താത്പര്യമുള്ള ഒരു കാര്യമാണു്. എന്തെന്നാൽ നാം നമ്മുടെ തന്നെ ദീർഘചരിത്രത്തിന്റെ ഒരു ശാസ്ത്രീയയുഗത്തിൽ പ്രവേശിച്ചുകൊണ്ടിരുന്നു, അഞ്ചു ശതാബ്ദങ്ങൾ നീണ്ടുനിന്ന അജ്ഞാനത്തിനും അന്ധവിശ്വാസത്തിനും ഭൗതികശാസ്ത്രതിരസ്കാരത്തിനും അതോടെ നാം വിരാമമിടുകയാണു്. ആധുനികപാശ്ചാത്യരാജ്യങ്ങളിൽ വിമർശനാത്മകമായ ശാസ്ത്രമനോഭാവം ഉടലെടുത്തതിനെ ഉദാഹരിക്കുന്ന രസകരമായ സംഭവങ്ങൾ ശാസ്ത്രചരിത്രകാരന്മാർ വിവരിക്കുന്നുണ്ടു്.

ഇത്തരം ഒരു സംഭവം പതിനഞ്ചാംനൂററാണ്ടിൽ സംഭവിച്ചതായി വായിച്ചപ്പോൾത്തന്നെ എനിക്കു് വളരെ രസകരമായി തോന്നി. ഓക്സ്ഫോർഡു് സർവ്വകലാശാലയിലെ ഗ്രന്ഥാലയത്തിൽ കൂടിയിരുന്നു് ചർച്ച് ചെയ്തിരുന്ന ഒരു കൂട്ടം പണ്ഡിതന്മാരെപ്പററിയാണു് ആ കഥ. തങ്ങളെ സംബന്ധിച്ചിടത്തോളം വളരെ പ്രധാനമായ ഒരു പ്രശ്നം അവർ ചർച്ചചെയ്യുകയായിരുന്നു. കുതിരയ്ക്കെത്ര പല്ലുണ്ടു്? അതായിരുന്നു അവരുടെ പ്രശ്നം. അന്നു പ്രചുരപ്രചാരമായിരുന്ന രീതിയിലാണു് ഈ ചോദ്യത്തിനു് ഉത്തരം കണ്ടുപിടിക്കാൻ അവർ ശ്രമിച്ചിരുന്നതു്. പണ്ടത്തെ പ്രാമാണികർ എഴുതിവെച്ചിരുന്ന ഗ്രന്ഥങ്ങളിൽ പരതുകയായിരുന്നു ആ രീതി. അന്നത്തെ പ്രാമാണികരിൽ ഏററവും പ്രശസ്തനായിരുന്ന അരിസ്ടോട്ടിൽ, അതുകൊണ്ടു് അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽനിന്നും ഉത്തരം കണ്ടുപിടിക്കാൻ അവർ ഉററു ശ്രമിച്ചിരുന്നു. അപ്പോൾ, കഥ വളരെ നാടകീയമായ രീതിയിൽ തുടന്നു; ഒരു യുവപണ്ഡിതൻ പതുക്കെ ഹാൾ വിട്ടുപോയി. അതു് ആരും ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ കുറച്ചു നിമിഷങ്ങൾക്കകം അയാൾ തിരിച്ചു വന്നു. അയാൾ വന്നതു ശ്രദ്ധിക്കാതിരിക്കാൻ ആക്കും സാദ്ധ്യമല്ലായിരുന്നു. കാരണം, ഒരു കുതിരയേയും നടത്തിക്കൊണ്ടായിരുന്നു അയാളുടെ വരവു്. കുതിരയെ ഹാളിന്റെ നടുക്കു നിത്തിക്കൊണ്ടു് അയാൾ പറഞ്ഞു: മാന്യരെ, കുതിരക്കു് എത്ര പല്ലുണ്ടെന്നാണല്ലോ നിങ്ങൾക്കറിയേണ്ടതു്? പുസ്തകങ്ങൾ എന്തിനു പരത്തുന്നു? ഈ ജീവനുള്ള കുതിരയുടെ വായു് പൊളിച്ചു് പല്ലുകൾ എണ്ണിനോക്കി സത്യം നിങ്ങൾതന്നെ കണ്ടുപിടിക്കുക.

ഇന്നു്, ആ യുവപണ്ഡിതൻ ചെയ്തതു് ശരിയെന്നും വളരെ സാധാരണമാണെന്നും നമുക്കു തോന്നും. എന്നാൽ അന്നത്തെ പണ്ഡിത

ന്മാരെ സംബന്ധിച്ചിടത്തോളം അയാൾ ചെയ്തതു് ഏററവും വലിയ ധിക്കാരമായിരുന്നു. കുതിരയ്ക്കു് അരിസ്ട്ടോട്ടിൽ എഴുതി വെച്ചിരിക്കുന്നതിൽ കൂടുതലോ കുറവോ പല്ലുകൾ ഉണ്ടാവാം എന്നു കരുതുകയും, അതുകൊണ്ടു് കുതിരയുടെ വായ പൊളിച്ചു സ്വതന്ത്രമായി നോക്കാൻ ആവശ്യപ്പെടുകയും ! എന്തൊരു ധിക്കാരം!

ഇത്തരം ലഘുസംഭവങ്ങൾ പാശ്ചാത്യരാജ്യങ്ങളിൽ അന്നു് ഉയർന്നുതുടങ്ങിയിരുന്ന ഒരിളംകാററിൻെറ സൂചനകളായിരുന്നു. കാലക്രമേണ ഈ ഇളംകാററു് കൊടുങ്കാററായി മാറി, ആദ്യം പശ്ചിമയൂറോപ്പിനേയും പിന്നീടു് യൂറോപ്പിനെ മുഴുവനായും പിടിച്ചു കുലുക്കി. ഇന്നു് ആ കാററു് ലോകമാസകലം വ്യാപിച്ചിരിക്കുന്നു. അതാണു് ആധുനികശാസ്ത്രം. ചോദ്യം ചെയ്യുക, അന്വേഷിക്കുക, വിമർശനമനോഭാവത്തോടെ സ്വതന്ത്രമായും നിർഭയമായും, പ്രകൃതിയേയും മനുഷ്യനേയും പരിശോധിക്കുക: ഇതാണു് ശാസ്ത്രം.

ഇവിടെ നമ്മുടെ മുമ്പിൽ കാണുന്ന വിശാലമായ പ്രകൃതി അതിനെ പഠിക്കു അന്വേഷിക്കു, ചോദ്യം ചെയ്യു; അതിനെ അറിയാൻ ശ്രമിക്കു. അതിൻെറ ശക്തികളെ സ്വാധീനമാക്കു. ഇതെല്ലാ ഒരു കഠിനമായ പ്രക്രിയയിലൂടെ സാധ്യമാണു്. അതാണു് ശാസ്ത്രം പ്രക്രിയ എന്നറിയപ്പെടുന്നതു്. പ്രകൃതിയെപ്പററി സ്വതന്ത്രമായി പഠിച്ചു് ഗാഢമായി മനസ്സിലാക്കയും പ്രകൃതിശക്തികളെ നിയന്ത്രിക്കയും ചെയ്യുന്ന ആധുനികശാസ്ത്രം വിസ്ഫോടകമാംവണ്ണം പുതിയ പുതിയ അറിവുകൾ വാരിവിതറുകയാണു്. ആ അറിവു് പരീക്ഷണം മൂലം തെളിയിക്കപ്പെട്ടതും, ആക്ക വേണമെങ്കിലും വീണ്ടും പരിശോധിച്ചു ബോദ്ധ്യപ്പെടാവുന്നതും, സംപ്രേക്ഷണീയവുമാണു്. പ്രായോഗികജീവിതത്തിൽ അതു പ്രയോഗിക്കയും ചെയ്യാം. ഇതൊക്കെക്കൊണ്ടാണു് ആധുനിക പാശ്ചാത്യ ഭൗതികശാസ്ത്രം മനുഷ്യമനസ്സിനെ ബലാദാകർഷിക്കുന്ന മഹാ ശക്തിയായിത്തീർന്നിട്ടുള്ളതു്.

**7. ആധുനികഭാരതം ശാസ്ത്രത്തിൻെറ 'വേരുകൾ' തേടുന്നതു തുടരണം. അതിൻെറ 'ഫലങ്ങൾ'കൊണ്ടു തൃപ്തിപ്പെട്ടുകൂടാ.**

ഇന്നു് നമ്മുടെ ആധുനികഭാരതത്തിൽ ഈ ശാസ്ത്രവും ശാസ്ത്രീയ രീതിയും ശാസ്ത്രീയമനോഭാവവും വളരണമെന്നു നാം ആഗ്രഹിക്കുന്നു. ശാസ്ത്രത്തിൻെറ 'ഉത്പന്നങ്ങൾ'കൊണ്ടു് നാം തൃപ്തിപ്പെട്ടുകൂടാ. സാങ്കേതികവിദ്യയും വ്യവസായങ്ങളും, പ്രയത്നം കുറയ്ക്കാൻ പററിയ യന്ത്രങ്ങളും ഉപകരണങ്ങളും വേണം. പക്ഷേ ആധുനികശാസ്ത്രത്തിൻെറ ഈ 'ഫലങ്ങൾ'കൊണ്ടുമാത്രം സന്തോഷിച്ചാൽ പോരാ. നാം ശാസ്ത്രത്തിൻെറ യഥാർത്ഥശക്തി അന്വേഷിക്കയും കണ്ടെത്തുകയും വേണം. ശുദ്ധശാസ്ത്രവും അതിൻെറ മനോഭാവവും രീതിയും ബൃഹത് പ്രപഞ്ചത്തേയും സൂക്ഷ്മപ്രപഞ്ചത്തേയും പററിയുള്ള ശാസ്ത്രീയനിഗമനങ്ങളുമാണു് യഥാർത്ഥത്തിൽ ശാസ്ത്രം. പരിശീലനം നേടിയ മനുഷ്യമനസ്സിനു് ശാസ്ത്രം അടിയറവെയ്ക്കുന്ന അദ്ഭുതഫലങ്ങൾക്കു് ആധുനിക ശാസ്ത്രചരിത്രം സാക്ഷിയാകുന്നു.

നമ്മുടെ സംസ്കാരത്തിന്റെ പ്രാരംഭംമുതൽ, വേദങ്ങളിൽ തുടങ്ങി ഉപനിഷത്തുക്കളിലും ബുദ്ധനിലും ശങ്കരനിലുംകൂടി വിമർശനപരമായ ചോദ്യം ചെയ്യലിലൂടെയാണ് പ്രകൃതിയേയും മനുഷ്യനേയും നാം വീക്ഷിച്ചിട്ടുള്ളതെന്നും (അതിൽ നിന്നാണ് നാം ഭൗതികശാസ്ത്രവും, അതിന്റെ തുടർച്ചയായി ആദ്ധ്യാത്മികശാസ്ത്രവും വികസിപ്പിച്ചതെന്നും നമ്മുടെ വിദ്യാർത്ഥികളെല്ലാം അറിയുന്നതു് ഉത്സാഹകരവും ശക്തിദായകവും ആയിരിക്കും. ആധുനിക ഭൗതികശാസ്ത്രം പ്രോത്സാഹിപ്പിക്കുന്നതു് അതേ മനോഭാവമാകുന്നു. സർജറി, ചികിത്സാശാസ്ത്രം, ഗണിതം, ലോഹശാസ്ത്രം, ഫിസിക്സ്, പ്രപഞ്ചശാസ്ത്രം, വ്യാകരണം, ഭാഷാശാസ്ത്രം നഗരസംവിധാനം പരിസരശാസ്ത്രം ആരോഗ്യശാസ്ത്രം മുതലായ പല പല ശാസ്ത്രശാഖകൾക്കും പുരാതന ഭാരതം വലിയ സംഭാവനകൾ നല്കീട്ടുണ്ടെന്നുള്ളതു് ഇന്നു സാവധാനം പ്രസിദ്ധമായിത്തീരുകയാണ്. നാം ഇന്ത്യയിൽ ഈ ഭൗതികശാസ്ത്രങ്ങൾ വികസിപ്പിച്ചിട്ടുള്ളതു്. ആധുനിക പാശ്ചാത്യ രാജ്യങ്ങൾ കൂടുതൽ വികസിപ്പിച്ച അതേ ശാസ്ത്രീയരീതികളിലൂടെ ആയിരുന്നു.

ഇതു് വിശേഷിച്ചും പാണിനിയുടെ അഷ്ടാദ്ധ്യായിയിൽ സ്പഷ്ടമായി കാണാം. ചില അർവ്വാചീന പണ്ഡിതന്മാരുടെ അഭിപ്രായമനുസരിച്ച് പാണിനി ജീവിച്ചിരുന്നതു് ക്രി. മു. പതിന്നാലാം നൂററാണ്ടിലാണ്. അതു് ക്രി. മു അഞ്ചാം ശതകത്തിലാണെന്നായിരുന്നു മുമ്പു് ചിലരുടെ അഭിപ്രായം. സിന്ധുനദിയുടേയും കാബൂൾ നദിയുടേയും സംഗമസ്ഥാനത്തു് സ്ഥിതിചെയ്തിരുന്ന 'ശാലതുര' നഗരമായിരുന്നു പാണിനിയുടെ നാട്, ഈ പ്രദേശം ഇപ്പോൾ പാക്കിസ്ഥാന്റെ ഭാഗമായ പത്താൻമാരുടെ രാജ്യമാണ്. പാണിനി ജനങ്ങളുടെ സംസാരഭാഷയായിരുന്ന ലൗകിക ഭാഷയും പവിത്രമായ വേദഭാഷയും ഗഹനമായി പഠിച്ച് താൻ ശേഖരിച്ച വസ്തുതകളെ സൂക്ഷ്മമായി തരം തിരിച്ചും, സ്വന്തം നിയമങ്ങളും പൂർവ്വികരുടെ അന്വേഷണഫലങ്ങളും ഉപയോഗിച്ചും, അഷ്ടാദ്ധ്യായിയെന്ന ആ പ്രസിദ്ധഗ്രന്ഥത്തിൽ പാണിനി സംസ്കൃതഭാഷയുടെ വ്യാകരണവും ഭാഷാചരിത്രവും അതോടൊപ്പം മൗലികമായ ഭാഷാശാസ്ത്രവും വികസിപ്പിച്ചു.

പാണിനിയും അദ്ദേഹത്തിന്റെ പൂർവ്വികരും ഒന്നോ രണ്ടോ അനുയായികളും സംസ്കൃതത്തിനു നൽകിയ ഈ ശാസ്ത്രീയ പ്രതിപാദനം, അതും മാനവേതിഹാസത്തിന്റെ അത്ര ആദിമകാലത്തു്, ലോകത്തിലെ മററൊരു ഭാഷക്കും അതിനു മുമ്പോ പിമ്പോ ലഭിച്ചിട്ടില്ല. പാണിനി സംസ്കൃതത്തിലെ ഓരോ സ്വരത്തിനും വ്യഞ്ജനത്തിനും സൂക്ഷ്മമായ ധ്വനിമൂല്യം നല്കിയും പതിനാറു സ്വരങ്ങളേയും മുപ്പത്തിയഞ്ചു വ്യഞ്ജനങ്ങളേയും സ്ഥാനം, മാത്ര, ആഭ്യന്തരപ്രയത്നം, ബാഹ്യപ്രയത്നം എന്നിവയെ അടിസ്ഥാനപ്പെടുത്തി തരം തിരിക്കയും ക്രമീകരിക്കയും ചെയ്തു. പത്തൊമ്പതാം നൂററാണ്ടിലെ

പ്രശസ്ത ജർമ്മൻ സംസ്കൃത പണ്ഡിതനായ തിയോഡോർ ഗോൾഡ്സ്റ്റക്കാറുടെ വാക്കുകളിൽ (പാണിനി, ഹിസ് പ്ലേസ് ഇൻ സാൻസ്ക്രിട് ലിററേച്ചർ, ഒന്നാമത്തെ ഇന്ത്യൻ പതിപ്പ്, 1965, പു. 95–6):

'പാണിനിയുടെ വ്യാകരണവും പുരാതന സാഹിത്യത്തിന്റെ വിശാലവും പ്രധാനവുമായ ഒരു ശാഖയുടെ കേന്ദ്രമാണ്. ഇന്ത്യയുടെ ശാസ്ത്രീയ വികാസത്തിന്റെ മണ്ണിൽ ഇത്രയും ആഴത്തിൽ വേരോടിട്ടുള്ള മറെറാരു കൃതിയില്ല. വൈദിക ഭാഷ്യങ്ങളുടെ വ്യാകരണപരമായ അടിസ്ഥാനം- ഭാഷാസൂക്ഷ്മതയുടെ മാനം–അതാണ്. ഏതെങ്കിലും ഭാഷാപരമായ വിഷമതയുണ്ടാകുമ്പോൾ ഏതു ശാസ്ത്രലേഖകനും പാണിനിയുടെ സഹായം അഭ്യർത്ഥിക്കുന്നു. ഹൈന്ദവവിശ്വാസത്തിന്റെ മൂലകൃതികളുടെ ദ്രഷ്ടാക്കളായ ഋഷിമാരെക്കൂടാതെ പാണിനി മാത്രമാണ് ശാസ്ത്രീയ ഗ്രന്ഥങ്ങളുടെ രചയിതാക്കളിൽ ഒരു യഥാർത്ഥവ്യക്തിയായി പരിഗണിക്കപ്പെടാവുന്നതു്. അദ്ദേഹം ശരിയായ അർത്ഥത്തിൽ ഋഷിയാകുന്നു. അദ്ദേഹത്തിന്റെ കൃതിയുടെ മൂലതത്ത്വം ഈശ്വരപ്രകാശിതമാണെന്നു വിശ്വസിക്കപ്പെടുന്നു.'

ഇതുപോലെ ഡാ. വി. എസ്. അഗർവാല തന്റെ ഇന്ത്യ ആസ് നോൺ ടു പാണിനി എന്ന പുസ്തകത്തിൽ (പു. 2-3) എഴുതുന്നു;

'പാണിനി അക്കാലത്തെ ജീവത്തായ സംസാരഭാഷയുടെ ഗംഭീരമായ ഒരന്വേഷണപഠനമാണ് നിർവ്വഹിച്ചിട്ടുള്ളതു്. വസ്തുതകൾ ശേഖരിച്ച് തന്റെ സ്വന്തം വ്യാകരണപദ്ധതി ആവിഷ്ക്കരിക്കാനായി അദ്ദേഹം ശാസ്ത്രീയമായ ആഗമനപദ്ധതി പ്രയോഗിച്ചിരുന്നു. ഭാഷാശാസ്ത്രപരമായ വസ്തുതകളുടെ വിശ്വാസയോഗ്യനും സമർത്ഥനുമായ സാക്ഷിയെന്ന നിലയിൽ ഭാഷയിലെ എല്ലാത്തരം ശബ്ദങ്ങളും അദ്ദേഹത്തിന്റെ വിശാലമായ വലയിൽപ്പെട്ടിരുന്നു: ശബ്ദാസ്സുബഹവഃ സങ്കലിതാഃ, താൻ ഉപാദായ- പാണിനിനാ സൂത്രിരുപനിബദ്ധാ (കാരികാ, IV. i. 114).

'പൊതുവേ പറഞ്ഞാൽ പാണിനിയുടെ വ്യാകരണം സംസ്കൃതത്തിന്റെ തായ്‌വേരാകുന്നു. വളരാനുള്ള ശക്തിയും ജീവരസവും ആ ഭാഷക്കു ലഭിക്കുന്നതു് പാണിനീയത്തിൽനിന്നാണ്. ഇന്തോ യൂറോപ്യൻ ഭാഷാശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം പാണിനീയം അമൂല്യമത്രേ. അഷ്ടാദ്ധ്യായി ഇന്ത്യാ

ചരിത്രത്തിനും സംസ്കാരത്തിനും വിശ്വാസയോഗ്യമായ അറിവുകൾ നല്കുന്ന ഒരു ഖനിയാണ്. അക്കാലത്തെ പല സ്ഥാപനങ്ങളിലും വെളിച്ചം വീശുന്നതാണ് അഷ്ടാദ്ധ്യായി. ഈ പഠനം അതിനെ ഉദ്ദേശിച്ചുകൊണ്ടുള്ളതുമാണ്.'

നമ്മുടെ പൂർവ്വികർ എത്ര പ്രതിഭാസമ്പന്നരും സുശിക്ഷിതരും ആയിരുന്നു എന്ന് ഇതിൽനിന്നൂഹിക്കാം. അവർ ആ സിദ്ധികൾ കൊണ്ട് ഭൗതികശാസ്ത്രം മാത്രമല്ല, കവിതയും ലളിതകലകളും, തത്ത്വശാസ്ത്രവും, മതവും വികസിപ്പിച്ചിരുന്നു. അവരുടെ മനസ്സ് 'സത്യ-ശിവ-സുന്ദര'ങ്ങൾക്കുവേണ്ടി ദാഹിച്ചിരുന്നു; സാർവലൗകികമായ മാനവക്ഷേമത്തിനുവേണ്ടി പ്രവർത്തിക്കാനുള്ള ഒരാവേശം ഉൾക്കൊണ്ടിരുന്നു.

8. അദ്ധ്യാത്മവിദ്യയുടെ മഹിമ

ഉപനിഷത്തുകളിൽ ഋഷിമാർ വികസിപ്പിച്ച തത്ത്വശാസ്ത്രം വേദാന്തം എന്നറിയപ്പെടുന്നു. ബ്രഹ്മവിദ്യ, അദ്ധ്യാത്മവിദ്യ എന്ന പേരുകളിലും വേദാന്തം അറിയപ്പെടുന്നുണ്ട്. പരിവർത്തനശീലവും വൈവിധ്യവുമാർന്ന പ്രപഞ്ചപ്രതിഭാസത്തിന്റെ പിറകിലുള്ള അവ്യയവും അദ്വയവും ശുദ്ധബോധസ്വരൂപത്തിന്റെ ദർശനത്തെ അടിസ്ഥാനപ്പെടുത്തി 'സർവ്വവിദ്യാ പ്രതിഷ്ഠാ,' (അഥവാ എല്ലാവിദ്യയുടേയും അഥവാ ശാസ്ത്രത്തിന്റേയും അടിസ്ഥാനം) എന്ന് അതു വിവരിക്കപ്പെടുന്നുണ്ട്. ക്രി. പി. ഏഴാം ശതകത്തിൽ ജീവിച്ചിരുന്ന ഗൗഡപാദർ—ശങ്കരാചാര്യരുടെ പരമഗുരു തന്റെ മണ്ഡൂക്യ-ഉപനിഷത്—കാരികയിൽ (IV-2), ഈ അദ്വൈതദർശനത്തിന്റെ മഹത്ത്വം ഇങ്ങനെ പ്രഖ്യാപിച്ചിരിക്കുന്നു:

> അസ്പർശയോഗോ വൈ നാമ സർവ്വസത്വസുഖോ ഹിതഃ
> അവിവാദോ അവിരുദ്ധശ്ച ദേശിതഃ തം നമാമ്യഹം.

'എല്ലാ ജീവികൾക്കും സുഖകരവും ഹിതപ്രദവും, യാതൊരു വിവാദമോ വിരോധമോ ഇല്ലാത്തതും സഖ്യാതവുമായ അസ്പർശയോഗം (അദ്വൈതയോഗം) ഉപദേശിച്ച ഈ തത്ത്വദർശനത്തെ ഞാൻ നമസ്കരിക്കുന്നു.'

ഇത്തരം മനസ്സ് സർവ്വതോമുഖമായ പ്രതിഭയുള്ളതായിരുന്നു. അതു് ബാഹ്യലോകത്തിലും ആന്തരലോകത്തിലും സത്യം അന്വേഷിച്ചിരുന്നു. പഠനവിഷയങ്ങളേയോ സത്യത്തെത്തന്നെയോ പല കള്ളികളിലായി തിരിച്ചിരുന്നില്ല. ഭൗതികശാസ്ത്രം പഠിക്കുന്നതിന് വിമർശനപരമായ യുക്തിയും പരീക്ഷണവും വേണമെന്നോ, മതത്തിനെ സമീപിക്കാൻ വെറും വിശ്വാസം മാത്രം മതിയെന്നോ അതു് അനുശാസിച്ചിരുന്നില്ല. ലൗകികമോ ആദ്ധ്യാത്മികമോ

ആയ ഏതു ജ്ഞാനശാഖയിലും, അറിഞ്ഞതിൽനിന്നും അറിയാത്തതിലേയ്ക്കുള്ള ഒരു മുന്നേററമുള്ളിടത്തെല്ലാം, ഈ മഹർഷിമാർ ജിജ്ഞാസയ്ക്ക് അഥവാ വിമശ്നാത്മകമായ അന്വേഷണത്തിന്ന് വലിയ വില കല്പിച്ചിരുന്നു. അങ്ങനെയുള്ള എല്ലാ ജിജ്ഞാസയിലും വിശ്വാസത്തിനും യുക്തിക്കും ഉയന്ന സ്ഥാനമുണ്ടായിരുന്നു. എന്നാൽ ആ വിശ്വാസം കേട്ടതുംപറഞ്ഞതും മുഴുവൻ വിഴുങ്ങുന്നതായിരുന്നില്ല. ആ വിശ്വാസത്തിന്ന് വിമശ്നപരമായ യുക്തിയുടെ പൂരകമൂല്യമെന്നനിലയിൽ ഒരു വൈശിഷ്ട്യം ഉണ്ടായിരുന്നു.

## 9. ഉപനിഷത്തുകളും മതത്തിലെ വിമർശനമനോഭാവവും.

മൂവായിരത്തിൽപ്പരം വഷങ്ങൾക്കുമുമ്പ് ഉപനിഷത്കാലം മുതൽ നമ്മുടെ കാലഘട്ടംവരെ, നമുക്ക് മഹാന്മാരായ ആദ്ധ്യാത്മികഗുരുക്കന്മാർ ഉണ്ടായിട്ടുണ്ട്. ഗുരുക്കന്മാരാകുന്നതിനുമുമ്പ് അവർ തീച്ചയായും മഹാന്മാരായ ശാസ്ത്രാന്വേഷകരായിരുന്നു. അതുകൊണ്ട് അവർ മതം പഠിപ്പിച്ചതു് ചോദ്യം ചെയ്യാതെ ഏവരും വിഴുങ്ങാൻ പാകത്തിൽ തയ്യാറാക്കിയിട്ടുള്ള സിദ്ധാന്തങ്ങളുടേയും വിശ്വാസപ്രമാണങ്ങളുടേയും രൂപത്തിലായിരുന്നില്ല. മതം അവർക്ക് ഗവേഷണത്തിൻേറയും പരീക്ഷണത്തിൻേറയും അനുഭവത്തിൻേറയും വിഷയമായിരുന്നു.

ഈ വിമശ്നപരമായ പരിശോധനാമനോഭാവം ഉപനിഷത്തുകളിലെ ആദ്ധ്യാത്മികവും തത്ത്വശാസ്ത്രപരവുമായ അന്വേഷണങ്ങളിൽ ഒരു ജലപ്രളയംപോലെയാണ് പ്രത്യക്ഷമാകുന്നതു്. ഉപനിഷത്തുകൾക്കു മുമ്പുള്ള വേദസാഹിത്യത്തിലും അതില്ലെന്നില്ല. ഉപനിഷദ്ഋഷിമാർ പ്രകൃതിയെപ്പററിയും മനുഷ്യനെപ്പററിയും, തങ്ങൾക്കു പൈതൃകമായി ലഭിച്ച മതസിദ്ധാന്തങ്ങളെപ്പററിയും ദേവന്മാരെപ്പററിയും സൂക്ഷ്മഭേദകങ്ങളായ ചോദ്യങ്ങൾ ചോദിച്ചിരുന്നു. തൃപ്തികരങ്ങളായ ഉത്തരങ്ങൾ കിട്ടാത്തപ്പോൾ സംശയിക്കാനും അവർ ധൈര്യപ്പെട്ടിരുന്നു. അങ്ങനെ അവർ മഹത്തായ ഒരു മതശാസ്ത്രം വികസിപ്പിച്ചെടുത്തു. ഭൗതികശാസ്ത്രത്തിനോടും പ്രകൃതിശാസ്ത്രത്തിനോടും അതിന്ന് സംഘട്ടനമുണ്ടായിരുന്നില്ല. ഉപനിഷത്തുക്കളുടെ മതശാസ്ത്രം ഭൗതികശാസ്ത്രത്തിൻെറ പൂരകമാകുന്നു. അവസാനം ഭൗതികശാസ്ത്രങ്ങളും മതശാസ്ത്രവും സമന്വയിപ്പിച്ച് വേദാന്തമെന്നു പേരായ തത്ത്വശാസ്ത്രവും മെനഞ്ഞെടുത്തു. ''സത്യം ഏകമാണ്'' അവർ പറഞ്ഞു. ബാഹ്യപ്രകൃതിയുടേയും ആന്തരികപ്രകൃതിയുടേയും രണ്ടു രംഗങ്ങളിൽ അതിനെപ്പററി പഠിക്കാം. മനുഷ്യൻ സത്യ-ജ്ഞാനങ്ങൾ അന്വേഷിക്കുമ്പോൾ വെല്ലുവിളികൾ ഉയരുന്നതു്, ബാഹ്യമായ ഭൗതികപ്രകൃതിയിൽ നിന്നെന്നപോലെ,

മനുഷ്യന്റെ ആന്തരിക പ്രകൃതിയിൽ നിന്നുംകൂടിയാണ്. ഈ രണ്ടു ലോകങ്ങളും പരിശോധിക്കേണ്ടിയിരിക്കുന്നു. ആ അന്വേഷണത്തിൽ വിശ്വാസവും യുക്തിയും പ്രയോഗിക്കേണ്ടതുമുണ്ട്. നമുക്ക് നമ്മിൽത്തന്നെയും അന്യമനുഷ്യരിലും പ്രപഞ്ചത്തിന്റെ ആത്യന്തികമായ അർത്ഥവത്തയിലും വിശ്വാസമുണ്ടാവണം. ഒരു സഹകരണശ്രമമായ സത്യാന്വേഷണം ഈ ബഹുമുഖമായ പ്രാരംഭികവിശ്വാസമില്ലെങ്കിൽ അർത്ഥശൂന്യമാകുന്നു.

## 10. വിശ്വാസവും സത്യന്വേഷണത്തിൽ അതിന്റെ പങ്കും

അപ്പോൾ വിശ്വാസം യുക്തിനിഷ്ഠമായ അന്വേഷണത്തിന്റെ അടിസ്ഥാനമാണ്. അതില്ലാതെ ഉത്തമമായ ശാസ്ത്രമോ ഉത്തമമായ മതമോ ഉണ്ടായിരിക്കയില്ല. ശാസ്ത്രത്തിന് യുക്തിയോടൊപ്പം വിശ്വാസവും ആവശ്യമാണെന്ന് ഇന്ന് മഹാന്മാരായ ശാസ്ത്രജ്ഞന്മാരും അഭിപ്രായപ്പെടുന്നുണ്ട്. നമ്മുടെ പ്രാമാണികരായ ആദ്ധ്യാത്മികഗുരുക്കന്മാർ ഇന്ത്യയിൽ മതത്തെ സംബന്ധിച്ച് പറയുന്നതുപോലെയാണിത്. മതത്തിന് വിശ്വാസത്തോടൊപ്പം യുക്തിയും വേണം. എന്നാൽ ഇതു് വെറും സ്ഥാവരമായ വിശ്വാസശ്രദ്ധയെന്നാണ് ഇന്ത്യയിൽ ഇതിന്റെ പേർ. സ്ഥാവരമായ വിശ്വാസമെന്നു പറയുന്നതു്, ഏതു ഗ്രന്ഥത്തിന്റെയും അഭിപ്രായം, തെളിവുകളുടെ വെളിച്ചത്തിൽ പരിശോധിക്കാതെതന്നെ വിഴുങ്ങുകയാണ്. എന്നാൽ ശ്രദ്ധ അതല്ല. ശങ്കരാചാര്യർ ഈ യഥാർത്ഥ ശ്രദ്ധയെ വിവേകചൂഡാമണിയിലെ ഒരു മനോഹരശ്ലോകത്തിൽ (ശ്ലോകം 26) ഇങ്ങനെ നിർവ്വചിക്കുന്നു.

> ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യവധാരണം
> സാ ശ്രദ്ധാ കഥിതാ സദ്ഭിർ യയാ വസ്തൂപലഭ്യതേ.

'ശാസ്ത്രത്തിന്റേയും ഗുരുവിന്റെയും വചനത്തെ സത്യമായി മനസ്സിലാക്കുക. അതിനെയാണ് 'സജ്ജനങ്ങൾ' ശ്രദ്ധയെന്നു പറയുന്നതു്. അതിനെക്കൊണ്ട് വസ്തു — അഥവാ അവിടെ നേരത്തെ സന്നിഹിതമായുള്ള സത്യം— സാക്ഷാത്കരിക്കപ്പെടുന്നു.'

ഉപദേശിക്കപ്പെട്ട സത്യത്തെപ്പററി അന്വേഷിക്കാനുള്ള ഉന്മുഖതയാണ് ശ്രദ്ധ. 'സത്യ ബുദ്ധ്യാവധാരണം' എന്നാൽ ബുദ്ധി അഥവാ യുക്തികൊണ്ട് ഉപദേശത്തിലടങ്ങിയ സത്യത്തെ സാക്ഷാത്കരിക്കുക എന്നർത്ഥമാകുന്നു. ഏതു വിഡ്ഢിക്കും വിശ്വസിക്കാം. എന്നാൽ ആ വിശ്വാസം സത്യപരിശോധനയ്ക്കു വിധേയമാക്കണം. അതാണ് ശരിയായ ശ്രദ്ധ — വിശ്വാസത്തെ സത്യവും ബോദ്ധ്യവും ആക്കി

ത്തീക്കാനുള്ള കഴിവാണത്. പല ആദ്ധ്യാത്മികശാസ്ത്രജ്ഞന്മാരും ഇതുതന്നെ പറഞ്ഞിട്ടുണ്ട്. ഇതാ ഡാർവിൻെറ സഹപ്രവർത്തകനായിരുന്ന തോമസ് ഹക്സ്ലിയുടെ ഒരു ഉജ്ജ്വലമായ വചനം (ജെ. ആർഥർ ഥോംസൻ തൻെറ ഇൻട്രഡക്ഷൻ ടു സയൻസ് പ. 22-ൽ ഉദ്ധരിച്ചിട്ടുള്ളത്):

> 'ഞാൻ കൂടുതൽ കാലം ജീവിക്കുന്തോറും എനിക്ക് കൂടുതൽ കൂടുതൽ സ്പഷ്ടമാകുന്ന ഒരു കാര്യം ഇതാണ്. മനുഷ്യജീവിതത്തിലെ ഏററവും പവിത്രമായ പ്രവൃത്തി 'ഇന്നിന്നതു സത്യമാണെന്നു ഞാൻ വിശ്വസിക്കുന്നു' എന്നു പറയുകയും അനുഭവിക്കുകയും ആകുന്നു. മഹത്തമങ്ങളായ സമ്മാനങ്ങളും ഏററവും കടുത്ത ശിക്ഷകളും ആ പ്രവൃത്തിയെ അനുസരിച്ചിരിക്കും.'

ഇന്നയാൾ സത്യസന്ധനല്ല എന്നു ഞാൻ വിശ്വസിക്കുന്നു, എന്നൊരാൾ പറയുന്നു എന്നിരിക്കട്ടെ. ആ വിശ്വാസം സത്യമാണെന്നു പറയുവാൻ നമുക്കു കഴിയുമോ ? അതു സത്യമാണെന്ന് അന്വേഷിച്ചതിനുശേഷം മാത്രമാണ് അയാൾ അങ്ങനെ വിശ്വസിക്കുന്നതെങ്കിൽ, ശരി. അല്ലെങ്കിലോ അത് അസത്യമായ വിശ്വാസമോ പക്ഷപാതമോ ആയിരിക്കും, ആ രീതിയിൽ 'ഞാൻ വിശ്വസിക്കുന്നു' എന്ന് ഏതു വിഡ്ഢിക്കും പറയാം. എന്നാൽ ഇന്ന കാര്യം സത്യമാണെന്നു ഞാൻ വിശ്വസിക്കുന്നു. എന്നു പറയണമെങ്കിൽ മഹത്തായ മാനസികസാധന വേണം, അതാണ് ഭൗതികശാസ്ത്രത്തിലെ ശ്രദ്ധ. മതശാസ്ത്രത്തിലെ ശ്രദ്ധയും അതുതന്നെ. പവിത്രഗ്രന്ഥം എന്തോ പറയുന്നു, അതു വിശ്വസിക്കുന്നു എന്ന് നിങ്ങൾ പറയും. ഗുരു എന്തോ പറയുന്നു, അതു വിശ്വസിക്കുന്നു എന്ന് നിങ്ങൾ പറയും. എന്നാൽ പ്രധാനചോദ്യം ഇതാണ്; ആ പ്രാഥമികവിശ്വാസത്തിൻെറ അടിസ്ഥാനത്തിൽ നിങ്ങൾ അന്വേഷണം നടത്തിയോ ? അന്വേഷണത്തിൽ അതു സത്യമാണെന്ന് നിങ്ങൾക്കു ബോദ്ധ്യമായോ? അത്തരം വിശ്വാസമാണ് ശ്രദ്ധ.

മതശാസ്ത്രത്തിൽ ഇത്തരം പരിശോധന നടത്തുന്നതു് ജീവിതംതന്നെയാണ്. വെറും ബൗദ്ധികമായ ചിന്തനമോ വ്യർത്ഥമായ ചർച്ചയോകൊണ്ട് ആ പരിശോധന സാധ്യമല്ല. ജീവിതത്തിൽ 'ഞാൻ ഇന്നതു സത്യമാണെന്നു വിശ്വസിക്കുന്നു' എന്ന തരം കുറെ സാധാരണ വിശ്വാസങ്ങളും വേണം. അവകളിൽ സർഗ്ഗശക്തിയുണ്ട്, മറേറ വിശ്വാസം സ്ഥാവരവും ബുദ്ധിഹീനവും സുഖകരവുമാകുന്നു. ആദ്യത്തെയിനം വിശ്വാസങ്ങൾ ബോധ്യങ്ങളായി പരിണമിപ്പിച്ചവയാണ്, അതാണ് ശ്രദ്ധ. മനുഷ്യൻെറ ഊടുംപാവും ശ്രദ്ധയാകുന്നു. ഭഗവദ്ഗീത പറയുന്നതുപോലെ. (17-3):

ശ്രദ്ധാമയോയം പുരുഷോ യോ യത് ശ്രദ്ധഃ സ ഏവ സഃ. 'മനുഷ്യൻ ശ്രദ്ധാമയനാകുന്നു, ആർക്ക് ഏതുതരം ശ്രദ്ധയുണ്ടോ, അതനുസരിച്ചാണ് അവൻ'.

## 11 വിശ്വാസവും യുക്തിചിന്തയും പരസ്പരപൂരകങ്ങൾ

ഇവിടെ ശ്രദ്ധയുടെ ശാസ്ത്രീയവും യുക്തിനിഷ്ഠവും മാനുഷികവുമായ വശങ്ങൾ കാണാം. ഭൗതികശാസ്ത്രത്തിനും, മതത്തിനും മനുഷ്യജീവിതത്തിനുതന്നെയും, ശ്രദ്ധ ആവശ്യമാകുന്നു. ഭൗതികശാസ്ത്രങ്ങളിൽ ശ്രദ്ധയെന്നാൽ എന്താണ് ? പ്രപഞ്ചത്തിന്റെ അർത്ഥവത്തയിലുള്ള വിശ്വാസമെന്നാണതിന്റെ അർത്ഥം, പ്രകൃതി അന്വേഷണം അർഹിക്കുന്നു എന്നും, മുമ്പിലുള്ള വിഭ്രമജനകങ്ങളായ വസ്തുതകളിൽ എന്തോ അർത്ഥം മറഞ്ഞുകിടപ്പുണ്ടെന്നുമുള്ള ഒരു പൂർവ്വാനുഭൂതിയില്ലെങ്കിൽ ശാസ്ത്രജ്ഞൻ അന്വേഷണം നടത്തുന്നതെങ്ങനെ ? ആ വിശ്വാസമില്ലാതെ അന്വേഷണത്തിന് പ്രേരണയുണ്ടാവില്ലല്ലോ, ശ്രദ്ധ നല്കുന്ന ഈ പ്രേരണ ശങ്കരാചാര്യരുടെ നിർവ്വചനത്തിൽ സ്പഷ്ടമാകുന്നുണ്ട്. അദ്ദേഹം ശ്രദ്ധയെ നിർവചിക്കുന്നത് 'ആസ്തിക്യബുദ്ധി' എന്നാണ്. 'പോസിററീവ് - ആററിററ്യൂഡ് - ഓറിയെൻറഡ് റീസൺ' എന്ന് ഇതിനെ ഇംഗ്ലീഷിൽ തർജ്ജമചെയ്യാം.

ശാസ്ത്രീയയുക്തിയുടെ വീക്ഷണകോണിൽനിന്നുകൊണ്ട് സർ ആർഥർ എഡിംഗ്ടൻ വിശ്വാസത്തെ ഇങ്ങനെ വ്യാഖ്യാനിക്കുന്നു: (ദി ഫിലോസഫി ഓഫ് ഫിസിക്കൽ സയൻസ് പു 222):

> 'യുക്തിയുഗത്തിലും വിശ്വാസം സർവ്വപ്രധാനമാകുന്നു. കാരണം, യുക്തി വിശ്വാസത്തിന്റെ സിദ്ധാന്തങ്ങളിൽ ഒന്നാണ്.'

'സയൻസ് ആൻറ് റിലിജിയൻ' എന്ന പ്രബന്ധത്തിൽ ആൽബർട്ട്, ഐൻസ്റ്റീൻ പറയുന്നു (ഔട്ട് ഓഫ് മൈ ലേററർ ഇയേഴ്സ് പു. 26):

> 'ഇപ്പോഠ മതത്തിന്റേയും ശാസ്ത്രത്തിന്റേയും രംഗങ്ങൾ തുലോം ഭിന്നങ്ങളാണെങ്കിലും, ഇവയ്ക്ക് ശക്തങ്ങളായ പരസ്പരാശ്രയങ്ങളും ഉണ്ട്. മതമാണ് ലക്ഷ്യത്തെ നിർണ്ണയിക്കുന്നതെങ്കിലും ആ ലക്ഷ്യം നേടാനുള്ള മാർഗ്ഗങ്ങൾ, ഏററവും വ്യാപകമായ അർത്ഥത്തിലുള്ള ശാസ്ത്രത്തിൽനിന്നാണ് അതു പഠിച്ചിട്ടുള്ളത്. എന്നാൽ സത്യത്തിന്റേയും വിവേകത്തിന്റേയും നേർക്ക് ആകാംക്ഷയുള്ളവർക്കുമാത്രമേ ശാസ്ത്രം സൃഷ്ടിക്കുവാൻ സാധിക്കൂ. ഈ അനുഭൂതി മതത്തിൽനിന്നും ജനിക്കുന്നതാണ്. അസ്തിത്വത്തിന്റെ നിയമങ്ങൾ യുക്തിനിഷ്ഠങ്ങളാകാനുള്ള സാധ്യതയെപ്പററിയുള്ള വിശ്വാസവും മതത്തിന്റേതാണ്.

ആ ഗഹനമായ വിശ്വാസമില്ലാത്ത ഒരു യഥാർത്ഥശാസ്ത്രജ്ഞനെ എനിക്കു സങ്കല്പിക്കാൻ കഴിയുകയില്ല. ഈ സ്ഥിതി ഒരു പ്രതിരൂപത്തിലൂടെ സ്പഷ്ടമാക്കാം; ശാസ്ത്രമില്ലാത്ത മതം മുടന്തനാണ്; മതമില്ലാത്ത ശാസ്ത്രം അന്ധവും.'

കഠോപനിഷത്ത് ബാലകനായ നചികേതസ്സിനെ സത്യത്തിനുവേണ്ടിയുള്ള, സത്യത്തിനുവേണ്ടി മാത്രമുള്ള, വികാരാവേശത്തോടുകൂടിയവനായി അവതരിപ്പിക്കുമ്പോൾ ശ്രദ്ധാ ആവിവേശ — 'ശ്രദ്ധ ആവേശിച്ചു' എന്നു പറയുന്നു. എന്താണീ ശ്രദ്ധ ? മുതിർന്നവർ പറഞ്ഞുകേട്ട എല്ലാ പൊട്ടക്കഥകളും ആ കുട്ടി വിശ്വസിച്ചിരുന്നു എന്നാണോ? തീർച്ചയായും അല്ല. അവൻ സത്യാന്വേഷകനായിരുന്നു. പ്രകൃതിയുടേയും ജീവിതത്തിന്റേയും പുറകിൽ ഒരു ഗംഭീരസത്യം മറഞ്ഞിരിപ്പുണ്ടെന്നുള്ള ഒരു ഗഹനമായ വിശ്വാസം അവനുണ്ടായിരുന്നു. പ്രകൃതിരഹസ്യത്തെപ്പററിയുള്ള ഒരു പ്രശ്നം അഭിമുഖീകരിക്കുന്ന ഒരു ശാസ്ത്രജ്ഞന്റേതുപോലെയായിരുന്നു അപ്പോൾ നചികേതസ്സിന്റെ മനസ്സ്, ജീവിതത്തിന്റെ ഏതോ ഉള്ളറയിൽ എവിടെയോ സത്യം മറഞ്ഞുകിടപ്പുണ്ട്. എനിക്കതു ബോദ്ധ്യമുണ്ട്. അതന്വേഷിക്കയാണു ഞാൻ; ഞാൻ അതിതുവരെ കണ്ടിട്ടില്ല; എങ്കിലും അതവിടെയുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു—ഇതാണ് 'ആസ്തിക്യബുദ്ധി'. അതില്ലെങ്കിൽ ഞാനെന്തിന് എന്റെ അമൂല്യമായ ജീവിതം കഠിനമായ അന്വേഷണത്തിനുവേണ്ടി സമർപ്പിക്കണം? അവിടെ സത്യം മറഞ്ഞുകിടപ്പില്ലെന്ന് എനിക്കു കാലേക്കൂട്ടി അറിയാമെങ്കിൽ ഞാൻ എന്തിനു മെനക്കെടണം ?

ഈ ജ്ഞാതലോകം എനിക്കു കാണാം; ഇന്ദ്രിയങ്ങളെക്കൊണ്ട് അനുഭവിക്കാം. എന്നാൽ അജ്ഞാതലോകം ഞാൻ കാണുന്നില്ല: അറിയുന്നില്ല. എങ്കിലും അതവിടെയുണ്ടെന്ന് എനിക്കു തോന്നുന്നു. ഈ മൗലികമായ സശ്രദ്ധാത്മകമനോഭാവം — സത്യത്തിന്റെ അജ്ഞാതമാനത്തെപ്പററിയുള്ള വീക്ഷണം—അതാണ് ആസ്തിക്യബുദ്ധി അഥവാ ശ്രദ്ധ. ഈ മനോഭാവമില്ലെങ്കിൽ ശാസ്ത്രജ്ഞൻ അന്വേഷണത്തിന് ഇറങ്ങിത്തിരിക്കയില്ല. പിന്നെ സത്യം എങ്ങനെ കാണും ? ശാസ്ത്രം എങ്ങനെ പുരോഗമിക്കും ? അതുകൊണ്ട് വേദാന്തം ശ്രദ്ധയിൽ ഊന്നിനില്ക്കുന്നു. നിങ്ങളുടെ ചുററിലും ഉള്ളിലുമുള്ള ലോകത്തിന്റെ സാർത്ഥകതയെ സംബന്ധിച്ച് ഒരു രചനാത്മകവീക്ഷണവും, രഹസ്യം കണ്ടുപിടിക്കുന്നതിൽ തന്റെ കഴിവിനെപ്പററിയുള്ള വിശ്വാസവും, അതിനുവേണ്ടിയുള്ള പരിശ്രമവും ഈ ശ്രദ്ധയുടെ ഫലങ്ങളാണ്. ശ്രദ്ധ ഏററവും ആവശ്യമാകുന്നു.

ശ്രദ്ധയുടെ വിപരീതം; സംസ്കൃതത്തിൽ അതിനെ അശ്രദ്ധയെന്നുപറയുന്നു. ശ്രദ്ധയുടെ അർത്ഥം മനസ്സിലാക്കാൻ സഹായകരമാണ്. 'അ' എന്ന ഉപസർഗ്ഗം നിഷേധാർത്ഥമാകുന്നു. ഇംഗ്ലീഷിൽ അശ്രദ്ധയുടെ അർത്ഥം സൂചിപ്പിക്കുന്ന ഒരു ശക്തമായ പദമുണ്ട്—സിനിസിസം. തന്നിൽത്തന്നെയോ ചുററുമുള്ള ലോകത്തിലോ വിശ്വാസമില്ലാത്തവനാണ് 'സിനിക്'.' അയാളുടെ മനോഭാവമാണ് സിനിസിസം. അയാളുടെ മനസ്സ് നിഷേധാത്മകങ്ങളായ മനോഭാവങ്ങളാൽ പീഡിതമാണ്. അശ്രദ്ധയുടെ ഫലമാണത്. എന്നാൽ ശ്രദ്ധ സർഗ്ഗാത്മകമനോഭാവത്തിൻെറ സൂചനയാകുന്നു. ശങ്കരൻ ആസ്തിക്യബുദ്ധിയെന്നു പറയുന്നതും അതുതന്നെ. ശ്രദ്ധ ഒരു ശിശുവിൻെറ സാശ്ചര്യമായ ജിജ്ഞാസയും പുതുമയും പ്രകടമാക്കുമ്പോഠം, അശ്രദ്ധ ഒരു വൃദ്ധൻെറ ശ്രാന്തവും വിരൂപവുമായ മനസ്സിനെ പ്രതിഫലിപ്പിക്കുന്നു.

## 12 സിനിസിസത്തിനെതിരായി വിശ്വാസവും യുക്തിയും

സിനിസിസം മനുഷ്യൻെറ ആദ്ധ്യാത്മികമരണത്തിൻെറ സൂചനയാണ്. അത് എല്ലാ മൂല്യങ്ങളേയും വെറുപ്പോടെ വീക്ഷിക്കുന്നു. സമ്പൂർണ്ണമായ ഭൗതികത്വത്തിൽ വേരുറച്ച നാഗരികതകഠംക്കുള്ള അന്തിമശാപമാണത്. കഴിഞ്ഞ കാലത്തെ എല്ലാ നാഗരികതകളേയും അത് ഏറെക്കുറെ ശല്യം ചെയ്തിട്ടുണ്ട്. എന്നാൽ അത് നാഗരികതയുടെ സ്ഥിരമായ മനോഭാവമായിട്ടുണ്ട്. ഭൗതികവസ്തുക്കളിലും ജൈവഭോഗങ്ങളിലും ഉള്ള അമിതമായ ഊന്നലിലൂടെ മനുഷ്യൻ ആദ്ധ്യാത്മികമായി ക്ഷീണിക്കയും, മനുഷ്യനിലും പ്രകൃതിയിലുമുള്ള ആദ്ധ്യാത്മികസ്ഫുരണത്തെ തിരസ്കരിക്കയും ചെയ്യുമ്പോഠം, സിനിസിസം പ്രത്യക്ഷപ്പെടുന്നു. അനുഭവങ്ങളെ ദഹിപ്പിക്കാനുള്ള ആദ്ധ്യാത്മികശക്തി അപ്പോഠം മനുഷ്യനു നഷ്ടപ്പെടുന്നു. ആ അനുഭവങ്ങഠംതന്നെ അവനെ ദഹിപ്പിക്കുന്നു. അതിൻെറ ഫലമത്രേ സിനിസിസം. ലോകത്തിലാകെ ബുദ്ധിജീവികളിൽ പലരും ഈ സിനിക് മനോഭാവമുള്ളവരാണ്. അവക്ക് ശ്രദ്ധയെന്ന ഉജ്ജ്വലമായ മൂല്യം നഷ്ടപ്പെട്ടിരിക്കുന്നു. അങ്ങനെ അവർ അശ്രദ്ധസ്ഥിരയായിരിക്കുന്നു.

ആധുനികയുഗത്തിൽ കാണുന്നതുപോലെ, ഇത്ര വ്യാപകമായ അശ്രദ്ധാമനോഭാവം ഇതിനുമുമ്പ് ചരിത്രത്തിലൊരിക്കലും ഉണ്ടായിട്ടില്ല. അത്യധികം ബുദ്ധിജീവികളും ഭാഗികമായോ പൂർണ്ണമായോ സിനിക് ആകുന്നു. പഴയ നാഗരികതകളിലാണെങ്കിൽ കയ്പേറിയ ജീവിതാനുഭവങ്ങളുള്ള ചില വൃദ്ധന്മാരെ മാത്രമേ സിനിസിസം ബാധിച്ചിരുന്നുള്ളു. എന്നാൽ ആധുനികനാഗരികതയിൽ

അത്ര ശിശുക്കളെപ്പോലും ബാധിക്കുന്നു. എന്തുകൊണ്ട് ? കാരണം, ശരിയായ മതത്തിനും, ശരിയായ ശാസ്ത്രത്തിനും, ജ്ഞാനവൈശിഷ്ട്യങ്ങൾക്കും പുറകിലുള്ള മൗലികമായ ശ്രദ്ധ ഇല്ലാതിരിക്കുന്നതുകൊണ്ടാണ്. മാത്രമല്ല, പ്രയുക്തശാസ്ത്രം മനുഷ്യന്റെ ജൈവസംതൃപ്തികൾക്കുള്ള അത്യാഗ്രഹത്തെ അനാരോഗ്യകരമായ രീതിയിൽ പുഷ്ടിപ്പെടുത്തിയിരിക്കുന്നു എന്നുള്ളതും ഒരു കാരണമാകുന്നു. വിചാരശക്തി വളരെയേറെ തീക്ഷ്ണവും സമർത്ഥവുമായിരിക്കുന്നു. അതിന് തന്നിലും അന്യരിലുമുള്ള വിശ്വാസത്തെ കുലുക്കുവാനും മറിച്ചിടാനും നശിപ്പിക്കാനും കഴിയും. പക്ഷേ സത്യത്തിനുവേണ്ടി പ്രയത്നിക്കാനോ, നന്മ നേടാനോ, സൗന്ദര്യം സൃഷ്ടിക്കാനോ രസിക്കാനോ ഉള്ള പ്രേരണ അതിനു നഷ്ടമായിരിക്കുന്നു. വളരെ അധികം അറിവുണ്ടെന്നു നടിച്ചും, ജീവിതത്തിന്റെ ആഴങ്ങളിൽ കുടികൊള്ളുന്ന അർത്ഥത്തെ സംബന്ധിച്ച വിശ്വാസത്തെ ഓടയിലൊഴുക്കിയും, മനുഷ്യൻ ജ്ഞാനസ്രോതസ്സുകളെ ശുഷ്കമാക്കിയിരിക്കുന്നു; സത്യാന്വേഷണം ഉപേക്ഷിച്ച്, ജീവിതത്തിന്റെ ജൈവനിലവാരത്തിൽ ഒതുങ്ങിക്കൂടി മടപ്പും നൈരാശ്യവും നേടിയിരിക്കുന്നു.

## 13. സിനിസിസത്തിന്റെ ദോഷങ്ങൾ

ഓസ്കർ വൈൽഡ് ആണെന്നു തോന്നുന്നു, സിനിക്കിനെ ഇങ്ങനെ നിർവ്വചിച്ചിട്ടുണ്ട്: എല്ലാത്തിന്റേയും വില അറിയുന്നവനും ഒന്നിന്റേയും മൂല്യം അറിയാത്തവനും ആണ് സിനിക്ക്. അയാൾക്ക് എല്ലാററിനേയുംപററി ധാരാളം അറിവുണ്ട്; എന്നാൽ ഒന്നിന്റേയും മൂല്യത്തെപ്പററി അന്തർദൃഷ്ടിയില്ല. മൂല്യവ്യവസ്ഥ നിലകൊള്ളുന്നത് ആഴനിലവാരത്തിലാണ്. അതു് അറിയണമെങ്കിൽ ശ്രദ്ധയുടെ സദ്ഗാത്മമനോഭാവം കൂടിയേ തീരൂ. ശാസ്ത്രജ്ഞൻ സിനിക്കല്ല; അയാൾക്ക് സദ്ഗാത്മകമനോഭാവം ഉണ്ടായിരിക്കും. അയാൾ മററു രംഗങ്ങളിൽ സിനിക്കായിരിക്കാം; എന്നാൽ സ്വന്തം ഗവേഷണരംഗത്തു് അങ്ങനെയാവില്ല. സിനിക്കിന്റെ മനോഭാവം മൂല്യങ്ങളുള്ള എല്ലാററിന്റേയും മൂല്യത്തെ ഇടിച്ചുതാഴ്ത്തും; ജീവിതത്തിൽനിന്നും അർത്ഥവും മഹത്ത്വവും ഒഴുക്കിക്കളയും. അയാളെ സംബന്ധിച്ചിടത്തോളം സ്വന്തം അമ്മ തന്റെശരീരത്തെ പ്രസവിച്ച ഒരു ബൊമ്മയാണ്. അയാളുടെ വികാരങ്ങളും അനുഭൂതികളും വാസ്ത പോയിരിക്കുന്നു. അയാൾ തർക്കവിശാരദനാണ്. മനുഷ്യരേയും കാര്യങ്ങളേയും തണുത്തുറച്ച തർക്കംകൊണ്ടാണ് അയാൾ അളക്കുക.

ഇത്തരം സിനിക്കും താർക്കികനുമായ ഒരു വ്യക്തിയുടെ വീക്ഷണത്തിൽ സ്വന്തം അമ്മയുടെ നിർവ്വചനം എന്തായിരിക്കുമെന്നു്

ലോകമാന്യ ബാലഗംഗാധരതിലക് തന്റെ ഗീതാരഹസ്യത്തിൽ പറഞ്ഞിട്ടുണ്ട്: ഗർഭധാരണ-പ്രസവാദി സ്ത്രീത്വ-സാമാന്യാവച്ഛേദകാവച്ഛിന്ന വ്യക്തിവിശേഷഃ—'സ്ത്രീത്വത്തിന്റെ സാമാന്യഗുണങ്ങളോടുകൂടിയതും, ഗർഭധാരണം, പ്രസവം മുതലായവയുമായി ബന്ധപ്പെട്ടതുമായ വ്യക്തിവിശേഷമാണ് മാതാവ്.' ഇങ്ങനെ നിർവ്വചിക്കപ്പെടുന്ന മാതാവിനെ ഒരു പുരുഷനോ സ്ത്രീയോ തന്റെ അമ്മയായി പരിഗണിക്കാൻ സാധിക്കയില്ല. കാരണം, മാതൃത്വവുമായി ബന്ധമുള്ള ഗുണങ്ങളെല്ലാം അതിൽനിന്നും ഒഴിവാക്കപ്പെട്ടിരിക്കുന്നു. ഒരു സിനിക്ക് വസ്തുക്കളേയും വ്യക്തികളേയും ജീവിതത്തെത്തന്നെയും വീക്ഷിക്കുന്നത് ഇങ്ങനെയൊക്കെ ആയിരിക്കും. അയാൾ അമ്മയെ അറിയുകയില്ല. എന്നാൽ ആ ഉല്പാദനക്ഷമമല്ലാത്ത വ്യക്തിയെ നിലനിർത്തുന്നതിന് ഇന്നിത്ര ചെലവു വരുന്നുണ്ടെന്ന് അയാൾക്കറിയും. വിശിഷ്ടവ്യക്തികളിൽ നിറഞ്ഞിരിക്കുന്ന മൂല്യവ്യവസ്ഥ അയാൾക്കു മനസ്സിലാകയില്ല. ഇത്തരം താർക്കികവും കേവലം പ്രയോജനപരവും ആയ ഒരു തണുപ്പൻ മനോഭാവം ഇന്ന് ലക്ഷോപലക്ഷം ജനങ്ങളെ ബാധിക്കയാണ്. വിശ്വാസത്തിന്റെ സംഭാവനയായ മൂല്യങ്ങളെ യുക്തിയുടെ സംഭാവനയായ വസ്തുതകളിൽനിന്നും അകററുന്നതിന്റെ ഫലമാണിത്. ഇതാണ് യുക്തിയേയും ബുദ്ധിയേയും വന്ധ്യമാക്കുന്നത്. സത്യത്തിലേക്കും ജീവിതപൂർണ്ണതയിലേയ്ക്കും മനുഷ്യന്റെ ഒരേയൊരു മാർഗ്ഗദർശിയായിരിക്കാൻ യുക്തിയെ അനർഹമാക്കുന്നതും ഇതുതന്നെ.

## 14 വേദാന്തത്തിലെ ബുദ്ധി അഥവാ സർഗ്ഗാത്മകമായ വിശ്വാസവും യുക്തിയും

യുക്തിയും വിചാരശക്തിയും വിശ്വാസസമന്വിതമാകുമ്പോൾ സർഗ്ഗാത്മകമാകുന്നു. ഇതാണ് വേദാന്തത്തിലെ ബുദ്ധി. ബുദ്ധി ശ്രദ്ധയുടെ സർഗ്ഗശക്തിയോടുകൂടെ മൂല്യബോധവും വിചാരശക്തിയുടെ വസ്തുഗ്രഹണസാമർത്ഥ്യവും കൂടെ വിശ്ലേഷണപാടവവും ശുദ്ധമായ ഇച്ഛാശക്തിയും ചേർക്കുന്നു. ശ്രദ്ധ, യുക്തി, ഇച്ഛാശക്തി ഇവയുടെ സമന്വിതഭാവമാണ് ബുദ്ധി. മനുഷ്യന് പ്രകൃതി തന്നിൽ നല്കീട്ടുള്ള സ്നായു-മനോമണ്ഡലങ്ങളുടെ പരിണാമമാണിത്. ഭൗതികശാസ്ത്രത്തിലേയും അദ്ധ്യാത്മശാസ്ത്രത്തിലേയും കണ്ടുപിടുത്തങ്ങളിലേയ്ക്കു മാത്രമല്ല മഹത്തായ കലാസൃഷ്ടിയിലേയ്ക്കും, വ്യക്തിപരവും സാമൂഹികവുമായ പൂർണ്ണതയിലേയ്ക്കും മനുഷ്യനെ നയിക്കാനുള്ള കഴിവുള്ളതാണ് ഈ ബുദ്ധിശക്തി.

ഇത്ര വ്യാപകമായ അർത്ഥമുള്ള 'ബുദ്ധി'യെ ഇംഗ്ലീഷിൽ ഇൻടലെക്റ്റ് എന്നു തർജിമ ചെയ്യുമ്പോൾ അതിന്റെ വ്യാപ്തിയും അർത്ഥവും തുലോം പരിമിതമായിപ്പോകുന്നു. ഉജ്ജ്വലവും സർഗ്ഗാ

ത്മകവും ഗതിശീലവുമായ യുക്തിയായിട്ടാണ് വേദാന്തം ബുദ്ധിയെ പരിഗണിക്കുന്നത്. ഉപനിഷത്തുക്കളിലും ഗീതയിലും ബുദ്ധി വളരെ പ്രശംസിക്കപ്പെട്ടുന്നുണ്ട്. ജീവിതത്തെ ബുദ്ധിയുടെ മാർഗ്ഗദർശനത്തിൽ വെയ്ക്കാൻ ഗീത മനുഷ്യനെ ഉപദേശിക്കുന്നു. 'ബുദ്ധൗ ശരണം അന്വിച്ഛ.' (II-49). ബുദ്ധി ജീവിതത്തിനും ലോകത്തിനും കവിതയും സൗന്ദര്യവും നല്കുന്നു. ഇൻറലെക്റ്ററിന് ഇതു രണ്ടുമില്ല. കഠോപനിഷത്ത് മനുഷ്യനെ ഉപദേശിക്കുന്നത് ജീവിതത്തെ ശരീരമാകുന്ന രഥത്തിൻേറയോ, ഇന്ദ്രിയങ്ങളാകുന്ന കുതിരകളുടേയോ, മനസ്സാകുന്ന കടിഞ്ഞാണിൻേറയോ നിയന്ത്രണത്തിൽ വെയ്ക്കാനല്ല; പിന്നെയോ വിജ്ഞാനസാരഥിയുടെ മാർഗ്ഗദർശനത്തിൽ കൊണ്ടുവരുവാനാണ്. ഈ വിജ്ഞാനംതന്നെയാണ് ബുദ്ധി അഥവാ ഭാസ്വരമായ യുക്തി.

### 15 യുക്തിയും വിശ്വാസവും തമ്മിലുള്ള സംഘട്ടനം ആദ്ധ്യാത്മികജീവിതത്താൽ ജയിക്കാം

അതുകൊണ്ട് യുക്തിയും ശ്രദ്ധയും തമ്മിലുള്ള ഈ സംഘട്ടനത്തെ ഭാരതീയതത്ത്വശാസ്ത്രത്തിൻെറ സമഗ്ര ആദ്ധ്യാത്മികതയുടെ ഉന്നതമായ ദർശനം ജയിച്ചിട്ടുണ്ട്. ഇന്ത്യയിലും യുക്തിയെ മാത്രം അംഗീകരിച്ചിരുന്നവർ ഉണ്ടായിരുന്നു. ശ്രദ്ധയെ മാത്രം അംഗീകരിച്ചവരും ഉണ്ടായിരുന്നു. ആ പൃഥക്കരണംമൂലം ഇരുകൂട്ടരും വളരെ സങ്കുചിതരായിത്തീർന്നു. ധാരാളം തലച്ചോറും യുക്തിയുമുള്ള പണ്ഡിതന്മാരുണ്ടായിരുന്നു. എന്നാൽ വികൃതസ്വഭാവരും വന്ധ്യമനസ്സരുമായ താർക്കികരായിരുന്നു അവർ. മനുഷ്യഹൃദയത്തിൻെറ ഊഷ്മളതയോ മാനവീയ പരിതഃസ്ഥിതിയെ സംബന്ധിച്ച പിടിപാടോ അനുഭൂതിസംസ്കാരമോ യുക്തിയോടൊപ്പം അവർക്കുണ്ടായിരുന്നില്ല.

മറുവശത്ത്, വികാരവൈവശ്യത്തോടെ വിശ്വാസങ്ങളെ മുറുകെ പിടിച്ചിരുന്നവരും ഇന്ത്യയിൽ ധാരാളമുണ്ടായിരുന്നു. അവരുടെ ഇച്ഛാശക്തി ദുർബലമായിരുന്നു. വസ്തുതകളിൽ ശരിയായ പിടുത്തം ഇല്ലാതിരുന്നതുകൊണ്ട് അവർ അന്ധവിശ്വാസത്തിനും മതാന്ധതയ്ക്കും വിധേയരായിരുന്നു. എന്നാൽ നമ്മുടെ ഏററവും മഹാന്മാരായ ഗുരുക്കന്മാരും പവിത്രഗ്രന്ഥങ്ങളും ശ്രദ്ധ, യുക്തി, ധൃതി ഇവയുടെ സമന്വയത്തിലാണ് ഉന്നിനിന്നിരുന്നത്. അതാണ് ലൗകികവും ആദ്ധ്യാത്മികവുമായ കർമ്മത്തേയും പ്രാർത്ഥനയേയും ഉൾക്കൊള്ളുന്ന, സമഗ്രമായ ആദ്ധ്യാത്മികത്വത്തിൻെറ ഉപകരണമായിത്തീരേണ്ട ബുദ്ധി. ഈ പ്രകാശമയമായ ബുദ്ധി 'നേദിഷ്ഠം ബ്രഹ്മ', ബ്രഹ്മത്തി

നോട്ട് ഏറ്റവും അടുത്തു നില്ക്കുന്നത് എന്നു് ശങ്കരൻ വർണ്ണിക്കുന്നു. ബുദ്ധി മനുഷ്യന്റെ മനോമണ്ഡലത്തിന്റെ പുറകിലായി സദാസന്നിഹിതമാണു്. പ്രകൃതിയിലും മനുഷ്യനിലും സദാ സ്ഥിതിചെയ്യുന്ന ആന്തരികസത്യവും എല്ലാത്തിന്റേയും അന്തരാത്മാവും ആയ ബ്രഹ്മം ബുദ്ധിമനോമണ്ഡലത്തിന്റെ പിന്നിലുണ്ട്. സാധാരണയുക്തിക്കു്, അഥവാ ഇൻടലെക്റ്റിനു, ലഭിക്കുന്നതു് മുമ്പിൽ കാണുന്ന ഇന്ദ്രിയ ലോകത്തിന്റെ മങ്ങിയ പ്രകാശം മാത്രമാണു്. എന്നാൽ ബുദ്ധിക്കു പ്രകാശം നല്കുന്നതോ, 'ഏകം ജ്യോതിഷാം ജ്യോതിഃ' എല്ലാ പ്രകാശങ്ങളുടേയും പ്രകാശമായ ഒന്നാകുന്നു. ആത്മൻ, ബ്രഹ്മൻ, ശുദ്ധബോധപ്രകാശം എന്നെല്ലാം വിവരിക്കപ്പെടുന്ന ആ തത്ത്വത്തിനോട്ട് ഏറ്റവും അടുത്തു നില്ക്കുന്നതും അതിന്റെ പ്രകാശം ഏറ്റവുമധികം നേടുന്നതും ബുദ്ധിയാണു്.

ഗീതയുടെ സമന്വിതമായ യോഗതത്ത്വശാസ്ത്രത്തിൽ ബുദ്ധിയെന്നാൽ ജ്ഞാനം, ഭക്തി, ധ്യാനം, കർമ്മം എന്നിവയുടെ സമന്വയമാണു്. വിചാരശക്തിയുടെ സ്പഷ്ടതയും, വസ്തുതകളിലുള്ള പിടിയും, വിശ്വാസത്തിന്റെ അനുഭൂതിപുഷ്കലതയും, ഇച്ഛാശക്തിയുടെ ഗതിശീലതയും, ബുദ്ധിയോഗത്തിൽ ഏകീകരിക്കപ്പെടുന്നു. യുക്തിരഹിതമായ ശ്രദ്ധ അന്ധമാണു്. ശ്രദ്ധയില്ലാതെ യുക്തി ശുഷ്കവും വന്ധ്യവും പ്രഭാവശൂന്യവുമാകുന്നു. അതുകൊണ്ടാണു് ഗീതയും ശ്രീമദ്ഭാഗവതവും ഭക്തി–ജ്ഞാനങ്ങളുടെ സംയോജനത്തിൽ ഊന്നൽ കൊടുക്കുന്നതു്. ഭാഗവതം ജ്ഞാന–വൈരാഗ്യ–ഭക്തികളെ അഭ്യസിക്കാൻ നമ്മെ ഉദ്ബോധിപ്പിക്കുന്നു. പദ്മപുരാണം ഭാഗവതമാഹാത്മ്യത്തിൽ (2. 71) ഭാഗവതത്തെ ഇങ്ങനെ പ്രശംസിക്കുന്നുണ്ട്:

> ഇദം ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം
> ഭക്തി–ജ്ഞാന വിരാഗാണാം സ്ഥാപനായ പ്രകാശിതം.

'ഭാഗവതം എന്നു പേരായ ഈ പുരാണം വേദത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതാണു്. ഭക്തിയും ജ്ഞാനവും വൈരാഗ്യവും സ്ഥാപിക്കാനായി പ്രകാശിതമാണു്.'

ഇത്തരം ഭക്തിയാണു് ഈശ്വരരഹസ്യത്തിന്റെ ഉള്ളിൽ കടന്നുചെല്ലുക, ഇത്തരം ഭക്തി എങ്ങനെ വളർത്താമെന്നും, അസംഖ്യം ഭക്തന്മാരും പവിത്രാത്മാക്കളും ദിവ്യാവതാരങ്ങളും തങ്ങളുടെ ജീവിതത്തിൽ ഭക്തിയെ എങ്ങനെ പ്രകടമാക്കിയെന്നും, ഉള്ളതാണു് ശ്രീമദ്ഭാഗവതത്തിന്റെ കേന്ദ്രവിഷയം. ഭഗവദ്ഗീതയുടേയും വിഷയം അതുതന്നെ.

അതുകൊണ്ട് ജ്ഞാനത്തിന് ശ്രദ്ധ വേണം. ശ്രദ്ധയ്ക്കു ജ്ഞാനവും വേണം. ജ്ഞാനം പ്രജ്ഞയായി (വിസ്ഡം) വളരുന്നതു് അങ്ങനെയാണ്. ശ്രദ്ധാരഹിതരാകുമ്പോൾ ജ്ഞാനം ശുഷ്കവും വെറും വൈചാരികവും ആയിത്തീരുന്നു. അതുപോലെ ജ്ഞാനശൂന്യമായ ശ്രദ്ധ അന്ധവിശ്വാസവും വിലകുറഞ്ഞ വൈകാരികത്വവുമാകും. നമ്മുടെ മഹാന്മാരായ ആദ്ധ്യാത്മിക ഗുരുക്കന്മാർ അത്തരം ഏക പക്ഷീയതയ്ക്കെതിരായി നമ്മളെ ജാഗ്രതപ്പെടുത്തീട്ടുണ്ട്.

എനിക്കു് പ്രേമത്തിന്റെ നിർവ്വചനം അറിയാം; ഞാൻ ആ വിഷയത്തിൽ ഒരു ഗ്രന്ഥം രചിച്ചിട്ടുണ്ട്, ഡോക്ടറേറ്റ് നേടിയിട്ടുണ്ട്, എന്നൊക്കെ ഒരുത്തൻ പറയുമായിരിക്കും. അപ്പോൾ നിങ്ങൾ അയാളോടു ചോദിക്കും—'നിങ്ങൾക്കു് പ്രേമം അനുഭവപ്പെട്ടിട്ടുണ്ടോ?' 'ഇല്ല' എന്നാണ് അയാളുടെ മറുപടിയെങ്കിൽ ആ ഭാരിച്ച ജ്ഞാനം കൊണ്ടു് എന്തു പ്രയോജനം? പ്രേമത്തിന്റെ സകലമാന നിർവ്വചനങ്ങളും അറിയുന്നതിനേക്കാൾ നല്ലതു് അതു് അല്പമെങ്കിലും അനുഭവപ്പെടുകയാണ്. ഇന്ദ്രിയലോകത്തെപ്പററിയുള്ള വസ്തുതകൾ അറിയപ്പെടേണ്ടവയാണ്; എന്നാൽ മൂല്യങ്ങളോ അനുഭവിക്കപ്പെടേണ്ടവയത്രേ. അങ്ങനെ അനുഭവിച്ചുകഴിയുമ്പോൾ, മൂല്യങ്ങളും വസ്തുതകളാകും. എന്നാൽ ഗഹനതരമായ ഒരു അനുഭവലോകത്തിന്റെ ഭാഗമായിരിക്കും അവ. അതുകൊണ്ടാണ് ജ്ഞാനം വെറും ഒരു വൈകാരികമായ ജ്ഞാനമാണെങ്കിൽ കുറെയൊക്കെ ആദരിക്കപ്പെടുന്നുണ്ടെങ്കിലും അത്ര്യയധികം ആദരിക്കപ്പെടാത്തതു്. അതിന് വേറൊരു ശക്തി അതിന്റെ പിന്നിൽ വേണമെന്നതാണ് വൈകാരികാനുഭവത്തിന്റെ ശക്തി. അതുകൊണ്ടു് ശ്രീകൃഷ്ണൻ ഗീതയിൽ (IV. 40) പറയുന്നു:

അജ്ഞശ്ച അശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി.

'അജ്ഞനും ശ്രദ്ധാശൂന്യനും എപ്പോഴും സംശയിക്കുന്നവനും നശിക്കുന്നു.' തന്നെയല്ല, ന ഹി ജ്ഞാനേന സദൃശം - 'ജ്ഞാനത്തിനു തുല്യമായി ഒന്നുമില്ല (IV–38) എന്നു പറഞ്ഞതിനുശേഷം, ശ്രീകൃഷ്ണൻ സ്ഥാപിക്കുന്നു (VI 39): ശ്രദ്ധാവാൻ ലഭതേ ജ്ഞാനം—'ശ്രദ്ധയുള്ളവനു് ജ്ഞാനം ലഭിക്കുന്നു. ശ്രദ്ധയുടെ പിൻബലത്തോടുകൂടിയ ജ്ഞാനം പ്രകാശവും വിമോചകവും ആകുന്നു.

## 16. ഭൗതികശാസ്ത്രത്തിൽ കല്പനയുടെ സജീവമായ പങ്ക്

നേരത്തെ പറഞ്ഞതുപോലെ, പ്രകൃതിരഹസ്യം കണ്ടുപിടിക്കാൻ ആഗ്രഹിക്കുന്ന ഒരു ശാസ്ത്രജ്ഞനു് അത്തരം ഒരു രഹസ്യം പ്രകൃതിയിൽ മറഞ്ഞുകിടപ്പുണ്ടെന്നു് ബോധ്യം വേണം. അതുണ്ടെങ്കിൽ മാത്രമേ അയാൾ ഗവേഷകനാകൂ. ഇല്ലെങ്കിൽ അയാൾ ഒരു ശാസ്ത്രപണ്ഡിതനായേക്കാം; ശാസ്ത്രജ്ഞനാകയില്ല.

ശുദ്ധശാസ്ത്രം സ്പഷ്ടമായ യുക്തിയുടേയോ തീക്ഷ്ണമായ വിചാരശക്തിയുടെയോ മാത്രം ഉത്പന്നമല്ല. ശാസ്ത്രജ്ഞന് തന്നിൽ ത്തന്നെയും പ്രകൃതിയുടെ സത്യത്തിലും ഉള്ള ഗഹനമായ വിശ്വാസത്തിൻെറയും ഉല്പന്നമാണത്. നാം എത്രയും വേഗം അതറിയുമോ, അത്രയും വേഗം ഭൗതികശാസ്ത്രത്തിൻേറയും കലയുടേയും മതത്തിൻേറയും പുറകിൽ കല്പനാശക്തിയുടെ രൂപത്തിൽ പ്രവർത്തിക്കുന്ന വിശ്വാസത്തിൻെറ മഹത്ത്വം അറിവാകും.

അങ്ങനെ ഭൗതികശാസ്ത്രസത്യം കണ്ടുപിടിക്കുന്നതിൽ വിചാരശക്തിയിലോ യുക്തിയിലോ നിന്നും വ്യത്യസ്തമായി കല്പനയ്ക്കും ഒരുന്നതസ്ഥാനം ഉണ്ട്. കല്പന വിമർശനപരമായ യുക്തിയെ രചനാത്മകമായ അന്തർദൃഷ്ടിയാക്കി മാററുന്നു. ന്യൂട്ടൻ കണ്ടുപിടിച്ച വിശ്വവ്യാപകമായ ഗുരുത്വാകർഷണസിദ്ധാന്തം; ഇരുപതാം നൂററാണ്ടിലെ ഫിസിക്സ് വികസിപ്പിച്ച ക്വാൻടം സിദ്ധാന്തവും ആപേക്ഷികതാ സിദ്ധാന്തവും; ജീവജാലങ്ങളുടേയും നിർജീവവസ്തുക്കളുടേയും ഐക്യത്തെപ്പററിയുള്ള സർ. ജെ. സി. ബോസിൻെറ കണ്ടുപിടുത്തം—ഇങ്ങനെയുള്ള ഉദാഹരണങ്ങളിലെല്ലാം ശ്രദ്ധയുടെ പ്രമുഖഘടകങ്ങളായ കല്പനയുടേയും അന്തർദൃഷ്ടിയുടേയും സർഗ്ഗലീല കാണാൻ കഴിയും. ഒരൊററ ആപ്പിററം ഭൂമിയിൽ വീഴുന്നതു കണ്ട്, ഭൂമിയുടെ അതേ ആകർഷണബലമാണ് ചന്ദ്രനെ ഭൂമിയിലേയ്ക്ക് ആകർഷിക്കുന്നതെന്നും, ഗ്രഹങ്ങളുടേയും നക്ഷത്രങ്ങളുടേയും ചലനത്തെ നിയന്ത്രിക്കുന്നതും അത്തരം ഒരു ബലമാണെന്നും കല്പനചെയ്ത് പ്രപഞ്ചത്തിലുള്ള ഏതൊരു വസ്തുവും മറെറാരു വസ്തുവിൽ ആകർഷണബലം പ്രയോഗിക്കുന്നു എന്ന മഹത്തമമായ സിദ്ധാന്തത്തിലേയ്ക്ക് എടുത്തുചാടാൻ ന്യൂട്ടനു കഴിഞ്ഞു. ഇതാണ് കല്പനയുടേയും അന്തർദൃഷ്ടിയുടേയും സർഗ്ഗശക്തി.

അനേകം ശാസ്ത്രജ്ഞന്മാർ കല്പനയുടേയും തത്ഫലമായ അന്തർദൃഷ്ടിയുടേയും പ്രാധാന്യം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഈ ഗുണങ്ങൾ ശാസ്ത്രീയസത്യങ്ങളുടെ കണ്ടുപിടുത്തത്തിൽ വിമർശനാത്മകമായ യുക്തിയെ സഹായിക്കുന്നവയാകുന്നു എന്നും അവർ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ബക്ക്ലി സർവ്വകലാശാലയിലെ ഫിസിക്സ്വിഭാഗത്തിൽ പ്രവർത്തിക്കുന്ന ഫ്രീജോഫ് കാപ്ര 'ദി താവോ ആഫ് ഫിസിക്സ്'എന്ന രസകരമായ പുസ്തകത്തിൽ പറയുന്നു (പേജ് 81):

> 'യുക്തിനിഷ്ഠമായ ജ്ഞാനവും യുക്തിനിഷ്ഠമായ പ്രവർത്തനങ്ങളും നിശ്ചയമായും ശാസ്ത്രീയഗവേഷണത്തിൻെറ പ്രധാനഭാഗമാണ്. വാസ്തവത്തിൽ ഗവേഷണത്തിൻെറ യുക്തിനിഷ്ഠമായ ഭാഗം, അതിനു സഹായകമായി ശാസ്ത്രജ്ഞന്മാർക്ക് പുതിയ സഹാനുഭൂതികൾ നല്കി. അവരെ സർഗ്ഗാത്മകരാക്കുകയാണ്. അത്തരം അന്തർദൃഷ്ടികൾ ഇല്ലെങ്കിൽ എല്ലാം നിഷ്പ്രയോജനമാവും.

അന്തർദൃഷ്ടികൾ പെട്ടെന്നാണ് പ്രത്യക്ഷപ്പെടുക. സ്വാഭാവികമായും ഇതുണ്ടാകുന്നതു് ഗവേഷണശാലയിൽ ഡസ്കിന്മേൽ മുനിഞ്ഞിരുന്നു് ഇക്വേഷൻ കൈകാര്യം ചെയ്യുമ്പോഴല്ല. മറിച്ച്, വിശ്രമിക്കുമ്പോഴും, കുളിമുറിയിൽവെച്ചും, കുററിക്കാടുകളിലോ കടലോരത്തോ നടക്കുമ്പോഴും മററുമാണ്. കഠിനമായ വൈചാരികവ്യാപാരങ്ങൾക്കുശേഷമുള്ള ഇത്തരം വിശ്രമവേളകളിൽ മനസ്സിന്റെ സഹാനുഭൂതി വേല ഏറ്റെടുക്കുന്നു. പെട്ടെന്നു് എല്ലാം സ്പഷ്ടമാക്കുന്ന അന്തർദൃഷ്ടി ഉണ്ടാകുന്നു; ശാസ്ത്രീയ ഗവേഷണത്തിൽ അവാച്യമായ ആനന്ദം പ്രകടമാകുന്നു.'

ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മൃഗശരീരത്തെ പ്രകൃതിയിലെ ഏററവും ഗതിശീലവും വൈവിധ്യപൂർണ്ണവും ആയ പ്രവർത്തനത്തിന്റെ ഒരു കേന്ദ്രമാക്കിത്തീർക്കുന്നു. എന്നാൽ ഇന്ദ്രിയനിലവാരത്തിൽ ഈ പ്രവർത്തനം മിക്കവാറും സ്വചാലിതവും അസമന്വിതവും ആകുന്നു. അതുകൊണ്ടു് അവ ഭൗതികനിലനില്പിനപ്പുറമുള്ള യാതൊരാവശ്യങ്ങൾക്കും അനുയോജ്യങ്ങളല്ല. പ്രകൃതി മനുഷ്യശരീരത്തിൽ സമന്വയം സാധിച്ചിട്ടുള്ളതു് സ്നായുശാസ്ത്രജ്ഞനായ ഗ്രേ വാൾട്ടർ ഇമാജിനേഷൻ എന്നു വിളിക്കുന്ന പുതിയ ശക്തിയെക്കൊണ്ടാണ് (ദി ലിവിംഗ് ബ്രെയിൻ. പു. 2)

ആശയങ്ങളെ പ്രതിരൂപങ്ങളാക്കാനും, പല വികല്പങ്ങളിൽ നിന്നും ഒന്നിനെ തിരഞ്ഞെടുക്കാനും ഉള്ള ജീവിയുടെ കഴിവാണിതു്. അതിന്റെ ജൈവശരീരത്തിനു ലഭിക്കുന്ന ഐന്ദ്രിയപ്രേരണയ്ക്കു് ഇച്ഛാശൂന്യമായ പ്രതികരണം ഉണ്ടാകുന്നതിനുമുമ്പു് ഈ ആന്തരിക പ്രവർത്തനം നടക്കുന്നു. ഗ്രേ വാൾട്ടറുടെ അഭിപ്രായത്തിൽ, ഏററവും ഉയർന്ന നിലവാരത്തിലുള്ള വാനരന്മാർക്കുപോലുമില്ലാത്ത ഈ പുതിയ കഴിവു് വികസിച്ചതുകൊണ്ടാണ് മനുഷ്യനു് പ്രകൃതിയുടെമേൽ പ്രഭുത്വം നേടാൻ സാധിച്ചതു്. ഈ കഴിവു് മനുഷ്യനെ പരിണാമത്തിന്റെ ഒരു പുതിയ പാതയിലൂടെ നടത്തി. ജൈവപരിണാമത്തെ തുടർന്നു് സാംസ്കാരികപരിണാമത്തിന്റേതായിരുന്നു. ഈ പുതിയ മാർഗ്ഗം. അല്പം നർമ്മബോധത്തോടെ ഗ്രേ വാൾട്ടർ തുടരുന്നു: ഈ പ്രതിരൂപനിർമ്മാണശക്തിയെപ്പററി ആർക്കെങ്കിലും സംശയമുണ്ടെങ്കിൽ, ഒന്നാലോചിച്ചാൽ മതി, മനുഷ്യനിലല്ലാതെ മറേറതെങ്കിലും ജീവിവർഗ്ഗത്തിലാണ് ഈ ശക്തി വികസിച്ചതെങ്കിൽ, അനന്തരഫലമെന്തായിരിക്കും ? ഉദാഹരണമായി, സിംഹമോ പുലിയോ മറേറതെങ്കിലും മൃഗമോ ആണ് ഈ പുതിയ ശക്തി നേടിയതെങ്കിൽ, ഈ വിഷയം ചർച്ച് ചെയ്യാൻ നാം ഇവിടെ ഉണ്ടായിരിക്കുമായിരുന്നില്ല!

ഭാരതീയതത്ത്വശാസ്ത്രം ജ്ഞാനത്തെ ജാഗ്രത്, സ്വപ്നം, സുഷുപ്തി, സമാധി എന്നിങ്ങനെ നാല് അവസ്ഥകളുമായി ചേർത്ത് ക്രമത്തിൽ ചേതനം, അവചേതനം, അചേതനം, അതിചേതനം ഇങ്ങനെ നാലായി തരംതിരിച്ചിരിക്കുന്നു. രണ്ടാം ലോകമഹായുദ്ധത്തിനുശേഷം വികാസം പ്രാപിച്ച മനഃശാസ്ത്രവും ഈ തരംതിരിവ് അംഗീകരിക്കുന്നുണ്ട്. മാത്രമല്ല, ജ്ഞാനത്തിന്റെ മൂന്നു രീതികൾ ചൂണ്ടിക്കാണിക്കുന്നുണ്ട് പ്രൈമറി കോഗ്നിഷൻ എന്നു പറയുന്ന ഒന്നാമത്തെ രീതിയിൽ അവചേതനത്തിനാണ് പ്രാമുഖ്യം. അവിടെയാണ് പ്രതിരൂപനിർമ്മാണശക്തിയുടെ അഥവാ കല്പനയുടെ കളി. സെക്കൻഡറി കോഗ്നിഷൻ എന്നു പറയുന്നത് ചേതനയെയാണ്. അവിടെ യുക്തിക്കും വിചാരശക്തിക്കും പ്രാമുഖ്യം ലഭിക്കുന്നു. ടെർഷ്യറി കോഗ്നിഷൻ എന്ന മൂന്നാമത്തെ രീതിയിൽ ഒന്നാമത്തെ രീതിയുടെ സർഗ്ഗാത്മകതയും നൈസർഗ്ഗികതയും രണ്ടാമത്തെ രീതിയുടെ സ്വച്ഛതയും സൂക്ഷ്മതയും സംയോജിക്കുന്നു.

ഇത്തരം നൂതന ചിന്താവികാസങ്ങളിലൂടെ മനുഷ്യമനസ്സിന്റെ സാദ്ധ്യതകളേയും വിശാലമായ വ്യാപ്തിയേയും പററി ആധുനിക മനുഷ്യൻ നേടിയിട്ടുള്ള ഗഹനവും ഗഹനതരവുമായ ജ്ഞാനം സ്പഷ്ടമാകുന്നു. ഇത് ഭാരതീയചിന്ത വളരെമുമ്പേ അംഗീകരിച്ചിട്ടുള്ളതാണ്. പരിമിതമായ മനസ്സിന് പരിമിതസത്യമേ പിടി കിട്ടൂ. അനന്തമായ സത്യം സാക്ഷാത്കരിക്കുന്നതിന് അനന്തമായ മനസ്സു വേണം. വേദാന്തമനുസരിച്ച് മനസ്സിനെ ശുദ്ധീകരിക്കുകയെന്നാൽ ഇന്ദ്രിയപരിമിതികളേയും അഹങ്കാരത്തിന്റെ വൈരൂപ്യങ്ങളേയും ഒഴിവാക്കുക എന്നാണർത്ഥം. ശുദ്ധമായ മനസ്സും ശുദ്ധമായ ബുദ്ധിയും ശുദ്ധമായ ആത്മാവും ഒരേ സത്യമാണ് എന്നു പറഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ ഒരു ഗഹനമായ സത്യം വെളിപ്പെടുത്തുകയായിരുന്നു.

കല്പനാശക്തി ഇൻഡക്ഷൻദ്വാരാ, പുതിയ സത്യങ്ങൾ കണ്ടുപിടിക്കുന്നതിൽ യുക്തിയെ സഹായിക്കുന്നു. അറിഞ്ഞതിൽനിന്നും അറിയാത്തതിലേക്ക് ആഗമിപ്പിക്കുന്നത് ഈ ശക്തിയാണ്. ശാസ്ത്രജ്ഞൻ അല്പം ജ്ഞാനത്തോടുകൂടി തുടങ്ങുന്നു. അയാൾ പറയും: ഇത്രയും എനിക്കറിയാം. ഇതിനപ്പുറം എന്തുണ്ട്? അറിഞ്ഞുകൂടാ. എന്നാൽ അതവിടെയുണ്ടെന്ന് എനിക്കറിയാം. ഞാൻ അറിഞ്ഞതിനപ്പുറത്തായി ഗഹനതരങ്ങളായ സത്യങ്ങളുണ്ടെന്ന് എന്റെ കല്പനാശക്തി പറയുന്നു. ഞാൻ അവയെ കണ്ടുപിടിക്കാൻ തുടന്നു ശ്രമിക്കും. ഇവിടെ ശ്രദ്ധാഭാവം നമുക്കു കാണാം. സംശയിക്കാനുള്ള ശക്തിയും ആ ശ്രദ്ധയിൽ ഉണ്ട്. പക്ഷേ അത് സർഗ്ഗാത്മകമാണെന്നുമാത്രം. ഇതുപോലെതന്നെയാണ് മതത്തിലും. പഞ്ചേന്ദ്രിയങ്ങൾ പ്രകടമാ

ക്കുന്ന നശ്വര ലോകത്തിനപ്പുറത്ത് ഗഹനങ്ങളായ സത്യങ്ങൾ മറഞ്ഞു കിടപ്പുണ്ടെന്ന സൂചനകൾ ലഭിക്കുന്നു. മനുഷ്യന്റെ ജൈവ -മാനസിക ശരീരത്തിന്റേയും ചഞ്ചലമായ അഹത്തിന്റേയും പുറകിലായി യഥാർത്ഥമായ 'ഞാൻ' ഉണ്ട്. ഈ രഹസ്യത്തെ നാം സമീപിക്കുന്നത് ശ്രദ്ധയുടെ ബലത്തോടെയാണ്. അജ്ഞാതവും അദൃശ്യവും അനശ്വരവുമായ ഒരു സത്യം ജ്ഞാതവും ദൃശ്യവും നശ്വരവുമായ ലോകത്തിന്റെ പുറകിലുണ്ട് എന്ന മൗലികവിശ്വാസം മതപരമായ ശ്രദ്ധയുടെ ഫലമാണ്. പഞ്ചേന്ദ്രിയങ്ങൾ പ്രകടമാക്കുന്ന സത്യം തുലോം നിസ്സാരമാണ്; എങ്കിലും മനുഷ്യമനസ്സിന് അതേററവും സമാകർഷകമാകുന്നു. അപ്പോൾ ഇന്ദ്രിയനിലവാരത്തിനപ്പുറമുള്ള സത്യം അന്വേഷിക്കുയും കണ്ടെത്തുകയും ചെയ്യുക എത്ര ആകർഷകവും സന്തോഷകരവും ആയിരിക്കും! ആദ്ധ്യാത്മികഗവേഷണത്തിന്റേയും സാക്ഷാത്കാരത്തിന്റേയും മൗലികമായ ബലം ശ്രദ്ധയും അതിന്റെ ഭാഗമായ സദ്ഗുണാത്മകസന്ദേഹവുമായിരിക്കണം. സിനിക്കൽ മനോഭാവത്തോടും വന്ധ്യമായ സംശയത്തോടും നിർവ്വഹിക്കപ്പെടുന്ന ഗവേഷണം വിഫലമായിരിക്കുമെന്നുള്ളത് പ്രത്യേകം പറയേണ്ടതില്ലല്ലോ.

## 17. 'ശ്രദ്ധസ്വ സോമ്യ'

മനുഷ്യൻ ജ്ഞാതത്തിനു പുറകിലുള്ള അജ്ഞാതത്തെ അഭിമുഖീകരിക്കുമ്പോൾ, ഇത്തരം ശ്രദ്ധ എത്രമാത്രം ആവശ്യവും അർത്ഥവത്തും ആണെന്നുള്ളത് ഛാന്ദോഗ്യോപനിഷത്തിലെ ആരുണി-ശ്വേതകേതുമാരുടെ സംഭാഷണം സ്പഷ്ടമാക്കുന്നുണ്ട്. ആരുണിയെന്ന പിതാവ് പുത്രനായ ശ്വേതകേതുവിനു നല്കുന്ന ആദ്ധ്യാത്മികശിക്ഷണത്തിന്റെ കഥ ശാസ്ത്രീയമായും ആദ്ധ്യാത്മികമായും വളരെ രസകരമാണ്.

തത്ത്വശാസ്ത്രജ്ഞനായ പിതാവ് പന്ത്രണ്ടു വയസ്സു പ്രായമുള്ള പുത്രനെ വിദ്യാഭ്യാസത്തിനായി ഗുരുകുലത്തിലേയ്ക്ക് അയയ്ക്കുന്നു. പന്ത്രണ്ടുവർഷത്തെ ഗുരുകുലവാസം പൂർത്തിയാക്കി പുത്രൻ തിരിച്ചുവരുന്നു. അപ്പോൾ പിതാവ് പുത്രനോടു ചോദിക്കുന്ന ചോദ്യം ഉത്തമവിദ്യാഭ്യാസത്തിലേയ്ക്കു നയിക്കുന്നതും, ആധുനിക ഭാരതീയവിദ്യാഭ്യാസത്തിൽ ആവശ്യമായ പരിഷ്കാരങ്ങൾ വരുത്തുന്നതിനെ സംബന്ധിച്ചിടത്തോളം വളരെ സംഗതവും ആകുന്നു (VII. 1. 2 3, 4 6, 7):

സ ഹ ദ്വാദശവർഷ ഉപേത്യ, ചതുർവിംശതിവർഷഃ സർവ്വാൻ വേദാൻ അധീത്യ, മഹാമനാ, അനൂചാനമാനീ സ്തബ്ധ

ഷ്ടയായ. തം ഹ പിതാ ഉവാച—ശ്വേതകേതോ, യന്നു, സോമ്യ, ഇദം മഹാമനാ, അനൂചാനമാനീ, സ്തബ്ധ അസി, ഉത തം ആദേശം അപ്രാക്ഷ്യഃ യേന അശ്രുതം ശ്രുതം ഭവതി, അമതം മതം, അവി ജ്ഞാതം വിജ്ഞാതം ? ഇതി. കഥം നു, ഭഗവഃ, സ ആദേശോ ഭവതി? ഇതി.

(പന്ത്രണ്ടാം വയസ്സിൽ (ഗുരുകുലത്തിൽ) പോയി ഇരുപത്തി നാലാം വയസ്സിൽ എല്ലാ വേദങ്ങളും പഠിച്ചുകഴിഞ്ഞു്, ഗർവ്വിഷ്ഠനും ഉദ്ധതനും പാണ്ഡിത്യാഭിമാനിയുമായി തിരിച്ചുവന്നു. അപ്പോൾ പിതാവു് അവനോടു പറഞ്ഞു: ശ്വേതകേതോ! നല്ലവനേ! നീ ഗർവ്വിഷ്ഠനും ഉദ്ധതനും പാണ്ഡിത്യാഭിമാനിയുമായിരിക്കുന്നു, എന്താണിതു്? നീ, (ഗുരുവിനോടു്) ആ ഉപദേശം (നാനാത്വത്തിൻെറ പിന്നിലുള്ള ഏകത്വത്തിനെ) ചോദിച്ചുവോ ? എന്തിനാലാണോ കേൾക്കാത്തതു് കേട്ടതായിത്തീരുന്നതു്, ചിന്തിക്കാത്തതു് ചിന്തിച്ചതായിത്തീരുന്നതു് അറിയാത്തതു് അറിഞ്ഞതായിത്തീരുന്നതു്, ആ ഉപദേശം നീ ആരാഞ്ഞോ ?

ശ്വേതകേതു ചോദിച്ചു: 'ബഹുമാന്യനായ അച്ഛാ ആ ഉപദേശം എങ്ങനെയുള്ളതാണു്?'

യഥാ സോമ്യ ഏകേന മൃത്പിണ്ഡേന സർവ്വം മൃൺമയം വിജ്ഞാതം സ്യാത്, വാചാരംഭണം വികാരോ നാമധേയം, മൃത്തിക ഇതി ഏവ സത്യം. ഏവം സോമ്യ സ ആദേശോ ഭവതി, ഇതി.

'നല്ലവനേ! എങ്ങനെയാണോ ഒരു മൺകട്ടകൊണ്ടു് മണ്ണുകൊണ്ടുണ്ടാക്കിയ എല്ലാ വസ്തുക്കളും അറിയപ്പെട്ടതായിത്തീരുന്നതു്, അതുപോലെ, എല്ലാ രൂപവികാരങ്ങളും വാക്കുകളിൽനിന്നുദ്ഭവിക്കുന്ന നാമങ്ങൾ മാത്രമാണു്. മണ്ണു് എന്നതുതന്നെ സത്യം... നല്ലവനേ! ആ ഉപദേശം ഇങ്ങനെയാണു്:'

ന വൈ നൂനം ഭഗവന്തഃ തേ ഏതത് അവേദിഷുഃ, യദ് ഹി ഏതത് അവേദിഷ്യൻ, കഥം മേ ന അവക്ഷ്യൻ, ഇതി. ഭഗവൻ തു ഏവ മേ തത് ബ്രവീതു ഇതി. തഥാ, സോമ്യ, ഇതി ഹ ഉവാച.

'തീർച്ചയായും എൻെറ ഗുരുക്കന്മാർ ഇതറിഞ്ഞിരുന്നില്ല. അറിഞ്ഞിരുന്നെങ്കിൽ, എന്തുകൊണ്ടു് എനിക്കു പറഞ്ഞുതരുമായിരുന്നില്ല? ബഹുമാന്യനായ അച്ഛൻതന്നെ എന്നോടു് അതു പറഞ്ഞാലും.' 'നല്ലവനേ! അങ്ങനെയാകട്ടെ. ഞാൻ പറയാം:'

ഈ സംഭാഷണത്തിൻെറ പിന്നീടുള്ള ഭാഗങ്ങളിൽ ഉപനിഷത്തു് പറയുന്നു (VI. 12. 1 2):

ന്യഗ്രോധഫലം അതഃ ആഹര ഇതി. ഇദംഭഗവ ഇതി. ഭിന്ധി. ഇതി. ഭിന്നം ഭഗവ ഇതി. കിം അത്ര പശ്യസി? ഇതി. അണ്വ്യ ഇവ ഇമാ ധാനാ ഭഗവ ഇതി. ആസാം ഏകം ഭിന്ധി ഇതി. ഭിന്നം ഭഗവ ഇതി. കിം അത്ര പശ്യസി ഇതി, ന കിഞ്ചന ഭഗവ ഇതി.

'ആ പേരാലിൻെറ ഒരു കായ് കൊണ്ടുവരൂ'
'ഇതാ, അച്ഛാ'
'അതു പൊട്ടിക്കൂ'
'പൊട്ടിച്ചു, അച്ഛാ'
'ഇവിടെ എന്തു കാണുന്നു?'
'അണുരൂപങ്ങളായ ഈ ധാന്യങ്ങൾ കാണുന്നു, അച്ഛാ'
'അവയിലൊന്നു പൊട്ടിക്കൂ'
'പൊട്ടിച്ചു, അച്ഛാ'
'ഇവിടെ എന്തു കാണുന്നു ?'
'ഒന്നും കാണുന്നില്ല, അച്ഛാ.'

തം ഹോവാച യം വൈ, സോമ്യ, ഏതം അണിമാനം ന നിഭാലയസേ, ഏതസ്യ വൈ, സോമ്യ, ഏഷോഽണിമ്നഃ ഏവം മഹാൻ ന്യഗ്രോധഃ തിഷ്ഠതി; ശ്രദ്ധത്സ്വ സോമ്യ, ഇതി.

അവനോട് അച്ഛൻ പറഞ്ഞു: 'നല്ലവനേ! ഈ അണുവായ (ബീജത്തിൻെറ സൂക്ഷ്മാംശത്തെ) നീ കാണുന്നില്ല. എങ്കിലും, തീർച്ചയായും ആ സൂക്ഷ്മമായ അംശത്തിലാണ് ഈ മഹത്തായ വടവൃക്ഷം നില്ക്കുന്നത്. നിനക്കു ശ്രദ്ധയുണ്ടായിരിക്കട്ടെ, നല്ലവനേ!'

ഈ ഭാഗം വ്യാഖ്യാനിച്ചുകൊണ്ട്, 'ശ്രദ്ധത്സ്വ' എന്ന ഗുരുവിൻെറ പ്രബോധനത്തിൻെറ ഗഹനമായ അർത്ഥം ശങ്കരാചാര്യർ വ്യക്തമാക്കുന്നു:

സതഃ ഏവ അണിമ്ന; സ്ഥൂലം നാമരൂപാദികാര്യം ജഗത് ഉത്പന്നം ഇതി. യദ്യപി ന്യായാഗമാഭ്യാം നിർധാരിതോ അർഥഃ തഥൈവ ഇതി അവഗമ്യതേ, തഥാപി അത്യന്തസൂക്ഷ്മേഷു അർഥേഷു ബാഹ്യവിഷയാസക്തമനസഃ സ്വഭാവപ്രവൃത്ത്യാ, അസത്യാം ഗുരുതരായാം ശ്രദ്ധായാം, ദുരവഗമത്വം സ്യാത്, ഇതി ആഹ, ശ്രദ്ധത്സ്വ ഇതി. ശ്രദ്ധായാം സത്യാം, മനസഃ സമാധാനം ബുഭുത്സിതേ അർഥേ ഭവേത് തതശ്ച തദർഥാവഗതിഃ

'അദൃശ്യവും അണുസൂക്ഷ്മവുമായ സത്തിൽനിന്നാണ് നാമരൂപങ്ങളുള്ള സ്ഥൂലപ്രപഞ്ചം ഉണ്ടായത്. ന്യായശാസ്ത്രത്താലും വേദ

ങ്ങളാലും സ്ഥാപിക്കപ്പെടുന്ന സത്യം സത്യമായിത്തന്നെ അറിയപ്പെടുന്നുണ്ടെങ്കിലും, സ്വാഭാവികമായി ബാഹ്യവസ്തുക്കളിൽ ആസക്തരായവർക്ക് ഏററവും സൂക്ഷ്മങ്ങളായ സത്യങ്ങളെ ഗ്രഹിക്കാൻ, ഗുരുതരമായ ശ്രദ്ധയില്ലാതെ, സാധിക്കയില്ലെന്നുള്ളതുകൊണ്ട്'' ശ്രദ്ധയുണ്ടായിരിക്കട്ടെ മകനേ' എന്ന് പിതാവ് ഉപദേശിക്കുന്നു. ഇത്തരം ശ്രദ്ധയുള്ളപ്പോഠം, മനസ്സ് അന്വേഷിക്കുന്ന സത്യത്തിൽ ശാന്തമായി ചെന്നെത്തും. അതിൻെറ അർത്ഥം ഗ്രഹിക്കാനും സാധ്യതയുണ്ട്.'

ആധുനികശാസ്ത്രത്തിലെ 'ഫീൽഡ്'' സങ്കല്പത്തെ മനസ്സിലാക്കുവാൻ ശ്രമിക്കുന്ന ഒരു വിദ്യാർത്ഥിയുടെ സമീപനംതന്നെയാണ് ഈ ഖണ്ഡികകളിൽ കാണുന്നത്. എല്ലാത്തരം കണികകളും ഉയരുകയും അപ്രത്യക്ഷമാകയും ചെയ്യുന്നത് ഫീൽഡിൽനിന്നാണ്. ഇത് ഇന്ദ്രിയാനുഭവങ്ങഠംക്ക് അതീതവും അതിസൂക്ഷ്മവുമാകുന്നു. ഫീൽഡ് ഒരു വസ്തുവല്ല; എന്നാൽ എല്ലാമാണ്.

പ്രൊ. കാപ്രയെ വീണ്ടും ഉദ്ധരിക്കട്ടെ (മുൻഗ്രന്ഥം പു. 221 23):

'ആധുനികശാസ്ത്രത്തിലെ ഫീൽഡ് സിദ്ധാന്തം വസ്തുകണികകളും ശൂന്യവും തമ്മിലുള്ള പരമ്പരാഗതമായ വ്യത്യാസത്തെ തിരസ്കരിക്കാൻ നമ്മെ നിർബന്ധിക്കുന്നു. 'ക്വാൻടം ഫീൽഡ്'' സിദ്ധാന്തത്തിൽ ഫീൽഡ് എന്നത് എല്ലാത്തരം കണികകളുടേയും അവയുടെ പരസ്പരപ്രവർത്തനത്തിൻേറയും അടിസ്ഥാനമാണ്.

'ഇവിടെ ശൂന്യം വാസ്തവത്തിൽ ശൂന്യമല്ല. മറിച്ച് പ്രത്യക്ഷമാകയും അപ്രത്യക്ഷമാകയും ചെയ്യുന്ന അനന്തകണികകളുടെ ആസ്ഥാനമാണ്.

'ഇവിടെ, പൗരസ്ത്യ മിസ്റ്റിസിസത്തിലെ ശൂന്യത്തിനു സമാന്തരമായ ഒരാശയമാണ് ആധുനികഫിസിക്സിൽ നാം കാണുന്നത്; പൗരസ്ത്യമായ ശൂന്യംപോലെ, (ഫീൽഡ് സിദ്ധാന്തത്തിൽ പറയുന്ന) 'ഭൗതികശൂന്യം' ഒരു ഇല്ലായ്മയായ സ്ഥിതിയല്ല. എല്ലാത്തരം കണികപ്രപഞ്ചത്തിൻെറ എല്ലാ രൂപഭേദങ്ങളുടേയും സാധ്യതകഠം അതിലടങ്ങിയിരിക്കുന്നു. ഇങ്ങനെ പ്രത്യക്ഷപ്പെടുന്ന രൂപങ്ങളാകട്ടെ, അനന്യാശ്രിതങ്ങളായ ഭൗതികവസ്തുക്കളല്ല, അടിയിലുള്ള ശൂന്യത്തിൻെറ നൈമിഷിക പ്രകടനങ്ങഠം മാത്രമാണ്. ശൂന്യത്തിൻെറ ഈ ഗതിശീലമായ സ്വഭാവത്തിൻെറ കണ്ടുപിടുത്തം ആധുനികഫിസിക്സിലെ ഏററവും പ്രധാനപ്പെട്ട കണ്ടുപിടുത്തമായിട്ടാണ് അനേകം ഭൗതികശാസ്ത്രജ്ഞന്മാർ പരിഗണിക്കുന്നത്.'

അശിക്ഷിതമായ മാനവമനസ്സ് സ്ഥൂലവും ഇന്ദ്രിയഗോചരവുമായതിനെ സത്തും യഥാർത്ഥവുമായി കരുതുന്നു. അതുപോലെ ഇന്ദ്രിയാതീതവും സൂക്ഷ്മവുമായതിനെ അസത്തായും അയഥാർത്ഥമായും കരുതുന്നു. എന്നാൽ ചിന്തയുടെ അവസാനകൊടുമുടിയുടെ വക്കത്തു ചെന്നുനില്ക്കുമ്പോൾ, ഈ അസ്തിത്വങ്ങളെല്ലാം അനസ്തിത്വമായി അലിഞ്ഞുപോകുന്നു. അപ്പോൾ മതത്തിലായാലും, ഭൗതികശാസ്ത്രത്തിന്റെ വസ്തുകണികാ ഫിസിക്സിലായാലും, ജീവശാസ്ത്രത്തിലെ ജെനിററിക്സ് വിഭാഗത്തിൽ ജീവശക്തിയുടേയും മനുഷ്യന്റേയും സത്യമായ സ്വരൂപം നിർണ്ണയിക്കുമ്പോളായാലും,—ഭൗതികരാസായനിക ഡി എൻ ഏ എന്നും ആർ എൻ ഏ എന്നും പറയപ്പെടുന്ന ജീവശക്തിയുടെ ആധാരവും ജീവശക്തിയും തമ്മിലുള്ള വിവേചനത്തിലായാലും, —മനുഷ്യചിന്തയ്ക്ക് സത്യത്തെ പിൻതുടരാനും, ആ 'അസത്തിനെ'ത്തന്നെ 'സത്'' ആയിട്ട്, സത്യത്തിന്റേയും സത്യമായിട്ട്, അറിയാനും, അതിന്റെ പ്രകാശത്തിൽ ഭൗതികവും ജൈവവും മാനസികവുമായ ഊർജ്ജങ്ങളെയെല്ലാം സത്യമായി സാക്ഷാത്കരിക്കാനും മനുഷ്യചിന്തയ്ക്ക് സർഗ്ഗാത്മകവും ധീരവുമായ വിശ്വാസത്തിന്റെ പിൻബലം അനിവാര്യമാണ്. ബൃഹദാരണ്യകോപനിഷത്ത് സ്പഷ്ടമായി പറയുന്നു (II. 1. 20):

സ യഥാ ഊർണ്ണനാഭിഃ തന്തുനാ ഉച്ചരേത് യഥാ അഗ്നേഃ ക്ഷുദ്രാ വിസ്ഫുലിംഗാ വ്യുച്ചരന്തി, ഏവം ഏവ അസ്മാത് ആത്മനഃ. സർവ്വേ പ്രാണാഃ സർവ്വേ ലോകാഃ സർവ്വേ ദേവാഃ സർവ്വാണി ഭൂതാനി വ്യുച്ചരന്തി. തസ്യോപനിഷത്; സത്യസ്യ സത്യമിതി; പ്രാണാ വൈ സത്യം; തേഷാം ഏഷ സത്യം.

'എട്ടുകാലി (തന്നിൽനിന്നുതന്നെ നിർമ്മിച്ച) വലയിഴകളിൽ എങ്ങനെ ചലിക്കുന്നുവോ, എങ്ങനെ അഗ്നിയിൽനിന്നും ഏററവും ക്ഷുദ്രങ്ങളായ സ്ഫുലിംഗങ്ങൾ തെറിക്കുന്നുവോ, അതുപോലെ (ഭൗതികങ്ങളും ജൈവഭൗതികങ്ങളും മനോഭൗതികങ്ങളും ആയ) എല്ലാ ശക്തികളും എല്ലാ ലോകങ്ങളും എല്ലാ ദേവന്മാരും എല്ലാ ജീവികളും ഈ ആത്മാവിൽനിന്നു ഉദ്ഭവിക്കുന്നു. സത്യത്തിന്റെ സത്യം ഇതാണ്, ഇതാണതിന്റെ ഉപനിഷത്ത് (ഗൂഢാർത്ഥമായ പേര്) സത്യത്തിന്റെ സത്യം എന്നാണ്. ഊർജ്ജങ്ങളെല്ലാം നിശ്ചയമായും സത്യം തന്നെ, എന്നാൽ ഇത് അവകളുടെ സത്യമാകുന്നു.

ഛാന്ദോഗ്യോപനിഷത്തിൽ (VI. 12. 3). ഇതേ സത്യത്തിന്റെ സത്യത്തേയാണ് ശുദ്ധബോധസ്വരൂപമായ മനുഷ്യാത്മാവായും വിശ്വാത്മാവായും പിതാവ് പുത്രനെ ഉപദേശിക്കുന്നത്:

സ യ ഏഷോ അണിമാ, ഏതത് ആത്മ്യം ഇദം സർവ്വം തത് സത്യം. സ ആത്മാ, തത് ത്വം അസി, ശ്വേതകേതോ!

'ഈ (സൂക്ഷ്മമായ) അണുഭാവമാണ് അഭിവ്യക്തമായ മുഴുവൻ വിശ്വത്തിൻേറയും ആത്മാവ്: അതാണ് സത്യം. അതാണ് ആത്മാവ്. അതു് നീയാകുന്നു, അല്ലയോ ശ്വേതകേതു!

18. അഖണ്ഡ സത്-ചിത്-ആനന്ദസ്വരൂപമായ സത്യം

കണികാ ഭൗതികശാസ്ത്രം ആററമിനെക്കാരം ലഘുതരങ്ങളായ ഹാഡ്റോൺ കണികകളുടെ പ്രവത്തനങ്ങളെ വിവരിക്കുന്നതു കണികകരം തുടരെത്തുടരെ സൃഷ്ടിക്കപ്പെടുകയും ലയിപ്പിക്കപ്പെടുകയും ചെയ്യുന്ന ഒരു ഊജ്ജസ്രോതമായിട്ടാണ്. ഈ അത്യല്പജീവിതമുള്ള ഹാഡ്റോൺ സ്ഥിതികരം അനുസ്പന്ദനങ്ങളായും വിവരിക്കപ്പെടുന്നതുകൊണ്ടു്, അവ വസ്തുക്കളല്ലെന്നും സംഭവങ്ങളാണെന്നും തോന്നിക്കുന്നു. ഹൈന്ദവവിശ്വദശ്നത്തിൻെറ ഗഹനാംശങ്ങളിലെ സ്ലോടതത്ത്വത്തെ അവ പ്രതിധ്വനിപ്പിക്കുന്നു. ഇതിൽനിന്നും ഈ സംഭവങ്ങളുടെ സ്വരൂപമെന്താണ് എന്ന പ്രശ്നം വരുന്നു. ശാസ്ത്രം വസ്തുവിൻെറ യഥാത്ഥപ്രകൃതി അന്വേഷിക്കുന്നു. ആററമിൻെറ നിലവാരത്തിലും അതിനു മുകളിലും സ്ഥിരങ്ങളായ ആററമുകളുടേയും മോളിക്യൂളുകളുടേയും സംരചനാരൂപങ്ങരം കണ്ടെത്തുന്നു. ഇവയാണ് മനുഷ്യൻെറ ഇന്ദ്രിയാനുഭവങ്ങളുടെ ഭൗതികപ്രപഞ്ചം. ആററമിൻെറ നിലവാരത്തിനു താഴെയായി വസ്തു ഊജ്ജരൂപത്തിലാണ് ഭൗതികശാസ്ത്രത്തിനു് അനുഭവപ്പെടുന്നതു്. അതിനെ ശരിയായി വിവരിക്കുവാൻ ആപേക്ഷികതാ സിദ്ധാന്തവും ക്വാൻടം സിദ്ധാന്തവും ആവശ്യമാകുന്നു. സർ ജെയിംസ് ജീൻസ് പറഞ്ഞതുപോലെ, 'നമ്മുടെ മനുഷ്യ കണ്ണട മാററിവെച്ചിട്ടുവേണം' അവയെ കാണാൻ.

ഊജ്ജഗുളികകരം എന്നു പറയാവുന്നവയായതിനാൽ ഹാഡ്റോണുകളും അനുസ്പന്ദങ്ങളും വസ്തുക്കളാണ്. അങ്ങനെ വസ്തുവിൻെറ പ്രാഥമിക സ്ഥിതിയെപ്പററിയുള്ള അന്വേഷണം വളരെ ദൂരം യാത്ര ചെയ്തു ഗ്രീക്തത്ത്വശാസ്ത്രജ്ഞന്മാരുടെ ആററം, എന്നു തുടങ്ങി പിന്നീട് മോളിക്യൂരം എന്ന നാമകരണം ചെയ്തു ഫിസിക്സിലെ ആററങ്ങളിലൂടെ ക്വാൻടം ഫീൽഡിലെ കണികകളിലേയ്ക്കും പിന്നെ അനുസ്പന്ദനങ്ങളിലേയ്ക്കും, എത്തിയിരിക്കുന്നു. ശതാബ്ദങ്ങളിലൂടെ എത്രയോ ദൂരം പിന്നിട്ടിട്ടാണ് ഈ ആശയങ്ങളിൽ നാം എത്തിച്ചേന്നിരിക്കുന്നതു്.

വേദാന്തത്തിൻെറ ദൃഷ്ടിയിൽ ഒരു കുതൂഹലമെന്തെന്നാൽ ഈ പ്രാഥമികകണികകരം യഥാത്ഥത്തിൽ സംരചനാ വിഹീനമാണോ എന്നു മാത്രമല്ല അവ നിരീക്ഷക നിരീക്ഷിതവസ്തുക്കരം തമ്മിലുള്ള പ്രതിപ്രവത്തനത്തിൽ പങ്കെടുക്കുന്നതിനാൽ പ്രാഥമിക കണികകരം തന്നെയാണോ എന്നുകൂടി ചില കണികാ ശാസ്ത്രജ്ഞന്മാർ ഒരു പ്രശ്നം ഉന്നയിക്കുന്നു. പ്രൊ. കാപ്രയുടെ അഭിപ്രായം ഉദ്ധരിക്കട്ടെ (മുൻഗ്രന്ഥം പു. 273-4):

'ഈ ജ്ഞാതകണികകൾക്ക് ഏതെങ്കിലും തരത്തിലുള്ള ആന്തരികസംരചന ഉണ്ടായിരിക്കണം. കാരണം, അപ്പോൾ മാത്രമേ നിരീക്ഷകനുമായി പ്രതിപ്രവർത്തിക്കാനും കണ്ടുപിടിക്കപ്പെടാനും സാധിക്കയുള്ളു. ഇതു് ഒരു സുപ്രധാനനിഗമനമാകുന്നു. എസ് മാട്രിക്സ് സിദ്ധാന്തത്തിന്റെ പ്രമുഖശില്പികളിലൊരാളായ ജോഫ്രി ച്യുവിന്റെ വാക്കുകളിൽ ''യഥാർത്ഥത്തിൽ പ്രാഥമികമായ കണിക, ആന്തരികഘടനയില്ലാത്തതാണെങ്കിൽ അതിന്റെ ഘടന കണ്ടുപിടിക്കാൻ നമ്മെ സഹായിക്കുന്ന ഏതു ശക്തികൾക്കും വിധേയമാകയില്ല. അതുകൊണ്ടു് ഒരു കണികയുടെ അസ്തിത്വത്തെ സംബന്ധിച്ചുള്ള അറിവു തന്നെ, അതിനു് ആന്തരികഘടനയുണ്ടെന്നു സ്ഥാപിക്കുന്നു''

പ്രൊ. കാപ്ര ഉദ്ധരിക്കുന്ന പ്രൊ. ജ്യോഫ്രി ച്യുവിന്റെ ഈ അഭിപ്രായത്തിൽ വേദാന്തത്തിനു് സ്വന്തം നിഗമനത്തിന്റെ പ്രതിധ്വനി കേൾക്കാം.

വസ്തുക്കളുടേയും എല്ലാത്തരം ഊർജ്ജങ്ങളുടേയും— ക്വാർക്ക് ഉൾപ്പെടെ, അവ എപ്പോൾ കണ്ടുപിടിക്കപ്പെടുന്നുവോ അപ്പോൾ- ആന്തരിക സംരചനയില്ലായ്മയും, അഖണ്ഡതയെന്ന സ്വഭാവവും കണ്ടുപിടിക്കുക അസാധ്യമാണ്. മാത്രമല്ല, ദേശം, കാലം, ദേശ-കാല-സംയുക്തമായ ചതുർമ്മാനം ഇവയെല്ലാം ഈ അസാധ്യവകുപ്പിൽപെടും. ഈ രണ്ടാശയങ്ങളും വേദാന്തം വളരെ യുഗംമുമ്പേതന്നെ കണ്ടുപിടിച്ചിട്ടുണ്ടു്. ആന്തരിക സംരചനയുള്ള എന്തെല്ലാം ഉണ്ടോ അതെല്ലാം, മിഥ്യയാണ് എന്നു് വേദാന്തം പറയുന്നു. കാരണം, അവയെല്ലാം ദൃശ്യങ്ങളാണ്, അപരാവിദ്യയിൽപെട്ടതാണ്. ജ്ഞാനത്തിന്റെ വീക്ഷണത്തിന്റെ, വിഷയവസ്തുക്കളാണ് അവയെല്ലാം. ശങ്കരാചാര്യരുടെ ഭാഷയിൽ 'പ്രതിക്ഷണം അന്യഥാ സ്വഭാവോ' — 'നിമിഷം തോറും മാറിക്കൊണ്ടിരിക്കുന്ന സ്വഭാവത്തോടുകൂടിയവ'യാണ്. അതുകൊണ്ടു്, വേദാന്തം അതിന്റെ പരാവിദ്യാവിഭാഗത്തിൽ ആന്തരിക സംരചനയില്ലാത്തതും അഖണ്ഡവുമായ സത്യത്തിനെ, ദൃക്‌തത്ത്വത്തിൽ അന്വേഷിച്ചു കണ്ടുപിടിച്ചു. ഈ ദൃശ്യപ്രപഞ്ചവസ്തുക്കളെല്ലാം, മുമ്പുദ്ധരിച്ച ഛാന്ദോഗ്യോപനിഷത്തിന്റെ ഭാഷയിൽ 'വാചാരംഭണം വികാരോ നാമധേയം'— 'നാമ-രൂപദ്വാരാ വാക്കുകൊണ്ടു നിർദ്ദേശിക്കപ്പെടുന്ന (പ്രകൃതിയുടെ) വികാരങ്ങളാണ്. ദൃക്കിനെ ശുദ്ധബോധസ്വരൂപനായും, എല്ലാ ദൃക്കിന്റേയും ദൃശ്യത്തിന്റേയും ഏകത്വമായും ബാഹ്യപ്രപഞ്ചത്തിന്റെ വേറെ വേറെയായി തോന്നുന്ന എല്ലാ പ്രതിഭാസങ്ങളുടേയും, അന്തർജഗത്തിലെ വ്യക്തി ദൃക്കുകളുടെ— 'അഹ'ങ്ങളുടെ— കേന്ദ്രമായ ബോധത്തിന്റെ സംഭവങ്ങളുടേയും —പിന്നിൽ വേദാന്തം കണ്ടുപിടിച്ചു. ശുദ്ധചിത് അഥവാ ബോധം മാത്രമേ ആന്തരിക സംരചനാവിഹീനമായ തത്ത്വമാവൂ; ആവാൻ സാധ്യതയുള്ളൂ. വേദാന്തം ആ അന്തിമതത്ത്വത്തിനെ അഖണ്ഡ–സത്–ചിത് ആനന്ദം എന്നു പറയുന്നു.

ഈ അഖണ്ഡ സത്-ചിത്-ആനന്ദം, ജ്യോതിഷാം ജ്യോതിഃ —'പ്രകാശങ്ങളുടെ പ്രകാശം' ആകുന്നു. വേദാന്തതത്ത്വശാസ്ത്രത്തിലേയും മതത്തിലേയും സഗുണനും നിർഗ്ഗുണനും ആയ ഈശ്വരനും അതു തന്നെ. ജ്ഞാനി യുക്തി അവലംബിച്ച് നിത്യാനിത്യവിവേചനം ചെയ്തും, നിർഗ്ഗുണവും നിരാകാരവുമായ പക്ഷത്തെ സ്വീകരിക്കുന്നു. എന്നാൽ ഭക്തൻ ശ്രദ്ധാഭക്തികളിലൂടെ, സഗുണവും സാകാരവുമായ പക്ഷത്തെ ദൃഢീകരിക്കുന്നു. ഈ സഗുണസാകാര രൂപം എന്നതു് ദിവ്യമായ അതേ ബോധസമുദ്രം ഭക്തിയുടെ ശിതീകരണ ശക്തിയിലൂടെ നേടുന്ന ഘനീഭാവമാകുന്നു, എന്നാണ് ശ്രീരാമകൃഷ്ണൻ പറയുന്നതു്. വേദാന്തപരമായ ഭക്തിധ്യാനത്തിൽ ഭക്തൻ തന്റെ ഹൃദയത്തെ പൂർണ്ണവികസിതമായ താമരപ്പൂവായി സങ്കല്പിച്ച് അതിൽ, അനന്ത-സച്ചിദാനന്ദ-ജ്യോതി സമുദ്രത്തിൽ നിന്നും ഘനരൂപം കൊണ്ട ദിവ്യസ്വരൂപത്തെ ധ്യാനിക്കുന്നു. ധ്യാനാനന്തരം, ആ ദിവ്യ സ്വരൂപം ആ അനന്തസച്ചിദാനന്ദപ്രകാശത്തിൽത്തന്നെ ലയിക്കയും ചെയ്യേക്കാം. ഏകം സത്, വിപ്രാ ബഹുധാ വദന്തി.—'സത്യം ഒന്നാണ്. ഋഷിമാർ അതിനെ പലതരത്തിൽ വിവരിക്കുന്നു' എന്നാണ് ഋഗ്വേദം പണ്ടു കാലത്തുതന്നെ പ്രഖ്യാപിച്ചതു്. അതുപോലെ നമ്മുടെ ഈ യുഗത്തിൽ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'യതോ മത് തതോ പഥ്'- 'എത്ര മതങ്ങളുണ്ടോ, അത്രയും മാർഗ്ഗങ്ങളുമുണ്ടു്' വേദാന്തത്തിലൂടെ ഗ്രഹിച്ച ഈ ദിവ്യൈക്യ ബോധമാണ്, മതങ്ങൾ തമ്മിലും, മതവും ശാസ്ത്രവും തമ്മിലും, വിശ്വാസവും യുക്തിയും തമ്മിലും, മതവും മതേതര ചിന്തയും പ്രയോഗവും തമ്മിലും, ക്രിയാശീലമായ സഹിഷ്ണുതയും സമന്വയവും വളർത്താൻ ഭാരതത്തെ ആവേശം കൊള്ളിച്ചതു്. ശ്രീമദ്ഭാഗവതം ഈ തത്ത്വത്തെ അഥവാ പരമമായ സത്യത്തെ (മതത്തിൽനിന്നും അഥവാ വ്യക്തിപരമായ അഭിപ്രായത്തിൽനിന്നും വ്യത്യസ്തമായി) സർവ്വഗ്രാഹിയായ ഐക്യമായി പ്രഖ്യാപിക്കുന്നുണ്ടു് (1. II. 11):

> വദന്തി തത് തത്ത്വവിദഃ തത്ത്വം യദ് ജ്ഞാനം അദ്വയം
> ബ്രഹ്മേതി പരമാത്മേതി ഭഗവാൻ ഇതി ശബ്ദ്യതേ.

'തത്ത്വം അറിയാവുന്നവർ പറയുന്നു, അദ്വയമായ ജ്ഞാനതത്ത്വം ഏതോ അതുതന്നെയാണ് ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാൻ എന്നും പല വാക്കുകളിൽ പറയപ്പെടുന്നതു്.

ഈ പരമതത്ത്വത്തിന്റെ സത്തും ചിത്തും ആയ പക്ഷങ്ങളെ ജ്ഞാനിയും, ഇവയെ കൂടാതെ ആനന്ദത്തെ ഭക്തനും ഊന്നിപ്പറയുന്നു. ഈ ആനന്ദമാണ് കലകളുടെ ആവേശം.

പരമതത്ത്വത്തിന്റെ ഈ ആനന്ദസ്വരൂപത്തെ ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നുണ്ടു്. (തൈത്തിരീയോപനിഷത്തു് II 7. 1):

രസോ വൈ സഃ. രസം ഹി ഏവ അയം ലബ്ധ്വാ ആനന്ദീഭവതി.

'അവൻ–ഭഗവാൻ– രസംതന്നെ. ഇവൻ (ജീവി) ഈ രസത്തെ ലഭിച്ചിട്ടാണ് ആനന്ദമുള്ളവനായിത്തീരുന്നത്'.

ഗീത അഞ്ചു സുപ്രധാനശ്ലോകങ്ങളിലായി (XIII 15. 16, 17, 27, 30) ശുദ്ധബോധസ്വരൂപവും ഏകവും അദ്വയവും എല്ലാ ജീവജാലങ്ങളുടേയും ഊർജ്ജങ്ങളുടേയും സത്യവും ആയി ഈ പരമതത്ത്വത്തെ പ്രഖ്യാപിക്കുന്നുണ്ട്.

ബഹിരന്തശ്ച ഭൂതാനാം അചരം ചരമേവ ച
സൂക്ഷ്മത്വാദ് തദ് അവിജ്ഞേയം ദൂരസ്ഥം ച അന്തികേ ച തത്.

'അതു് എല്ലാ ജീവികളുടേയും വസ്തുക്കളുടേയും അകത്തും പുറത്തും ഉണ്ട്. ചരവും അചരവും അതുതന്നെ. സൂക്ഷ്മമായതുകൊണ്ട് സുഗ്രാഹ്യമല്ല. ദൂരേയും അടുത്തും അതുതന്നെയാണുള്ളത്.

അവിഭക്തം വിഭക്തേഷു വിഭക്തം ഇവ ച സ്ഥിതം
ഭൂതഭർതൃ ച തദ് ജ്ഞേയം ഗ്രസിഷ്ണു പ്രഭവിഷ്ണു ച.

'സ്വയം അവിഭക്തമെങ്കിലും എല്ലാ വ്യത്യസ്തവസ്തുക്കളിലും വിഭക്തമെന്നപോലെ അതു സ്ഥിതിചെയ്യുന്നു. എല്ലാ വസ്തുക്കളുടേയും ജീവികളുടേയും സംരക്ഷകനായും സംഗ്രഹകർത്താവായും സൃഷ്ടികർത്താവായും അതു് അറിയപ്പെടേണ്ടതാണ്.'

ജ്യോതിഷാം അപി തദ് ജ്യോതിഃ തമസഃ പരം ഉച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദി സർവ്വസ്യ വിഷ്ഠിതം.

'അതു് എല്ലാ പ്രകാശങ്ങളുടേയും പ്രകാശമാകുന്നു. അജ്ഞാനത്തിന്റേയും മിഥ്യയുടേയും അന്ധകാരത്തിനപ്പുറത്താണതു്. അതു ജ്ഞാനവും ജ്ഞാനവിഷയവും ജ്ഞാനലക്ഷ്യവുമാകുന്നു. അതു് എല്ലാവരുടേയും ഹൃദയത്തിൽ അധിഷ്ഠിതമാണ്.'

സമം സർവേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സു അവിനശ്യന്തം യഃ പശ്യതി സ പശ്യതി.

'അവൻ പരമേശ്വരനായി എല്ലാ ജീവജാലങ്ങളിലും വസ്തുക്കളിലും ഒരുപോലെ വർത്തിക്കുന്നു. എല്ലാം നശിക്കുമ്പോഴുമതു നശിക്കുന്നില്ല– ഇങ്ങനെയെല്ലാം അറിയുന്നവനാണ യഥാർത്ഥത്തിൽ അറിവുള്ളവൻ.'

യഥാ ഭൂതപൃഥക് ഭാവം ഏകസ്ഥം അനുപശ്യതി
തത ഏവ ച വിസ്താരം ബ്രഹ്മ സമ്പദ്യതേ തദാ.

'എല്ലാ ജീവജാലങ്ങളിലും വസ്തുക്കളിലും ഒരേ ഒരീശ്വരനാണ് വർത്തിക്കുന്നതെന്നും, അവനിൽനിന്നാണ് എല്ലാം വിസ്താരം പ്രാപിച്ചിട്ടുള്ളതെന്നും ഒരാൾ എപ്പോൾ അറിയുന്നുവോ അപ്പോൾ അയാൾക്കു് ബ്രഹ്മസാക്ഷാത്കാരം ഉണ്ടാകുന്നു.'

ന്യൂക്ലീയർ ശാസ്ത്രജ്ഞനായ ഇർവിൻ ഷ്റോഡിൻജർ 'വാട്ടു് ഈസ് ലൈഫ്' എന്ന തന്റെ പുസ്തകത്തിൽ (പു. 90–91) ഈ വേദാന്തസത്യത്തെ പ്രഖ്യാപിക്കുന്നുണ്ടു്.

'ബോധം അജ്ഞാത ബഹുവചനമായ ഒരു ഏകവചനം ആണു്. തത്വം ഒന്നേയുള്ളു. പലതായി തോന്നുന്നതെല്ലാം ആ ഒന്നിന്റെതന്നെ പല പല പക്ഷങ്ങളാണു്. ഈ വൈവിധ്യം (ഇന്ത്യൻ മായയുടെ) മിഥ്യയുടെ ഉത്പന്നമാകുന്നു.'

ബ്രഹ്മസൂത്രഭാഷ്യത്തിൽ (സൂത്രം 4) 'ആത്മൈകത്വവിദ്യാ പ്രതിപത്തയേ സർവ്വേ വേദാന്താഃ ആരഭ്യന്തേ'– 'ശുദ്ധബോധസ്വരൂപമായ ആത്മാവിന്റെ ഐക്യമാണു് വേദാന്തത്തിന്റെയെല്ലാം ലക്ഷ്യം,' എന്നു് ശങ്കരാചാര്യരും പ്രഖ്യാപിക്കുന്നുണ്ടു്.

## 19 ദൃക്–ദൃശ്യ വിവേകം

ഭൗതികശാസ്ത്രം ഇന്ദ്രിയാതീതമെന്നു സമർപ്പിക്കുന്ന ക്വാൻടം എനർജി ഫീൽഡിനും ചതുർമാന ദേശകാലത്തിനും സമാനമായി വേദാന്തത്തിൽ ചിത്താകാശം അഥവാ മനസ്സിന്റെ ശൂന്യാകാശം ഉണ്ടു്. ഈ ജ്ഞാനഫീൽഡ് അഥവാ ബോധഫീൽഡ് ആണു് ഇതിന്റെ രണ്ടു പോറസ് ദൃക്കും ദൃശ്യവും അഥവാ നിരീക്ഷകനും നിരീക്ഷിതപ്രപഞ്ചവും. ഇന്നു് ഭൗതികശാസ്ത്രം നിരീക്ഷകനെ പുരാതന (ക്ലാസിക്കൽ) ഫിസിക്സിന്റേയും നിരീക്ഷിത പ്രപഞ്ചത്തെ ക്വാൻടം സാധ്യതകളുടേയും വീക്ഷണത്തിലൂടെയാണു് കാണുന്നതു്. ഈ വൈരുദ്ധ്യം നീങ്ങുമ്പോൾ ഈ വേദാന്തസത്യം ഭൗതികശാസ്ത്രത്തിനും ബോധ്യമാകും. വേദാന്തത്തിന്റെ അഭിപ്രായത്തിൽ മനസ്സും വസ്തുവും ഒരേ സത്യത്തിന്റെ സൂക്ഷ്മവും സ്ഥൂലവുമായ രൂപങ്ങളാണു്. പാശ്ചാത്യചിന്തയിൽ ഇന്നും ഇവതമ്മിലുള്ള സംഘട്ടനം ഉണ്ടു്. അതു വേദാന്തത്തിലില്ല. വസ്തുവിന്റെ സൂക്ഷ്മപക്ഷമായതിനാൽ മനസ്സു് വസ്തുവിനെപ്പോലെയോ ഭൗതികപ്രപഞ്ചത്തെപ്പോലെയോ മൂർത്തമല്ലെന്നു മാത്രം.

ഈ ചിത്തത്തെപ്പററി പ്രശസ്ത സ്നായുശാസ്ത്രജ്ഞനായ സർ ചാർലസ് ഷെറിങ്ടൺ പറയുന്നു:

'അതു് ഇന്ദ്രിയപരമായ സ്ഥിരീകരണമില്ലാതെ നില്ക്കുന്നു. അങ്ങനെ എന്നെന്നേക്കുമായി നില്ക്കുകയും ചെയ്യും.'

ഇതുതന്നെയാണു് പ്രസിദ്ധ ഗണിതശാസ്ത്രജ്ഞനും ഫിസിസിസ്റ്റും ആയ എഡിംഗ്ടൺ വസ്തുവിനെപ്പററി പറഞ്ഞതു്. അദ്ദേഹംതന്നെ ഇങ്ങനേയും പറയുകയുണ്ടായി.

'ബോധമാണു് ഏററവും പ്രത്യക്ഷമായ അനുഭവം. മററെല്ലാം വിദൂരങ്ങളായ നിഗമനങ്ങൾ മാത്രം.'

എങ്കിലും ഈ ചിത്താകാശത്തിനും, ദൃക്, ദൃശ്യം എന്നിങ്ങനെയുള്ള ദ്വൈതീഭാവമുണ്ട്. അതുകൊണ്ട് അതു് ഗഹനതരമായ അന്വേഷണം അർഹിക്കുന്നു. ഈ ദ്വൈതീഭാവം, ചിത്താകാശത്തെ കാര്യകാരണബന്ധരഹിതമായി വീക്ഷിക്കുമ്പോൾ, ചിദാകാശത്തിൽ ഒടുങ്ങുന്നു. ദൃക്കിന്റെ അന്വേഷണവും കണ്ടുപിടിത്തവും ശങ്കരാചാര്യരുടെ ദൃക് ദൃശ്യവിവേകത്തിലെ രണ്ടു ശ്ലോകങ്ങൾ (1, 30) വിവരിക്കുന്നുണ്ട്:

രൂപം ദൃശ്യം, ലോചനം ദൃക് തദ് ദൃശ്യം, ദൃക് തു മാനസം
ദൃശ്യാഃ ധീവൃത്തയഃ, സാക്ഷീ ദൃഗേവ, ന തു ദൃശ്യതേ.

'രൂപം ദൃശ്യമാകുമ്പോൾ കണ്ണാണ് ദൃക്ക്. കണ്ണ് ദൃശ്യമെങ്കിൽ, മനസ്സ് ദൃക്കാകുന്നു. മനസ്സിന്റെ ചലനങ്ങളാണ് ദൃശ്യമെങ്കിൽ സാക്ഷിയായ ആത്മാവാണ് ദൃക്ക്, സാക്ഷി എപ്പോഴും ദൃക്കുതന്നെ. അതിനെ ദൃശ്യമാക്കാൻ സാദ്ധ്യമല്ല.'

ദേഹാഭിമാനേ ഗളിതേ വിജ്ഞാതേ പരമാത്മനി
യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ

'ഭൗതികശരീരത്തെപ്പററിയുള്ള ആസക്തിയും അഭിമാനവും ഇല്ലാതായി, പരമാത്മാവു് സാക്ഷാത്കൃതവുമാകുമ്പോൾ മനസ്സെവിടെവിടെ പോകുന്നുവോ അവിടവിടെ സമാധി അനുഭവപ്പെടുന്നു.'

പ്രപഞ്ചത്തെ ഇപ്രകാരം മൗലികമായി ശുദ്ധബോധരൂപത്തിൽ പ്രദർശിപ്പിക്കുമ്പോൾ വേദാന്തം പ്രപഞ്ചത്തേയോ വസ്തുവിനേയോ നശിപ്പിക്കുന്നില്ല; മറിച്ച് രണ്ടിന്റേയും യഥാർത്ഥസ്വഭാവത്തെ പ്രകാശമാനമാക്കുന്നു എന്നേയുള്ളു. ആധുനിക ക്വാൻടം സിദ്ധാന്തമോ ആപേക്ഷികതാ സിദ്ധാന്തമോ പ്രപഞ്ചത്തെ ശക്തിസമുദ്രമായി ചിത്രീകരിക്കുമ്പോൾ ഭൗതികലോകത്തിലെ സ്ഥിരഘടനകളെയൊന്നും നശിപ്പിക്കുന്നില്ലല്ലോ. അതുപോലെയാണിതും. ക്വാൻടം സിദ്ധാന്തത്തിന്റേയും ആപേക്ഷികതാ സിദ്ധാന്തത്തിന്റേയും അടിസ്ഥാനത്തിനുള്ള ഒരു പരിമിതദശയാണ് പുരാതന (ക്ലാസിക്കൽ) ഫിസിക്സ് കാണുന്ന സാധാരണ സ്ഥിരപ്രപഞ്ചം. ജ്ഞാനം ഒന്നിനേയും നശിപ്പിക്കുന്നില്ല, പ്രകാശമാനമാക്കുന്നേയുള്ളു എന്നാണ് വേദാന്തത്തിന്റെ അഭിപ്രായം. സാധാരണജീവിതത്തിൽ അനുഭവപ്പെടുന്നതും ഫിസിക്സിന്റെ പഠനവിഷയവുമായ വസ്തുപ്രപഞ്ചം ശുദ്ധബോധസ്വരൂപമാണെന്നു തെളിയും. പക്ഷേ അതിനുമുമ്പ് അതു പഠിക്കുന്ന ഫിസിക്സ് വസ്തുവിനെ ഭൗതികവാദമെന്ന ഡോഗ്മായിൽനിന്നും മാററിയെടുക്കേണ്ടിയിരിക്കുന്നു. ഭൗതികവാദം ഭൗതികശാസ്ത്രത്തിൽ 'വിളിക്കാതെ കേറിവരുന്നവൻ' (ഇൻട്രൂഡർ) ആണ് എന്ന് തോമസ് ഹക്സ്ലി പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഭൗതികവസ്തു അഥവാ മാററർ ഒരു പ്രയോജനകരമായ സങ്കല്പമെന്നനിലയിൽ ശാസ്ത്രത്തിനു് സ്വീകാര്യംതന്നെ. എന്നാൽ ഭൗതികവാദം (മെററീരിയലിസം) അങ്ങനെയല്ല.

ഭൗതികപ്രപഞ്ചത്തെ നാം കാണുന്നു, അറിയുന്നു; എന്നാൽ അനുഭവിക്കുന്നില്ല. ബോധത്തെയാകട്ടെ നാം അനുഭവിക്കുന്നു; കാണുകയോ അറിയുകയോ ചെയ്യുന്നില്ല. തത്ത്വശാസ്ത്രമെന്ന നിലയിൽ വേദാന്തം ജ്ഞാനത്തേയും അനുഭവത്തേയും സംയോജിപ്പിക്കുന്നു. അതാണ് ബുദ്ധി. വേദാന്തം തത്ത്വശാസ്ത്രമല്ലെന്നും, വെറും മതമാണെന്നും ചില പാശ്ചാത്യചിന്തകർ പറയാറുണ്ട്. തീർച്ചയായും, വേദാന്തം വെറും തർക്കശാസ്ത്രപരമായ യുക്തിയിൽ അധിഷ്ഠിതമായ സൈദ്ധാന്തികതത്ത്വശാസ്ത്രമല്ല. അനുഭവത്തിൽ ഊന്നുന്നതുകൊണ്ട് അതിനു മതസ്വഭാവവും ഉണ്ട്. ജാഗ്രദവസ്ഥയെ മാത്രം പരിഗണിക്കുന്ന സൈദ്ധാന്തികയുക്തിചിന്തയുടെ പരിമിതികളെ വേദാന്തം അറിയുന്നുണ്ട്. അത്തരം ഒരു തത്ത്വശാസ്ത്രം സത്യത്തിന്റെ അനാത്മപക്ഷത്തെ മാത്രമേ ഉൾക്കൊള്ളുന്നുള്ളു. പാശ്ചാത്യതത്ത്വശാസ്ത്രവും പുരാതനഫിസിക്സും ഈ പക്ഷത്തിന്റെ പഠനമത്രേ. എന്നാൽ ആധുനിക പാശ്ചാത്യഗഹനമനഃശാസ്ത്രവും ഇരുപതാം നൂററാണ്ടിലെ ഫിസിക്സും സത്യത്തിന്റെ സൂക്ഷ്മതരമായ മാനത്തെ സ്പർശിക്കുന്നവയാണ്. സ്വപ്നാവസ്ഥ പ്രകടമാക്കുന്ന ആത്മപക്ഷത്തേയും ഇവ ഉൾക്കൊള്ളുന്നുണ്ട്. സ്വപ്നം ഒരേ ഒരു ചിത്തമായി ദൃക് ദൃശ്യങ്ങളുടെ ഐക്യം പ്രകടമാക്കുന്നു. എന്നാൽ അതു് ജാഗ്രദവസ്ഥയുടെ വൈവിധ്യങ്ങളെ തുടന്നനുഭവിക്കുന്ന സ്വപ്നാവസ്ഥയിലല്ല നാം അറിയുന്നതു്, വീണ്ടും ഉണരുമ്പോൾ മാത്രമാണ്. സുഷുപ്തിയിൽ അഥവാ ഗാഢനിദ്രയിൽ ദൃക് ദൃശ്യമെല്ലാം ശൂന്യത്തിൽ ലയിച്ചുപോകുന്നു. പുനർജാഗ്രത്തിൽ കാണപ്പെടുന്നു. വേദാന്തം ആ ശൂന്യത്തെയാണ് എല്ലാ ദൃശ്യത്തിന്റെയും ഐക്യമായി കാണുന്നതു്. അതാണ് ആത്മാവിന്റെ പരമസത്യം. എല്ലാ ജാഗ്രത് സ്വപ്നസംഘടനകളുടേയും ഈ സത്യം തുരീയം അഥവാ ഇന്ദ്രിയമനോതീതം എന്നു പറയുന്ന നാലാമത്തെ ഒരവസ്ഥയിൽ, ഒരു നവീനജാഗ്രദവസ്ഥയിൽ, സാക്ഷാത്കരിക്കപ്പെടുന്നു.

അതിന്റെ സ്വരൂപത്തെ മനസ്സിലാക്കാനും സാക്ഷാത്കരിക്കാനും മനുഷ്യനു് ഏററവും ശുദ്ധമായ ശ്രദ്ധയുടേയും ഏററവും സ്പഷ്ടമായ യുക്തിയുടേയും ബലം വേണം. ഈ ഗഹനതലത്തിൽ ശ്രദ്ധയും യുക്തിയും, ശുദ്ധമതവും ശുദ്ധശാസ്ത്രവും ഒന്നിക്കുന്നു. സത്യം പൂർണ്ണമായി ഗ്രഹിക്കുന്നതിനും ജീവിതം സമഗ്രമായി പൂർത്തീകരിക്കുന്നതിനും മനുഷ്യനു് രണ്ടും വേണം. പ്രൊ. കാപ്രായുടെ അഭിപ്രായത്തിൽ (മുൻ ഗ്രന്ഥം പു. 306).

> 'ആധുനികഭൗതികശാസ്ത്രജ്ഞൻ ലോകത്തെ അനുഭവിക്കുന്നതു് യുക്തിനിഷ്ഠമായ മനസ്സിനെ അത്യന്തം വിശേഷവത്കരിച്ചുകൊണ്ടാണ്. എന്നാൽ മിസ്റ്റിക്ക് ലോകത്തെ കാണുന്നതോ, മനസ്സിന്റെ സഹജാനുഭൂതികളെ അത്യന്തം വിശേഷവത്കരിച്ചുകൊണ്ടാണ്. രണ്ടു സമീപനങ്ങളും തുലോം വ്യത്യ

സ്തങ്ങളും, സാധാരണ ഭൗതികപ്രപഞ്ചവീക്ഷണത്തിൽനിന്നും അത്യന്തഭിന്നങ്ങളുമാകുന്നു. എന്നാൽ നാം ഫിസിക്സിൽ പറയാൻ പഠിച്ചിട്ടുള്ളതുപോലെ, അവ പരസ്പരപൂരകങ്ങളാണ്. ഒന്നിനെഗ്രഹിക്കുവാൻ മറേറതിനു കഴിയുകയില്ല. ഒന്നു മറെറാന്നിലേയ്ക്കു് ലഘൂകരിക്കാനും സാദ്ധ്യമല്ല. രണ്ടും കൂടിയേ തീരൂ. ഓരോന്നും ലോകത്തെ മനസ്സിലാക്കുന്നതിൽ മറേറതിനെ സഹായിക്കുന്നു. ഒരു ചൈനീസ് പഴഞ്ചൊല്ലിൽ പറയുംപോലെ, മിസ്ററിക്കിന്ന് താവോയുടെ വേരുകൾ അറിയും; പക്ഷേ കൊമ്പും കവരവും അറിയുകയില്ല. ശാസ്ത്രജ്ഞനു് കൊമ്പും കവരവും അറിയും; പക്ഷേ വേരു് അറിയുകയില്ല. സയൻസിനു് മിസ്റ്റിസിസം വേണ്ടാ; മിസ്ററിസിസത്തിനു് സയൻസും വേണ്ടാ; എന്നാൽ മനുഷ്യനു് രണ്ടും വേണം.'

## 20. ശ്രുതി: ആപ്തവാക്യരൂപത്തിൽ

മതത്തെ സംബന്ധിച്ചിടത്തോളം ആ തരം പ്രമാണ്യത്തെപ്പററിയും ശ്രദ്ധയുടെ സാഫല്യത്തെപ്പററിയും മറെറാരു പരിഗണനകൂടിയുണ്ടു്. ഈ ഇന്ദ്രിയലോകത്തിനപ്പുറത്തേയ്ക്കു കടന്നു് ആത്മാവിനേയും സർവ്വാത്മാവായ ഈശ്വരനേയും സാക്ഷാത്കരിച്ച പലരും ഉണ്ടായിട്ടുണ്ടു്; ഇപ്പോഴും ഉണ്ടു്. നിർവികല്പോഹ്യയം ദൃഷ്ടഃ പ്രപഞ്ചോപശമോ അദ്വയഃ 'നിർവികല്പം സാക്ഷാത്കരിക്കപ്പെട്ടിട്ടുണ്ടു്; പരിവർത്തനശീലമായ പ്രപഞ്ചം ഉപശമിപ്പിക്കപ്പെട്ടു് അദ്വയമായ ഈശ്വരൻ' സാക്ഷാത്കരിക്കപ്പെട്ടിട്ടുണ്ടു്. എന്നിങ്ങനെ മാണ്ഡൂക്യകാരിക (II. 35) സത്യാപനം ചെയ്യുന്നു. വേദാന്തത്തിൻേറയും ബുദ്ധമതത്തിൻേറയും ഭാഷയിൽ ലോകോത്തരമായ സത്യം–ആപേക്ഷികവും അശാശ്വതവുമായ ഇന്ദ്രിയലോകത്തിന്നതീതമായ സത്യം-സാക്ഷാത്കരിച്ചവരുണ്ടു്. ഭാരതത്തിലെ ഉപനിഷത്തുകൾപോലെയുള്ള ലോകത്തിലെ പല ഗ്രന്ഥങ്ങളിലും ലോകത്തിലെ മററു മനുഷ്യവർഗ്ഗങ്ങൾക്കുവേണ്ടി ഇത്തരം അനുഭവങ്ങൾ രേഖപ്പെടുത്തീട്ടുണ്ടു്.

അതുകൊണ്ടു്, ഇത്തരം അന്വേഷണത്തിനു് മുന്നിട്ടിറങ്ങുന്ന ഏതൊരു വ്യക്തിക്കും പിൻബലമായി രണ്ടു ശക്തികൾ ഉണ്ടു്. ഒന്നാമതായി, പ്രപഞ്ചത്തിൻെറ അർത്ഥവത്തയെ സംബന്ധിച്ച ഒരു സാമാന്യബോധം–ജൈവമനുഷ്യൻേറയും അവൻെറ ഐന്ദ്രിയ ലോകത്തിൻേറയും പുറകിലായി ഗഹനങ്ങളായ സത്യങ്ങൾ സാക്ഷാത്കരിക്കപ്പെടാൻ കാത്തിരിക്കുന്നു എന്ന ബോധം. രണ്ടാമതായി, ആ ലോകോത്തരമായ അനുഭവങ്ങൾ നേടിയ നൂററുക്കണക്കിനു സ്ത്രീപുരുഷന്മാർ ഇതിനു മുമ്പുണ്ടായിട്ടുണ്ടെന്നുള്ള വിശ്വാസം. ഈ അപരിചിത മാർഗ്ഗത്തിൽ അവർ നേടിയ അന്തർദൃഷ്ടികളെ പുതിയതായി സഞ്ചരിക്കുന്നവർക്കു് ആശ്രയിക്കാം. സത്യസന്ധരും വിശ്വാസയോഗ്യരുമായ ഈ ആദ്ധ്യാത്മികപഥപ്രദർശകർ തങ്ങളെ അന്ധമായി വിശ്വസിക്കുവാനോ പിൻതുടരാനോ നമ്മളോടു, ആവശ്യപ്പെട

ന്നില്ല. ലോകമതങ്ങളുടെ പവിത്രഗ്രന്ഥങ്ങളിൽ അടങ്ങിയ ആദ്ധ്യാത്മികാന്തർദൃഷ്ടികളെ ഒരു പ്രാരംഭബിന്ദുവെന്ന നിലയിൽ ഉപയോഗിക്കുവാനും, സ്വയം പരീക്ഷണം നിർവഹിച്ച് ആ കണ്ടുപിടിത്തങ്ങളുടെ സത്യത ബോദ്ധ്യപ്പെടാനുമാണ് അവർ ആവശ്യപ്പെടുന്നത്. ആപ്തവാക്യം അഥവാ യോഗ്യന്മാരുടെ വാക്കുകൾ എന്ന നിലയിൽ ശ്രുതിയുടെ അഥവാ ഉപനിഷത്തുകളുടെ മഹത്ത്വത്തേയും സാംഗത്യത്തേയും പററിയുള്ള ഹൈന്ദവാശയത്തിന്റെ അർത്ഥം ഇതാണ്.

പവിത്രഗ്രന്ഥങ്ങളുടെ മൂല്യത്തേയും പരിമിതിയേയും പററി ശ്രീരാമകൃഷ്ണൻ രസകരമായ ഒരു ദൃഷ്ടാന്തം പറയാറുണ്ടായിരുന്നു: വേദങ്ങളും ബൈബിളും ഖുറാനും അതുപോലെയുള്ള മററു മതഗ്രന്ഥങ്ങളും സത്യത്തേയോ ഈശ്വരനേയോ ആവഹിക്കുന്നില്ല. സത്യത്തേയോ ഈശ്വരനേയോ പററിയുള്ള വിവരങ്ങൾ മാത്രമേ അവയിലടങ്ങീട്ടുള്ളു. മനുഷ്യൻ ആ വിവരങ്ങൾ ഉപയോഗിച്ച് സത്യത്തേയോ ഈശ്വരനേയോ സ്വയം സാക്ഷാത്കരിക്കണം. ഹിന്ദു പഞ്ചാംഗത്തിൽ മഴയെപ്പററി മുന്നറിയിപ്പുണ്ട്. എന്നാൽ പഞ്ചാംഗം പിഴിഞ്ഞാൽ ഒരു തുള്ളി വെള്ളം കിട്ടുകയില്ല. അതുപോലെ പവിത്രഗ്രന്ഥങ്ങളെ പിഴിഞ്ഞിട്ടു കാര്യമില്ല. എന്നാൽ ശ്രീരാമകൃഷ്ണൻ ഉപസംഹരിക്കുന്നു, ഈശ്വരനോ സത്യമോ ലഭിക്കണമെങ്കിൽ അനുഭവത്തെ പിഴിയണം; ഈശ്വരനോ സത്യമോ ലഭിക്കും.

## 21. ശ്രീരാമകൃഷ്ണൻ: ഒരു ഉദാഹരണം

ഇവിടെയാണ് ആദ്ധ്യാത്മികജീവിതത്തിൽ ശ്രദ്ധയുടെ സ്ഥാനം. ദക്ഷിണേശ്വരത്തെ കാളീക്ഷേത്രത്തിലെ ആരാധകനായി ആദ്ധ്യാത്മികഗവേഷണം തുടങ്ങിയപ്പോൾ ശ്രീരാമകൃഷ്ണൻ സംശയത്തോടും ചോദ്യംചെയ്യലോടും കൂടിയാണ് ആരംഭിച്ചത്.

'അമ്മേ! നീ വാസ്തവത്തിലുണ്ടോ ? ഗ്രന്ഥങ്ങളും ഭക്തന്മാരും പറയുന്നത്, പ്രപഞ്ചത്തിനു പുറകിലുള്ള ശുദ്ധബോധത്തിന്റെ ആനന്ദകരമായ ദിവ്യശക്തി നീയാണെന്നാണ്. ഈ മൺമയീമൂർത്തിയിൽ — ഈ ഭൗതികബിംബത്തിൽ—നിന്നെ ആരാധിക്കാനും നിന്റെ ചിന്മയീരൂപം സാക്ഷാത്കരിക്കാനുമാണ് ഞാൻ ഇവിടെ വന്നിരിക്കുന്നത്. നീ സത്യമാണോ ? ഈ ചഞ്ചലമായ പ്രപഞ്ചത്തിനു പുറകിലുള്ള ശാശ്വതദിവ്യശക്തി യഥാർത്ഥത്തിൽ നീയാണോ? ദയവായി എന്റെ മുമ്പിൽ വരൂ. രാമപ്രസാദനേയും കമലാകാന്തനേയും പോലെയുള്ള ഭക്തകവികൾക്കു മുമ്പിൽ നീ പ്രത്യക്ഷപ്പെട്ടിട്ടുണ്ടെന്നു് ഞാൻ കേട്ടിരിക്കുന്നു. എങ്കിൽ, എന്റെ മുമ്പിലും പ്രത്യക്ഷമാകൂ, ഞാൻ നിന്റെ കുഞ്ഞാണ്. എനിക്കു വഴി കാട്ടാൻ നീയല്ലാതെ മററാരുണ്ട് ?'

ഈ സൃഷ്ടിപരമായ ശ്രദ്ധ, സ്പഷ്ടവും പരിശുദ്ധവുമായ കല്പനയോടുകൂടി ബലിഷ്ഠമായ സത്യപ്രേമത്താൽ ദൃഢീകൃതമാകയും,

സത്യാന്വേഷണത്തിന്റെ ഊർജ്ജസ്വലമായ അച്ചടക്കത്തിനു വിധേയമാകയും ചെയ്തതിന്റെ ഫലമായിട്ടാണ് ആധുനികലോകത്തിന് മതലോകത്തിലെ അസാമാന്യശാസ്ത്രജ്ഞനായ ശ്രീരാമകൃഷ്ണനെ ലഭിച്ചത്.

മതത്തിന്റെ നേർക്ക് ശ്രീരാമകൃഷ്ണന്റെ ഈ സമീപനത്തിൽ ഭാസ്വരമായ ശ്രദ്ധയുടേയും സംശയത്തിന്റേയും യുക്തിചിന്താപരമായ അന്വേഷണത്തിന്റേയും ചോദ്യം ചെയ്യലിന്റേയും സഹവർത്തിത്വം നമുക്കു കാണാം. ഇതുതന്നെയാണ് ഉപനിഷത്തുകൾ മുതൽ ബുദ്ധനിലൂടെ ആധുനികകാലംവരെയുള്ള ഭാരതീയമതപാരമ്പര്യം. ശ്രീരാമകൃഷ്ണന്റെ ശ്രദ്ധ സംശയത്തെ അമർത്തിക്കളഞ്ഞില്ല. മറിച്ച്, അതിനെ കൂടുതൽ പ്രബലവും സൃഷ്ടിപരവും ആക്കുകയാണ് ചെയ്തത്. ഭൗതികശാസ്ത്രത്തിലും സംശയത്തിന്റെ സ്ഥാനം ഇതാണ്. ഇന്ത്യൻ ആദ്ധ്യാത്മികപാരമ്പര്യത്തിന് ആധുനികഭൗതികശാസ്ത്രത്തോടുള്ള ബന്ധവും ഔദാര്യവും ഇതിൽനിന്നും സ്പഷ്ടമാകുന്നു.

## 22. ഇച്ഛാശക്തി: വിശ്വസിക്കാനും വിശ്വസിക്കാതിരിക്കാനും

ശ്രദ്ധയിൽ അധിഷ്ഠിതമായ സംശയം സൃഷ്ടിപരമാകുന്നു. ഇത്തരം സംശയം ആരോഗ്യകരവും ആവശ്യവും ആണ്. എന്നാൽ വെറും സംശയം അഥവാ അനാവശ്യമായ സംശയാധിക്യം നല്ലതല്ല. വിശ്വസിക്കാനുള്ള മനോഭാവം അധികമായാൽ മോശം തന്നെ. എങ്കിൽ സംശയിക്കാനും അവിശ്വസിക്കാനും ഉള്ള മനോഭാവവും ഏറിയാൽ അതേപോലെ നല്ലതല്ല. ഇന്നത്തെ നമ്മുടെ ജനങ്ങൾക്ക് അവിശ്വാസമനോഭാവം അനാരോഗ്യകരമായ തോതിലുണ്ട്. അതുപോലെതന്നെ, പാരമ്പര്യവാദികൾക്ക് വിശ്വസിക്കാനുള്ള മനോഭാവവും വളരെയേറെയുണ്ട്. ഈ അവിശ്വാസമനോഭാവത്തിന്റെ അതിരേകത്തെയാണ് ഞാൻ മുമ്പ് 'സിനിസിസം' എന്നു പറഞ്ഞത്. എന്തും വിശ്വസിക്കാനുള്ള മനോഭാവത്തിന്റെ അതിരേകം വിഡ്ഢിത്തമാവും. ഒരു സിനിക്കിനോടു പറയുക; ഇന്നയാൾ വളരെ സത്യസന്ധനാണ്. അയാൾ ഉടനെ പറയും: ഏയ്! ഞാനതു വിശ്വസിക്കുന്നില്ല. എനിക്കു നല്ല അനുഭവമുണ്ട്. ഒരാൾക്കും സത്യസന്ധനാകാൻ സാധിക്കുമെന്ന് എനിക്കു വിശ്വാസമില്ല. ഇത്തരം 'അവിശ്വാസമനോഭാവത്തിന്റെ ക്രൂരമായ അതിരേകമാണ് സിനിസിസം.' സിനിക്കിന് ഭൗതികശാസ്ത്രജ്ഞനോ ആദ്ധ്യാത്മികസാധകനോ ഗുരുവോ ആകാൻ സാധിക്കയില്ല. കോളറ, വസൂരി, കുഷ്ഠം പോലെയുള്ള ഗൗരവതരങ്ങളായ രോഗങ്ങളെക്കാൾ മാരകമായ മനോരോഗമാണത്. അത് സൃഷ്ടിപരതയുടെ മരണവും ആന്തരികമനുഷ്യന്റെ ദാരിദ്ര്യവും സൂചിപ്പിക്കുന്നു. അയാൾക്ക് പുതിയൊരു സത്യം ഗ്രഹിക്കാനോ ഒരു പുതിയ ജീവിതമൂല്യം അനുഭവവേദ്യമാക്കാനോ കഴിയുകയില്ല. സത്യവും ഈ ജീവിതത്തിന്റെ അർത്ഥവും അന്വേഷിക്കാനുള്ള പ്രേരണതന്നെ അയാളിൽ ശ്വാസംമുട്ടി മരിച്ചുപോയിരിക്കും; ഈ അന്വേഷണ

ത്വരയും അതിന്റെ പുറകിലുള്ള ശ്രദ്ധയുമാണ് ശാസ്ത്രത്തിന്റേയും മതത്തിന്റേയും ജീവരക്തം. സർ ആർഥർ എഡിങ്ടന്റെ വാക്കുകളിൽ സയൻസ് ആന്റ് ദി അൺസീൻ വേൾഡ്,(പു: 54):

'അന്വേഷണമനോഭാവം മുമ്പിൽ വെയ്ക്കാതെ നിങ്ങൾക്ക് യഥാർത്ഥശാസ്ത്രത്തിന്റെയോ മതത്തിന്റേയോ മനോഭാവം മനസ്സിലാകയില്ല.'

## 23. വിശ്വാസവും മീൻചൂണ്ടയുടെ ദൃഷ്ടാന്തവും

ഈ സത്യത്തേയും മതങ്ങളിലെ ധ്യാനപ്രക്രിയയേയും പ്രതിപാദിക്കുന്ന ശ്രീരാമകൃഷ്ണന്റെ ഒരു ദൃഷ്ടാന്തമാണ് മീൻപിടുത്തം. നാം മീൻപിടിക്കാനാഗ്രഹിക്കുന്നു. ചൂണ്ടവടിയുടെ നൂലററത്തുള്ള ചൂണ്ടയിൽ ഒരിര കുരുക്കിവെച്ച്, അതു് കായലിലിട്ട്, ശാന്തമായി കാത്തിരിക്കുന്നു. നാം കായലിൽ മീനൊന്നും കണ്ടിരിക്കയില്ല. എങ്കിലും കായലിൽ മീനുണ്ടെന്നുള്ള ഒരു മൗലികവിശ്വാസം നമുക്കുണ്ട്. കാരണം, മററുള്ളവർ അവിടെ മീൻപിടിച്ചിട്ടുള്ളതായി നാം കേട്ടിരിക്കുന്നു. ചിലപ്പോൾ നാം വളരെനേരം അങ്ങനെ ഇരിക്കും. ഒന്നുരണ്ടു മണിക്കൂർ കഴിഞ്ഞിട്ടും നമുക്കു മീൻ കിട്ടിയില്ലെങ്കിലും, കായലിൽ മീനില്ലെന്നു നാം തീരുമാനിക്കുന്നില്ല. ഉപനിഷത്തിലെ ശ്രദ്ധസ്വ സോമ്യ എന്ന മുമ്പുദ്ധരിച്ച പ്രബോധനം നാം ചെവിക്കൊള്ളുന്നു; പിറേറ ദിവസവും വരുന്നു. നമുക്ക് അന്നും മീനൊന്നും കിട്ടുന്നില്ലെങ്കിലും; നാം വീണ്ടും വീണ്ടും അവിടെ ചൂണ്ടയിടുകയും പരിശ്രമം തുടർന്നുകൊണ്ടിരിക്കയും ചെയ്യും. നമ്മുടെ ദൃഢപ്രയത്നത്തെ താങ്ങിനിർത്തുന്നതെന്താണ് ? കായലിൽ മീനുണ്ട് എന്ന അടിസ്ഥാനവിശ്വാസം. മററുള്ളവർ അവിടെ മീൻപിടിച്ചിട്ടുണ്ട് എന്ന അറിവ് ആ വിശ്വാസത്തെ ബലപ്പെടുത്തുന്നു. അവിടെ മീനുണ്ട് എന്നാണല്ലോ അതിന്റെ അർത്ഥം. നമുക്കതു കിട്ടിയിട്ടില്ല. നാം തുടർന്നു ശ്രമിക്കും; ക്ഷമയോടെ കാത്തിരിക്കും. ഈ സൃഷ്ടിപരമായ വീക്ഷണവും തത്പ്രേരിതമായ പ്രവർത്തനവും ആണ് ശാസ്ത്രത്തിലേയും മതത്തിലേയും എല്ലാ കണ്ടുപിടുത്തങ്ങൾക്കും അടിസ്ഥാനം.

ഉപനിഷദ്‌ഋഷിമാർ ഈയിനത്തിൽപ്പെടുന്നു. മനുഷ്യാത്മാവിന്റേയും ഈശ്വരന്റേയും സത്യം അന്വേഷിക്കുന്നതിൽ അവർ വർഷങ്ങളോളം ദൃഢമായി പരിശ്രമിച്ചു; മനുഷ്യസാദ്ധ്യങ്ങളല്ലാത്ത പ്രതിബന്ധങ്ങൾ അഭിമുഖീകരിച്ചു; ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചു; മനസ്സിനെ ശാന്തമാക്കി; ഇന്ദ്രിയമനസ്സുകളുടെ ശക്തികളെ കേന്ദ്രീകരിച്ച് ആന്തരികലോകത്തിൽ പാഞ്ഞുകയറി. അവസാനം സാഫല്യ

കികങ്ങളായ ആദ്ധ്യാത്മികസത്യങ്ങൾ കണ്ടുപിടിച്ചു. അതിൽക്കൂടി അവക്കും മാനവരാശിക്കും ആനന്ദമുളവായി. അവർ കണ്ടുപിടിച്ച സത്യങ്ങൾ വേദാന്തത്തിലും ബുദ്ധമതത്തിലും കൂടി നമുക്കു ലഭ്യമായിരിക്കുന്നു.

ശ്രീരാമകൃഷ്ണന്റെ ദൃഷ്ടാന്തം തുടരട്ടെ; വളരെ നേരം കാത്തിരുന്നതിനുശേഷം, ജലനിരപ്പിൽ കിടക്കുന്ന പൊങ്ങു വിറയ്ക്കുന്നതായി നാം കാണുന്നു. താഴെയുള്ള അദൃശ്യസംഭവങ്ങളുടെ ഒരു ദൃശ്യസൂചനയാണതു്. ഒരു മീൻ ഇരയിൽ കടിക്കുന്നുണ്ടാവും. പക്ഷേ, പെട്ടെന്നു് അതു പൊയ്ക്കളയുന്നു. നാം ഇനിയും കാത്തുകാത്തിരിക്കുന്നു. അതുമൂലം നമ്മുടെ ശ്രദ്ധയുടെ ബലം വദ്ധിക്കുന്നതേയുള്ളു. അടുത്തപ്രാവശ്യം പൊങ്ങു വിറയ്ക്കുന്നതു നാം കാണുന്നു; വടിയിൽ വലിച്ചിൽ അനുഭവപ്പെടുന്നു; ഒരു വലിയ മീൻ ഇര വിഴുങ്ങിയതായി നാം അനുമാനിക്കുന്നു. നാം ചൂണ്ട വലിക്കുന്നു. അതാ, ഒരു മീൻ നമ്മുടെ കയ്യിൽ ! ആദ്ധ്യാത്മികജീവിതത്തിലാണെങ്കിൽ, നാം മനസ്സിന്റെ ചൂണ്ടയിൽ കൊരുക്കുന്ന ഇരയാണു് ഈശ്വരഭക്തിയും സ്വഭാവശുദ്ധിയും, അന്വേഷണത്തിലുള്ള ആത്മാത്ഥതയും. ഇവയ്ക്കു മാത്രമേ ഈശ്വരനെ ആകഷിക്കാൻ പററൂ.

അഗ്രഗാമികളായ ഋഷിമാരുടെ ഈ കഠിനപ്രക്രിയ മികവുററ അദ്ധ്യാത്മശാസ്ത്രത്തിന്റെ മധുരഫലം നല്കിയതിനെ കഠോപനിഷത്തു് വിവരിക്കുന്നുണ്ടു് (IV-1) അവിടെ ഗുരുവായ യമൻ ബാലശിഷ്യനായ നചികേതസ്സിനെ ഉപദേശിക്കുന്നു:

> പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ;
> തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ
> കശ്ചിത് ധീരഃ പ്രത്യഗാത്മാനം ഐക്ഷത്
> ആവൃത്തചക്ഷുഃ അമൃതത്വം ഇച്ഛൻ.

'സ്വയംഭൂവായ ഈശ്വരൻ ഇന്ദ്രിയങ്ങളേയും മനസ്സിനേയും ബഹിർഗമനസ്വഭാവമായ ആദ്യദൗർഗ്ഗുണത്തോടുകൂടിയാണു് സൃഷ്ടിച്ചതു്. അതുകൊണ്ടു് ജീവികൾ ബാഹ്യവസ്തുക്കളെ കാണുന്നുണ്ടെങ്കിലും, അനശ്വരമായ അന്തരാത്മാവിനെ കാണുന്നില്ല. ധീരനായ ഒരന്വേഷകൻ, അമരത്വം നേടാൻ ആഗ്രഹിച്ചുകൊണ്ടു് ഇന്ദ്രിയങ്ങളും മനസ്സും ഉള്ളിലേയ്ക്കു തിരിച്ചു് അന്തരാത്മാവിനെ സാക്ഷാത്കരിച്ചു'.

## 24 ശ്രദ്ധയും ദൃഢപരിശ്രമവും

ഭൗതികശാസ്ത്രത്തിലും സത്യാന്വേഷണത്തിനു് ഇത്തരം വെല്ലുവിളികളും തടസ്സങ്ങളും നൈരാശ്യങ്ങളും നേരിടേണ്ടിവരും;

അന്തിമവിജയം നേടുന്നതിനു് ഇത്തരം ധൈര്യവും ദൃഢപരിശ്രമവും വേണ്ടിവരും. ശാസ്ത്രത്തിന്റെ ഏതു വിജയകരമായ കണ്ടുപിടുത്തത്തിന്റേയും പുറകിൽ പല നൈരാശ്യങ്ങളും പരാജയങ്ങളും ഉണ്ടാവും. മാഡം ക്യൂറിയുടെ ഉദാഹരണംതന്നെ എടുക്കുക. റേഡിയം കണ്ടുപിടിക്കയും വേർതിരിച്ചെടുക്കയും ചെയ്ത ആ മഹദ്ഗവേഷണത്തിനുപുറകിൽ നിരാശാജനകമായ എത്രയോ അനുഭവങ്ങളുണ്ടായിരുന്നു. ശരിയായ സജ്ജീകരണങ്ങളില്ലാത്ത ഒരു ഈറൻ ഇരുട്ടുമുറിയിൽ ആ മഹതി വർഷങ്ങളോളം നടത്തിയ പ്രവർത്തനം ഭാരതീയ പാരമ്പര്യമനുസരിച്ചുള്ള തപസ്സുതന്നെയായിരുന്നു. ആ കഠോര സാധനയിൽ അവക്കു് മഹാശാസ്ത്രജ്ഞനായ ഭർത്താവിന്റെ സഹായവും പ്രോത്സാഹനവും മാത്രമേ ഉണ്ടായിരുന്നുള്ളു. ഭൗതികശാസ്ത്രത്തിലേയും മതശാസ്ത്രത്തിലേയും രീതികളും മനോഭാവങ്ങളും തമ്മിൽ എത്രകണ്ടു് ഉററബന്ധമുണ്ടെന്നു് നമുക്കു് ഇതിൽനിന്നറിയാം. ഇത്തരം ധീരവും സുദൃഢവുമായ തപസ്സിന്റെ ലക്ഷണങ്ങൾ ഗൗഡപാദർ മാണ്ഡൂക്യകാരികയിലെ ഒരു ശ്ലോകത്തിൽ (III-41) വിവരിക്കുന്നുണ്ടു്:

ഉത്സേക ഉദധേർ യദ്വത് കുശാഗ്രേണൈകബിന്ദുനാ
മനസോ നിഗ്രഹസ്തദ്വത് ഭവേദ് അപരിഖേദതഃ.

'മനസ്സിന്റെ അച്ചടക്കം ധീരവും ഖേദരഹിതവുമായ ദൃഢനിശ്ചയത്തോടെ പിൻതുടരേണ്ടിയിരിക്കുന്നു. ഒരു കുശാഗ്രംകൊണ്ടു് തുള്ളി തുള്ളിയായി ജലം എടുത്തുകളഞ്ഞു് സമുദ്രം മുഴുവൻ വററിച്ചുകളയാം എന്നുള്ള ദൃഢനിശ്ചയംപോലെയാണിതു്.'

അതുകൊണ്ടു് ശുദ്ധശാസ്ത്രത്തിന്റേയും മതത്തിന്റേയും പുറകിലുള്ള മനോഭാവം ഒന്നുതന്നെയാണു്. ദൃഢപരിശ്രമത്തോടുകൂടിയ സത്യാന്വേഷണമനോഭാവമാണതു്. അന്വേഷണരംഗം വ്യത്യസ്തമെന്നേയുള്ളു. ഭൗതികശാസ്ത്രം ഭൗതികപ്രപഞ്ചത്തിൽ സത്യം അന്വേഷിക്കുന്നു. ഇന്ദ്രിയങ്ങളും തത്സഹായകങ്ങളായ ഉപകരണങ്ങളും പ്രകടമാക്കുന്ന ഭൗതികലോകമാണതു്. എന്നാൽ മതശാസ്ത്രസാധകൻ സത്യം അന്വേഷിക്കുന്നതു് ഇന്ദ്രിയാതീതമായ അനുഭവരംഗത്താണു്. തൈത്തിരീയോപനിഷത്തു് (2.9) പറയുന്നതുപോലെ 'യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ'— (എവിടെ നിന്നു് വാക്കുകളും ഇന്ദ്രിയങ്ങളും മനസ്സും അതിനെ പ്രാപിക്കാതെ തിരിച്ചുപോരുന്നുവോ) അതാണു് മതത്തിന്റെ അന്വേഷണരംഗം. ആത്മാവും ഈശ്വരനും ഈയിനത്തിൽപ്പെടുന്നു. ഉപനിഷദ്ഋഷിമാർമുതൽ ശ്രീരാമകൃഷ്ണൻവരെയുള്ളവരുടെ സുദീർഘപരീക്ഷണങ്ങളും സത്യാപനങ്ങളും ഭാരതത്തിനു സംഭാവനചെയ്തിട്ടുള്ള അമൂല്യമായ സമ്പത്താണിതു്.

## 25 സത്യാന്വേഷണതപസ്സ് ശാസ്ത്രത്തിലും മതത്തിലും

അതായത്, ഇന്ത്യയിൽ മതരംഗത്ത് ഒരു സിദ്ധാന്തത്തിലോ വിശ്വാസപ്രമാണത്തിലോ വിശ്വസിക്കുക എന്നതല്ല പ്രശ്നം. ആത്മാവിനേയും ഈശ്വരനേയും പററിയുള്ള സത്യത്തെ പരീക്ഷിക്കയും അനുഭവിക്കയും ആണ് ഇവിടെ പ്രധാനം. വിശ്വാസം ഒന്നുമല്ല. 'ഞാൻ വിശ്വസിക്കുന്നു' എന്ന് ഏതു വിഡ്ഢിക്കും പറയാം. അയാൾ വിശ്വസിക്കുന്നുമുണ്ടാവാം. വർഷങ്ങൾക്കുശേഷവും അതേ പൊട്ടക്കുളത്തിലായിരിക്കും അയാളുടെ വാസം. ആ വിശ്വാസം അയാളുടെ സ്വഭാവത്തിലോ മാനുഷികബന്ധങ്ങളിലോ യാതൊരു മാററവും വരുത്തിക്കാണുകയില്ല. ഒരു സ്ഥാവരമായ ഭക്തിയും ഒരു ആരാമമായ വിശ്വാസവും മാത്രം പ്രദാനംചെയ്യുന്ന രീതി യഥാർത്ഥ മതശാസ്ത്രം പിൻതുടരുന്നയാൾ സ്വീകരിക്കയില്ല. അയാൾ തന്റെ വിശ്വാസത്തെ ചോദ്യം ചെയ്യും. അതുകൊണ്ട് പരീക്ഷണം നിർവഹിക്കും. ഒരു യഥാർത്ഥവിശ്വാസമായി അതിനെ പരിണമിപ്പിക്കാതെ അയാൾ അടങ്ങുകയില്ല. ഭാരതചരിത്രം ഇത്തരം സാധകരുടെ വിവരണങ്ങൾ നിറഞ്ഞതാണ്. അവർ സമൂഹത്തിന്റെ പല നിലവാരങ്ങളിലും വർഗ്ഗങ്ങളിലും നിന്നു വന്നവരായിരിക്കും. എന്നാൽ സാധനയിലൂടെ യഥാർത്ഥവിശ്വാസികളായ ഭക്തന്മാരായിത്തീർന്നവരായിരിക്കും. ഇവരാണ് മതരംഗത്തെ ശാസ്ത്രീയഗവേഷകർ. ആനുഷംഗികമായി ഇതു് ഒരു സത്യംകൂടി വെളിവാക്കുന്നു: ഒരു സ്വതന്ത്രസമൂഹത്തിൽ ജാതിയുടെയോ വർഗ്ഗത്തിന്റെയോ വിദ്യാഭ്യാസത്തിന്റെയോ വരുമാനത്തിന്റെയോ ഏതു നിലവാരത്തിൽനിന്നുവേണമെങ്കിലും ഇത്തരം ശാസ്ത്രീയമനസ്സുകളും മതമനസ്സുകളും ഉയരുകയും പുഷ്ഫലമാകയും ചെയ്യാം. ഈശ്വരപ്രകാശം അനുഭവപ്പെടുന്നതിനുമുമ്പായി അവർ ധ്യാനിച്ചു, പ്രാർത്ഥിച്ചു; സംഘർഷങ്ങളും ദുരിതങ്ങളും സഹിച്ച് വർഷങ്ങളോളം ഭക്തിപൂർവ്വം പണിയെടുക്കുകയും ജീവിക്കയും ചെയ്തു. ഭൗതികശാസ്ത്രത്തിന്റെ കണ്ടുപിടുത്തങ്ങൾക്കുപുറകിലും ഇത്തരം തപസ്യയുണ്ട്. മാഡം ക്യൂറിയുടെ ഉദാഹരണം മുമ്പു ചൂണ്ടിക്കാണിച്ചല്ലോ. നമ്മുടെ കുട്ടികൾക്ക് ശുദ്ധശാസ്ത്രത്തിൽ നല്കുന്ന പരിശീലനം കാലക്രമേണ അവരെ ശുദ്ധമതത്തിനും യോഗ്യരാക്കിത്തീർക്കും. ശാസ്ത്രത്തിലെ സത്യാന്വേഷണം വെറും കാണലിനെ നിരീക്ഷണമാക്കിമാററിക്കൊണ്ട് ഇന്ദ്രിയങ്ങളിൽനിന്നു തുടങ്ങുന്നു. ഇന്ദ്രിയങ്ങളേയും മനസ്സിനേയും സത്യാന്വേഷണത്തിനു യോജിച്ച ഉപകരണങ്ങളാക്കാൻ പരിശീലിപ്പിക്കയും സ്വഭാവവൈശിഷ്ട്യം നേടുകയുമാണ് വിദ്യാഭ്യാസം. മതമോ, ഈ വിദ്യാഭ്യാസത്തിന്റെ തുടർച്ചയാകുന്നു.

## 26. അടിസ്ഥാന ശാസ്ത്രവിദ്യാഭ്യാസം

നമ്മുടെ കുട്ടികൾക്ക് ഇത്തരം വിദ്യാഭ്യാസം എത്രമാത്രം ലഭിക്കുമോ അത്രമാത്രം കൂടുതൽ മാനസിക പരിശീലനം നേടിയവർ ദേശീയ പ്രവർത്തനത്തിന്റെ എല്ലാ രംഗങ്ങളിലും നമുക്കു ലഭിക്കും. എന്നാൽ ഇന്നു്, നാം ആ നിലവാരത്തിലെത്തിയിട്ടില്ല. നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസം കുട്ടികളുടെ തലച്ചോറിൽ എന്തോ ഒക്കെ കുത്തിത്തിരുകുന്നു എന്നല്ലാതെ, ഇന്ദ്രിയങ്ങളേയും മനസ്സിനേയും പരിശീലിപ്പിക്കുന്നില്ല. നമ്മുടെ സർവ്വകലാശാല ബിരുദധാരികളിൽപ്പോലും – ശാസ്ത്രബിരുദധാരികളിൽപ്പോലും ഈ നിരീക്ഷണശക്തി തുലോം പരിമിതമാകുന്നു. സ്വതന്ത്രമായി ചിന്തിക്കുന്നതിനും തീരുമാനമെടുക്കുന്നതിനും വിധി നിർണ്ണയിക്കുന്നതിനും ഉള്ള ശക്തി അതിലും പരിമിതമാണു്. നമ്മുടെ രാജ്യത്തിനു വേണ്ടതു് വെറും ശാസ്ത്രബിരുദധാരികളല്ല; ശാസ്ത്രീയ പരിശീലനം നേടിയ മനസ്സുകളാണു്. അവരിൽനിന്നും മതേതരവും ആദ്ധ്യാത്മികവുമായ രംഗങ്ങളിൽ ഭീമശക്തികൾ ഉയർന്നുവരണം. ഇന്ത്യയിലെ കോടാനുകോടിജനങ്ങളെ ഉണർത്താനും ഉയർത്താനും കഴിവുള്ള ഉള്ളിൽതട്ടുന്ന ഒരു സ്പർശം അത്തരം മനസ്സുകളിൽ നിന്നേ ഉണ്ടാവൂ. അളവിലും എണ്ണത്തിലും നാം വലിയവരാണു്. എന്നാൽ ഗുണപരമായി നോക്കുമ്പോൾ ഏററവും ചെറിയവരും. നമ്മുടെ ദേശീയമനസ്സിനു് ശ്രദ്ധാപരിശീലനം നല്കേണ്ടതുണ്ടു്, അതിൽനിന്നാണു് സൃഷ്ടിപരമായ കല്പനാശക്തിയും വിമർശനാത്മകമായ ചിന്താശക്തിയും ഉരുത്തിരിയേണ്ടതു്.

ഇതാണു് അടിസ്ഥാനശാസ്ത്രവിദ്യാഭ്യാസം. പ്രൈമറി ഘട്ടംമുതൽ ഇത്തരം വിദ്യാഭ്യാസം നമ്മുടെ കുട്ടികൾക്കു ലഭിക്കണം. അവരെ ആവേശം കൊള്ളിക്കത്തക്ക കഥകൾ ഭൗതികശാസ്ത്രചരിത്രത്തിൽനിന്നെടുത്തു പഠിപ്പിക്കേണ്ടതായുണ്ടു്. ഉദാഹരണമായി, നീരാവിശക്തി നിരീക്ഷണംചെയ്ത വാട്സ് എന്ന ബാലന്റെ കഥ. വാട്സ് ഒരു ദിവസം മററു കുടുംബാംഗങ്ങളോടൊപ്പം പ്രാതലിനിരിക്കയായിരുന്നു. അമ്മ ഭക്ഷണം തയ്യാറാക്കിക്കൊണ്ടിരുന്നു. ചായതിളപ്പിക്കുന്ന കെററിൽ അടുപ്പത്തിരിക്കുന്നു. വെള്ളംതിളയ്ക്കുന്നു, കുട്ടി ഈ കെററിൽ കാണുന്നു, കെററിലിന്റെ അടപ്പു് ചാടുന്നതും കാണുന്നു, അയാൾ അതു കാണുക മാത്രമല്ല, നിരീക്ഷണം ചെയ്യുകയായിരുന്നു. അതൊരു വിശേഷപ്രതിഭാസമായി അയാൾക്കു തോന്നി. അമ്മ മകനെ ഭക്ഷണത്തിനു വിളിച്ചു. പക്ഷേ മകൻ കേട്ടില്ല. അയാളുടെ മനസ്സു് തന്റെ മുമ്പിലുള്ള ആ ഒരേയൊരു പ്രതിഭാസത്തിൽ കേന്ദ്രീകരിച്ചിരുന്നു. ആ നിരീക്ഷണത്തിലൂടെ അയാളുടെ ഭാവന ആ പ്രതിഭാസ

ത്തിന്റെ അത്ഥവത്തയെ കണ്ടെത്തി. ആവിയിൽ ശക്തി അഥവാ ഊജ്ജം അടങ്ങിയിരിക്കുന്നു. അതാണു് അടപ്പിനെ ചാടിക്കുന്നതു്. ആ ഊർജ്ജത്തിനെ മെരുക്കിയെടുത്തു് മനുഷ്യസേവനത്തിനുപയോഗിക്കാം. ഈ അനുഭവത്തിൽനിന്നാണു് ആവിയന്ത്രം കണ്ടുപിടിക്കപ്പെട്ടതു്. ആവിയന്ത്രം ആധുനികവ്യാവസായികവിപ്ലവത്തിന്റെ പ്രഥമഘട്ടത്തിലെ ഒരു പ്രധാനപ്പെട്ട ഉപകരണമായിരുന്നു. ഇതിൽനിന്നുതന്നെയാണു് സ്റ്റീവൻസൺ പിന്നീടു് റെയിൽവേ എൻജിൻ കണ്ടുപിടിച്ചതു്. ശാസ്ത്രീയജിജ്ഞാസയും നിരൂപണപരമായ നിരീക്ഷണപാടവവും സത്യസ്നേഹവും നമ്മുടെ വിദ്യാത്ഥികളിൽ ആവേശിപ്പിച്ചാൽ, ഭാരതത്തിൽ ഏററവും ആവശ്യമായ ശാസ്ത്രീയ – സാമൂഹിക ആദ്ധ്യാത്മിക–വിപ്ലവം ഉടലെടുക്കുമെന്നുള്ളതു് നിസ്തക്കമാണു്.

## 27. ഒരു ആധുനിക ഭാരതീയ ശാസ്ത്രജ്ഞന്റെ ദൃഷ്ടാന്തം

നമ്മുടെ രാജ്യത്തു് ശാസ്ത്രീയവും ആദ്ധ്യാത്മികവുമായ അന്വേഷണരംഗത്തെ അദ്ഭുതകരമായ ആധുനികദൃഷ്ടാന്തമാണു് ആന്ധ്രപ്രദേശിലെ പരേതനായ ഡാ. യെല്ലപ്രാഗഡ സുബ്ബറാവുവിന്റേതു്. കുറെ വഷങ്ങൾക്കുമുമ്പു് ന്യൂ ഡൽഹിയിലെ അമേരിക്കൻ റിപ്പോട്ടറിൽ (ജൂൺ 11, 1952) ഇദ്ദേഹത്തിന്റെ കഥ വായിച്ചപ്പോൾത്തന്നെ ഞാൻ ആവേശഭരിതനായിത്തീന്നു. നമ്മുടെ രാജ്യം ഒരു ശാസ്ത്രീയരാഷ്ട്രമായിത്തീരണമെങ്കിൽ നമ്മുടെ വിദ്യാത്ഥികളിൽ സുബ്ബറാവു–മനോഭാവം വളർത്തേണ്ടതാണെന്നു് എനിക്കു തോന്നി. സുബ്ബറാവുവിന്റേതുപോലുള്ള സത്യസ്നേഹവും അന്വേഷണകൗതുകവും മാനവസ്നേഹവും നമ്മുടെ ലക്ഷോപലക്ഷം യുവാക്കളിൽ ഉണത്തിവിടേണ്ടതുണ്ടു്. എന്താണു് ഇദ്ദേഹം ചെയ്തതു്? മദ്രാസിൽ സ്കൂൾ വിദ്യാത്ഥിയായിരുന്നപ്പോൾ സുബ്ബറാവു സമത്ഥനായിരുന്നു, എന്നാൽ ദരിദ്രനും. അദ്ദേഹത്തിന്റെ സഹോദരൻ സ്പ്രൂ എന്ന രോഗം ബാധിച്ചു കിടപ്പിലായി. ഈ രോഗം ചികിത്സാവിധേയമല്ലാത്ത ഒരു മാറാരോഗമായിരുന്നു അന്നു്. സഹോദരൻ പ്രതിദിനം മരണവക്ത്രത്തിലേയ്ക്കു നീങ്ങുന്നതു് സുബ്ബറാവു കണ്ടു. ആ യുവാവിന്റെ ഭാവന കത്തിക്കാളി: എന്റെ സഹോദരൻ എന്തിനു മരിക്കണം? ഈ രോഗത്തിനു പ്രതിവിധി ഇല്ലെന്നോ? ഈ രോഗത്തിനൊരു പ്രതിവിധി കണ്ടുപിടിക്കാൻ ഉടൻതന്നെ സുബ്ബറാവു സ്വന്തംമനസ്സിൽത്തന്നെ ആത്മസമപ്പണം ചെയ്തു. അച്ചടക്കത്തിന്റേയും പഠനഗവേഷണത്തിന്റേയും സാധനകൾ മരണംവരെ അദ്ദേഹം തുടരുകയായിരുന്നു. വാല്മീകിരാ

മായണത്തിലും മററു പല ഭാരതീയസാംസ്കാരികഗ്രന്ഥങ്ങളിലും പുകഴ്ത്തപ്പെടുന്ന തപഃസ്വാദ്ധ്യായങ്ങളുടെ സംഗമമായിരുന്നു ആ ജീവിതം.

ഒരു സാധു സ്നാതംവിദ്യാത്ഥിയെടുത്ത എത്ര ഗംഭീരമായ പ്രതിജ്ഞ! അതിൻെറ പുറകിൽ സത്യസ്നേഹവും മനുഷ്യസ്നേഹവും ധൈര്യവും ഉണ്ടായിരുന്നതുകൊണ്ടു്, അതു് ഒരു അപക്വമനസ്സിൻെറ അലസമായ ഒരു തീരുമാനമായിരുന്നില്ല. അദ്ദേഹത്തിൻെറ ജീവിതം ആ നിശ്ശബ്ദമായ പ്രതിജ്ഞയിൽപ്പെട്ടു് മനുഷ്യാത്മാവിൻെറ ഒരു സൽഗ്ഗാത്മകപ്രയാണമായിത്തീൎന്നു. ശാസ്ത്രീയവും ആദ്ധ്യാത്മികവുമായ പല പ്രവൎത്തനങ്ങളിലും സത്യസ്നേഹവും മനുഷ്യസ്നേഹവും കൈകോൎത്തുപിടിച്ചു മുന്നേററുണ്ടു്, ആധുനിക സർജറിയിലെ ആൻടിസെപ്ററിക്കു് ഉപയോഗങ്ങളും പെൻസിലിൻ കണ്ടുപിടുത്തവും ഇത്തരത്തിൽപ്പെട്ടവയത്രേ. രണ്ടായിരത്തിഅഞ്ഞൂറു വഷംമുമ്പു് ബുദ്ധഗയയിലെ ബോധിവൃക്ഷച്ചുവട്ടിലിരുന്നു ധ്യാനിച്ചുകൊണ്ടു് ഗഹനങ്ങളായ ആദ്ധ്യാത്മികതത്ത്വങ്ങൾ കണ്ടുപിടിക്കാൻ ബുദ്ധനെ സഹായിച്ചതു് അദ്ദേഹത്തിൻെറ അപാരമായ കാരുണ്യമായിരുന്നു. സത്യവും അഹിംസയും ആയുധങ്ങളായുള്ള മഹാത്മാഗാന്ധി കാരാഗൃഹത്തിലേയ്ക്കു പോയതു് തൻെറ രാജ്യത്തെ കോടാനുകോടി ജനങ്ങളെ രാഷ്ട്രീയമായ കാരാഗൃഹത്തിലും നിസ്സഹായാവസ്ഥയിലും നിന്നു രക്ഷിക്കാനായിരുന്നല്ലൊ.

മെട്രിക്കുലേഷൻ പാസായതിനുശേഷം, യുവാവായ സുബ്ബറാവുവിനെ ചില സുഹൃത്തുക്കളാണു്, മെഡിക്കൽകോളേജ് പഠനത്തിൽ സഹായിച്ചതു്. എം. ബി. ബി. എസ്സും., എം. എസ്സും. ജയിച്ചതിനുശേഷവും ആ പ്രതിജ്ഞ അദ്ദേഹത്തിൻെറ മനസ്സിൽ മായാതെ കിടന്നിരുന്നു. അതുകൊണ്ടു് മദ്രാസിലെ പഠനത്തിനുശേഷം അദ്ദേഹം ഗവേഷണം തുടരാൻ ആഗ്രഹിച്ചു. എന്നാൽ ഇന്ത്യയിൽ അന്നു് ആവശ്യമായ ഗവേഷണസൗകര്യങ്ങൾ എവിടെ? അതുകൊണ്ടു് 1923-ൽ അദ്ദേഹം ആദ്യം യു. കെ. യിലേയ്ക്കും പിന്നീടു് അമേരിക്കയിലേയ്ക്കും പോയി. അവിടെ ഹാർവാർഡ് സർവ്വകലാശാലയിലെ ഒരു ഗവേഷണസംഘത്തിൽചേൎന്നു. ഗവേഷണത്തോടൊപ്പം കഠിനമായി പരിശ്രമിച്ചു് ബയൊകെമിസ്ട്രിയിൽ ബിരുദം നേടി. അക്കാലത്തു് ചെലവുകൾ നിർവഹിക്കാൻവേണ്ടി അദ്ദേഹം കൂലിപ്പണിപോലും ചെയ്തിരുന്നു. അതിനുശേഷം 1940-ൽ അമേരിക്കൻ സൈയാനാമിഡ് കമ്പനിയുടെ ലെഡർലെ ലാബറട്ടറീസിൽ ഗവേഷണം നടത്താനുള്ള ക്ഷണം അദ്ദേഹം സ്വീകരിച്ചു. ആ ഔഷധഗവേഷണശാലയുടെ ഉടമസ്ഥരെ അദ്ദേഹത്തിൻെറ കഴിവുകളും ഉത്സാഹവും ഹഠാദാകർഷിച്ചു. 1942 ൽ അദ്ദേഹം ഒരു കൂട്ടം

ശാസ്ത്രജ്ഞന്മാരുടെ ഗവേഷണത്തിന്റെ നിർദ്ദേശകനായി നിയമിക്കപ്പെട്ടു.

ഗവേഷണം വർഷങ്ങളോളം തുടന്നു. ടൺ കണക്കിനു് ലിവർ ഉപയോഗിക്കപ്പെട്ടു. മററു ശാസ്ത്രീയ ഗവേഷകരെയെന്ന പോലെ, നിരാശയും മടപ്പും അദ്ദേഹത്തേയും ബാധിക്കാതിരുന്നില്ല. എങ്കിലും അവസാനം അല്പം ഫോളിക് ആസിഡ് വേർപ്പെടുത്തിയെടുക്കാൻ അദ്ദേഹത്തിനു സാധിച്ചു. പിന്നീടു് 1945 ൽ ഒരുകൂട്ടം ഗവേഷകർ മഞ്ഞനിറത്തിലുള്ള പൊടിയുടെ രൂപത്തിൽ അതേ സിംഥററിക് ഫോളിക് ആസിഡ് പരീക്ഷണശാലയിൽ ഉദ്പ്പാദിപ്പിക്കയുണ്ടായി. അതു് ഒരു വലിയ കണ്ടുപിടിത്തമായിരുന്നു. ആ ഔഷധം ആസ്പത്രികളിലെ രോഗികളിൽ പ്രയോഗിച്ചുനോക്കിയപ്പോഠം ഫലം അദ്ഭുതാവഹമായിരുന്നു. പിന്നീടു് ആ മാറാരോഗത്തിന്നുള്ള കൈകണ്ട ഔഷധമായി അതു് കമ്പോളത്തിലിറങ്ങുകയായി.

ഈ കണ്ടുപിടിത്തത്തിന്റെ പെരുമ തന്റെ വ്യക്തിപരമായ നേട്ടമായി അദ്ദേഹം ഒരിക്കലും പ്രഖ്യാപിച്ചില്ല. നേട്ടം ഗവേഷണസംഘത്തിന്റേതായിത്തന്നെ അദ്ദേഹം പ്രഖ്യാപിച്ചു. പിന്നീടു് അദ്ദേഹത്തിന്റെ ഗവേഷണസംഘം മററൊരു അദ്ഭുതൗഷധമായ ഓറിയോമൈസിൻ വികസിപ്പിച്ചെടുത്തു. ഈ വർഷങ്ങളിലെല്ലാം അദ്ദേഹം തന്റെ സമ്പാദ്യം പാവങ്ങളുടെ ദുരിതം അകററാനായി സംഭാവന ചെയ്തിരുന്നു. ഡാ. യെല്ലപ്രാഗഡ സുബ്ബറാവു 1948 ൽ 52-ാം വയസ്സിൽ അമേരിക്കയിൽവെച്ചു് നിര്യാതനായി. തന്റെ പ്രവർത്തനങ്ങളിലൂടെ കോടാനുകോടി ജനങ്ങൾക്കു് സുഖജീവിതം ഉറപ്പുവരുത്തിയതിനുശേഷമാണു് ആ പ്രകാശം അണഞ്ഞതു്.

ലെഡർലെ ലാബറട്ടീസ് ഗുജറാത്തിലെ ബൽസാറിലുള്ള തങ്ങളുടെ ഗവേഷണശാലയിൽ ഡാ. സുബ്ബാറാവുവിന്റെ അർദ്ധകായ പ്രതിമ സ്ഥാപിച്ചു് അദ്ദേഹത്തിന്റെ സ്മരണയെ നിലനിർത്തുകയുണ്ടായി. ശാസ്ത്രജ്ഞൻ, അദ്ധ്യാപകൻ, തത്ത്വശാസ്ത്രജ്ഞൻ, മനുഷ്യസ്നേഹിയെന്നെല്ലാം അദ്ദേഹത്തെ വാഴ്ത്തുന്ന ഒരു വിവരണം ആ പ്രതിമയുടെ താഴെ രേഖപ്പെടുത്തീട്ടുണ്ടു്. അവസാനം ഇപ്രകാരം കൊത്തിവെച്ചിരിക്കുന്നു: സയൻസ് സിംപ്ലി പ്രൊലോംഗ്സ് ലൈഫ്; റിലിജിയൻ ഡീപ്പെൻസ് ഇററു്. 'ശാസ്ത്രം ജീവിതത്തെ സുദീർഘമാക്കുന്നു എന്നേയുള്ളു. മതം അതിനെ ഗഹനമാക്കുന്നു.'

മഹാഭാരതത്തിന്റെ ഉദ്യോഗപർവ്വത്തിൽ വിദുല എന്ന രാജ്ഞി തന്റെ പുത്രൻ സംജയകുമാരനെ ഉപദേശിക്കുന്ന ഒരു ഭാഗമുണ്ടു്. അതിങ്ങനെയാണു്:

'മുഹൂർത്തം ജ്വലിതം ശ്രേയോ, ന തു ധൂമായിതം ചിരം.'

'ഒരിത്തിരിനേരം കത്തിക്കാളുകയാണ് ശ്രേയസ്കരം, ചിരകാലം പുകഞ്ഞുകൊണ്ടിരിക്കയല്ല.' ഡാ. സുബ്ബറാവുവിൻെറ ധന്യജീവിതം ഈ തത്ത്വത്തെ ഉദാഹരിക്കുന്നു.

ഈ ദൃഷ്ടാന്തം ഞാൻ നല്കിയിട്ടുള്ളത് ശ്രദ്ധശാസ്ത്രത്തിന് വിമർശന പരമായ യുക്തിയോടൊപ്പം അഗാധമായ ശ്രദ്ധയും സമ്പന്നമായ ഭാവനയും അതിൽനിന്നുളവാകുന്ന മനുഷ്യത്വവും ആവശ്യമാണെന്നു കാണിക്കുവാനാണ്. നമ്മുടെ മതത്തിൻെറ ഭക്തിപാരമ്പര്യത്തിൽ ഇത്തരം ഭാവനയും ജ്ഞാനപാരമ്പര്യത്തിൽ വിമർശനപരമായ യുക്തിയും ധാരാളമുണ്ട്.

## 28. ഹനുമാൻ: ഒരു പുരാതന ദൃഷ്ടാന്തം

വിശ്വാസത്തിനും ഭാവനയ്ക്കും ശരിയായ അച്ചടക്കം നല്കുകയാണ് ജ്ഞാനത്തിൻെറ ലക്ഷ്യം. ഇവ മൂന്നുംചേർന്ന് സാമൂഹ്യബോധത്തോടുകൂടിയ ഇച്ഛാശക്തിയായി സമർപ്പിതവും ധീരവുമായ കർമ്മത്തിലേയ്ക്ക് നയിക്കണം. ഇതാണ് ഗീതയിലെ ബുദ്ധിയോഗത്തിൻെറ സമഗ്രമായ ആദ്ധ്യാത്മികത്വം.

നമ്മുടെ ദേശീയ ആദ്ധ്യാത്മികപാരമ്പര്യത്തിൽ സമഗ്രമായ ഈ ബുദ്ധിയോഗത്തിൻെറ ഏററവും നല്ല ദൃഷ്ടാന്തങ്ങളിലൊന്നാണ് ഹനുമാൻ. അദ്ദേഹം ഭാവനാസമ്പന്നനായ ഭക്തനും, നമ്മുടെ രാമനാമസ്തോത്രങ്ങളിൽ, ബുദ്ധിമതാം വരിഷ്ഠം 'ബുദ്ധിമാന്മാരിൽ ശ്രേഷ്ഠൻ' എന്നു പുകഴ്ത്തപ്പെടുന്ന ജ്ഞാനിയും ആണ്. അനുഭൂതിയിലും ഭാവനയിലും അധിഷ്ഠിതമായ ഭക്തി ഒരു വശത്ത്; മറുവശത്ത് യുക്തിയിലും വിവേകത്തിലും അടിയുറച്ച ജ്ഞാനം. രണ്ടുംചേർന്ന്, ബലിഷ്ഠവും സമർപ്പിതവുമായ ഇച്ഛാശക്തിയുടെ പിൻബലമുള്ള സുധീരമായ കർമ്മമായി പ്രകടമാകുന്നു. ഭഗവദ്ഗീത ഉപദേശിക്കുന്നതനുസരിച്ച്, യഥാർത്ഥഭക്തൻ സ്പഷ്ടമായ ചിന്തയുടേയും സമ്പന്നമായ ഭാവനയുടേയും ബലിഷ്ഠമായ ഇച്ഛാശക്തിയുടേയും സമന്വയമാകുന്നു. ഭാരതത്തിലെ സനാതനധർമ്മത്തിൻെറ അഥവാ ശാശ്വതമതത്തിൻെറ ഗഹനമായ ഉപദേശം ഇതുതന്നെ. വിഡ്ഢിത്തം നിറഞ്ഞ ഏതു വിശ്വാസവും അന്ധവിശ്വാസവും മതമല്ല. മാനുഷികപരാമർശമോ ഗുണപാഠമോ ആദ്ധ്യാത്മികസന്ദേശമോ ഉൾക്കൊള്ളാത്ത 'കാക്കരം-പീക്കരം' കഥകളൊന്നും മതത്തിൻെറ ഭാഗമല്ല. വിലകുറഞ്ഞ ജാലവിദ്യകളിലും അദ്ഭുതപ്രവർത്തനങ്ങളിലും വിശ്വസിക്കയെന്നതും മതത്തിൻെറ ഭാഗമല്ല.

അമൃതത്വത്തിന്റേയും ദിവ്യത്വത്തിന്റേയും അന്വേഷണത്തിൽ മനുഷ്യമനസ്സിന്റെ ഗഹനമായ സാധനയാണ് മതം. അതിന് സത്യത്തിന്റെ ഐന്ദ്രിയമായ ബാഹ്യാവരണത്തെ ഭേദിച്ച് അകത്തേയ്ക്കു കടക്കേണ്ടിയിരിക്കുന്നു. പ്രാരംഭഘട്ടങ്ങളിൽ നാം ഇതു് തേടുന്നതു് ഭൗതികശാസ്ത്രത്തിന്റെ അച്ചടക്കത്തിലൂടെയും, അഹങ്കാരത്തെ വികസിപ്പിക്കുന്ന സാമൂഹിക-രാഷ്ട്രീയ അച്ചടക്കത്തിന്റെ നീതിശാസ്ത്രത്തിലൂടേയും ആണ്. അങ്ങനെ മനുഷ്യന്റെ മാനസിക-സാമൂഹികപരിണാമവും തദനുബന്ധങ്ങളായ സത്സ്വഭാവം, സ്നേഹം, സമർപ്പണമനോഭാവം, സേവനം മുതലായവയും സംജാതമാകുന്നു. എന്നാൽ ഏററവും ആഴത്തിലുള്ള ഉത്തമസത്യം സാക്ഷാത്കരിക്കപ്പെടുന്നതു് മതത്തിന്റെ പരീക്ഷണപരമായ മാനത്തിലും ഉന്നതതരമായ അദ്ധ്യാത്മശാസ്ത്രരംഗത്തുമാണ്. ഇതു് ഏവരുടേയും ജന്മാവകാശമാകുന്നു. സത്യം മനുഷ്യന്റെ ഉള്ളിൽ അനന്തശാശ്വതമായ ആത്മാവായും, പുറത്തു് അനന്തബ്രഹ്മമായും പ്രകൃതിയിലും മനുഷ്യനിലും നിറഞ്ഞിരിക്കുന്ന അദ്വിതീയമായ ആത്മാവായും സാക്ഷാത്കരിക്കപ്പെടുന്നു.

## 29 അന്തർവേധനത്തിന്റെ ഉപായങ്ങളും ഫലങ്ങളും

ആ സത്യത്തെ ഈ കണ്ണുകൾ എങ്ങനെ കാണും? ഈ കാതുകൾ എങ്ങനെ കേൾക്കും? ഈ ഇന്ദ്രിയങ്ങളോ അവയുടെ ബന്ധനത്തിലുള്ള മനസ്സോ അതിനെ പ്രകടമാക്കാൻ ശക്തമല്ല. എന്നാൽ ശുദ്ധവും ഏകാഗ്രീകൃതവും, തന്നിൽത്തന്നെ ശുദ്ധമായ ഭാവനയേയും ശുദ്ധമായ ജ്ഞാനത്തേയും ശുദ്ധമായ ഇച്ഛയേയും സമന്വയിപ്പിച്ചതുമായ മനസ്സ് ബുദ്ധിയായിത്തീരുന്നു. ഈ ബുദ്ധി സത്യത്തിന്റെ ഉള്ളിലേയ്ക്കു കടന്നുചെല്ലും. കഠോപനിഷത്തിൽ യമൻ നചികേതസ്സിനോടു പ്രതിപാദിക്കുന്നതുപോലെ (കഠോപനിഷത്തു് VI.7-9):

> ഇന്ദ്രിയേഭ്യഃ പരം മനോ മനസഃ സത്ത്വം ഉത്തമം.
> സത്ത്വാദ് അധി മഹാൻ ആത്മാ മഹതോ അവ്യക്തം ഉത്തമം.

'ഇന്ദ്രിയങ്ങളേക്കാൾ പരം (മഹത്ത്വമുള്ളതു്) ആണ് മനസ്സ്. മനസ്സിനേക്കാൾ ബുദ്ധി പരം ആണ്. ബുദ്ധിയേക്കാൾ പരമാണ് മഹത് (വിശ്വമനസ്സ്). മഹത്തിനേക്കാൾ പരമാണ് അവ്യാകൃതമായ പ്രകൃതി.'

> അവ്യക്താത് തു പരഃ പുരുഷോ വ്യാപകോ അലിംഗ ഏവ ച
> യം ജ്ഞാത്വാ മുച്യതേ ജന്തുഃ അമൃതത്വം ച ഗച്ഛതി.

'അവ്യക്തമായ പ്രകൃതിയേക്കാൾ പരമാണ് പുരുഷൻ (ആത്മാവു്). അതു് സർവ്വവ്യാപിയും യാതൊരു സൂചനയും ഇല്ലാത്തതുമാണ്

ആത്മാവിനെ അറിഞ്ഞ് മനുഷ്യൻ മുക്തനാകുന്നു. അമൃതത്വത്തേയും പ്രാപിക്കുന്നു.'

ന സംദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാ മനീഷാ മനസാ അഭിക്ൢപ്തോ
യ ഏതദ് വിദുഃ അമൃതാസ്തേ ഭവന്തി.

'അവൻെറ രൂപം ദർശനപരിധിയിൽപ്പെടുന്നില്ല. കണ്ണുകൊണ്ട് അവനെ ആർക്കും കാണാൻ സാധിക്കയില്ല. ബുദ്ധിയുടെ നിയന്ത്രണത്തിലുള്ള മനസ്സുകൊണ്ട് ഹൃദയാകാശത്തിൽ അവൻ സാക്ഷാത് കൃതനാകുന്നു. ഇതു് അറിയുന്നവൻ അനശ്വരനാകുന്നു.'

ശരീരത്തെ വെട്ടിമുറിച്ചു പരിശോധിച്ചാലും ആത്മാവിനെ കാണുകയില്ല. കാരണം അവൻ ദ്രഷ്ടാവാണ്, ദൃശ്യമല്ല. ഭൗതിക ശാസ്ത്രം ഇവിടെ പ്രസക്തമല്ല. അതിൻെറ പ്രവൃത്തി ശുദ്ധശാസ്ത്രരംഗത്തുമാത്രമാണ്. ദൃശ്യലോകത്തിൻെറ അന്വേഷണയാത്രകഴിഞ്ഞു്, മാനവഗവേഷകനെ അജ്ഞാതവും ജ്ഞാനയോഗ്യവുമായ ദൃക്കിൻെറ അനന്തസമുദ്രക്കരയിൽ ഗവേഷണം നടത്താനായി എത്തിച്ചു കഴിഞ്ഞാൽ ഭൗതികശാസ്ത്രത്തിൻെറ പ്രവൃത്തി ശുദ്ധശാസ്ത്രരംഗത്തിൽ അവസാനിക്കും. ആത്മാവിനെ സാക്ഷാത്കരിക്കുന്നതു് സാന്മാർഗ്ഗികസത്സ്വഭാവത്തിൻേറയും ഇന്ദ്രിയമനസ്സുകളുടെ ഊർജ്ജം ഉള്ളിലേയ്ക്കു തിരിച്ചുവിടുന്നതിൻേറയും അടിസ്ഥാനത്തിലുള്ള ഒരു ജീവിതവ്യാപ്തിയായ പ്രയത്നത്തിൻെറ ഫലമാണ് എന്നു് അവസാനത്തെ ശ്ലോകം പറയുന്നു.

ഇന്ത്യൻ പാരമ്പര്യമനുസരിച്ച് ഇന്ദ്രിയരംഗത്തു് ശ്രുതിക്കു് (ഉപനിഷത്തുകൾക്കു്) അധികാരമില്ല. അവിടം ഭൗതിക ശാസ്ത്രത്തിൻെറ അധികാരപരിധിയിൽപ്പെടുന്നു. ശരീരത്തിനു രോഗം ബാധിച്ചാൽ ഔഷധശാസ്ത്രത്തിൻെറ സഹായം തേടണം. അതു് ആധുനിക അലോപ്പതിയോ യോഗസഹായത്തോടു കൂടിയ മാനസിക ചികിത്സയോ ആയുർവേദമോ പ്രകൃതി ചികിത്സയോ ആകാം. മുറിവൈദ്യന്മാരുടെയോ മാന്ത്രികന്മാരുടെയോ അടുക്കൽ ചികിത്സയ്ക്കായി പോകുന്നതു് വിഡ്ഢിത്തരമാണ്. എന്നാൽ രോഗം ആദ്ധ്യാത്മികമാകുമ്പോൾ ഹിന്ദുപാരമ്പര്യമനുസരിച്ചു പറഞ്ഞാൽ കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സര്യങ്ങളെന്ന ഷഡ്വൈരികളെക്കൊണ്ടുള്ള ശല്യമാകുമ്പോൾ, ആദ്ധ്യാത്മികശാസ്ത്രത്തിൻെറ സഹായം തേടണം. ആഹാരവും വസ്ത്രവും ആവാസവും ലഭിക്കാൻ ഭൗതികശാസ്ത്രത്തെ ആശ്രയിക്കണം. എന്നാൽ സ്നേഹം, ദയ, കരുണ, സമർപ്പണമനോഭാവം, ശാന്തി, സംതൃപ്തി ഇവയൊക്കെ ലഭിക്കുന്നതിനു് മനുഷ്യൻ ആന്തരികജീവിതശാസ്ത്രത്തെ ആശ്രയിക്കണം. അതാണ് മതം അഥവാ അദ്ധ്യാത്മ ശാസ്ത്രം.

ഭൗതികശാസ്ത്രരംഗത്തിൽ നാം ഇന്ദ്രിയങ്ങളേയും അതു നല്കുന്ന വിവരങ്ങളേയും ആശ്രയിക്കുന്നു. എന്നാൽ മതശാസ്ത്രത്തിൽ ഇന്ദ്രിയങ്ങളേയും ഇന്ദ്രിയനിഷ്ഠമായ മനസ്സിനേയും അതു പ്രകടമാക്കുന്ന ലോകത്തേയും നാം മാററിനിർത്തുന്നു. അദ്ധ്യാത്മശാസ്ത്രത്തിലെ വിശിഷ്ടക്രിയയത്രേ ധ്യാനം. ധ്യാനത്തിൽ നാം ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രണവിധേയമാക്കുന്നു. ഇവിടെ അവയെക്കൊണ്ട് ഒന്നും നേടാനില്ല. അവ പ്രകടമാക്കുന്ന സത്യമല്ല നാം ഇവിടെ അന്വേഷിക്കുന്നത്. ആ സത്യം മാത്രമേയുള്ള എന്നിരിക്കട്ടെ; അപ്പോൾ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കയും മനസ്സിനെ ശാന്തമാക്കയും ചെയ്യുന്നതിൽ അർത്ഥമില്ല. അവയെ പൂർണ്ണമായും തുറന്നുവിടുകയും അവയുടെ ശക്തികളെ ബാഹ്യലോകത്തിൽ വിതറുകയുമാണ് വേണ്ടത്. 'സാധാരണജീവിതത്തിൽ' നാം ചെയ്യുന്നതും ഇതുതന്നെ. എന്നാൽ കൂടുതൽ ഗഹനവും വിസ്തൃതവും അധികം സാർത്ഥകവുമായ ഒരു സത്യം, ഇന്ദ്രിയശക്തികൾക്കും മനുഷ്യവ്യക്തിത്വത്തിനും അതീതമായി വർത്തിക്കുന്നുണ്ടെന്നും നമ്മെ കാത്തിരിക്കുന്നുണ്ടെന്നും നമുക്കു തോന്നുന്നു. അതിനെ സ്പർശിക്കാനായി നാം ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കുന്നു. ഈ പ്രവർത്തനങ്ങൾക്ക് നമ്മുടെ പാരമ്പര്യത്തിൽ ദമമെന്നും പേർ പറയുന്നു. ജൈവപരിണാമത്തിന്റെ ദീർഘദിശയിൽ പ്രകൃതി നേടിയ ഭൗതികമായ ഹോമിയോസ്റ്റസിസ്സിന്റെ മാനസികപക്ഷമാണിവ.

ആധുനികഭൗതികശാസ്ത്രം പുതിയ വസ്തുക്കളായ ബോധത്തിനേയും അഭിമുഖീകരിക്കയാണെന്നുള്ളത് ന്യൂക്ളിയർ ഫിസിക്സ് തന്നെ വ്യക്തമാക്കുന്നുണ്ട്. ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രമാണെങ്കിൽ, മാനവദശയിലെത്തിയ ജൈവപരിണാമം ഉന്നതതരമായ മാനസിക-സാമൂഹികപരിണാമത്തെ ചൂണ്ടിക്കാണിക്കുന്നതായി പ്രഖ്യാപിക്കുന്നു. യുദ്ധാനന്തരകാലത്തെ മററു ശാസ്ത്രശാഖകളും ഈ വഴിക്കാണ് നീങ്ങുന്നത്. എച്ച്. ഷിപ്പർജസ് എഴുതിയ 'ആസ്പെക്ട്സ് ഓഫ് ആൻ അപ്ഹിവൽ ഇൻ മെഡിസിൻ' എന്ന ലേഖനം (സീമൻസ് എലക്ട്രോ മെഡികാ ജർണ്ണൽ 5-19-ാം ലക്കം. പു. 300) ഇങ്ങനെ പറയുന്നു:

'നാം പ്രപഞ്ചത്തെ കണ്ടുപിടിക്കയും ചന്ദ്രന്റെ പുറകിൽ എത്തിപ്പെടുകയും ചെയ്തേയുള്ളു. അപ്പോഴേയ്ക്കു്, മറെറാരു പ്രപഞ്ചം, അതായത് പ്രകൃതിയുടെ അന്തർഭാഗം അഥവാ മുമ്പു പറയാറുള്ളതുപോലെ ആത്മാവിന്റെ രാജ്യം നമ്മെ കാത്തിരിക്കുന്നു. 'ഉള്ളിലും ഒരു പ്രപഞ്ചമുണ്ട്" എന്നു ഗേഥ പറഞ്ഞതുപോലെ. വാസ്തവത്തിൽ ഇവിടെയുള്ളത് ഒരനേകപ്രപഞ്ചമാണ്. നമ്മുടെ ആധുനിക പ്രപഞ്ചസൃഷ്ടി ഒരു പ്രപഞ്ചങ്ങളേയല്ല, അനേകം പ്രപഞ്ചത്തേയാണ് കാണിക്കുന്നത്. ഈ രണ്ടാം സഹസ്രാബ്ദത്തിന്റെ അവസാ

ന്ഘട്ടത്തിൽ നാം രണ്ടാമതൊരു പ്രബോധപ്രകാശത്തിന്റെ നടുവിലാണെന്ന തോന്നുന്നു.

മുമ്പു സൂചിപ്പിച്ചതുപോലെ, സർ ചാററൽസ് ഷെറിങ്ടൺ 'മാൻ ആൻറ് ഹിസ് നേച്ചർ' എന്ന വിഷയത്തെ പുരസ്കരിച്ചുള്ള ഗിഫോർഡ് പ്രസംഗപരമ്പരയിൽ ആധുനിക സ്നായുശാസ്ത്രത്തെ ഭൂതംപോലെ പിടികൂടുന്ന ഈ മനസ്സിൻേറയും ബോധത്തിൻേറയും രഹസ്യത്തെ ചൂണ്ടിക്കാണിച്ചിരിക്കുന്നു. (പുറം 266, പെൻഗ്വിൻ പതിപ്പ് 1951):

'മനസ്സ്', നമ്മുടെ വിശിഷ്ടലോകത്തിൽ ഒരു ഭൂതത്തിനെപ്പോലെയാണ്. അദൃശ്യവും അസ്പൃഷ്ടവുമായ ആ സത്വത്തിന്ന് പുറവരപോലുമില്ല. അതൊരു വസ്തുവേ അല്ല. അതിന്ന് ഇന്ദ്രിയങ്ങളുടെ സ്ഥിരീകരണമില്ല. അതു് എന്നെന്നേയ്ക്കുമായി അങ്ങനെ നില്ക്കുകയും ചെയ്യും.'

ഇതോടൊപ്പം 'വസ്തു' രഹസ്യത്തെപ്പററി സർ ആർഥർ എഡിംഗ്ടൺ പറയുന്നതു് വായിക്കുന്നതും രസകരമാണ് 'ദി നേച്ചർ ഓഫ് ദി ഫിസിക്കൽ വേൾഡ്'' എന്ന തലക്കെട്ടിലുള്ള ഗിഫോർഡ് പ്രസംഗപരമ്പരയുടെ മുഖവുരയിൽനിന്നു്:

'ഭൗതിക ലോകത്തിൽ നാം കാണുന്നതു് ഒരു പരിമിത ജീവിതത്തിൻെറ നിഴൽനാടകംപോലെയാണ്. എൻെറ കൈമുട്ടിൻെറ നിഴൽ മേശയുടെ നിഴലിന്മേൽ നില്ക്കുന്നു. മഷിനിഴൽ നിഴൽകടലാസിൽ ഒഴുകുന്നു... ഭൗതികശാസ്ത്രം വെറും നിഴലുകളുടെ ലോകത്തെ പുരസ്കരിച്ചുള്ളതാണെന്ന ബോധം ഈ അടുത്തകാലത്തുണ്ടായ ശാസ്ത്രീയമുന്നേററങ്ങളിൽ ഏററവും പ്രധാനമായ ഒന്നാണ്.

## 30 സ്ഥാവരമായ മതഭാവവും ഊർജ്ജസ്വലമായ ആദ്ധ്യാത്മികതയും

വേദാന്തം അങ്ങനെ നേടീട്ടുള്ള അന്തർവേധനത്തിൻെറ വെളിച്ചത്തിൽ, ഇന്ത്യയുടെ ഉറച്ച അഭിപ്രായം, ഭൗതികശാസ്ത്രത്തിലായാലും മതശാസ്ത്രത്തിലായാലും അന്വേഷണം സത്യത്തിനും മാനസസംതൃപ്തിക്കും വേണ്ടിയാണെങ്കിൽ ശ്രദ്ധയും യുക്തിയും പരസ്പരം സഹകരിക്കണമെന്നും, അവ തമ്മിൽ ഒരിക്കലും സംഘട്ടനമുണ്ടായിക്കൂടെന്നും ആകുന്നു. സത്യാന്വേഷണത്തിനും മാനവസംതൃപ്തിക്കും അതു കൂടിയേതീരൂ. നിങ്ങളുടെ യുക്തിയെ എത്രമാത്രം ബലപ്പെടുത്താമോ അത്രയും മതജീവിതത്തിനു നല്ലതു്. എന്തു വിഡ്ഢിത്തവും ആവേശകരമായ ഭാവനയും ഭക്തിയല്ല. ഭക്തിക്കു വിഷയമായ ഈശ്വരൻെറ നേക്കുള്ള അനുഭൂതിയാണ് ഭക്തി. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഭക്തനാകൂ; ബൊക്കനാകണ്ടാ, അഥവാ വിഡ്ഢിയാകണ്ടാ.' നമ്മുടെ രാജ്യത്തു് ഭക്തന്മാരായി കരുതപ്പെടുന്ന ധാരാളം വിഡ്ഢികളുണ്ടു്.

ജ്ഞാനബലവും യുക്തിബലവും ഇല്ലാത്തതാണതിനു കാരണം. ഇത്തരം ഭക്തന്മാരെയാണ് ആഡംബരപ്രിയരായ ഗുരുക്കന്മാരും അദ്ഭുതകൃത്യങ്ങൾ വില്ക്കുന്നവരും വഞ്ചിക്കുന്നത്. യഥാർത്ഥ ഭക്തന്മാരെ ആർക്കും വഞ്ചിക്കാൻ സാധിക്കയില്ല. എന്നാൽ നമ്മുടെ രാജ്യത്ത് ഞാൻ ഇന്നു കാണുന്നത് പല ഭക്തന്മാരും ഇത്തരം വഞ്ചനയ്ക്കിരയാകുന്നതായിട്ടാണ്. അവർ വഞ്ചിക്കപ്പെടാൻ പററിയ മനോഭാവമുള്ളവരാണ്. അവർ അവരുടെ മതജീവിതത്തിൽ ജ്ഞാനവും യുക്തിയും ഉപേക്ഷിച്ചിരിക്കുന്നു. അവർ സത്യതല്പരരല്ല. അവർക്ക് താത്പര്യമുള്ളത് മതപരമായ ഭാവുകത്വത്തിലോ അമ്പരപ്പിലോ ആണ്. മതം ശാസ്ത്രമാണെന്നും, ശാസ്ത്രമെന്ന നിലയിൽ അത് ഏതു ഭൗതിക ശാസ്ത്രത്തേയുംപോലെ യുക്തിയിലും ശ്രദ്ധയിലും അധിഷ്ഠിതമാണെന്നും നമ്മുടെ ജനങ്ങൾ മനസ്സിലാക്കിയാൽ, നമ്മുടെ രാജ്യത്ത് ഊർജ്ജസ്വലമായ ആദ്ധ്യാത്മികത്വത്തിന്റെ രൂപത്തിലുള്ള മതം വളർന്നു പന്തലിക്കുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല. അതോടൊപ്പം മതമാണെന്നുതെററിദ്ധരിച്ചതും, ഇന്നത്തെ ബഹളം നിറഞ്ഞതും ബാഹ്യ പ്രദർശനവുമായ സ്ഥാവരഭക്തിയും, ഭക്തിയുടെ തൊങ്ങൽ വെച്ച ഭൗതികത്വവും, കൊഴിഞ്ഞുപോകയും ചെയ്യും.

## 31 വിശ്വാസ-യുക്തികളും അദ്ഭുതവ്യാപാരവും.

ശ്രദ്ധയിലും യുക്തിയിലും അനുഭവത്തിലും അധിഷ്ഠിതമായ മതം, ജനങ്ങൾ ജാലവിദ്യയുടേയും അദ്ഭുതകൃത്യങ്ങളുടേയും പിമ്പേ ഓടുന്നിടത്തോളംകാലം വളരുകയില്ല. ജനങ്ങൾ യഥാർത്ഥ മാമ്പഴവും ജാലവിദ്യയിലെ മാമ്പഴവും വേർതിരിച്ചറിയണം. മതത്തെ ജാലവിദ്യയോടും മന്ത്രവാദത്തോടും യോജിപ്പിക്കയെന്നാൽ അതിനെ ശുദ്ധമേ ആഭാസമാക്കിത്തീർക്കുകയെന്നാണർത്ഥം അങ്ങനെ ചെയ്താൽ മതം മരിക്കും. വിശ്വാസത്തിലും യുക്തിയിലും വസ്തുതയിലും അധിഷ്ഠിതമായി മന്ത്രവാദത്തിൽനിന്നും വേർതിരിഞ്ഞതിനുശേഷമേ, ആധുനികശാസ്ത്രത്തിനു വികസിക്കാൻ സാധിച്ചുള്ളു; മതശാസ്ത്രവും അങ്ങനെ ചെയ്യേ പററൂ. സ്വഭാവശക്തി നിർഭയത്വം, ശാന്തി, സ്നേഹം, സേവനം, സമർപ്പണഭാവം ഇതൊക്കെയാണ് മതശാസ്ത്രത്തിന്റെ യഥാർത്ഥ 'മന്ത്രവാദവും ജാലവിദ്യയും.' ഭൗതികശാസ്ത്രത്തിന്റെ മന്ത്രവാദവും ജാലവിദ്യയുമെന്നാൽ സ്പഷ്ടമായ ചിന്തയും മനുഷ്യന്റെ സർവ്വതോമുഖമായ ക്ഷേമവും സാങ്കേതിക വിദ്യയുടെ അദ്ഭുതങ്ങളുമാകുന്നു.

ഭാരതത്തിലെ മഹാന്മാരായ ആദ്ധ്യാത്മികഗുരുക്കന്മാർ, ആധുനികഭൗതികശാസ്ത്രത്തിലെന്നപോലെ, പരീക്ഷിതവും പരീക്ഷണവിധേയമാക്കാവുന്നതുമായ സത്യം പഠിപ്പിക്കുന്നവരാണ്. ഇത്തരം സത്യങ്ങളാണ് ഉപനിഷത്തുക്കളും ഗീതയും, ബുദ്ധനേയും ശ്രീരാമകൃഷ്ണനേയും സ്വാമി വിവേകാനന്ദനേയും പററിയുള്ള ഗ്രന്ഥങ്ങളും നല്കുന്നത്.

ഏതുപദേശവും സ്വീകരിക്കുന്നതിനുമുമ്പായി യുക്തിപൂർവ്വം പരിശോധിക്കണമെന്ന് ബുദ്ധൻ ഉദ്ബോധിപ്പിച്ചിരുന്നു. ഞാൻ ഇന്ത്യയിലേയും വിദേശങ്ങളിലേയും ഏതു സദസ്സിലും ചൂണ്ടിക്കാണിക്കുവാൻ ആഗ്രഹിക്കുന്ന ഒരാശയമാണിതു്. കാലാമന്മാരോടുള്ള ഉദ്ബോധനമെന്ന പേരിൽ അതു് ബൗദ്ധസാഹിത്യത്തിൽ പ്രസിദ്ധമാകുന്നു. രഹസ്യത്തെപ്പററി ബുദ്ധൻ പറഞ്ഞ ആശയവും. ഇന്ത്യയിലെ എല്ലാ വിദ്യാർത്ഥികളും സ്മരിക്കേണ്ടതാണു്. അങ്ങനെയായാൽ ഇവിടെ ഭൗതികലോകത്തിലും ആദ്ധ്യാത്മികലോകത്തിലും ഒരു സമഗ്രവിപ്ലവം സംജാതമാകും. ബുദ്ധൻ ആനന്ദനെ അഭിസംബോധന ചെയ്തുകൊണ്ടു പറഞ്ഞു: തഥാഗതനു് (ബുദ്ധനു്) രഹസ്യമൊന്നുമില്ല. ബുദ്ധൻെറ ഉപദേശങ്ങൾ പരസ്യമായിട്ടായിരുന്നു. 'വരൂ. നോക്കൂ. വരൂ, നോക്കൂ' എന്നു് അദ്ദേഹം എപ്പോഴും പറയുമായിരുന്നു.

തുടന്നു് ബുദ്ധൻ പറഞ്ഞു: രഹസ്യം മൂന്നു കാര്യങ്ങൾക്കേയുള്ളു, ആനന്ദ, എന്താണവ ? പുരോഹിതന്മാരുടെ ജ്ഞാനം, അസത്യമായ സിദ്ധാന്തം, കൂടാതെ വേശ്യകൾ, ഇവ ഗൗരവമുള്ള വാക്കുകളാണു്. ബുദ്ധൻെറ ഈ രണ്ടു പ്രബോധനങ്ങളും നമ്മുടെ ജനങ്ങൾ ശരിയായി ഗ്രഹിക്കുമെങ്കിൽ, ഭാരതത്തിൽ യഥാർത്ഥമായ മതവും യഥാർത്ഥമായ ഭൗതികശാസ്ത്രവും വിടരും.

## 32. ഉപസംഹാരം

വേദാന്തത്തിൽ മനസ്സിലാക്കപ്പെടുന്നതനുസരിച്ചു്, മതത്തിനും ശാസ്ത്രത്തിനും പൊതുവായ ഒരു പരിശീലനമാണു് ശാസ്ത്രീയ മനോഭാവവും, വീക്ഷണവും, സത്യാവേശവും, നിഗമനങ്ങളെ സത്യാപനം ചെയ്യുന്നതിലുള്ള ഊന്നലും. ഒരു ശാസ്ത്രജ്ഞൻ തൻെറ ഗവേഷണശാലയിൽ ഒരു സത്യം കണ്ടുപിടിക്കുന്നു. അതു് ഒരു ശാസ്ത്രജേണ്ണലിൽ പ്രസദ്ധീകരിക്കപ്പെടുന്നു. മറെറാരു ശാസ്ത്രഗവേഷകൻ അതു പരിശോധിച്ചു് സത്യാപനം ചെയ്യുന്നു. എന്നാലും പോരാ. ഇനിയും പലരും അതു പരീക്ഷിച്ചു നോക്കുന്നു. എന്നിട്ടു് അവസാനം ആ ആശയം സ്ഥിരീകരിക്കപ്പെട്ട ശാസ്ത്രീയസത്യമായി പുറത്തു വരുന്നു. നമ്മുടെ ഉപനിഷത്തുക്കളിൽ മതസത്യങ്ങളെപ്പററിയുള്ള രീതികളും ഇതുപോലെയായിരുന്നു. ഒരു മഹർഷി മനുഷ്യൻെറ ഭൗതികവും സ്നായുപരവും മാനസികവുമായ മാനങ്ങളുടെ പിന്നിൽ അവൻെറ ദിവ്യകേന്ദ്രത്തെ കണ്ടുപിടിക്കുന്നു. അതിനു് ആത്മാവു് എന്ന പേർ നല്കുന്നു. മറെറാരു മഹർഷി ഈ ആശയത്തെ ഒരു വെല്ലുവിളിയെന്ന നിലയിൽ സ്വീകരിച്ചു പരീക്ഷിച്ചുനോക്കി സത്യമാ

ണെന്നു ബോധ്യപ്പെടുന്നു. അങ്ങനെ പല മഹർഷിമാരുടേയും പരീക്ഷണങ്ങളിൽ വിജയം വരിച്ച് അവസാനം മനുഷ്യനെ സംബന്ധിച്ച ഒരു നിത്യസത്യമായി പ്രഖ്യാപിക്കപ്പെടുന്നു. ഒടുക്കം അതു് മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമായി അംഗീകരിക്കപ്പെടുന്നു. തത് ത്വം അസി — 'അതു് നീ ആകുന്നു' എന്ന പ്രഖ്യാപനത്തിൽ മനുഷ്യന്റെ അനന്തമാനമാണു് പ്രകടമാകുന്നതു്. ഇന്ദ്രിയങ്ങൾക്കു് വെറും പരിമിതനായ, ജൈവമനുഷ്യനായി തോന്നുന്ന, അതേ മനുഷ്യന്റെ അനന്തമായ മാനം ഇങ്ങനെ പ്രഖ്യാപിക്കപ്പെടുമ്പോൾ, അതു് ഒരാളുടെ അഭിപ്രായമോ വ്യക്തിപരമായ വീക്ഷണമോ അല്ല. അതു് മനുഷ്യനെപ്പററിയുള്ള അഥവാ എല്ലാ മനുഷ്യരേയും പററിയുള്ള ഗഹനതമമായ സത്യമാണു്. ആർക്കും ഇതു പരീക്ഷിച്ച് സ്വയം ബോധ്യപ്പെടുകയും ചെയ്യാം. കാരണം ശങ്കരാചാര്യർ ബ്രഹ്മസൂത്രഭാഷ്യത്തിൽ പറയുന്നതുപോലെ, ഇതു് വസ്തുതന്ത്രജ്ഞാനമാകുന്നു. 'യഥാർത്ഥത്തിലുള്ള വസ്തുവിനെ സംബന്ധിച്ച അറിവാകുന്നു.'

അതുകൊണ്ടു് അതിന്റെ സന്ദേശം—വേദാഹമേതം—'ഞാൻ ഇതു സാക്ഷാത്കരിച്ചിരിക്കുന്നു' എന്നാണു്. ഞാൻ അതു് അറിഞ്ഞിരിക്കുന്നു എന്നല്ല പ്രഖ്യാപനം. ഉപയോഗിച്ച ഭാഷ ശ്രദ്ധിക്കുക. പരീക്ഷിച്ച് സത്യമാണെന്നു ബോധ്യപ്പെടുകയും, ആർക്കും വീണ്ടും ബോധ്യപ്പെടാവുന്നതുമായ സത്യം പ്രഖ്യാപിക്കപ്പെടുന്നതെങ്ങനെയെന്നു ശ്രദ്ധിക്കുക. മൂവായിരം കൊല്ലം മുമ്പു് ഉപനിഷത്കാലംമുതൽ നമ്മുടെ കാലഘട്ടത്തിൽ ശ്രീരാമകൃഷ്ണൻവരെ ഇന്ത്യൻ ആദ്ധ്യാത്മികതയുടെ ആധികാരികമനോഭാവവും ഭാഷയും ഇതാണു്. അതിന്റെ നിരന്തരമായ ഊർജ്ജസ്വലതയും, പുരാതനവും ആധുനികവുമായ ശാസ്ത്രങ്ങളുടേയെല്ലാം വിമർശാത്മകയുക്തിമനോഭാവത്തെ മനസ്സിലാക്കാനും ആസ്വദിക്കാനും സ്വാഗതം ചെയ്യാനും ഉള്ള അതിന്റെ കഴിവും, ഈ മനോഭാവത്തിന്റെ ഫലമാണു്.

# 16

## മതവും അന്വേഷണബുദ്ധിയും *

### 1. ഉപക്രമം.

മതത്തിന്മേൽ ആധുനികചിന്തയുടെ സ്വാധീനത്തെപ്പററിയുള്ള പഠനം, ആധുനികചിന്ത പൊതുവേ ജീവിതത്തിലും മാനവമനസ്സിലും ചെലുത്തിയ സ്വാധീനത്തെക്കുറിച്ചുള്ള വിശാലതരപഠനത്തിൻെറ ഒരു ഭാഗമാണ്. ആ സ്വാധീനം അതിൻെറ അർത്ഥകല്പനയിൽ വ്യാപകവും, ഫലത്തിൽ വിപ്ലവകരവുമായിരുന്നു. പാശ്ചാത്യയൂറോപ്പിലെ ചില കേന്ദ്രങ്ങളിൽ ഉദ്ഭവിച്ച്, പുരോഗതിയിൽ ശക്തിയും ആക്കവും നേടിയ ഈ പ്രസ്ഥാനം മൂന്നു ശതാബ്ദങ്ങൾക്കുള്ളിൽ പരിഷ്കൃതലോകത്തിൽ മുഴുവൻ ചെന്നെത്തി, മനുഷ്യനേയും പരിസരത്തേയും പൂർണ്ണമായി പരിവർത്തനം ചെയ്തു. മാനവചിന്തയും അവൻെറ ജീവിതരീതിയും തത്ഫലമായി പാടെ മാറിപ്പോയി. ഈ പുരോഗതിയുടെ ഫലങ്ങൾ മോചകവും, പ്രകാശവും, വിനാശകരവും, സർഗ്ഗാത്മകവും ആയിരുന്നു.

### 2. ആധുനികശാസ്ത്രം: അതിൻെറ മനോഭാവവും രീതിയും

ഈ അദ്ഭുതകരമായ ഫലങ്ങൾ ഉളവാക്കിട്ടുള്ള ചിന്താപ്രസ്ഥാനത്തിൻെറ സ്വഭാവം എന്താണ്? ചിന്തയെ സംബന്ധിച്ച് ആധുനികം എന്നതിൻെറ അർത്ഥമെന്ത്? ചിന്തയെ ഇത്രത്തോളം സ്ഫോടകവും വിപ്ലവകരവുമാക്കിത്തീർക്കുന്ന ആധുനികശാസ്ത്രചിന്തയുടെ വിശിഷ്ടസ്വഭാവമെന്ത്? ഈ ചോദ്യങ്ങളുടെ ഉത്തരങ്ങൾ മതം, നീതിശാസ്ത്രം, കല, രാജനീതിശാസ്ത്രം, ധനതത്ത്വശാസ്ത്രം, വിദ്യാഭ്യാസം മുതലായ ആധുനികകാലത്തെ മററു മഹാസാധനകളുടെ കർത്തവ്യം മനുഷ്യസേവനത്തിനുവേണ്ടി പുനർനിർണയിക്കാൻ സഹായകമാവും.

ശാസ്ത്രമാണ് ആധുനികലോകത്തിൻെറ നിർമ്മാതാവ്. ആധുനികചിന്തയെന്നാൽ ശാസ്ത്രീയചിന്ത എന്നർത്ഥമാകുന്നു. പ്രകൃതിയേയും മനുഷ്യൻെറ അനുഭവങ്ങളേയുംപററി വസ്തുനിഷ്ഠമായി പഠിക്കയാണ് ശാസ്ത്രത്തിൻെറ ലക്ഷ്യം.

---

* ഡൽഹി എ ഐ ആറിൽനിന്നും 13 - 10 - 1950 ൽ നടത്തിയ പ്രഭാഷണം.

കാർല്പേര്യർസൻ (ഗ്രാമർ ആഫ് സയൻസ്, 1900 പു. 6) പറയുന്നു:

'വസ്തുതകളെ തരം തിരിക്കുക; അവയുടെ ക്രമവും, ആപേക്ഷികപ്രാധാന്യവും അർത്ഥവും തിരിച്ചറിയുക; ഇതാണ് ശാസ്ത്രധർമ്മം. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളുടെ പക്ഷപാതമില്ലാതെ, വസ്തുതകളെപ്പററി വിവേകപൂർവ്വം നിർണ്ണയം വരുത്തുന്ന സ്വഭാവത്തേയാണ് ശാസ്ത്രീയമനോഭാവം എന്നു പറയുന്നതു്.'

ശാസ്ത്രീയമനസ്സിന്റെ ഈ ഗുണവും മനോഭാവവുമാണ് പ്രകൃതിരഹസ്യങ്ങളെ ബലമായി പിടിച്ചെടുക്കാൻ ശാസ്ത്രത്തെ സഹായിച്ചിട്ടുള്ളതു്. ഓരോ മണ്ഡലത്തിലും ഉണ്ടായ ഈ നേട്ടങ്ങൾ പ്രകൃതിശക്തികളെ മനുഷ്യസേവനത്തിനുള്ള മാദ്ധ്യമങ്ങളാക്കിത്തീർത്തിരിക്കുന്നു. ഫിസിക്സ്, കെമിസ്ട്രി, ഗണിതം, ജ്യോതിശ്ശാസ്ത്രം, ജീവശാസ്ത്രം, മനശ്ശാസ്ത്രം മുതലായവയും അവയുടെ പല പല ഉപശാഖകളും ഉണ്ടാക്കീട്ടുള്ള സൈദ്ധാന്തികവും പ്രായോഗികവുമായ നേട്ടങ്ങളുടെ ആകത്തുക മാനവവികാസത്തിന്റെ അത്യാകർഷകമായ ഒരു ഇതിഹാസമാണ്. ഇതിനോടു സാമ്യപ്പെടുത്തുമ്പോൾ ഇതേ രംഗങ്ങളിൽ കഴിഞ്ഞുപോയ ദീർഘകാലഘട്ടങ്ങളിൽ ഉണ്ടായിട്ടുള്ള നേട്ടങ്ങൾ തുലോം നിസ്സാരമായിത്തീരുന്നു. ഇതാണ് ആധുനികശാസ്ത്രത്തിന്റെ രീതിയും ഫലവും.

### 3. ശാസ്ത്രവും മതവും പടിഞ്ഞാറു്

ഈ വിശിഷ്ടനേട്ടങ്ങളുടെ പുറകിലുള്ള പ്രേരണാശക്തി സ്വതന്ത്രമായ അന്വേഷണമനോഭാവമാകുന്നു. ആധുനികശാസ്ത്രത്തിന്റെ സ്വഭാവമാണതു്. ചോദ്യങ്ങൾ ഉന്നയിക്കയും, അതു് ഗൗരവപൂർണ്ണവും സോദ്ദേശ്യവുമായിരിക്കയും, പരീക്ഷണങ്ങൾ നിർവ്വഹിക്കയും, ഉത്തരങ്ങളുടെ സത്യാവസ്ഥ പരിശോധിക്കയും ചെയ്യുന്ന മനസ്സിനു് ഗതികവും സക്രിയവുമായ ഒരു ഗുണമുണ്ടു്. അതാണ് ചിന്തയുടേയും വസ്തുക്കളുടേയും ലോകത്തിൽ മുന്നേറാനുള്ള കഴിവു നല്കുന്നതു്. ഇങ്ങനെ മുന്നേറുമ്പോൾ സുപരീക്ഷിതമല്ലാത്ത സിദ്ധാന്തങ്ങളുടേയും, സുഖകരമായി തോന്നുന്ന വിശ്വാസങ്ങളുടേയും, മതത്തോടു് തെററായി ബന്ധിക്കപ്പെടുന്ന മന്ത്രവാദം, അദ്ഭുതസിദ്ധി, അന്ധവിശ്വാസം മുതലായവയുടേയും താത്ക്കാലിക ശാന്തത ഭഞ്ജിക്കപ്പെടുന്നു. വാസ്തവത്തിൽ അന്ധവിശ്വാസങ്ങളും അനുഷ്ഠാനങ്ങളുമാണ് മതമെന്ന മഹത്തായ സാധനയെ ദുഷ്ടവും അപരിഷ്കൃതവും ആക്കുന്നതു്. പരീക്ഷിക്കപ്പെടാത്ത സിദ്ധാന്തങ്ങൾ, സങ്കല്പങ്ങൾ, മന്ത്രവാദം, അദ്ഭുതസിദ്ധികൾ, അന്ധവിശ്വാസങ്ങൾ എന്നിവയുടെ ഒടുങ്ങാത്ത പടയ്ക്കെതിരെ സത്യാപിതങ്ങളായ ജ്ഞാനപരമ്പ

കളുടെ സമ്മർദ്ദഫലമായി കൈവന്നതാണ് ആധുനികശാസ്ത്രത്തി ന്റെ സ്ഫോടകസ്വഭാവം. പാശ്ചാത്യരാജ്യങ്ങളിൽ മേല്പറഞ്ഞ പട ശാസ്ത്രീയാന്വേഷണത്തെ ആദ്യമായി ജനനസമയത്തും, പിന്നീ ട് പുരോഗതിയുടെ ഓരോ ഘട്ടത്തിലും ശ്വാസംമുട്ടിച്ചുകൊല്ലുവാൻ ശ്രമിക്കയുണ്ടായി. എന്നാൽ അജ്ഞാനത്തിൻേറയും പക്ഷപാത ത്തിൻേറയും പെരും (ബേസ്റ്റൈൽ) കോട്ടയുടെ ഭിത്തികൾ അന്വേഷ ണത്തിൻേറയും ജ്ഞാനപ്രകാശത്തിൻേറയും അധൃഷ്യങ്ങളായ തിരക ളുടെ മുമ്പിൽ ഓരോന്നായി തകൻ തരിപ്പണമായി. അങ്ങനെ മുണ്ഡകോപനിഷത്തിലെ (III. 16)

സത്യമേവ ജയതേ നാനൃതം.

'സത്യം മാത്രം ജയിക്കുന്നു; അസത്യം ജയിക്കുന്നില്ല.' എന്ന വാക്യം ഉദാഹരിക്കപ്പെട്ടു.

വെറും അഭിപ്രായങ്ങൾ, പരീക്ഷിക്കപ്പെടാത്ത വിശ്വാസ ങ്ങൾ, പക്ഷപാതങ്ങൾ, കെട്ടിയേല്പിക്കപ്പെടുന്ന സിദ്ധാന്തങ്ങൾ മുതലായവയ്ക്കെതിരായി സ്വതന്ത്രമായ അന്വേഷണമനോഭാവം നേടിയ വിജയത്തിൻെറ ചരിത്രമാണ് കഴിഞ്ഞ ശതാബ്ദങ്ങളിലെ ശാസ്ത്രചരിത്രം. മനുഷ്യാത്മാവിൻെറ അദ്ഭുതകരമായ ധീരസാഹസ മാണത്. ഇതിൽനിന്നും മാനസികവും ഭൗതികവുമായ ധാരാളം ഫലങ്ങളുണ്ടായി. ശാസ്ത്രപ്രകാശം ശാസ്ത്രഫലമായി പരണമിച്ചു. കണ്ടുപിടുത്തങ്ങളുടേയും നവീനോപകരണങ്ങളുടേയും നല്ലൊരു വിളവെടുപ്പുതന്നെ ഉണ്ടായി. അതുമൂലം നാം ഇന്നു ജീവിക്കുന്ന ലോകം തിരിച്ചറിയാൻ പററാത്തവിധം പരിവർത്തനവിധേയ മായിത്തീൻ.

4. ശാസ്ത്രവിജയവും മതഗ്രഹണവും

ശാസ്ത്രത്തിൻെറ വിജയം അതിൻെറ ശത്രുവിൻെറ പരാജയമാ യിരുന്നു. ചരിത്രത്തിലെ, വിശിഷ്യ, ആധുനികയൂറോപ്യൻ ചരിത്ര ത്തിലെ ദൗർഭാഗ്യകരമായ സംഭവങ്ങളിലൊന്ന്, ശാസ്ത്രത്തിനും അന്വേ ഷണമനോഭാവത്തിനും എതിരായി പക്ഷപാതത്തിൻേറയും അന്ധ വിശ്വാസത്തിൻേറയും ശക്തികൾ പുറപ്പെട്ടതു് മതത്തിൽനിന്നായി രുന്നു എന്നതാണ്. ശാസ്ത്രത്തിൻെറ ജീവശ്വാസമായ യുക്തി മത ത്തിൻെറ മരണമണിയായിട്ടാണ് പരിഗണിക്കപ്പെട്ടതു്. പത്തൊ മ്പതാം നൂററാണ്ടിൻെറ അവസാനം ശാസ്ത്രം വലിയ കീർത്തിയും ബഹുമാനവും ആർജ്ജിച്ചു. അതോടെ മതം, ആദ്യം അപകടകരമായ ഒരു തെററായും, പിന്നീട് നിർദ്ദോഷമായ ഒരു മിഥ്യയായും നിന്ദിക്കപ്പെട്ടു.

അങ്ങനെ പത്തൊമ്പതാം ശതാബ്ദത്തിന്റെ അവസാനം പാശ്ചാത്യരാജ്യങ്ങളിൽ മതത്തിന്റെ ഗ്രഹണം ദൃശ്യമായി, എന്നാൽ പല ചിന്തകരുടേയും മനസ്സിൽ ഭയാശങ്കകൾ അനുഭവപ്പെട്ടു. മനുഷ്യനും അവന്റെ നാഗരികതയ്ക്കും ഗഹനമൂല്യമുള്ള എന്തോ ഒന്ന് നഷ്ടപ്പെട്ടതായി അവർക്കു തോന്നി. ശാസ്ത്രമനോഭാവത്തോടു യോജിക്കത്തക്കവണ്ണം മതത്തിന്റെ അർത്ഥവും വ്യാപ്തിയും പുനർനിർണ്ണയംചെയ്യാൻ അവർ ഉദ്യമിച്ചു. മനുഷ്യനെക്കുറിച്ചുള്ള ഒരു ഏകീകൃതവീക്ഷണത്തിന്റേയും, ആദ്ധ്യാത്മികജീവിതത്തെപ്പററി കൂടുതൽ സത്യമായ ഒരു സങ്കല്പത്തിന്റേയും അടിസ്ഥാനത്തിൽ, വിശ്വാസവും യുക്തിയും തമ്മിൽ പാലമിട്ട്, ആധുനികമനുഷ്യന്റെ മാനസികജീവിതത്തെ പുനർനിർമ്മാണം ചെയ്യുന്ന മഹാപ്രയത്നത്തിന് ഭാരതീയചിന്തയുടെ സംഭാവനകൾ, വിശിഷ്ടവും ചിരസ്ഥായിയും ആയിരിക്കും.'

## 5. ഭാരതത്തിൽ ഉപനിഷത്തുകളുടെ ശാസ്ത്രീയസമീപനം

ഉപനിഷത്കാലത്തിനുശേഷം ഇങ്ങോട്ട്, ഭാരതം മതത്തെപ്പററി ഒരു വീക്ഷണം ദൃഢമായി സൂക്ഷിച്ചുപോന്നിട്ടുണ്ട്. അതുമൂലം ഇവിടെ മതം ജീവന്റെ ഒരു ധീരസാഹസമായിത്തീരുന്നു. അസ്തിത്വത്തിന്റെ ആന്തരാർത്ഥം സാക്ഷാത്കരിക്കാനും ഗ്രഹിക്കാനുമുള്ള ജീവിതപ്രയത്നത്തിന്റെ കേന്ദ്രീകരണമാണ് ഇവിടെ മതം. ഇന്ത്യയിൽ മതവിശ്വാസമെന്നാൽ കൂടെവെച്ച് സുഖമായി വിശ്രമിക്കാനുള്ള ഒരു വിശ്വാസമല്ല. ആദ്ധ്യാത്മികസാക്ഷാത്കാരത്തിനു വേണ്ടിയുള്ള വ്യാകുലതയെ പ്രോജ്ജ്വലിപ്പിക്കുന്ന ഒരു തീപ്പന്തമാണത്. ഈ വ്യാകുലതയും സംഘർഷവും ഇല്ലെങ്കിൽ, വിശ്വാസിയുടെ വിശ്വാസം അവിശ്വാസിയുടെ വിശ്വാസരാഹിത്യത്തിൽ നിന്നു വ്യത്യസ്തമല്ല. പലരെ സംബന്ധിച്ചും വിശ്വാസം മാനസികാലസ്യത്തിന്റെ മറെറാരു പേരാണ്. ഇത്തരത്തിൽപ്പെട്ടവർക്ക് മതോത്സാഹമെന്നാൽ, വിശേഷിച്ചും രണസന്നദ്ധമായ മതസംഘടനയുടേയോ മതാധിഷ്ഠിതമായ ഭരണസംവിധാനത്തിന്റേയോ നേതൃത്വത്തിലുള്ള ആക്രാമകമായ മതപരിവർത്തനശ്രമമോ, ജിഹാദോ, കുരിശുയുദ്ധമോ ആകുന്നു. ആന്തരികമായ ആദ്ധ്യാത്മികവിശപ്പിൽനിന്നുദ്ഭവിക്കുന്ന ഉത്സാഹത്തിന്റെ അർത്ഥം അവർക്കു മനസ്സിലാവുകയില്ല. കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളോ മതസിദ്ധാന്തങ്ങളോ ഭ്രാന്തപ്രവർത്തനങ്ങളോ ഒരു യഥാർത്ഥ മതഹൃദയത്തിന്റെ വിശപ്പിനെ സംതൃപ്തമാക്കുകയില്ല. ആദ്ധ്യാത്മികസാക്ഷാത്കാരമാണ് അതിനുവേണ്ട ആഹാരം. മതമെന്നത് ആദ്ധ്യാത്മികവസ്തുതകളുടെ സ്പർശത്താൽ സംജാതമാകുന്ന ആന്തരാനുഭവത്തിന്റെ കാര്യമാണ്;

വിശ്വാസത്തിൻേറയോ കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളുടെയോ അനുസരണയുടേയോ കാര്യമല്ല. അതുകൊണ്ട്, ഇന്ത്യയിൽ സർവ്വാധികാരിയായ ഒരു മതസംഘടന ഉയൎന്നുവരികയോ, കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളുടേയും സിദ്ധാന്തങ്ങളുടേയും അടിസ്ഥാനത്തിൽ വിശ്വാസികളെ സംഘടിപ്പിക്കയോ, സ്വന്തം അഭിപ്രായങ്ങൾക്കും നിൎണ്ണയങ്ങൾക്കും ദിവ്യമായ അധികാരം അവകാശപ്പെടുകയോ ഉണ്ടായിട്ടില്ല. എവിടെ മതം ഒരു അന്വേഷണമെന്ന രീതിയിൽ പ്രതിപാദിക്കപ്പെടുന്നുവോ, അവിടെ ഇത്തരം ഒരധികാരം വിളയാടുകയില്ല. സിദ്ധാന്തപരവും വിശ്വാസപരവുമായ ഒരു വീക്ഷണത്തിൽനിന്നു ഭിന്നമായി മതത്തിൻെറ ആദ്ധ്യാത്മികവീക്ഷണം, സ്വന്തം രംഗത്തു്, സഹിഷ്ണുതയും ഔദാര്യവും, ചോദ്യം ചെയ്യലും അന്വേഷണവും വളൎത്തുമെന്നു മാത്രമല്ല, എല്ലാ ജീവിതരംഗങ്ങളിലും ഈ വീക്ഷണം വ്യാപിപ്പിക്കയും ചെയ്യും. ഭഗവദ്ഗീത (VI.44) പ്രഖ്യാപിക്കുന്നു: മതത്തിൻെറ അൎത്ഥത്തിലേയ്ക്കുള്ള അന്വേഷണമനോഭാവം ജിജ്ഞാസുവിനെ പവിത്രഗ്രന്ഥങ്ങളുടെ പ്രാമാണ്യത്തിനും പാരമ്പര്യത്തിൻെറ അധികാരത്തിനും അതീതനാക്കുന്നു. ഇത്തരം ഒരന്വേഷകൻ വെറും വിശ്വാസിയായിരിക്കാതെ പരീക്ഷണം ചെയ്യുന്നവനാകുന്നു. ഭാരതീയതത്ത്വചിന്ത ഒരു പരിവൎത്തനതത്ത്വമെന്ന നിലയിൽ സാധനയ്ക്കു് വലിയ സ്ഥാനം കല്പിക്കുന്നുണ്ട്. അതു് ആശയരൂപീകരണത്തിൽ ജിജ്ഞാസയെ ആശ്രയിക്കുന്നു. ബ്രഹ്മജിജ്ഞാസയോ ധൎമ്മജിജ്ഞാസയോ ആവട്ടെ; രണ്ടിലും ശാസ്ത്രീയമായ അന്വേഷണത്തിനു് ശക്തിയായ ഊന്നലുണ്ട്.

### 6 ഭാരതീയ ജീവിതത്തിലും ചിന്തയിലും അതിൻെറ പ്രഭാവം

മതത്തേയും ചിന്തയേയും പററിയുള്ള ഈ ഉദാത്തവീക്ഷണം മനുഷ്യൻെറ മാനസികജീവിതത്തെ സംബന്ധിച്ച ഒരു ഏകീകൃത വീക്ഷണത്തിൻെറ ഫലമാണ്. ഭാരതം ഇതു പഠിച്ചതു് ഉപനിഷത്തുകളിൽനിന്നാകുന്നു. എല്ലാ മതവിശ്വാസരൂപങ്ങളേയും സാൎവ്വലൗകികമായി അംഗീകരിച്ചും, പവിത്രവും ലൗകികവുമായ എല്ലാത്തരം ജ്ഞാനത്തേയും ഒരുപോലെ ആദരിച്ചും നമ്മുടെ രാജ്യം, സ്വന്തം മനസ്സിലും ഭാവത്തിലും, ഈ വീക്ഷണത്തെ ആത്മസാത്കരിച്ചു. മുണ്ഡകോപനിഷത്തു് പ്രഖ്യാപിക്കുന്നു (1, 1. 4): രണ്ടു തരത്തിലുള്ള വിദ്യ അറിയേണ്ടതുണ്ട് - 'പരാ' അഥവാ ശ്രേഷ്ഠവും, 'അപരാ' അഥവാ സാധാരണവും. വേദങ്ങളും ശാസ്ത്രങ്ങളും കലകളും അപരാവിദ്യയിൽപ്പെടുന്നു. അവ നശ്വരവും പരിവൎത്തനശീലവു

മായതിനെ സംബന്ധിക്കുന്നതാണ്. എന്നാൽ ശ്രേഷ്ഠമായ വിദ്യ അനശ്വരമായതിനെ അറിയാനുള്ളതാകുന്നു. ഈ രണ്ടാമതുപറഞ്ഞ പരാവിദ്യയാണ് അപരാവിദ്യയ്ക്കും അടിസ്ഥാനം. ബ്രഹ്മവിദ്യയെ ന്നതു് സർവ്വവിദ്യാപ്രതിഷ്ഠയാകുന്നു.

## 7. കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളും സ്വതന്ത്രമായഅന്വേഷണവും

ആധുനികശാസ്ത്രം മനുഷ്യന്റെ ബൗദ്ധികവ്യാപ്തി വർദ്ധിപ്പി ച്ചിരിക്കുന്നു. എന്നാൽ ഇതു് അജ്ഞാതത്തിന്റെ രഹസ്യത്തെ കൂടു തൽ സൂക്ഷ്മമായി കേന്ദ്രീഭൂതമാക്കാനേ പ്രയോജനപ്പെട്ടിട്ടുള്ളൂ. ഉപനി ഷത്തുകൾ പറയുന്ന പരാവിദ്യയുടെ അഥവാ അദ്ധ്യാത്മജ്ഞാനത്തി ന്റെ പ്രാധാന്യവും കൂടുതൽ സ്പഷ്ടമായിരിക്കുന്നു. ജെ. ആർഥർതോം സന്റെ വാക്കുകളിൽ (ഇൻട്രൊഡക്ഷൻ ടു സയൻസ്, പുറം 205)

> 'ബൗദ്ധികതയുടെ അവസാനം മനുഷ്യൻ മതനിഷ്ഠനാകാതി രുന്നിട്ടില്ല.'

അതുകൊണ്ടു് കഴിഞ്ഞ കുറെ ശതാബ്ദങ്ങളിലായി പല ശാസ്ത്ര ജ്ഞന്മാരും തങ്ങളുടെ ശാസ്ത്രത്തിന്റെ പരിധി അതിലംഘിക്കുവാ നും, വിനയത്തോടും ആദരവോടുംകൂടി അജ്ഞാതത്തിന്റെ പ്രശ്ന ത്തെ കൂടുതൽ അടുത്തുനിന്നു കൈകാര്യം ചെയ്യാനും നിർബന്ധിത രായി എന്നുള്ളതിൽ വലിയ അദ്ഭുതമില്ല. ജെ ആർഥർ തോംസൻ (മുൻഗ്രന്ഥം പു. 208) ഉദ്ധരിക്കുന്ന കോൾറിഡ്ജിന്റെ കഥനം അങ്ങനെ തെളിയിക്കപ്പെട്ടിരിക്കുന്നു.

> 'എല്ലാ ജ്ഞാനവും ആശ്ചര്യത്തോടെ ആരംഭിക്കയും അവ സാനിക്കയും ചെയ്യുന്നു. ആദ്യത്തെ ആശ്ചര്യം അജ്ഞാനത്തി ന്റെ ശിശുവാണെങ്കിൽ രണ്ടാമത്തെ ആശ്ചര്യം ആരാധനയുടെ പിതാവാകുന്നു.'

വിശ്വാസപ്രമാണങ്ങളുടെ അചഞ്ചലതയും സുനിശ്ചിതത്വവും സ്വതന്ത്രമായ അന്വേഷണമനോഭാവത്തെ ശ്വാസം മുട്ടിക്കുന്നു. ഇവ യഥാർത്ഥശാസ്ത്രത്തിന്റേയും യഥാർത്ഥമതത്തിന്റേയും ശത്രുക്കളാണ്. ഇന്നു് ശാസ്ത്രത്തിന്റെ വ്യാപ്തിയേയും ധർമ്മത്തേയും പററി സങ്കുചിത മായ വീക്ഷണം സ്വീകരിച്ച മതപരമായ വിശ്വാസപ്രമാണങ്ങളുടെ മാർഗ്ഗം ഇഷ്ടപ്പെടുകയും, ജ്ഞാനത്തിന്റേയും ഏകീകൃതമായ അനുഭവ ങ്ങളുടേയും പുരോഗതി അവസാനിപ്പിക്കാൻ ആവശ്യപ്പെടുകയും ചെയ്യുന്ന ശാസ്ത്രജ്ഞൻ ഇല്ലാതില്ല. മുമ്പു മതത്തിനു് ആപത്കര മായിത്തീർന്നതുപോലെ ഈ മാർഗ്ഗം ശാസ്ത്രത്തിനും ഇന്നു് ആപത്കര

മാണ്. സ്വതന്ത്രമായ അന്വേഷണമനോഭാവത്തോടു കൂടുതൽ നിഷ്ഠയും, ശാസ്ത്രത്തിന്റെ സ്വഭാവത്തേയും ലക്ഷ്യത്തേയുംപററി വിശാലതരമായ ഒരു സങ്കല്പവും ആണ് ഇത്തരം അധഃപതനത്തിനെതിരായുള്ള ഒരേയൊരു സംരക്ഷണം.

8. ശാസ്ത്രത്തിന്റെ സംയതമനോഭാവം ഇരുപതാം നൂററാണ്ടിൽ

പത്തൊമ്പതാം നൂററാണ്ട് സംഘട്ടനത്തിന്റേയും വിഭജനത്തിന്റേയും–ശതാബ്ദമായിരുന്നെങ്കിൽ, ഇരുപതാം നൂററാണ്ട് അനുരഞ്ജനത്തിന്റേയും ഐക്യത്തിന്റേയും ശതാബ്ദമാകാൻ സാധ്യതയുണ്ടെന്നു തോന്നുന്നു. ശാസ്ത്രവും മതവും സ്വയം പുനർനിർണ്ണയം ചെയ്യും പരസ്പരം മനസ്സിലാക്കയും ചെയ്യുന്നതിന്റെ ഫലമാണിതു്. ഇരുപതാം ശതകത്തിലെ ഭൗതികശാസ്ത്രത്തിന്റെ വിനയം പത്തൊമ്പതാംശതകത്തിലെ ഭൗതികശാസ്ത്രത്തിന്റെ സുനിശ്ചിതത്വത്തിൽ നിന്നും വളരെ വ്യത്യസ്തമാണ്; ഇതു് സ്വാഗതാർഹവുമാണ്. സ്വതന്ത്രമായ അന്വേഷണമനോഭാവം മൂലമാണല്ലോ ശാസ്ത്രം സംപുഷ്ടമായതു്. ആ മനോഭാവം സങ്കുചിതവിഭാഗങ്ങൾക്കപ്പുറത്തു് പുതിയ രംഗങ്ങളിലും പ്രകടമാകാമെന്നു് ഇന്നു വ്യക്തമായിത്തീന്നിരിക്കുന്നു. വ്യക്തിപരമായ രാഗദ്വേഷങ്ങളുടെ പക്ഷപാതം ബാധിക്കാത്ത സ്വതന്ത്രമായ അന്വേഷണമനോഭാവമാണ് ഒരു പഠനത്തെ ശാസ്ത്രീയമാക്കുന്നതെന്നും, ആ പഠനത്തിന്റെ വിഷയവസ്തുവല്ലെന്നും, ഇന്നു് പരക്കെ അറിയപ്പെടുന്നുണ്ട്. ജെ. എ. ഥോംസനെ ഉദ്ധരിക്കട്ടെ (മുൻ ഗ്രന്ഥം പു. 58):

> 'ശാസ്ത്രം ചില പ്രത്യേകവസ്തുതകളാൽ ആവൃതമായിരിക്കുന്നില്ല. ഒരു ബൗദ്ധികവീക്ഷണമാണ് അതിന്റെ ലക്ഷണം. വിശിഷ്ടമായ ഒരന്വേഷണരീതി അതിനെ കെട്ടിവരിഞ്ഞിട്ടില്ല. കേവലം സത്യസന്ധവും വിമർശനാത്മകവുമായ ചിന്തയാണതു്. തെളിവുകളുടെ അടിസ്ഥാനത്തിലുള്ള നിഗമനങ്ങൾ മാത്രമേ അവിടെ സ്വീകാര്യമായുള്ളൂ. ഒരു പ്രായോഗികപ്രശ്നത്തെ അഭിമുഖീകരിക്കുന്ന വ്യവസായിയിൽനിന്നോ, തെളിവുകൾ ചേറിയെടുക്കുന്ന വക്കീലിൽനിന്നോ, സർഗ്ഗാത്മകമായ ഒരു ബിൽ തയ്യാറാക്കുന്ന രാജനീതിജ്ഞനിൽ നിന്നോ ശാസ്ത്രീയരീതിയുടെ നല്ലൊരു പാഠം നമുക്കു പഠിക്കാം.'

ശാസ്ത്രം ഒരു സാധനയും മനോഭാവവും ആണെന്ന ഈ വിശാലവീക്ഷണം, മതം അന്വേഷിക്കുന്ന ആന്തരികവസ്തുക്കളുടെ പഠനവും ശാസ്ത്രീയമാണെന്നു കരുതാൻ നമ്മെ സഹായിക്കുന്നു.

## 9. ഡോഗ്മാററിക് സമീപനത്തിനെതിരായി വിവേകാനന്ദൻെറ വിമർശനം.

മതത്തെക്കുറിച്ച് ഭാരതത്തിൻെറ വീക്ഷണം ഇതായിരുന്നു. ഈ സമീപനം ഇല്ലാതിരുന്നതുകൊണ്ടാണ് പാശ്ചാത്യമതത്തിനു് മുന്നേറുന്ന അറിവിൻെറ വെല്ലുവിളികളെ നേരിടാൻ പററാതെ പോയതു്. ഇക്കാര്യം സൂചിപ്പിച്ചുകൊണ്ടു് 1896_ൽ ഇംഗ്ലണ്ടിൽ വെച്ച് റീസൻ ആൻഡ് റിലിജിയൻ എന്ന വിഷയത്തെപ്പററി ചെയ്ത ഒരു പ്രസംഗത്തിൽ (കംപ്ലീററ് വർക്സ് വാള്യം I. പതിനൊന്നാം പതിപ്പ് പു. 367) വിവേകാനന്ദസ്വാമി ഇപ്രകാരം പറയുന്നു:

'അടിത്തറ തകൎക്കപ്പെട്ടിരിക്കുന്നു. ആധുനികമനുഷ്യൻ പരസ്യമായി എന്തും പറഞ്ഞുകൊള്ളട്ടെ; തൻെറ മനസ്സിൻെറ ഉള്ളറകളിൽ അറിയുന്നുണ്ടു്, തനിക്കു് ഇനിയും ''വിശ്വസിക്കാൻ'' സാദ്ധ്യമല്ലെന്നു്. ഒരു സംഘടിതസംഘം പുരോഹിതന്മാർ വിശ്വസിക്കാൻ ആവശ്യപ്പെടുന്നു, അതുകൊണ്ടു വിശ്വസിക്കുന്നു; ചില പുസ്തകങ്ങളിൽ എഴുതിവെച്ചിരിക്കുന്നു. അതുകൊണ്ടു് വിശ്വസിക്കുന്നു; സ്വജനങ്ങൾ താൻ അങ്ങനെ വിശ്വസിക്കണമെന്നു കരുതുന്നു, അതുകൊണ്ടു് താൻ വിശ്വസിക്കുന്നു —ഇതൊക്കെ അസാദ്ധ്യമാണെന്നു് ആധുനികമനുഷ്യനു് അറിയാം. പ്രചുരപ്രചാരമായ വിശ്വാസങ്ങളെ ശാന്തമായി വിശ്വസിക്കുന്നവരുമുണ്ടു്. പക്ഷേ അക്കൂട്ടർ ചിന്തിക്കുന്നില്ലെന്നും നമുക്കറിയാം. വിശ്വാസത്തെപ്പററി അവരുടെ ആശയം 'ചിന്താശൂന്യമായ അശ്രദ്ധ'യാണെന്നു തോന്നുന്നു.'

മതരംഗത്തു് യുക്തി പ്രയോഗിക്കേണ്ടതാണെന്നു വാദിച്ചുകൊണ്ടു് അദ്ദേഹം തുടൎന്നു (മുൻഗ്രന്ഥം, അതേ പുറം):

'മററു ശാസ്ത്രങ്ങൾ ചെയ്യുംപോലെ യുക്തിചിന്തയുടെ കണ്ടുപിടുത്തങ്ങളിലൂടെ മതം സ്വന്തം ഔചിത്യവും ദോഷരാഹിത്യവും തെളിയിക്കണമോ? ശാസ്ത്രത്തിലും മററു ജ്ഞാനശാഖകളിലും നാം പ്രയോഗിക്കുന്ന അതേ അന്വേഷണരീതികൾ, മതശാസ്ത്രത്തിലും വേണമോ? എൻെറ അഭിപ്രായത്തിൽ, അതങ്ങനെയായിരിക്കണം. എത്ര കണ്ടു് നേരത്തെ അതു ചെയ്യുമോ അത്രയും നല്ലതു്, എന്നാണു് എൻെറ അഭിപ്രായം. ഇത്തരം അന്വേഷണംമൂലം ഒരു മതം നശിക്കയാണെങ്കിൽ, ആ മതം പ്രയോജനശൂന്യവും അനൎഹവുമായ അന്ധവിശ്വാസം ആയിരുന്നിരിക്കണം. അതു് എത്രയും വേഗം ഇല്ലാതാകുമോ, അത്രയും നന്നു്. അത്തരം മതം നശിക്കയാണു് സംഭവിക്കാവുന്നതിൽവെച്ച് ഏററവും നല്ലകാര്യമെന്നു് എനിക്കു് പൂൎണ്ണ

വിശ്വാസമുണ്ട്. അഴുക്കെല്ലാം നീക്കപ്പെടും; സംശയമില്ല. എന്നാൽ മതത്തിന്റെ സാരാംശം ഈ അന്വേഷണത്തിലൂടെ വെന്നിക്കൊടി നാട്ടി മുന്നേറും.'

10 വേദാന്തം: മതത്തിന്റേയും ശാസ്ത്രത്തിന്റേയും സംഗ്രഥനം എന്ന നിലയിൽ

ശാസ്ത്രീയപഠനത്തിന്റെ ഏതു വിഭാഗത്തിലും സംഗതങ്ങളായ വസ്തുതകളെ ശേഖരിക്കയും യുക്തിയുക്തമായി വ്യാഖ്യാനിക്കയും ചെയ്യുന്ന കാര്യത്തിൽ അന്വേഷണമനോഭാവം പ്രകടമാകാം. മതസാധനയിലും ഇതേ മനോഭാവം പ്രകടമാകാമല്ലോ. ആന്തരിക ജീവിതത്തിലെ വസ്തുതകളുടെ നിരന്തരമായ അന്വേഷണമത്രേ മതം. ഈ വസ്തുതകളുടെ നിസ്സംഗമായ പഠനം മതശാസ്ത്രമാകുന്നു. മതശാസ്ത്രം ആന്തരികജീവിതരഹസ്യങ്ങളെ സ്പഷ്ടമാക്കുന്നു. നമ്മെ നയിക്കുന്ന ആന്തരികപ്രകാശവും നമ്മെ രൂപപ്പെടുത്തുന്ന നിയമങ്ങളും മതശാസ്ത്രത്തിന്റെ സംഭാവനകളാണ്. പ്രകൃതി ശാസ്ത്രത്തിന്റെ വിഷയം ജ്ഞാതനായ മനുഷ്യനും അവന്റെ ശരീരവും പരിസരവുമാണെങ്കിൽ, മതശാസ്ത്രത്തിന്റെ വിഷയം മനുഷ്യന്റെ അജ്ഞാതങ്ങളായ ആന്തരികവശങ്ങളാണ്. ഈ രണ്ടു ശാസ്ത്രങ്ങളേയും സമന്വയിപ്പിക്കയാണ്, ഇന്ത്യയിൽ മനസ്സിലാക്കപ്പെടുന്നതനുസരിച്ച്, തത്ത്വശാസ്ത്രത്തിന്റെ ധർമ്മം. ഉപനിഷത്കാലംമുതലിങ്ങോട്ട് വേദാന്തം ഈ കൃത്യം നിർവ്വഹിച്ചിട്ടുണ്ട്. നമ്മുടെ ദേശീയ ചിന്തയിലും സംസ്കാരത്തിലും വ്യാപകമായ സ്വാധീനം നേടീട്ടുള്ള വേദാന്തം യുക്തിയും വിശ്വാസവും തമ്മിൽ വ്യർത്ഥമായ സംഘട്ടനങ്ങളുണ്ടാക്കാൻ ഒരിക്കലും സമ്മതിച്ചിട്ടില്ല. ആ സംഘട്ടനത്തിന്റെ പ്രകടഭാവങ്ങളായ അസഹിഷ്ണുത, പീഡനം, അഭിപ്രായാവമർദ്ദനം എന്നിവയൊന്നും ഇന്ത്യയിൽ തലപൊക്കീട്ടുമില്ല.

11. ഉപസംഹാരം

ശാസ്ത്രത്തേയും മതത്തേയും സംബന്ധിച്ച ഈ വേദാന്തസമീപനം ഇന്ന് വളരെ ആവശ്യമായിരിക്കുന്നു. ഇവ രണ്ടും താന്താങ്ങളുടെ പക്ഷപാതങ്ങൾ ഉപേക്ഷിച്ച് കൂടുതൽ അടുക്കയും, മനുഷ്യനെ സേവിക്കാനും അവന്റെ സംസ്കാരത്തെ രക്ഷിക്കാനും സന്നദ്ധങ്ങളാവുകയും ചെയ്യേണ്ടിയിരിക്കുന്നു. മതവിശ്വാസത്തിന്റെയും ശാസ്ത്രീയമായ യുക്തിചിന്തയുടേയും മണവും രുചിയും കലർന്ന ഒരു സമന്വിത തത്ത്വശാസ്ത്രത്തിനുമാത്രമേ ആധുനികമനുഷ്യനെ പുനർനിർമ്മാണം ചെയ്യാൻ കഴിയൂ. അതിലൂടെ മാത്രമേ മനുഷ്യന് തന്റെ അസ്തിത്വത്തിന്റെ ഉത്ഗ്രഥിതഭാവവും പരിസരലോകവുമായുള്ള ഐക്യവും സിദ്ധമാകൂ.

# 17

# വേദാന്തവും ശാസ്ത്രവും*

## 1 ഉപക്രമം

ശാസ്ത്രം ഒരു വിശാലമായ വിഷയമാണ്; വേദാന്തവും അങ്ങനെതന്നെ. ഇവരണ്ടും തമ്മിലുള്ള ഉററബന്ധം എഴുപതിൽപ്പരം വർഷങ്ങൾക്കുമുമ്പ് സ്വാമി വിവേകാനന്ദൻ പ്രതിപാദിച്ചിരുന്നു. വേദാന്തവും ശാസ്ത്രവും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു എന്ന ആശയം ലോകമാസകലം, വിശിഷ്യ ഇന്ത്യയിൽ, പ്രചരിപ്പിക്കേണ്ടതുണ്ട്. ഈ രണ്ടു സാധനകളുടെ ഉററബന്ധത്തിന്മേലാണ് ഈ രാജ്യത്തെ വിദ്യാഭ്യാസം പടുത്തുയർത്തേണ്ടതെന്ന് വിവേകാനന്ദൻ പറഞ്ഞിരുന്നു. കാലംചെല്ലുന്തോറും, അനുദിനം, രാഷ്ട്രീയത്തിലും ഭരണതലത്തിലുമുള്ള ഭാരതീയനേതാക്കൾക്ക് ഇതു് കൂടുതൽ കൂടുതൽ ബോധ്യപ്പെട്ടുവരികയാണ്. വിദ്യാഭ്യാസത്തിൽ വേദാന്തത്തിന്റെ ഉള്ളടക്കം അവതരിപ്പിക്കേണ്ടതു് ആവശ്യമാണെന്ന് അവർ അറിയുന്നുണ്ട്. വളരെ അടുത്തകാലത്തു്, പ്രധാനമന്ത്രി ജവാഹർലാൽ നെഹ്രു അഭിപ്രായപ്പെടുകയുണ്ടായി, രാജ്യത്തിനാവശ്യമായിട്ടുള്ളതു് ശാസ്ത്രവും ആദ്ധ്യാത്മികത്വവും ആണെന്ന്. ആചാര്യ വിനോബാഭാവേ പറഞ്ഞ ഒരഭിപ്രായത്തെ പരാമർശിച്ചുകൊണ്ടാണ് അദ്ദേഹം ഇങ്ങനെ പറഞ്ഞതു്. രാഷ്ട്രീയവും മതവും ലോകത്തിന്ന് വലിയ ദോഷം വരുത്തിവെച്ചിരിക്കുന്നു എന്നും, ഇന്ന് ആവശ്യമുള്ളതു് ശാസ്ത്രവും ആദ്ധ്യാത്മികത്വവുമാണ് എന്നും വിനോബാജി പറഞ്ഞിരുന്നു.

## 2 വേദാന്തത്തിന്റെ മുദ്രാവാക്യം: സത്യമേവ ജയതേ

നമുക്കു വേണ്ടതു് ശാസ്ത്രവും വേദാന്തവുമാണ് എന്നുതന്നെയാണ് ഇതിന്റെ അർത്ഥം. പ്രധാനമന്ത്രി ഈ ആശയം ഇയ്യിടെയായി പലപ്രാവശ്യം ഊന്നിപ്പറയുകയുണ്ടായി. വിദ്യാഭ്യാസപരിശീലനത്തിലെല്ലാം നാം ശാസ്ത്രത്തിന്റേയും വേദാന്തത്തിന്റേയും മൗലികാശയങ്ങൾ ഗ്രഹിക്കേണ്ടിയിരിക്കുന്നു. ഇതു്, ശരിയായ

---

* കല്ക്കത്തായിലെ രാമകൃഷ്ണമിഷൻ ഇൻസ്ററിട്യൂട്ട് ഓഫ് കൾച്ചറിലെ സ്കൂൾ ഓഫ് ഹ്യുമനിസ്ററിക് ആൻറ് കൾച്ചറൽ സ്ററഡീസിൽവെച്ച് 18. 2 1965ൽ ചെയ്ത പ്രസംഗം.

അർത്ഥത്തിൽ, വിദ്യാർത്ഥിയെ ആധുനികനും പുരോഗമനശീലനുമാക്കുന്നു. കാലക്രമേണ, ഭാരതീയജീവിതത്തിലെ എല്ലാ വിഭാഗങ്ങളേയും കൂടുതൽ ഫലഭൂയിഷ്ഠവും സമൃദ്ധവുമാക്കുന്ന ഒരു ചിന്താപ്രവാഹത്തിൽ അയാൾ പ്രവേശിക്കും. അഭ്യസ്തവിദ്യരായ യുവാക്കൾ ഗ്രാമീണജനങ്ങളെ ഏതെങ്കിലും രംഗത്തു് സേവിക്കേണ്ടവരാണല്ലോ. ഈ ജനങ്ങൾക്കും ശാസ്ത്ര–വേദാന്തങ്ങളുടെ മൗലികാശയങ്ങളും പ്രയോജനവും മനസ്സിലാക്കിക്കൊടുക്കേണ്ടതാണു്. ഈ വിഷയത്തെസംബന്ധിച്ചു് ഒരു സ്പഷ്ടമായ ആശയം യുവജനങ്ങൾക്കു് വിദ്യാഭ്യാസത്തിലൂടെ ലഭിക്കുമെങ്കിൽ, അവർക്കു് ജീവിതത്തിലും പ്രവർത്തനത്തിലും കൂടുതൽ കാര്യക്ഷമതയുണ്ടാവും; അവരുടെ വ്യക്തിത്വം കൂടുതൽ സമ്പന്നമാകുകയും ചെയ്യും. അങ്ങനെ ജീവിതത്തിലും പ്രവൃത്തിയിലും അവരിടപെടുന്ന എല്ലാ ജനങ്ങൾക്കും അവർ ഒരു ശക്തിസ്രോതസ്സായിരിക്കും.

നമ്മുടെ ദേശീയസംസ്കാരത്തിന്റെ അടിത്തറയിൽത്തന്നെ വേദാന്തത്തിന്റെ ശാശ്വതമായ അന്തർദൃഷ്ടികളുണ്ടു്. ഈ അന്തർദൃഷ്ടികൾ ഉപനിഷത്ഋഷിമാർ നേടി മനുഷ്യവർഗ്ഗത്തിനു പൈതൃകമായി നല്കിയവയുമാണു്. ഈ അന്തർദൃഷ്ടികളെ പ്രകടമാക്കുന്ന സ്വരത്തിനു് അസാധാരണമായ ഒരാകർഷണവും ശക്തിയും ഉണ്ടു്. വേദാന്തം കാലത്തിന്റെ പരീക്ഷയെ അതിജീവിച്ചിരിക്കുന്നു എന്നുള്ളതും, ഇന്നും, മാനവചരിത്രത്തിലെ ഏററവും ഉജ്ജ്വലമായ യുഗത്തിൽപ്പോലും, പുതുമനിറഞ്ഞും ശക്തിമത്തായും തുടരുന്നു എന്നുള്ളതും അതു് സത്യസംഗീതത്തെ ആവഹിക്കുന്നു എന്നുള്ളതിനു തെളിവാണു്.

സത്യമേവ ജയതേ—'സത്യംതന്നെ ജയിക്കുന്നു.' ഇതാണു് ഇന്ത്യൻ റിപ്പബ്ലിക്കിന്റെ ആദർശവാക്യം. ഇതു് മുണ്ഡകോപനിഷത്തിൽനിന്നും എടുത്തിട്ടുള്ളതാണു്. അസത്യം വരുന്നു. പോകുന്നു; സത്യം നിലനില്ക്കുന്നു. വേദാന്തം ഏററവും ഉദാത്തമായ സത്യത്തെ ആവഹിക്കുന്നു എന്നുള്ളതു് അതിന്റെ സ്ഥിരശാശ്വതത്വം തെളിയിക്കുന്നു.

### 3. പ്രകൃതിയുടെ 'ആന്തര'വും 'ബാഹ്യ'വും

സത്യമാണു് വേദാന്തത്തിന്റെ ലക്ഷ്യം; ശാസ്ത്രത്തിന്റെ ലക്ഷ്യവും സത്യംതന്നെ. സത്യസന്ധമായ സത്യാന്വേഷണം—വ്യക്തിയുടെ രാഗദ്വേഷങ്ങളിൽനിന്നു മുക്തമായ സത്യാന്വേഷണം—എന്ന നിലയിലാണു് മഹാന്മാരായ ശാസ്ത്രജ്ഞന്മാർ ശാസ്ത്രത്തെ നിർവ്വചിച്ചിട്ടുള്ളതു്. നിഷ്കപടവും വിമർശനാത്മകവുമായ സത്യാ

ന്വേഷണമത്രേ ശാസ്ത്രം. സ്പഷ്ടമായ ചിന്തനമാണ് ശാസ്ത്രമെന്നും ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ഏകാഗ്രത, വസ്തുനിഷ്ഠത, നിസ്സംഗത, വിചക്ഷണത മുതലായവയാൽ മനസ്സ് അച്ചടക്കം നേടുമ്പോൾ നമുക്ക് പ്രകൃതിസത്യം അറിയാറാവുന്നു - ശാസ്ത്രത്തിലായാലും വേദാന്തത്തിലായാലും മനുഷ്യന്റെ അനുഭവം-മനുഷ്യന്റെ അനുഭവപ്രപഞ്ചം-ആണ് പഠനവിഷയം. ശാസ്ത്രവും വേദാന്തവും അനുഭവപ്രപഞ്ചത്തെ ശാന്തമായും, വസ്തുനിഷ്ഠമായും നിസ്സംഗതയോടെ വിജയപൂർവ്വം പഠിച്ചിരിക്കുന്നതുകൊണ്ട് അവ പരസ്പരം ബന്ധപ്പെട്ട അന്തർദർശനങ്ങളാണ് നമുക്കു നല്കീട്ടുള്ളത്.

അതുകൊണ്ട്, സംഗതമായ ഒരു ചോദ്യം ഉദിക്കുന്നു: രണ്ടു വ്യത്യസ്തങ്ങളായ പഠനങ്ങളെന്തിന്? രണ്ടു സമീപനങ്ങളും രണ്ടു സാധനകളും എന്തിന്? ശാസ്ത്രം മാത്രംപോരേ ? എന്തിനീ വേദാന്തം കൊണ്ടുവരുന്നു?

വേണം; രണ്ടും വേണം. പഠനവിഷയമായ അനുഭവം വളരെ വൈവിധ്യപൂർണ്ണമാകയാൽ ഒരു സാധനയിൽ അതിനെ മുഴുവൻ ഉള്ളടക്കാൻ സാധ്യമല്ല. ഇന്ദ്രിയ പ്രത്യക്ഷശാസ്ത്രത്തിന്റെ ഒരേ വിഷയത്തിൽ അന്വേഷണത്തിന്റെ പല രംഗങ്ങളുണ്ട്; ഫിസിക്സ്, കെമിസ്ട്രി, ജീവശാസ്ത്രം, മനശ്ശാസ്ത്രം, ജ്യോതിശ്ശാസ്ത്രം എന്നിങ്ങനെ എത്രയെത്ര ശാഖകൾ ! ഓരോ വിഭാഗവും അനുഭവത്തിന്റെ ഒരംശമാണ് എടുത്തു പഠിക്കുന്നത്. ഈ എല്ലാ പഠനങ്ങളുടേയും പുറകിൽ, പഠനവിധേയമായ ഈ ലോകം ഒന്നാണെന്ന പൊതുധാരണയുണ്ട്. സ്ഥല-കാല-ലോകത്തേയും ഇന്ദ്രിയഗോചരമായ ലോകത്തേയും സംബന്ധിച്ചിടത്തോളം, ആധുനികശാസ്ത്രത്തിലെ പല പല വിഭാഗങ്ങളും ഗഹനമായ പഠനത്തിനുശേഷം നല്കുന്ന അന്തർദർശനങ്ങൾ ബാഹ്യപ്രകൃതിയെപ്പററിയുള്ള ജ്ഞാനവും അതിന്മേലുള്ള നിയന്ത്രണവും നമുക്കു നല്കുന്നു. മനുഷ്യൻ രംഗപ്രവേശം ചെയ്തതിനുശേഷം വിശിഷ്യ, കഴിഞ്ഞ ചില ശതാബ്ദങ്ങളിൽ, ഉണ്ടായനേട്ടമാണിത്. അതിന്റെ സൈദ്ധാന്തികവും പ്രായോഗികവുമായ ഫലങ്ങൾ ഇന്ന് എവിടേയും തെളിഞ്ഞുകാണാം.

ഇനി എന്തറിയണം? വേദാന്തം വളരെമുമ്പ്, ഈ ചോദ്യം ചോദിച്ചിരുന്നു. പ്രപഞ്ചമെന്നാലെന്താണ്? ജീവിതമെന്നാലെന്ത് ? മനുഷ്യന്റെ ഭവിതവ്യതയെന്ത്! ഇത്തരം ചോദ്യങ്ങളുമായി ഉപനിഷത്തുകളിലെ മഹാചിന്തകർ മല്ലടിച്ചിരുന്നു. വേദാന്തം വളരെ മുമ്പുതന്നെ ഒരു കാര്യം കണ്ടു പിടിച്ചിരുന്നു: അനുഭവപ്രപഞ്ചത്തിന് രണ്ടുകോടികളുണ്ട്—വ്യക്തിനിഷ്ഠവും വസ്തുനിഷ്ഠവും. വേദാന്തം മനസ്സിലാക്കുന്നതിനും, ഇന്ന് ശാസ്ത്രം എങ്ങോട്ടു പോകുന്നു

എന്നറിയുന്നതിനും ഈ മൗലികമായ ആശയം ആവശ്യമാണെന്നു് ഓർമ്മിക്കേണ്ടതു് വളരെ പ്രധാനമായ ഒരു കാര്യമാണു്. ഈ വർഗ്ഗീകരണം പ്രപഞ്ചത്തിൽ മുഴുവൻ പ്രയോഗിക്കുമ്പോൾ ഒരു ഉപസിദ്ധാന്തം ലഭിക്കുന്നു: ആധുനികശാസ്ത്രം രണ്ടു കോടികളിൽവെച്ച് ഒന്നിനെമാത്രം സംബന്ധിക്കുന്ന പഠനമാണു്. വസ്തുനിഷ്ഠമായ രംഗമാണതു്. എന്നാൽ ആധുനികശാസ്ത്രം ആത്മനിഷ്ഠമായ രംഗത്തെപ്പററിയും അറിയാൻ ശ്രമിക്കുന്നുണ്ടു്— മനശ്ശാസ്ത്രം ഇത്തരം ഒരു ശാസ്ത്രമാണു്. പക്ഷേ പാശ്ചാത്യമനഃശാസ്ത്രം ശരീരശാസ്ത്രത്തെ വളരെയധികം ആശ്രയിക്കുന്നു എന്നുള്ളതു് അതിന്റെ ഒരു ക്ഷീണവശമാകുന്നു. ദേശകാല—നിബദ്ധങ്ങളായ രീതികളെ ആശ്രയിക്കുമ്പോൾ നമുക്കു് 'ബാഹ്യ'ത്തെ സംബന്ധിച്ച ജ്ഞാനമേ ലഭിക്കുന്നുള്ളൂ. 'ആന്തരിക'ത്തെ സംബന്ധിച്ചതല്ല ആ ജ്ഞാനം. പാശ്ചാത്യരാജ്യങ്ങളിലെ മനഃശാസ്ത്രം ഏററിയക്കുറും പെരുമാററമനശ്ശാസ്ത്രമാണു്. മനുഷ്യന്റെ പെരുമാററത്തെപ്പററി പഠിച്ചുകൊണ്ടു് മനുഷ്യന്റെ മനസ്സിനെ അറിയാൻ ശ്രമിക്കയാണതു്. ഈ പരിമിതിയെ അതിലംഘിക്കാൻ പാശ്ചാത്യമനശ്ശാസ്ത്രജ്ഞന്മാർതന്നെ ശ്രമിച്ചിട്ടുണ്ടു്. അങ്ങനെ സൈക്കോ അനാലിസിസ്സിലൂടെ ഗഹനമനശ്ശാസ്ത്രം എന്നൊരു ശാസ്ത്രശാഖ വികസിപ്പിക്കപ്പെട്ടിരിക്കുന്നു. പെരുമാററത്തിന്റെ ഉപരിതലരംഗങ്ങളെക്കാൾ ആഴത്തിലുള്ള മനസ്സിലേക്കു് നമ്മുടെപഠനം എന്തുകൊണ്ടു് ചുഴിഞ്ഞിറങ്ങിക്കൂടാ? അന്തർദശനത്തിലൂടെ ആഴത്തിലേക്കെത്താൻ ഈ ആശയമാണു് ഗഹനമനശ്ശാസ്ത്രത്തിന്റെ ആരംഭം കുറിച്ചതു്. ഇതു് ആധുനികമനശ്ശാസ്ത്രത്തിന്റെ ആരംഭം മാത്രമാണു്. അചഞ്ചലമായും ഏകാഗ്രമായും ഇതു തുടരുമെങ്കിൽ, മനുഷ്യന്റെ യഥാർത്ഥസ്വരൂപത്തെപ്പററിയുള്ള സത്യം കണ്ടുപിടിക്കപ്പെടും. അതാണു് ഇന്ത്യയിൽ വേദാന്തം യുഗങ്ങൾക്കു മുമ്പു കണ്ടുപിടിച്ചതു്. സനാതനമായ, അമൃതസ്വരൂപമായ മനുഷ്യന്റെ ആത്മസ്വരൂപം.

## 4. സമഗ്രമായ അനുഭവപഠനം

ഉപനിഷത്തുകളും വേദങ്ങളും ഈ ആന്തരികജനത്തിന്റെ പഠനത്തിലേക്കു നേരിട്ടാണു് ഇറങ്ങിയതു്. വളരെ മുമ്പുതന്നെ മഹർഷിമാർ ഒരു കാര്യം മനസ്സിലാക്കിയിരുന്നു: പഞ്ചേന്ദ്രിയങ്ങൾ നല്കുന്ന അനുഭവങ്ങളുടെ പഠനത്തിലൂടെ സ്പഷ്ടമാകുന്ന ലോകം സമഗ്രാസ്തിത്വത്തിന്റെ ഒരു ചെറിയ അംശം മാത്രമാണു്. ആധുനികശാസ്ത്രീയഗവേഷണവും ഈ നിഗമനത്തെ സാധൂകരിക്കുന്നു. ആധുനികശാസ്ത്രത്തിന്റെ ദൃഷ്ടിയിൽത്തന്നെ, ഭൗതികശാസ്ത്രത്തിന്റെ വ്യാപ്തി പരിമിതമാണു്. എന്നാൽ ശാസ്ത്രം അങ്ങനെ പരിമിതമായിക്കൂടാ. ഫിസിക്സ്, കെമിസ്ട്രി, ഗണിതം, ജീവശാസ്ത്രം മുതലായ ശാസ്ത്ര

വിഭാഗങ്ങൾ പരിമിതങ്ങൾ തന്നെ. എന്നാൽ ശാസ്ത്രം അങ്ങനെ പരിമിതമല്ല. കാരണം, സമഗ്രമായ അനുഭവത്തിൻെറ നിഷ്പപടവും വിമർശനാത്മകവുമായ പഠനമാണ് ശാസ്ത്രധർമ്മം. പഠനം ശാസ്ത്രത്തിൻേറയോ മറേറതെങ്കിലും വിഷയത്തിൻേറയോ ആകട്ടെ; അനുഭവപ്രപഞ്ചം ഒന്നാണ്. ബാഹ്യത്തിൽനിന്നോ ആന്തരികത്തിൽനിന്നോ സമീപിച്ചാലും സത്യം ഒന്നുതന്നെ. അതുകൊണ്ട് പുരാതന ഉപനിഷത്ചിന്തകർ മാനവജ്ഞാനത്തിൻെറ മുമ്പിൽ വെച്ച ലക്ഷ്യം പൂർണ്ണമായ സത്യത്തിൻെറ ജ്ഞാനം ആയിരുന്നു. അനാത്മജ്ഞാനമായ ശാസ്ത്രവും ആത്മജ്ഞാനമായ മതവും സംയോജിപ്പിച്ചുള്ള ഏകജ്ഞാനമായിരുന്നു അവരുടെ ലക്ഷ്യം. ശ്രീകൃഷ്ണൻ ഗീതയിൽ (XIII 2) പറയുന്നു:

**ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത് തത്ജ്ഞാനം മതം മമ.**

**'ക്ഷേത്രത്തിൻേറയും (അഥവാ അനാത്മത്തിൻേറയും) ക്ഷേത്രജ്ഞൻേറയും (അഥവാ ആത്മാവിൻേറയും) സംയുക്തജ്ഞാനമേതാണോ അതാണ് ശരിയായ ജ്ഞാനം എൻെറ അഭിപ്രായത്തിൽ.'**

വേദാന്തമെന്ന വെറും ശബ്ദത്തിൽപോലും ഈ സാർവ്വജനീനതയുടെ മനോഭാവം പ്രകടമാകുന്നുണ്ട്. വേദം എന്നാൽ ജ്ഞാനമെന്നർത്ഥം. സത്യസന്ധവും വിമർശനാത്മകവുമായ ജ്ഞാനമാണത്. ഒരു വ്യക്തിയുടെ അഭിപ്രായമല്ല. ജ്ഞാനപ്രക്രിയയുടെ മുഴുവൻ ആത്യന്തികമായ നിഗമനം അഥവാ അന്തമാണ് വേദാന്തം. ആ ജ്ഞാനം അപരാവിദ്യയെന്നും പരാവിദ്യയെന്നും രണ്ടു കോടികളിൽപ്പെടുന്നു എന്ന് ഉപനിഷത്തുകൾ കണ്ടുപിടിച്ചു. അപരാവിദ്യ അഥവാ സാധാരണജ്ഞാനം,എന്നാൽ ഇന്ദ്രിയങ്ങൾ പ്രകടമാക്കുന്ന അനുഭവലോകത്തെ സംബന്ധിച്ച ജ്ഞാനമാകുന്നു. അതാണ് ശാസ്ത്രം. 'ശാസ്ത്രം നല്കുന്നതു് രൂപഘടനയെപ്പററിയുള്ള ജ്ഞാനമാണ്; ഉള്ളടക്കത്തെപ്പററിയുള്ള ജ്ഞാനമല്ല', എന്നത്രേ എഡിംഗ്ടൻെറ അഭിപ്രായം. മഹാന്മാരായ ശാസ്ത്രജ്ഞന്മാർ നമ്മളോട് ഇന്നു പറയുന്നതു് ശാസ്ത്രം പ്രപഞ്ചത്തിൻെറ ആശയപരമായ ഒരു ചുരുങ്ങിയ ഷോർട്ട് ഹാൻറ് റിപ്പോർട്ട് മാത്രമേ നല്കുന്നുള്ളു എന്നാണ്. നാം സത്യത്തിൽനിന്നും പ്രപഞ്ചവസ്തുവിൽനിന്നും, വളരെയകലേയാണ് എന്നത്രേ ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഇരുപതാം നൂററാണ്ടിലെ ശാസ്ത്രം പ്രകടമാക്കുന്ന ലോകം, സർ ജെയിംസ് ജീൻസ് പറയുന്നു, പരിചിതമായ അനുഭവലോകത്തിൽനിന്നും വളരെ വളരെ അകന്ന ഒരു അമൂർത്തലോകമാണ്. ഐൻസ്റ്റീൻെറ ആപേക്ഷിക സിദ്ധാന്തം സ്ഥലവും കാലവും സംയോജിപ്പിച്ച് ദേശ – കാല – നൈരന്തര്യം നല്കുന്ന ലോകത്തിലെ എല്ലാ സംഭവങ്ങളും സത്തകളും ദേശ-കാല-നൈരന്തര്യത്തിലെ വ്യത്യസ്തങ്ങളായ സംസ്ഥിതികൾ മാത്രമാകുന്നു.

ഇങ്ങനെ ഇരുപതാം നൂററാണ്ടിലെ ശാസ്ത്രം പ്രകടമാക്കുന്ന ലോകം ഇന്ദ്രിയാനുഭവങ്ങളുടെ പരിചിതലോകത്തിന്റെ ഉപരിതലത്തിനു താഴെയുള്ള വിചിത്രവും അപരിചിതവുമായ ലോകമാണ്. ഭൗതികശാസ്ത്രങ്ങൾക്ക് ആഴത്തിൽ ഇറങ്ങിച്ചെല്ലാൻ സാധ്യമല്ലായിരിക്കാം; എന്നാൽ സമഗ്രജ്ഞാനരൂപത്തിലുള്ള ശാസ്ത്രത്തിനു കൂടുതൽ കൂടുതൽ ആഴങ്ങളിലിറങ്ങി അസ്തിത്വത്തിന്റെ ഗഹനതലത്തിലെത്താൻ കഴിയും.

ശാസ്ത്രത്തിന്റേയും അർത്ഥം ജ്ഞാനമെന്നത്രേ. നിഷ്പക്ഷപടവും വിമർശനാത്മകവുമായ എല്ലാ നിലവാരങ്ങളിലുമുള്ള അനുഭവേപഠനത്തിൽനിന്നു ലഭിക്കുന്ന സത്യാപിതമായ ജ്ഞാനമാണ് ശാസ്ത്രം. എന്നാൽ വേദത്തിനു കൂടുതൽ ഗഹനമായ അർത്ഥമുണ്ട്. അതും ശാസ്ത്രത്തെപ്പോലെ നിഷ്പക്ഷപടവും വിമർശനാത്മകവുമായ പഠനത്തിലൂടെ സത്യാപിതമായ ജ്ഞാനംതന്നെ; എങ്കിലും വേദത്തിൽ ഇത്തരം പഠനം ദേശ-കാല-പരിമിതികൾക്കപ്പുറം കടന്നു വസ്തുക്കളുടെ അന്തരംഗത്തിൽ ചെന്നെത്തുന്നതാണ്. ഈ ആന്തരികജ്ഞാനമാണ് അതിനെ വേദാന്തമാക്കുന്നത്. അതു പരാവിദ്യയുടെ അഥവാ ഉത്തമജ്ഞാനത്തിന്റെ നിലവാരത്തിൽ ചെന്നെത്തുന്നു. ശാസ്ത്രങ്ങളും കലകളും, വേദങ്ങളെപ്പോലെയുള്ള പവിത്രഗ്രന്ഥങ്ങളും, അപരാവിദ്യയിൽപ്പെടുന്നു എന്നാണ് മുണ്ഡക ഉപനിഷത്തു പറയുന്നത്. കാരണം, അവ നമുക്കു നല്കുന്നതു രൂപഘടനയുടേയും ശബ്ദങ്ങളുടേയും ജ്ഞാനമാണ്; ഉള്ളടക്കത്തിന്റേയും അർത്ഥത്തിന്റേയും ജ്ഞാനമല്ല. എന്നാൽ പരാവിദ്യയെന്നതു പരിവർത്തനവിധേയമായ ലോകത്തിന്റെ പിന്നിലുള്ള അനശ്വരസത്യത്തെ അറിവാൻ ഉപകരിക്കുന്ന ജ്ഞാനമാണ്. പ്രപഞ്ചരൂപത്തിൻ നാം കാണുന്ന നശ്വരമായ രൂപഘടനയുടെ അനശ്വരമായ ഉള്ളടക്കത്തെപ്പററിയുള്ള ജ്ഞാനമാണത്. 'അഥ പരാ യയാ തദ് അക്ഷരം അധിഗമ്യതേ' എന്നു മുണ്ഡകോപനിഷത്തു പറയുന്നു. (1. 15.) ഇതുകൊണ്ടാണ് സമഗ്രമായ അനുഭവത്തിന്മേൽ വേദാന്തത്തിനു പിടികിട്ടിയതു. ആ പിടി ദൃഢവും ബലിഷ്ഠവുമാണ്; കാരണം, അതു ഗഹനവും സമഗ്രവുമായതുതന്നെ. വേദാന്തം ഭൗതികശാസ്ത്രത്തെ അംഗീകരിക്കുന്നു; എന്നാൽ അതിനെ അതിക്രമിക്കയും ചെയ്യുന്നു. അതു ശാസ്ത്രത്തെ വെല്ലുവിളിക്കുന്നു. കൂടുതൽ ശാസ്ത്രീയമാകാനും അനുഭവങ്ങളുടെ ആഴങ്ങളിൽ ഇറങ്ങിച്ചെന്നു സത്യത്തിലെത്തിച്ചേരാനും വേദാന്തം ശാസ്ത്രത്തോടു ആവശ്യപ്പെടുന്നു. ഇതാണ് വേദാന്തം ആധുനികകാലത്തു സ്വാമി വിവേകാനന്ദനിലൂടെ നിർവ്വഹിച്ചിട്ടുള്ളതു. പലപ്പോഴും, മനുഷ്യന്റെ ആന്തരികജീവിതത്തിൽനിന്നും പ്രകടമാകുന്ന വസ്തുതകളെ അസൗകര്യങ്ങളാണെന്നു കരുതി ആധുനികശാസ്ത്രജ്ഞന്മാർ തട്ടി

നീക്കാറുണ്ട്. എന്നാൽ ഇരുപതാം നൂററാണ്ടിലെ ചില ധീരന്മാരായ ശാസ്ത്രജ്ഞന്മാർ അവയെ അഭിമുഖീകരിക്കാനും അവയുടെ അർത്ഥം മനസ്സിലാക്കാനും ശ്രമിച്ചിരിക്കുന്നു. അവരുടെ നിഗമനങ്ങൾ പുരാതനവേദാന്തത്തിൻെറ അന്തർദർശനങ്ങളെ ശക്തിയായി സമർത്ഥിക്കുന്നുമുണ്ട്.

5. സ്വയം -പരിണാമിയായ ഒരു കാരണം

അങ്ങനെ വേദാന്തവും ശാസ്ത്രവും മനോഭാവത്തിലും സ്വഭാവത്തിലും വളരെ അടുപ്പമുള്ളവയാണ്; രണ്ടും ആദ്ധ്യാത്മികസാധനകളാകുന്നു. ലക്ഷ്യങ്ങളിലും നിഗമനങ്ങളിലും അവ തമ്മിൽ അടുപ്പമുണ്ട്. ഭൗതികപ്രപഞ്ചത്തിൻെറ സൃഷ്ടിസിദ്ധാന്തത്തിൽപ്പോലും അവ തമ്മിൽ ധാരാളം യോജിപ്പുണ്ടെന്നു കാണുന്നു, സൃഷ്ടിസിദ്ധാന്തത്തെപ്പററി ശാസ്ത്രത്തിൻേറയും വേദാന്തത്തിൻേറയും മൗലികവീക്ഷണം; സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ, സ്വയം പരിണാമിയായ ഒരു കാരണത്തിൻെറ സങ്കല്പമാകുന്നു. വേദാന്തം പറയുന്നു, പ്രപഞ്ചത്തിനു പുറകിൽ ബ്രഹ്മം എന്ന സ്വയം പരിണാമിയായ കാരണമുണ്ട്. പ്രപഞ്ചത്തിനു പുറകിൽ സ്വയം പരിണാമിയായ ഒരു കാരണമായി, ജ്യോതിശ്ശാസ്ത്രജ്ഞനായ ഫ്രെഡ് ഹോയിലിൻെറ അഭിപ്രായത്തിൽ, ഒരു പശ്ചാത്തലസത്ത ഉണ്ട്. അങ്ങനെ വേദാന്തവും ശാസ്ത്രവും പ്രപഞ്ചപരിണാമസിദ്ധാന്തത്തിൽ വിശ്വസിക്കുന്നു. ഇത്തരം ധാരാളം സാമ്യങ്ങളുണ്ട്. ഉപനിഷത്തുക്കൾ പ്രതിപാദിക്കുന്ന സത്യങ്ങൾ വ്യക്തിപരങ്ങളല്ല, അപൗരുഷേയങ്ങളാണ്. അവയ്ക്ക് ഒരു വ്യക്തിയിൽനിന്നും ലഭിക്കുന്ന അധികാരമല്ല ഉള്ളത്. ശാസ്ത്രസത്യങ്ങളും ഇതുപോലെ വ്യക്ത്യതീതങ്ങളും വസ്തുനിഷ്ഠങ്ങളും ആണ്. അവയുടെ സത്യാപനത്തിന് ഒരു വ്യക്തിയുടെ അധികാരം ആവശ്യമില്ല. അവ അപൗരുഷേയങ്ങളായതുകൊണ്ട് സാർവ്വലൗകികങ്ങളാകുന്നു; ലോകത്തിൻെറ സ്വഭാവത്തെപ്പററിയുള്ള അന്തർദർശനം നല്കുന്നു. അതാണ് ശാസ്ത്രം.

ഭാരതീയമഹർഷിമാരും അനുഭവത്തെപ്പററി പഠിച്ചു. ബാഹ്യാനുഭവങ്ങളെപ്പററി പഠിച്ചപ്പോൾ അവർ കണ്ടത്, ഭൂമിയും ആകാശഗോളങ്ങളും, ഭൂമിയിലുള്ള സർവ്വവസ്തുക്കളും മനുഷ്യശരീരവും, മനസ്സും പരിവർത്തനവിധേയങ്ങളാണെന്നാണ്. അപ്പോൾ അവർ ഒരു മുഖ്യപ്രശ്നം ചോദിച്ചു: ഈ മാററങ്ങളുടെ ലോകത്തിൽ മാററമില്ലാത്തതായി എന്തുണ്ട്? അനുഭവങ്ങളിൽ എവിടെയോ ഒളിഞ്ഞുകിടപ്പുള്ളതും ശാശ്വതവും പരിവർത്തനവിഹീനവുമായ സത്യം നാം എവിടെ അന്വേഷിക്കും ? അത് ബാഹ്യമല്ലെന്നും അവർ തീരുമാനിച്ചു. നമുക്ക് അന്തർഭാഗത്തു് അന്വേഷിക്കാം. നമുക്ക് മനുഷ്യൻ എന്ന

അദ്ഭുതവസ്തുവിനേയും അവൻെറ അദ്ഭുതകരമായ ബോധത്തേയും പററി പഠിക്കാം. ഉപനിഷത്തുകളിൽ, ഈ പഠനം, അടിവെച്ചടിവെച്ച്, ഏററവും നിസ്സംഗവും വസ്തുനിഷ്ഠവുമായ ഭാവത്തോടെ മുന്നേറുന്നതു കാണാം. പ്രകൃതിയിൽനിന്നും ഉത്തരം പിടിച്ചെടുത്തതിനുശേഷമേ അതു നിന്നുള്ളു. പ്രകൃതിപരിണാമത്തിൻെറ ഉത്തമഫലമായ മനുഷ്യപ്രകൃതിയെപ്പററിയുള്ള മഹത്തായ നിഗമനം അങ്ങനെ ലഭിച്ചതാണ്. യഥാർത്ഥത്തിൽ മനുഷ്യൻ ജന്മമൃത്യുരഹിതനും ശുദ്ധനും പൂർണ്ണനുമായ ആത്മാവാകുന്നു. പ്രപഞ്ചവും ആത്മാവുതന്നെ. അതു് പൂർണ്ണമായും ആദ്ധ്യാത്മികമാകുന്നു. ഈ അന്തർദൃഷ്ടിയും അതിൻെറ രീതിയുമാണ് വേദാന്തം.

മഹാന്മാരായ ഗുരുക്കന്മാർ ഒരിക്കലും പറഞ്ഞിട്ടില്ല: 'ഞങ്ങളെ ആശ്രയിക്കു; ഞങ്ങൾ പറയുന്നതു വിശ്വസിക്കു.' അങ്ങനെ പറഞ്ഞിരുന്നെങ്കിൽ, അവരുടെ സമീപനം അശാസ്ത്രീയവും വിശ്വാസപ്രമാണങ്ങൾ കെട്ടിയേല്പിക്കുന്നതും ആയേനേ. മറിച്ച്, അവർ ഉദ്ബോധിപ്പിച്ചു:

പരീക്ഷണം നടത്തൂ. സാക്ഷാത്കരിക്കു; സത്യമാണെന്നു സ്വയം ബോധ്യപ്പെടുക. മനുഷ്യവ്യക്തിത്വത്തിൻെറ അനന്തമാനങ്ങളെപ്പററിയുള്ള ഞങ്ങളുടെ അനുഭവങ്ങൾ നിങ്ങൾ സ്വയം കണ്ടറിയൂ. മനുഷ്യപ്രകൃതിയുടെ മഹത്ത്വത്തെ സംബന്ധിച്ച ഈ ഗഹനദർശനം ആർക്കും സാക്ഷാത്കരിക്കാം. ഏവരുടേയും ജന്മാവകാശമാണതു്.

'കേൾക്കുവിൻ! അമൃതസ്വരൂപമായ ആനന്ദത്തിൻെറ മക്കളേ! ദിവ്യലോകത്തിൽ വസിക്കുന്നവരേ! നിങ്ങളും കേൾക്കുവിൻ. മനുഷ്യവ്യക്തിത്വത്തിൻെറ അനന്തമായ മാനം ഞാൻ സാക്ഷാത്കരിച്ചിരിക്കുന്നു. അവൻ സൂര്യശോഭയുള്ളവനും അന്ധകാരത്തിനപ്പുറത്തുള്ളവനും ആകുന്നു. അവനെ സാക്ഷാത്കരിച്ചാൽ മാത്രമേ വീണ്ടും വീണ്ടുമുള്ള മരണത്തിൽനിന്നു രക്ഷയുള്ളു. മോചനത്തിനു് മറെറാരു മാർഗ്ഗവുമില്ല.'—എന്നിങ്ങനെ ശ്വേതാശ്വതരോപനിഷത്തിലെ മഹർഷി പാടുന്നു. (II. 5, III. 8)

വേദാന്തത്തിൻെറ ഭാഷ, അതുകൊണ്ടു്, പരീക്ഷണത്തിൻേറയും, സത്യാപനത്തിൻേറയും, സാക്ഷാത്കാരത്തിൻേറയും ഭാഷയാണ്. യഥാർത്ഥശാസ്ത്രഭാഷയും ഇതുതന്നെ. 'വരു; നോക്കു' —എന്നു് ബുദ്ധൻ പറയുമായിരുന്നു. ശ്രീരാമകൃഷ്ണൻ സ്വാമി വിവേകാനന്ദനോടു പറഞ്ഞതെന്താണ്? 'ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ടു്; നിനക്കും കാണാം. പരീക്ഷിച്ചുനോക്കു' അതുകൊണ്ടു് മതത്തിൻെറ

ഭാഷ ആധുനികശാസ്ത്രത്തിൽ സുപരിചിതമായ പരീക്ഷണത്തി ന്റേയും സത്യാപനത്തിന്റേയും ആണ്. അന്തരാത്മാവിനെ സാക്ഷാത്കരിച്ചാൽ, നമ്മുടെ ജീവിതംതന്നെ മാറുമെന്ന് വേദാന്തം പറയുന്നു. നാം നമ്മുടെ അനന്തപ്രകൃതിയെ സാക്ഷാത്കരിക്കണം; നാം ആനന്ദപൂർണ്ണരാകും. സ്വയം സത്യത്തെ സാക്ഷാത്കരി ക്കാനായി വേദാന്തം മനുഷ്യനെ വെല്ലുവിളിക്കുന്നു. ഉപനിഷത്തു കളിൽ സത്യസാക്ഷാത്കാരത്തിനുള്ള ആവേശം കത്തിക്കാളിയി രുന്നു. സത്യം; ഇനിയും സത്യം — അതാണ് സന്തോഷത്തിനും ക്ഷേമത്തിനുമുള്ള മാർഗ്ഗം. സത്യജ്ഞാനത്തിന്റെ പുരോഗതിയും മനുഷ്യദുരിതങ്ങളുടെ ദൂരീകരണവും ആണ് ആധുനികശാസ്ത്രത്തി ന്റേയും വേദാന്തത്തിന്റേയും രണ്ടു ലക്ഷ്യങ്ങൾ എഡിംഗ്ടൻ പറയുന്നു (സയൻസ് ആൻഡ് ദി അൺസീൻ വേൾഡ്, പു. 54)

> 'അന്വേഷണത്തെ മുൻനിർത്താത്തിടത്തോളം കാലം, നി ങ്ങൾക്കു ശാസ്ത്രത്തിന്റേയോ മതത്തിന്റേയോ യഥാർത്ഥ ഭാവം മനസ്സിലാകയില്ല.'

## 6. പരിണാമപരമായ ദർശനം

കഴിഞ്ഞ നൂറുകൊല്ലക്കാലത്തുണ്ടായ ശാസ്ത്രവികാസത്തെ പ്പറ്റി പഠിക്കുമ്പോൾ, ശാസ്ത്രത്തിന്റെ ഉന്നതതരങ്ങളായ നേട്ടങ്ങൾ ചക്രവാളങ്ങളിൽ ഉയർന്നുവരുന്നതും, ശാസ്ത്രത്തിൽ ഭൗതികവാദേതര മായ വീക്ഷണം പ്രത്യക്ഷപ്പെടുന്നതും നമുക്കു കാണാം. ഈ വീക്ഷ ണത്തേയും അതിന്റെ വിവക്ഷയേയും പറ്റി ചുവടെ പറയാം.

ശാസ്ത്രത്തിന്റെ വിഷയവസ്തുവായ പ്രകൃതി നശ്വരമാണ്. എന്നാൽ പ്രകൃതിയുടെ അന്തർഭാഗത്തു് അനശ്വരമായ എന്തോ ഒന്ന് ഉള്ളതായി ഇപ്പോൾതന്നെ ശാസ്ത്രത്തിനു തോന്നിത്തുടങ്ങിയി രിക്കുന്നു. ആ അനശ്വരമായ ഉള്ളടക്കം എന്താണെന്നു കണ്ടുപിടി ക്കാൻ ചില ശാസ്ത്രജ്ഞന്മാർ ശ്രമിച്ചിട്ടുമുണ്ട്. 1959 ൽ ഡാർവിന്റെ ' ദി ഓറിജിൻ ഓഫ് ദി സ്പീഷീസ്'' എന്ന ഗ്രന്ഥത്തിന്റെ ശതാ ബ്ദിയാഘോഷാവസരത്തിൽ ചിക്കാഗോ സർവ്വകലാശാലയിൽ വെച്ച് പ്രശസ്തരായ ശാസ്ത്രജ്ഞന്മാർ ചേർന്ന് 'ഇവല്യൂഷൻ ആഫ്ടർ ഡാർവിൻ' എന്ന പേരിൽ ഒരു സിംപോസിയം നടത്തുകയുണ്ടായി. ആ അവസരത്തിൽ അദ്ധ്യക്ഷതവഹിച്ചുകൊണ്ടു് സർ ജൂലിയൻ ഹക്സ്ലി നടത്തിയ പ്രസംഗം വളരെ പ്രാധാന്യം അർഹിക്കുന്നു. അദ്ദേഹം പറഞ്ഞു: ഇതുവരെ ശാസ്ത്രം ഉയർത്തിപ്പിടിച്ച ഭൗതിക പ്രപഞ്ചത്തിന്റെ ചിത്രത്തിലും നമ്മിൽ ഓരോരുത്തർക്കും അനുഭവ പ്പെടുന്നതും പത്തൊമ്പതാം നൂറ്റാണ്ടിലെ ശാസ്ത്രം ഭൗതികപ്രപഞ്ച

ത്തിന്റെ വീക്ഷണത്തിൽനിന്നു പഠിച്ചതുമായ ആന്തരപ്രപഞ്ചത്തിന്റെ ചിത്രത്തിലും ഒരു വിള്ളലുണ്ടായിരിക്കുന്നു. അതിലൂടെ നോക്കുമ്പോൾ കഴിഞ്ഞ നൂറുവർഷങ്ങളിലായി പരിണാമസിദ്ധാന്തത്തിലുണ്ടായ വികാസങ്ങളുടെ ഫലമായി പ്രപഞ്ചത്തിന്റെ ഗഹനരഹസ്യത്തിന്റെ ഒരു മിന്നലാട്ടം നമുക്കു കാണാം. അങ്ങനെ ഹക്സ്‌ലിയുടെ പ്രസംഗത്തിന്റെ ശീർഷകം—ദി ഇവല്യൂഷനറി വിഷൻ—വളരെ അർത്ഥവത്തായിരുന്നു. അന്ധവും വൃഥാവ്യയശീലവുമായ പ്രകൃതി സുദീർഘമായ പരിണാമാനുഭവങ്ങളിലൂടെ കടന്ന് ഏറ്റവും അധുനാതനമായ മനുഷ്യൻ എന്ന ഉല്പന്നത്തിൽ, എത്തിയപ്പോൾ സ്വബോധം ഉരുത്തിരിഞ്ഞുവന്നു. വെറും പ്രപഞ്ചധൂളിയായിത്തുടങ്ങിയ ഈ പ്രകൃതി പ്രപഞ്ചപരിണാമത്തിന്റെ പല ഘട്ടങ്ങളിലൂടി കടന്ന്, ജീവനുള്ള സെല്ലായി പരിണമിച്ച്, ജൈവഘട്ടത്തിൽ പ്രവേശിച്ചു. പരിണാമം പിന്നെയും തുടർന്നു. ആദ്യം സ്നായുതന്തുവും, പിന്നെ സ്നായുമണ്ഡലവും അവസാനം മസ്തിഷ്കവും വികസിച്ചുവന്നു. മനുഷ്യഘട്ടത്തിലെത്തിയപ്പോൾ ബോധമണ്ഡലത്തിൽ ഒരു പുതിയ മാനം—സ്വബോധം—വികസിച്ചു.

മൃഗങ്ങൾക്കെല്ലാം ബാഹ്യലോകത്തെപ്പറ്റി ബോധമുണ്ട്. എന്നാൽ മനുഷ്യനുമാത്രമേ ആന്തരലോകത്തെപ്പറ്റി ബോധമുള്ളു. ഇതു് പ്രകൃതിയുടെ ഹൃദയഭാഗത്തു് അദ്ഭുതകരമായ ഒരു മാനമായി പ്രത്യക്ഷപ്പെടുമ്പോൾ, അതിനെപ്പറ്റി ഗവേഷണം ചെയ്യേണ്ടതു് ശാസ്ത്രത്തിന്റെ കർത്തവ്യമാകുന്നു. കഴിഞ്ഞ നൂറുവർഷങ്ങളിൽ ഉണ്ടായ ജീവശാസ്ത്രവികാസം ഈ ഗവേഷണത്തെ പിൻതാങ്ങുന്നതാണ്. പരേതനായ ജീവാശ്മശാസ്ത്രജ്ഞൻ തെയിൽഹാർഡ് ഡി ഷാർഡാന്റെ ഭാഷയിൽ പറഞ്ഞാൽ, പ്രപഞ്ചത്തിനു് ഒരു 'ബാഹ്യം' മാത്രമല്ല, ഒരു 'ആന്തരം' കൂടിയുണ്ടെന്നു് നമുക്കു ബോധ്യമായിരിക്കുന്നു. മനുഷ്യനിൽ, പ്രകൃതി, സ്വന്തം അന്തർഭാഗത്തെ സ്വയം പ്രകടമാക്കുന്നു. ഇതുവരെ ശാസ്ത്രം ഇതു് അംഗീകരിച്ചിരുന്നില്ല. ഈ അംഗീകാരം ആധുനികശാസ്ത്രത്തെ അസ്തിത്വത്തിന്റെ ഗഹനതമമായ രഹസ്യത്തിന്റെ - മനുഷ്യാത്മാവിന്റെ—അന്വേഷണമാർഗ്ഗത്തിൽ എത്തിക്കുമെന്നുള്ളതു തീർച്ചയാണ്. ചിന്ത, അഹം, സ്വബോധം, സന്മാർഗ്ഗബോധം എന്നീ നിഗൂഢഗുണങ്ങളുള്ള മനുഷ്യനിൽ ശാസ്ത്രീയമനസ്സിനു് പ്രകൃതിയുടെ ഗഹനരഹസ്യത്തിന്റെ സൂചന ലഭിക്കുന്നു.

ഇതു കണ്ടുപിടിക്കുന്നതിൽ യുഗങ്ങൾക്കുമുമ്പ് വേദാന്തം വിജയിച്ചിരുന്നു—മനുഷ്യന്റെ പ്രത്യഗ്‌രൂപത്തിലൂടെ, അഥവാ ആന്തരികരൂപത്തിലൂടെ, പ്രപഞ്ചത്തിന്റെ പ്രത്യഗ്‌രൂപത്തെ വേദാന്തം കണ്ടുപിടിച്ചു. മററു രൂപങ്ങളെയെല്ലാം ഇന്ദ്രിയങ്ങൾ പ്രകട

മാകുന്നുണ്ട്. എന്നാൽ യഥാർത്ഥമായ പ്രത്യഗ്രൂപത്തിന്റെ ജ്ഞാനം നമുക്കുണ്ടാകുന്നതു് ആവശ്യമായ സാന്മാർഗ്ഗികസാധന യിലും ബൗദ്ധികപരിശീലനത്തിലുംകൂടിയാണ്. ഇന്ദ്രിയസംയ മവും മനസ്സംയമവും ആന്തരിക സ്വരൂപധ്യാനവും ഇത്തരം സാധന കളാകുന്നു. ഈ സാധനകളും പരിശീലനങ്ങളും പുരാതന ഭാരതീയ മഹർഷിമാർ നിർവ്വഹിച്ചിരുന്നു. അവരുടെ പരീക്ഷണങ്ങളുടെ ലഘു വിവരണങ്ങൾ ഉപനിഷത്തുകളിൽ കാണാം. കഠോപനിഷത്തിൽ ഇത്തരം ഒരു വിവരണമുണ്ട്. ഒരു ധീരൻ തന്നോടുതന്നെ പറഞ്ഞു: 'അന്തർഭാഗത്തു് എന്താണുള്ളതെന്നു ഞാൻ നോക്കട്ടെ.' മനസ്സി ന്റേയും ഇന്ദ്രിയങ്ങളുടേയും സാധാരണപ്രവണത പുറത്തേയ്ക്കു തിരി യുകയാണ്. എന്നാൽ ധൈര്യശാലിയും ബുദ്ധിമാനുമായിരുന്ന ആ 'ധീരൻ' ഇന്ദ്രിയമനസ്സുകളെ ഉള്ളിലേയ്ക്കു തിരിച്ചു. അപ്പോഴു ണ്ടായ ആശ്ചര്യവും സന്തോഷവും അവാച്യമായിരുന്നു. തന്റെ വ്യക്തിത്വത്തിന്റെ അനന്തമാനം ആ ധീരസാഹസികൻ സാക്ഷാ ത്കരിച്ചു. മാത്രമല്ല മാനവവ്യക്തിത്വത്തിന്റെയെല്ലാം ദിവ്യവും, ശാശ്വതവും അനശ്വരവും പരിവർത്തനരഹിതവുമായ സത്യം തന്റെ ആത്മാവാണെന്നും സാക്ഷാത്കരിച്ചു. അങ്ങനെ പ്രത്യഗാത്മാവി ന്റേയും പ്രപഞ്ചാത്മാവിന്റേയും സാക്ഷാത്കാരം ഇന്ദ്രിയമനസ്സു കളെ അന്തർഭാഗത്തേയ്ക്കു തിരിക്കുന്ന മഹത്തായ പ്രക്രിയയിലൂടെ യാണ് നേടിയതു്. മനസ്സിന്റെ പരിശീലനത്തിലൂടെ, അതിന്റെ ശക്തികളെ ഉള്ളിലേയ്ക്കു തിരിച്ച്, പടിപടിയായി, ശാസ്ത്രീയവും നിസ്സംശയവുമായ രീതിയിൽ, പരിശോധിക്കുമ്പോൾ ഒരു നൂതന ലോകം തുറന്നുകിട്ടുന്നു. മനുഷ്യവ്യക്തിത്വത്തിന്റെ ജനനമരണ രഹിതവും ശുദ്ധബോധസ്വഭാവവും ആയ ഒരു മാനമാണതു്. ഈ സാധന മൂർച്ചയുള്ള കത്തിയുടെ വായ്ത്തലയിലൂടെ നടക്കുന്നതുപോ ലെ കഠോരമാണ് (കഠോപനിഷത്തു് III. 14). സാധനയിലൂടെ യുള്ള ഈ സാക്ഷാത്കാരമാണ് ഉപനിഷത്തുകളിലും വേദങ്ങളിലും ഉള്ളതു്. ഈ അന്വേഷണപ്രവർത്തനം ഇന്ത്യ നമ്മുടെ കാലഘട്ടം വരെ തുടർന്നിരിക്കുന്നു. ആന്തരലോകത്തിന്റെ അന്വേഷകരുടെ കൂട്ടത്തിൽ ഏററവും അടുത്തായി നാം കാണുന്നതു് ശ്രീരാമകൃഷ്ണ നേയും സ്വാമി വിവേകാനന്ദനേയും ആണ്.

## 7. വിദ്യാഭ്യാസപരമായ ലക്ഷ്യവും രീതിയും

ലക്ഷ്യത്തിലും ഭാവത്തിലും സ്വഭാവത്തിലും തുല്യങ്ങളാണെ ങ്കിലും, ശാസ്ത്രത്തിന്റേയും വേദാന്തത്തിന്റേയും രംഗങ്ങൾ വ്യത്യ സ്തങ്ങളാണ്: വേദാന്തം മനുഷ്യന്റെ ദൈനംദിനജീവിതത്തിൽ ഇടപെടുന്നില്ല. ആഹാരം, വസ്ത്രം, പാർപ്പിടം മുതലായവയെ സംബ

ന്ധിച്ച് നാം എന്തുചെയ്യണമെന്ന് വേദാന്തം അനുശാസിക്കുന്നില്ല. അതിന് മാർഗ്ഗദർശിയും ഗുരുവുമായി ശാസ്ത്രമുണ്ടല്ലോ, മാനവബോധത്തിലെ അനാത്മരംഗത്തെ സത്യാന്വേഷണത്തിലും സമർപ്പിതരായിരിക്കുന്നത് ശാസ്ത്രമാണ്. ടെക്നോളജിയുടെ സഹായത്താൽ മാനവജീവിതപൂർത്തീകരണത്തിനാവശ്യമായ പരിതഃസ്ഥിതികൾ സൃഷ്ടിക്കേണ്ടതു് അതിന്റെ ധർമ്മമാകുന്നു. വീട് പണിയിച്ച് നമ്മുടെ ക്ഷേമത്തിനുള്ള എല്ലാ സുഖസൗകര്യങ്ങളും ഏർപ്പെടുത്തിയതിനുശേഷം, ഇനിയെന്ത്? ഇവയൊന്നും സ്വയം ലക്ഷ്യമല്ല. അതുകൊണ്ട് ഈ ബാഹ്യസൗകര്യങ്ങൾ ഉപയോഗിച്ച് ശാശ്വതമൂല്യങ്ങളുടെ അന്വേഷണത്തിൽ മുന്നേറണമെന്ന് വേദാന്തം അനുശാസിക്കുന്നു. അസ്തിത്വത്തിന്റെ അർത്ഥം അന്വേഷിച്ച് ആത്മസാക്ഷാത്കാരം നേടുകയാണ് അന്തിമലക്ഷ്യം. ഇതു് പരിണാമത്തിന്റെ ലക്ഷ്യമാണെന്നും, മനുഷ്യൻ ഈ പരിണാമത്തെ ത്വരിതപ്പെടുത്തണമെന്നും, പ്രകൃതിയുടെ മന്ദഗതിയും വ്യഥാവ്യയശീലവുമായ രീതികളെ ആശ്രയിക്കേണ്ടതില്ലെന്നും ആധുനിക ജീവശാസ്ത്രവും പുരാതന വേദാന്തവും പറയുന്നു. ആദ്ധ്യാത്മികവിദ്യാഭ്യാസമാണ് മനുഷ്യന്റെ സുഖത്തിനും ക്ഷേമത്തിനുമുള്ള വേദാന്തത്തിന്റെ സംഭാവന. അതുകൊണ്ട് ശാസ്ത്രത്തിന്റേയും വേദാന്തത്തിന്റേയും സംയോജനമാണ് വിദ്യാഭ്യാസത്തിന്റെ അടിത്തറയായിരിക്കേണ്ടതു്. സ്വാമി വിവേകാനന്ദൻ വിദ്യാഭ്യാസലക്ഷ്യവും രീതിയും നിർവചിക്കുന്നതു നോക്കുക (കോൺവർസേഷൻസ് ആൻറു് ഡയലോഗ്സ്, കംപ്ലീററ് വർക്സ് വാല്യം 5, ഏഴാം പതിപ്പ്, പു. 306),

> 'നമുക്കു വേണ്ടതു് വേദാന്തത്തോടുചേർന്ന പാശ്ചാത്യശാസ്ത്രമാണ്. ബ്രഹ്മചര്യമാകട്ടെ മാർഗ്ഗദർശകമായ മുദ്രാവാക്യം. ശ്രദ്ധയും ആത്മവിശ്വാസവുംകൂടി വേണം.'

ആന്തരലോകത്തിലെ സത്യങ്ങൾ കണ്ടുപിടിച്ച മഹർഷിമാർ അവരുടെ സ്വന്തം മാർഗ്ഗത്തിൽ മഹാശാസ്ത്രജ്ഞന്മാരായിരുന്നു. സത്യത്തിനും മാനവക്ഷേമത്തിനും വേണ്ടിയുള്ള അവരുടെ പരിശ്രമഫലങ്ങളാണ് വേദാന്തത്തിലെ അന്തർദൃഷ്ടികൾ. അവ അപൗരുഷേയങ്ങളും, വസ്തുനിഷ്ഠങ്ങളും, സാർവലൗകികങ്ങളും, ആകുന്നു. ആധുനികപാശ്ചാത്യചിന്തകർ ബാഹ്യലോകത്തെപ്പററിയുള്ള സത്യങ്ങൾ ആധുനികശാസ്ത്രത്തിലൂടെ നല്കുന്നു. അവയും അപൗരുഷേയങ്ങളും വസ്തുനിഷ്ഠങ്ങളും സാർവലൗകികങ്ങളുമാണ്. ഇന്ന് ശാസ്ത്രവും വേദാന്തവും പരസ്പരം അടുക്കയും ചെയ്തിരിക്കുന്നു. വിവേകാനന്ദനിൽ ശാസ്ത്രഭാവത്തിന്റേയും മതബോധത്തിന്റേയും സമ

ന്വയം നമുക്കു കാണാം. ശാസ്ത്രവും ആദ്ധ്യാത്മികത്വവും സ്വാംശീകരിച്ചുകൊണ്ടു് കോടാനുകോടി യുവാക്കളുടെ വ്യക്തിത്വം കൂടുതൽ സമ്പന്നമാകും. സ്വാമി വിവേകാനന്ദൻ ചെയ്തപോലെ, അവരും തങ്ങളിൽത്തന്നെ മാനവോജ്ജത്തിൻെറ സമന്വയം അനുഭവിക്കയും, എങ്ങും സംഘട്ടനങ്ങളില്ലാതെ, മററുള്ളവരുമായി യോജിച്ച് സവ്വതോമുഖമായ ഗുണപുഷ്ടലതയുടെ സുന്ദരരൂപങ്ങൾ സൃഷ്ടിക്കയും ചെയ്യും.

വിവേകാനന്ദൻെറ സ്വഭാവപൂർണ്ണിമയെപ്പററി റൊമെയിൻ റോളണ്ടു് എഴുതുന്നു. (ലൈഫ് ഓഫ് വിവേകാനന്ദ, മൂന്നാംപതിപ്പ്, പു. 310):

> 'സന്തുലനം, ഉൽഗ്രഥനം എന്നീ രണ്ടുവാക്കുകളിൽ വിവേകാനന്ദൻെറ സർഗ്ഗപ്രതിഭയെ സമാഹരിക്കാം. അദ്ദേഹം എല്ലാ അദ്ധ്യാത്മമാർഗ്ഗങ്ങളും സ്വീകരിച്ചിരുന്നു: നാലു യോഗങ്ങളും, ത്യാഗവും സേവനവും, കലയും ശാസ്ത്രവും, ഏററവും ആദ്ധ്യാത്മികംമുതൽ ഏററവും സാധാരണമായ കർമ്മവും മതവും അദ്ദേഹം ഒരുപോലെ സ്വീകരിച്ചിരുന്നു: അദ്ദേഹം ഉപദേശിച്ച ഓരോ മാർഗ്ഗത്തിനും അതിൻേറതായ പരിമിതികൾ ഉണ്ടായിയിരുന്നു. പക്ഷെ, അദ്ദേഹം തന്നെ അവയെല്ലാം അഭ്യസിക്കയും സ്വീകരിക്കയും ചെയ്തിരുന്നു. ക്വാഡ്രിഗയിലെപ്പോലെ, സത്യത്തിലേയ്ക്കുള്ള നാലുമാർഗ്ഗങ്ങളുടേയും കടിഞ്ഞാണുകൾ അദ്ദേഹത്തിൻെറ കയ്യിലുണ്ടായിരുന്നു. അവയിലെല്ലാം ഒരേ അവസരത്തിൽ സഞ്ചരിച്ചുകൊണ്ടു് അദ്ദേഹം ഐക്യത്തിലേയ്ക്കു മുന്നേറി. മാനവോജ്ജത്തിൻെറയെല്ലാം സമന്വയത്തിൻെറ മൂർത്തീകരണമായിരുന്നു അദ്ദേഹം!

6. ഉപസംഹാരം.

ശരിയായ വിദ്യാഭ്യാസത്തിൻേറയും ശരിയായ മതത്തിൻേറയും ലക്ഷ്യമിതാണു്. സ്വാമി വിവേകാനന്ദൻ മതേതരവും ആദ്ധ്യാത്മികവുമായ സമഗ്രവിദ്യാഭ്യാസത്തിൻെറ വ്യാപ്തിയെ ക്രോഡീകരിച്ചുകൊണ്ടുള്ള തൻെറ വേദാന്തവിശ്വാസപ്രമാണത്തിൽ ഇതു സ്പഷ്ടമാക്കുന്നുണ്ടു്. അവിടെ മതേതരശാസ്ത്രവും ആദ്ധ്യാത്മികശാസ്ത്രവും, ധർമ്മത്തെ സംബന്ധിച്ചുള്ള ഭാരതീയാശയത്തിൻെറ വെളിച്ചത്തിൽ, ഒരു സമഗ്രജീവിതതത്ത്വശാസ്ത്രരൂപത്തിൽ സമന്വയിക്കപ്പെടുന്നു. (കംപ്ലീററ് വർക്സ് വാല്യം 1, പതിനൊന്നാം പതിപ്പ്, പുറം 124):

'ഓരോ ആത്മാവും ദിവ്യസാദ്ധ്യതകൾ ഉൾക്കൊള്ളുന്നു.'

'ഈ ആന്തരികദിവ്യതയെ പ്രകടമാക്കുകയാണ് ലക്ഷ്യം.'

'ബാഹ്യവും ആന്തരികവുമായ പ്രകൃതിയെ നിയന്ത്രിച്ച് ഇതു നേടണം.'

'ഇതു് കർമ്മം, ഭക്തി, മനോനിയന്ത്രണം, തത്ത്വശാസ്ത്രം എന്നിവയിൽ ഏതെങ്കിലും ഒന്നുകൊണ്ടോ, പലതുകൊണ്ടോ, എല്ലാംകൊണ്ടോ സാധിക്കുക; എന്നിട്ട് മുക്തരാകുക.'

'ഇതാണ് പൂർണ്ണമായ മതം. സിദ്ധാന്തങ്ങൾ, വിശ്വാസ പ്രമാണങ്ങൾ, മതകർമ്മങ്ങൾ, ഗ്രന്ഥങ്ങൾ, ക്ഷേത്രങ്ങൾ, രൂപങ്ങൾ—ഇവയെല്ലാം അപ്രധാനങ്ങളായ വിശദാംശങ്ങൾ മാത്രമാണ്.'

# 18

# ശാസ്ത്രീയ സമീപനം മതത്തിനോട്*

## 1. ഉപക്രമം

മതത്തിനോടുള്ള ശാസ്ത്രീയസമീപനമെന്ന വിഷയം മാനവ വിജ്ഞാനത്തിനോടും അനുഭവത്തിനോടുമുള്ള ശാസ്ത്രീയസമീപനത്തെ സംബന്ധിച്ച പഠനത്തിന്റെ അഭേദ്യമായ ഭാഗമാകുന്നു. ആധുനികശാസ്ത്രമെന്ന പേരിൽ പില്ക്കാലത്തു് പ്രഖ്യാതമായിത്തീർന്ന ഒരു പ്രതിഭാസത്തിന്റെ ഭാഗമാണിതു്. ആധുനികശാസ്ത്രീയ സമീപനത്തിന്റെ സ്വാധീനം വ്യാപ്തിയിൽ വിപ്ലവകരവും ഫലത്തിൽ സർവ്വഗ്രാഹിയുമായിരുന്നു. നാലുശതാബ്ദങ്ങൾക്കുമുമ്പു് പശ്ചിമയൂറോപ്പിലെ ചിലകേന്ദ്രങ്ങളിൽ സത്യത്തിനോടുള്ള ആവേശവും, സ്വതന്ത്രവും വിമർശനാത്മകവുമായ അന്വേഷണവുമായി ആരംഭിച്ച ഈ ആധുനിക ശാസ്ത്രീയസമീപനം അതിന്റെ മുന്നേററത്തിൽ ശക്തിയാർജ്ജിച്ചു് ഒരു ചുരുങ്ങിയകാലംകൊണ്ടു് മനുഷ്യന്റെ ജ്ഞാനപ്രകാശത്തെ അളവററു പരിപോഷിപ്പിക്കയും മനുഷ്യനേയും അവന്റെ പരിസരങ്ങളേയും മാററിമറിക്കയും ചെയ്തു. തൽഫലമായി അവന്റെ ചിന്താരീതിയും വീക്ഷണവും ജീവിതക്രമവും പ്രവൃത്തിയും അദ്ഭുതകരമാംവണ്ണം പരിവർത്തന വിധേയമായി.

## 2. ആധുനികശാസ്ത്രവും സ്വതന്ത്രമായ അന്വേഷണബുദ്ധിയും

ഇത്തരം ഫലങ്ങളുളവാക്കീട്ടുള്ള ഈ ശാസ്ത്രീയ ബോധവും സമീപനവും എന്താണു്? ഈ വിപ്ലവകരമായ നേട്ടങ്ങൾക്കു പുറകിൽ രണ്ടു മൂല്യങ്ങൾ ഉള്ളതായി ഞാൻ പറഞ്ഞല്ലോ. സത്യത്തിനോടുള്ള ആവേശവും, സ്വതന്ത്രവും വിമർശനാത്മകവുമായ അന്വേഷണബുദ്ധിയുമാണവ. ഇന്നു്, ഇവരണ്ടും സാധാരണഭാവങ്ങളെന്നു നാം കരുതുന്നുണ്ടാവാം. എന്നാൽ നാലു നൂററാണ്ടുകൾക്കുമുമ്പു് സ്ഥിതി

---

* ദി ബേസിസ് ഓഫ് ഇൻഡ്യൻ കൾച്ചർ, കല്ക്കത്ത, 1968 എന്ന പേരിൽ പ്രസിദ്ധം ചെയ്തിട്ടുള്ള സ്വാമി അഭേദാനന്ദശതാബ്ദി സ്മാരകഗ്രന്ഥത്തിനു് നല്കിയ ലേഖനം.

അങ്ങനെയായിരുന്നില്ല. പുരാതന ഗ്രീക്കകാർ ഈ ആവേശവും ബോധവും പ്രോത്സാഹിപ്പിക്കാൻ പരിശ്രമിച്ചിരുന്നു; പ്രത്യേകിച്ചും സാമൂഹ്യ ശാസ്ത്രമണ്ഡലത്തിൽ സമകാലീനജ്ഞാനത്തെ അവർ വളരെയേറെ പുരോഗമിപ്പിച്ചിരുന്നു. എന്നാൽ ഗ്രീക്ക് സംസ്കാരത്തിൻേറയും നാഗരികതയുടേയും പേരും പെരുമയും ദീർഘകാലം നിലനിന്നില്ല. റോമാണ് പിന്നീട് ഈ പാരമ്പര്യത്തെ, കുറേയൊക്കെ, ചിന്തയിലും വളരെയധികം പ്രയോഗത്തിലും, മുമ്പോട്ടു നയിച്ചത്. പക്ഷേ സംസ്കാരശൂന്യരായ ആക്രമണകാരികൾ ക്രിസ്തുവർഷം അഞ്ചാം നൂററാണ്ടിൻെറ ആരംഭത്തിൽ റോമൻ നാഗരികതയെ നിലംപരിശാക്കി. അതിനുശേഷം ശാസ്ത്രീയാന്വേഷണത്തിൻേറയും ജ്ഞാനത്തിൻേറയും പ്രകാശം പാശ്ചാത്യലോകത്തിൽ കാണാതായി. അന്ധകാരം വ്യാപിച്ചു; എണ്ണൂറോളം വർഷം ഈ അന്ധകാരയുഗം തുടർന്നു.

എങ്കിലും ഒരു തിരി അന്നും മങ്ങാതെ കത്തിയിരുന്നു. മഹാന്മാരായ ക്രിസ്ത്യൻ മിസ്ററിക്കുകളുടെ പരമ്പര അതിനെ ഉജ്ജ്വലിപ്പിച്ച് അസാമാന്യഭക്തിയോടെ സംരക്ഷിച്ചിരുന്ന മതത്തിൻെറ പ്രകാശമായിരുന്നു അത്. മതത്തിനെ സംബന്ധിച്ച്, ആ മിസ്റ്റിക്കുകൾക്കുണ്ടായിരുന്ന ശാസ്ത്രീയബോധത്തേയും സമീപനത്തേയും നശിപ്പിക്കാനല്ലാതെ, അല്പംപോലും സഹായിക്കാൻ, അന്നത്തെ ശക്തമായ സംഘടിതമതത്തിനു സാധിച്ചിരുന്നില്ല. നൂററാണ്ടുകൾ കഴിയുന്തോറും, ആ മതസംഘടന സ്ഥാപിതതാത്പര്യങ്ങളുടെ കുരുക്കുകളിൽപ്പെടുകയും, ബുദ്ധിയുടെ രംഗത്ത് കെട്ടിയേല്പിക്കപ്പെട്ട വിശ്വാസപ്രമാണങ്ങളുടേയും, ഭൗതികരംഗത്ത് ധനശക്തിയുടേയും, വക്താവായിത്തീരുകയും ചെയ്തു. ഇങ്ങനെ സംഘടിച്ച് സുശക്തമായി നിലയുറപ്പിച്ച മതത്തിനും, രാഷ്ട്രീയശക്തിക്കും, സംശയിക്കയും ചോദ്യം ചെയ്യുകയും ചെയ്യുന്ന യുക്തി ശാപമാകാതെ വയ്യാ. ഇതു് മതത്തിൽ മാത്രമല്ല, ഭൗതികശാസ്ത്രത്തിലും ഇന്ദ്രിയ പ്രത്യക്ഷജ്ഞാനത്തിലും ശരിയാണ്. കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങൾ, സത്യാന്വേഷണവും സത്യസ്നേഹവും ശത്രുക്കളായിരിക്കും. മനുഷ്യൻെറ സത്യസ്നേഹവും അന്വേഷണവും, പാരമ്പര്യത്തേയും അധികാരത്തേയും ചോദ്യം ചെയ്യാതെ സ്വീകരിക്കുന്ന മനോഭാവത്തിൻെറ അതിഭാരത്താൽ മർദ്ദിതങ്ങളായി കിടന്നിരുന്നു. ഈ മർദ്ദനം സമകാലീനമതത്തിൽനിന്നും സ്റ്റേററിൽനിന്നും മാത്രമല്ല, പുരാതന ഗ്രന്ഥകർത്താക്കളിൽനിന്നും ഗ്രന്ഥങ്ങളിൽനിന്നുംകൂടി ഏററിരുന്നു. ആ അതിഭാരത്തിൻെറ മർദ്ദത്തെ അല്പമെങ്കിലും നീക്കാൻ ശ്രമിച്ചിട്ടുള്ള ഉജ്ജ്വലാത്മാക്കൾക്ക് പീഡനവും മരണവും ഏല്ക്കേണ്ടിവന്നിട്ടുണ്ട്. മനുഷ്യസംസ്കാരചരിത്രത്തിൻെറ ദൃഷ്ടിയിൽ, ഇതിലുമധികം ദുഃഖകരവും അന്ധകാരമയവുമായി വേറെ യാതൊന്നുമില്ല.

## 3. ആധുനികശാസ്ത്രത്തിന്റെ അരുണോദയം

എന്നാൽ ചക്രവാളത്തിൽ ഒരു പുത്തൻപുലരിയുടെ സൂചനകൾ കാണാറായി. ഇതു് രണ്ടു വശത്തുനിന്നായിരുന്നു. ഒന്നാമതായി, പുരാതനഗ്രീസിന്റേയും ഭാരതത്തിന്റേയും ജ്ഞാനത്തെ ആത്മസാത്കരിച്ച, അറബി സംസ്കാരത്തിന്റേയും നാഗരികതയുടേയും സ്വാധീനത്തിൽ വളർന്ന, സ്പെയിനിലെ മൂറിഷ് ഉന്നതവിദ്യാഭ്യാസകേന്ദ്രങ്ങളിൽനിന്നും തിരിച്ച് യൂറോപ്പിലേയ്ക്കു പോയ വിദ്യാർത്ഥികൾ അന്ധകാരയുഗത്തിൽ യുക്തിയുടെ തീപ്പന്തം ഉയർത്തിപ്പിടിച്ചു. രണ്ടാമതായി, ക്രി. വ. 1453ൽ തുർക്കികൾ കോൺസ്റ്റാൻടിനോപ്പിൾ കീഴടക്കിയപ്പോൾ പുരാതനജ്ഞാനഭണ്ഡാഗാരങ്ങളുമായി പശ്ചിമയൂറോപ്പിലേയ്ക്കു നീങ്ങിയ ഗ്രീക്കപണ്ഡിതന്മാർ അവിടെ ഗ്രീക്കു് സംസ്കാരവും ജ്ഞാനവും പുനരുജ്ജീവിപ്പിക്കാൻ സഹായിച്ചു.

ഏകദേശം പതിനഞ്ചാം നൂററാണ്ടിന്റെ അവസാനം പശ്ചിമയൂറോപ്പിൽ, ചരിത്രം നവോത്ഥാനമെന്നു വിളിക്കുന്ന ആ പ്രതിഭാസം, അനുഭവവേദ്യമായിത്തുടങ്ങി. അവിടത്തെ ജനങ്ങളുടെ മാനസിക ജീവിതത്തിൽ പരിവർത്തനക്കാററു വീശിത്തുടങ്ങി. ഒരിളം കാററായി തുടങ്ങിയ ഈ പ്രസ്ഥാനത്തെ യുവാക്കളുടെ ഊർജ്ജസ്വലതയും പതഞ്ഞുപൊങ്ങുന്ന ശക്തിയും, യൂറോപ്പിലാസകലം ബഹുമുഖമായ മാനവികവികാസത്തിനുള്ള ശക്തമായ ഉപകരണമാക്കി മാററി. ശുദ്ധശാസ്ത്രത്തിന്റേയും പ്രയുക്തശാസ്ത്രത്തിന്റേയും രൂപത്തിൽ ശാസ്ത്രീയമനോഭാവവും രീതിയും ക്രമേണ ദോഷരഹിതവും ഗുണപൂർണ്ണവുമായിത്തീർന്നതിലൂടെയാണു് ഈ നേട്ടം ഉണ്ടായതു്.

ആധുനിക ശാസ്ത്രചരിത്രം രേഖപ്പെടുത്തുന്ന ഒരു മാതൃകാസംഭവമുണ്ടു്. പതിനഞ്ചാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പശ്ചിമയൂറോപ്പിൽ വീശിയിരുന്ന പരിവർത്തനക്കാററിന്റെ സ്വാധീനം ഈ കഥ ഭംഗിയായി അവതരിപ്പിക്കുന്നു. ഓക്സ്ഫോർഡ് സർവകലാശാലയിലെ ഒരുകൂട്ടം പണ്ഡിതന്മാർ ഗ്രന്ഥശാലയിൽക്കൂടിയിരുന്നു് ജീവശാസ്ത്രത്തിലെ ഒരു പ്രശ്നം ചർച്ചചെയ്യുകയായിരുന്നു. അവരെ സംബന്ധിച്ചിടത്തോളം വളരെ പ്രധാന്യമുള്ളതായിരുന്നു ആ പ്രശ്നം: കുതിരയ്ക്കു് എത്ര പല്ലുണ്ടു്? അതിന്റെ ഉത്തരം കണ്ടുപിടിക്കാനായി ശതാബ്ദങ്ങൾ പഴക്കമുള്ള ഒരു രീതി പ്രയോഗിക്കയായിരുന്നു അവർ. ഏതെങ്കിലും ഒരു പുരാതനപണ്ഡിതൻ രേഖപ്പെടുത്തിട്ടുള്ള അഭിപ്രായങ്ങൾ ഗ്രന്ഥങ്ങളിൽനിന്നും പരതിയെടുക്കയായിരുന്നു ആ രീതി. ഗ്രന്ഥശാലയിലെ അലമാരകളിൽനിന്നും പ്രാചീനഗ്രന്ഥങ്ങൾ എടുത്തു പരിശോധിച്ച് ഉത്തരം കണ്ടു പിടിക്കുന്നതിൽ ഓരോ പണ്ഡിതനും അഹമഹമികയാ ഉററു ശ്രമിച്ചിരുന്നു.

ഏറ്റവുമധികം ആദരിക്കപ്പെട്ടിരുന്ന പുരാതനഗ്രന്ഥകാരൻ അരിസ്റ്റോട്ടിൽ ആയിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായം സർവ്വമാന്യവും മദ്ധ്യകാലക്രിസ്തുമതം ആധികാരികമായി അംഗീകരിച്ചിരുന്നതുമായിരുന്നതിനാൽ ചോദ്യം ചെയ്യപ്പെടാൻ വയ്യാത്തതും പരമവും ആയിരുന്നു. ഈ പണ്ഡിതന്മാർ ഗ്രന്ഥങ്ങൾ ഉദ്ധരിച്ച് സ്വന്തം അഭിപ്രായങ്ങൾ സ്ഥാപിക്കയും എതിരാളിയുടെ അഭിപ്രായങ്ങൾ ഖണ്ഡിക്കയും ചെയ്തുകൊണ്ടിരുന്നു. അപ്പോൾ അക്കൂട്ടത്തിൽനിന്നും ഒരു യുവപണ്ഡിതൻ പെട്ടെന്നു പുറത്തേയ്ക്കു പോയി. അല്പം നിമിഷങ്ങൾക്കകം തിരിച്ചുവന്നു. അയാൾ അവിടെയിരുന്ന ഏവരേയും ജുഗുപ്സാകുലരാക്കി, കാരണം ഒരു കുതിരയേയും നടത്തിക്കൊണ്ടാണ് അയാൾ കയറിവന്നത്. ഹാളിന്റെ നടുവിൽ കുതിരയെ നിർത്തിക്കൊണ്ട് അയാൾ ശാന്തമായി പണ്ഡിതന്മാരോട് പറഞ്ഞു. സുഹൃത്തുക്കളേ, കുതിരയ്ക്ക് എത്ര പല്ലുണ്ട് എന്ന് നിങ്ങൾക്കറിയണം. ഇതാ ഇവിടെ നില്ക്കുന്നു ഒരു ജീവനുള്ള കുതിര. അതിന്റെ വായ് പൊളിച്ച് പല്ലുകൾ എണ്ണി നോക്കുവിൻ. അരിസ്റ്റോട്ടിലും മററും തങ്ങളുടെ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തീട്ടുള്ളതിനെക്കാൾ കൂടുതലോ കുറവോ പല്ലുകൾ കുതിരക്കുണ്ടാവാമെന്നു വിശ്വസിക്കയും, തങ്ങളെ അങ്ങനെ വിശ്വസിക്കാൻ പ്രേരിപ്പിക്കയും ചെയ്ത ആ യുവപണ്ഡിതന്റെ നിർഭയസാഹസികത മററു പണ്ഡിതന്മാരിൽ ചിത്തക്ഷോഭം ഉണ്ടാക്കി.

എന്നാൽ അക്കാലത്തെ പരിവർത്തനക്കാരേററ ആ യുവപണ്ഡിതൻ, ബൈബിളിന്റെ ഭാഷയിൽ പറഞ്ഞാൽ, പണിക്കാർ ഉപേക്ഷിക്കയും പിന്നീട് ഒരു മഹാസൗധത്തിന്റെ മൂലക്കല്ലായിത്തീരുകയും ചെയ്ത പ്രസ്തരംപോലെയായിരുന്നു.

## 4, ശാസ്ത്രീയരീതി

ആധുനികശാസ്ത്രത്തിന്റെ പുതിയമഹാസൗധമാണത്. വസ്തുതകളാണ്, അഭിപ്രായങ്ങളല്ല, അതിന്റെ ഇഷ്ടികകൾ. ബേക്കൺ 'നോവം ഓർഗനോൻ' അഥവാ പുതിയ തർക്കശാസ്ത്രം എന്നു നിർവചിച്ചിരുന്ന തത്ത്വാനുമാനരീതിയായിരുന്നു അതിന്റെ പദ്ധതി. മുമ്പിൽ എപ്പോഴും മലക്കെ തുറന്നു കിടക്കുന്ന പ്രകൃതിപുസ്തകം വായിക്കാനും, ആ ലക്ഷ്യത്തോടുകൂടി മനോഭാവത്തിലും രീതിയിലും അച്ചടക്കം വരുത്താനും, ബേക്കൺ ചിന്തകരെ ഉദ്ബോധിപ്പിച്ചു. അതാണ് ശാസ്ത്രീയമനോഭാവലും രീതിയും സമീപനവും. അദ്ഭുതകരമായ വേഗതയിലും സമൃദ്ധിയിലും പ്രകൃതിരഹസ്യങ്ങൾ വെളിപ്പെടുത്തുന്നതിൽ അതു വിജയിച്ചു. ജ്ഞാനം ശക്തി

യായി പരിണമിച്ചു. ലോകവ്യാപകമായ ഒരു സംസ്കാരവും നാഗരികതയും അതിൽനിന്നും ഉടലെടുത്തു.

ഈ നേട്ടങ്ങളുടെ പുറകിലുള്ള പ്രേരണാശക്തി മനസ്സിലാക്കേണ്ടതുണ്ട്. ശാസ്ത്രീയരീതിയിലും മനോഭാവത്തിലും അച്ചടക്കം നേടിയ മനുഷ്യമനസ്സാണ് ആ പ്രേരണാശക്തി. കാർല്പേർസൻ എന്ന ശാസ്ത്രജ്ഞനെ ഉദ്ധരിക്കട്ടെ (ദ ഗ്രാമർ ഓഫ് സയൻസ്, 1900, പു. 6):

> 'വസ്തുതകളെ തരംതിരിക്കുക; അവയുടെ ക്രമവും ആപേക്ഷികാപ്രധാന്യവും അർത്ഥവും തിരിച്ചറിയുക ഇതാണ് ശാസ്ത്രധർമ്മം. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളുടെ പക്ഷാപാതമില്ലാതെ വസ്തുതകളെപ്പററി വിവേകപൂർവ്വം നിർണ്ണയം വരുത്തുന്ന സ്വഭാവത്തേയാണ് ശാസ്ത്രീയമനോഭാവം എന്നു പറയുന്നത്.'

വസ്തുതകളെ അന്വേഷിക്കുക; ഒരു വിശിഷ്ടലക്ഷ്യത്തോടും ഗൗരവത്തോടുംകൂടി അവയെ ചോദ്യം ചെയ്യുക; ലഭിക്കുന്ന ഉത്തരങ്ങളെ പരിശോധിച്ച് സത്യമാണെന്നു ബോധ്യപ്പെടുക — ഇങ്ങനെ പ്രവർത്തിക്കുന്ന മനസ്സിനു് ഒരു ഗതിശീലമായ സ്വഭാവമുണ്ട്. അതാണ് അന്വേഷണത്തിൻേറയും പ്രയത്നത്തിൻേറയും രംഗത്തു് മുന്നേററം സാധിക്കുന്നത്.

## 5. ശാസ്ത്രവും മതവും: പാശ്ചാത്യസമീപനം

ആധുനിക പാശ്ചാത്യചരിത്രം ആകർഷകമാകുന്നത്, ഭൗതികശാസ്ത്രത്തിൻെറ വിവിധരംഗങ്ങളിൽ ശാസ്ത്രീയമായ അച്ചടക്കത്തോടെ മുന്നേറുന്ന മനുഷ്യമനസ്സിനെ പ്രകടമാക്കുന്നതുകൊണ്ടാണ്. ഭൗതികശാസ്ത്രങ്ങളുടെ വിപ്ലവകരമായ മുന്നേററത്തിൽ പത്തൊമ്പതാം നൂററാണ്ടിലെ ചിന്തകർ, ഭൗതികശാസ്ത്രത്തിനു വെളിയിലുള്ള യാതൊരു ജ്ഞാനത്തേയും 'ശാസ്ത്രീയ'മെന്നു വിളിക്കാൻ തയ്യാറായിരുന്നില്ല. അത്തരം ജ്ഞാനത്തെ വ്യക്തിപരമായ വിശ്വാസമെന്നുവേണമെങ്കിൽ വിളിക്കാം. അതിനു് ശാസ്ത്രത്തിൻെറ സ്ഥാനം നല്കിക്കൂടാ, കാരണം, ശാസ്ത്രം സത്യമെന്നു തെളിയിക്കപ്പെട്ട ജ്ഞാനമാകുന്നു. ഈ സമീപനമനുസരിച്ച്, പാശ്ചാത്യരാജ്യങ്ങളിൽ മതം അന്തിമ ദൈവപ്രകാശിതമായി വിശ്വാസരൂപത്തിൽ അംഗീകരിക്കപ്പെടുന്നതും, മനുഷ്യയുക്തിക്കു് ചോദ്യം ചെയ്യാൻ പററാത്തതുമാണ്. അതിൻെറ വിഷയം പ്രകൃത്യതീതമത്രേ. എന്നാൽ ശാസ്ത്രത്തിൻെറ വിഷയം പ്രകൃതിയും, അതിൻെറ ഉപകരണം യുക്തിയും ആകുന്നു. ശാസ്ത്രത്തേയും മതത്തേയും സംബന്ധിച്ച ഈ പാശ്ചാത്യ വീക്ഷണം സമന്വയാതീതമായ പലതരം വൈരുദ്ധ്യങ്ങളും സൃഷ്ടിച്ചു.

പ്രകൃതിപരവും പ്രകൃത്യതീതവും, ശാസ്ത്രവും മതവും യുക്തിയും വിശ്വാസവും, മതേതരവും മതപരവും—ഇത്തരം വൈപരീത്യങ്ങൾ അങ്ങനെ ഉണ്ടായവയാണ്. പാശ്ചാത്യമതം ഈ വൈപരീത്യങ്ങളെ ക്രിസ്തു മതത്തിന്റെ വിവിധ ശാഖകളിലേയ്ക്കും മററു മതങ്ങളിലേയ്ക്കും വ്യാപിപ്പിച്ചു.

മതത്തിന്റേയും ശാസ്ത്രത്തിന്റേയും ഈ സമാന്തരമായ നീക്കം ഒരു സാമൂഹികമായ ആവശ്യമെന്നനിലയിൽ ഒരു ചുരുങ്ങിയ കാലയളവിൽ മാത്രമേ നിലനില്ക്കു. പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനം അതായിരുന്നു സ്ഥിതി. മുമ്പിലത്തെ മൂന്നു ശതാബ്ദങ്ങളിലും ശാസ്ത്രത്തിന്റെ മുന്നേററത്തെ ചെറുത്തുനില്ക്കാൻ മതത്തിനു സാധിച്ചിരുന്നില്ല. അങ്ങനെ മതം തോററു; ശാസ്ത്രം ജയിച്ചു. അതിനുശേഷം മതം അപകടകരമായ ഒരു തെററായും അവസാനം നിരുപദ്രവകരമായ മിഥ്യയായും പരിഗണിക്കപ്പെട്ടു.

അജ്ഞാനത്തിന്റേയും പക്ഷപാതത്തിന്റേയും ശക്തികൾ ശാസ്ത്രത്തിനെതിരായി നീങ്ങിയതു് മതത്തിന്റെ വശത്തുനിന്നായിരുന്നു എന്നുള്ളതു് ദൗർഭാഗ്യകരമത്രേ. എന്നാൽ, ഇതു്, പാശ്ചാത്യ രാജ്യങ്ങളിലെ മാത്രം അനുഭവമായിരുന്നു എന്നുള്ളതു് മറന്നുകൂടാ. ഞാൻ മുമ്പുപറഞ്ഞതുപോലെ മതത്തിന്റേയും ശാസ്ത്രത്തിന്റേയും നേർക്കുള്ള ഔദ്യോഗികപാശ്ചാത്യവീക്ഷണത്തിന്റെ ഫലമായിരുന്നു അതു്. എവിടത്തേയും എന്നപോലെ, യൂറോപ്പിലേയും, മിസ്ററിക്കുകളുടെ വീക്ഷണം പരീക്ഷണപരവും അനുഭവാധിഷ്ഠിതവും ആയിരുന്നതിനാൽ ശാസ്ത്രീയം തന്നെയായിരുന്നു. പക്ഷേ സംഘടിത ക്രിസ്തുമതത്തിന്റെ വിശ്വാസ പ്രമാണങ്ങൾ അടിച്ചേല്പിക്കുന്ന സമ്പ്രദായം ആ മിസ്ററിക്കുകളുടെ ശബ്ദത്തേയും സമീപനത്തേയും ശ്വാസം മുട്ടിച്ചിരുന്നു. തത്ഫലമായി പാശ്ചാത്യ രാജ്യങ്ങളിൽ മതരംഗത്തു് ഒരു ശാസ്ത്രീയപാരമ്പര്യം ഉണ്ടാകുകയോ നിലനില്ക്കുകയോ ചെയ്തില്ല. അതുകൊണ്ടാണ് മതവും ശാസ്ത്രവും തമ്മിലും ക്രിസ്തുമതവും അന്യമതങ്ങളും തമ്മിലും, ക്രിസ്തുമതത്തിലെത്തന്നെ വിവിധ വിഭാഗങ്ങൾ തമ്മിലും, അസഹിഷ്ണുതയും ശത്രുതയും സംഘർഷവും നിരന്തരം സംജാതമായതു്. ഇതൊരുവശത്തു്. മറെറാരുവശത്തു്, പത്തൊമ്പതാം നൂററാണ്ടിലെ ശാസ്ത്രവീക്ഷണം ഭൗതികശാസ്ത്രത്തെ മാത്രം ശാസ്ത്രമായികരുതാനും, വസ്തുലോകത്തിന്റേയും മൂല്യലോകത്തിന്റേയും ഇടയിൽ ഒരു സ്ഥിരമായ ഭിത്തികെട്ടുവാനും ഇടയായി. തത്ഫലമായി മൂല്യങ്ങൾ അധഃകരിക്കപ്പെടുകയും മാനവ ജീവിതം മൗലികമായി ദരിദ്രമാകുകയും ചെയ്തു.

ഇരുപതാംനൂററാണ്ടിലെ ശാസ്ത്രത്തിൽ പല പല വിപ്ലവകരമായ മുന്നേററങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, ആധികാരികമായി പറഞ്ഞാൽ, മതത്തിനു് പ്രബലമായ യാതൊരു അടിസ്ഥാനവും

കണ്ടെത്തിയിട്ടില്ല. എങ്കിലും പ്രശസ്തരായ പല ശാസ്ത്രജ്ഞന്മാരും, വ്യക്തിപരമായി, യാഥാർത്ഥ്യത്തെ ഗ്രഹിക്കുന്നതിൽ തങ്ങളുടെ ശാസ്ത്രശാഖകൾക്കുള്ള പരിമിതികളെ അംഗീകരിക്കയും, മതത്തിന്റെയും കലയുടേയും സത്യവീക്ഷണത്തെ സ്വീകരിക്കയും ചെയ്യുന്നുണ്ട്.

## 6 ശാസ്ത്രവും മതവും: ഭാരതീയസമീപനം

ഈ സന്ദർഭത്തിലാണ് മതത്തെപ്പററിയുള്ള ഭാരതീയവീക്ഷണം അർത്ഥവത്താകുന്നത്. ഇന്ത്യയിൽ ഉപനിഷത്കാലം മുതൽ ആധുനികയുഗംവരെ, ജനങ്ങൾ വിശ്വസിക്കാനായി തയ്യാറാക്കപ്പെട്ട വിശ്വാസപ്രമാണങ്ങളായി, മതത്തെ ആരും പരിഗണിച്ചിട്ടില്ല. ഇവിടെ മതം അസ്തിത്വരഹസ്യത്തേയും അതിന്റെ നിത്യമായ അർത്ഥത്തേയും മറയ്ക്കുന്ന മൂടുപടത്തെ പിച്ചിച്ചീന്തുന്ന മാർഗ്ഗമാണ്. അനുഭവങ്ങളെ അന്തർവേധനം ചെയ്ത് സത്യസാക്ഷാത്കാരം നേടുന്ന ഭാരതീയമനസ്സിന്റെ ആവേശത്തെ ഉപനിഷത്തുക്കൾ ഉജ്ജ്വലമായി രേഖപ്പെടുത്തീട്ടുണ്ട്. റോബർട്ട് ഏർണസ്ററ് ഹ്യം എന്ന പേരായ അമേരിക്കൻ ക്രിസ്ത്യൻ മിഷനറി ആസ്വാദനപരമായി ഇങ്ങനെ എഴുതുന്നു (ദി തർട്ടീൻ പ്രിൻസിപ്പൽ ഉപനിഷദ്സ്, പു. 30 അടിക്കുറിപ്പ്):

> 'സത്യാന്വേഷണത്തിലുള്ള ഔത്സുക്യം ഉപനിഷത്തുകളുടെ ഏററവും സന്തോഷകരവും പ്രശംസാവഹവുമായ ലക്ഷണങ്ങളിൽ ഒന്നാണ്.'

പരീക്ഷിക്കപ്പെട്ടതും, വീണ്ടും വീണ്ടും പരീക്ഷിക്കപ്പെടാവുന്നതും, മനസ്സിലാക്കാൻ എളുപ്പവുമായ സത്യങ്ങളാണ് നമുക്ക് ഉപനിഷത്തുകൾ നല്കുന്നത് അവ കാലത്തെ അതിജീവിക്കയും ചെയ്യുന്നു. പില്ക്കാലത്തുണ്ടായ ഭൗതികശാസ്ത്രീയ മുന്നേററങ്ങൾ അവയുടെ സത്യമൂല്യത്തെ അല്പംപോലും ബാധിച്ചിട്ടില്ല. മറിച്ച്, കാലം ചെല്ലുന്തോറും അവയുടെ യുക്തിയുക്തമായ അടിസ്ഥാനവും ആദ്ധ്യാത്മികാകർഷണവും വർദ്ധിച്ചിട്ടേയുള്ളു. മതത്തിന്റെ നേർക്കുള്ള ഭാരതീയവീക്ഷണം അറിയുന്നവർക്ക് ഇതിൽ ഒട്ടും ആശ്ചര്യം തോന്നുന്നില്ല. കാരണം, ഇവിടെ മതത്തിന്റെ അന്തർദർശനങ്ങൾ അതേപോലെ ഒരു ശാസ്ത്രീയമായ അന്വേഷണത്തിന്റെ ഫലങ്ങളാണ്. ആ അന്വേഷണത്തിന്റെ രംഗം ഭൗതികേതരവും ആന്തരികവുമായ ലോകമാണെന്നുമാത്രം.

എഡിംഗ്ടൺ പറഞ്ഞു (സയൻസ് ആൻഡ് ദി അൺസീൻ വേൾഡ്, പു. 54):

'അന്വേഷണത്തെ മുൻനിർത്താത്തിടത്തോളം കാലം, നിങ്ങാംക്ക് ശാസ്ത്രത്തിൻെറയോ മതത്തിൻെറയോ യഥാത്ഥസ്വഭാവം മനസ്സിലാകയില്ല.'

വിശ്വാസപ്രമാണങ്ങളുടെ അചഞ്ചലതയും സുനിശ്ചിതത്വവും സ്വതന്ത്രമായ അന്വേഷണമനോഭാവത്തെ ശ്വാസംമുട്ടിക്കുന്നു. ഇവ യഥാത്ഥശാസ്ത്രത്തിൻേറയും യഥാത്ഥമതത്തിൻേറയും ശത്രുക്കളാണ്. ഈ ശതാബ്ദത്തിൽത്തന്നെ ശാസ്ത്രത്തിൻെറ വ്യാപ്തിയേയും പ്രവത്തനത്തേയും പററി ഒരു സങ്കുചിതമായ വീക്ഷണം സ്വീകരിച്ച്, ഗതിശൂന്യമായ പ്രമാണങ്ങളുടെ മാഗ്ഗം ഇഷ്ടപ്പെടുകയും, ജ്ഞാനത്തിൻേറയും ഏകീകൃതങ്ങളായ അനുഭവങ്ങളുടേയും പുരോഗതി അവസാനിപ്പിക്കാൻ ആവശ്യപ്പെടുകയും ചെയ്യുന്ന ശാസ്ത്രജ്ഞന്മാർ ഇല്ലാതില്ല. മുമ്പ് മതത്തിനു് ആപത്കരമായിത്തീന്നതുപോലെ, അന്വേഷണമനോഭാവത്തോട് കൂടുതൽ നിഷ്ഠയും, ശാസ്ത്രത്തിൻെറ സ്വഭാവത്തേയും ലക്ഷ്യത്തേയും പററി വിശാലതരമായ ഒരു സങ്കല്പവും, ആണ് ഇത്തരം അധഃപതനത്തിനെതിരായുള്ള ഒരേയൊരു സംരക്ഷണം.

വിശ്വാസപ്രമാണങ്ങളിൽ അധിഷ്ഠിതമായ മതത്തിൻെറ അതിഭാരത്തിനടിയിലായി ഒരു മതശാസ്ത്രമുണ്ടെന്നു ചൂണ്ടിക്കാണിച്ചുകൊണ്ട് 'റിലിജിയൻ ആൻഡ് സയൻസ്' എന്ന പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ (കംപ്ളീററ് വർക്കു്, വാള്യം VI, ആറാം പതിപ്പ്, പുറം 81) പറയുന്നു.

> 'അനുഭവമാണ് അറിവിൻെറ ഒരേയൊരു സ്രോതസ്സ്, മതം മാത്രം തീച്ചയില്ലാത്ത ഒരു ശാസ്ത്രമത്രേ. കാരണം, അതു് അനുഭവശാസ്ത്രമായി പരിഗണിക്കപ്പെടുന്നില്ല. അങ്ങനെയാകാൻ പാടുള്ളതല്ല. എന്നാൽ, എല്ലാപ്പോഴും ഒരു ചെറിയകൂട്ടം ആളുകാം അനുഭവത്തെ അടിസ്ഥാനപ്പെടുത്തി മതം പഠിപ്പിക്കുന്നുണ്ട്. അവരെ മിസ്റ്റിക്കുകാം എന്നു വിളിക്കുന്നു. മതമേതായാലും മിസ്റ്റിക്കുകാം സംസാരിക്കുന്നതു് ഒരേ ഭാഷയാണ്; പഠിപ്പിക്കുന്നതു് ഒരേ സത്യമാണ്. ഇതാണ് ശരിയായ മതശാസ്ത്രം. ഗണിതശാസ്ത്രം ലോകത്തിലൊരു ഭാഗത്തും വ്യത്യസ്തമാകുന്നില്ല. അതുപോലെ മിസ്റ്റിക്കുകളും. അവരുടെയെല്ലാം ഘടനയും സ്ഥിതിയും തുല്യമാണ്; അവരുടെ അനുഭവം തുല്യമാണ്; അതുകൊണ്ട് അതു നിയമമായിത്തീരുന്നു.'

ഭൗതികശാസ്ത്രങ്ങളും മതശാസ്ത്രവും തമ്മിലുള്ള ഗാഢബന്ധം വിവരിച്ചുകൊണ്ട് സ്വാമി വിവേകാനന്ദൻ പറഞ്ഞു. (മുൻഗ്രന്ഥം, വാള്യം II, ഒമ്പതാം പതിപ്പ്. 432):

'ആന്തരികമായ വ്യഷ്ടിപ്രപഞ്ചം, ബാഹ്യമായ സമഷ്ടി പ്രപഞ്ചം—ഇങ്ങനെ രണ്ടു ലോകങ്ങളുണ്ട്. ഇരുലോകങ്ങളിലേയും അനുഭവങ്ങളിലൂടെ നമുക്കു സത്യം ലഭിക്കുന്നു. ആന്തരികമായ അനുഭവത്തിൽനിന്നും ശേഖരിക്കുന്ന സത്യമാണ് മനഃശാസ്ത്രം, അദ്ധ്യാത്മശാസ്ത്രം, മതം എന്നിവ. ബാഹ്യാനുഭവങ്ങളിൽനിന്നും ഭൗതികശാസ്ത്രങ്ങളും ലഭിക്കുന്നു. അപ്പോൾ പൂർണ്ണസത്യം ഈ രണ്ടിനും അനുഭവങ്ങളേയും സമഞ്ജസമായി സമ്മേളിപ്പിക്കുന്നതായിരിക്കണം. വ്യഷ്ടിപ്രപഞ്ചം സമഷ്ടി പ്രപഞ്ചത്തിനു സാക്ഷ്യം വഹിക്കണം. അതുപോലെ സമഷ്ടി പ്രപഞ്ചം വ്യഷ്ടിപ്രപഞ്ചത്തിനും. ഭൗതികലോകത്തിൽ ആന്തരികലോകത്തിന് ഒരു പ്രതിരൂപമുണ്ടായിരിക്കണം; ആന്തരികലോകത്തിൻെറ സത്യാപനം ബാഹ്യലോകത്തിലായിരിക്കയും വേണം.'

7. പ്രകൃതിയുടെ ബാഹ്യവും ആന്തരവും

മനുഷ്യൻെറ ഈ ആന്തരികപക്ഷവും, അവനിലൂടെ പ്രപഞ്ചവും ആധുനികശാസ്ത്രീയചിന്തയുടെ ചക്രവാളത്തിൽ പതുക്കെപ്പതുക്കെ ഉയരുകയാണ്. പരേതനായ പ്രശസ്തജീവശാസ്ത്രജ്ഞൻ പിയറെ തെയിൻ ഹാർഡ് ദെ ഷാർദാൻ ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രത്തിലെ ചില വിപ്ലവകരങ്ങളായ പ്രവണതകൾ ചൂണ്ടിക്കാണിച്ചുകൊണ്ടു ചോദിച്ചു (ദ ഫിനോമിനൺ ഓഫ് മാൻ, 1959, പു. 52):

'ഇതുവരെ ശാസ്ത്രം പുറമേ നിന്നല്ലാതെ ലോകത്തെ വീക്ഷിക്കാൻ ശ്രമിച്ചിട്ടുണ്ടോ?'

അദ്ദേഹം തുടരുന്നു (മുൻപുസ്തകം, പു. 55):

'ഫിസിക്സിൻെറ ദൃഷ്ടിയിൽ, യുക്തിസംഗതമായി, ഇതുവരെയെങ്കിലും, വസ്തുക്കളുടെ ബാഹ്യമല്ലാതെ മറെറാന്നുമില്ല. അണുജീവികളെപ്പററി പഠിക്കുന്ന ജീവശാസ്ത്രജ്ഞൻെറ ബുദ്ധിയിൽ താൻ കൈകാര്യം ചെയ്യുന്ന ജീവാണുസമൂഹങ്ങൾ വെറും രാസവസ്തുക്കളാണ്. സസ്യങ്ങളുടെ കാര്യത്തിൽ ഈ വീക്ഷണം വിഷമകരമായിത്തീരുന്നു. ഷട്പദങ്ങളുടെ പെരുമാററത്തെപ്പററി പഠിക്കുന്ന ജീവശാസ്ത്രജ്ഞനെ സംബന്ധിച്ചിടത്തോളം ഈ വീക്ഷണം വെറും പകിടകളിയാണ്. നട്ടെല്ലുള്ള ജീവികളെ സംബന്ധിച്ച് ഈ വീക്ഷണം പ്രയോജനകരമല്ല. അവസാനം മനുഷ്യൻെറ കാര്യത്തിൽ ഇതു പൂർണ്ണമായും പരാജയമായി കലാശിക്കുന്നു. കാരണം, മനുഷ്യൻെറ ആന്തരിക

മായ അസ്തിത്വം പരിഗണിക്കാതെ വയ്യ. എന്തെന്നാൽ അത് അപരോക്ഷാനുഭവവും ജ്ഞാനത്തിൻെറയെല്ലാം സാരാംശവും ആണ്.

എന്നിട്ട് അദ്ദേഹം ഇങ്ങനെ ഉപസംഹരിക്കുന്നു (മുൻഗ്രന്ഥം പു. 56):

'നമ്മുടെ ഉള്ളിൽ, ആഴത്തിലായി, എല്ലാ ജീവികളുടേയും ഹൃദയത്തിൽ, ഒരു 'അന്തർഭാഗം' ഉള്ളതായി, ഒരു ചെറിയ സുഷിരത്തിലൂടെ എന്നപോലെ, കാണുന്നുണ്ട്. ഇതു് അനിഷേധ്യമായ ഒരു സത്യമാകുന്നു. ഈ 'അന്തർഭാഗം' പുറത്തേയ്ക്കും തള്ളിവന്നു് ഏറെക്കുറെ പ്രകൃതിയിൽ, എല്ലായിടത്തും എന്നു കാലത്തും വർത്തിക്കുന്നുണ്ട്. പ്രപഞ്ചവസ്തുവിനു് അതിൻെറ ഒരു ഭാഗത്തു് ഒരു 'അന്തർഭാഗം' ഉള്ളതിനാൽ അതിൻെറ രചനയ്ക്കു് നിശ്ചയമായും രണ്ടു ഭാഗമുണ്ട്. അതെന്തന്നാൽ, ദേശത്തിൻേറയും കാലത്തിൻേറയും എല്ലാ ഭാഗത്തും അതു് അണുപ്രായവസ്തുവാണ്. അതുപോലെ വസ്തുക്കൾക്ക് അവയുടെ ബാഹ്യത്തോടൊപ്പം ഒരു ആന്തരികവും ഉണ്ട്.

8. വേദാന്തം ആന്തരികബാഹ്യങ്ങളുടെ ഉദ്ഗ്രന്ഥനം

പരിണാമത്തിൻെറ ഉത്തമമായ ഉല്പന്നമാണു് മനുഷ്യൻ. അവൻെറ ആന്തരികപ്രകൃതിയുടെ പഠനത്തിലൂടെ പ്രകൃതിയുടെതന്നെ ആന്തരത്തെപ്പററി പഠിക്കുക. ഇതാണു് ഭാരതീയചിന്തയനുസരിച്ചുള്ള മതം. ഭൗതികശാസ്ത്രങ്ങൾ നല്കുന്ന 'ബാഹ്യത്തെ'പ്പററിയുള്ള ജ്ഞാനവും, മതം നല്കുന്ന 'ആന്തര'ത്തെപ്പററിയുള്ള ജ്ഞാനവും സംയോജിച്ചാണു് ഇന്ത്യയിലെ വേദാന്തം. ഇതിനെ ഭാരതം ബ്രഹ്മവിദ്യയെന്നു പറയുന്നു. ബ്രഹ്മൻ എന്നാൽ ഭൗതികവും ഭൗതികേതരവുമായ സമഗ്രസത്യമെന്നർത്ഥമാണ്. ബ്രഹ്മവിദ്യയെന്നതു് സർവ്വവിദ്യാപ്രതിഷ്ഠാ – 'എല്ലാത്തരം ജ്ഞാനത്തിൻേറയും അടിത്തറ ബ്രഹ്മവിദ്യയാകുന്നു' എന്നാണു് മുണ്ഡകോപനിഷത്തു് (1. 1. 1.) പറയുന്നതു്.

ക്ഷേത്ര ക്ഷേത്രജ്ഞയോർ ജ്ഞാനം
യത്തത് ജ്ഞാനം മതം മമ.

'(വസ്തുക്കളുടെ ബാഹ്യമായ) ക്ഷേത്രത്തേയും, (ആന്തരികജ്ഞാതാവായ) ക്ഷേത്രജ്ഞനേയും സംബന്ധിക്കുന്ന സമഗ്രജ്ഞാനമാണു് എൻെറ അഭിപ്രായത്തിൽ യഥാർത്ഥമായ ജ്ഞാനം.' എന്നു് ഗീതയിൽ (13–2) ശ്രീകൃഷ്ണനും പറയുന്നു.

9. മതത്തിൻെറ നേർക്ക് ഒരു ശാസ്ത്രീയ സമീപനം

ഇങ്ങനെ നിർവ്വചിക്കപ്പെടുന്ന മതത്തിൻെറ ശാസ്ത്രീയസാധുതയെന്താണു് ? പത്തൊമ്പതാം നൂററാണ്ടിലെ ശാസ്ത്രം വിശ്വാസപ്രമാണങ്ങളിൽ അധിഷ്ഠിതമായ മതവുമായുള്ള സംഘട്ടനത്തിൽ വിജയശ്രീലാളിതമായി. എന്നാൽ ഭൗതികവാദത്തിൻെറ

വിശ്വാസപ്രമാണങ്ങളിൽ സ്വയം കെട്ടിവരിഞ്ഞിട്ട് മതത്തെ ശാസ്ത്രീയമായി മനസ്സിലാക്കാനോ മതിക്കാനോ കെല്പില്ലാത്തതായിത്തീർന്നു. ആ ശതാബ്ദം സംഘട്ടനത്തിന്റേയും വിഭജനത്തിന്റേയും ശതാബ്ദമായിരുന്നുവെങ്കിൽ, ഇരുപതാം നൂററാണ്ട് അനുരഞ്ജനത്തിന്റേയും ഐക്യത്തിന്റേയും ശതാബ്ദമായേയ്ക്കാമെന്നു തോന്നുന്നു. ശാസ്ത്രവും മതവും സ്വയം പുനർനിർണയം ചെയ്യുകയും പരസ്പരം മനസ്സിലാക്കുകയും ചെയ്യുന്നതിന്റെ ഫലമാണിതു്. ഇരുപതാം ശതകത്തിലെ ഭൗതികശാസ്ത്രത്തിന്റെ വിനയം പത്തൊമ്പതാം ശതകത്തിലെ ഭൗതികശാസ്ത്രത്തിന്റെ സുനിശ്ചിതഭാവത്തിൽ നിന്നും വളരെ വ്യത്യസ്തമാണു്. വസ്തുനിഷ്ഠതയോടും, കണ്ടുപിടിച്ച നിഗമനങ്ങളുടെ സത്യപരിശോധനയോടുംകൂടിയ യുക്തിയുക്തമായ അന്വേഷണമാണ് ആധുനിക ശാസ്ത്രത്തെ പോഷിപ്പിച്ചതു്. ആ മനോഭാവം അതിന്റെതന്നെ സങ്കുചിതവിഭാഗങ്ങൾക്കപ്പുറത്തു്, പുതിയ രംഗങ്ങളിലും പ്രകടമാകാമെന്നു്; ഇന്നു ശാസ്ത്രത്തിനു വ്യക്തമായിരിക്കുന്നു. വ്യക്തിപരമായ രാഗദ്വേഷങ്ങളുടെ പക്ഷപാതം ബാധിക്കാത്ത സ്വതന്ത്രചിന്തയാണ് ഈ പഠനത്തെ ശാസ്ത്രീയമാക്കുന്നതെന്നും, പഠനത്തിന്റെ വിഷയവസ്തുവല്ലെന്നും, ഇന്ന് പരക്കെ അറിയപ്പെട്ടുന്നുണ്ടു്. മഹാനായ ജീവശാസ്ത്രജ്ഞൻ ജെ. എ. ഥോംസനെ (ഇൻട്രൊഡക്ഷൻ ടു സയൻസ്, ഹോം യൂണിവർസിററി ലൈബ്രറി പതിപ്പ്, പു. 58) ഉദ്ധരിച്ചുകൊള്ളട്ടെ;

> 'ശാസ്ത്രം ചില പ്രത്യേക വസ്തുതകളിൽ ആവൃതമായിരിക്കുന്നില്ല. ബുദ്ധിപരമായ വീക്ഷണമാണ് അതിന്റെ ലക്ഷണം. വിശിഷ്ടമായ ഒരന്വേഷണരീതിയും അതിനെ കെട്ടിവരിഞ്ഞിട്ടില്ല. കേവലംസത്യസന്ധവും വിമർശനാത്മകവുമായ ചിന്തയാണതു്. തെളിവുകളുടെ അടിസ്ഥാനത്തിലുള്ള നിഗമനങ്ങൾ മാത്രമേ അവിടെ സ്വീകാര്യമായുള്ളൂ. ഒരു പ്രായോഗിക പ്രശ്നത്തെ അഭിമുഖീകരിക്കുന്ന വ്യവസായിയിൽ നിന്നോ, തെളിവുകൾ ചേറിയെടുക്കുന്ന വക്കീലിൽനിന്നോ, സർഗ്ഗാത്മകമായ ഒരു ബിൽ തയ്യാറാക്കുന്ന രാജനീതിജ്ഞനിൽ നിന്നോ ശാസ്ത്രീയ രീതിയുടെ നല്ലൊരു പാഠം നമുക്കു പഠിക്കാം.'

മതത്തെക്കുറിച്ച് ഭാരതത്തിന്റെ വീക്ഷണം ഇതായിരുന്നു. ഈ സമീപനം ഇല്ലാതിരുന്നതുകൊണ്ടാണ് പാശ്ചാത്യമതത്തിനു് മുന്നേറുന്ന അറിവന്റെ വെല്ലുവിളികളെ നേരിടാൻ പററാതെ പോയതു്. വേദാന്തത്തിലടങ്ങിയ ഈ ഭാരതീയവീക്ഷണത്തിന്റെ

സവിശേഷതകളെ പരാമർശിച്ചുകൊണ്ടു് റൊമെയിൻ റോളണ്ടു് പറയുന്നു (ദി ലൈഫ് ഓഫ് വിവേകാനന്ദ ആൻഡ് ദി യൂണിവേർസൽ ഗോസ്പെൽ, മൂന്നാംപതിപ്പ്, 1947, പു. 196):

'യഥാർത്ഥമായ വേദാന്തമനോഭാവം ഒരിക്കലും പൂർവ്വനിശ്ചിതങ്ങളായ ആശയങ്ങളുംകൊണ്ടു് ചിന്തിക്കാൻ പുറപ്പെടുന്നില്ല. അതിന്റെ കേവലമായ സ്വാതന്ത്ര്യവും അനുപമമായ ധൈര്യവും അന്യമതങ്ങളിലെങ്ങും ദൃശ്യമല്ല. നിരീക്ഷണം ചെയ്യേണ്ട വസ്തുതകളെപ്പററിയുള്ള വീക്ഷണങ്ങളും അവയെ സംയോജിപ്പിക്കാൻ വേണ്ടി സ്ഥാപിക്കപ്പെടുന്ന വിവിധ സങ്കല്പങ്ങളും അത്രയും സ്വാതന്ത്ര്യങ്ങളും ധീരങ്ങളും ആകുന്നു. പൗരോഹിത്യവ്യവസ്ഥ അതിനെ ഒരിക്കലും പ്രതികൂലമായി ബാധിക്കാത്തതുകൊണ്ടു്, പ്രപഞ്ചദൃശ്യത്തിന്റെ ആദ്ധ്യാത്മിക വിശദീകരണം എവിടെ വേണമെങ്കിലും ഇഷ്ടംപോലെ അന്വേഷിക്കുവാൻ ഓരോ മനുഷ്യനും അവിടെ പൂർണ്ണസ്വാതന്ത്ര്യമുണ്ടു്.'

'റീസൻ ആൻഡ് റിലിജിയൻ' എന്ന വിഷയത്തെപ്പററി 1896ൽ ഇംഗ്ലണ്ടിൽവെച്ചു ചെയ്ത ഒരു പ്രസംഗത്തിൽ മതത്തിന്റെനേർക്കു് ശാസ്ത്രീയ സമീപനമില്ലാതിരുന്നതുകൊണ്ടുണ്ടായ ദോഷങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് വിവേകാനന്ദൻ പറയുന്നു (കംപ്ലീററ് വർക്സ്, വാല്യം 1, പതിനൊന്നാം പതിപ്പ്, പു. 366):

'അടിത്തറ തകർക്കപ്പെട്ടിരിക്കുന്നു; ആധുനിക മനുഷ്യൻ പരസ്യമായി എന്തും പറഞ്ഞുകൊള്ളട്ടെ, തന്റെ ഉള്ളറകളിൽ അറിയുന്നുണ്ടു്, തനിക്കു് ഇനിയും വിശ്വസിക്കാൻ സാദ്ധ്യമല്ലെന്നു്, ഒരു സംഘടിതസംഘം പുരോഹിതന്മാർ വിശ്വസിക്കാൻ ആവശ്യപ്പെടുന്നു, അതുകൊണ്ടു വിശ്വസിക്കുന്നു; ചില പുസ്തകങ്ങളിൽ എഴുതിവെച്ചിരിക്കുന്നു, അതുകൊണ്ടു വിശ്വസിക്കുന്നു; സജ്ജനങ്ങൾ താനങ്ങനെ വിശ്വസിക്കണമെന്നു കരുതുന്നു, അതുകൊണ്ടു് താൻ വിശ്വസിക്കുന്നു — ഇതൊക്കെ അസാദ്ധ്യമാണെന്നു് ആധുനികമനുഷ്യനു് അറിയാം. ജനസാധാരണങ്ങളായ വിശ്വാസങ്ങളെ അങ്ങനെതന്നെ ശാന്തമായി സ്വീകരിക്കുന്നവരുമുണ്ടു്. പക്ഷെ അക്കൂട്ടർ ചിന്തിക്കുന്നില്ലെന്നും നമുക്കറിയാം. വിശ്വാസത്തെപ്പററി അവരുടെ ആശയം ''ചിന്താശൂന്യമായ ആലസ്യം ആണെന്നു തോന്നുന്നു. മതസൗധങ്ങളെല്ലാം പൊട്ടിച്ചിതറാതെ ഈ സംഘട്ടനം അധികം നീളാൻ പോകുന്നില്ല.'

മനുഷ്യന്റെ രണ്ടു മഹാസാധനകളായ മതവും ശാസ്ത്രവും തമ്മിലുള്ള സംഘട്ടനം അവസാനിക്കാനായി മതത്തിനോട്ടു് യുക്തി

നിഷ്ഠമായ സമീപനം ആവശ്യമാണെന്നു വാദിച്ചുകൊണ്ട് സ്വാമിജി തുടർന്നു (മുൻപ്രസംഗം):

'മററുശാസ്ത്രങ്ങൾ ചെയ്യുംപോലെ യുക്തിയുടെ കണ്ടുപിടിത്തങ്ങളിലൂടെ മതം സ്വന്തം ഔചിത്യവും ദോഷരാഹിത്യവും തെളിയിക്കണമോ? ശാസ്ത്രത്തിലും മററു ജ്ഞാനശാഖകളിലും നാം പ്രയോഗിക്കുന്ന അതേ അന്വേഷണരീതികൾ മതശാസ്ത്രത്തിലും വേണമോ? എൻെറ അഭിപ്രായത്തിൽ അതങ്ങനെ ആയിരിക്കണം. എത്രകണ്ടുനേരത്തേ അതു ചെയ്യുമോ അത്രയും നല്ലതു്, എന്നാണു് എൻെറ അഭിപ്രായം. ഇത്തരം ഒരന്വേഷണം മൂലം ഒരു മതം നശിക്കയാണെങ്കിൽ അതു് പ്രയോജനശൂന്യവും അനർഹവുമായ അന്ധവിശ്വാസം ആയിരുന്നിരിക്കണം. അതു് എത്രയും വേഗം ഇല്ലാതാകുമോ, അത്രയും നല്ലതു്. അത്തരം മതം നശിക്കയാണ് സംഭവിക്കാവുന്നതിൽ വെച്ചു് ഏററവും നല്ല കാര്യമെന്നു് എനിക്കു പൂർണ്ണവിശ്വാസമുണ്ടു്. അഴുക്കെല്ലാം നീക്കപ്പെടും, സംശയമില്ല. എന്നാൽ മതത്തിൻെറ സാരാംശം ഈ അന്വേഷണത്തിലൂടെ വെന്നിക്കൊടി നാട്ടി മുന്നേറും, അതു് ശാസ്ത്രീയമാക്കപ്പെടും; കുറഞ്ഞപക്ഷം ഫിസിക്സിൻേറയോ കെമിസ്ട്രിയുടേയോ നിഗമനങ്ങൾപോലെ ശാസ്ത്രീയമാക്കപ്പെടും; കൂടുതൽ ശക്തി നേടുകയും ചെയ്യും. കാരണം, ഫിസിക്സിനും കെമിസ്ട്രിക്കും സ്വന്തം നിഗമനങ്ങൾ സത്യമാണെന്നു സാക്ഷ്യം വഹിക്കാൻ ആന്തരികമായ അധികാരമില്ല; മതത്തിനു് അതുണ്ടുതാനും.'

## 10. മതത്തിൻെറനേക്കു് ശാസ്ത്രീയസമീപനം ഉണ്ടാകുന്നതിൻെറ ഫലം.

ശാസ്ത്രീയമനോഭാവവും സമീപനവും പഠനത്തിൻെറ ഏതു രംഗത്തും ഉണ്ടാവാം. വസ്തുതകൾ ശേഖരിക്കുക, അവയെ യുക്തിയുക്തമായി വ്യാഖ്യാനിക്കുക മുതൽ, തത്ത്വത്തിൻെറ അവസാനപരീക്ഷണവും സത്യാപനവും വരെ, എല്ലാ ഘട്ടങ്ങളിലും ഇതു പ്രകടമാകാം. ഉപനിഷത്കാലം മുതൽ മതത്തിൻെറ നേക്കു് ഭാരതത്തിൻെറ സമീപനവും ഇതായിരുന്നു. അതനുസരിച്ചു്, മതാചരണം മനുഷ്യൻെറ ആന്തരികജീവിതത്തിലെ വസ്തുതകളുടെ അനന്തമായ അന്വേഷണമാകുന്നു. അതിൻെറ ഗഹനതയിൽ ഈശ്വരൻ സാക്ഷാത്കരിക്കപ്പെടുന്നു. *ഇവിടെ മതം ഈശ്വരനെ നിർവ്വചിക്കുന്നതു്* സത്-ചിത്-ആനന്ദ ബ്രഹ്മമായിട്ടാണു്. അനന്തമായ അസ്തിത്വവും, അനന്തമായ ജ്ഞാനവും, അനന്തമായ ആനന്ദവുമാണു് ഈശ്വ

രൻ. ഈശ്വരസാക്ഷാത്കാരം ഉണ്ടാകുന്നതിനുമുമ്പ് നൈതികവും സാന്മാർഗ്ഗികവും കലാപരവുമായ എല്ലാ അനുഭവങ്ങളും അവയുടെ ഉദാത്തമൂല്യങ്ങളും പ്രകടമാകുന്നു. ഈ വസ്തുതകളെപ്പററിയുള്ള അനാസക്തമായ പഠനമാണ് മതശാസ്ത്രം അഥവാ ആദ്ധ്യാത്മികജീവിതത്തിന്റെ കലയും ശാസ്ത്രവും.

ഭാരതീയമതവീക്ഷണവും, ശാസ്ത്രവും മതവും തമ്മിലുള്ള തെററിദ്ധാരണയ്ക്കുള്ള കാരണവും വിശദീകരിച്ചുകൊണ്ട് സ്വാമി വിവേകാനന്ദൻ പറയുന്നു (കംപ്ലീററ് വർക്സ്, വാല്യം 6, ആറാം പതിപ്പ്, പു. 81):

> 'കെമിസ്ട്രി മുതലായ പ്രകൃതിശാസ്ത്രങ്ങൾ ഭൗതികലോകത്തിലെ സത്യങ്ങളെ കൈകാര്യം ചെയ്യുന്നതുപോലെ, മതം അതിഭൗതികലോകത്തിലെ സത്യങ്ങളെ കൈകാര്യം ചെയ്യുന്നു. കെമിസ്ട്രി പഠിക്കുന്നതിനു വായിക്കേണ്ട ഗ്രന്ഥം പ്രകൃതിയുടേതാണ്. എന്നാൽ, മതം പഠിക്കുന്നതിനു വായിക്കേണ്ട ഗ്രന്ഥം നമ്മുടെ മനസ്സിന്റേയും ഹൃദയത്തിന്റേയും ആണ്. മഹർഷിക്ക് ഭൗതികശാസ്ത്രം അറിഞ്ഞുകൂടാ; കാരണം, അദ്ദേഹം വായിക്കുന്ന ആന്തരികഗ്രന്ഥം അതിനുള്ളതല്ല. അതുപോലെ ശാസ്ത്രജ്ഞന് മതത്തെസംബന്ധിച്ച് അറിവില്ല. കാരണം; അദ്ദേഹം വായിക്കുന്ന ബാഹ്യഗ്രന്ഥം അതിനുള്ളതല്ല.'

11. ആധുനികശാസ്ത്രവും മാനവരഹസ്യവും

ആധുനികശാസ്ത്രത്തിൽ, പ്രകൃതി അസൂയാവഹമാംവണ്ണം കാത്തുസൂക്ഷിച്ചിരുന്ന രഹസ്യങ്ങൾ ഓരോന്നോരോന്നായി തന്റെ തന്നെ പരിണാമഫലമായ മനുഷ്യന്റെ സാധനാപൂർണ്ണമായ മനസ്സിനു് അടിയറവെയ്ക്കുന്നു. എന്നാൽ ആ മനുഷ്യമനസ്സുതന്നെ ഇന്നു് പ്രകൃതിരഹസ്യത്തിന്റെ ഹൃദയത്തിലേയ്ക്ക് ചൂഴ്ന്നിറങ്ങാനുള്ള തന്റെ കഴിവില്ലായ്മ പ്രകടമാക്കുന്നുണ്ട്. കാരണം, ആ രഹസ്യത്തെ മറെറാരു മഹാരഹസ്യം മറയ്ക്കുന്നു. ആ രഹസ്യമാകട്ടെ, മനുഷ്യൻ തന്നെയാണ്. ലിങ്കൻ ബാർനെററിന്റെ വാക്കുകളിൽ (ദി യൂണിവെർസ് ആൻഡ് ഡാ. ഐൻസ്റ്റീൻ, മെൻറർ പതിപ്പ്, പു.126-27):

> 'ശാസ്ത്രീയചിന്തയുടെ പരിണാമത്തിൽ ഒരു കാര്യം വളരെ സ്പഷ്ടമായിരിക്കുന്നു; ഭൗതികജഗത്തിലെ ഒരു രഹസ്യവും അതിനപ്പുറത്തായി മറെറാരു രഹസ്യം ചൂണ്ടിക്കാണിക്കാത്തതായില്ല. ബുദ്ധിയുടെ എല്ലാ രാജമാർഗ്ഗങ്ങളും, സിദ്ധാന്തങ്ങളുടേയും ഊഹോപോഹങ്ങളുടേയും ഊടുവഴികളും, അവസാനം ചെന്നെത്തുന്നതു് മനുഷ്യസാമർഥ്യത്തിനു് ഒരിക്കലും പാലമിടാൻ കഴിയാത്ത ഒരു മഹാഗർത്തത്തിലാണ്. കാരണം, മനുഷ്യൻ

അവന്റെ ജീവിതപരിതഃസ്ഥിതിയാൽത്തന്നെ ശൃംഖലാബദ്ധനാകുന്നു. അവന്റെ പരിമിതിയും, പ്രകൃതിയിൽ കുടുങ്ങിപ്പോയിരിക്കുന്നു എന്നുള്ളതും അവനെ അസ്വതന്ത്രനാക്കുന്നു. തന്റെ ചക്രവാളങ്ങൾ വികസിപ്പിക്കുന്തോറും മനുഷ്യൻ കൂടുതൽ കൂടുതൽ വ്യക്തമായി അംഗീകരിക്കേണ്ടിവരുന്ന ഒരു കാര്യമുണ്ട്; ഫിസിസിസ്റ്റ് നീൽസ് ബോഹർ പറഞ്ഞതുപോലെ, ''നാം അസ്തിത്വ നാടകത്തിലെ നടന്മാരും പ്രേക്ഷകരുമാണ്,'' അങ്ങനെ മനുഷ്യൻ തന്റെ തന്നെ ഏററവും വലിയ രഹസ്യമാകുന്നു. ഏതൊരു മൂടുപടമിട്ട പ്രപഞ്ചത്തിലേയ്ക്ക് താൻ എറിയപ്പെട്ടിരിക്കുന്നുവോ ആ പ്രപഞ്ചത്തെ മനുഷ്യൻ അറിയുന്നില്ല. കാരണം, തന്നെതന്നെ അറിയുന്നില്ല എന്നുള്ളതുതന്നെ. അവൻ തന്റെ ജൈവപ്രക്രിയകളെ വളരെ കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. എന്നാൽ ചുററുമുള്ളതിനെ അറിയാനും യുക്തിയുക്തം ചിന്തിക്കാനും സ്വപ്നം കാണാനുമുള്ള തന്റെ വിശിഷ്ടമായ കഴിവിനെപ്പററി അതിലും കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. ഏററവും കുറച്ച് അവൻ അറിയുന്നത് തന്റെ മഹത്തമവും ഏററവും രഹസ്യാത്മകവുമായ കഴിവിനെപ്പററിയാണ്; അതായത് അറിവാനുള്ള പ്രവത്തനത്തിൽത്തന്നെ സ്വയം അതിവത്തിക്കാനും സ്വയം അറിയാനുമുള്ള കഴിവിനെപ്പററിയാണ്.

## 12. വേദാന്തവും മാനവരഹസ്യവും

ഇതാ, ഇവിടെ ശാസ്ത്രത്തിന്റേയും മതത്തിന്റേയും സമ്മേളനബിന്ദു കാണാം. വേദാന്തപ്രതിപാദിതമായ മതം അസ്തിത്വരഹസ്യത്തിന്റെ അന്വേഷണം തുടങ്ങുന്നത് വസ്തുക്കളുടെ ബാഹ്യത്തെപ്പററി പഠിപ്പിക്കുന്ന ഭൗതികശാസ്ത്രം അവസാനിക്കുന്നിടത്തുനിന്നാണ്. ലിങ്കൺ ബാർനററ് ചൂണ്ടിക്കാണിച്ചതുപോലെ, മനുഷ്യന്റെ 'ഉദാത്തവും ഏററവും രഹസ്യമയവുമായ കഴിവിന്റെ രഹസ്യം കണ്ടുപിടിക്കുക; മനുഷ്യന്റെ ജീവിതാവസ്ഥയിൽ പ്രകടമാകുന്ന ബന്ധനം, സാന്തത, പ്രകൃതിയിൽ കുടുങ്ങിപ്പോയിരിക്കുന്ന എന്ന സ്ഥിതി—ഇവയിൽനിന്നും അവന്റെ പരിമിതവ്യക്തിത്വത്തിന്റെ അനന്തമാനത്തെ സാക്ഷാത്കരിക്കാൻ അവനെ സഹായിക്കുക; അങ്ങനെ അവനു സ്വാതന്ത്ര്യം നല്കുക—ഇതൊക്കെയാണ് മതശാസ്ത്രത്തിന്റെ ലക്ഷ്യം. ബന്ധനസ്ഥനായ ദേവനാണ് മനുഷ്യനെന്നും മുക്തനായ മനുഷ്യൻ ദേവനാണെന്നും ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു. മനുഷ്യന്റെ ആന്തരികമായ അന്വേഷണത്തിന്റെ പ്രക്രിയയുടേയും തൽഫലമായി ലഭിക്കുന്ന മുക്തിയുടേയും സ്വഭാവം ഉപനിഷത്തിലെ ഈ ഗംഭീരമായ മന്ത്രത്തിൽ കാണാം (കഠോപനിഷത്ത്, 4. 1):

പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ
തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യാഗാത്മാനം ഐക്ഷത്
ആവൃത്തചക്ഷുഃ അമൃതത്വം ഇച്ഛൻ.

'സ്വയംഭൂവായ ഈശ്വരൻ ഇന്ദ്രിയങ്ങളേയും മനസ്സിനേയും ബഹിർഗമനസ്വഭാവത്തോടുകൂടിയ ആദ്യദുർഗ്ഗുണത്തോടുകൂടിയാണ് സൃഷ്ടിച്ചത്. അതുകൊണ്ട് ജീവികൾ ബാഹ്യവസ്തുക്കളെ കാണുന്നുണ്ടെങ്കിലും അനശ്വരമായ അന്തരാത്മാവിനെ കാണുന്നില്ല. ധീരനായ ഒരന്വേഷകൻ, അമരത്വം നേടാൻ ആഗ്രഹിച്ചുകൊണ്ട്, ഇന്ദ്രിയങ്ങളും മനസ്സും ഉള്ളിലേയ്ക്കുതിരിച്ച് അന്തരാത്മാവിനെ സാക്ഷാത്കരിച്ചു.'

ഉപനിഷദ്ഋഷിമാർ ഈ പ്രക്രിയ അന്യൂനമായും നിസ്സംഗതയോടെയും അഭ്യസിച്ച് ഫലം അറിഞ്ഞു; അതിനെ ബുദ്ധൻ മുതൽ ശ്രീരാമകൃഷ്ണൻവരെയുള്ള ആദ്ധ്യാത്മികാന്വേഷകരുടെ പല തലമുറകൾ വീണ്ടും വീണ്ടും പരീക്ഷിച്ചുനോക്കുകയും ചെയ്തു. ആ പരീക്ഷണങ്ങളുടെ ഫലം പ്രഖ്യാപിക്കുന്ന ഉപനിഷന്മന്ത്രം, സ്വാമി വിവേകാനന്ദൻ 1893ൽ ചിക്കാഗോവിൽവെച്ചു കൂടിയ മതങ്ങളുടെ പാർലമെൻറിൽ ഉദ്ധരിക്കയുണ്ടായി. (കംപ്ലീററ് വർക്സ്, വാള്യം 1, പതിനൊന്നാം പതിപ്പ്, 11):

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആയേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹം ഏതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യും ഏതി
നാന്യഃ പന്ഥാ വിദ്യതേ അയനായ.

'കേൾക്കുവിൻ ! അമൃതമയമായ ആനന്ദത്തിൻെറ മക്കളേ ! ദിവ്യലോകത്തിൽ വസിക്കുന്നവരേ ! നിങ്ങളും കേൾക്കുവിൻ ! മനുഷ്യവ്യക്തിത്വത്തിൻെറ അനന്തമായ മാനം ഞാൻ സാക്ഷാത്കരിച്ചിരിക്കുന്നു. അവൻ സൂര്യശോഭയുള്ളവനും അന്ധകാരത്തിനപ്പുറത്തുള്ളവനും ആകുന്നു. അവനെ സാക്ഷാത്കരിച്ചാൽ മാത്രമേ വീണ്ടും വീണ്ടും ഉള്ള മരണത്തിൽനിന്നും രക്ഷയുള്ളൂ. മോചനത്തിനു മറെറാരു മാർഗ്ഗവുമില്ല.'

## 13. മതത്തിൻേറയും ശാസ്ത്രത്തിൻേറയും സമന്വയം

പുരാതനവേദാന്തത്തിൽ, ആദ്ധ്യാത്മികസാധനാനിഭൃതമായ മാനവമനസ്സിനു ആന്തരികജീവിതരഹസ്യങ്ങൾ പ്രകടമായിട്ടുണ്ട്.

മാത്രമല്ല ആധുനികഭൗതികശാസ്ത്രത്തെ വിഭ്രമിപ്പിക്കുന്ന, ആ ബാഹ്യ പ്രകൃതിയുടെ രഹസ്യങ്ങളും അതിനു കാണാറാകുന്നു. അങ്ങനെ വേദാന്തം അന്തർ—ബാഹ്യങ്ങളുടെ ഐക്യം—ആത്മ—ബ്രഹ്മങ്ങളുടെ ഐക്യം—പ്രഖ്യാപിക്കുന്നു.

വേദാന്തം മതശാസ്ത്രത്തിനു് അന്തർദേശീയവും സുഗ്രാഹ്യവുമായ ശബ്ദങ്ങളുടേയും ആശയങ്ങളുടേയും ഒരു ചട്ടക്കൂടു് സംഭാവന ചെയ്തിട്ടുണ്ടു്. ലോകത്തിലെ മതങ്ങൾക്കു് സ്വയം മനസ്സിലാക്കാനും പരസ്പരം മനസ്സിലാക്കാനും, ആ ചട്ടക്കൂടു് സഹായകരമാകുന്നു. ഭൗതികശാസ്ത്രം മനസ്സിലാക്കാനും അതുപകരിക്കും. ഇന്ദ്രിയപ്രത്യക്ഷ ശാസ്ത്രങ്ങൾക്കെല്ലാം ആധുനികശാസ്ത്രം നല്കിയ സംഭാവനയും അതു തന്നെയാണു്.

## 14. ഉപസംഹാരം

ആന്തരപ്രകൃതിയെ ശാസ്ത്രീയമായി സമീപിക്കുന്ന വേദാന്തവും ബാഹ്യപ്രകൃതിയെ ശാസ്ത്രീയമായി സമീപിക്കുന്ന ആധുനികശാസ്ത്രവും ചേർന്നു് മനുഷ്യത്വത്തിന്റെ പൂർത്തീകരണത്തിനുതകുന്ന ഒരു പൂർണ്ണവിദ്യാഭ്യാസമായിത്തീരുന്നു. തന്റെ ആത്മകഥ ഉപസംഹരിച്ചുകൊണ്ടു് ജ്യോതിശ്ശാസ്ത്രജ്ഞൻ ആർ. എ. മില്ലിക്കൻ ഇങ്ങനെ പറയുന്നു:

> 'മാനവക്ഷേമത്തേയും മാനവപുരോഗതിയേയും താങ്ങിനിർത്തുന്ന രണ്ടു മഹാസ്തംഭങ്ങളുണ്ടെന്നു് എനിക്കു തോന്നുന്നു: ഒന്നു്, മതബോധം, രണ്ടു്, ശാസ്ത്രബോധം. ഇവയിലൊന്നിനും മറ്റേതിന്റെ സഹായം കൂടാതെ സാഫല്യമുണ്ടാകുകയില്ല. ശാസ്ത്രബോധത്തെ പുരോഗമിപ്പിക്കാൻ നമുക്കു് സർവ്വകലാശാലകളും ഗവേഷണശാലകളുമുണ്ടു്. എന്നാൽ അപവാദരഹിതമായി ഏവർക്കുമുള്ള ഉത്തമമായ അവസരം മതബോധത്തിലാകുന്നു. എന്നാൽ യാതൊരുവിധ വിവാദവും കൂടാതെ ഏവർക്കും ഉത്തമമായ അവസരം മതബോധത്തിലാണു് ലഭിക്കുന്നതു്.'

# 19

## സന്ന്യാസാശ്രമത്തിലെ ആദ്ധ്യാത്മികത:

### ക്രൈസ്തവവും ഹൈന്ദവവും

നെദർലൻഡ്സിൽ ആംസ്റ്റർഡാംപട്ടണത്തിലുള്ള ആമ്സ്ററൽ വീൻ എന്ന സ്ഥലത്തെ കാമ്മലൈററ് വിഭാഗക്കാരുടെ റോമൻ കത്തോലിക്കാ കാൺവെൻറിലെ സന്ന്യാസിനിമാർ ബേലൂർ രാമകൃഷ്ണമഠത്തിലെ രംഗനാഥാനന്ദസ്വാമിയുമായി 1972 സെപ്തംബർ 15-ാംനു- നടത്തിയ ചോദ്യോത്തരസമ്മേളനത്തിൻെറ ശരിപ്പകപ്പാണിതു്. അക്കൊല്ലം സ്വാമി നെദർലൻഡ്സിലും ബെൽജിയമിലും മൂന്നാഴ്ചക്കാലത്തെ വാഷികപ്രസംഗപര്യടനം നടത്തിയപ്പോൾ മൂന്നുദിവസം മേല്പറഞ്ഞ കാൺവെൻറിൽ അതിഥിയായിരുന്നു. ആ സമ്മേളനത്തിൽ ആംസ്ററർഡാം സർവ്വകലാശാലയിലെ മൃഗപെരുമാററവിഭാഗത്തിലെ പ്രൊഫസർ യോവാൻ ഓർഷോവൽ സംബന്ധിച്ചിരുന്നു. അദ്ദേഹമായിരുന്നു ദ്വിഭാഷിയായിരുന്നതു്. അദ്ദേഹത്തിൻെറ പത്നി മിസ്സിസ് ഹമ്മാ ഓഷോവാനും കോൺവെൻറിലെ സിസ്റ്റർ ഇലോനായും സ്വാമി നെദർലാൻഡ്സിൽ ആർണ്ഹെമിനടുത്തുള്ള ഊസ്ററർബീക്കിൽവെച്ച് ഉദ്ദേശം 70 പേക്കുവേണ്ടി നടത്തിയ ആദ്ധ്യാത്മികഅന്തർയോഗത്തിൽ പങ്കുകൊണ്ടു് ഉപനിഷത്തുകളും ഭഗവദ്ഗീതയും പഠിച്ചവരായിരുന്നു.

ഒരു സിസ്റ്ററിൻെറ സ്വാഗതപ്രസംഗത്തിനുശേഷം ഉപക്രമമായി സ്വാമി ഇങ്ങനെ പറഞ്ഞു.

സഹോദരികളേ, ഈ മൂന്നുദിവസം നിങ്ങളുടെകൂടെ താമസിക്കാൻ ക്ഷണിച്ചതിനും, എന്നോടു കാണിച്ച സ്നേഹത്തിനും ദയയ്ക്കും ഞാൻ നിങ്ങളോടു കൃതജ്ഞനാണു്. കഴിഞ്ഞവഷം, 1971 സെപ്തംബറിൽ നിങ്ങളെ അല്പസമയം സന്ദശിച്ചതിനുശേഷം, ഇന്ത്യയിലേയ്ക്കുമടങ്ങുംവഴി ഞാൻ പാരീസും വിയന്നയും, ത്രിയാസ്ററും, റോമും, ഏഥൻസും സന്ദശിച്ചിരുന്നു. ഇന്ത്യയിൽ എ പിൽഗ്രീംലുക്സ് അററ് ദി വേൾഡ്' എന്ന പുസ്തകത്തിൻെറ പ്രസ്സിനുവേണ്ടിയുള്ള കയ്യെഴുത്തു പ്രതി തയ്യാറാക്കുന്നതിനു് ചില മാസങ്ങൾ ഞാൻ ചെലവഴിച്ചിരുന്നു. ഉദ്ദേശം 600-ം 800-ം പേജുകളിലായി രണ്ടു വാല്യങ്ങളുള്ള ആ പുസ്തകം കമ്മ്യൂണിസ്റ്റും കമ്മ്യൂണിസേ്ററ

തരങ്ങളുമായ അമ്പതുരാജ്യങ്ങളിൽ ഞാൻ നടത്തിയ പ്രസംഗപര്യടനത്തിൻെറ വിവരണവും എൻെറ നിരീക്ഷണങ്ങളും വിമർശനങ്ങളും അടങ്ങിയതാണ്. കഴിഞ്ഞകൊല്ലം ഞാൻ ഇവിടം സന്ദർശിച്ചതിൻേറയും, നിങ്ങളുമായി ഉച്ചഭക്ഷണവേളയിൽ നടത്തിയ രസകരമായ സംഭാഷണത്തിൻേറയും, 1961 ൽ ഞാൻ ഈ രാജ്യത്തു് പ്രസംഗ പര്യടനം നടത്തിയതിൻേറയും വിവരണങ്ങൾ ആ ഗ്രന്ഥത്തിലുണ്ട്. 1974 അവസാനം ആ ഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെടുമെന്നു പ്രതീക്ഷിക്കുന്നു.

1969 ആഗസ്ററ് മാസത്തിൽ തെക്കേ അമേരിക്കയിലും വടക്കേ അമേരിക്കയിലും ഞാൻ പ്രസംഗപര്യടനം നടത്തിയപ്പോൾ ചിലി റിപ്പബ്ളിക്കിലെ സാൻറിയാഗോ സർവ്വകലാശാലയിൽ എൻെറ പ്രസംഗം കേൾക്കാൻ ധാരാളം കത്തോലിക്കാ സന്ന്യാസിനിമാർ സന്നിഹിതരായിരുന്നു എന്നറിയുന്നതു് നിങ്ങൾക്കെല്ലാം താത്പര്യമുള്ളതായിരിക്കും. പ്രസംഗത്തിനുശേഷം ഒരു ഡസനിലധികം പേർ എന്നോടു് നന്ദി പറയാൻ മുമ്പോട്ടുവരികയും, നിങ്ങൾ കാത്തോലിക്കർ നിങ്ങളുടെ പിതാക്കളുടെ കൈ ചുംബിക്കുന്നതുപോലെ, എൻെറ കൈ ചുംബിച്ചു് സ്നേഹാദരങ്ങൾ പ്രകടിപ്പിക്കയും ചെയ്തിരുന്നു. തെക്കുള്ള ലാററിൻ അമേരിക്കർ വടക്കുള്ള ആംഗ്ളോ–അമേരിക്കരെക്കാൾ കൂടുതൽ വികാരവൈവശ്യമുള്ളവരാണ്, എന്നെനിക്കു തോന്നി. ഇററലി, സ്പെയിൻ, പോർട്ടുഗൽ ഈ രാജ്യങ്ങളിലെ ലാററിൻ ജനത ആംഗ്ളോ-സാക്സൻ, ഡച്ചു് മുതലായ മററു യൂറോപ്യൻ ജനതയെക്കാൾ കൂടുതൽ വൈകാരികരാണെന്നും എനിക്കു തോന്നീട്ടുണ്ട്. ബ്രിട്ടീഷുകാരും ഡച്ചുകാരും ജർമ്മൻകാരും താരതമ്യേന ശുഷ്കരും വികാരശൂന്യരുമാണ്. ഡച്ചുകാർ ഐസ്പെട്ടികളാണെന്നു സാധാരണ ചൊല്ലുതന്നെയുണ്ട്. ഇതു് ഏറെക്കുറെ കാൽവിനിസ്റ്റു് വിഭാഗത്തിൻേറയും ലൂഥറൻ മതവിഭാഗത്തിൻേറയും പ്രഭാവമായിരിക്കാം. നിങ്ങളുടെ കാത്തലിക്കു് മതത്തിൽ കൂടുതൽ അനുഭൂതിയുണ്ട്. ഈ അനുഭൂതി ഈശ്വരസ്നേഹമായും മനുഷ്യസ്നേഹമായും പ്രകടമാകുന്നു. ഹൃദയമാണ് മസ്തിഷ്കത്തേക്കാൾ പ്രധാനം. ഈശ്വരസ്നേഹവും മനുഷ്യസ്നേഹവും കുടികൊള്ളുന്നതു് ഹൃദയത്തിലാണ്. ഇന്ത്യയിൽ ഉപദേശിക്കപ്പെടുന്ന ഭക്തിതന്നെയാണിതു്. ഹൃദയത്തിൽ ഈശ്വരസ്നേഹമുള്ളപ്പോൾ ആ സ്നേഹത്തെ മനുഷ്യസ്നേഹത്തിൻെറ ചാലുകളിലേയ്ക്കു തിരിച്ചുവിടാൻ കഴിയും. ക്രിസ്തുമതത്തിൻെറ കത്തോലിക്കാരൂപത്തിൽ ഇതിനു വലിയ ഊന്നലുണ്ട്. നിങ്ങളുടെ ഗ്രന്ഥാലയത്തിലുള്ള സ്വാമി വിവേകാനന്ദൻെറ ഭക്തിയോഗം എന്ന പുസ്തകത്തിൻെറ ഡച്ചു് പതിപ്പിൽ ഇന്ത്യയിലെ ഈ ഭക്തിഭാവന പ്രതിപാദിക്കപ്പെടുന്നുണ്ട്. പാശ്ചാത്യ

രാജ്യങ്ങളിലാകട്ടെ, നിങ്ങളുടെ കത്തോലിക്കാമതത്തിൽ മാത്രമേ ഭക്തി, പൂർണ്ണരൂപത്തിൽ, അഭിവ്യക്തമായി കാണുന്നുള്ളു. എന്നാൽ ആധുനികകാലത്ത് കത്തോലിക്കർക്കും ഇതു നഷ്ടപ്പെടുകയാണ്. അതു വീണ്ടെടുക്കുകയും സംരക്ഷിക്കുകയും ചെയ്ത് കത്തോലിക്കരുടേയും മറ്റുള്ളവരുടേയും ആദ്ധ്യാത്മികജീവിതം സമ്പന്നമാക്കേണ്ടതുണ്ട്.

എന്റെ അഭിപ്രായത്തിൽ, യേശുവിന്റെ മഹത്തായ രണ്ടു പദേശങ്ങൾ ഇവയാണ്: നിന്റെ മുഴുവൻ ഹൃദയത്തോടും മുഴുവൻ ആത്മാവോടുംകൂടി നിന്റെ ഈശ്വരനെ സ്നേഹിക്കുക. നിന്നെ പ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക. യേശു ഈ പ്രസ്താവന ഉപസംഹരിച്ചതു് ഈ വാക്കുകളോടെയാണ്: എല്ലാ നിയമങ്ങളും എല്ലാ പ്രവാചകരും ഈ രണ്ടാശയങ്ങളെയാണ് ആശ്രയിക്കുന്നതു്.

ഈ രണ്ടുപദേശങ്ങളും ചേർന്നാൽ ക്രിസ്തുമതമായി. അവയി ലൊന്നുകൊണ്ടു മതിയാവില്ല. എന്നാൽ ആധുനികയുഗത്തിൽ ഒന്നാമത്തെ ഉപദേശം തിരസ്കരിക്കപ്പെട്ട് മിക്കവാറും വിസ്മൃതമാ യിരിക്കുന്നു. ഈശ്വരസ്നേഹം എന്താണെന്ന് ആധുനികമനുഷ്യൻ അറിയുന്നില്ല. എന്നാൽ മനുഷ്യസ്നേഹം അല്പമുണ്ട്. യു. എസ്. എ. യിലെ പല പള്ളികളിലും, കത്തോലിക്കാപള്ളികളിൽ പ്പോലും, ഈശ്വരനെപ്പററിയോ ഈശ്വരസ്നേഹത്തെപ്പററിയോ വളരെക്കുറച്ചേ ഉപദേശിക്കപ്പെടുന്നുള്ളു. ഉപദേശി കൂടുതലും മനു ഷ്യസ്നേഹവും സേവനവുമാണ് കൈകാര്യം ചെയ്യുന്നതു്. ഇതിനെ 'സാമൂഹ്യസംബന്ധനം' എന്നവർ വിളിക്കുന്നു. അതു് നല്ലതു തന്നെ. എന്നാൽ മനുഷ്യനോടും അവന്റെ പ്രശ്നങ്ങളോടും ബന്ധ പ്പെടാൻവേണ്ടി ദേവാലയങ്ങളിൽ പോകണമെന്നില്ലല്ലോ. അതി ന് ധാരാളം സാമൂഹ്യസ്ഥാപനങ്ങളും പൗരസമിതികളും ഉണ്ട്. ജനങ്ങൾ മതത്തെ ആശ്രയിക്കുന്നതു് ഈശ്വരനേയും ഈശ്വരസ്നേഹ ത്തേയും പററി പഠിക്കാനാണ്. അങ്ങനെ മനുഷ്യനെ കൂടുതൽ ആഴത്തിൽ അറിയുകയും സ്നേഹിക്കുകയും ചെയ്യാം. മതവും ദേവാ ലയങ്ങളും മനുഷ്യന് ഈ അടിസ്ഥാനപരമായ പോഷണം നല്കു ന്നില്ലെങ്കിൽ അവ അർത്ഥശൂന്യവും വ്യർത്ഥവുമാകുന്നു. മതങ്ങളേയും ദേവാലയങ്ങളേയും അഭിമുഖീകരിക്കുന്ന പ്രശ്നമിതാണ്.

ഒരു സിസ്റ്റർ: ഒരു ചോദ്യം ചോദിക്കട്ടെ?

സ്വാമി: ചോദിക്കാമല്ലോ. അതിനുവേണ്ടിത്തന്നെയാണ് ഈ സമ്മേളനം. ഇന്ത്യയിലും വിദേശങ്ങളിലുമുള്ള എന്റെ പര്യടനങ്ങ ളിലും, ഗാർഹികസദസ്സുകളിലും പൊതുപ്രസംഗവേദികളിലും ഇത്ത രം ചോദ്യോത്തരസമ്മേളനങ്ങൾ നടത്തീട്ടുണ്ട്. ഗാർഹികസദസ്സുക

ളിലാണെങ്കിൽ പൊതുപ്രസംഗവേദികളിലെക്കാൾ കൂടുതൽ അടുപ്പവും അനൗപചാരികത്വവും ഉണ്ടു്.

ഞങ്ങളുടെ മതസംഘത്തിലെ നാല്പത്തിയഞ്ചുവർഷക്കാലത്തെ ജീവിതത്തിനിടയിൽ, ഞാൻ ഭക്തിപൂർവ്വം ക്രിസ്തുമതം പഠിച്ചിട്ടുണ്ടു്. 'ന്യൂ ടെസ്റ്റമെൻറു്' ഞാൻ പലപ്രാവശ്യം വായിച്ചുകാണും. പല ക്രിസ്ത്യൻ പുണ്യപുരുഷന്മാരുടേയും ജീവചരിത്രങ്ങൾ ഞാൻ പഠിച്ചിട്ടുണ്ടു്. ഉദാഹരണമായി, 'തെറസാ ഓഫ് ആവില, സെൻറ് ജോൺ ഓഫ് ദി ക്രോസ്', സെൻറു് ഫ്രാൻസിസ് ഓഫ് അസിസി, മാസ്റ്റർ എക്ഹാർട്ടു്, സെൻറു് ബർണാഡ്, തോമസ് ഏ. കെമ്പിസ്സിന്റെ 'ഇമിറ്റേഷൻ ഓഫ് ക്രൈസ്റ്റ്' എന്ന പുസ്തകവും, ബ്രദർ ലാറൻസിന്റെ 'ദി പ്രാക്റ്റീസ് ഓഫ് ദി പ്രസൻസ് ഓഫ് ഗോഡ്' എന്ന ലഘുപുസ്തകവും വളരെ പ്രേരണാപ്രദങ്ങളാണു്. ഇവയിൽ ആദ്ധ്യാത്മികതയുടെ 'അപ്പ'മാണുള്ളതു്, മതസിദ്ധാന്തങ്ങളുടെ 'കല്ലു'കളല്ല. ഈ രണ്ടാമതു പറഞ്ഞ പുസ്തകത്തിന്റെ നാനൂറു പ്രതി ഞാൻ ഒരിക്കൽ ജനങ്ങളുടെയിടയിൽ, വില വാങ്ങാതെതന്നെ, വിതരണം ചെയ്യുകയുണ്ടായി. താൻ പാചകനായിരുന്ന ആ മഠത്തിലെ അടുക്കളയിലും തീൻമുറിയിലും പണിയെടുക്കുമ്പോൾപോലും, മുട്ടുകുത്തിയിരുന്നു് കർബാനയിൽ പങ്കുകൊള്ളുമ്പോൾ ഉണ്ടാകുന്നതുപോലെയുള്ള പ്രഗാഢമായ ഈശ്വരസാന്നിദ്ധ്യം അനുഭവപ്പെട്ടിരുന്നു, എന്നു് ബ്രദർ ലാറൻസ് എഴുതിയിരിക്കുന്നു.

സിസ്റ്റർ: അതാണു് ഞാൻ ചോദിക്കാൻ ആഗ്രഹിക്കുന്നതു്. ഈശ്വരസ്നേഹമെന്നും മനുഷ്യസ്നേഹമെന്നും രണ്ടു് ക്രിസ്തൂപദേശങ്ങളെപ്പററി നിങ്ങൾ പറഞ്ഞു. മനുഷ്യനേയും സമൂഹത്തേയും ഈശ്വരന്റെ ഒരു വിശിഷ്ടവിസ്താരമായി നമുക്കു വീക്ഷിക്കാമോ?

സ്വാമി: ഉവ്വു്. ഹിന്ദുമതം ഊന്നൽ നല്കുന്ന ഒരു വിശിഷ്ടമായ ഉപദേശമാണതു്—മനുഷ്യൻ ഈശ്വരന്റെ ഒരു സ്ഫുലിംഗമാണു്. അപ്പോൾ മാനവസേവ ഈശ്വരാരാധനയാകുന്നു. ഇതു സാധ്യമാകണമെങ്കിൽ, മനുഷ്യനെ ഈശ്വരന്റെ സ്ഫുലിംഗമായി നാം കാണണം. നമ്മുടെ ഇന്ദ്രിയങ്ങൾക്കനുഭവപ്പെടുന്ന സീമിതനായ, ദുർബലനും പാപിയുമായ, ജീവിയായിട്ടു് അവനെ കണ്ടാൽ പോരാ. ന്യൂ ടെസ്റ്റമെൻറും ഈ സത്യം പ്രഖ്യാപിക്കുന്നുണ്ടു്: സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിലാകുന്നു.

സിസ്റ്റർ: അതല്ല, ഞാനുദ്ദേശിച്ചതു്. അങ്ങനെ പറയുമ്പോൾ, മനുഷ്യജീവികൾ, എന്റെ അഭിപ്രായത്തിൽ, മുഴുവൻ

വിലയും കിട്ടുന്നില്ല. അവനു് ഈശ്വരൻമൂലമുള്ള മൂല്യമേ ലഭിക്കുന്നുള്ളു. അവൻ സ്വയം ഒരു മൂല്യകേന്ദ്രമാകുന്നില്ലല്ലോ.

സ്വാമി: അങ്ങനെയാണെങ്കിൽ ഈശ്വരമഹത്വത്തിനു വേണ്ടി, നിങ്ങൾക്കു് മനുഷ്യനെ സ്നേഹിക്കയും സേവിക്കയും ചെയ്യാം. വേദാന്തമനുസരിച്ച്, ഈശ്വരനും മനുഷ്യനും തമ്മിലുള്ള ഈ വൈരുദ്ധ്യം ഉദിക്കുന്നില്ല; കാരണം, ഈശ്വരൻ പ്രപഞ്ചബാഹ്യനല്ല, മനുഷ്യനിലും പ്രപഞ്ചത്തിലും ഉള്ളവനാണു്. മനുഷ്യൻെറ യഥാർത്ഥമഹത്വം ജൈവനിലവാരത്തിലുള്ള ഒരു ജീവിയെന്ന നിലയ്ക്കല്ല; അവൻ ദിവ്യനായ ആത്മാവെന്ന നിലയ്ക്കാകുന്നു.

സിസ്റ്റർ: നമ്മുടെ ഗഹനതമമായ 'അഹം'തന്നെയാണോ ഈ ആത്മൻ?

സ്വാമി: അതെ, അങ്ങനെ പറയാം. ഈശ്വരൻ ഏററവും ആഴത്തിൽ നമ്മുടെ ആത്മാവിനെ സ്പർശിക്കുന്നു. മനുഷ്യനും മനുഷ്യനും തമ്മിലുള്ള ആദ്ധ്യാത്മികൈക്യത്തിൻെറ അടിസ്ഥാനം അതാണു്. നമ്മുടെ സാന്മാർഗ്ഗികബോധത്തിനുള്ള യുക്തിയുക്തമായ അനുമതിയും അതുതന്നെ. ന്യൂടെസ്റ്റമെൻറിലും യേശുവിൻെറ പ്രസ്താവനകളുണ്ടല്ലോ: നിങ്ങൾ ഈശ്വരൻെറ കൂടാരങ്ങളല്ലേ? ദൈവരാജ്യം നിങ്ങളുടെ ഉള്ളിലാകുന്നു.

മറെറാരു സിസ്റ്റർ: നിങ്ങൾ ഇന്ത്യയിൽ ഇരുകൈകളും കൂപ്പി പരസ്പരം വണങ്ങുന്നുണ്ടല്ലോ. ഇവിടങ്ങളിലൊന്നും ആരും നിങ്ങളെ അങ്ങനെ വണങ്ങാത്തതുകൊണ്ടു് നിങ്ങൾക്കു് വിഷമം തോന്നുന്നില്ലേ?

സ്വാമി: ഇല്ല. അതുകൊണ്ടു് ഞങ്ങൾക്കു് ഒരു വിഷമവും തോന്നുന്നില്ല. ഓരോ സംസ്കാരത്തിനും അതിൻേറതായ അഭിവാദനരീതികളുണ്ടു്. അന്യസംസ്കാരങ്ങളിലെ അഭിവാദനരീതികളെ ഞങ്ങൾ ആദരിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലുള്ള ഹസ്തദാനം ഒരു ഉദാഹരണം. പ്രസംഗവശാൽ ഒന്നു പറയട്ടെ, ഈ ഹസ്തദാനം രീതി ഇന്ത്യക്കു് അപരിചിതമല്ല. അതു് വളരെ പുരാതനമായ രീതിയാണെന്നു് ഞങ്ങളുടെ പാരമ്പര്യം വിളിച്ചോതുന്നു. മഹാഭാരതത്തിൽ ഇത്തരം കരസ്പർശത്തെപ്പററി ധാരാളം പരാമർശങ്ങളുണ്ടു്. ഈശ്വരസ്നേഹത്തെ അഥവാ ഭക്തിയെ വാഴ്ത്തുന്ന ഒരു മഹദ്ഗ്രന്ഥമാണു് ശ്രീമദ്ഭാഗവതം. അതിൽ പ്രപഞ്ചത്തിലാസകലം വ്യാപ്തനായിരിക്കുന്ന ഈശ്വരൻ അഥവാ വിഷ്ണു പ്രഥമജാതനായ ബ്രഹ്മാവിനെ ഇങ്ങനെ അഭിവാദനം ചെയ്യുന്നതായി വർണ്ണിച്ചിരിക്കുന്നു (ശ്രീമദ് ഭാഗവതം II. 9. 18):

തം പ്രീയമാണം സമുപസ്ഥിതം തദാ
പ്രജാ വിസർഗേ നിജശാസനാർഹണം
ബഭാഷ ഈഷത്സ്മിതരോചിഷാ ഗിരാ
പ്രിയഃ പ്രിയം പ്രീതമനാഃ കരേ സ്പൃശൻ.

'വിഷ്ണു അപ്പോൾ മുമ്പിൽ സന്നിഹിതനും സന്തുഷ്ടനുമായ ബ്രഹ്മാവിനെ കണ്ടു. സൃഷ്ടികർമ്മത്തിൽ തന്റെ ശാസനത്തിനു അർഹനാണു് അവനെന്നും മനസ്സിലാക്കി. സന്തുഷ്ടനായി അവന്റെ കരത്തെ സ്പർശിച്ചുകൊണ്ടു് മന്ദസ്മിതത്തോടെ പറഞ്ഞു.'

ഇന്ത്യയിൽ ഞങ്ങൾ പരസ്പരം അഭിവാദനം ചെയ്യുന്നതു് ഇരുകൈകളും ഇങ്ങനെ കൂപ്പിക്കൊണ്ടാണു്. ആ അഭിവാദനം ഈശ്വരനുള്ളതാണു്. മനുഷ്യനിൽ ഈശ്വരൻ കുടികൊള്ളുന്നതുകൊണ്ടു് മനുഷ്യനും അതുതന്നെ നല്കുന്നു. ഞാൻ മനസ്സിലാക്കിയിടത്തോളം, യേശുവിന്റെ കാലത്തെ അഭിവാദനരീതിയും ഇതായിരുന്നു. കൈകുലുക്കുന്ന സമ്പ്രദായം യൂറോപ്പിൽ പിന്നീടുണ്ടായതാണു്. വസ്ത്രധാരണരീതിയിലും മററും ഉണ്ടായ മാററങ്ങൾപോലെ ഇതും. യേശുവിന്റെ കാലത്തു് പുളിക്കാത്ത റൊട്ടിയായിരുന്നു പാസോവറിൽ ഉപയോഗിച്ചിരുന്നതു്. ഇന്നു് അതു് സാധാരണറൊട്ടിയാണു്. യേശുവും, ആ രാജ്യത്തേയും റോമിലേയും ഏഥൻസിലേയും ജനങ്ങളും, അന്നു് വസ്ത്രങ്ങൾ ധരിച്ചിരുന്നതു് ഞങ്ങൾ ഇന്ത്യയിൽ ഇന്നും ധരിച്ചുവരുന്നതുപോലെയാണു്. ഞാൻ ഈ ചാദർ വലതുകൈ കാണത്തക്കവണ്ണം ഇടത്തെ തോളിലിട്ടിരിക്കുന്ന പോലെയാണു് അന്നത്തെ ജനങ്ങൾ ഉത്തരീയം ധരിച്ചിരുന്നതു്. അന്നു് സ്പൂണും ഫോക്കും ഉണ്ടായിരുന്നില്ല. ഇംഗ്ലണ്ടിലെ ഹെൻറി എട്ടാമൻ പോലും കൈകൊണ്ടു് ആഹാരം കഴിച്ചിരുന്നതായി ഒരു ചിത്രത്തിൽ കാണാമെന്നു് ഞാൻ എവിടേയോ വായിച്ചിട്ടുണ്ടു്; ആദികാല യൂറോപ്യൻ സംഗീതം, ഉദാഹരണമായി ഗ്രെഗോറിയൻ ഗീതങ്ങൾതന്നെ, ഇന്ത്യയിലെ പുരാതനവും ആധുനികവുമായ സംഗീതത്തോടു സാദൃശ്യമുള്ളതായിരുന്നു. പുരാതനരൂപങ്ങളിലും ശൈലികളിലുംനിന്നു് ആധുനികയൂറോപ്യൻസംഗീതം വളരെ അകന്നുപോയിരിക്കുന്നു. ഞാൻ ഇപ്പോൾ ചൊല്ലിക്കേൾപ്പിക്കാൻ പോകുന്ന ഈ ഉപനിഷദ്മന്ത്രത്തിന്റെ വൈദികരീതി പുരാതന പാശ്ചാത്യഗാനരീതിയോടു് എത്രമാത്രം ബന്ധപ്പെട്ടിരിക്കുന്നു എന്നു ശ്രദ്ധിക്കുക:

ഓം സഹനാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

'ഈശ്വരൻ നമ്മളെ ഇരുവരേയും – ശിഷ്യനേയും ഗുരുവിനേയും – രക്ഷിക്കട്ടെ. ഇരുവരേയും പോഷിപ്പിക്കട്ടെ. ഈ പഠനംകൊണ്ട് ഇരുവരുടേയും ഊർജ്ജം വദ്ധിക്കട്ടെ. ഈ പഠനംകൊണ്ട് ഇരുവക്കും ജ്ഞാനപ്രകാശം ലഭിക്കട്ടെ. ഇരുവരും പരസ്പരം വിദ്വേഷിക്കാതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.' ഇതു് വളരെ പുരാതനമായ ഒരു മന്ത്രോച്ചാരണമാണു്. ഒരു പക്ഷേ മൂന്നോ നാലോ സഹസ്രാബ്ദങ്ങൾക്ക മുമ്പുള്ളതായിരിക്കാം.

മറെറാരു സിസ്റ്റർ: നിങ്ങൾ ഈശ്വരനെപ്പററി പറയുമ്പോൾ, മനുഷ്യമൂല്യം തിരസ്കരിക്കുന്നതായി എനിക്ക തോന്നുന്നു.

സ്വാമി: മറിച്ച്, അവന്റെ മൂല്യം ഉയരുന്നതായി തോന്നുന്നില്ലേ? വെറുമൊരു ജൈവഘടനയിൽനിന്നും മാനസികഘടനയിലേയ്ക്കും, അവിടെനിന്നും യുക്തിചിന്തയുള്ള ജീവിയിലേയ്ക്കും, അവസാനം ആദ്ധ്യാത്മിക ജീവിയിലേയ്ക്കും ഉയന്നു്, പ്രപഞ്ചത്തിലാസകലം നിറഞ്ഞതും അതിന്റെ സന്ധാരണം ചെയ്യുന്നതുമായ ദിവ്യശക്തിയുടെ സ്ഫുലിംഗമായിത്തീരുമ്പോൾ മനുഷ്യന്റെ മൂല്യം ഉയരുകയല്ലേ ചെയ്യുന്നതു് ? ഈ സത്യം കണ്ടുപിടിക്കപ്പെട്ടപ്പോൾ, മനുഷ്യൻ തന്നിൽത്തന്നെ ഒരു പുതിയ വൈശിഷ്ട്യം പ്രകടമാക്കി. ഉപനിഷത്തുകളുടെ ഈ കണ്ടുപിടുത്തത്തിനുശേഷം, അവനെ വെറും പാപിയായും; പരിമിതനും നിസ്സാരനുമായ നിസ്സഹായജീവിയായും പരിഗണിക്കുവാൻ പററാതായി. പ്രകൃതിപരിണാമത്തിന്റെ ഉത്തമഫലമായ മനുഷ്യനു് സ്വയം അതിവത്തിക്കാനും തന്നിൽ മറഞ്ഞുകിടക്കുന്ന അനന്തസാദ്ധ്യതകളെ സാക്ഷാത്കരിക്കാനുമുള്ള ജൈവശക്തിയും പ്രകൃതി നല്കിയിട്ടുണ്ട്.

നാം ഒരു വീട്ടിൽ താമസിക്കുന്നതുപോലെ, ഈശ്വരൻ നമ്മിൽ വസിക്കുന്നു. അതുകൊണ്ട്, നാം ഒഴിവാക്കപ്പെടുന്നില്ല. നാം അവിടെയുണ്ട്; എന്നാൽ മഹത്തരമായ ഒരു ശക്തിയുടെ ഉത്തരവാദിത്വത്തിലാണു്. ആ അനന്തശക്തി പ്രകടമാകാൻ തുടങ്ങുമ്പോൾ നമ്മുടെ മൂല്യം വദ്ധിക്കയാണു്, കുറയുകയല്ല. നാം ഈശ്വരനെ ഹൃദയത്തിൽ പ്രതിഷ്ഠിക്കുന്നു. ഭത്താവു് ഭാര്യയേയോ ഭാര്യ ഭത്താവിനേയോ ഹൃദയത്തിൽ കുടിയിരുത്തുംപോലെയാണിതു്. അങ്ങനെ ചെയ്യുമ്പോൾ ഇരുവരുടേയും വ്യക്തിത്വങ്ങൾ സമ്പന്നമാകയും, രണ്ടുപേരും കൂടുതൽ അടുക്കുകയും ചെയ്യുന്നു.

ഈശ്വരനെ മനുഷ്യബാഹ്യനായും പ്രപഞ്ചബാഹ്യനായും സങ്കല്പിക്കുമ്പോൾ, മനുഷ്യൻ ഒന്നും അല്ലാതാകുന്നു. മനുഷ്യന്റെ അല്പത്വം ഈശ്വരമഹത്വത്തിന്റെ അളവായിത്തീരുന്നു. ആധ്യ

നികപാശ്ചാത്യചിന്ത, മിക്കവാറും, പാശ്ചാത്യദൈവശാസ്ത്രത്തിലെ ഈ ചിന്തയ്ക്കും പ്രപഞ്ചബാഹ്യനായ ഈശ്വരനും എതിരായ പ്രതിഷേധമാണ്. ബാഹ്യമായ എല്ലാത്തരം അധികാരങ്ങൾക്കും എതിരായി വിപ്ലവം നടക്കുന്ന ഒരു യുഗത്തിലാണ് നാം ജീവിക്കുന്നത്. ആധുനികചിന്തയും ആധുനികമനുഷ്യനും ബാഹ്യനായ ഈശ്വരന്റെ അധികാരത്തെ വെല്ലുവിളിക്കുന്നുണ്ട്. രാജാക്കന്മാരും ചക്രവർത്തിമാരും പ്രപഞ്ചബാഹ്യനായ ഈശ്വരനും പ്രജകളുടേയും ഭക്തന്മാരുടേയും വിപ്ലവത്തിൽനിന്നും രക്ഷപ്പെട്ടിട്ടില്ല. ഒരു റിപ്പബ്ലിക്കിൽ അധികാരം സ്ഥിതിചെയ്യുന്നത് അവിടുത്തെ കോടാനുകോടി പുരുഷന്മാരിലും സ്ത്രീകളിലും ആണ്. ഒരു കാലത്ത് രാജാവിലോ ചക്രവർത്തിയിലോ ആയിരുന്നു അത്. അധികാരം പുറത്തുനിന്നല്ലാതെ അകത്തുനിന്നാകുമ്പോൾ പിന്നെ വിപ്ലവമില്ല. പ്രപഞ്ചബാഹ്യനായ ഈശ്വരൻ എപ്പോഴും യുക്തിവാദികളുടേയും ശാസ്ത്രജ്ഞന്മാരുടേയും മാനവവാദികളുടേയും ആക്രമണലക്ഷ്യമായിരിക്കും. ഇവരാരും അദ്ധ്യാത്മവിരുദ്ധരല്ല; മറിച്ച്, വിശ്വാസികളായി സ്വയം പ്രഖ്യാപിക്കുന്ന പലരേക്കാളും അദ്ധ്യാത്മസ്വഭാവമുള്ളവരും ദൈവികരുമാകുന്നു.

മാത്രമല്ല, ഈശ്വരൻ ദൂരെയാകുമ്പോൾ, മനുഷ്യന്റെ അനുഭവക്ഷേത്രത്തിൽ വരികയില്ല. ഈശ്വരനെപ്പററി ഒരു വിശ്വാസമുണ്ടാവാം, അത്രമാത്രം. കത്തോലിക്കാമതം, ഹിന്ദുമതത്തെപോലെ ഈശ്വരാനുഭവം ഉണ്ടായിട്ടുള്ള പല പുണ്യാത്മാക്കളേയും സൃഷ്ടിച്ചിട്ടുണ്ട്. അവർ ഈശ്വരനിൽ വിശ്വസിക്കമാത്രമല്ലായിരുന്നു. കത്തോലിക്കാ മതജീവിതവും, ഹിന്ദുക്കളുടേയോ ബൗദ്ധരുടേയോ മതജീവിതംപോലെ, മനുഷ്യന് ഈശ്വരാനുഭവം ഉണ്ടാവാം എന്ന വിശ്വാസത്തിൽ അധിഷ്ഠിതമാണ്. അങ്ങനെ ഉത്തമമായ സത്യം സാക്ഷാത്കരിക്കയും അതിന്റെ ബോധത്തിൽ ജീവിതം നയിക്കയും ആണ് അതിന്റെ ലക്ഷ്യം. മതമെന്നാൽ ഒരു സ്ഥാവരമായ ഭക്തിയോ കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളുടെ അംഗീകാരമോ, മതസംഘടനയെ ചോദ്യം ചെയ്യാതെ അനുസരിക്കലോ അല്ല. സെൻറ് അഗസ്റ്റിൻ 'കൺഫെഷൻസ്'' എന്ന തന്റെ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇക്കാര്യത്തിൽ കൂടുതൽ വിജ്ഞാനപ്രദമാകുന്നു. വളരെ ഹൃദയാവർജകമായ ഒരു ഖണ്ഡികയിൽ അദ്ദേഹം പറയുകയാണ് (കൺഫെഷൻസ്, ബുക്ക് X):

'ഞാൻ ഭൂമിയോടു ചോദിച്ചു: അതു മറുപടി പറഞ്ഞു: ''ഞാൻ അവനല്ല.'' ഞാൻ സമുദ്രത്തോടും ആഴങ്ങളോടും ജീവനുള്ള ഇഴജന്തുക്കളോടും ചോദിച്ചു; അവ മറുപടി പറഞ്ഞു:

''ഞങ്ങരം നിൻെറ ദൈവമല്ല. ഞങ്ങരംക്കുമേൽ അന്വേഷിക്കു.'' ഞാൻ ചലിക്കുന്ന വായുവിനോടു ചോദിച്ചു. വായുവും അതിലെ ജീവികളും പറഞ്ഞു: ''അനാക്സിമിനിസ് വഞ്ചിക്കപ്പെട്ടു; ഞാൻ ഈശ്വരനല്ല.'' ഞാൻ ആകാശങ്ങളോടും സൂര്യനോടും ചന്ദ്രനോടും നക്ഷത്രങ്ങളോടും ചോദിച്ചു, അവരും പറഞ്ഞു: ''നീ അന്വേഷിക്കുന്ന ദൈവം ഞങ്ങളുമല്ല.'' എന്നിട്ട്, എൻെറ മാംസത്തിൻെറ ദ്വാരത്തെ (ഇന്ദ്രിയങ്ങളെ) ആവരണം ചെയ്യുന്ന എല്ലാ വസ്തുക്കളോടും ഞാൻ പറഞ്ഞു: 'നിങ്ങരം എൻെറ ദൈവത്തെപ്പററി എന്നോടു പറഞ്ഞിരിക്കുന്നു, നിങ്ങളാരും അവനല്ലെന്ന്. അവനെ അറിയാൻ പററുന്ന എന്തെങ്കിലും പറയൂ.'' അപ്പോരം അവരെല്ലാം ഉച്ചത്തിൽ പറഞ്ഞു: ''അവനാണ് ഞങ്ങളെ സൃഷ്ടിച്ചത്.'' സത്യം എന്നോടു പറയുന്നു: ''സ്വർഗ്ഗമോ ഭൂമിയോ മററാരെങ്കിലുമോ അല്ല നിൻെറ ഈശ്വരൻ.'' ഇപ്പോരം ഞാൻ നിന്നോടു പറയുന്നു: ''എൻെറ ആത്മാവേ. നീ എൻെറ ഉത്തമഭാഗമാകുന്നു. നീ എന്നെ ചൈതന്യവാനാക്കുന്നു: എനിക്കു ജീവൻ നല്കുന്നു. ശരീരത്തിനു്, നീയല്ലാതെ, ആരു ജീവൻ നല്കും ? നിൻെറ ഈശ്വരൻ എനിക്കു് ജീവൻെറ ജീവനാകുന്നു.'

'ജീവൻെറ ജീവൻ.' പ്രാണസ്യ പ്രാണഃ—'പ്രാണൻെറ പ്രാണൻ' എന്നു് ഉപനിഷത്തു് ഈശ്വരനെ വിവരിക്കുന്നു.

മറെറാരു സിസ്ററർ: നമ്മുടെ ഗഹനതമമായ അഹംതന്നെയാണോ ഇതു് ?

സ്വാമി: അതെ. നമ്മുടെ ആത്മാവിൻെറ ആത്മാവു്. എല്ലാ വ്യക്ത്യാത്മാക്കളുടേയും പുറകിലുള്ള വിശ്വാത്മാവു്. വേദാന്തം ഈശ്വരനെ അന്തർയാമി അഥവാ ആന്തരികനായ നിയന്താവായി വർണ്ണിക്കുന്നു, അന്തരാത്മൻ എന്നു വർണ്ണിക്കുന്നതും അതുതന്നെ. ഒരു മണിമാലയിലെ എല്ലാ രത്നങ്ങളേയും കോർത്തിണക്കുന്ന സൂത്രം പോലെയാണു് ഈശ്വരൻ. 'മയി സർവ്വമിദം പ്രോതം, സൂത്രേ മണിഗണാ ഇവ.' (ഗീത VII .7)

ഈശ്വരൻ നമ്മുടെ അന്തരാത്മാവായതിനാൽ മനുഷ്യനു് അവനെ അനുഭവിക്കാനും സാക്ഷാത്കരിക്കാനും കഴിയും. ന്യൂടെ സ്ററമെൻറിൽ യേശു ഈശ്വരനെ രണ്ടു രൂപങ്ങളിൽ അവതരിപ്പിക്കുന്നുണ്ടു്: ഒന്നു്, സ്വർഗ്ഗസ്ഥനായ പിതാവായി–പുറത്തു് അങ്ങകലെ സ്വർഗ്ഗത്തിൽ, സത്യത്തെ ഇന്ദ്രിയങ്ങരംകൊണ്ടു് ബാഹ്യരൂപത്തിൽ മാത്രം ഗ്രഹിക്കാൻ കഴിയുന്ന സാധാരണക്കാർക്കു വേണ്ടിയാണിതു്.

അതുകൊണ്ട്, ഈ പ്രാർത്ഥന കണ്ണുതുറന്ന് അങ്ങകലെ ആകാശത്തിൽ നോക്കിക്കൊണ്ടാണ് നടത്തുക. ഈശ്വരൻ അവിടെ സ്വർഗ്ഗത്തിൽ ഉണ്ടെന്നുള്ള വിശ്വാസത്തോടെ ഇങ്ങനെ പ്രാർത്ഥിക്കുന്നു. എന്നാൽ സൂക്ഷ്മമായ ആദ്ധ്യാത്മികസത്യങ്ങളെ ഗ്രഹിക്കുവാൻ കഴിവുള്ളവർക്കു വേണ്ടി, ഇന്ദ്രിയങ്ങളുടെ നിരങ്കുശത്വത്തു കീഴടങ്ങാത്തവർക്കു വേണ്ടി, യേശു നമ്മുടെ ഉള്ളിലുള്ള സ്വർഗ്ഗരാജ്യമായി ഈശ്വരനെ അവതരിപ്പിക്കുന്നു. ആത്മാവിന്റെ ആത്മാവായ അവനെ സാക്ഷാത്കരിക്കാനുള്ള പ്രക്രിയകളാണ് ആന്തരികപ്രാർത്ഥനയും ധ്യാനവും. കണ്ണുകളടച്ച്, ഇന്ദ്രിയങ്ങളെ പിൻവലിച്ച്, മനസ്സിനെ ശാന്തമാക്കിയുള്ളതാണ് ഈ പ്രാർത്ഥനയും ധ്യാനവും. ബാഹ്യമായ ചടങ്ങുകളും ബലികളും സ്വർഗ്ഗസ്ഥനായ പിതാവിന്റെ ആരാധനയാണ്. എന്നാൽ സാക്ഷാത്കാരത്തിനുള്ള ഒരേ ഒരു പരിതഃസ്ഥിതി ആന്തരികശുദ്ധിയാണ്. 'ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ. അവർ ഈശ്വരനെ കാണും.' ഈശ്വരനിൽ വിശ്വസിക്കമാത്രമല്ല, അവർ ഈശ്വരനെ യഥാർത്ഥത്തിൽ സാക്ഷാത്കരിക്കും.

രണ്ടു സമീപനങ്ങളും സംഗതങ്ങളാണ്. പക്ഷേ, ഒന്നാമത്തേതു് രണ്ടാമത്തേതിലേയ്ക്കു നയിക്കണം. രണ്ടും ചേർന്ന് പൂർണ്ണമായൊരു വിദ്യാഭ്യാസരീതിയാകുന്നു. അതു് ഈശ്വരനെപ്പററിയുള്ള ഒരു സിദ്ധാന്തത്തിൽ വിശ്വസിക്കയല്ല. പിന്നെയോ, സാവധാനം ഈശ്വരബോധത്തിലേയ്ക്കു പുരോഗമിക്കുകയും അവസാനം സാക്ഷാത്കരിക്കുകയുമാകുന്നു. മതജീവിതം അർത്ഥവത്താകുന്നതു് അതുകൊണ്ടാണ്. അവിടെ ശരീരവും മനസ്സും ഈ പരീക്ഷണത്തിനും ഈശ്വരാനുഭവത്തിനുമുള്ള പരീക്ഷണശാലയായിത്തീരുന്നു. അപ്പോൾ മാത്രമാണ് മതം ഈശ്വരശാസ്ത്രമോ, അനുഭവശാസ്ത്രമോ, കഴിവുള്ള ആർക്കും സത്യാപനം ചെയ്യാവുന്ന ഒരു ശാസ്ത്രസത്യമോ, ആകുന്നതു്. മററു മതങ്ങളിലെപ്പോലെ ക്രിസ്ത്യൻ പുണ്യാത്മാക്കളും ഇതു കാണിച്ചിട്ടുണ്ട്. അയാൾ ഈശ്വരനെ സാക്ഷാത്കരിക്കയും, ആ സാക്ഷാത്കാരത്തെ മററുള്ളവർക്കുവേണ്ടി, ജ്ഞാനത്തിന്റേയും അനുഭവത്തിന്റേയും മററു നിലവാരങ്ങളിലുമുള്ള പദങ്ങളും ആശയങ്ങളും ഉപയോഗിച്ചു് പ്രകടിപ്പിക്കയും ചെയ്തിട്ടുണ്ട്. 'ഹൃദയത്തിന്റെ പൂർണ്ണതയിൽനിന്നും മുഖം സംസാരിക്കുന്നു' എന്ന് പഴയ ബൈബിൾ പറയുമ്പോൾ 'കൈ പണിയെടുക്കയും ചെയ്യുന്നു' എന്ന് സ്വാമി വിവേകാനന്ദൻ കൂട്ടിച്ചേർക്കുന്നു.

ഒരു സന്ന്യാസിയുടെയോ സന്ന്യാസിനിയുടേയോ ഭക്തന്റെയോ പ്രവൃത്തിയും, ഒരു വെറും ലൗകികവ്യക്തിയുടെപ്രവൃത്തിയും, തമ്മിലുള്ള അന്തരം അതാണ്. ഒരാളുടെ കർമ്മം ഹൃദയപൂർണ്ണതയിൽ

നിന്നു പുറപ്പെടുമ്പോൾ മറേറയാളുടേതു് ഹൃദയശൂന്യതയിൽനിന്നു പുറപ്പെടുന്നു. ലൗകിക മനുഷ്യൻ പണിയെടുക്കുന്നു; ബാഹ്യമായ സുഖം തേടുന്നു. എന്തിനു്? തൻെറ ഹൃദയത്തിൽ അല്പമെങ്കിലും ആനന്ദം നിറയ്ക്കാനായി. എന്നാൽ ആദ്ധ്യാത്മികമനുഷ്യൻ തൻെറ ഹൃദയാനന്ദം കർമ്മത്തിലും മാനുഷികസമ്പർക്കത്തിലും ഒഴുക്കുന്നു. ഉദാഹരണമായി, ഒരു ആസ്പത്രിയിൽ പ്രവർത്തിക്കുന്ന സന്ന്യാസിനിയായ നഴ്സിൻെറ കർമ്മത്തിൽ സമർപ്പണഭാവവും ആന്തരികമായ ആനന്ദപൂർണ്ണതയും ഉണ്ടു്. അതു് പ്രാർത്ഥനയിലും ധ്യാനത്തിലുംകൂടി നേടിയ ഈശ്വരൈക്യത്തിൻെറ ഫലമാണു്. മാസ്ററർ എക്ഹാർട്ടൻെറ ആ മനോഹര വാക്യത്തിൻെറ അർത്ഥം അതാണു്. 'ധ്യാനത്തിലൂടെ നാം ഉള്ളിലേയ്ക്കെടുക്കുന്നതെന്തോ, അതു് സ്നേഹത്തിൽ പുറത്തേയ്ക്കൊഴിക്കുന്നു. സന്ന്യാസിനിയുടെയോ സന്ന്യാസിയുടെയോ പ്രവൃത്തി വയറു നിറയ്ക്കാനുള്ളതല്ല. ഈശ്വരൻെറ മഹത്ത്വം പ്രഖ്യാപിക്കയാണു് ആ പ്രവൃത്തിയുടെ ലക്ഷ്യം വയറുനിറയ്ക്കൽ ഈശ്വരൻ നോക്കിക്കൊള്ളും.

മറെറാരു സിസ്ററർ: ഈശ്വരനു് ഞങ്ങളുടെ വയർ നിറയ്ക്കാൻ സാധിക്കുന്നതെങ്ങനെ?

സ്വാമി: നാം നമ്മളെപ്പററി ഏററവും കുറച്ചുമാത്രം ചിന്തിക്കുമ്പോൾ, ഈശ്വരൻ നമ്മുടെ കാര്യം വേണ്ടതുപോലെ നോക്കിക്കൊള്ളും. ഈശ്വരമഹത്ത്വം തങ്ങളുടെ ജീവിതത്തിലൂടെ അഭിവ്യക്തമാക്കാൻ ശ്രമിക്കുന്നവരെ ഉപകരണമാക്കിയാണു് ഈശ്വരൻ ഇതു സാധിക്കുക. ദിവ്യസമർപ്പണത്തിൽ, നാം നമ്മെപ്പററി ഏററവും കുറച്ചുമാത്രം ചിന്തിക്കുമ്പോൾ, നാം ശിശുക്കളെപ്പോലെയാകുന്നു. ഈശ്വരൻെറ മക്കളെ ഈശ്വരൻ ശ്രദ്ധിക്കുകയും സംരക്ഷിക്കുകയും ചെയ്യും.

മറെറാരു സിസ്ററർ: ഈശ്വരനെ ബാഹ്യമായി കാണുന്നവരും ആന്തരികമായി കാണുന്നവരും പരസ്പരം പൂരിപ്പിക്കുന്നവരാണോ?

സ്വാമി: അവരിൽ ഓരോരുത്തൻേറയും സമീപനം പരിമിതമാണു്. അതുകൊണ്ടു്, അത്രകണ്ടു് ആദ്ധ്യാത്മികമായി അപര്യാപ്തവുമാണു്. എന്നാൽ ഒരാളിൻെറ പോരായ്മകളെ മറേറയാൾ നികത്തുന്നു. വേദാന്തത്തിൻെറ അഭിപ്രായത്തിൽ ഈശ്വരനെ പുറത്തും അകത്തും, കർമ്മത്തിലും മാനവസമ്പർക്കങ്ങളിലും, ധ്യാനത്തിലും ആന്തരികാനുഭവത്തിലും, ഒരുപോലെ കാണേണ്ടതുണ്ടു്. ഈശ്വരനെ കണ്ണുകൾ തുറന്നും കണ്ണുകൾ അടച്ചും കാണുക എന്നതാണു് ശ്രീരാമകൃഷ്ണൻ ആധുനികലോകത്തിനു നല്കിയ വിശിഷ്ട സന്ദേശം. ഈശ്വരനെ പുറമേ കാണണമെങ്കിൽ, അതിനുമുമ്പു് ഉള്ളിൽ കാണേ

ണ്ടതുണ്ട്. ആദ്ധ്യാത്മികവളർച്ച്യയാണ് കർമ്മത്തിലും ബാഹ്യലോകത്തിലും ഈശ്വരനെ കാണാനുള്ള കഴിവുണ്ടാക്കുന്നത്. ഒരു സാധാരണ കർഷകനും വീട്ടമ്മയ്ക്കും തൻെറ പ്രവൃത്തിയ്ക്കിടയിൽ ദിവ്യാനുഭവം ഉണ്ടാവാം. അവളോ അവനോ ഹൃദയശുദ്ധിയും ആദ്ധ്യാത്മികവളർച്ചയും നേടിയിരിക്കണമെന്നുമാത്രം. ഈശ്വരസാക്ഷാത്കാരത്തിനുള്ള ഒരേയൊരുപാധി ഹൃദയശുദ്ധിയാകുന്നു. ഒരു വിശിഷ്ട ജീവിതരീതിയോ ജീവിതവൃത്തിയോ സ്വീകരിക്കണമെന്നില്ല. അതു് വ്യക്തിയുടെ ഇഷ്ടമാണ്. എന്നാൽ മുൻപറഞ്ഞ ഉപാധി സാർവ്വലൗകികമാകുന്നു.

മറെറാരു സിസ്ററർ: ഞാൻ പ്രാർത്ഥനയെപ്പററി ഒരു കാര്യം ചോദിക്കട്ടെ. നാം പ്രാർത്ഥിക്കേണ്ടതെങ്ങനെയാണ് ? എന്തിനുവേണ്ടി പ്രാർത്ഥിക്കണം ?

സ്വാമി: വ്യക്തിയുടെ ആദ്ധ്യാത്മികവളർച്ചയെ ആശ്രയിച്ച്, പ്രാർത്ഥന പലതരമുണ്ട്. സാധാരണ ജനങ്ങൾ ലൗകികാനുഗ്രഹങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ശാരീരികവും മാനസികവുമായ രോഗശാന്തിയ്ക്കുവേണ്ടിയും, മരണശേഷം സദ്ഗതി നേടുന്നതിനുവേണ്ടിയും, സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ മൂല്യങ്ങൾക്കുവേണ്ടിയും, ഹൃദയശുദ്ധിയും ഈശ്വരസ്നേഹവും ഈശ്വരദർശനവും നേടുന്നതിനുവേണ്ടിയും പ്രാർത്ഥിക്കാറുണ്ട്. ഇതെല്ലാം പ്രാർത്ഥനതന്നെ, എന്നാൽ ആദ്ധ്യാത്മികമായി വളരുന്തോറും ലൗകികവസ്തുക്കൾക്കുവേണ്ടിയുള്ള പ്രാർത്ഥന കുറഞ്ഞുവരുമെന്ന് ആദ്ധ്യാത്മികഗുരുക്കന്മാർ പറയുന്നു. ഈശ്വരസ്നേഹവും അതിനെ സഹായിക്കുന്ന ഗുണങ്ങളും അനുഗ്രഹങ്ങളുമാകും അപ്പോഴത്തെ ഒരേയൊരന്വേഷണം. ലൗകികവസ്തുക്കൾ മനുഷ്യൻെറ പ്രയത്നവും സഹപ്രവർത്തനവും കൊണ്ട് നേടാൻ കഴിയും. ആധുനികക്ഷേമരാഷ്ട്രത്തിൻെറ ലക്ഷ്യവും വ്യാപ്തിയും അതാണ്. ആധുനികശാസ്ത്രത്തിൻേറയും ടെക്നോളജിയുടേയും സഹായത്താൽ ആഹാരം, വസ്ത്രം, കിടപ്പിടം, വിദ്യാഭ്യാസം എന്നീ കാര്യങ്ങളിൽ ഏവരുടേയും ചുരുങ്ങിയ ആവശ്യങ്ങൾ നേടുവാൻ ഇന്നു കഴിയും. പല സ്റേററുകളും തങ്ങളുടെ ജനങ്ങൾക്കുവേണ്ടി ഇവയെല്ലാം നേടിക്കഴിഞ്ഞിട്ടുമുണ്ട്. യു. എസ്സ്. എ. യിൽവെച്ച് പല പ്രസംഗങ്ങളിലും ഞാൻ ഇതു പരാമർശിക്കയുണ്ടായി. 'പ്രഭോ! ഞങ്ങൾക്ക് അന്നന്നത്തെ അപ്പം നല്കേണമേ!' എന്ന് നിങ്ങൾ ദിനംപ്രതി എന്തിനു പ്രാർത്ഥിക്കുന്നു? നിങ്ങളുടെ സഹകരണ പരിശ്രമംമൂലം ഈ രാജ്യത്തു് ധാരാളം ആഹാരമുണ്ടല്ലോ. നിങ്ങൾക്ക് പ്രാർത്ഥിക്കണമെങ്കിൽ, ഞാൻ തമാശയായി പറഞ്ഞു. നിത്യേന, പ്രഭാതത്തിൽ, വീടുവിട്ടിറങ്ങുമ്പോൾ പ്രാർത്ഥി

ക്കേണ്ടതു്, 'പ്രഭോ? ഞങ്ങളുടെ കാറുകഠം പാക്കു് ചെയ്യാൻ ഇടം തരേണമേ!' എന്നാണു്!

മറെറാരു സിസ്ററർ: ഈശ്വരനെ സാക്ഷാത്കരിച്ചു കഴിഞ്ഞാലും ഈശ്വരനെപ്പററി എന്തെങ്കിലും പ്രശ്നങ്ങളുണ്ടാവാൻ സാധ്യതയുണ്ടോ?

സ്വാമി: ഇല്ല, ഈശ്വരനെസംബന്ധിച്ച് ഒരു പ്രശ്നവും ഉണ്ടാകാനില്ല. എന്നാൽ മനുഷ്യൻെറ നിത്യജീവിതത്തെപ്പററി പ്രശ്നങ്ങളുണ്ടാവും. ഈശ്വരസാക്ഷാത്കാരംമൂലം എല്ലാ പ്രശ്നങ്ങളും അവസാനിക്കുന്നില്ല. കാൻസർ മുതലായ രോഗങ്ങഠം പവിത്രാത്മാക്കളേയും ബാധിക്കാം. എന്നാൽ അവ ശരീരത്തെ സംബന്ധിച്ചവയാണു്. അതു് പുണ്യാത്മാവിനു് അറിയുകയും ചെയ്യാം. മനുഷ്യസാമത്ഥ്യംകൊണ്ടു് ചികിത്സിച്ചു ഭേദപ്പെടുത്താവുന്നതിനപ്പുറം, അതു സഹിക്കേണ്ടതാണെന്നും അറിയാം. ശ്രീരാമകൃഷ്ണൻ ഒരു ഗാനത്തിലൂടെ ഈ മനോഭാവം പ്രകടമാക്കിയിരുന്നു:

ദേഹ ജാനേ, ദുഃഖജാനേ, മന തുമി ആനന്ദേ ഥാകോ—

'ദേഹവും ദുഃഖങ്ങളും പരസ്പരം അറിയുന്നുണ്ടു്. അല്ലയോ മനസ്സേ! നീ ഈശ്വരാനന്ദത്തിൽ മുങ്ങിനില്ക്കു.' ഈ കുരിശുകഠം ചുമക്കാനുള്ള ബലം ഈശ്വരൻതന്നെ ഭക്തനു നല്കുന്നു. വ്യക്തിപരമായ വേദനകളോ കഷ്ടതകളോ ആയാലും, പൊതുപ്രവത്തനത്തിൻേറയും ഉത്തരവാദിത്വത്തിൻേറയും ഭാരങ്ങളായാലും, അതെല്ലാം ഈശ്വരസ്നേഹത്താൽ, സന്തോഷപൂവ്വം, സഹിക്കാൻ ഭക്തനു കഴിയും. ഈശ്വരൻ അതിനുള്ള ശക്തി അവനോ അവഠംക്കോ നല്കുന്നു. സെൻറു്പോഠം പറയുന്നതുപോലെ:

'ഞങ്ങഠം നിൻെറ കുരിശു് ഏററിരിക്കുന്നു. അതു് നീ ഞങ്ങളുടെ മേൽ വെച്ചിട്ടുള്ളതാണു്. മരണംവരെ അതു വഹിക്കാനുള്ള ശക്തി ഞങ്ങഠംക്കു തരു.'

ഈ കെട്ടിടത്തിൻെറ രണ്ടാം നിലയിൽ സുഖമില്ലാതെ കിടക്കുന്ന സിസ്ററർ ഇലോനയോടു ഞാൻ പറഞ്ഞു, അവരുടെ ഈശ്വരസ്നേഹം രോഗത്തെ സഹിക്കാനും ആരോഗ്യം വീണ്ടെടുക്കാനും അവരെ സഹായിക്കുമെന്നു്. സെൻറു് തെറേസാ ഓഫ് അവിലായുടെ ആത്മകഥയിൽ നിന്നുള്ള ഒരു സംഭവം ഞാൻ അവരോടു പറഞ്ഞു; അതു് അവക്കു് വളരെ രസിച്ചു തെറേസാ വൃദ്ധയായി. അവർ അവരുടെ കോൺവെൻറുകളിൽ ഒരു കോൺവെൻറ് പരിശോധിക്കാൻ പോകുകയായിരുന്നു. വഴിയിൽ അവക്കു് ഒരരുവി കടക്കേണ്ടിയിരുന്നു. നടന്നു് അതിൻെറ നടുവിലെത്തിയപ്പോഠം, ക്രമമായി വെള്ളം പൊങ്ങി. മുമ്പിലത്തെ രാത്രിയിൽ മലകളിൽ മഴ പെയ്തിരുന്നു.

ജലപ്രവാഹത്തിൽ താൻ ഒലിച്ചുപോകുമോ എന്നു് അവക്കു ആശങ്കയു ണ്ടായി. അപ്പോൾ ഒരു ആദ്ധ്യാത്മികനിരസഭാവത്തിൽ അവർ ഈ ശ്വരനോടു ചോദിച്ചു: 'ഇങ്ങനെയാണോ നീ നിൻെറ ഭക്തയോടു പെരുമാറുക ?' ഈശ്വരൻെറ മറുപടി അവർ ഇങ്ങനെ കേൾക്കായി: 'അതെ, ഞാൻ ചിലപ്പോൾ എൻെറ ഭക്തന്മാരെ ഇങ്ങനെയും പരീ ക്ഷിക്കും'. ഇതുകേട്ടു് തെറേസാ സ്നേഹപൂർവ്വം ചുട്ടമറുപടി പറഞ്ഞു: 'ആഹാങ്ങ്! അതുകൊണ്ടാണു്, നിന്നെ സ്നേഹിക്കുന്നവർ ഇത്ര കുറവു്!' ഇതു് ഒരു യഥാർത്ഥദൈവസ്നേഹിയുടെ ആജ്ജവവും അടുപ്പവും തിക ഞ്ഞ ഒരു മനോഹരമായ മറുപടിയായിരുന്നു. ഇങ്ങനെ അടുപ്പമുള്ള പ്പോൾ, ശ്രീരാമകൃഷ്ണൻ പറയുന്നു, നമുക്കു് ഈശ്വരനോടു പരാതി പറയാം; ചുട്ട മറുപടി നല്കാം; പ്രാർത്ഥിക്കാം — അതെല്ലാം പ്രേമലീല യാകുന്നു. ഭക്തിയുടെ പാരമ്യമാണതു്. അവിടെ ദൈവത്തിൻെറ വിഭൂതിഭാവം മറയുന്നു; ഭക്തൻെറ സ്നേഹസ്വരൂപനായി അവൻ ഭക്ത ൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു.

മറെറാരു സിസ്ററർ: നാം ഈശ്വരനെ അപരിചിതനായി കരുതുമ്പോൾ, നാം നമുക്കു തന്നെയും പരസ്പരവും അപരിചിതരാ യിത്തീരുന്നു എന്നു പറയാമോ?

സ്വാമി: ഉവ്വു്. തീച്ചയായും അകൽച്ചയുടേയും വ്യത്യസ്തത യുടേയും ബോധമാണു് അപരിചിതത്വത്തിനു കാരണം. ദൈവ സ്നേഹം ആ അകല്ച്ചയും വ്യത്യാസവും ഇല്ലാതാക്കുന്നു. ഈശ്വരൻ നമ്മുടെയെല്ലാം അന്തരാത്മാവായതുകൊണ്ടു്, അവനോടുള്ള അടുപ്പം എല്ലാവരോടും അടുപ്പം തോന്നാനുള്ള കഴിവു നല്കുന്നു. ഈശ്വരനുമായു ള്ള അകല്ച്ച ഒരുത്തൻെറ അഹങ്കാരത്തെ ആത്മാവിൽനിന്നും അക റുന്നു. ഈ അകലമാണു് — ഭാര്യയും ഭത്താവും തമ്മിൽ മാതാപി താക്കളും മക്കളും തമ്മിൽ, പൗരനും പൗരനും തമ്മിൽ, സമൂഹത്തിലു ള്ള എല്ലാവരും തമ്മിൽ അകല്ച്ചയുണ്ടാക്കുന്നതു്. ഈശ്വരൻ ആക്കും തന്നെ അപരിചിതനല്ല; പക്ഷേ നാം അവനെ അപരിചിതനായി കണക്കാക്കുന്നു. ഈശ്വരൻ എല്ലാവരിലുമുണ്ടു്, പക്ഷേ എല്ലാമനു ഷ്യരും ഈശ്വരനിലല്ല. അതുകൊണ്ടു് മനുഷ്യർ കഷ്ടപ്പെടുന്നു — എന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു. സൈദ്ധാന്തികതത്ത്വ ശാസ്ത്രത്തിലെ ആത്യന്തികസത്യം മതത്തിലെ ഏററവും അടുത്ത സത്യമായിത്തീരുന്നു.

ഒരു സിസ്ററർ: കോൺവെൻറിനുവെളിയിലുള്ള പ്രവത്തനം ധ്യാന ജീവിതവുമായി എങ്ങനെ പൊരുത്തപ്പെടുത്താം ? ഇന്ത്യയി ലെ സന്ന്യാസജീവിതരീതി എങ്ങനെയാണു് ഈ പ്രശ്നം പരിഹ രിക്കുന്നതു് ?

സ്വാമി: ഇന്ത്യയിലെ സന്ന്യാസജീവിതം ആരംഭംമുതൽ ത്തന്നെ പൂർണ്ണമായും ധ്യാനപരമായിരുന്നു. സന്ന്യാസികളും സന്ന്യാസിനിമാരും മഠങ്ങളിൽ താമസിക്കയോ, ഗൃഹസ്ഥരിൽനിന്നുള്ള ഭിക്ഷയെ ആശ്രയിച്ച് ദേശാടനം ചെയ്യുകയോ ആയിരുന്നു പതിവ്. അവർ ഒററയ്ക്കോ കൂട്ടം കൂട്ടമായോ വനങ്ങളിലോ ഗുഹകളിലോ താമസിച്ചിരുന്നു. അടുത്തുള്ള ഗൃഹസ്ഥർ അവരുടെ ആവശ്യങ്ങൾ നിറവേററിയിരുന്നു. ചിലപ്പോൾ ആ ആവശ്യത്തിലേയ്ക്കു ഗൃഹസ്ഥർ ധർമ്മസ്ഥാപനങ്ങൾ ഉണ്ടാക്കിയിരുന്നു. ചില ധൈര്യശാലികൾ ഫലമൂലങ്ങളോ യദൃച്ഛയാ ലഭിക്കുന്ന ഭിക്ഷയോ കഴിച്ചും ജീവിച്ചിരുന്നു. അവരാരും തന്നെ മതേതരകാര്യങ്ങളിൽ താത്പര്യപ്പെട്ടിരുന്നില്ല.

എന്നാൽ ആധുനികകാലത്തു് സന്ന്യാസജീവിതത്തിൻെറ പരിപാടികളിലും സംഘടനയിലും മാററങ്ങളുണ്ടായിട്ടുണ്ട്. ഒന്നാമതായി, അതു് മഠങ്ങളെ കേന്ദ്രീകരിക്കുന്നു. രണ്ടാമതായി, മഠവാസികൾ ആരുംതന്നെ സാമാന്യമായിപ്പറഞ്ഞാൽ ഭിക്ഷാടനത്തിനിറങ്ങാറില്ല. ഗൃഹസ്ഥഭക്തന്മാർ സ്വമേധയാ നല്കുന്ന സംഭാവനകളെക്കൊണ്ട് നടത്തപ്പെടുന്ന മഠസ്ഥാപനങ്ങൾ അവരെ സംരക്ഷിക്കുന്നു. ഭിക്ഷാടനം ചെയ്യുന്നവരും വനവാസികളും ഉണ്ട്. മേല്പറഞ്ഞ ആധുനികമഠങ്ങൾ ദാരിദ്ര്യം, നിരക്ഷരത്വം, രോഗം മുതലായ മതേതരപ്രശ്നങ്ങളെ കൈകാര്യം ചെയ്യുന്ന ജനസേവനസ്ഥാപനങ്ങൾ നടത്തുന്നുമുണ്ട്. ഞാൻ പ്രവർത്തിക്കുന്ന രാമകൃഷ്ണമഠത്തിൽ വിശേഷിച്ചും ഇത്തരം പ്രവർത്തനങ്ങളുണ്ട്. കർമ്മജീവിതവും ധ്യാനജീവിതവും തമ്മിലുള്ള ഈ സംയോജനം രാമകൃഷ്ണമഠം സാധിച്ചിട്ടുള്ളതു് കഴിഞ്ഞകാലത്തു് ഗീതയും ഇക്കാലത്തു് ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും പ്രതിപാദിച്ചിട്ടുള്ള അദ്വൈതവേദാന്തതത്ത്വശാസ്ത്രത്തിൻെറ വെളിച്ചത്തിലാണ്.

ഇന്ത്യ ഇപ്പോൾ ഒരു വ്യാവസായികവിപ്ലവത്തിലൂടെ കടക്കുകയാണ്. വലിയ വലിയ സാമൂഹികമാററങ്ങൾ വളരെ വേഗത്തിൽ സംഭവിക്കുന്നുണ്ട്. ഇതുമൂലം മഠജീവിതത്തിൻെറ സംഘടനയിലും പരിപാടികളിലും മാററങ്ങൾ വേണ്ടിവന്നിരിക്കുന്നു. തീർച്ചയായും ഇന്ത്യാക്കാരുടെ ബുദ്ധിക്ക് ഇതൊരു വലിയ വെല്ലുവിളിയാണ്. സ്വാമി വിവേകാനന്ദനെപ്പോലെയുള്ള ഗുരുക്കന്മാർ ഈ വെല്ലുവിളി സ്വീകരിച്ചിരിക്കുന്നു. അവരിൽ പുരാതനസന്ന്യാസജീവിതം ഒരു പുതിയ ശക്തിയും ദേശീയസാംഗത്യവും, സാമാന്യജനങ്ങളുമായി നവീനവും പരിഷ്കൃതവുമായ ഒരു ബന്ധവും കണ്ടെത്തിയിരിക്കുന്നു. ഇതുമൂലം സാധാരണജനങ്ങൾക്ക്, ആധുനികപരിഷ്കാരം നേടിയവർക്കുപോലും, സന്ന്യാസിയുടെ നേർക്ക്

മുമ്പത്തെപ്പോലെയുള്ള ആദരവും അവരെ സേവിക്കുന്നതിൽ സന്തോഷവും തോന്നുന്നുണ്ട്. സന്ന്യാസികളും പൊതുജനങ്ങളെ സേവിക്കുന്നതിൽ ആദ്ധ്യാത്മികസന്തോഷം ഉള്ളവരാണ്.

മറെറാരു സിസ്ററർ: ഞങ്ങൾ സന്ന്യാസിനിമാർ മഠങ്ങളിൽ ജീവിക്കുന്നു; എന്നാൽ വെളിയിൽ പ്രവർത്തിയ്ക്കുകയും ചെയ്യുന്നു. ഞങ്ങളുടെ സ്വന്തം സമ്പാദ്യംകൊണ്ടാണ് മഠം നടത്തുന്നത്. പാശ്ചാത്യസമൂഹത്തിൽ, വിശിഷ്യ രണ്ടാംലോകമഹായുദ്ധത്തിനുശേഷം, വിപ്ലവകരമായ മാററങ്ങൾ ഉണ്ടായിട്ടുണ്ട്. സന്ന്യാസിമാർക്കോ സന്ന്യാസിനിമാർക്കോ എന്തെങ്കിലും സഹായം നല്കുന്നതിൽ ജനങ്ങൾക്ക് താത്പര്യമില്ല. അതുകൊണ്ട് മഠങ്ങൾ നടത്തിക്കൊണ്ടുപോകുന്നതിന് പണിയെടുത്തു പണം സമ്പാദിക്കേണ്ടിവന്നിരിക്കുന്നു. അവർക്ക് ഭിക്ഷ യാചിക്കേണ്ടതില്ല. അവർക്ക് ആധുനികജീവിതത്തിൽ പങ്കെടുക്കേണ്ടിവന്നിരിക്കുന്നു. എന്നാൽ സന്ന്യാസിനിമാരെന്ന നിലയിൽ ആന്തരികജീവിതത്തിൽനിന്നും പോഷണം നേടുകയും വേണ്ടിയിരിക്കുന്നു. ഇതൊരു വിഷമപ്രശ്നമാണ്. ഇതേപ്പററി നിങ്ങൾക്ക് എന്താണഭിപ്രായം?

സ്വാമി: പാശ്ചാത്യരാജ്യങ്ങൾ സമന്വയത്തിൽ വിഷമമായ ഒരു കാലഘട്ടത്തിൽക്കൂടി കടക്കയാണ്. ജനങ്ങൾ ഈശ്വരവിശ്വാസികളല്ലെന്നോ ആദ്ധ്യാത്മികരല്ലെന്നോ ഉള്ളതല്ല പ്രശ്നം. ഒരു യഥാർത്ഥമതം അന്വേഷിക്കുന്നവരാണവർ. പഴഞ്ചൻ വിശ്വാസപ്രമാണങ്ങളോടും സ്ഥാപനങ്ങളോടും, അവയുടെ അശാസ്ത്രീയവീക്ഷണങ്ങളോടും കൊളോണിയൽ ബന്ധങ്ങളോടും, അതുപോലുള്ള ലൗകികപ്രകടനങ്ങളോടും അവർക്ക് അതൃപ്തിയുമുണ്ട്. യുക്തിനിഷ്ഠവും ആദ്ധ്യാത്മികവും ആയ മതത്തിൻെറ ഒരുദാഹരണം അവരുടെ മുമ്പിൽ വരികയാണെങ്കിൽ അവർ അതിനെ ഹൃദയപൂർവ്വം സ്വാഗതം ചെയ്യും. ഒരു വലിയ മതവിപ്ലവംതന്നെ പാശ്ചാത്യരാജ്യങ്ങളിൽ ഉണ്ടാവും. ഇക്കാര്യത്തിൽ ഇന്ത്യയുടെ സംഭാവന വളരെ പ്രധാനമായിരിക്കും. ശുദ്ധവും യുക്തിനിഷ്ഠവും ആദ്ധ്യാത്മികവുമായി ക്രിസ്തുമതം പരിണമിപ്പിക്കുന്നതിൽ ഇന്ത്യയ്ക്കു വലിയ പങ്കുണ്ടാവും. ആ പരിവർത്തനം സംഭവിക്കുന്നതിനുവേണ്ടി ഇന്നത്തെ സന്ന്യാസിമാരും സന്ന്യാസിനിമാരും തങ്ങളുടെ ജീവിതത്തിലും പ്രവൃത്തിയിലും ആദ്ധ്യാത്മികമായ ആദർശങ്ങൾ ഉയർത്തിപ്പിടിക്കുകയും പാശ്ചാത്യസമൂഹത്തിന് ശക്തിയും ആവേശവും നല്കുന്ന പ്രകാശസ്തംഭങ്ങളായി വർത്തിക്കുകയും വേണം. അവർ തങ്ങളുടെ പവിത്രവും ശുദ്ധവുമായ ജീവിതത്തിലൂടെ ഈശ്വരസത്യത്തിന്നു സാക്ഷ്യം വഹിക്കുന്നവരായി തുടരണം. അവർ കോൺവെൻറുകളേയും മഠങ്ങളേയും ദൈവശാസ്ത്ര

ത്തിൻെറ പരീക്ഷണശാലകളാക്കിത്തീർക്കണം. എങ്കിലും അവർ വെളിയിൽ പണിയെടുക്കുകയും ഉപജീവനം നേടുകയും ലോകവുമായി ഇടപഴകുകയും, അതെല്ലാം മഠജീവിതത്തിലെ ആദ്ധ്യാത്മിക പ്രയത്നങ്ങളുടെ തുടർച്ചയായി പരിഗണിക്കയും വേണം. അങ്ങനെ ധ്യാനവും കർമ്മവും പരസ്പരവിരുദ്ധങ്ങളല്ലെന്നും പരസ്പരപൂരകങ്ങളാണെന്നും തെളിയിക്കണം. പ്രവൃത്തിയെടുക്കുമ്പോൾ നിങ്ങൾ ഈശ്വരനിൽനിന്നും അകലെയല്ല. ആദ്ധ്യാത്മികജീവിതത്തിൻെറ ഒരു വിശിഷ്ടരൂപമെന്നനിലയിൽ ധ്യാനത്തിന് മുമ്പത്തെപ്പോലെയുള്ള പ്രാധാന്യമുണ്ടാവില്ല. എന്നാൽ അതു കൂടുതൽ ആകർഷകവും വ്യാപകവും ആയിത്തീരും. സന്ന്യാസിമാരെക്കൂടാതെ സാധാരണ ജനങ്ങളും ഹ്രസ്വകാലാവധികളിൽ, ആണ്ടിൽ ഒന്നോ രണ്ടോ പ്രാവശ്യം ധ്യാനജീവിതത്തെ തേടി വരും, ഈ ഹ്രസ്വതീവ്രങ്ങളായ ആദ്ധ്യാത്മികാനുഭവങ്ങൾ വർഷത്തിലാസകലം ദൈവബോധത്തെ സംരക്ഷിക്കുന്നതിൽ അവരെ സഹായിക്കയും ചെയ്യും.

മറെറാരു സിസ്ററർ: വെളിയിലുള്ള പ്രവൃത്തിയുടെ നേർക്ക് ഒരു പ്രത്യേകവീക്ഷണം ആവശ്യമാണോ?

സ്വാമി: ഉണ്ട്. ധ്യാനത്തിൻേറയും ആരാധനയുടേയും പ്രാർത്ഥനയുടേയും അവസരത്തിലുള്ള ആദ്ധ്യാത്മികവീക്ഷണം വ്യത്യസ്തതീവ്രതയോടെ പ്രവൃത്തിയിലും വേണം. ഈശ്വരനെ കേന്ദ്രീകരിച്ചുള്ള ജീവിതം നയിക്കുകയായിരിക്കണം ലക്ഷ്യം. നിങ്ങൾ ചെയ്യുന്ന പ്രവൃത്തി ലൗകികമാണെന്നുകരുതുന്നതു് ആദ്ധ്യാത്മികമായി സഹായകരമാവില്ല. ആദ്ധ്യാത്മികജീവിതത്തിൻെറ വ്യാപ്തി സാർവ്വലൗകികമാണ്. പരിമിതമായ 'ഈഗോ'യിൽനിന്നും ഈശ്വരനിലേയ്ക്കു് നമ്മുടെ കേന്ദ്രം മാററുമ്പോൾ, നാം പ്രവൃത്തിയെപ്പററിയുള്ള വീക്ഷണവും മാററുകയാണ്. എന്നാൽ പ്രവൃത്തിയിൽ മാററം വരണമെന്നില്ല. സാധാരണക്കാരുടെ ജീവിതവും പ്രവൃത്തിയും ഇങ്ങനെ ആദ്ധ്യാത്മികസ്വഭാവമുള്ളതായിത്തീരാം. മഹർഷിമാർ വളരെമുമ്പ് ചൂണ്ടിക്കാണിച്ചതുപോലെ, ഇതാണ് മനുഷ്യമതത്തിൻെറ ഭാവിദിശ. കൂടുതൽ കൂടുതൽ ജനങ്ങൾ ലൗകികരാകാതെതന്നെ ലോകത്തിൽ ജീവിക്കും. ആദ്ധ്യാത്മികത ഒരു സാർവലൗകികഗുണമാകും. അതു് മഠവാസികളുടെ വിശിഷ്ടാധികാരമായിരിക്കയില്ല. അതിൽ പല നിലവാരങ്ങളുണ്ടാവും. ചിലർ ആദ്ധ്യാത്മികമായി കൂടുതൽ വളർന്നിട്ടുണ്ടാവും; ചിലർ അത്രതന്നെ വളർന്നിട്ടുണ്ടാവില്ല. എങ്കിലും എല്ലാവരും. ആദ്ധ്യാത്മികമാർഗ്ഗത്തിലായിരിക്കും. ശ്രീരാമകൃഷ്ണൻ വളരെ ഭംഗിയായി പറഞ്ഞതുപോലെ, ലോകത്തിൽ ജീവിക്കുക; അതുകൊണ്ടു കുഴപ്പമില്ല. ലോകം, അഥവാ ലൗകികത, നിങ്ങളിൽ

ജീവിക്കാൻ അനുവദിക്കാതിരിക്കുക. എന്തെന്നാൽ അതുമൂലം ജീവിതം സ്തംഭിച്ചുപോകും; ഗതിഹീനമാവും. വഞ്ചി വെള്ളത്തിനു മുകളിൽ കിടക്കണം. അതാണതിന്റെ ശരിയായ സ്ഥാനം. വെള്ളം വഞ്ചിയിൽ കടക്കരുത്. അതു് വെള്ളത്തിന്റെ ശരിയായ സ്ഥാനമല്ല. മാത്രമല്ല, വെള്ളം കടന്നാൽ വഞ്ചി ഉദ്ദേശിച്ച കാര്യത്തിനു പററാത്തതുമാവും.

സന്ന്യാസിനിമാരും സന്ന്യാസിമാരും ഈശ്വരനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ലോകത്തിൽ ജീവിക്കാനും പണിയെടുക്കാനും ധൈര്യപ്പെടുന്ന ശിക്ഷണമാണ് എല്ലാവർക്കും നല്കേണ്ടതു്. ഒരു ലൗകികവ്യക്തിക്കു് ഈ പാഠം പഠിപ്പിക്കാൻ സാധിക്കയില്ല. കാരണം, അതു് വിശ്വസനീയമാവുകയില്ല. ധ്യാനജീവിതം മാത്രം നയിക്കുന്ന ഒരു സന്ന്യാസിക്കോ സന്ന്യാസിനിക്കോ ഇതു സാദ്ധ്യമല്ല.

മറെറാരു സിസ്റ്റർ: ഈശ്വരനെ കേന്ദ്രമാക്കിയുള്ള വീക്ഷണം സംരക്ഷിക്കുന്നതിനു ധ്യാനത്തിന്റെ ഏകാന്തത വേണ്ടിവരുമല്ലോ.

സ്വാമി: തീർച്ചയായും. ആരംഭത്തിൽ, ദിവസേന കുറേ സമയം ധ്യാനം ആവശ്യമാണ്. നാം ആദ്ധ്യാത്മികമായി ശക്തരാകുന്നതുവരെ അതു തുടരണം. ആരംഭത്തിൽ, തുടർച്ചയായി ലൗകികജനങ്ങളുമായി കലരുകയും, ലൗകികപ്രവർത്തനങ്ങളിൽ മുഴുകുകയും ചെയ്യുമ്പോൾ, നാം ആദ്ധ്യാത്മികമായി നേർത്തു നേർത്തു പോകും. അതുകൊണ്ടു്, ഇടയ്ക്കിടയ്ക്കു് ആന്തരികമായി പിൻവലിഞ്ഞു് ശക്തി നേടേണ്ടിയിരിക്കുന്നു. എന്നാൽ, നാം ബ്രദർ ലാറൻസിനെപ്പോലെയാകുമ്പോൾ നമുക്കു് പണിയും ആരാധനയും തമ്മിൽ വ്യത്യാസമില്ലെന്നു മനസ്സിലാകും. ദൈവബോധത്തിന്റെ ഒരു പ്രളയംതന്നെ അപ്പോൾ സംജാതമാകും. സെൻറു് തെറേസ ആദ്ധ്യാത്മികപ്രയത്നത്തെ പാടങ്ങൾ നനയ്ക്കുന്നതിനോടു് ഉപമിച്ചിട്ടുണ്ടു്. ആദ്യം ഒരു കിണറു കുഴിക്കുകയും വെള്ളം വലിച്ചുയർത്തിയെടുത്തു നനയ്ക്കുകയും വേണം. ഒരു ചവിട്ടുചക്രം ഉണ്ടെങ്കിൽ സൗകര്യമായി. അപ്പോൾ ജലസേചനം കൂടുതൽ ശ്രമരഹിതമാവും. അവസാനം ഈശ്വരന്റെ മഴയിങ്ങു വന്നുവെന്നിരിക്കട്ടെ; ജലസേചനം സ്വാഭാവികമാവുന്നു. നാം കഷ്ടപ്പെട്ടു നനയ്ക്കേണ്ടതില്ല. സാധകന്റെ .മേൽ ഈശ്വരകൃപാവർഷം ഉണ്ടാകുന്നതും ഇതുപോലെയാണ്. പക്ഷേ ഇതെല്ലാം സംഭവിക്കുന്നതു് സാധനയുടെ മഹാപ്രയത്നത്തിലൂടെയാണ്. ആ പ്രയത്നം ദുഃഖകരമല്ല; ആനന്ദപ്രദമാണ്. കാരണം, ലക്ഷ്യവും മാർഗ്ഗവുമായി ഈശ്വരൻ അതിൽ ഉൾപ്പെടുന്നുണ്ടു്.

അതുകൊണ്ടു് സ്വാമി വിവേകാനന്ദൻ കർമ്മവും ധ്യാനവും ഉൾപ്പെട്ട ഒരു ആദ്ധ്യാത്മികപരിപാടിയാണ് നിശ്ചയിച്ചിട്ടുള്ളതു്. പാശ്ചാത്യരാജ്യങ്ങളിൽ ധ്യാനത്തിനും ഇന്ത്യയിൽ കർമ്മത്തിനും

അദ്ദേഹം കൂടുതൽ ഊന്നൽ നല്കുന്നു. ഇടയ്ക്കിടെയുള്ള ആദ്ധ്യാത്മിക അന്തർയോഗങ്ങളും പ്രഗാഢമായ ആദ്ധ്യാത്മികാനുഭവത്തിനുവേണ്ടി അദ്ദേഹം നിർദ്ദേശിച്ചിട്ടുണ്ട്. പാശ്ചാത്യർക്കുവേണ്ടി ധ്യാനത്തിൽ കൂടുതൽ ഊന്നൽ നല്കുമ്പോഴം, സ്വാമി വിവേകാനന്ദൻ മറെറാരുപദേശവും നല്കിയിട്ടുണ്ട്. പ്രവൃത്തിയെ വെറും വിരസമായ വിടുവേലയായി കണക്കാക്കാതെ ആദ്ധ്യാത്മികസാധനയായി കരുതണമെന്നതാണത്. പ്രവൃത്തിയെ വെറും വിടുവേലയായി കരുതുക; എന്നിട്ട് പ്രവൃത്തിക്കുവെളിയിൽ, വിശ്രമവേളകളിൽ മാത്രം ആനന്ദം തേടുക—ഈ മനോഭാവം പാശ്ചാത്യരാജ്യങ്ങളിൽ വളരെ അധികരിച്ചിരിക്കുന്നു. വേലയിൽനിന്നും സേവനമനോഭാവം മാററിക്കളയുമ്പോഴം അതു് വിരസമായ വിടുപണിയാകുന്നു. യാന്ത്രികവും സ്നേഹശൂന്യവും ആത്മനാശകവുമാകുന്നു. അപ്പോഴം ആനന്ദം വിശ്രമവേളകളിൽ അന്വേഷിക്കേണ്ടിവരും. തന്റെ കുഞ്ഞിനെ ശുശ്രൂഷിക്കുന്നതുപോലും അമ്മയ്ക്കു വിരസമാകുന്നു. അപ്പോഴം കുഞ്ഞിനും അതങ്ങനെയാകുമല്ലോ. ഈ മനോഭാവം പാശ്ചാത്യരാജ്യങ്ങളിൽ, വിശിഷ്യ യു. എസ്. ഏയിൽ, വളരെ വ്യാപകമാണ്. അഹംനിഷ്ഠമായ സങ്കുചിതവ്യക്തിത്വത്തിൽനിന്നും വിശാല മാനവതാത്പര്യങ്ങളുള്ള വ്യക്തിത്വമായി വളരുവാൻ ഇതുമൂലം മനുഷ്യനു സാദ്ധ്യമല്ലാതാകുന്നു. മനുഷ്യന്റെ 'ഈഗോ' ജൈവതലത്തിൽ കെട്ടിക്കിടക്കുന്നു. യഥാർത്ഥമായ ആത്മാവിന്റെ ഊഷ്മളതയും വൈപുല്യവും അവനു ലഭിക്കുന്നില്ല. അവന്റെ പരിണാമം ജൈവദശയിൽനിന്നും മാനസിക-സാമൂഹികദശയിലേയ്ക്കു നീങ്ങുന്നില്ല. ഇത്തരം വ്യക്തിത്വത്തെ ബർട്രാൻറ് റസ്സൻ ബില്ല്യാഡ് ബോളിനോടുപമിക്കുന്നു. മനുഷ്യന്റെ വികാസശൂന്യമായ കെട്ടിക്കിടപ്പാണ് ഇന്നു് നാം കാണുന്ന വ്യക്തിപരവും വ്യക്തികഠം തമ്മിലുള്ളതുമായ സംഘർഷങ്ങഠംക്കും അപൂർണ്ണതകഠംക്കും കാരണം. അതുകൊണ്ട്; പ്രവൃത്തിയെ സേവനമായി കാണണമെന്ന വിവേകാനന്ദോപദേശം അഥവാ ഗീതോപദേശം ഇന്നു് ഏററവും ആവശ്യമായിരിക്കുന്നു. ക്രിസ്തുവിന്റെ ഉപദേശവും അതു തന്നെയാണ്.

പാശ്ചാത്യരാജ്യങ്ങളിലെ മഠജീവിതം ജനങ്ങഠംക്കു് ഈ സന്ദേശം നല്കാൻ കഴിവുള്ളതാകണം. അങ്ങനെ വികാസശൂന്യമായ സങ്കുചിതവ്യക്തിത്വങ്ങളിൽനിന്നും ഊഷ്മളങ്ങളായ വികസിതവ്യക്തിത്വങ്ങളിലേയ്ക്കു് ജനങ്ങളെ നയിക്കണം. വ്യക്തികളുടേയും സമൂഹത്തിന്റേയും പൂർത്തീകരണത്തിന്റെ മാർഗ്ഗമതാണ്. വ്യക്തികളുടെ ഉദാഹരണങ്ങളിൽക്കൂടി മാത്രമേ ഈ ഉപദേശം സഫലമാകൂ. നിങ്ങഠം കഠിനമായി പ്രവർത്തിക്കയും, പ്രശ്നങ്ങളെ അഭി

മുഖീകരിക്കയും, സ്നേഹത്തോടും സമർപ്പണഭാവത്തോടുംകൂടി ജനങ്ങളെ സേവിക്കയും, ഇതെല്ലാം ചെയ്യുന്നയവസരത്തിൽ ശാന്തവും സന്തോഷകരവുമായ ഒരു മനോഭാവം പുലർത്തുകയും ചെയ്താൽ, നിങ്ങളുടെ ജീവിതവും പ്രവൃത്തിയും ഒരാന്തരികസമൃദ്ധി പ്രകടമാക്കും. ഏററവും വിജയകരമായി ജീവിച്ച ലൗകികരായ മനുഷ്യരുടെ ആന്തരികദാരിദ്ര്യവുമായി വലിയൊരു വ്യത്യാസം അപ്പോൾ സ്പഷ്ടമാകും. നിങ്ങൾക്കു ലഭിച്ച ഈ ആന്തരികസമൃദ്ധി എവിടെനിന്നാണെന്നു് അവർ ചോദിക്കയും, അതു് ഈശ്വരനിൽനിന്നാണെന്നറിയുകയും ചെയ്യുമ്പോൾ, ഈശ്വരസത്യവും, മാനവജീവിതം പരിപൂർണ്ണമാക്കാനുതകുന്ന അതിൻെറ മൂല്യവും പ്രത്യേകമായി ചൂണ്ടിക്കാണിക്കേണ്ടിവരികയില്ലല്ലോ. അതാണു് യേശു പറയുന്നതു്: അവയുടെ ഫലങ്ങളെക്കൊണ്ടു് നിങ്ങൾ അവയെ അറിയും'

മറെറാരു സിസ്ററർ: അതിൽ വിജയിക്കാൻ മാത്രം ശക്തി ഞങ്ങൾക്കുണ്ടോ എന്നറിയില്ല.

സ്വാമി: ഈ വഴിക്കുള്ള അത്യല്പമായ വിജയംപോലും ഇന്നു് മനുഷ്യസമൂഹത്തിനു് വലിയ ഒരു ശക്തിയായിരിക്കും. സമൂഹം ശക്തിയും ആവേശവും നേടുന്നതു് ഒരു ചെറിയ ഗ്രൂപ്പിൽനിന്നായിരിക്കും. ക്രിസ്ത്യൻ മിസ്റ്റിസിസത്തിൻെറ ഭാഷയിൽ പറഞ്ഞാൽ ദൈവസാക്ഷികളായിരിക്കും അവർ. അങ്ങനെയല്ലെങ്കിൽ മംജീവിതത്തിനു് അർത്ഥമില്ല. സന്ന്യാസിയിലും സന്ന്യാസിനിയിലും ഉള്ള പ്രകാശം അസാധാരണവും ആത്മീയവുമാണു്. ദൈവപ്രകാശമാണതു്. അതു് സ്വയം പ്രകാശമാനമാകയും അന്യരിൽ പ്രകാശം ഉദ്ദീപ്തമാക്കയും ചെയ്വാൻമാത്രം ശക്തിമത്തായവണം. മെഴുകുതിരി കുടത്തിൽവെയ്ക്കുന്നതും സ്റ്റാൻഡിൽവെയ്ക്കുന്നതും തമ്മിലുള്ള വ്യത്യാസം യേശു ചൂണ്ടിക്കാണിച്ചതിൻെറ അർത്ഥം ഇതാണു്. സ്ററാൻഡിൽ വെയ്ക്കുമ്പോൾ മെഴുകുതിരിയുടെ പ്രകാശം ചുററും വ്യാപിച്ചു് ഇരുട്ടില്ലാതാക്കുന്നു. നിന്നിലുള്ള വെളിച്ചം മനുഷ്യരുടെ മുമ്പിൽ പ്രകാശിക്കട്ടെ എന്നു യേശു പറഞ്ഞതോക്കുക.

മറെറാരു സിസ്ററർ: ധ്യാനമെന്നാലെന്താണെന്നു വിശദീകരിക്കാമോ?

സ്വാമി: ധ്യാനമെന്നാൽ, ഇന്ദ്രിയങ്ങളെ സാമാന്യവിഷയങ്ങളിൽനിന്നും പിൻവലിച്ചു്, മനസ്സു് ശാന്തവും കേന്ദ്രീകൃതവുമാക്കി, ഈശ്വരനെപ്പററി ഗാഢമായി ചിന്തിക്കയാണു്. ധ്യാനത്തിൽ മനുഷ്യൻെറ ആത്മാവു് അനന്തമായ സർവ്വാത്മാവിനെ സമീപിക്കുന്നു. അപ്പോൾ നിങ്ങളും ദൈവവുമല്ലാതെ മറെറാന്നും അവിടെ ഉണ്ടാവില്ല. നിങ്ങൾ ദൈവസമ്പർക്കത്തിലായിരിക്കും.

സിസ്ററർ: ധ്യാനത്തിൽ, ഞാൻ മനസ്സിലാക്കിയതു ശരിയാണെങ്കിൽ, വാക്കുകളോ ചിന്തയോ ഉണ്ടാവില്ലേ ?

സ്വാമി: വാക്കും ചിന്തയും ഉണ്ടാവും. എല്ലാം മനസ്സിന്റെ ഉള്ളിലായിരിക്കും. ഈശ്വരൈക്യത്തിന്റെ സന്ദർഭത്തിലായിരിക്കും. ധ്യാനം ഗാഢതരമാകുമ്പോൾ, ഈശ്വരനുമായുള്ള പൂർണ്ണമായ ഐക്യത്തിൽ വാക്കും ചിന്തയും അപ്രത്യക്ഷമാകും.

സിസ്ററർ: ചിന്തകളെയെല്ലാം മുറിച്ചുകളയുക വളരെ വിഷമമാണല്ലോ.

സ്വാമി: എല്ലാ ചിന്തകളും മുറിച്ചുകളയേണ്ട. ലൗകിക ചിന്തകൾ മാററിയാൽ മതിയല്ലോ.

സിസ്ററർ: പക്ഷേ ധ്യാനത്തിലും ലൗകികചിന്തകൾ പിൻതുടരുന്നുണ്ടല്ലോ.

സ്വാമി: അവ അവിടേയും നമ്മളെ പിൻതുടരുന്നതു്, നാം മുമ്പു് സദാ അവയെ പിൻതുടർന്നിരുന്നതുകൊണ്ടാണു്.

മറെറാരു സിസ്ററർ: ഒരു ശരിയായ ആദ്ധ്യാത്മികവീക്ഷണത്തിന്റെ സന്ദർഭത്തിൽ ഈ ചിന്തകളെ നിർത്താമെങ്കിൽ, അവ ശല്യം ചെയ്യാതെ അടങ്ങിക്കൊള്ളും. അവയെ ഇച്ഛാശക്തികൊണ്ടു പൂർണ്ണമായും പുറത്താക്കുക വിഷമമാണു്. അവ വീണ്ടും വീണ്ടും മനസ്സിൽ ഉയർന്നുകൊണ്ടിരിക്കും.

സ്വാമി: ശരിയാണു്. ശരിയായ ആദ്ധ്യാത്മികവീക്ഷണം ഏററവും സഹായകമായിരിക്കും.

മറെറാരു സിസ്ററർ: ചിന്തകൾ ഉയർന്നുവരുന്നതിനെ നാം എങ്ങനെ നിയന്ത്രിക്കും ? ആ പ്രക്രിയയിൽ നമുക്കു് യാതൊരു സ്വാധീനവുമില്ലല്ലോ.

സ്വാമി: അതെ, അവ സ്വയം ഉയരുകയാണു്. അതുകൊണ്ടാണു് നാം ധ്യാനം അഭ്യസിക്കുന്നതു്. ധ്യാനത്തിലൂടെ ചിന്തകളെ നിയന്ത്രിക്കാനുള്ള ശക്തി നേടാൻകഴിയും. മനസ്സിനെ അതിന്റെ വഴിക്കു വിട്ടാൽ, ശല്യമില്ല. അതിനെ നിയന്ത്രിക്കാൻ ശ്രമിക്കുമ്പോൾ, അതു വിപ്ലവമുണ്ടാക്കി ശല്യം ചെയ്യും. ഈശ്വരനെ ധ്യാനിച്ചു് നാം സാവധാനം അതിന്റെ ആ വിപ്ലവസ്വഭാവത്തെ നീക്കുന്നതിൽ വിജയിക്കും; അവസാനം ആദ്ധ്യാത്മികജീവിതത്തിൽ അതു് നമ്മുടെ സുഹൃത്തായിത്തീരുകയും ചെയ്യും. ഒരു മണിക്കൂർ ധ്യാനിച്ചാൽ, ആദ്യമാദ്യം, കഷ്ടിച്ചു ഒന്നോ രണ്ടോ മിനിട്ടു സമയത്തേയ്ക്കു

മാത്രമേ ശാന്തസ്ഥിതി കൈവരികയുള്ളു. അതുതന്നെ വലിയ നേട്ടമാണ്. ഒരു ടൺ അയിരിൽ (Ore) നിന്നും ഒന്നോ, രണ്ടോ ഔൺസ് സ്വർണ്ണം കിട്ടിയേക്കും. പക്ഷേ അതു സ്വർണ്ണമാണ്; അതു കൊണ്ട് നാം സമ്പന്നരാകുന്നു.

സിസ്ററർ: അതല്ല ഞാൻ ഉദ്ദേശിക്കുന്നത്. ധ്യാനത്തിലെ കാര്യമല്ല, ജീവിതത്തിലെ കാര്യമാണ് ഞാൻ പറയുന്നത്. എൻെറ സ്വന്തം ആന്തരികസ്രോതസ്സുകളുടെ ബലത്തിൽ അഥവാ ഈശ്വരൻെറ ബലത്തിൽ ആന്തരികജീവിതം നയിക്കുവാൻ ഞാനാഗ്രഹിക്കുന്നു. എന്നാൽ ജീവിതപരിതഃസ്ഥിതി ആ പ്രക്രിയയെ ഇളക്കിമറിക്കുന്നു. അതിനെതിരായി നില്ക്കാൻ ഞാൻ അശക്തയാകുന്നു.

സ്വാമി: പൊതുവേ അതു ശരിയാണ്. നാം മതജീവിതം സ്വീകരിക്കുന്നത് ഈശ്വരസ്നേഹത്തിൻെറ പ്രേരണയിലാണല്ലോ. അപ്പോൾ നാം രണ്ടു വിരുദ്ധശക്തികൾക്കിടയിൽപ്പെടുന്നു: നമ്മുടെ ഭൂതകാലപ്രവണതകൾ ഒരുവശത്തു; മറേറവശത്തു് നമ്മുടെ പുതുതായുയന്ന ഈശ്വരസ്നേഹവും. നിങ്ങൾ സന്ന്യാസിനിയായിട്ടുള്ളത് കൂടുതൽ ശക്തമായ ഈശ്വരകാന്തത്തിൻെറ ആകർഷണത്തിലാണ്. എന്നാൽ ഇന്ദ്രിയലോകത്തിൻെറ കാന്തം ഈശ്വരകാന്തത്തിൽനിന്നും നിങ്ങളെ വികർഷിക്കാൻമാത്രം ശക്തിമത്താണ്. അതുകൊണ്ട് അതിനെ തടസ്സപ്പെടുത്താനായി ധ്യാനവും പ്രാർത്ഥനയും ആവശ്യമാകുന്നു. അങ്ങനെ നിങ്ങൾ ഈശ്വരസാമീപ്യം നേടുന്നു. അപ്പോൾ, ബാഹ്യജീവിതത്തെ ഇഷ്ടംപോലെ നിയന്ത്രിക്കാനുള്ള ആന്തരികമായ ആദ്ധ്യാത്മികശക്തി ലഭിക്കുന്നു. അതാണ് ആദ്ധ്യാത്മികസ്വാതന്ത്ര്യം. ഓരോ മനുഷ്യൻേറയും ജന്മാവകാശമാണത്. എന്നാൽ മിക്കവരും അത്യല്പമായേ അതു പ്രയോഗിക്കുന്നുള്ളു.

മറെറാരു സിസ്ററർ: നേരത്തേ പറഞ്ഞതുപോലെ, ഞങ്ങൾ കോൺവെൻറിൽ സന്ന്യാസിനിമാരാണ്. എന്നാൽ വെളിയിൽ ജോലിചെയ്യുന്ന സ്ത്രീകളാണ്. ഇതു് റോമൻ കത്തോലിക്കാ മതജീവിതത്തിലെ ഒരു പുതിയ പരീക്ഷണമാകുന്നു. ഞങ്ങൾ വെളിയിൽ ജോലിചെയ്യുമ്പോൾ മതേതരവസ്ത്രങ്ങളാണ് ധരിക്കുന്നത്. അഞ്ചുദിവസം പ്രവർത്തിച്ചതിനുശേഷം രണ്ടുദിവസത്തെ ഒഴിവു കിട്ടുമ്പോൾ വലിയ സന്തോഷം തോന്നുന്നു. ഇതു് ഒളിച്ചോട്ടമാണെന്നു പറയാമോ ?

സ്വാമി: പ്രായോഗികപരിഗണനയെന്ന നിലയ്ക്കു്, അതിൽ ദോഷമില്ല. അതു് ഒളിച്ചോട്ടവുമല്ല. എന്നാൽ ആദ്ധ്യാത്മിക

മായി പരിഗണിക്കുമ്പോൾ അതു് ഒളിച്ചോട്ടമാണു്. അഞ്ചുദിവ സത്തെ ജോലി വെറും വിട്ടവേലയാണെന്നു കരുതുകയാണെങ്കിൽ രണ്ടുദിവസത്തെ മഠജീവിതം ഒളിച്ചോട്ടംതന്നെ. ജോലിക്കുശേഷം മാററവും വിശ്രമവും വേണം. എന്നാൽ നിങ്ങളുടെ ജീവിതതത്ത്വ ശാസ്ത്രം ജോലിയിൽത്തന്നെ ആനന്ദം കാണുന്നതാവണം. അപ്പോൾ അതു് ആനന്ദത്തിൽനിന്നും കൂടുതൽ ഗഹനമായ ആനന്ദത്തിലേ ക്കുള്ള മാററമായിത്തീരും. വിട്ടപണിയിൽനിന്നും വിശ്രമത്തിലേ ക്കുള്ള മാററമാവില്ല. ഇപ്പറഞ്ഞ രണ്ടാമത്തെ മനോഭാവം, ഞാൻ നേരത്തേ പറഞ്ഞതുപോലെ, ദോഷകരവും ഏററവും ലൗകികത നിറഞ്ഞതുമാണു്.

മററൊരു സിസ്ററർ: ജനങ്ങൾ ഞങ്ങളുടെ സഹായം തേടുന്നു. ഞങ്ങളുടെ മുഴുവൻ ശക്തിയും അവർ അവകാശപ്പെടുകയാണു്. അതിനെ എങ്ങനെ അഭിമുഖീകരിക്കും?

സ്വാമി: അതു് സ്വാഭാവികവും മാനുഷികവുമാണല്ലോ. 'ആർക്കാണോ കൂടുതൽ നല്കിയിട്ടുള്ളതു്, അയാളിൽനിന്നും കൂടുതൽ പ്രതീക്ഷിക്കപ്പെടും' എന്ന ശാസനം മാനിക്കണം. നമ്മുടെ പരി മിതികളിൽ ഏററവും നന്നായി സേവനം നല്കേണ്ടിയിരിക്കുന്നു. ആദ്ധ്യാത്മികപ്രവൎത്തനം മനുഷ്യനെ ക്ഷീണിപ്പിക്കുന്നില്ല. സ്വാൎത്ഥ പൂൎണ്ണമായ ലൗകികപ്രവൎത്തനം ക്ഷീണിപ്പിക്കുന്നതാണു്.

സിസ്റ്റർ: ഞാൻ രാവിലെ 7. 30നു് കോൺവെൻറിൽനിന്നു പോകുന്നു. വൈകുന്നേരം 5. 30നു് തിരിച്ചുവരുന്നു. ഈശ്വരസേവ ക്കായി പണിയെടുക്കുക എന്നതാണു് എൻെറ വീക്ഷണം. അതാണു് എൻെറ പ്രാർത്ഥനയും.

സ്വാമി: അതാണു് ശരിയായ മനോഭാവം. ജനങ്ങൾക്കു് സന്തോഷവും സുഖവും നല്കി, പ്രവൃത്തിയിലൂടെ, നിങ്ങൾ ഈശ്വ രനെ സേവിക്കയാണു്. നിങ്ങളുടെ ഇരുപത്തിനാലുമണിക്കൂറും, ജീവിതം മുഴുവൻ, ഈശ്വരസമൎപ്പിതമാണു്. പുറമേയുള്ള പ്രവൎത്ത നവും കോൺവെൻറിലുള്ള ധ്യാനപഠനങ്ങളും സമൎപ്പണംതന്നെ. മഠജീവിതത്തിൻെറ അർത്ഥമതാണു്. ജീവിതത്തിൽ ആദ്ധ്യാത്മിക പ്രളയമുണ്ടാക്കുകയാണതു്.

സിസ്ററർ: ഉറക്കത്തിലും അതേ വീക്ഷണം വേണമോ?

സ്വാമി: ഈശ്വരചിന്തയോടെ ഉറങ്ങുമ്പോൾ, ഉറക്കത്തി നു് ഈശ്വരലയത്തിൻെറ മഹത്ത്വം ലഭിക്കുന്നു. ആദ്ധ്യാത്മിക വ്യക്തി ഉറങ്ങുന്നതു് ഈശ്വരൻെറ മടിയിലാണു്. ആഹാരംപോലെ നിദ്രയും പോഷണമാകുന്നു. രണ്ടും നമ്മളെ ഈശ്വരാന്വേഷണ

ത്തിനു സജ്ജീകരിക്കുന്നു. ഭക്തനെ സംബന്ധിച്ചിടത്തോളം, ഓരോ പ്രവൃത്തിയും ഈശ്വരനെ മാത്രം ആശ്രയിക്കുന്നതാണ്. നിങ്ങളെ പ്പോലെയുള്ള സന്ന്യാസിനിമാർക്കും എവിടേയുമുള്ള സന്ന്യാസി മാർക്കും, കോൺവെൻേറാ മഠമോ ഒരു കോട്ടയാകുന്നു. നിങ്ങൾ വെ ളിയിൽ മണിക്കൂറുകളോളം പ്രവർത്തിക്കുന്നു. അവിടെയുള്ള ഇന്ദ്രിയ ലോകത്തിൻെറ സമ്മർദ്ദത്തെ താങ്ങാനാവുകയില്ല. ആ സമ്മർദ്ദം സഹിക്കാൻ നിങ്ങൾ അർഹരായിട്ടില്ല. അപ്പോൾ നിങ്ങൾ കോൺ വെൻറിലേയ്ക്കു പിൻവലിഞ്ഞ് ഒരു കോട്ടയുടെ സുരക്ഷിതത്വം കണ്ടെത്തുന്നു. അതു് ആദ്ധ്യാത്മികസുരക്ഷിതത്വം ആണ്. ഈ സുരക്ഷിതത്വം നല്കുന്നതു് കോൺവെൻറിൻെറ കെട്ടിടമല്ല. അ തൊരു നിഷേധഘടകം മാത്രമാണ്. മററു സന്ന്യാസിനിമാരുടെ സമുദായമാണ് ആ സുരക്ഷിതത്വം നല്കുന്നതു്. ഒരു ആദ്ധ്യാത്മിക സമുദായം അംഗങ്ങൾക്ക് ആദ്ധ്യാത്മികമായ പ്രവനശക്തി നല്കുന്നു. അതു് ഘനീഭൂതമായ ഒരു ആദ്ധ്യാത്മികബലമാണ്. ആദ്ധ്യാത്മി കമായി സുശക്തരല്ലാത്തപ്പോൾ നമുക്ക് അതിൻെറ പിൻബലം വേണം. എന്നാൽ ചന്തയിലായാലും കോൺവെൻറിലായാലും ഒരുപോലെയുള്ള സുരക്ഷിതത്വം അനുഭവപ്പെടുകയാണ്. മാതൃകാപര മായ സ്ഥിതി. ആ ശക്തിനേടിയെടുക്കുന്നതുവരെ, കോൺവെൻറി ലെ സുരക്ഷിതത്വത്തിൽ ആശ്രയം തേടുകയാണ് നല്ലതു്. നിത്യേ നയുള്ള ആദ്ധ്യാത്മികസാധനകൾവഴി ശക്തി നേടുകയും വേണം. ആദ്ധ്യാത്മികപഠനത്തിലൂടേയും സംഭാഷണത്തിലൂടേയും ശക്തി നേടുകയും ദൈവകൃപ അവതരിക്കാനായി കാത്തിരിക്കയും വേണം. അപ്പോഴാണ് പരിപൂർണ്ണസുരക്ഷിതത്വം ലഭ്യമാകുക. ഹിന്ദുമത ത്തിലെ ശ്രീമദ്ഭാഗവതം ഈശ്വരനെ 'അകുതോ ഭയം' 'ഭയമെവി ടേ?' എന്ന രൂപത്തിൽ വർണ്ണിക്കുന്നുണ്ട്. ഭയരഹിതമായ അവസ്ഥ യാണതു്. ഭക്തനെ 'ഗച്ഛതാം അകുതോഭയം' 'ഭയരഹിതമായ സ്ഥിതിയിലേയ്ക്കു നീങ്ങുന്നവരായും' അതേ ഗ്രന്ഥം വർണ്ണിക്കുന്നു.

മറെറാരു സിസ്റ്റർ: പുതിയ ശക്തി സംഭരിക്കാനായി ഈ കോട്ടയിലേയ്ക്കു തിരിച്ചുവരണമെന്നുണ്ടോ?

സ്വാമി: അതു് അനിവാര്യമല്ല. അങ്ങനെ ഒരു ശാസനവു മില്ല. ആവശ്യമുള്ളപ്പോൾ, കോട്ടയുടെ സുരക്ഷിതത്വം തേടുന്നു എന്നു മാത്രം.

മറെറാരു സിസ്റ്റർ: വെളിയിൽ പ്രവർത്തിക്കുമ്പോഴും ആവേ ശം ലഭിക്കാമല്ലോ.

സ്വാമി: ആദ്ധ്യാത്മികശക്തിയുള്ളവരെ സംബന്ധിച്ചിട ത്തോളം എവിടേയും ആവേശമുണ്ട്. മററുള്ളവർ കോൺവെൻറി

ൻെറ ഉള്ളിൽനിന്നും ആ ശക്തി നേടണം. എന്നിട്ട് പുറത്തുപോയി പണിയെടുക്കണം. വെളിയിൽ കാർബൺഡൈഓക്സൈഡ് ധാരാളമുണ്ട്; എന്നാൽ കാൺവെൻറിലാകട്ടെ ഓക്സിജനാണുള്ളത്. (ചിരി)

മറെറാരു സിസ്ററർ: ചിലപ്പോൾ, വെളിയിൽ പ്രവർത്തിമ്പോൾ, മറിച്ചും സംഭവിക്കാറുണ്ട്.

സ്വാമി: ശ്രീരാമകൃഷ്ണൻ മനോഹരമായ ഒരു ദൃഷ്ടാന്തം നല്കുന്നുണ്ട്. റോഡരികിൽ ഒരു ചെടി നടുമ്പോൾ അതിനുചുററും വേലി കെട്ടണം. അല്ലെങ്കിൽ ആടുമാടുകൾ തിന്നുപോകും. അതു വളൎന്ന മരമായാൽ, വേലി പൊളിച്ചുകളയാം. പിന്നീട് വേലിയുടെ സംരക്ഷണം വേണ്ടാ. ആ മരത്തിൽ ഒരാനയെ വേണമെങ്കിൽ തളയ്ക്കാം. അതുപോലെ നമ്മുടെ ആദ്ധ്യാത്മികത ദുർബലമായിരിക്കുമ്പോൾ, നമുക്കു സംരക്ഷണം വേണം. ആ സ്ഥിതിയിൽ സംരക്ഷണം സ്വീകരിക്കാതിരിക്കുന്നതു് വിഡ്ഢിത്തമാവും. ആ ഘട്ടത്തിൽ ഇന്ദ്രിയബന്ധനങ്ങളിൽ, ലോകത്തിൽ, അധികം കലൎന്നുപോകുന്നതുമൂലം ആദ്ധ്യാത്മികത നേൎത്തു നേൎത്തു പോകും; അവസാനം ഉള്ള ആദ്ധ്യാത്മികസമ്പാദ്യവും നശിക്കും.

മറെറാരു സിസ്ററർ: ഞാൻ ഈ അഭിപ്രായവുമായി യോജിക്കുന്നില്ല.

സ്വാമി: ശരി; നിങ്ങൾക്കു ശക്തിയുണ്ടെന്നു ബോധ്യമുണ്ടെങ്കിൽ, കൊള്ളാം.

സിസ്ററർ: യേശു ഉപദേശിക്കയും മതപ്രചരണം നടത്തുകയും ചെയ്തതു് ലോകത്തിൻെറ നടുവിൽ. ലോകത്തിനുവേണ്ടി, ജനങ്ങൾക്കുവേണ്ടിയാണല്ലോ.

സ്വാമി: തീൎച്ചയായും യേശു പ്രവർത്തിച്ചതു് ലോകത്തിലാണു്; ലോകത്തിനുവേണ്ടിയാണു്. എന്നാൽ ലോകത്തിൽ പ്രവർത്തിക്കയും ലൗകികത്തിൽ പ്രവർത്തിക്കയും തമ്മിൽ വലിയ വ്യത്യാസമുണ്ട്. നിങ്ങൾ ഒരാസ്പത്രിയിൽ പ്രവർത്തിക്കുന്നു എന്നിരിക്കട്ടെ. അതു് ദിവ്യകർമ്മമാണു്, ലോകത്തിലുള്ളതാണെങ്കിലും. നിങ്ങൾ അവിടെ പ്രവർത്തിച്ചു് കോൺവെൻറിലേയ്ക്കു തിരിച്ചുവരുന്നു. ഇതു് യേശു പറയുകയും പ്രവർത്തിക്കയും ചെയ്തതിനു് അനുസരണമാണു്. എന്നാൽ നഗരത്തിലെ കോക്ടെയിൽ പാർട്ടികളിലും മററും പങ്കുകൊണ്ടാൽ, അതു് ലോകത്തിൽ പ്രവർത്തിക്കയല്ല; ലൗകികത്തിൽ ലയിച്ചുപോകയാണു്. അവസാനം ലോകരെ സഹായിക്കാനുള്ള നിങ്ങളുടെ കഴിവു് നശിക്കയായിരിക്കും അതിൻെഫലം.

സിസ്റ്റർ: യേശു അന്ധരേയും വികലാംഗരേയും കണ്ടു; അവരെ സഹായിച്ചു. ഞാൻ ബാഹ്യലോകത്തിൽ പോകുമ്പോൾ ജനങ്ങളുടെ ദുരിതങ്ങളും ദുഃഖങ്ങളും അഭിമുഖീകരിക്കുന്നു. അവരുടെ വിളി ഞാൻ കേൾക്കുന്നു. അതിനോട് പ്രതികരിച്ചു പ്രവർത്തിക്കുമ്പോൾ മാത്രമേ, മതപരമായ മിഷൻപ്രവർത്തനത്തിന്റെ യാഥാർത്ഥ്യം എനിക്കനുഭവപ്പെടുന്നുള്ളൂ.

സ്വാമി: അതു് അദ്ഭുതകരമാണു്. എന്നാൽ, ആ പ്രവർത്തനം സഫലമാകണമെങ്കിൽ, ആ വ്യക്തിക്കു് ആദ്ധ്യാത്മികശക്തി വേണം. നീന്താൻ അറിയാവുന്നവനുമാത്രമേ മുങ്ങിമരിക്കുന്നവനെ രക്ഷിക്കാൻ പററൂ.

സിസ്റ്റർ: ബാഹ്യലോകത്തിലെ ദുരിതം എന്റെ ശ്രദ്ധ പിടിച്ചുപററുന്നു. ടി. വി. ഉൾപ്പെടെയുള്ള എല്ലാ മാർഗ്ഗങ്ങളും പ്രയോഗിച്ചു് ആ ദുരിതം അകററാൻ ശ്രമിക്കേണ്ടിയിരിക്കുന്നു. എനിക്കു് കോൺവെൻറിൽ താമസിക്കണമെന്നേ തോന്നുന്നില്ല. എന്റെ മതപ്രചരണപ്രവർത്തനം യഥാർത്ഥമാകണമെങ്കിൽ, ഞാൻ ബാഹ്യലോകത്തിലേക്കു പോയേ കഴിയൂ.

സ്വാമി: ആ അനുഭൂതി പ്രശംസനീയമാണു്. എന്നാൽ നമ്മുടെ പരിമിതികളെ അവഗണിച്ചുകൂടാ. യേശു ദിവ്യനായിരുന്നു. അദ്ദേഹത്തിനു് ലോകത്തിലാരുമായും കലരാമായിരുന്നു. പാപികളുടെ കൂടെ ജീവിക്കാനും അവരെ പാപത്തിൽനിന്നു മോചിപ്പിക്കാനും കഴിയുമായിരുന്നു. എന്നാൽ അത്രയും ശക്തിയില്ലാത്തവർ, മതപ്രചരണത്തിന്റെ വിളി കേട്ടു് ഹൃദയപൂർവ്വം പ്രതികരിക്കുമ്പോൾപ്പോലും, ഏതെങ്കിലും തരത്തിലുള്ള ആദ്ധ്യാത്മികസുരക്ഷിതത്വം ആരായേണ്ടിവരും.

മറെറാരു സിസ്റ്റർ: ഇന്ത്യയിൽ, ഇത്തരം സന്ന്യാസജീവിതവും മതപ്രചരണമിഷനും തമ്മിൽ വ്യത്യാസമുണ്ടോ ?

സ്വാമി: ഞാൻ മുമ്പു വിവരിച്ചതുപോലെ, ഇന്ത്യയിലെ പരമ്പരാഗതമായ സന്ന്യാസം ഏറിയകൂറും ധ്യാനപരമാണു്. സന്ന്യാസികളുടെ മതപ്രചാരണമെന്നാൽ ഗൃഹസ്ഥർക്കു് മതപരവും തത്ത്വശാസ്ത്രപരവുമായ ഉപദേശം നല്കുകമാത്രമാണു്. അതിനു് സാമൂഹ്യസേവനപ്രവർത്തനവുമായി യാതൊരു ബന്ധവുമില്ല. അത്തരം പ്രവർത്തനം ഗൃഹസ്ഥരുടേയും മതേതരസ്ഥാപനങ്ങളുടേയും ഉത്തരവാദിത്വമായിരുന്നു. ഇന്ത്യയിൽ അവകാശങ്ങളേയും ഉത്തരവാദിത്വത്തേയും സംബന്ധിച്ചിടത്തോളം സന്ന്യാസി മൃതനാണു്. എന്നാൽ ശ്രീരാമകൃഷ്ണന്റേയും സ്വാമി വിവേകാനന്ദന്റേയും ആഗ

മനത്തിനുശേഷം വേദാന്തത്തിൻെറ ആദ്ധ്യാത്മികതയുടേയും തത്ത്വശാസ്ത്രത്തിൻേറയും ഏകീകരണാവേശത്തിൽ ഇന്ത്യയിലെ നവീന സന്ന്യാസം ധ്യാനത്തേയും സാമൂഹ്യസേവനത്തേയും സംയോജിപ്പിക്കുന്നു. അങ്ങനെ നവീനവേദാന്തം മതപരവും മതേതരവും തമ്മിലും, ആന്തരികവും ബാഹ്യവും തമ്മിലും പാലമിട്ട് യോജിപ്പിച്ചിരിക്കുന്നു.

മറെറാരു സിസ്ററർ: നിങ്ങൾ ഇത്ര സമയം ഒരു ക്രിസ്ത്യാനിയെപ്പോലെ സംസാരിക്കയും ക്രിസ്ത്യൻവീക്ഷണം അവതരിപ്പിക്കുകയും ചെയ്യുന്നതു കാണുമ്പോൾ അദ്ഭുതം തോന്നുന്നു. നിങ്ങൾ ഒരു ഹിന്ദുവും ഇന്ത്യക്കാരനുമാണല്ലോ, അല്ലേ?

സ്വാമി: ഹിന്ദുമതത്തിൻെറ അർത്ഥവും വ്യാപ്തിയും അതിൻെറ പുറകിലുള്ള വേദാന്തതത്ത്വശാസ്ത്രവും അറിയുമ്പോൾ, നിങ്ങൾ അദ്ഭുതപരതന്ത്രരാകയില്ല. കാരണം, ഇന്ത്യൻ തത്ത്വശാസ്ത്രത്തിൻേറയും ഹിന്ദുമതത്തിൻേറയും മുദ്രാവാക്യം സ്വീകരണമാണ്. അതു് എല്ലാററിനേയും തന്നിലാവഹിക്കുന്നു; ഒന്നിനേയും തിരസ്കരിക്കുന്നില്ല. അതനുസരിച്ച് ഹിന്ദുമതം ക്രിസ്തുവിനേയും ക്രിസ്തുമതത്തേയും സ്വീകരിക്കുന്നു. എന്നാൽ ക്രിസ്ത്യാനികൾ ക്രിസ്തുവിനെ ഈശ്വരൻെറ ഒരേയൊരു പുത്രനായി അംഗീകരിക്കുന്നതുപോലെയല്ലെന്നു മാത്രം. ക്രിസ്തുവിനെ ഈശ്വരൻെറ പല ദിവ്യാവതാരങ്ങളിൽ ഒന്നായി ഹിന്ദുക്കൾ അംഗീകരിക്കുന്നുണ്ട്. രണ്ടു മതങ്ങളിലും, വാസ്തവം പറഞ്ഞാൽ എല്ലാ മതങ്ങളിലും, ഉള്ള ആദ്ധ്യാത്മികോപദേശങ്ങളുടെ മൗലികമായ ഐക്യവും ഹിന്ദുക്കൾ കാണുന്നുണ്ട്. വ്യത്യാസങ്ങൾ പുരാണകഥാസങ്കല്പങ്ങളിലും വിശ്വാസപ്രമാണങ്ങളിലും സ്ഥാപനങ്ങളിലും പ്രകടമാകുന്നവ മാത്രമാണ്. യേശുവിലും യേശുവിൻെറ ഉപദേശങ്ങളിലും അധിഷ്ഠിതങ്ങളായ ക്രിസ്തുമതവും, ക്രൈസ്തവരുടെ ആദ്ധ്യാത്മികാനുഭവങ്ങളും ഒരു വശത്തു്; ക്രിസ്തുമതസംഘടനകൾ, കത്തോലിക്കാമതസംഘടനപോലെയുള്ളവ, മറുവശത്തു്. ആദ്യത്തേതു് പൗരസ്ത്യവും ഇന്ത്യൻ മനോഭാവത്തോടു് അടുപ്പമുള്ളതുമാണ്. എന്നാൽ രണ്ടാമത്തേതു് റോമനും, വിശിഷ്യ പാശ്ചാത്യവുമാണ്. നിങ്ങളുടെ ആരാധന, പ്രാർത്ഥന, ധ്യാനം ഇവയെല്ലാം, നിങ്ങളുടെ ചില മതചടങ്ങുകൾ പോലും, ഹിന്ദുമതത്തിൻേറതുമായി ബന്ധമുള്ളവയാണ്. നിങ്ങളുടെ സന്ന്യാസവും അതുപോലെതന്നെ. നിങ്ങളുടെ അപരിഗ്രഹവും ബ്രഹ്മചര്യവും ഹിന്ദുമതത്തിലേതുപോലെതന്നെയാണ്. ക്രിസ്ത്യൻ മഠജീവിതത്തിലെ മൂന്നാമത്തെ പ്രതിജ്ഞയായ 'അനുസരണം' മാത്രം ഹിന്ദുസന്ന്യാസത്തിനില്ല. സന്ന്യാസം മൗലിക

മായി ഒരിന്ത്യൻ വ്യവസ്ഥയാണ്. ഹിന്ദുമതത്തിലും ബുദ്ധമതത്തിലും ജൈനമതത്തിലും അതുണ്ട്. എന്നാൽ ജൂതമതത്തിലും ഇസ്ലാമിലും അതു വർജ്ജ്യമാകുന്നു. വാസ്തവത്തിൽ സെമിറ്റിക് ചിന്തയിൽ മിക്കവാറും അതു് വർജ്ജ്യമാണ്. യേശുവാണ് ആദ്യമായി സന്ന്യാസം ഏറ്റെടുത്തിയതു്. അതു് അവിടുത്തെ പാരമ്പര്യത്തിനും പരിതഃസ്ഥിതിയ്ക്കും വിരുദ്ധമായിരുന്നു. അതിനുശേഷം ആയിരത്തിഅഞ്ഞൂറുവർഷങ്ങളിലായി കത്തോലിക്കാസന്ന്യാസം സന്ന്യാസചരിത്രത്തിൽ ഒരുജ്ജ്വലമായ അദ്ധ്യായം എഴുതുകയുണ്ടായി. എന്നാൽ പുനർനവീകരണത്തിന്റെ കാലത്തു് അതു് പിൻതള്ളപ്പെട്ടു. ക്രിസ്തുമതത്തിലെ പുരാതനഘടകങ്ങൾ തലപൊക്കിയതിന്റെ ഫലമായിരുന്നു അതു്. പിന്നീട് വ്യക്തമായും മതേതരങ്ങളായ റോമൻ ഘടകങ്ങളും ഉയർന്നുവന്നു. രണ്ടും ചേർന്ന് ക്രൈസ്തവസന്ന്യാസത്തിനു് ഭയങ്കരമായ വെല്ലുവിളിയായിത്തീർന്നു. പൗരസ്ത്യവും യഥാർത്ഥത്തിൽ ആദ്ധ്യാത്മികങ്ങളുമായ ഘടകങ്ങളെ ബലപ്പെടുത്തിക്കൊണ്ടു് ഈ വെല്ലുവിളിയെ നേരിടാൻ കഴിയും. ഈ മഹാപ്രയത്നത്തിൽ, ഒരു പക്ഷേ, പുരാതനഹൈന്ദവതത്ത്വശാസ്ത്രത്തിന്റേയും അനുഭവത്തിന്റേയും വിലയേറിയ സഹായം അതിനു ലഭിക്കാം. അനുസരണത്തിനു് കത്തോലിക് മതത്തിലെപ്പോലെ ഹൈന്ദവസന്ന്യാസത്തിൽ വലിയ സ്ഥാനമില്ല. കാരണം, അതു് സംഘടിതമോ ഒരു ശക്തിമത്തായ ദേവാലയവ്യവസ്ഥയിൽ കേന്ദ്രീകൃതമോ അല്ല.

സിസ്റ്റർ: കോൺവെൻറിലും ദേവാലയത്തിലും ഏതെങ്കിലും തരത്തിലുള്ള അധികാരവ്യവസ്ഥ ഉണ്ടായിരിക്കണമെന്ന് നിങ്ങൾക്ക തോന്നുന്നില്ലേ?

സ്വാമി: ഉണ്ട്, അതാവശ്യമാണ്. എന്നാൽ അതെപ്പററി ഒരു പ്രതിജ്ഞ ആവശ്യമില്ല. സാമൂഹികപരിതഃസ്ഥിതിയിൽ അതൊരു സാധാരണ ആവശ്യമാണല്ലോ. സമൂഹത്തിലെ ഏതൊരംഗവും ഉത്തരവാദിത്വം വഹിക്കുന്ന വ്യക്തിയെ ബഹുമാനിക്കയും, അയാളുടെ നിർദ്ദേശങ്ങൾ അനുസരിക്കയും ചെയ്യുന്നുണ്ട്. അതു് ഒരു പ്രായോഗികാവശ്യമാണ്; മഠജീവിതത്തിലെ ഒരു പ്രതിജ്ഞയാകേണ്ടതില്ല. പ്രത്യേകിച്ചും ഇക്കാലത്തു് സേനാസജ്ജവും വിജയശ്രീലാളിതവു'മായി സങ്കല്പിക്കപ്പെട്ടിരുന്ന മതസംഘടനയെപ്പററിയുള്ള ആശയം തിരസ്കരിക്കപ്പെടുന്ന ഈയവസരത്തിൽ, ആ പ്രതിജ്ഞയ്ക്കു പ്രസക്തിയില്ല. ഞാൻ മുമ്പു പറഞ്ഞതുപോലെ, അനുസരണപ്രതിജ്ഞയോടുകൂടിയ മതസംഘടന ക്രിസ്തുമതത്തിന്റെ റോമൻ പാരമ്പര്യത്തിലുള്ളതാണ്. അതു് കുറെ

യൊക്കെ കക്ശമായിപ്പോയി. ഒരു ആദ്ധ്യാത്മികപ്രസ്ഥാനത്തിനു് അതു് ഒരു നന്മയും ചെയ്യുകയില്ല. ഇന്ത്യയിൽ സന്ന്യാസത്തിനു് രണ്ടു പ്രതിജ്ഞകളേയുള്ളു—അപരിഗ്രഹവും ബ്രഹ്മചര്യവും. വ്യക്തി പരമായി പണം സമ്പാദിക്കയും ബാങ്കിൽ സൂക്ഷിക്കുകയും ചെയ്യുന്ന രീതിയല്ല. പൂർണ്ണമായും ഈശ്വരനെ ആശ്രയിക്കുകതന്നെ. എന്നാൽ ഒരു സ്ഥാപനത്തിനു് അംഗങ്ങൾക്കുവേണ്ടി ഇതെല്ലാം ചെയ്യാം. സന്ന്യാസത്തിന്റെ പ്രധാനലക്ഷ്യം ഈ ലഘുവായ 'I' യെ 'അഹ' ത്തെ ഒഴിവാക്കുകയാണു്. എന്റെ അഭിപ്രായത്തിൽ അതാണു് കുരിശിന്റെ അർത്ഥം: ഇംഗ്ലീഷിലെ 'I' ഉണ്ടല്ലൊ, അതിനെ കുറുകെ വെട്ടുക; അതു കുരിശായി. ഈ 'അഹത്തെ' മുറിച്ചുകളയുക. സെൻറ്പോൾ പറയുന്നു: ഞാൻ, എങ്കിലും ഞാനല്ല; എന്നിൽ ജീവിക്കുന്ന ക്രിസ്തുവാണുള്ളതു്. ഈ ചെറിയ അഹം, ക്രിസ്ത്യൻ മിസ്റ്റിസിസത്തിലെ വൃദ്ധൻ, മരിച്ചുപോയിരിക്കുന്നു. ഈ സ്ഥിതി നേടാനാണു് നിങ്ങൾ കോൺവെൻറിൽ ശ്രമിക്കുന്നതു്.

മറെറാരു സിസ്ററർ: അതു് വളരെയേറെ ആദർശപരമാണു്.

സ്വാമി: അതെ: ആദർശം ഉയന്നതാണു്; വളരെ ഉയന്നതു്. ഓരോരുത്തനും യഥാശക്തി അതു നേടാൻ ശ്രമിക്കണം: 5%, 10% എന്നിങ്ങനെ. ആ ആദർശം താഴ്ത്തിക്കൊണ്ടുവന്നുകൂടാ. കഠിനമായി പ്രവത്തിക്കുക; ഈശ്വരകൃപയെ ആശ്രയിക്കുക — അതാണു് ശരിയായ ആദ്ധ്യാത്മികജീവിതമാർഗ്ഗം.

മറെറാരു സിസ്ററർ: ഹിന്ദുമതത്തിൽ മന്ത്രങ്ങൾ ഉപയോഗിക്കാറുണ്ടോ ? എന്താണവയുടെ പ്രസക്തി ?

സ്വാമി: മന്ത്രങ്ങൾ ഏതു മതത്തിന്റേയും ഒരു സുപ്രധാനമായ ആദ്ധ്യത്മികഘടകമാണു്. ഹിന്ദുമതത്തിന്റെ ഒരു സവിശേഷത, മന്ത്രങ്ങളെസംബന്ധിച്ച് ഒരു തത്വശാസ്ത്രം വികസിപ്പിച്ചിരിക്കുന്നു എന്നുള്ളതാണു്. ക്രിസ്തുമതത്തിലും, വിശിഷ്യ കത്തോലിക്കാമതത്തിലും, ഇത്തരം മന്ത്രങ്ങളുണ്ടല്ലൊ. 'ദൈവപുത്രനായ യേശുവേ! പാപിയായ എന്നെ രക്ഷിക്കേണമേ!' ഇതൊരു മന്ത്രമാണു്. ഹിന്ദുമതം ഇതിലെ 'പാപി'യെന്ന പദം ഒഴിവാക്കുന്നു. കാരണം, ഹിന്ദുമതത്തിന്റെ അഭിപ്രായത്തിൽ, ഒരു ആദ്ധ്യാത്മിക സാധകന്റെ ഏററവും നല്ല വീക്ഷണം സ്വർഗ്ഗരാജ്യം ഉള്ളിലുള്ള ഒരു ദൈവശിശുവാണു് താനെന്നുള്ളതാണു്. 'ആവ് മേരിയ' മറെറാരു മന്ത്രമാണു്. പല മതങ്ങളിലും ജപമാലകളും ഉപയോഗിക്കപ്പെട്ടുന്നുണ്ടു്. ഇന്ത്യയിൽ, ക്ഷേത്രങ്ങളിലും, ഗംഗയെപ്പോലെയുള്ള നദികളുടെ തീരങ്ങളിലും, വീടുകളിലും ധാരാളം ജനങ്ങൾ ജപമാല ഉപ

യോഗിച്ചോ അല്ലാതെയോ മന്ത്രങ്ങൾ ജപിക്കുന്നതു കാണാം. അവർ ഗൃഹസ്ഥരോ സന്ന്യാസികളോ സന്ന്യാസിനികളോ ആവാം. മന്ത്രങ്ങൾ വളരെ ചെറുതായിരിക്കും. അവ സംസ്കൃതത്തിലുമാണ്. മിക്കവയുടേയും ആരംഭത്തിൽ ഏററവും പവിത്രമായ അക്ഷരം അഥവാ ശബ്ദം 'ഓം' ഉണ്ടാവും. അതു് സർവ്വവ്യാപിയും ഏവരുടേയും അനന്താത്മാവുമായ ഈശ്വരൻെറ ശബ്ദപ്രതീകമാകുന്നു. ലഘുമന്ത്രമാണ് ഏററവും ഫലപ്രദം. ചില ക്രിസ്ത്യൻ പുണ്യാത്മാക്കൾ പറഞ്ഞതുപോലെ: 'ഒരു ലഘുപ്രാർത്ഥന സ്വർഗ്ഗത്തെ പിളക്കുന്നു.'

സിസ്റ്റർ:സാക്ഷാത്കാരം അഥവാ ജ്ഞാനോദയം എന്നാൽ എന്താണ് ?

സ്വാമി: ഈശ്വരാനുഭവമാണതു്. യേശുവിൻെറ ഏററവും അർത്ഥവത്തായ വാക്യമാണതിൻെറ ചുരുക്കം: 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; കാരണം, അവർ ദൈവത്തെ കാണും.'

സിസ്ററർ: അതെങ്ങനെ നേടാം?

സ്വാമി: അതു് ജീവിതലക്ഷ്യമാക്കിക്കൊണ്ട്, പ്രയത്നിക്കണം. ധ്യാനം, പ്രാർത്ഥന, പവിത്രഗ്രന്ഥങ്ങളുടെ പഠനം: സേവനമനോഭാവത്തോടെയുള്ള പ്രവർത്തനം, സമർപ്പണം — ഇതെല്ലാം ഈശ്വരനിലേയ്ക്കു നയിക്കുന്നവയാണ്. വാസ്തവത്തിൽ ഈശ്വരൻ മനുഷ്യൻെറ വളരെ അടുക്കലാണ്; ഏററവും അടുക്കലാണ്. എന്നാൽ മനുഷ്യൻെറ അജ്ഞാനവും ആദ്ധ്യാത്മികമായ അന്ധതയും മൂലം ഈശ്വരൻ വളരെ അകലെയാണെന്നു തോന്നുന്നു. ഈ അന്ധത ആദ്ധ്യാത്മികമായ അഭ്യാസത്തിലൂടെ പതുക്കെപ്പതുക്കെ നീങ്ങും. പലപ്പോഴും സാധകനു വഴിതെററും. അവൻ പിൻതള്ളപ്പെടും. എന്നാൽ ഒരു യഥാർത്ഥ ഭക്തൻ ഇതുകൊണ്ടൊന്നും ഭയപ്പെടുകയില്ല. താൻ ഈശ്വരനെ അന്വേഷിക്കയാണെന്ന് അവനോ അവളോ അറിയും; ഈശ്വരൻ തന്നെ അന്വേഷിക്കയാണെന്നും അവർ അറിയും. അവസാനം ഒരു ദിവസം സാക്ഷാത്കാരമുണ്ടാകും. മുമ്പും സ്ത്രീകളും പുരുഷന്മാരും ഈശ്വരനെ സാക്ഷാത്കരിച്ചിട്ടുണ്ട്. ഇന്നും അവനെ സാക്ഷാത്കരിക്കാം. ആദ്ധ്യാത്മികപ്രയത്നത്തിൻെറ പുറകിലുള്ള വിശ്വാസമാണിതു്. ശ്രീരാമകൃഷ്ണൻ ഇതിനെ മീൻപിടിത്തത്തോട് ഉപമിക്കുന്നു. നാം ചൂണ്ടയിൽ ഇരകൊളുത്തി കായലിലിട്ട് ശാന്തമായി ക്ഷമയോടെ കാത്തിരിക്കുന്നു. ചിലപ്പോൾ മീൻ വന്നു് ഇരയിൽ കടിക്കുന്നു. വെള്ളത്തിൻെറ മുകളിൽ കിടക്കുന്ന പൊങ്ങിൽ സ്പന്ദനം അനുഭവപ്പെടുന്നു. എന്നാൽ ഇര വിഴുങ്ങാതെ അവ പൊയ്ക്കളയുന്നു. എന്നാൽ അവിടെ കായലിൽ മീനുണ്ടെന്നും മററുള്ളവർ അവിടെ മീൻ പിടിച്ചിട്ടുണ്ടെന്നും നമുക്ക് ബോധ്യമാണ്.

നുറുപ്രാവശ്യം, ഒരൊററമീൻപോലും കിട്ടാതെ, തോററുപോയാലും, നാം ക്ഷമയോടെ തുടരുന്നു. ഇവിടെ 'ഇര'യെന്നാൽ ആദ്ധ്യാത്മിക സാധകൻെറ ഭക്തിയാണ്.

മറെറാരു സിസ്ററർ: ഈശ്വരനെ സാക്ഷാത്കരിക്കാൻ എല്ലാവക്കും കഴിയുമോ?

സ്വാമി: സൈദ്ധാന്തികമായി പറഞ്ഞാൽ, കഴിയും. പ്രകൃതി മന്ദബുദ്ധികൾക്കൊഴികെ, ഏവക്കും തങ്ങളുടെ നിത്യസന്നിഹിതനായ ആത്മാവിനെ ഈശ്വരനെ - സാക്ഷാത്കരിക്കാനുള്ള കഴിവ് നല്കിയിട്ടുണ്ട്. പക്ഷേ എല്ലാവരും ആ കഴിവ് ഉപയോഗിക്കുന്നില്ല. പലരും ശക്തമായ ജൈവാകഷ്ണങ്ങളിൽപ്പെട്ടവരാണ്. പലക്കും ആദ്ധ്യാത്മികജീവിതത്തെപ്പററി തെററിദ്ധാരണകൾ ഉണ്ട്. പലരും അതിനെ അന്ധവിശ്വാസത്തോടും രഹസ്യവ്യവസായത്തോടും കലത്തുന്നു. എന്നാൽ ഇക്കാലത്ത്, മനുഷ്യനിൽ മറഞ്ഞുകിടക്കുന്ന വിശാലസാധ്യതകളെപ്പററിയുള്ള യുക്തിയുക്തങ്ങളായ ആശയങ്ങൾ വളരുകയാണ്. മതമെന്നാൽ ആദ്ധ്യാത്മിക വളച്ച്യാണെന്നും, അതിനു് ഒരു ശാസ്ത്രവും ടെക്നിക്കും ഉണ്ടെന്നും, അതു് കൂടുതൽ പ്രത്യക്ഷമായ മനുഷ്യൻെറ ശാരീരികവും മാനസികവുമായ വളച്ച്യെ സംബന്ധിച്ച ശാസ്ത്രവും ടെക്നിക്കുംപോലെയാണെന്നും, സവ്വതോമുഖമായ വളച്ച്കൊണ്ടുമാത്രമേ സമഗ്രമായ മനുഷ്യപൂണ്ണത നേടാനാവൂ എന്നും കൂടുതൽ കൂടുതൽ സ്ത്രീപുരുഷന്മാർ അറിയും. ആ ബോധം സാവ്വലൗകികമാകുമ്പോൾ, ഏവരും തങ്ങളുടെ ശക്തിക്കനുസരണമായി ആദ്ധ്യാത്മികവളച്ച്യുടെ മാഗ്ഗത്തിൽ നീങ്ങുകയും ചിലരെങ്കിലും വളരെയധികം പുരോഗമിക്കുകയും ചെയ്യും. അങ്ങനെ മനസ്സിലാക്കപ്പെടുന്ന മതം പരിമിതമായ വഗ്ഗീയ സ്വഭാവമുള്ളതാവില്ല. അതു് സാവ്വലൗകികവും ശാസ്ത്രീയവും, വേദാന്തമനുസരിച്ച് മനുഷ്യൻെറ സമഗ്രവളച്ച്യെ സംബന്ധിക്കുന്നതും ആയിരിക്കും. എന്നാൽ ആരും തന്നെ, നിരീശ്വരനോ അജ്ഞേയവാദിയോപോലും, അതിൻെറ പരിധിക്കു പുറത്തല്ല.

മറെറാരു സിസ്ററർ: സാക്ഷാത്കാരത്തോടെ എല്ലാ പ്രശ്നങ്ങളും പരിഹരിക്കപ്പെടുമോ ?

സ്വാമി: ഉവ്വു്. സാക്ഷാത്കാരം നേടിയ ആളെ സംബന്ധിച്ചിടത്തോളം മററുള്ളവർ തങ്ങളുടെ പ്രശ്നങ്ങൾ അയാളുടെ മുമ്പിൽ അവതരിപ്പിക്കയും, അയാൾ ആ പ്രശ്നങ്ങളെ സ്വന്തം പ്രശ്നങ്ങളായി പരിഗണിച്ച് അവരെ സഹായിക്കാൻ ശ്രമിക്കയും ചെയ്യാം. ശ്രീരാമകൃഷ്ണൻ പറയുന്നു: ഒരപ്പം ചുടാൻ കാരയിൽ ഇടുമ്പോൾ, ഒരു സീല്ക്കാരമുണ്ടാവും. ശരിയായി ചുട്ടുകഴിഞ്ഞാൽ ആ ശബ്ദം നിലയ്ക്കും. എന്നാൽ മറെറാരപ്പം ഇടുമ്പോൾ വീണ്ടും സീല്ക്കാരം

കേൾക്കും. അതും ശരിയായി ചുട്ടുകഴിഞ്ഞാൽ ശബ്ദം നിലയ്ക്കും, അങ്ങനെ തുടരും.

സിസ്ററർ: അതെനിക്കു വിശ്വസിക്കാൻ കഴിയുന്നില്ല. എല്ലാം സ്വീകരിക്കയും, കണ്ണുകൾ അടയ്ക്കുകയും ചെയ്താൽ, പിന്നീട് പ്രശ്നമൊന്നുമില്ല. അത് തർക്കശാസ്ത്രമാണ്.

സ്വാമി: അത് എല്ലാം സ്വീകരിക്കലല്ല. ഹൃദയം നിറയുമ്പോൾ, എല്ലാ പ്രശ്നങ്ങളും അവസാനിക്കുന്നു. ലോകത്തിലെ എല്ലാ പ്രശ്നങ്ങളും തീരുമാനിച്ചുകഴിഞ്ഞ്, ഈശ്വരനെ സാക്ഷാത്കരിക്കാമെന്നു വിചാരിക്കയാണെങ്കിൽ, അതൊരിക്കലും സംഭവിക്കാൻ പോകുന്നില്ല. (ചിരി)

ഇക്കാര്യത്തിൽ പ്രസക്തമായ ഒരു സംസ്കൃതശ്ലോകമുണ്ട്.

യ ഇച്ഛതി ഹരിം സ്മർത്തും വ്യാപാരാന്തഗതൈരപി
സമുദ്രേ ശാന്തകല്ലോലേ സ്നാതുമിച്ഛതി ദുർമതിഃ.

'എല്ലാ ലൗകികപ്രശ്നങ്ങളും അവസാനിച്ചതിനുശേഷം ഈശ്വരനെ സ്മരിക്കാമെന്നു (സാക്ഷാത്കരിക്കാമെന്നു) കരുതുന്നയാൾ സമുദ്രത്തിലെ തിരകളെല്ലാം അടങ്ങിയതിനുശേഷം കുളിക്കാമെന്നു കരുതുന്ന വിഡ്ഢിയെപ്പോലെയാണ്.'

യുക്തിയുക്തമായ മറെറാരു പരിഗണനയുംകൂടിയുണ്ട്. ലോകമെന്നതു് നന്മയും തിന്മയും നിറഞ്ഞതാണ്. അതങ്ങനെതന്നെ തുടരുകയും ചെയ്യും. ഒരു ഗുണപൂർണ്ണനായ മനുഷ്യൻ ഉണ്ടാവാം; എന്നാൽ പൂർണ്ണഗുണമായ ലോകം ഉണ്ടാവില്ല, കൂടുതൽ ജനങ്ങൾ സാന്മാർഗ്ഗികരും ആദ്ധ്യാത്മികരും ആയാൽ ലോകം അല്പംകൂടി നന്നാകും. ഇന്ന് പൊതുവേ ആദ്ധ്യാത്മികവിശപ്പ് അനുഭവപ്പെടുന്നുണ്ട്: നാസ്തികത്വവും ലൗകികത്വവും എവിടേയും ഇല്ലെന്നല്ല. അതു് ധാരാളമുണ്ട്. കൂടുതൽ നല്ല ലോകത്തിനുവേണ്ടിയുള്ള സംഘർഷമാണ് ഇന്നത്തെ പ്രതിസന്ധിക്കു കാരണം. നാമെല്ലാം, സന്ന്യാസിമാരും, സന്ന്യാസിനിമാരും, സാധാരണക്കാരും ഒരുപോലെ, ഈ പ്രതിസന്ധിയിൽ അകപ്പെട്ടവരാണ്. ലോകത്തെ കൂടുതൽ നന്നാക്കണമെന്നുണ്ടെങ്കിൽ, നാംതന്നെ പ്രതിസന്ധിയിൽപ്പെട്ടുപോകരുത്. നാം ആ പ്രതിസന്ധി നമ്മുടെ ഉള്ളിൽ ഇല്ലാതാക്കുകയും, അതിനെ നേരിടാൻ ലോകത്തെ സഹായിക്കയുമാണ് വേണ്ടതു്. ആരും ശോകാന്തനാടകം (ട്രാജഡി) ജീവിക്കാൻ ആഗ്രഹിക്കുന്നില്ല. അരങ്ങത്തു് ശോകാന്തനാടകം കാണാം; വെള്ളിത്തിരയിലും കാണാം; സാഹിത്യത്തിൽ വായിക്കാം. അതൊക്കെ നമുക്കിഷ്ടമാണ്. നാം ശോകാന്തനാടകമായ ജീവിതത്തിൻെറ കുരുക്കുകളിൽപ്പെട്ടുപോകുമ്പോൾ, നമ്മളെ വലിച്ചു പുറത്തെടുക്കാൻ വേറെ ആരെങ്കിലും വേണ്ടിവരും. എന്നാൽ പുറത്തു കടന്നാൽ, നാം സംശുദ്ധരും കരുണാമയരും മനുഷ്യത്വമുള്ളവരും ആകും. പ്രതിസന്ധി

യിലും ശോകാന്തനാടകജീവിതത്തിൽ നിന്നു കഠിനയത്നത്തി ലൂടെ പുറത്തുവരാനുള്ള കഴിവുണ്ടാകുമ്പോഠം മാത്രമേ നമുക്കു് മററുള്ള വരെ സഹായിക്കാനാവൂ. ഞാൻ മുമ്പു പറഞ്ഞതുപോലെ നീന്താൻ അറിയുന്നവനു മാത്രമേ മുങ്ങിമരിക്കുന്നവനെ രക്ഷിക്കാനാവൂ.

സിസ്റ്റർ: ഞങ്ങഠം കാത്തോലിക്കു് കാമ്മലൈററു് കോൺ വെൻറിലുള്ളവരാണു്. അതിൻെറ ജീവിതം അതിൻേറതു മാത്രവു മാണു്. അതു് ലോകത്തിലെ പ്രതിസന്ധിയിലും പ്രശ്നങ്ങളിലും നിന്നു് പൂർണ്ണമായും മുറിഞ്ഞുമാറിയിരിക്കുന്നു. കോൺവെൻറു് ഒരു വഞ്ചിയാണെങ്കിൽ, ലോകം ഒരു കടൽപോലെയാകുന്നു. കടലില്ലെ ങ്കിൽ വഞ്ചിയെന്തിനു് ? അപ്പോഠം വഞ്ചികൊണ്ടു് യാതൊരു പ്രയോജനവുമില്ലെന്നു് എനിക്കു തോന്നുന്നു.

സ്വാമി: വെള്ളത്തിൽ പൊന്തിക്കിടക്കുന്ന വള്ളം ഉടയുക യും മുങ്ങുകയും ചെയ്ത വള്ളത്തെക്കാഠം അധികം സ്വീകാര്യം. നിങ്ങ ളുടെ കോൺവെൻറു് ജീവിതം ബാഹ്യലോകത്തിലെ പ്രതിസന്ധിയു മായി യാതൊരു ബന്ധവുമില്ലാത്തതല്ല. തങ്ങളിൽത്തന്നെ അദ്ധ്യാത്മ ബോധപ്രകാശം വികസിപ്പിക്കുന്തോറും നിങ്ങഠം ചുററുമുള്ള അന്ധ കാരം നീക്കാൻ സഹായിക്കയാണു്. അതു് ലോകത്തിനുവേണ്ടിയുള്ള വളരെ ഭാരിച്ച പ്രവത്തനവുമാണു്. ഒരു സ്ഥലത്തു് ഉറച്ചുനില്ക്കുന്ന വി ളക്കുമാടം കടലിൽ യാത്രചെയ്യുന്ന കപ്പലുകഠംക്കു് വലിയ സേവ നം നല്കുന്നുണ്ടു്. സുരക്ഷിതമായി തുറമുഖത്തെത്താൻ അതു വഴികാ ട്ടുന്നു. വിളക്കുമാടം സ്വയം കടലിൽ മുങ്ങിപ്പോയാൽ, ഇത്തരം സേ വനം എങ്ങനെ നല്കും ? 'നിങ്ങഠം ലോകത്തിൻെറ പ്രകാശമാകുന്നു' എന്ന യേശുശാസനത്തിൻെറ അത്ഥം അതാണു്. എന്നാൽ പ്രകാ ശംതന്നെ അന്ധകാരത്തിൽപ്പെട്ടുപോയാലോ, അന്ധകാരം എത്ര കഠോരമായിരിക്കും ! അതുകൊണ്ടു് സന്ന്യാസിമാരും സന്ന്യാസി നിമാരും, ഇവിടെയുള്ള എല്ലാവരും, തമ്മിലുള്ള ഈശ്വരപ്രകാശം അഭിവ്യക്തമാക്കാൻ ശ്രമിക്കുന്നതു് ഏററവും നന്നായിരിക്കും. സെൻറു് ജോണിൻെറ സുവിശേഷം മനോഹരമായി വിവരിക്കുന്ന തുപോലെ, 'ആ പ്രകാശം ലോകത്തിലേയ്ക്കുവരുന്ന എല്ലാ ആത്മാ ക്കളേയും പ്രകാശിപ്പിക്കുന്നു.' ആ ദിവ്യപ്രകാശബോധത്തോടെ, വിശിഷ്ടമായ രീതിയിൽ, ലോകത്തെ സേവിക്കുക. നിങ്ങഠംക്കേ വക്കും എൻെറ സ്നേഹവും ഭാവുകങ്ങളും.

മററൊരു സിസ്റ്റർ: ഞങ്ങളുടെ അതിഥിയായി താമസിക്ക യും, ഞങ്ങളുടെ ചോദ്യങ്ങഠംക്കു് ഉജ്ജ്വലമായ ഉത്തരങ്ങഠം നല്കുകയും ചെയ്തതിനു് ഈ കോൺവെൻറിലെ എല്ലാ സഹോദരിമാരുടേയും പേരിൽ ഞാൻ സ്വാമിക്കു് ഹൃദയംഗമമായ നന്ദി അറിയിക്കട്ടെ. ഞങ്ങളുടെ ചോദ്യങ്ങഠം ഇംഗ്ലീഷിലേയ്ക്കും സ്വാമിയുടെ ഉത്തരങ്ങഠം ഡച്ചിലേയ്ക്കും തജ്ജിമ ചെയ്തതിനു് പ്രൊഫസർ യോ വാൻ ഓഷോ വനോടും പത്നി ഹമ്മയോടും ഞങ്ങഠം കൃതജ്ഞരാണു്.

# 20

# ഈശ്വരകൃപ

1. ഉപക്രമം

ഈ സായാഹ്നത്തിൽ, ഞാൻ ഈശ്വരകൃപയെപ്പററി സംസാരിക്കാം. ക്രിസ്തുമതത്തിലും ഹിന്ദുമതത്തിലും, ഇസ്ലാമിലും, മഹായാനബുദ്ധമതത്തിന്റെ ഒരു ശാഖയിലും വളരെ പ്രാധാന്യമുള്ള ഒരു വിഷയമാണിതു്. ഈ മതങ്ങളെല്ലാം ആത്യന്തികമായ ആദ്ധ്യാത്മികവികാസത്തിന്റേയും പൂർത്തീകരണത്തിന്റേയും രൂപത്തിൽ ഈശ്വരകൃപയാണു് ഉപദേശിക്കുന്നതു്. ന്യൂ ടെസ്റ്റമെൻറിൽ ഈ പ്രസ്താവന നാം കാണുന്നു (ജോൺ, 1, 17): 'നിയമം നല്കിയതു് മോസസ് ആണു്; എന്നാൽ കൃപയും സത്യവും വന്നതു് യേശുക്രിസ്തുവിൽനിന്നാണു്.' അതൊരു മനോഹരമായ ആശയമാണു്. നമുക്കു് കൃപയും സ്നേഹവും വേണം; നിയമവും വേണം. ഈ രണ്ടുപക്ഷങ്ങളും ഭഗവദ്ഗീതയിലെ യോഗതത്ത്വശാസ്ത്രത്തിൽ അടങ്ങുന്നു. ആ മഹാഗ്രന്ഥം ഒരു പൂർണ്ണജീവിതതത്ത്വശാസ്ത്രമാണു് പ്രതിപാദിക്കുന്നതു്. നാമതു് എത്രയധികം മനസ്സിലാക്കുമോ, അത്രയധികം മാനവജീവിതമെന്നു പറയപ്പെടുന്ന വ്യാമിശ്രമായ പ്രതിഭാസത്തിൽ നമുക്കു് അന്തർദൃഷ്ടിയും ഗ്രാഹ്യവും ഉണ്ടാകും.

നാം ജീവിതം ആരംഭിക്കുന്നതു് ഈശ്വരബോധത്തോടെയല്ല, ബാഹ്യലോകത്തെപ്പററിയുള്ള ഒരു ബോധത്തോടെയാണു്. ഈശ്വരബോധം വരുന്നതു് പിന്നീടാണു്. ഭഗവദ്ഗീത ജീവിതത്തിന്റെ മതേതരവും ആദ്ധ്യാത്മികവുമായ പക്ഷങ്ങളെപ്പററിയുള്ള തത്ത്വശാസ്ത്രം ഉപദേശിക്കുന്നുണ്ടു്. മനുഷ്യരേയും വസ്തുക്കളേയും കൈകാര്യം ചെയ്യുന്നവർക്കും, അവയാൽ കൈകാര്യം ചെയ്യപ്പെടുന്നവർക്കും, ഈശ്വരബോധം വികസിച്ചവർക്കും, ഈശ്വരസ്നേഹത്തോടു് പ്രതികരിക്കുന്നവർക്കും ഒരുപോലെ സംഗതമായ ഒരു തത്ത്വശാസ്ത്രമാണതു്. അതുകൊണ്ടു് ഗീതയിലെ തത്ത്വശാസ്ത്രം എല്ലാ ജനങ്ങൾക്കും വേണ്ടിയുള്ളതാണു്

---

* പടിഞ്ഞാറൻ ആസ്ട്രേലിയയിലെ പേർത്ത് നഗരത്തിലുള്ള ബീക്കോൺ യോഗ സെൻടറിൽ (ശിവാനന്ദ ആശ്രമത്തിൽ) വെച്ച് 1978 ജൂൺ 20-ാം നു നടത്തിയ പ്രഭാഷണത്തിന്റെ അടിസ്ഥാനത്തിൽ.

## 2. ആദ്ധ്യാത്മികജീവിതഘട്ടങ്ങൾ

ഈ വീക്ഷണത്തിൽ, ഗീതയിലെ എഴുനൂറുശ്ലോകങ്ങളെ രണ്ടു ഭാഗങ്ങളാക്കാം. ഒരു ഭാഗം മനുഷ്യന്റെ ബാഹ്യമായ ഒരു സാമൂഹികപരിതഃസ്ഥിതിബോധത്തെ സംബന്ധിക്കുന്നതാണ്. ഈ ബാഹ്യപരിതഃസ്ഥിതിയുടെ വെല്ലുവിളിയെ മനുഷ്യന്റെ വളർച്ചയ്ക്കും സമൂഹത്തിന്റെ തന്നെ ക്ഷേമത്തിനുംവേണ്ടി എങ്ങനെ കൈകാര്യം ചെയ്യാം ? ഇതിനു രണ്ടുപക്ഷമുണ്ട്. ഒന്നാമതായി, സ്വാശ്രയവും സ്വപ്രയത്നവും. ഇതിനെ പുരുഷകാരമെന്നു പറയുന്നു. രണ്ടാമതായി മററു മനുഷ്യരോട് സഹകരിക്കയും അവരുടെ സഹായം തേടുകയുമാണ്.

ഗീതയുടെ മറേറ ഭാഗം മനുഷ്യജീവിതത്തിന്റെ ആദ്ധ്യാത്മികമാനത്തെ സംബന്ധിക്കുന്നതാണ്. ഇന്ദ്രിയലോകത്തേയും ഇന്ദ്രിയബദ്ധ മനുഷ്യനേയും അതിവർത്തിക്കുന്ന എന്തോ ഒന്നിനെ സംബന്ധിച്ചുള്ള മങ്ങിയ ഒരു ബോധം, ഇംഗ്ലീഷ് കവി വേർഡ്സ്വർത്തിന്റെ ഭാഷയിൽ 'ഇൻടിമേഷൻസ് ഓഫ് ഇമ്മോർട്ടാലിററി' 'അമൃതത്വത്തിന്റെ സൂചന' ഉണ്ടാകുന്നു. എന്നാൽ നാം ശരിയായ ആദ്ധ്യാത്മികപ്രതിബദ്ധതയോ ശുദ്ധമായ ദിവ്യസമർപ്പണമോ ഉള്ളവരല്ല. നാം ആദ്ധ്യാത്മിക രംഗത്തെ വെറും തുടക്കക്കാർ, ആദ്ധ്യാത്മികജീവിതത്തിൽ പ്രവേശിക്കാനാഗ്രഹിക്കുന്നവർ. നാം ഈശ്വരബോധം നേടാൻ ശ്രമിക്കുന്നു. നമുക്ക് കൂടുതൽ കൂടുതൽ ആദ്ധ്യാത്മികശക്തി നേടാനുണ്ട്. ഇവിടെയും സ്വാശ്രയവും സ്വപ്രയത്നവുംതന്നെ പ്രധാനമായും നമ്മുടെ ബലം. എന്നാൽ സാവധാനം, നാം ദിവ്യവിശ്വാസത്തിൽ ആമഗ്നരാകും.

ഇനിയങ്ങോട്ട്, ജീവിതം മനുഷ്യനും ഈശ്വരനും ചേർന്നുള്ള പങ്കാളിത്തമാണ്. ആദ്ധ്യാത്മികപുരോഗതി മനുഷ്യജീവിതത്തിൽ ഈശ്വരൻ പ്രധാന പങ്കാളിയാകുന്നതിന്റെ ലക്ഷണമാണ്. അതിലൂടെ മനുഷ്യൻ ആദ്ധ്യാത്മികശക്തി നേടുകയും കൂടുതൽ കൂടുതൽ ആദ്ധ്യാത്മിക സമ്പന്നതയും ഉദാത്തതയും അനുഭവിക്കയും ചെയ്യുന്നു. റിസർവ്വ് ബാങ്കുമായി ബന്ധപ്പെടുമ്പോഴാം ഒരു ബാങ്ക് കൂടുതൽ സാമ്പത്തികഭദ്രത നേടുംപോലെയാണിതു്. മനുഷ്യന്റെ പരിമിതമായ ജീവിതം ആന്തരികമായ ആദ്ധ്യാത്മികതയുടെ ഉത്തരവാദിത്വത്തിൽ വരികയാണപ്പോഴാം. അങ്ങനെ അടിവെച്ചടിവെച്ചു മുന്നേറി അവസാനം അവൻ സ്വപ്രയത്നങ്ങളെല്ലാം ഉപേക്ഷിച്ച് ഈശ്വരനെ ശരണം പ്രാപിക്കുന്നു. ദക്ഷിണേന്ത്യയിലെ വൈഷ്ണവ–മതശാസ്ത്രം ഈ രണ്ടു ഘട്ടങ്ങളേയും പുരുഷകാരമെന്നും കൃപ അഥവാ ശരണാഗതിയെന്നും പേർ നല്കി വിവരിക്കുന്നുണ്ട്. ആദ്യത്തേതു് കുട്ടിക്കുരങ്ങിന്റെ മാർഗ്ഗവും, രണ്ടാമത്തേതു് പൂച്ചക്കുഞ്ഞിന്റെ മാർഗ്ഗവുമത്രേ. കുട്ടിക്കുരങ്ങ് സ്വന്തം ബലത്തിൽ അമ്മയെ കെട്ടിപിടിച്ചുകിട

ക്കുന്നു. എന്നാൽ പൂച്ചക്കുട്ടി 'മ്യാവൂ മ്യാവൂ' എന്നു കരയുകയേയുള്ളു. തള്ളപ്പൂച്ച പല്ലുകൾക്കിടയിൽ കടിച്ചുപിടിച്ച് കുഞ്ഞിനെ എടുത്തു കൊണ്ടുപോകണം.

വിശാലമായിപ്പറഞ്ഞാൽ മനുഷ്യന്റെ ആദ്ധ്യാത്മികപുരോഗതിയിലെ രണ്ടു ഘട്ടങ്ങളാണിവ. മുൻപറഞ്ഞ നാലുമതങ്ങളിലും ഇവയുണ്ട്. ചിലപ്പോൾ രണ്ടിന്റേയും മദ്ധ്യത്തിൽ ഒരു ഘട്ടവും ഉണ്ടാവാം, ഈ വിഷമം ഗീതയിലെപ്പോലെ സ്പഷ്ടമായി പ്രതിപാദിച്ചിട്ടുള്ള മറ്റൊരു ഗ്രന്ഥമില്ല. മേൽപ്പറഞ്ഞ മൂന്നു ഘട്ടങ്ങളും അവയുടെ എല്ലാ പരസ്പരബന്ധങ്ങളോടുംകൂടി ഗീതയിൽ കാണാം.

3. പുരുഷകാരവും കൃപയും

ആരംഭത്തിൽ നാം സാമൂഹ്യസാന്മാർഗ്ഗിക വ്യവസ്ഥയുടെ ഉള്ളിൽ സ്വഭാവം വികസിപ്പിക്കാൻ ശ്രമിക്കുന്നു. ഈ വ്യവസ്ഥയ്ക്ക് മോസസ് നിയമമെന്നും, വേദാന്തം ധർമ്മമെന്നും പേർ നല്കുന്നു. ഇതു് ഒരു സങ്കുചിത വർഗ്ഗീയപരിതഃസ്ഥിതിയിലോ വിശാലമായ ദേശീയ പരിതഃസ്ഥിതിയിലോ ആവാം. ഈ പരിശീലനം സാന്മാർഗ്ഗികഗുണങ്ങളും ഭംഗികളും വളർത്തുന്നു. നമ്മുടെ 'അഹ'ത്തിന്റെ പരിമിതികളേയും ജൈവസീമകളേയും ലംഘിച്ച് നമ്മളെ മനുഷ്യരാക്കുന്നു. ഈ സ്വപ്രയത്നഘട്ടത്തിൽ നാം നമ്മെത്തന്നെ അതിവർത്തിക്കും. 'നമുക്ക് നമ്മുടെ മുകളിൽത്തന്നെ ഉറച്ചുനില്ക്കാൻ വയ്യെങ്കിൽ, കഷ്ടം!, എത്ര പാവമാണീ മനുഷ്യൻ!' എന്നു് ഇംഗ്ലീഷ്കവി വേഡ്സ്‌വർത്ത് പാടിയിരുന്നു. ഈ ഘട്ടത്തിലാണു് ഇന്ദ്രിയനിലവാരത്തിനു മുകളിൽ സർവ്വാതിവർത്തിയായ സത്യത്തെ നാം തിരിച്ചറിയാൻ തുടങ്ങുന്നതു്. സാന്മാർഗ്ഗികനിലവാരത്തിനു മുകളിലുള്ള ആദ്ധ്യാത്മികജീവിതത്തിനുവേണ്ടിയുള്ള ബോധപൂർവ്വമായ പരിശ്രമത്തിന്റെ ആരംഭമാണതു്. അപ്പോൾ ഈശ്വരകൃപയുടെ മന്ദാനിലൻ വീശിത്തുടങ്ങുന്നു. സ്വപ്രയത്നത്തിന്റെ സന്ദർഭത്തിൽത്തന്നെ അതു് അനുഭവപ്പെടും. പലപ്പോഴും നാം അതു പരിഗണിക്കയേയില്ല. ആ മനോഭാവം ദോഷകരമല്ലെന്നു് ഭഗവദ്ഗീത ഉറപ്പു നല്കുന്നുണ്ടു്. സ്വാശ്രയശീലരാകുക. അതു നല്ലതാണു്. അതു് സ്വാഗതാർഹവും ആവശ്യവുമാണു്. ഈ സ്വാശ്രയം അഥവാ പുരുഷകാരം ആവശ്യമാണെന്നു് ഗീത സിദ്ധാന്തിക്കുന്നു. എന്തുകൊണ്ടു് അതു് പ്രയോജനകരമാണെന്നും, ഏതു ഘട്ടത്തിൽ അതിനെ ത്യജിച്ച് പൂർണ്ണമായും ഈശ്വരകൃപയെ ആശ്രയിക്കണമെന്നും ഗീത ചൂണ്ടിക്കാണിക്കുന്നുണ്ടു്.

സ്വാശ്രയത്തിലുള്ള ഈ ഊന്നൽ യേശുവിന്റെ ഉപദേശത്തിൽ ശക്തമായി പ്രകടമാകുന്നുണ്ടു്:

ചോദിക്കുവിൻ; അതു നിങ്ങൾ കണ്ടുപിടിക്കും; അന്വേഷിക്കുവിൻ; അതു നിങ്ങൾ കാണും. മുട്ടുവിൻ; നിങ്ങൾക്കുവേണ്ടി അതു തുറക്കപ്പെടും.

ചോദിക്കുന്നവനു ലഭിക്കും; അന്വേഷിക്കുന്നവൻ കാണും; ആരു മുട്ടുന്നുവോ അവനു തുറന്നുകൊടുക്കപ്പെടും!

4. **ആദ്ധ്യാത്മികത്വം മാനവജീവിതത്തിലാസകലം വ്യാപിക്കുന്നു.**

നാം എപ്പോഴാണ് ആദ്ധ്യാത്മികജീവിതം തുടങ്ങുക ? എന്നു നാം ചോദിക്കുന്നു. ആ ചോദ്യത്തിനു് ഗീതയുടേയും ഉപനിഷത്തുകളുടേയും ഉത്തരമിതാണ്: 'ചെറുപ്പത്തിൽത്തന്നെ, ശരീരത്തിനു ശക്തിയുള്ളപ്പോൾ, മനസ്സ് വാർദ്ധക്യമേശാതെ ഊർജ്ജസ്വലമായിരിക്കുമ്പോൾ.' എന്നാൽ പാരലൗകികഭക്തിയുടെ ഉത്തരം തുലോം വ്യത്യസ്തമായിരിക്കും. അതു പറയും: 'ചെറുപ്പത്തിൽ ഇന്ദ്രിയസുഖങ്ങൾ നന്നായി അനുഭവിക്കൂ. മതത്തെപ്പററി ചിന്തിക്കാൻ വാർദ്ധക്യം വരട്ടെ. ശരീരം ക്ഷീണിച്ച് ലൗകികസുഖങ്ങൾക്ക് അനർഹമാകുമ്പോൾ, പാരലൗകിക സാദ്ധ്യതകളെപ്പററി ചിന്തിച്ചാൽ മതി' എന്നു്.

എന്നാൽ വേദാന്തതത്ത്വശാസ്ത്രം കർമ്മവും ധ്യാനവും തമ്മിൽ, പ്രവർത്തനവും ഈശ്വരസേവയും തമ്മിൽ, മതേതരവും മതപരവും തമ്മിൽ പാലമിട്ടു കൂട്ടിയിണക്കുന്നു. ഈ തത്ത്വശാസ്ത്രമാണ് സ്വാമി വിവേകാനന്ദൻ, കിഴക്കും പടിഞ്ഞാറും ദേശങ്ങളിൽ ഒരുപോലെ പത്തൊമ്പതാം നൂററാണ്ടിൻെറ അവസാനത്തിൽ പ്രഖ്യാപിച്ചതു്. ആ ഉപദേശത്തിൻെറ ഐക്യദർശനത്തിന്മേൽ പ്രകാശം പരത്തിക്കൊണ്ടു് സിസ്ററർ നിവേദിത (മിസ് മാർഗററ് നോബിൾ) ഇങ്ങനെ എഴുതി (ഔവർ മാസ്ററർ ആൻഡ് ഹിസ് മെസ്സേജ്, കംപ്ലീററ് വർക്ക്സ് ഓഫ് സ്വാമി വിവേകാനന്ദ, വാല്യം 1, പു. xv):

> 'ഇതാണ് നമ്മുടെ ഗുരുവിൻെറ ജീവിതത്തിനു് മകുടംചാർത്തുന്ന അർത്ഥം നല്കുന്നതു്. ഇവിടെ അദ്ദേഹം പൂർവ്വ-പശ്ചിമങ്ങളുടേയും ഭൂത-ഭാവികളുടേയും സംയോഗബിന്ദുവാകുന്നു. അനേകവും ഏകവും ഒരേ സത്യമാണെങ്കിൽ, ആരാധനയുടെ എല്ലാരീതികളും മാത്രമല്ല, എല്ലാ കർമ്മരീതികളും എല്ലാ സംഘർഷരീതികളും, എല്ലാ സർഗ്ഗരീതികളും സാക്ഷാത്കാരത്തിൻെറ മാർഗ്ഗങ്ങളാകുന്നു. ഇനിയങ്ങോട്ട്, മതപരവും മതേതരവും തമ്മിൽ വ്യത്യാസമില്ല. വേല ചെയ്യുകയെന്നാൽ പ്രാർത്ഥിക്കയാണ്. ആക്രമിച്ചു വിജയിക്കുകയെന്നാൽ ത്യജിക്കയാണ്. ജീവിതംതന്നെ ആണ് മതം. നേടുകയും വെച്ചു സൂക്ഷിക്കുകയും, ഉപേക്ഷിക്കുകയും വിടുകയും പോലെതന്നെ സുദൃഢമായ നിഷ്ഠയാകുന്നു.

ഈ സാക്ഷാത്കാരമാണ് വിവേകാനന്ദനെ ജ്ഞാനഭക്തികളിൽനിന്നും വിച്ഛിന്നമാകാത്തതും, മറിച്ച് അവയെ അഭിവ്യഞ്ജിപ്പിക്കുന്നതും, നിസ്സംഗവുമായ കർമ്മത്തിന്റെ മഹാനായ ആചാര്യനാക്കിത്തീർത്തിട്ടുള്ളത്. അദ്ദേഹത്തിന്, പണിശാലയും പഠന മുറിയും, പാടവും കൊയ്ത്തുകളവും, സന്ന്യാസിയുടെ ധ്യാനമുറിയോ അമ്പലനടയോപോലെ, ഈശ്വരദർശനത്തിനുള്ള ശരിയായ സ്ഥലങ്ങളാണ്. മാനവസേവനവും ഈശ്വരപൂജയും തമ്മിലും, പൗരുഷവും വിശ്വാസവും തമ്മിലും, സദാചാരവും ആദ്ധ്യാത്മികതയും തമ്മിലും, അദ്ദേഹത്തിന്ന വ്യത്യാസമില്ല.'

ഈ സമന്വിതതത്ത്വശാസ്ത്രം, ഭാവിലോകത്തിലെ സ്ത്രീപുരുഷന്മാരെ സംബന്ധിച്ചിടത്തോളം, അവർ ആസ്തികരോ നാസ്തികരോ, വിശ്വാസികളോ അജ്ഞേയവാദികളോ ആകട്ടെ, എത്രമാത്രം അർത്ഥവത്താണെന്ന കാണിക്കുന്നതിന്, സ്വാമി വിവേകാനന്ദൻ 1896 ൽ ലണ്ടനിൽവെച്ച നടത്തിയ ദി നെസസിററി ഓഫ് റിലിജിയൻ എന്ന പ്രസംഗത്തിലെ പ്രവചനസ്വഭാവമുള്ള ഒരു ഹൃദ്യമായ ഭാഗം ഉദ്ധരിക്കയേ വേണ്ടൂ. (കംപ്ലീററ് വർക്സ്, വാള്യം II, പത്താംപതിപ്പ്, പു. 67, 68):

'മനുഷ്യന്റെ മനസ്സ് വിശാലമാകുമ്പോൾ, അവന്റെ ആദ്ധ്യാത്മികപ്രവർത്തനങ്ങളും വിശാലമാകും. ഇപ്പോൾത്തന്നെ ഒരാൾ രേഖപ്പെടുത്തുന്ന ആശയങ്ങൾ ലോകത്തിലെ എല്ലാ മൂലകളിലും ചെന്നെത്തുന്നുണ്ട്, ഭൗതികോപകരണങ്ങൾകൊണ്ടു തന്നെ മുഴുവൻ ലോകവുമായി സമ്പർക്കപ്പെടുന്നു. അതുകൊണ്ട് ഭാവിമതം സാർവ്വജനീനമായേതീരൂ.'

'ഭാവിയിലെ മതാദർശങ്ങൾ ലോകത്തിലുള്ള നല്ലതും മഹത്തുമായ സർവ്വവും ഉൾക്കൊള്ളണം. മാത്രമല്ല, ഭാവിവികാസത്തിനുവേണ്ടി അനന്തസാദ്ധ്യതകളും ഉണ്ടാകണം. നന്നായിരുന്നതെല്ലാം സംരക്ഷിക്കപ്പെടണം, ആ ഭണ്ഡാഗാരത്തിൽ ഇനിയും കൂട്ടിവെയ്ക്കാനുള്ള സൗകര്യവും ഉണ്ടാകണം. മതങ്ങൾ ഒന്നും നിരാകരിക്കാതെ എല്ലാം സ്വീകരിക്കുന്നതാവണം. ഒരു മതത്തിലെ ഈശ്വരനെ സംബന്ധിച്ച ആശയം വിഭിന്നമായതുകൊണ്ട് അതിനെ മാററിനിർത്തിക്കൂടാ. എന്റെ ജീവിതത്തിൽ ഞാൻ ധാരാളം ആദ്ധ്യാത്മികവ്യക്തികളെ കണ്ടിട്ടുണ്ട്. അവർ നാം വിശ്വസിക്കുന്ന അർത്ഥത്തിലുള്ള ഈശ്വരനിൽ വിശ്വസിക്കുന്നവരല്ല. ഒരുപക്ഷേ, നമുക്ക് ഒരിക്കലും സാധിക്കാത്തതിനേക്കാൾ കൂടുതലായി അവർ ഈശ്വരനെ മനസ്സിലാക്കുന്നുണ്ടാവാം. സാകാരദൈവം, നിരാകാരദൈവം, അനന്ത

ചൈതന്യം, സാമ്രാജ്യികധർമ്മം മാതൃകാമനുഷ്യൻ - എന്നിങ്ങനെയുള്ള എല്ലാ ആശയങ്ങളും മതനിർവ്വചനത്തിൽ വരണം. മതങ്ങൾ ഇപ്രകാരം വിശാലമാകുമ്പോൾ, നന്മചെയ്യാനുള്ള അവയുടെ കഴിവു് നൂറിരട്ടി വർദ്ധിക്കും. ഏറെ ശക്തിയുള്ള മതങ്ങൾ ലോകത്തിനു് നന്മയെക്കാൾ കൂടുതൽ ദ്രോഹമേ ചെയ്തിട്ടുള്ളു. അവയുടെ സങ്കുചിതത്വവും പരിമിതത്വവുമാണതിനു കാരണം

...മതപരമായ ആശയങ്ങൾ സാർവലൗകികമാകണം: വിശാലങ്ങളും അനന്തങ്ങളും ആകണം. അപ്പോൾ മാത്രമേ മതപ്രവർത്തനം പൂർണ്ണമാകൂ. മതശക്തി ലോകത്തിൽ പ്രകടമായിത്തുടങ്ങിയിട്ടേയുള്ളൂ. ലോകത്തിൽ മതങ്ങളും ആദ്ധ്യാത്മികാശയങ്ങളും നശിച്ചുപോകുന്നതായി കേട്ടിട്ടുണ്ടു്. എന്നാൽ എനിക്കു തോന്നുന്നതു് അവ വളരാൻ തുടങ്ങിയിട്ടേയുള്ളൂ എന്നാണു്. വിശാലവും ശുദ്ധവുമായ മതശക്തി മാനവജീവിതത്തിൽ വ്യാപിക്കാൻ പോകുകയാണു്. മതം ചുരുക്കം ചിലരുടേയോ ഒരു പുരോഹിതസംഘത്തിന്റെയോ കയ്യിലായിരുന്നിടത്തോളംകാലം മാത്രം അതു് പള്ളികളിലും ക്ഷേത്രങ്ങളിലും പുസ്തകങ്ങളിലും വിശ്വാസപ്രമാണങ്ങളിലും മതചടങ്ങുകളിലും ബിംബങ്ങളിലും മാത്രം ആയിരുന്നു. എന്നാൽ നാം സത്യവും, ആദ്ധ്യാത്മികവും സാർവ്വലൗകികവുമായ ആശയം സ്വീകരിക്കുമ്പോൾ, അപ്പോൾ മാത്രമേ മതം യഥാർത്ഥവും സജീവവും ആയിത്തീരൂ; നമ്മുടെ ഓരോ ചലനത്തിലും അതു പ്രകടമാകും; നമ്മുടെ സമൂഹത്തിന്റെ ഓരോ രോമകൂപത്തിലും അതു പാഞ്ഞുകയറും; മുമ്പെന്നത്തേക്കാളും കൂടുതൽ നന്മയ്ക്കുള്ള അനന്തശക്തി ഉൾക്കൊള്ളും.'

വേദാന്തമനുസരിച്ചു്, ആദ്ധ്യാത്മികജീവിതം മനുഷ്യജീവിതത്തെ മുഴുവൻ ഉൾക്കൊള്ളുന്നുണ്ടു്. മനുഷ്യൻ തന്റെ ജീവിതത്തിന്റെ ഒരേയൊരു പ്രവർത്തകനായിരിക്കുന്നതും, ഈശ്വരനെ പങ്കുചേർക്കാത്തതും ആയ ലൗകികരംഗത്തുപോലും അതങ്ങനെയാണു്.

### 5. പുരുഷകാരം: ശിശുവികാസത്തിലതിന്റെ പ്രാധാന്യം

നാം ശിശുവിനെ സ്വാശ്രയത്വം പഠിപ്പിക്കുന്നുണ്ടല്ലോ. ശാരീരികവും മാനസികവും ആദ്ധ്യാത്മികവുമായ ശക്തി വികസിപ്പിക്കാനും 'അഹം' നിർമ്മിച്ചെടുക്കാനും നാം അതിനെ പഠിപ്പിക്കുന്നു.

ആ പ്രായത്തിൽ ശരണാഗതിയുടെ ഉന്നതതത്ത്വശാസ്ത്രം പഠിപ്പിക്കുവാൻ സാദ്ധ്യമല്ല. വാസ്തവത്തിൽ അതിന്റെ ജീവിതം ആരംഭിന്നതു് പൂർണ്ണമായും പ്രകൃതിയെ ആശ്രയിച്ചുകൊണ്ടാണു്. ജനിച്ച ആദ്യത്തെ ദിവസങ്ങളിലും മാസങ്ങളിലും അതു് ശാരീരികമായി അമ്മയെ ആശ്രയിക്കുന്നു. എന്നാൽ ഇതു് അങ്ങോളം തുടരണമെന്നു് അമ്മ ആഗ്രഹിക്കുന്നില്ല. അതുകൊണ്ടു് അമ്മ കുഞ്ഞിനെ അനാശ്രിതത്വവും സ്വാശ്രയത്വവും പഠിപ്പിക്കുന്നു. എന്നാൽ മാത്രമേ കുഞ്ഞിന്റെ വളച്ച് പൂർണ്ണമാകൂ. അതുപോലെ, ആദ്ധ്യാത്മികതലത്തിൽ ശിശുക്കളായിരിക്കുമ്പോൾ ഗീത നമ്മളെ പഠിപ്പിക്കുന്നതു് സ്വാശ്രയത്വമാണു്. സ്വന്തം കാലുകളിൽ നില്ക്കുക; ഇതാണു് അമ്മയുടെ ഉപദേശം. നിങ്ങൾക്ക വേണമെങ്കിൽ ജീവിതം മുഴുവൻ അമ്മയെ ആശ്രയിക്കാം. എന്നാൽ വളച്ച്യും പരിപൂർണ്ണതയും നിങ്ങൾക്ക ലഭിക്കുകയില്ല. നിങ്ങളുടെ കാലുകൾക്കു് ബലം കിട്ടണം. അതിനു് സ്വാശ്രയത്തിന്റേയും ആത്മവിശ്വാസത്തിന്റേയും അഭ്യാസങ്ങൾ വേണം. ഇതു് ശിശുവിദ്യാഭ്യാസത്തിലെ ഏററവും മനോഹരമായ ഒരാശയമാണു്. ഇത്തരം സ്വാശ്രയത്വത്തിന്റെ അഭ്യാസങ്ങളിലൂടെയാണു് ശിശു ശാരീരികമായും മാനസികമായും വളരുന്നതു്. സ്വാശ്രയത്തിലും ആത്മവിശ്വാസത്തിലും കുഞ്ഞു് വളരുന്തോറും അമ്മയ്ക്കു് കൂടുതൽ കൂടുതൽ സന്തോഷമുണ്ടാകുന്നു. അമ്മ കുഞ്ഞിനെ കൂടുതൽ പ്രോത്സാഹിപ്പിക്കുന്നു. കുഞ്ഞു് എന്തെങ്കിലും ചെയ്യുമ്പോൾ അമ്മ കൈകൊട്ടി സന്തോഷം പ്രകടിപ്പിക്കുന്നു. അതു് സ്വപ്രയത്നത്തിൽ കുഞ്ഞിനെ പ്രോത്സാഹിപ്പിക്കുന്നു. അങ്ങനെയാണു് ശിശുവിന്റെ 'അഹ'വും വ്യക്തിത്വബോധവും വളരുന്നതും, അതിന്റെ സാദ്ധ്യതകൾ വിസ്തൃതമാകുന്നതും.

### 6. പുരുഷകാരം : ഗീതയിലെ യോഗഗാനത്തിന്റെ ആദ്യസ്വരം

ശിശുക്കളെ സംബന്ധിച്ച ഈ വാസ്തവം ഓർമ്മിക്കുക. എന്നാൽ മാത്രമേ മതത്തെ സംബന്ധിച്ചിടത്തോളം ശിശുക്കളായ നമുക്ക പുരോഗമിക്കാനാവൂ. നാം ശരണാഗതിയോടെയല്ല തുടങ്ങുന്നതു്; സ്വാശ്രയത്തിലും വ്യക്തിപരമായ പ്രയത്നത്തിലുമാണു്. അല്ലെങ്കിൽ നമ്മുടെ ആദ്ധ്യാത്മികവളച്ച് മുരടിച്ചുപോകും. കുഞ്ഞു് സ്വാശ്രയത്വം ശീലിക്കാതെ എപ്പോഴും അമ്മയെ ആശ്രയിച്ചാൽ അതിന്റെ വളച്ച് മുരടിച്ചുപോകയില്ലേ ? അതുപോലെ ഇതും. മനുഷ്യന്റെ ആദ്ധ്യാത്മികവികാസം ഒരു നിരന്തരവിദ്യാഭ്യാസപ്രക്രിയയാണെന്നതു് ഇവിടെ സ്പഷ്ടമാകുന്നു. 'വിദ്യാഭ്യാസം മനുഷ്യനിൽ നേരത്തേയുള്ള പൂർണ്ണതയുടെ അഭിവ്യക്തിയാകുന്നു.' എന്നും

'മതം മനുഷ്യനിൽ നേരത്തേയുള്ള ദിവ്യത്വത്തിന്റെ അഭിവ്യക്തിയാകുന്നു.' എന്നും സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി. ഗീത ആരംഭത്തിൽതന്നെ, അർജ്ജുനനിലൂടെ, എല്ലാവരേയും ഉദ്ബോധിപ്പിക്കുന്നു (II.2–3):

കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടം അസ്വർഗ്യം അകീർത്തികരം അർജ്ജുന!

'അർജ്ജുന! വിഷമസന്ധിയിൽ യോഗ്യന്മാർക്കുതാത്തതും, സ്വർഗ്ഗപ്രാപ്തിയ്ക്ക് അർഹമല്ലാത്തതും അകീർത്തികരവും ആയ ഈ ദൗർബല്യം നിനക്കെവിടെനിന്നു വന്നു?.'

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത് ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ!

'പൃഥയുടെ മകനേ! ശത്രുക്കളെ എരിച്ചുകളയുന്നവനേ! ഈ ആണത്തമില്ലായ്മയ്ക്കു വഴങ്ങാതെ. ഇതു നിനക്കു യോഗ്യമല്ല. ഈ നികൃഷ്ടമായ ഹൃദയദൗർബ്ബല്യത്തെ വലിച്ചെറിഞ്ഞു് എഴുന്നേല്ക്കൂ!'

'എഴുന്നേല്ക്കൂ! നിന്റെ പൗരുഷം പ്രകടമാക്കൂ! നിന്റെ ഉറക്കമുണരൂ വളരൂ!'—എത്ര മനോഹരവും ശക്തവുമായ ഉപദേശം! ലോകത്തിലെ പവിത്രഗ്രന്ഥങ്ങളിൽവെച്ച് ഗീതയിൽ മാത്രമേ ആദ്ധ്യാത്മികജീവിതത്തിലെ പ്രഥമപാഠമായി സ്വാശ്രയത്തെ ഇത്ര സ്പഷ്ടമായി ഉപദേശിക്കുന്നുള്ളൂ.

ഇനിയും, ഗീതയുടെ ആറാം അദ്ധ്യായത്തിലെത്തുമ്പോഴും, ധ്യാനയോഗമെന്നു വിളിക്കപ്പെടുന്ന ആ അദ്ധ്യായത്തിൽ, ഈ സത്യം ബലപ്പെടുത്തുകയാണ്, (ശ്ലോകം 6, 5)

ഉദ്ധരേദ് ആത്മനാത്മാനം നാത്മാനം അവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ

'നീ നിന്നെത്തന്നെ ഉദ്ധരിക്കൂ. സ്വയം അധഃപതിക്കാതിരിക്കൂ. നിന്റെ ബന്ധു നീതന്നെയാണ്. നിന്റെ ശത്രുവും നീ തന്നെ.'

ഞാൻ എന്റെതന്നെ ബന്ധുവും ശത്രുവും! അതെങ്ങനെ? അടുത്ത ശ്ലോകം വിശദമാക്കുന്നു.

ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ
അനാത്മനസ്തു ശത്രുത്വേ വർത്തേത ആത്മൈവ ശത്രുവത്.

(ഇന്ദ്രിയങ്ങളേയും മനസ്സിനേയും പൂർണ്ണനിയന്ത്രണത്തിലാക്കി) നീ നിന്നെത്തന്നെ ജയിക്കുമ്പോഴാണ് നീ നിന്റെ ബന്ധുവാകുന്നു. അങ്ങനെയല്ലാത്തപ്പോഴാണ് നീ നിന്റെതന്നെ ശത്രുവാകുന്നു.'

അപ്പോൾ ആദ്ധ്യാത്മികജീവിതത്തിൻെറ ആരംഭത്തിൽ, നാം നമ്മളെത്തന്നെ ആശ്രയിക്കണം എന്നാണു് ഉപദേശം. അങ്ങനെയാണു് നാം നമ്മുടെ വികാസത്തിൻേറയും പൂർണ്ണതയുടേയും ദീർഘയാത്ര തുടങ്ങുന്നതു്. ഗീതയുടെ ആദ്യ അദ്ധ്യായങ്ങൾ മനുഷ്യവ്യക്തിത്വത്തിൻേറയും സ്വഭാവശക്തിയുടേയും വികാസത്തെ സംബന്ധിക്കുന്നവയാണു്. ഗീത ഉപദേശിക്കുന്ന യോഗത്തിൻെറ അഥവാ സമഗ്രമായ ആദ്ധ്യാത്മികതത്ത്വശാസ്ത്രത്തിൻെറ അഭേദ്യമായ ഭാഗമാണതു്.

## 7. വിവേകാനന്ദൻെറ ആദ്ധ്യാത്മികത്വം– പൗരുഷത്തിൻെറ ആദ്ധ്യാത്മികത്വം

അതു് ശ്രദ്ധാർഹമായൊരു സത്യമാണു്, നാം അതു തിരച്ചറിയാനും അതനുസരിച്ച് പ്രവർത്തിക്കാനും ശ്രമിക്കാറില്ല. സ്വാമി വിവേകാനന്ദൻ അതിനെ മനുഷ്യനെ നിർമ്മിക്കുന്ന വിദ്യാഭ്യാസത്തിൻേറയും, മനുഷ്യനെ നിർമ്മിക്കുന്ന മതത്തിൻേറയും കേന്ദ്രസത്യമായി അവതരിപ്പിക്കുന്നു. 'മൈ പ്ലാൻ ഓഫ് കാംപെയിൻ' എന്ന പ്രസംഗത്തിൽ (കംപ്ലീററ് വർക്സ്, വാള്യം III, 1960ലെ പതിപ്പു്, പു. 224–228) അദ്ദേഹം പറയുന്നു:

> 'നമുക്കു ശക്തിവേണം. അതുകൊണ്ടു് നിങ്ങളിൽത്തന്നെ വിശ്വസിക്കുവിൻ—നിങ്ങളുടെ ഞരമ്പുകളെ ശക്തമാക്കുവിൻ. നമുക്കു് ഇരുമ്പിൻെറ മാംസപേശികളും, ഉരുക്കിൻെറ ഞരമ്പുകളും വേണം. നാം വളരെക്കാലം കരഞ്ഞുകഴിഞ്ഞു. ഇനി കരയരുതു്. എഴുന്നേല്ക്കുവിൻ. മനുഷ്യരാകുവിൻ. മനുഷ്യനെ നിർമ്മിക്കുന്ന മതമാണു് നമുക്കു വേണ്ടതു്. മനുഷ്യനെ നിർമ്മിക്കുന്ന സിദ്ധാന്തങ്ങളാണു് നമുക്കു വേണ്ടതു്. സർവ്വതോമുഖമായി മനുഷ്യനെ നിർമ്മിക്കുന്ന വിദ്യാഭ്യാസമാണു് നമുക്കു വേണ്ടതു്. ഇതാ സത്യപരീക്ഷ: ശാരീരികമായി, ബുദ്ധിപരമായി, ആദ്ധ്യാത്മികമായി, നിങ്ങളെ ക്ഷീണിപ്പിക്കുന്നതെന്തിനേയും വിഷത്തെപ്പോലെ നിരാകരിക്കുവിൻ. അതിൽ ജീവനില്ല. അതു് സത്യമാവില്ല. സത്യം ശക്തിദായകമാണു്. സത്യം ശുദ്ധിയാണു്, സത്യം സർവ്വജ്ഞാനമാണു്.'

ഭാരതീയപാരമ്പര്യത്തിലെ ജനപ്രിയങ്ങളായ രണ്ടു പദ്യങ്ങൾ ഇങ്ങനെ പാടുന്നു;

> ഉദ്യോഗിനം പുരുഷസിംഹം ഉപൈതി ലക്ഷ്മീഃ
> ദൈവേന ദേയമിതി കാപുരുഷാ വദന്തി
>
> ദൈവം നിഹത്യ കുരു പൗരുഷം ആത്മശക്ത്യാ
> യത്നേ കൃതേ യദി ന സിദ്ധ്യതി കോഽത്ര ദോഷഃ.

'ലക്ഷ്മി, ഐശ്വര്യദേവത, കഠിനപ്രയത്നം ചെയ്യുന്ന പുരുഷസിംഹത്തെ പ്രാപിക്കുന്നു. തലയിലെഴുത്ത് അഥവാ ഭാഗ്യമാണ് നല്ലുന്നത് എന്നു പറയുന്നവർ ദുർബ്ബലരായ മനുഷ്യരാണ്. ഭാഗ്യത്തെ ആശ്രയിക്കാതെ; അതിനെ ഉപേക്ഷിക്കൂ. നിന്റെ സ്വന്തം ശക്തികൊണ്ട് പ്രവർത്തിക്കൂ; പൗരുഷം പ്രകടമാക്കൂ. പ്രയത്നിച്ചിട്ടും ഫലസിദ്ധി ഉണ്ടായില്ല എങ്കിൽ ഇവിടെ എന്തു് ദോഷം ?'

ഇനിയും,

ഉദ്യമേന ഹി സിദ്ധ്യന്തി കാര്യാണി ന മനോരഥൈഃ
ന ഹി സുപ്തസ്യ സിംഹസ്യ പ്രവിശന്തി മുഖേ മൃഗാഃ.

'പരിശ്രമംകൊണ്ടു മാത്രമേ കാര്യങ്ങൾ സിദ്ധിക്കയുള്ളൂ. ആശിച്ചതുകൊണ്ടുമാത്രം കിട്ടുകയില്ല. ഉറങ്ങിക്കിടക്കുന്ന സിംഹത്തിന്റെ വായിൽ മൃഗങ്ങൾ ഓടിക്കയറുകയില്ല'

ഇതാണ് ഒന്നാമത്തെ പ്രധാന പാഠം. ശരീരശക്തിയും മനഃശക്തിയും നേടുക. നിങ്ങളുടെ കഴിവും വാസനകളും കാര്യശേഷിയും വികസിപ്പിക്കുക. സ്വാശ്രയം ശീലിക്കുക. കഠിനവും സത്യസന്ധവുമായ പ്രവൃത്തികൊണ്ട് അറിവും ധനവും നേടുക. നിങ്ങളുടെ ധനവും സന്തോഷവും മററുള്ളവരുമായി പങ്കുവെയ്ക്കുക. അവരുടെ സൗമനസ്യവും അഭിനന്ദനവും നേടുക. ഇതെല്ലാം ആദ്ധ്യാത്മികപരിശീലനത്തിന്റെ ആദ്യഘട്ടത്തിലെ അനിവാര്യങ്ങളായ കാര്യങ്ങളാണ്. സമ്പത്തിന്റെ ത്യാഗവും 'അഹ'ത്തിന്റെ ത്യാഗവും, ഈശ്വരന്റെ മുമ്പിലുള്ള പൂർണ്ണസമർപ്പണവും വരുന്നതു പിന്നീടാണ്; ആദ്യമല്ല.

ഈ സത്യം സ്വാമി വിവേകാനന്ദൻ ഊന്നിപ്പറഞ്ഞിരുന്നു. കാരണം, അശക്തരും ഒന്നിനും കൊള്ളാത്തവരുമായ ജനങ്ങൾ 'ഈശ്വരാ! ഞാനൊന്നുമല്ലേ! അങ്ങ് എല്ലാമാണേ! ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു' എന്നു പറയുന്നതു് അദ്ദേഹം കേട്ടിരുന്നു. അവർ വാസ്തവത്തിൽ ഒന്നും അല്ലാത്തവരായിരുന്നു! അവരുടെ ആത്മസമർപ്പണത്തിനു് ഒരു വിലയുമില്ല. ലോകത്തിൽ ഒന്നിനും കൊള്ളാത്തവൻ ഈശ്വരനു കൊള്ളാമെന്നു പറയുന്നതു് അർത്ഥശൂന്യമല്ലേ? ഈശ്വരൻ ഇങ്ങനെ ചിന്തിച്ചേയ്ക്കും: 'ഇവനെക്കൊണ്ടു ഞാൻ എന്തു ചെയ്യട്ടെ? ഇത്തരം ഭക്തനുണ്ടായിരിക്കുക സന്തോഷകാരണമൊന്നുമല്ല. ഭക്തി ഇതിനേക്കാൾ ശക്തമായിരിക്കും.'

ഇതു് ഒരു വലിയ ആശയമാണ്. നാം എത്രയുംവേഗം ഇതു മനസ്സിലാക്കുന്നുവോ, അത്രയും നന്ന്. സ്വാമി വിവേകാനന്ദൻ 'വേദാന്ത ആൻഡ് ഇററ്സ് അപ്ലിക്കേഷൻ. ടു ഇന്ത്യൻ ലൈഫ്'

(കംപ്ലീററ് വർക്സ്, വാള്യം III, പു 237) എന്ന പ്രസംഗത്തിൽ പറയുന്നു:

'ശക്തി, ശക്തി—അതാണ് ഉപനിഷത്തുകൾ ഓരോ പുറത്തിലും ഉപദേശിക്കുന്നത്. മനുഷ്യ! ദുർബലനാകരുതെ. മനുഷ്യന് ദൗർബല്യങ്ങളില്ലേ?—എന്നു മനുഷ്യൻ ചോദിക്കുന്നു. ഉപനിഷത്തുകൾ ഉത്തരം പറയുന്നു—''ഉണ്ട്; എന്നാൽ കൂടുതൽ ദൗർബ്ബല്യങ്ങൾ അവയെ പരിഹരിക്കുമോ? അഴുക്കിനെ അഴുക്കുകൊണ്ട് കഴുകിക്കളയാൻ പററുമോ? പാപം പാപത്തെയില്ലാതാക്കുമോ? ദൗർബല്യം ദൗർബല്യത്തെ ചികിത്സിക്കുമോ?'' ... അതേ, അഭീഃ, നിർഭയനായിരിക്കൂ, നിർഭയത്വം വീണ്ടും വീണ്ടും പ്രഖ്യാപിക്കുന്ന ഒരേയൊരു സാഹിത്യം ലോകത്തിൽ അതേ ഉള്ളു.'

വൃത്തിയുള്ള വസ്തുക്കൾക്കു മാത്രമേ അഴുക്കു മാററാൻ കഴിയൂ. ശക്തിക്കേ ദൗർബല്യം നീക്കാനാവൂ. ഇരുട്ടു മാററാൻ വെളിച്ചം തന്നെ വേണം.

## 8. വേദാന്തത്തിലെ ആത്മജ്ഞാനം: അതിന്റെ വ്യാപകമായ സാംഗത്യം

അതുകൊണ്ട് ഗീത അദ്ധ്യാത്മജീവിതത്തിന്റെ ആരംഭത്തിൽ പുരുഷകാരം അഥവാ സ്വാശ്രയം ഉപദേശിക്കുന്നു. ഗീതയുടെ തത്ത്വശാസ്ത്രമനുസരിച്ച് മതേതരജീവിതവും ആദ്ധ്യാത്മികജീവിതവും വേർതിരിക്കുന്ന കൃത്യമായ അതിർത്തിരേഖകളില്ല, എന്നോർക്കുക. മതേതരജീവിതം മനുഷ്യന്റെ പരിശീലനത്തിന്റെ ആദ്യഭാഗമാണ്. കുഞ്ഞിന് അമ്മ നല്കുന്ന പരിശീലനം അതിന്റെ അഹംബോധവും വ്യക്തിത്വവും വളർത്താനുതകുന്നതാണ്. അതുപോലെ തന്നെ മതേതരജീവിതത്തിലെ പരിശീലനവും അതുകൊണ്ടാണ് വേദാന്തം ഈ പരിശീലനത്തെക്കൂടി ആത്മജ്ഞാനതത്ത്വശാസ്ത്രത്തിന്റെ ആദ്യഭാഗമായി പരിഗണിക്കുന്നത്. 'ഞാൻ ആരോ ആണ്; എനിക്ക് ഒരു വ്യക്തിത്വമുണ്ട്. ഞാൻ വെറും ജൈവവസ്തുവല്ല. ഞാൻ പ്രകൃതിയിലെ ഒരു സാധനം മാത്രമല്ല' എന്ന് കുഞ്ഞു മനസ്സിലാക്കുന്നത് ആത്മജ്ഞാനം തന്നെയാണല്ലോ.

ഇന്ത്യയിൽ ഇതുവരെ വേദാന്തത്തിലെ അദ്ധ്യാത്മജ്ഞാനം അഥവാ അദ്ധ്യാത്മവിദ്യയെന്ന ഗഹനവിഷയം ചർച്ചചെയ്യപ്പെട്ടിട്ടുള്ളത് ഇന്ദ്രിയാതീതത്തിന്േറയും സമാധിയുടേയും തുരീയത്തിന്േറയും മാത്രം മാനങ്ങളിലായാണ്. ഇത് ആദ്ധ്യാത്മികമായി ഏറെ പുരോഗമിച്ച – നമ്മുടെ സമൂഹത്തിലേയോ മറേറതെങ്കിലും സമൂഹത്തിലേയോ ആകട്ടെ ഒരു വളരെ ചെറിയ ന്യൂനപക്ഷം മനുഷ്യരെ, മാത്രമേ സ്പർശിക്കൂ. സാധാരണ സ്ത്രീകളുടേയും പുരുഷന്മാരുടേയും കുട്ടിക

ളൂടേയും മാനുഷിക പരിണാമഘട്ടങ്ങളിൽ അദ്ധ്യാത്മവിദ്യയുടെ സാം ഗത്യത്തെപ്പററി നാം മനസ്സിലാക്കുകയോ അന്തർദൃഷ്ടി നേടുകയോ ഉണ്ടായിട്ടില്ല. എന്നാൽ ആധുനിക യുഗത്തിൽ സ്വാമി വിവേകാനന്ദൻെറ വേദാന്തപ്രതിപാദനത്തിൽ ഈ സുപ്രധാനവിഷയം ഒരു പുതിയ ദിശാനിർദ്ദേശം നേടി. സാധാരണ (നോർമൽ) സുവ്യവസ്ഥിതനായ ഏതൊരു മനുഷ്യനും കുറെയൊക്കെ ഈ ആത്മജ്ഞാനം നേടുന്നുണ്ടു്. എന്നാൽ അസാധാരണ (അബ്നോർമൽ) മനുഷ്യൻ, കുടുംബത്തിലും, സാമൂഹ്യപരിസരത്തിലും, ഒരു സാമഞ്ജസ്യം കണ്ടെത്താൻ കഴിയാതെ, ആത്മജ്ഞാനം നേടുന്നതിൽ തോററവനാണു്.

## 9. ആത്മജ്ഞാനവും വികാരവിക്ഷിപ്തനായ ശിശുവും

വികാരവിക്ഷിപ്തരായ (ഇമോഷനലി ഡിസ്ററർബ്ഡ്) ശിശുക്കളുടെ കാര്യത്തിൽ അവ്യവസ്ഥിതത്വം ആരംഭിക്കുന്നതു് മാതാപിതാക്കളുമായി ശരിയായ ബന്ധം ഇല്ലാത്തപ്പോഴാണു്. തത്ഫലമായി ശിശുവിൽ ഉദാസീനതയും ശത്രുതയും അരക്ഷിതത്വവും വളരുന്നു. ആത്മജ്ഞാനമില്ലായ്മയത്രേ ഇതിനു കാരണം. ആധുനിക മനോരോഗചികിത്സയിൽ ലീലാചികിത്സ (പ്ലേതെറാപ്പി) എന്ന പേരായ ഒരു പ്രക്രിയയുണ്ടു്. അതു് ഇത്തരം ശിശുക്കളെ ചികിത്സിക്കുന്ന ഒരു രീതിയാണു്. ശിശുക്കളുടെ ആന്തരികവികൃതികളെ ഇല്ലാതാക്കി അവരുടെ വികാസദശയ്ക്കനുരൂപമായ വിധത്തിലുള്ള ആത്മജ്ഞാനം ഉദ്ബുദ്ധമാക്കി ഒരു സമഞ്ജസമായ വ്യക്തിത്വം നേടിയെടുക്കാൻ അതു സഹായിക്കുന്നു. വർജീനിയ എം. ആക്സ്ലീൻ 'ഡിബ്സ് ഇൻ സർച്ച് ഓഫ് സെൽഫ്'' എന്ന ശീർഷകത്തിലും, 'പേർസണാലിററി ഡെവലപ്മെൻട് ഇൻ പ്ലേ തെറാപ്പി', എന്ന ഉപശീർഷകത്തിലും എഴുതിയിട്ടുള്ള രസകരമായ പുസ്തകത്തിൻെറ അവസാനംമുതൽ പിന്നോട്ടു് മൂന്നാം അദ്ധ്യായത്തിൽ ഡിബ്സ് എന്നു പേരുള്ള പ്രതിഭാസമ്പന്നനും വികാരവിക്ഷിപ്തനുമായ ഒരഞ്ചു വയസ്സുകാരൻ, ഒരു ശിശുസഹായകേന്ദ്രത്തിലെ ഇത്തരം ചികിത്സയിലൂടെ തൻെറ ആത്മാവിനെ കണ്ടുപിടിച്ച കഥ വിവരിക്കുന്നുണ്ടു്. ഈ പുസ്തകത്തിലെ വിവരണങ്ങളും വേദാന്തപരങ്ങളാണു്. അവർ എഴുതുന്നു (മുൻപുസ്തകം പു. 178–79, പെലിക്കൻ പതിപ്പു്, 1976):

> 'ഡിബ്സ്' തന്നോടുതന്നെ അനുരഞ്ജനം നേടിയിരുന്നു. പ്രതീകാത്മകമായ കളിയിൽ, അയാറം തൻെറ വ്രണിതങ്ങളായ അനുഭൂതികളെ ഒഴുക്കിക്കളഞ്ഞു്, ശക്തിയുടേയും സുരക്ഷിതത്വത്തിൻേറയും അനുഭൂതികളോടെ പുതുതായി ആവിർഭവിച്ചിരുന്നു. അയാറം ഇതു് എൻേറതാണു് എന്നു് ഗൗരവത്തോടെ അവകാശപ്പെടാവുന്ന സ്വന്തം ആത്മാവിനെ അന്വേഷിക്കുകയായിരുന്നു. സ്വന്തം വ്യക്തിത്വം അവകാശപ്പെടാൻ ശ്രമിക്കുകയായിരുന്നു. ഇപ്പോറം അയാറം തന്നെപ്പററി തൻെറ ആന്തരിക

ശക്തികളോട്ട് പൊരുത്തപ്പെട്ടതും കൂടുതൽ സമഞ്ജസവുമായ ഒരു ബോധം സൃഷ്ടിയ്ക്കുകയായിരുന്നു. അയാൾ പൂർണ്ണസംഘടിതമായ വ്യക്തിത്വം നേടുകയായിരുന്നു.

'അച്ഛൻേറയും അമ്മയുടേയും സഹോദരിയുടേയും നേർക്ക് അയാൾ പ്രകടിപ്പിച്ചിരുന്ന ശത്രുതയും പ്രതികാരമനോഭാവവും ചിലപ്പോഴൊക്കെ സ്മരിക്കുമെങ്കിലും, അതു് വെറുപ്പിൻേറയും ഭയത്തിൻേറയും രൂപത്തിൽ കത്തിക്കാളുകയല്ല. അപകർഷമതിയും ഭയഭീതനുമായിരുന്ന പാവം ഡിബ്സിൻെറ സ്ഥാനത്തു് ഇപ്പോൾ പര്യാപ്തതയും സുരക്ഷിതത്വവും ധൈര്യമുള്ള ഒരു ഡിബ്സ് സംജാതനായി. അയാൾ സ്വന്തം അനുഭൂതികളെ മനസ്സിലാക്കാൻ പഠിച്ചിരുന്നു. അവയെ നിയന്ത്രിക്കാനും പഠിച്ചിരുന്നു. ഭയവും കോപവും വെറുപ്പും കുററബോധവും ഇപ്പോൾ അയാളെ ശല്യം ചെയ്യില്ല. അയാൾ സ്വന്തം വ്യക്തിത്വം കണ്ടുപിടിച്ചിരുന്നു. അയാൾ ഈ വിശ്വാസത്തോടും സുരക്ഷിതബോധത്തോടും ഒരഭിമാനവും ഗൗരവബോധവും അനുഭവിച്ചു. വിശ്വാസത്തോടും സുരക്ഷിതത്വത്തോടും അയാൾ അന്യരെ സ്വീകരിക്കാനും ബഹുമാനിക്കാനും സന്നദ്ധനാണ്. അയാൾക്ക് താൻ തന്നെയാവാൻ ഭയമില്ലാതായി.

ഇവിടെ നാം കാണുന്നതു് വേദാന്തത്തിൻെറ അനന്തവ്യാപ്തിയെപ്പററിയുള്ള ശരിയായ ധാരണയാണ്. ഗീതയും സ്വാമി വിവേകാനന്ദനും പ്രതിപാദിക്കുന്ന മഹത്തായ ആത്മജ്ഞാനതത്ത്വശാസ്ത്രത്തിൻെറ ഭാഗമാണ് മതേതരവിദ്യാഭ്യാസത്തിലെ വ്യക്തിത്വവികാസവും സ്വഭാവരൂപീകരണവും. അതും പിന്നീടുള്ള ഉച്ചദശകളും മനുഷ്യനിൽ സദാ സന്നിഹിതനായ ദിവ്യാത്മാവിൻെറ അഭിവ്യക്തിയുടെ വിവിധ ഘടകങ്ങളാണ്.

## 10. ത്യാഗം: ഭീരുവിൻേറയും ധീരൻേറയും

സ്വാമി വിവേകാനന്ദൻ പറഞ്ഞു, 'ഞാൻ പോകുന്നിടത്തെല്ലാം ആളുകൾ എൻെറയടുക്കൽ വന്നു പറയുന്നു: ''സ്വാമി, ഞാൻ സന്ന്യസിക്കാനാഗ്രഹിക്കുന്നു. എല്ലാം ഈശ്വരനു് അർപ്പിക്കാനാഗ്രഹിക്കുന്നു.'' ഞാൻ അവരോടു ചോദിക്കും: ''നിങ്ങൾക്ക് ത്യജിക്കാൻ എന്തുണ്ടു്? അർപ്പിക്കാൻ എന്തുണ്ടു്? ഉറച്ച ശരീരമില്ല; പരിശീലനം നേടിയ മനസ്സില്ല; കലാവാസനകളില്ല; പോക്കററിലോ ബാങ്കിലോ പണമില്ല; നന്നായി വികസിച്ച വ്യക്തിത്വവുമില്ല. ബുദ്ധനു് ത്യജിക്കാൻ കഴിഞ്ഞിരുന്നു. അദ്ദേഹത്തിനു് ത്യജിക്കാൻ ഒരു രാജ്യവും, യുവത്വം നിറഞ്ഞ ഒന്നാം തരം വ്യക്തിത്വവും ഉണ്ടായിരുന്നു. ത്യജിക്കാനായി നേട്ടങ്ങളുടെ ഒരു ലോകം അദ്ദേഹത്തിൻെറ പിടിയിലുണ്ടായിരുന്നു. പക്ഷേ നിങ്ങൾക്കെന്താണുള്ളതു്?''

എത്ര സുന്ദരമായ ആശയം! എത്ര ആവേശകരവും സ്പഷ്ടവും! എന്റെ കുട്ടിക്കാലത്തു് ഞാനിതു് വായിച്ചപ്പോൾ, ഈ ആത്മവികാസത്തിന്റെ ആശയം എന്നെ ആവേശം കൊള്ളിച്ചിരുന്നു. ലോകത്തിലെവിടേയുമുള്ള എല്ലാ ജനങ്ങൾക്കും വേണ്ടി എത്ര ആവേശകരമായ സന്ദേശമാണിതു്! പലപ്പോഴും മാനസികശക്തിശൂന്യരായ (അനീമിക്) ആളുകളാണു് മതത്തിന്റെ ഉയൻ മാനങ്ങൾ തേടുന്നതു്. മതപരിശീലനത്തിന്റെ ആദ്യഘട്ടം മുഴമിക്കാതെ ഇവർ മതത്തെ വെറും ഒരു ഹാസ്യനാടകമാക്കുന്നു; മനുഷ്യജീവിതത്തെ ധൈര്യലേശമില്ലാത്ത ഭീരുക്കളുടെ ഒരു വ്യർത്ഥതയാക്കുന്നു. തങ്ങൾക്കു് ദഹിപ്പിക്കാൻ സാധിക്കുന്ന ഒരുപദേശം കൈക്കൊള്ളുകയും, ശക്തിനേടുകയും സാവധാനം മതത്തിന്റെ ഉയർന്നതും ഏററവും ഉയർന്നതും ആയ കൊടുമുടികളിലേയ്ക്കു കയറുകയും ചെയ്താൽ, ഇങ്ങനെ സംഭവിക്കയില്ല. വിവേകാനന്ദൻ പറഞ്ഞു, മതം അനന്തവ്യാപ്തിയുള്ളതാണു്. വിദ്യാഭ്യാസം ആരേയും എവിടെവെച്ചും സ്വീകരിക്കുന്നതുപോലെ, മതവും ആരേയും സ്വീകരിക്കുകയും അവന്റേയോ അവളുടേയോ വളർച്ചയിൽ സഹായിക്കുകയും ചെയ്യും.

## 11 ഗീതാസന്ദേശം: പൗരുഷത്തിൽനിന്നും ദിവ്യത്വത്തിലേക്കു്

ഗീതയിൽ മുഴുവൻ ഈ ശക്തമായ സംഗീതത്തിന്റെ ആരോഹാവരോഹണങ്ങൾ കേൾക്കാം. അതു് ശക്തിസംഗീതമാണു്, മനുഷ്യന്റെ സ്ഥിരവികാസത്തിന്റെ ധീരസംഗീതം; മനുഷ്യവളർച്ചയുടെ സംഗീതം. എഡ്വിൻ ആർനോൾഡ് സോംഗ് സെലസ്ററിയൽ' എന്നു വിവരിച്ചിട്ടുള്ള ഗീതയുടെ പ്രഥമാദ്ധ്യായങ്ങളിൽ മനുഷ്യനിർമ്മാണത്തിന്റെ പൂർണ്ണതത്ത്വശാസ്ത്രമാണു് നാം കേൾക്കുന്നതു്. അർജ്ജുനൻ യഥാർത്ഥത്തിൽ അശക്തനായിരുന്നപ്പോൾ, സ്വയം ഏററവും ഗുണസമ്പന്നനാണെന്നു കരുതി. മുമ്പിൽ വന്നുനില്ക്കുന്ന യുദ്ധവും, യുദ്ധാനന്തരം ലഭിക്കുമെന്നു പ്രതീക്ഷിക്കുന്ന രാജ്യവും ഉപേക്ഷിച്ച് ഭിക്ഷാംദേഹിയാകാൻ ആഗ്രഹിച്ചു. അതിനു് ഉപോദ്ബലകങ്ങളായ നീതീകരണങ്ങളും കണ്ടുപിടിച്ചു. അതിൽ ശ്രീകൃഷ്ണന്റെ അനുമതിയും അനുഗ്രഹവും പ്രതീക്ഷിച്ചു കരഞ്ഞു; വില്ലും അമ്പും കൈവിട്ടു് രഥത്തിലിരുന്നുപോയി. 'അർജ്ജുനവിഷാദയോഗം' എന്നു് അർത്ഥവത്തായി നാമകരണം ചെയ്യപ്പെട്ടിട്ടുള്ള ഈ പ്രഥമാദ്ധ്യായത്തിന്റെ അവസാനം നാം കാണുന്ന അർജ്ജുനന്റെ ചിത്രമാണിതു്. ശ്രീകൃഷ്ണൻ അർജ്ജുനനെ നോക്കി, മന്ദഹസിച്ചു. ഇങ്ങനെ ചിന്തിച്ചു: 'ഈ മനുഷ്യനു് എന്തു പററി? ഒരു ധീരപുരുഷൻ! അശക്തനും വിഷണ്ണനും ആയിരിക്കുന്നു. ഇതെല്ലാം സദ്ഗുണമായി യുക്ത്യാഭാസത്തോടെ സ്ഥാപിക്കയും ചെയ്യുന്നു!' അതുകൊണ്ടു് അർജ്ജുനന്റെ അശക്തങ്ങളായ ഞരമ്പുകൾക്കു് ഊർജ്ജദായകമായ ഒരു ഔഷ

ധം എന്ന നിലയിൽ ശക്തമായ വാക്കുകളിൽ ശാസിക്കുന്നതാണ്, രണ്ടാം അദ്ധ്യായത്തിന്റെ രണ്ടും മൂന്നും ശ്ലോകങ്ങളിൽ നാം കാണുന്നതു്.

പൗരുഷത്തിന്റെ സന്ദേശമാണിതു്. ഇതോടെയാണ് ഗീത മാനവവികാസത്തിന്റെ ശക്തിസംഗീതം ആരംഭിക്കുന്നതു്. ഇവിടെ ഒരു അത്ഥവത്തായ കാര്യം ഗ്രഹിക്കാനുണ്ട്. ഗീതാ സംവാദത്തിന്റെ അടിസ്ഥാനം യുദ്ധമാണെങ്കിലും ഇനിയങ്ങോട്ടെല്ലാം മാനവ വികാസത്തിന്റെയും പൂത്തീകരണത്തിന്റെയും സമഗ്രമായ ആദ്ധ്യാത്മികതത്വം മാത്രമാണ്. ആദ്ധ്യാത്മിക ജീവിതത്തിലെ പരിശീലനം തുടങ്ങുന്നതു് ഈ പൗരുഷമനോഭാവത്തോടെയാണ്; ബാഹ്യനായ ഒരു ദേവനിലോ ദേവന്മാരിലോ, ഒരു ശിശു എപ്പോഴും അമ്മയെ ആശ്രയിക്കുന്നപോലെ പിടിച്ചു തൂങ്ങിക്കൊണ്ടല്ല ആ തരം ശിശു എപ്പോഴും ശിശുവായിത്തന്നെയിരിക്കും; വളരുകയില്ല. അതുപോലെ ആദ്ധ്യാത്മികശിശുക്കളും, ഈ സ്വാശ്രയത്തിന്റെ മഹത്തായ സന്ദേശം മനസ്സിലായാലേ വളച്ചയുള്ളു. ആത്മശ്രദ്ധയും ആത്മനിർഭരതയും കൈക്കൊള്ളണം; ശരീരത്തിന്റെ മാംസപേശികളും, മനസ്സിന്റെ മാംസപേശികളായ ബുദ്ധിശക്തിയും ഇച്ഛാശക്തിയും, അനുഭൂതിക്ഷമതയും വളത്തണം. ദൃഢവും ഏകാഗ്രവുമായ ഇച്ഛാശക്തി വളരെ പ്രധാനമാണ് എന്നു്,

ശ്രീകൃഷ്ണൻ ഇനി പറയുന്നുണ്ട്. (II 41):

വ്യവസായാത്മികാ ബുദ്ധിർ ഏകേഹ കുരുനന്ദന;
ബഹുശാഖാ ഹ്യനന്താശ്ച ബുദ്ധയോഽവ്യവസായിനാം

'അല്ലയോ കുരുവംശജനായ അജ്ജുന! ഈ ബുദ്ധിയോഗതത്ത്വശാസ്ത്രത്തിൽ ഏകാഗ്രവും സുനിശ്ചിതവും ആയ ഒരേയൊരു ശക്തിയേയുള്ളു. നിശ്ചയദാർഢ്യമില്ലാത്തവരുടെ ബുദ്ധികൾ ശാഖോപശാഖകളായി പിരിഞ്ഞു് അസംഖ്യങ്ങളായിത്തീരുന്നു.'

മതജീവിതവും മതേതരജീവിതവും തമ്മിൽ വ്യത്യാസമില്ല. ജീവിതം, ഓരോരുത്തരിലും മറഞ്ഞു കിടക്കുന്ന അനന്തസാദ്ധ്യതകളുടെ, നിരന്തരമായ അഭിവ്യക്തിയാകുന്നു. ഇതു മതേതരജീവിതമാണ്, അതു മതജീവിതമാണ്; ഇതു ലൗകികജീവിതമാണ്; അതു് ആദ്ധ്യാത്മികജീവിതമാണ്—എന്നെല്ലാം ഒരേ ജീവിതത്തെ വെള്ളം കേറാത്ത പല കള്ളികളിലാക്കുന്നതു് ദൗർഭാഗ്യകരമത്രേ. ഗീത ഇത്തരം തരംതിരിവുകൾ അംഗീകരിക്കുന്നില്ല. ശ്രീകൃഷ്ണൻ പറയുന്നതിന്റെ അത്ഥം ഇതാണ്: 'ജീവിതം ഒന്നാണ്; മനുഷ്യനിമ്മാണത്തിലും സ്വഭാവരൂപവത്കരണത്തിലും നിന്നു തുടങ്ങുക.

അദ്ധ്യാത്മികതയുടെ മററു കൊടുമുടികഠം കയറാനുണ്ട്. അതിനെപ്പററി ഞാൻ പിന്നെ പറയാം.

## 12 ശരണാഗതി: ഗീതയിലെ യോഗസംഗീതത്തിൻെറ അവസാനസ്വരം

നാം ഈ മഹത്തായ സദ്ഗുണങ്ങളും വൈശിഷ്ട്യങ്ങളും വികസിപ്പിച്ചു കഴിയുമ്പോഠം, ശക്തിയും സ്വാശ്രയവും നിർഭയത്വവും വളർത്തി വ്യക്തിത്വം നിർമ്മിച്ചു കഴിയുമ്പോഠം, ശ്രീകൃഷ്ണൻ വന്നു തൻെറ മഹാഗാനത്തിൻെറ ഉച്ചതര ലയങ്ങഠം കേഠംപ്പിക്കും. അവ സുമഹനീയങ്ങളും ആകർഷകങ്ങളുമാണെങ്കിലും മുമ്പിലത്തെ ഗാനത്തിൻെറ തുടർച്ചയാകുന്നു. ഗീതയുടെ ഉത്തരഭാഗത്തു്, വിശിഷ്യ പതിനെട്ടാം അദ്ധ്യായത്തിൽ, ദിവ്യാവതാരമായ ശ്രീകൃഷ്ണൻ മനുഷ്യാത്മാവിനോടു് ഇങ്ങനെ മന്ത്രിക്കുന്നു: 'നീ സ്വഭാവശക്തിയും വ്യക്തിത്വവും വികസിപ്പിച്ചല്ലോ. മാനവസമൂഹത്തിൻേറയും അതിൻെറ പരസ്പര പ്രവർത്തനങ്ങളുടേയും സന്ദർഭത്തിൽ നീ വികസിപ്പിച്ച നിൻെറ അഹത്തെ എൻെറ മുമ്പിൽ സമർപ്പിക്കു. സമസ്തപ്രകൃതിയിലും മനുഷ്യരിലും ആത്മാവായിരിക്കുന്ന എന്നെ ശരണം പ്രാപിക്കു. ആ ശരണാഗതി വാസ്തവമായിരിക്കും. ആ ആത്മസമർപ്പണം മഹോന്നതമായ വിജയവുമായിരിക്കും. കാരണം ആ സമർപ്പണം ചെയ്യുന്നതിനു് മൂല്യവത്തായ എന്തോ ഉണ്ടു്. സമർപ്പണം പ്രകൃതിയിലും മനുഷ്യനിലുമുള്ള ഉത്തമവും മഹത്തമവുമായ ഒന്നിനുള്ളതാണു്. നശ്വരവും സീമിതവുമായ പ്രപഞ്ചത്തിൻെറ പുറകിലുള്ള അനശ്വരവും അനന്തവുമായ സത്യത്തിൻെറ മുമ്പിലാണു് ഈ ആത്മസമർപ്പണം. ഗീതയിലെ ചരമശ്ലോകമെന്നു് ഭക്തിപാരമ്പര്യം വിവരിക്കുന്ന ആ മഹത്തായ ശ്ലോകത്തിലെ ആവേശകരമായ സംഗീതമാണതു്. (അദ്ധ്യായം 18.66):

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ

'എല്ലാ ധർമ്മങ്ങളേയും (നിൻെറ അഹം കേന്ദ്രിതങ്ങളായ കർത്തവ്യങ്ങളേയും ഉത്തരവാദിത്വങ്ങളേയും) ത്യജിച്ചു് എന്നെ ശരണം പ്രാപിക്കു. ഞാൻ നിന്നെ എല്ലാ പാപങ്ങളിൽനിന്നും മോചിപ്പിക്കാം. ദുഃഖിക്കാതിരിക്കു.'

ഇതിനുമുമ്പു് ശ്രീകൃഷ്ണൻ പറഞ്ഞിരുന്നു (18. 64-65)

സർവ്വഗുഹ്യതമം ഭൂയഃ ശൃണു മേ പരമം വചഃ
ഇഷ്ടോഽസി മേ ദൃഢമിതി തതോ വക്ഷ്യാമി തേ ഹിതം.

'ആദ്ധ്യാത്മികജീവിതത്തിലെ ഏററവും ഗഹനമായ രഹസ്യം ഞാൻ നിനക്ക് ഉപദേശിക്കുന്നു. ശ്രദ്ധിച്ചു കേൾക്കൂ. നീ എന്റെ ഇഷ്ടതോഴനാണ്; തീർച്ച്. നിനക്കു ഹിതകരമായതു് ഞാൻ പറയുന്നു.'

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ പ്രതിജാനേ പ്രിയോऽസി മേ.

'നിന്റെ മനസ്സും ചിന്തയും എന്നിൽ ലയിപ്പിക്കൂ. എന്റെ ഭക്തനാകൂ. എല്ലാം എനിക്കുവേണ്ടി ബലി കഴിക്കൂ. എന്നെ നമസ്കരിക്കൂ. ഞാൻ നിന്നോടു സത്യമായി പ്രതിജ്ഞചെയ്യുന്നു; നീ എന്നെത്തന്നെ പ്രാപിക്കും. നീ എനിക്ക് പ്രിയപ്പെട്ടവനാണല്ലോ,'

മറെറാരു ദിവ്യാവതാരമായ യേശുവും ഇതുതന്നെയാണ് പറഞ്ഞതു് (മാത്യു II. 28-30).

'അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായ നിങ്ങളെല്ലാം എന്റെയടുക്കൽ വരുവിൻ. ഞാൻ നിങ്ങളെ സമാശ്വസിപ്പിക്കാം. എന്റെ നുകം ഏററുവാങ്ങുവിൻ. എന്റെ ഉപദേശം സ്വീകരിക്കുവിൻ, ഞാൻ ഹൃദയത്തിൽ ശാന്തനും വിനീതനുമാണ്. നിങ്ങളുടെ ആത്മാക്കൾക്ക് ആശ്വാസം ലഭിക്കും. എന്റെ നുകം എളുപ്പമാണ്. എന്റെ ഭാരം ലോലമാണ്.'

ഇതു് ഒരു ദിവ്യാവതാരംമാത്രം ഉപയോഗിക്കുന്ന ഭാഷയാണ്. വെറും ഒരു പുണ്യാത്മാവിന്റേതല്ല; 'നീ ആരോഗ്യസമ്പന്നനാകൂ.' 'നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു', 'എന്നെ ശരണം പ്രാപിക്കൂ.' ഈ ആത്മസമർപ്പണവും ആത്മസാക്ഷാത്കാരവും ആണ് ശുദ്ധമായ മതത്തിന്റെ അനശ്വരസന്ദേശം. മനുഷ്യന്റെ സുദീർഘമായ ആദ്ധ്യാത്മികാന്വേഷണത്തിന്റേയും പരിണാമസംഘർഷത്തിന്റേയും അന്തിമപൂർത്തീകരണവുമാണതു്.

ആരെയാണ് നാം ശരണം പ്രാപിക്കുന്നതു്? തന്നെപ്പോലെയുള്ള വേറെ ഒരു ജന്തുവിന്റെ മുമ്പിലല്ല. സമൂഹത്തിൽ എത്രതന്നെ ഉയൎന്നവനും ശക്തനുമായാലും, അങ്ങനെയുള്ള ജന്തുവിന്റെ മുമ്പിലല്ല നാം ആത്മസമർപ്പണം ചെയ്യേണ്ടതു്. അങ്ങനെ ചെയ്യുന്നതു് വിഡ്ഢിത്തമായിരിക്കും. ആദ്ധ്യാത്മികസാധകനു് പൂജിക്കാനോ ശരണം പ്രാപിക്കാനോ അർഹനായ ഒരു ജന്തുവുമില്ല. ഹൈന്ദവ ഭക്തിപാരമ്പര്യത്തിന്റെ അഭിപ്രായമതാണ്. ശ്രീരാമാനുജാചാര്യർ ബ്രഹ്മസൂത്രങ്ങൾക്ക് താനെഴുതിയ ശ്രീഭാഷ്യത്തിൽ ഒരു പുരാതന ഗുരുവിനെ ഉദ്ധരിച്ചുകൊണ്ടു പറയുന്നു:

ആബ്രഹ്മസ്തംബപര്യന്താഃ ജഗദന്തർവ്യവസ്ഥിതാഃ
പ്രാണിനഃ കർമ്മജനിതസംസാരവശവർത്തിനഃ
യതസ്തതോ ന തേ ധ്യാനേ ധ്യാനിനാം ഉപകാരകാഃ
അവിദ്യാന്തർഗതാഃ സർവ്വേ തേ ഹി സംസാരഗോചരാഃ.

'സൃഷ്ടികർത്താവായ ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള പ്രാണികളെല്ലാം പരിവർത്തനവിധേയമായ ലോകത്തിലുള്ളവരാണ്; കർമ്മജനിതമായ ജനനമരണങ്ങൾക്കു വിധേയരാണ്. അതുകൊണ്ട്, ധ്യാനിക്കുന്നവർക്ക് അവ ധ്യാനവിഷയങ്ങളായി ഉപകരിക്കുന്നവരല്ല. അവരെല്ലാം അജ്ഞാനത്തിന്റെ വലയിൽപ്പെട്ട് സംസാരത്തിലുഴലുന്നവരാണ്:'

ഉപാസനത്തെ നിർവ്വചിച്ചുകൊണ്ട് ശ്രീരാമാനുജൻ പറയുന്നു (മുൻഗ്രന്ഥം 1. 1. 1):

ഉപാസനം നാമ, യഥാശാസ്ത്രം,ഉപാസ്യസ്യ അർത്ഥസ്യ വിഷയീകരണേന സാമീപ്യം ഉപഗമ്യ, തൈലധാരാവത്, സമാനപ്രത്യയപ്രവാഹേന, ദീർഘകാലം യദ് ആസനം തദ് ഉപാസനം ആചക്ഷതേ.

'ഉപാസനം എന്നുവെച്ചാൽ, അദ്ധ്യാത്മശാസ്ത്രം അനുസരിച്ചുള്ള ഉപാസ്യമായ അർത്ഥത്തെ സ്ഥിരമായി സ്മരിച്ചുകൊണ്ടും ചിന്തിച്ചുകൊണ്ടും, ഒരു പാത്രത്തിൽനിന്നും മറെറാരു പാത്രത്തിലേയ്ക്ക് എണ്ണ ഒഴിക്കുമ്പോഴുള്ള ധാരപോലെ, നിരന്തരമായ, ധ്യാനത്തിൽ ദീർഘകാലം ഇരിക്കയാണ്.'

ഇത്തരം ഉപാസനത്തിന് അർഹനായി ഈശ്വരനും ഈശ്വരന്റെ ദിവ്യാവതാരങ്ങളും മാത്രമേയുള്ളു. ഈ ഉപനിഷന്മന്ത്രം ശരണാഗതിക്കർഹനായ ഈശ്വരനെ നിർവചിക്കുന്നു. (ശ്വേതാശ്വതരോപനിഷത്ത് VI. 18):

യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ
തം ഹ ദേവം ആത്മ-ബുദ്ധി- പ്രകാശം
മുമുക്ഷുർ വൈ ശരണമഹം പ്രപദ്യേ.

'ആരാണോ സൃഷ്ടിയുടെ ആരംഭത്തിൽ സൃഷ്ടികർത്താവായ ബ്രഹ്മാവിനെ പ്രക്ഷേപിച്ചത്, ആരാണോ ബ്രഹ്മാവിന് വേദജ്ഞാനം നല്കിയത്, ആ പ്രകാശസ്വരൂപനെ, ആത്മാവിനും ബുദ്ധിക്കും പ്രകാശം നല്കുന്നവനെ, മോക്ഷം കാംക്ഷിക്കുന്ന ഞാൻ ശരണം പ്രാപിക്കുന്നു'.

## 13 സ്വാശ്രയത്തിൽനിന്നും ശരണാഗതിയിലേയ്ക്കുള്ള മാർഗ്ഗം

'സർവ്വധർമ്മങ്ങളേയും പരിത്യജിച്ചിട്ട്, എന്നെ ശരണം പ്രാപിക്കുക.' 'അധ്വാനിക്കുന്നവരും ഭാരംചുമക്കുന്നവരുമായ നിങ്ങളെല്ലാവരും എന്റെയടുക്കൽ വരുവിൻ'. എല്ലാ ധർമ്മങ്ങളേയും പരിത്യജിക്കയാണ് പരമമായ പൂർത്തീകരണമെങ്കിൽ, അതിനുമുമ്പ്, അതിനുള്ള സജ്ജീകരണമെന്ന നിലയിൽ, എല്ലാ ധർമ്മങ്ങളേയും നിർവ്വഹിച്ച് പൂർണ്ണമാക്കേണ്ടതുണ്ട്. പ്രയത്നത്തിന്റെ പൂർവ്വഭാഗമാണത്. പരിണാമസംഘർഷത്തിന്റെ പ്രഥമഭാഗമാണത്. ഈ ധർമ്മപൂർത്തീകരണ പ്രയത്നം അനിവാര്യമാകുന്നു. അതുണ്ടായാൽ മാത്രമേ ആത്മസമർപ്പണത്തിന്റെ ഉദാത്തമായ ആശ്വാസം അനുഭവിക്കാൻ സാധിക്കൂ. അതുകൊണ്ട്, കഠിനമായി പ്രവർത്തിക്കുക; എല്ലാ കർത്തവ്യങ്ങളും നിർവ്വഹിക്കുക; സ്വയം വികസിപ്പിക്കുക; എന്നിട്ട് സർവ്വോച്ചസത്യമായ ഈശ്വരനെ ശരണം പ്രാപിക്കുക. മുഴുവൻ ദിവസവും സത്യസന്ധമായി പണിയെടുക്കുക; പിന്നെ, ഇരുന്ന് ധ്യാനം ചെയ്യുക; ഈശ്വരന് ആത്മസമർപ്പണം ചെയ്യുക. അല്ലെങ്കിൽ ആ ധ്യാനത്തിന് അർത്ഥമോ മൂല്യമോ ഇല്ല. ദിവസംമുഴുവൻ മടിപിടിച്ചിരുന്നതിനു ശേഷം ധ്യാനിക്കുന്നതിൽ എന്തർത്ഥം? എന്നാൽ ദിവസം മുഴുവൻ നിറയെ സത്കർമ്മങ്ങൾ ചെയ്തതിനുശേഷം ധ്യാനിച്ചാൽ, അത് സാർത്ഥകവും പ്രയോജനകരവുമായിരിക്കും. ഞാൻ പലപ്പോഴും ചൂണ്ടിക്കാണിക്കാറുള്ളതുപോലെ, ഒരു ആധ്യാത്മിക അന്തർയോഗമോ സാധനാദിനമോ ഒഴിവുദിവസമോ അർത്ഥപൂർണ്ണവും ഗുണകരവുമായിത്തീരുക ഒരു മാസത്തേയോ ഒരു വർഷത്തേയോ സത്യസന്ധവും ഉല്ലാദകവുമായ പണിക്കുശേഷമാണ്. പണിയില്ലാത്തവന് ഒഴിവുദിവസം കൊണ്ടെന്തുപ്രയോജനം.?

അതുകൊണ്ട് തങ്ങളുടെ അധികാരങ്ങളും സാധ്യതകളും മനുഷ്യസേവനത്തിനായി ഉപയോഗിച്ച സ്ത്രീപുരുഷന്മാർക്ക്, വിരിയുന്ന മുട്ടയിലുള്ള കോഴികുഞ്ഞിന് തോന്നുംപോലെ, തങ്ങളുടെ ഇതുവരെയുള്ള വ്യക്തിത്വത്തിന്റെ ആവരണം ശ്വാസംമുട്ടിക്കുന്നതായി തോന്നുമ്പോൾ, തങ്ങളുടെ പൂർണ്ണവികാസത്തിന് അതു പ്രതിബന്ധമായി അനുഭവപ്പെടുമ്പോൾ, ശുദ്ധമതത്തിന്റെ ദർശനവും അതീന്ദ്രിയമായ പ്രേരണയും ഉണ്ടായി ആത്മസമർപ്പണം ചെയ്യാം. അങ്ങനെ സ്വാതീതമായ ആത്മസമർപ്പണത്തിലൂടെ പൗരുഷം പുണ്യപുരുഷത്വമായി വിടരും.

ഈ അതീന്ദ്രിയാനുഭവത്തിന്റെ അടിയിൽ ശ്രീകൃഷ്ണൻ ചൂണ്ടിക്കാണിക്കുന്ന പൗരുഷമുണ്ട്. രണ്ടു മാനങ്ങളിലുള്ള മനുഷ്യവളർച്ചയാണത്. അഹംകേന്ദ്രിതമായ വ്യക്തിത്വത്തിൽനിന്നും സാന്മാ

ഗ്ഗികശുദ്ധി കൈവന്ന വികസിതവ്യക്തിത്വത്തിലേയ്ക്കുള്ള വളർച്ച. അഥവാ അല്പ-ആത്മാവിൽനിന്നും മഹാ-ആത്മാവിലേയ്ക്കുള്ള വികാസം. ആദ്യത്തേതു് സങ്കുചിതമായ വ്യക്തിവൈശിഷ്ട്യവും സ്വാതന്ത്ര്യവും നേടുകയാണെങ്കിൽ, രണ്ടാമത്തേതു് സാമൂഹികവും മാനുഷികവുമായ ഉത്തരവാദിത്വങ്ങളിലേയ്ക്കുയരുന്ന സ്വാതന്ത്ര്യം നേടുകയാണു്.

ആരുടെ ഹൃദയത്തിൽ ഈശ്വരൻ പൂർണ്ണമായി അഭിവ്യക്തമാകുന്നുവോ, ആരു് ഈശ്വരപൂർണ്ണനാകുന്നുവോ അയാളാണു് പുണ്യാത്മാവു്, സെയ്ൻറ്, ശരിയായി മനസ്സിലാക്കുന്നപക്ഷം മനുഷ്യജീവിതത്തിൻെറ സാത്ഥകവും ഉദാത്തവും മനോഹരവുമായ പൂർത്തീകരണമാണതു്. ഏററവും മഹാന്മാരായ പുണ്യപുരുഷന്മാർ തങ്ങളുടെ സർവ്വവും, തന്നെത്തന്നേയും, ഈശ്വരനു സമർപ്പിച്ചിട്ടുള്ളവരാണു്, 'ഞാൻ, എങ്കിലും ഞാനല്ല; എന്നിൽ കുടികൊള്ളുന്നതു് ക്രിസ്തുവാണെ'ന്നു് സെൻറ്പോൾ പറയുകയുണ്ടായി. ഇന്ത്യയിലെ ഭക്തന്മാരും നാരദഭക്തി സൂത്രങ്ങൾ പ്രതിപാദിക്കുന്നതുപോലെയുള്ള തങ്ങളുടെ അകിഞ്ചനത്വവും (താനൊന്നുമല്ല എന്ന ഭാവം) തദീയത്വവും (താൻ ഈശ്വരൻേറതാണു് എന്ന ഭാവം) അനുഭവിച്ചവരാണു്. ഇതാണു് ശരിയായ ശരണാഗതി. അതു് എത്ര അദ്ഭുതകരം! ആ സമർപ്പണം ശക്തിയുടേതാണു്. പൂർണ്ണതയുടേതാണു്. ശരിയായ വിജയം പ്രകടമാക്കുന്ന ശരണാഗതിയാണതു്. ആദ്ധ്യാത്മികജീവിതത്തിലെ ഉദാത്തമായ സംഗീതമാണതു്. ഊർജ്ജസ്വലതയും ഗതിശീലതയും വീരസ്വഭാവവും അതിൽ നിറഞ്ഞിരിക്കുന്നു. ആത്മസമർപ്പണം ആരു ചെയ്യുന്നുവോ അവൻ സംസ്കൃതഭാഷയിൽ ധീരനാകുന്നു.

ജീവിതം നേടാൻ നമുക്കു ശക്തി ആവശ്യമാണെങ്കിൽ, അതിനെ ത്യജിക്കാൻ നമുക്കു കൂടുതൽ ശക്തിവേണം. പണം സമ്പാദിക്കാൻ നമുക്കു വേണ്ടതിലധികം ശക്തി അതു ത്യജിക്കാൻ നമുക്കു് ആവശ്യമാകുന്നു. അതുകൊണ്ടാണു് ഈശ്വരകൃപയും ആത്മസമർപ്പണവും ശരിയായ രൂപത്തിൽ വ്യത്യസ്തജീവിതത്തിനു് പ്രത്യക്ഷപ്പെടുന്നതു് മനുഷ്യൻ ശക്തിയും സ്വഭാവവും നേടിയതിനുശേഷം മാത്രമാണു്. ഇതു് ബാഹ്യബലമോ ബുദ്ധിബലമോ, ഏതെങ്കിലും തരത്തിലുള്ള ലൗകികസങ്കല്പശക്തിയോ അല്ല. യോഗബലം എന്നു പറയുന്ന ഏററവും സൂക്ഷ്മമായ ആദ്ധ്യാത്മികശക്തിയാണതു്. ഇതു് സ്ത്രീപുരുഷന്മാരുടെ ആദ്ധ്യാത്മികവളച്ച് പ്രകടമാക്കുന്ന ഒന്നാണു്. അവർ സമൂഹത്തിൻെറ ഏതു തലത്തിൽനിന്നുള്ളവരാണെന്നോ, അവരുടെ സാമ്പത്തികസ്ഥിതിയെന്തെന്നോ, ഉള്ളതു് ആദ്ധ്യാത്മികവികാസത്തിൽ പരാമശവിഷയമേ അല്ല: ഈ യോഗബലം വളരുമ്പോൾ

മാത്രമേ പുരുഷന്മാർക്കും സ്ത്രീകൾക്കും ശരിയായ മുക്തിമൂല്യവും ആത്മമുക്തിയും അനുഭവപ്പെടൂ. ആത്മാവിൽനിന്നും 'അഹം' ഒഴക്കികളഞ്ഞ് ഈശ്വരനെക്കൊണ്ട് നിറയ്ക്കുമ്പോൾ യഥാർത്ഥമായ ആശ്വാസവും ശിശുവിൻെറ സരളതയും സ്വാഭാവികതയും സംജാതമാകുന്നു.

## 14. ശരിയായ ആത്മസമർപ്പണം: രണ്ടു മഹാദൃഷ്ടാന്തങ്ങൾ

'ഞാൻ ഈശ്വരനെ ശരണംപ്രാപിക്കുന്നു. ഞാനൊന്നുമല്ല. ഞാനാരുമല്ല.' എന്നൊക്കെ ദുർബലന്മാർ പറയുമ്പോൾ, ആ വാക്കുകൾക്ക് സത്യധ്വനിയില്ല. അച്ചടക്കമോ പരിശുദ്ധിയോ ഇല്ലാത്ത അഹമാണ് ആ വാക്കുകളുടേയും പെരുമാററത്തിൻേറയും പുറകിലുള്ളത്. ഇന്ത്യയിൽ ഇത്തരം വിനയത്തിൻേറയും ഭക്തിയുടേയും കപടനാടകം ധാരാളമുണ്ട്. ആ ശരണാഗതി യഥാർത്ഥമല്ല. എന്നാൽ രാമായണത്തിലെ ഹനുമാൻ, ഞാനെല്ലാം രാമനു സമർപ്പിച്ചിരിക്കുന്നു. രാമനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഞാൻ രാമൻെറ സേവകനാണ്" എന്നു പറയുമ്പോൾ അതിൽ സത്യധ്വനിയുണ്ട്. കാരണം, ഹനുമാൻ ശക്തനും നിർഭയനും, ബുദ്ധിമാനും സമർത്ഥനും ആയിരുന്നു. ബുദ്ധിമതാം വരിഷ്ഠം — ബുദ്ധിമാന്മാരിൽവെച്ച് ഏററവും ശ്രേഷ്ഠനെന്ന് രാമനാമസ്തോത്രം ഹനുമാനെ പുകഴ്ത്തുന്നുണ്ട്.

നമ്മുടെ കാലഘട്ടത്തിൽ, വലിയ നേട്ടങ്ങളുണ്ടാക്കിയ ഒരു ശോഭനമായ ജീവിതത്തിനുശേഷം പാശ്ചാത്യരാജ്യങ്ങളിലും പൗരസ്ത്യരാജ്യങ്ങളിലുമായി ചെലവഴിച്ച കർമ്മനിബിഡമായ പത്തേപത്തുവർഷക്കാലത്തെ ഹ്രസ്വജീവിതത്തിനുശേഷം, സ്വാമി വിവേകാനന്ദൻ പറഞ്ഞു— 'ഞാൻ എല്ലാം ശ്രീരാമകൃഷ്ണനു സമർപ്പിക്കുന്നു'. വാസ്തവത്തിൽ അമേരിക്കയിലും ഇന്ത്യയിലും അദ്ദേഹം നടത്തിയ പ്രസംഗങ്ങളിലെല്ലാം ഹനുമാൻേറതുപോലെയുള്ള സമ്പൂർണ്ണമായ ശരണാഗതിഭാവമുണ്ട്. 'സേജസ് ഓഫ് ഇന്ത്യ' എന്ന ശീർഷകത്തിലുള്ള അദ്ദേഹത്തിൻെറ പ്രശസ്തമായ മദ്രാസ് പ്രസംഗത്തിൽ എട്ടാം ശതകത്തിൽ ജീവിച്ച ശ്രീശങ്കരൻേറയും, പതിനഞ്ചാം നൂററാണ്ടിൽ ജീവിച്ച ശ്രീചൈതന്യൻേറയും, ജീവിതങ്ങളേയും കർമ്മങ്ങളേയും പ്രതിപാദിച്ചശേഷം, അദ്ദേഹം തൻെറ ഗുരുവായ ശ്രീരാമകൃഷ്ണനെപ്പററി ഇങ്ങനെ ഹൃദയസ്പർശിയായി പരാമർശിക്കുകയുണ്ടായി. (കംപ്ലീററ് വർക്സ്, വാള്യം III, പു 267-68, 1960 ലെ പതിപ്പ്):

> 'സഹോദരരേ, ഇപ്പോൾ ഈശ്വരൻെറ കയ്യും വിരലും നിങ്ങൾ ഇവിടെ കാണുന്നില്ലെങ്കിൽ, നിങ്ങൾ അന്ധരാണ്; ജന്മനാ അന്ധർ! മറെറാരു സന്ദർഭം കിട്ടുമ്പോൾ, ഞാൻ കൂടുതൽ വിസ്തൃതമായി എൻെറ ഗുരുവിനെപ്പററി പറയാം. ഇപ്പോൾ ഒരു കാര്യംമാത്രം പറയട്ടെ: ഞാൻ ഒരുവാക്കു സത്യം

പറഞ്ഞിട്ടുണ്ടെങ്കിൽ, അതദ്ദേഹത്തിന്റേതാണ്. അദ്ദേഹത്തിന്റേതു മാത്രമാണ്. അസത്യവും, ശരിയല്ലാത്തതും, മനുഷ്യവർഗ്ഗത്തിനു ഗുണകരമല്ലാത്തതും ആയി ഞാൻ വല്ലതും പറഞ്ഞിട്ടുണ്ടെങ്കിൽ, അതെല്ലാം എന്റേതാണ്; അതിന്റെ ഉത്തരവാദിത്വം എനിക്കുമാത്രമുള്ളതാണ്.

## 15. സ്വാശ്രയത്തിന്റെ ബലവും ശരണാഗതിയുടെ അതിബലവും

സ്വാശ്രയത്തിന്റേയും പൗരുഷത്വത്തിന്റേയും മകുടമാണ് ശരണാഗതിയും പുണ്യപുരുഷത്വവും എന്ന് സ്വാമി വിവേകാനന്ദൻ പറയാറുണ്ടായിരുന്നു. അദ്ദേഹം നമ്മഭാഷയിൽ ഇങ്ങനെ പറയും:

'മുസ്ലീങ്ങൾക്ക് കൊല്ലംതോറും ഒരാഘോഷമുണ്ട്. ആ അവസരത്തിൽ അവർ ഒരാടിനെ ബലികഴിക്കാറുണ്ട്. ഒരു മാസം മുമ്പേ അവർ അതിനെ വാങ്ങി ധാരാളം തീററകൊടുത്തു വളർത്തും. ബലികഴിക്കുമ്പോൾ അതിൽനിന്ന് കൂടുതൽ ഇറച്ചി കിട്ടുമല്ലോ.'

ആദ്ധ്യാത്മികജീവിതത്തിന്റേയും മർഗ്ഗമിതമാണ് എന്ന് അദ്ദേഹം പറഞ്ഞു. ആദ്യം ശക്തിനേടുക; വ്യക്തിത്വദാർഢ്യം കൈവരുത്തുക; എന്നിട്ട് ആത്മാർപ്പണം ചെയ്യുക. ഈശ്വരനെ ശരണം പ്രാപിച്ച് ഒരു അതിശക്തിദ്വാരാ നിങ്ങളെ സ്വയം നിരാകരിക്കുക. അതാണ് ശരിയായ മനോഭാവവും മാർഗ്ഗവും. ആദ്യം വരുന്നു പൗരുഷം; പിന്നീട് ദിവ്യപുരുഷത്വം. പൗരുഷത്തിന്മേൽ ദിവ്യപുരുഷത്വം ഉയർത്തുക. അതു വളരെ ശക്തമായിരിക്കും. അതുകൊണ്ട് കഠിനമായി പ്രയത്നിച്ച് വ്യക്തിത്വം നിർമ്മിക്കുക; വികസിതവ്യക്തിത്വം വളർത്തുക. മനുഷ്യനായി ശക്തിയും ആദ്ധ്യാത്മികപക്വതയും നേടിയതിനുശേഷം മേലോട്ട് നോക്കുക: കൂടുതൽ ശക്തമായ ധൈര്യവും ബലവും നിങ്ങളെ മാടിവിളിക്കുന്നു എന്നു കാണാം. അപ്പോൾ, 'ഞാനല്ല, നീ മാത്രം; നിന്റെ ഇച്ഛ നടക്കട്ടെ' എന്ന് അനുഭവപ്പെടുകയും പറയുകയും ചെയ്യും.

ഗീതയുടെ അവസാനത്തെ അദ്ധ്യായത്തിൽ, മതത്തിന്റെ അന്തിമസന്ദേശമായി ആത്മസമർപ്പണത്തിന്റേയും ഈശ്വരകൃപയുടേയും സന്ദേശം ശ്രീകൃഷ്ണൻ നല്കുമ്പോൾ, അതിന്റെ അർത്ഥം ഇതാണ്. മുമ്പ് അദ്ദേഹം പറഞ്ഞിരുന്നതു്: 'ശക്തനാകൂ; ആത്മവിശ്വാസം ഉണ്ടാകട്ടെ; പ്രശ്നങ്ങളെ പൗരുഷത്തോടെ അഭിമുഖീകരിക്കൂ' എന്നാണ്. പതിനൊന്നാം അദ്ധ്യായത്തിൽ വിശ്വരൂപം കാണിച്ചുകൊടുത്തതിനുശേഷം (xi 33) ശ്രീകൃഷ്ണൻ പറയുന്നു:

തസ്മാത് ത്വം ഉത്തിഷ്ഠ, യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം.

'അതുകൊണ്ട്, നീ എഴുന്നേല്ക്കൂ. (ദുഃഖവും ദൗർബല്യവും വെടിയൂ) കീർത്തിനേടൂ. ശത്രുക്കളെ ജയിക്കൂ. സമൃദ്ധമായ രാജ്യം അനുഭവിക്കൂ.'

ഇതിനുമുമ്പ് ഏഴാം അദ്ധ്യായത്തിലെ പതിന്നാലാം ശ്ലോകത്തിൽ പ്രത്യാശയുടേയും പ്രതിജ്ഞയുടേയും സന്ദേശമായി ഈശ്വര കൃപയുടെ ആദ്യത്തെ ശക്തിശാലിയായ സ്വരം നാം കേൾക്കുന്നുണ്ട്. അന്തസ്സാരമില്ലാത്ത അഹത്തിന്റേയും, ജൈവശരീരത്തിന്റേയും, 'മായ'യിൽ കുടുങ്ങിയ മനുഷ്യൻ ഏററവും നികൃഷ്ടമായ രീതിയിൽ പെരുമാറുകയും, ദുഃഖവും ദുരിതവും അനുഭവിക്കുകയും, സമൂഹത്തിൽ നാലുപാടും അതുതന്നെ വിതറുകയും ചെയ്യുന്നു. ഈ മായാജാലത്തിൽപ്പെട്ട് തന്റെ സ്വരൂപവും, മായാപതിയായ ഈശ്വരനുമായുള്ള തന്റെ ഉററബന്ധവും മറക്കുന്നു. ഈശ്വരകൃപയാണ് ഈ മായയിൽ നിന്നും അവനെ മോചിപ്പിച്ച് ഈശ്വരനോട് അടുപ്പിക്കുന്നത്.

ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ
മാം ഏവ യേ പ്രപദ്യന്തേ മായാം ഏതാം തരന്തി തേ.

'തീച്ചയായും (സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു) ഗുണങ്ങളുടെ അധിഷ്ഠാത്രിയായ എന്റെ ദിവ്യമായയെ താണ്ടിക്കടക്കാൻ വളരെ വിഷമമാണ്. എന്നെ ശരണം പ്രാപിക്കുന്നവർ മാത്രമേ മായയെ തരണം ചെയ്യുന്നുള്ളൂ.

എന്നാൽ, ഇപ്പോൾ, അവസാനമടുക്കുമ്പോൾ ശ്രീകൃഷ്ണൻ മറെറാരു സ്വരം പാടുന്നു. ആ ആദ്യസ്വരത്തെ അവസാനസ്വരമായി കണ്ടപോലെ സമപ്പിക്കുന്നു. 'ഇപ്പോൾ ഞാൻ ഏററവും ഗഹനമായ രഹസ്യം പറയാം. ഈ പൗരുഷം നേടിയതിനുശേഷം, നീ ഇങ്ങനെ പറയുകയും അനുഭവിക്കയും ചെയ്യൂ: 'എന്റെ ഈ അഹം ഉൾപ്പടെ എല്ലാം ഈശ്വരന്റേതാണ്. ഞാനായും എന്റേതായും ഒന്നുംതന്നെയില്ല.'

ഇതാണ് രാജകീയമായ കീഴടക്കം. ഒരു സേനാനി ദുർബലനും ഭീരുവുമാണെങ്കിൽ പ്രഥമയുദ്ധത്തിൽത്തന്നെ അവൻ കീഴടങ്ങും; ശത്രുവിന്റെ തടവുകാരനാകും. അതിൽ എന്തു മഹത്വമിരിക്കുന്നു'? തന്റെ കഴിവെല്ലാം പ്രയോഗിച്ച് ചെറുത്തുനില്ക്കുക; കരുത്തുകാണിക്കുക; എന്നിട്ട് പരിതഃസ്ഥിതികൾ ആവശ്യപ്പെടുന്നപക്ഷം കീഴടങ്ങുക. അപ്പോൾ ലോകം നിങ്ങളെ ആദരിക്കും. ഗ്രീക്ക് ചരിത്രത്തിൽ നാം ഒരു കഥ വായിക്കുന്നുണ്ട്. അലക്സാണ്ടർ വടക്കു പടിഞ്ഞാറെ ഇന്ത്യ ആക്രമിച്ചപ്പോൾ, പഞ്ചാബിൽ ഝെലം, ചെനാബ് എന്നീ നദികളുടെ ഇടയ്ക്കുള്ള രാജ്യം ഭരിച്ചിരുന്നത് ധീരനും ശക്തനുമായ പോറസ് അഥവാ പൗരവൻ എന്ന ഒരു രാജാവായിരുന്നു. ഈ രാജാവ് ആക്രമണകാരിയായ അലക്സാണ്ടറുമായി ധീര

മായി പൊരുതി. എന്നാൽ അലക്സാണ്ടറുടെ കൂടുതൽ കാര്യക്ഷമമായ രണനീതി അദ്ദേഹത്തെ കീഴടക്കിക്കളഞ്ഞു. തടവുകാരനായി അദ്ദേഹം അലക്സാണ്ടറുടെ മുമ്പിൽ ഹാജരാക്കപ്പെട്ടു. അലക്സാണ്ടർ ചോദിച്ചു: 'ഞാൻ നിങ്ങളോടു് എങ്ങനെ പെരുമാറണം?' അപ്പോൾ പോറസു് മറുപടി പറഞ്ഞു: 'ഒരു രാജാവു് മറ്റൊരു രാജാവിനോടു് എങ്ങനെ പെരുമാറുമോ, അങ്ങനെ.' ഈ വാക്കുകൾ അലക്സാണ്ടറുടെ ഹൃദയത്തെ സ്പർശിച്ചു. അദ്ദേഹം പോറസ്സിനെ ആദരപൂർവ്വം ബഹുമാനിച്ചു.

ഈ സാധാരണ മനുഷ്യജീവിതത്തിലെപ്പോലെയാണു് മതജീവിതത്തിലും, തനിക്കു ലഭിച്ച ശക്തികൊണ്ടു് കഠിനപ്രയത്നം ചെയ്തു് ശക്തനും ദൃഢമായതിനുശേഷം, ആ ശക്തി ഈശ്വരന്റെ മുമ്പിൽ സമർപ്പിക്കാനായി കൂടുതൽ ശക്തി തേടുന്ന ആത്മാവിനെ ഈശ്വരൻ ബഹുമാനിക്കുന്നു. എത്ര ഗുണപുഷ്കലമാണു് ആ ആത്മസമർപ്പണം! എത്ര ദൃഢവസ്തുസമന്വിതവുമാണു് ആ ശരണം! ഗീതാഞ്ജലിയിൽ ടാഗോറിന്റെ ഒരു ഗാനമുണ്ടു്. (ഗാനം 36)

എനിക്കു ശക്തി തരൂ;
സുഖദുഃഖങ്ങൾ നിസ്സാരമായി സഹിക്കാൻ.
എനിക്കു ശക്തി തരൂ;
എന്റെ സ്നേഹം സേവനത്തിൽ സഫലമാക്കാൻ.
എനിക്കു ശക്തി തരൂ;
പാവങ്ങളെ ഞാനൊരിക്കലും നിരാകരിക്കാതിരിക്കാനും,
ധൃഷ്ടന്റെ കരുത്തിനു മുമ്പിൽ എന്റെ മുട്ടു മടങ്ങാതിരിക്കാനും,
എനിക്കു ശക്തി തരൂ;
എന്റെ മനസ്സു് നിത്യജീവിതത്തിലെ ക്ഷുദ്രതകളുടെ മേലേ നിൽത്താനും.

ശക്തിക്കുവേണ്ടി ഇത്രയും പ്രാർത്ഥിച്ചതിനുശേഷം അവസാനം ആദ്ധ്യാത്മികതയുടെ ഉച്ചതമസംഗീതമായ അതിബലത്തിനുവേണ്ടി കവി പ്രാർത്ഥിക്കുന്നു:

ഇനിയും എനിക്കു ശക്തി തരൂ;
എന്റെ ശക്തി നിന്റെ ഇച്ഛക്കുമുമ്പിൽ സ്നേഹപൂർവ്വം സമർപ്പിക്കാൻ.

ഈ ശക്തി, അതിബലം, മനുഷ്യനിൽത്തന്നെ അധിവസിക്കുന്ന ഈശ്വരനിൽനിന്നുതന്നെ വരുന്നതാണു്. ഈ അന്തര്യാമിയായ ഈശ്വരനെ വേദാന്തം 'ഭയാനാം ഭയം' 'ഭയങ്ങളുടെ ഭയം' ആയി

വിവരിക്കുന്നുണ്ട്. (മഹാനിർവ്വാണതന്ത്രം III. 61) 'യദ് ബിഭേതി സ്വയം ഭയം' - 'സ്വയം ഭയംതന്നെ ആരെയാണോ ഭയപ്പെടുന്നതു് അവൻ' എന്നു് ശ്രീമദ്ഭാഗവതവും (II. 1. 2) ഈശ്വരനെ വിവരിക്കുന്നു. ശരീര ബലവും മനോബലവും, അന്യരുടെ മേൽ അധികാര ബലവും, കലാവാസനകളുടേയും കഴിവുകളുടേയും ബലവും ഉള്ളവർ ഈശ്വരൻെറ മുമ്പിൽനിന്നുകൊണ്ടു് 'പ്രഭോ! എല്ലാം നിൻേറതു്. ഒന്നും എൻേറതല്ല. എല്ലാം നീതന്നെ,' എന്നു പറയുമ്പോൾ, ആ അന്തിമത്യാഗത്തിൽ എന്തൊരു മനുഷ്യമഹത്ത്വവും മനോഹാരിതയുമാണു് അഭിവ്യക്തമാകുന്നതു്!

16. ഭക്തനാകൂ; 'ബോക്ക'നാകരുതു്

ശ്രീരാമകൃഷ്ണൻ ഒരു ബംഗാളിഗാനത്തിലെ ഒരുവരി ഉദ്ധരിക്കാറുണ്ടായിരുന്നു. അതിൻെറ ആശയം ഇതാണു്: 'ഈശ്വരൻ പറയുന്നു: ''ആക്കും മുക്തിനല്കുന്നതിൽ എനിക്കഹിതമില്ല. എന്നാൽ ഭക്തി നല്കുമ്പോൾ ഞാൻ വളരെ ശ്രദ്ധിക്കും.'' ഇതൊരു വിചിത്രമായ പ്രസ്താവനയാണല്ലോ. പ്രയത്നത്തെ സംബന്ധിച്ചിടത്തോളം മുക്തി ഭക്തിയേക്കാൾ കൂടുതൽ വിലയുള്ളതാണു്. അപ്പോൾ എന്താണാ പ്രസ്താവനയുടെ അത്ഥം? മറെറാരു പുണ്യപുരുഷൻ ഇതിനു നല്കിയ നമ്മരസപ്രധാനമായ വിശദീകരണം ഇതാണു്: 'ഞാൻ ആക്കെങ്കിലും മുക്തി നല്കിയാൽ, പിന്നെ അതുമിതും കിട്ടാൻ വേണ്ടി അവൻ എന്നെ ശല്യം ചെയ്യുകയില്ല. എന്നാൽ ഭക്തി നല്കിയാലോ? അപ്പോൾമുതൽ അയാൾ എന്നെ ശല്യം ചെയ്തുതുടങ്ങും: ''എനിക്കു ജോലി തരൂ. ഒരു പുത്രനെ തരൂ. പണം തരൂ. അതു തരൂ. ഇതു തരൂ എന്നൊക്കെ.'' ഇതെല്ലാം ആത്മവിശ്വാസവും സ്വാശ്രയശീലവും ഇല്ലാത്തതിൻെറ ഫലമാണു്. ഈശ്വരനെ സദാ ശല്യം ചെയ്യുക! അതു് പൗരുഷത്തിൽ അടിയുറയ്ക്കാത്ത ഭക്തിയുടെ സ്വഭാവമാണു്. ഭക്തൻ ഈശ്വരദത്തമായ ശക്തിയും സന്ദർഭങ്ങളും ഉപയോഗിക്കാതിരിക്കുന്നു എന്നാണു് അത്തരം ഭക്തിയുടെ അത്ഥം. അങ്ങനെ ഈശ്വരൻെറ ഭാരം നിരന്തരം വദ്ധിക്കുന്നു. അതുകൊണ്ടു് ഭക്തി നല്കാൻ ഇശ്വരനു് ഇഷ്ടമില്ല. ശ്രീരാമകൃഷ്ണൻ പറയുന്നു; ഭക്തനാകൂ; 'ബോക' ആകണ്ടാ. ബംഗാളിയിൽ 'ബോക'യെന്നാൽ വിഡ്ഢിയെന്നാണത്ഥം.

ഗീതയിലെ സംഗീതത്തിൻെറ ഓരോ സ്വരവും, അതു് മതേതരജീവിതത്തേയോ ആദ്ധ്യാത്മികജീവിതത്തേയോ സംബന്ധിക്കുന്നതാവട്ടെ, ശക്തിയുടേയും നിർഭയത്തിൻേറയും സന്ദേശം ഉൾക്കൊള്ള

ന്നതാണ് ലൗകികജീവിതത്തിലായാലും ആദ്ധ്യാത്മികജീവിതത്തിലായാലും, വേദാന്തം മനുഷ്യനോടാവശ്യപ്പെടുന്നതു് ശക്തി അഭിവ്യക്തമാക്കാനാണ്. ഗീതയിലും മററു വേദാന്തഗ്രന്ഥങ്ങളിലും രാഗം (അന്ധമായ ഇന്ദ്രിയാസക്തി), ഭയം, ക്രോധം ഇവ സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ വളർച്ചയെ തടസ്സപ്പെടുത്തുന്നവയായി വിവരിക്കപ്പെട്ടുണ്ട്. ഇവയെ പരിത്യജിക്കാൻ ഉപദേശിക്കുന്നുമുണ്ട്. വേദാന്തമനുസരിച്ച് ദൗർബല്യവും ഭയവും സദ്ഗുണങ്ങളല്ല. ഗീത ഉപദേശിക്കുന്ന ആദ്യത്തെ സദ്ഗുണം 'അഭയ'മാണ്. ഉപനിഷത്തുകൾ ബ്രഹ്മത്തെ 'അഭയ'മെന്നു പറയുന്നു. ബ്രഹ്മസാക്ഷാത്കാരം നേടിയവനെ 'അഭയം വൈ പ്രാപ്തോഽസി' -'നീ അഭയത്തെ പ്രാപിച്ചിരിക്കുന്നു' എന്നു പുകഴ്ത്തുകയും ചെയ്യുന്നു.

### 17 ഈശ്വരകൃപ—സ്വാശ്രയത്തിന്റേയും ശരണാഗതിയുടേയും പുറകിൽ അതിന്റെ സാന്നിദ്ധ്യം

അതിനാൽ ഈ തത്ത്വശാസ്ത്രത്തിന്റെ വെളിച്ചത്തിൽ, ഗീത മനുഷ്യജീവിതത്തെ അതിന്റെ സമഗ്രഭാവത്തിൽ പരിഗണിക്കുന്നുണ്ട്. നിങ്ങൾ ബാഹ്യലോകത്തെ കൈകാര്യം ചെയ്യുന്ന ഒരു സാധാരണ സ്ത്രീയോ പുരുഷനോ ആയി ജീവിതം തുടങ്ങുന്നു. നിങ്ങൾ അപ്പോൾ ഈശ്വരനെ കാണുന്നില്ല. മററു മനുഷ്യരെപ്പോലെ, നിങ്ങളും സാമൂഹ്യസന്ദർഭങ്ങളിൽ അന്യരുമായി ഇടപഴകി തദ്വാരാ പൗരുഷവും സ്വഭാവശക്തിയും നേടുന്നു. അപ്പോൾ, സാവധാനം, ആ പ്രവർത്തനത്തിലൂടെ, വിവേകം, സത്യസ്നേഹം മുതലായ സദ്ഗുണങ്ങളുടെ സഹായത്താൽ, നിങ്ങൾ ഒരു ഉയർന്നനില പ്രാപിക്കുന്നു. മനസ്സ് ശുദ്ധവും ശക്തവും ആകുമ്പോൾ ഉള്ളിൽനിന്നും കൂടുതൽ ശുദ്ധവും ഗഹനവുമായ എന്തോ ഒന്നിന്റെ സ്പർശങ്ങൾ ദിവ്യസ്പന്ദനങ്ങളുടെ സൂചനകൾ ലഭിക്കും.' ഒരു ശക്തമായ മനസ്സിനു മാത്രമേ അതറിയുവാനും, ഗ്രഹിക്കുവാനും പ്രതികരിക്കുവാനും സാധിക്കൂ. വിവേകാനന്ദൻ പറയുന്നു, 'സിംഹത്തിന്റെ ബലം ആനയേ അറിയൂ. കൊതുകു് അതെങ്ങനെ അറിയും?'

ജൈവവും പരിമിതവുമായ 'അഹം' അല്ല നമ്മുടെ ശരിയായ സ്വരൂപം. അഹത്തിനു പുറകിലായി, ജൈവപരിമിതികൾക്കപ്പുറത്തു്, അനന്തമായ ആത്മാവുണ്ട്. അതു് ആത്മാവിന്റെ ആത്മാവും എല്ലാവരിലും പരിവ്യാപ്തവും, അദ്വയവും അനന്തവുമായ സർവ്വാത്മാവുമാകുന്നു. പൂർണ്ണമായ മാനവവികാസത്തിനുശേഷം ഈ അഹം ആ ആത്മാവിന്റെ മുമ്പിൽ പൂർണ്ണമായും കീഴടങ്ങുന്നു. മഹാനായ അദ്വൈതതത്ത്വശാസ്ത്രജ്ഞൻ, ശങ്കരാചാര്യർ, തന്റെ ഹ്രസ്വവും മനോഹരവുമായ വിഷ്ണുഷട്പദിസ്തോത്രത്തിൽ ഇങ്ങനെ പാടുന്നു:

സത്യപി ഭേദാപഗമേ, നാഥ! തവാഹം ന മാമകീനസ്ത്വം
സാമുദ്രോ ഹി തരംഗഃ ന ക്വചന സമുദ്രഃ താരംഗഃ.

'(ഞാനും നീയും തമ്മിലുള്ള) ഭേദബോധം നീങ്ങിയാലും, അല്ലയോ നാഥ! ഞാനാണ് നിന്നിൽ ലയിക്കുന്നത്; നീ എന്നിലല്ല. തീർച്ചയായും തരംഗം സമുദ്രത്തിൽ ലയിക്കുന്നു എന്നല്ലാതെ, സമുദ്രം തരംഗത്തിൽ ലയിക്കുന്നില്ല '

ആ സർവ്വാന്തരാത്മാവാണ് ദിവ്യാവതാരമായ ശ്രീകൃഷ്ണനിലൂടെ (ഗീതയുടെ പതിനെട്ടാം അദ്ധ്യായത്തിലെ 66-ാം ശ്ലോകത്തിൽ) സംസാരിക്കുന്നത്'' 'എല്ലാ ധർമ്മങ്ങളേയും പരിത്യജിച്ച് നീ എന്നെ ശരണം പ്രാപിക്കൂ. ഞാൻ നിന്നെ സമസ്തപാപങ്ങളിൽനിന്നും മോചിപ്പിക്കാം; ദുഃഖിക്കാതിരിക്കൂ ' ഇതിനു മുമ്പ് (18-61) ശ്രീകൃഷ്ണൻ പ്രഖ്യാപിക്കുന്നുണ്ട്:

ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ/ർജ്ജുനതിഷ്ഠതി.

'സർവ്വേശ്വരൻ എല്ലാ ജീവികളുടേയും ഹൃദയാകാശത്തിൽ നിത്യസന്നിഹിതനായിരിക്കുന്നു.'

സത്യ ശിവ-സൗന്ദര്യങ്ങളുടെ അനന്തസ്രോതസ്സായ ഈശ്വരൻ അർജ്ജുനനിലൂടെ എല്ലാ ജീവികളോടും പറയുകയാണ്: 'എല്ലാവരുടേയും ഹൃദയത്തിൽ, അഹത്തിന്റെ പിന്നിലായി ഞാൻ എപ്പോഴും ഉണ്ട്. ഞാനെപ്പോഴും അവരുടെ കാര്യങ്ങളിൽ ഇടപെടുന്നില്ല. കാരണം, അവരുടെ 'അഹം' വികസിക്കണമെന്നാണ് എന്റെ ആഗ്രഹം. എല്ലാം നോക്കിക്കൊണ്ട് ഞാൻ പുറകിൽ നില്ക്കുന്നുണ്ട്. ഏതെങ്കിലും ഭക്തൻ തന്റെ അഹവും ശക്തികളും ഉപയോഗിച്ച് ശക്തനായിത്തീരുമ്പോൾ, ആദ്ധ്യാത്മികവികാസത്തിന്റെ ഒരു വിശിഷ്ടഘട്ടത്തിൽ, എന്നിലേക്കു തിരിയും; അവന്റെ ഉത്തമഭാഗം ഞാനാണെന്നറിയും. അവർ സ്വാഭാവികമായും സഹജമായും സ്വയം അർപ്പണം ചെയ്യും. അപ്പോൾ അവരുടെ മനസ്സ് സത്വഗുണസമ്പന്നമാകയും രജസ്സിലും തമസ്സിലുംനിന്നു മുക്തമാകയും ചെയ്യുമിരിക്കും.' അതുകൊണ്ടാണ് 'ഈശ്വരൻ എല്ലാവരുടേയും ഹൃദയത്തിലുണ്ട്'' എന്ന് ശ്രീകൃഷ്ണൻ ഉപദേശിക്കുന്നത്. എല്ലാ ജീവികളും ചെയ്യുന്ന എല്ലാ കാര്യങ്ങളും ഈശ്വരൻ അറിയുന്നു. എന്നാൽ എല്ലാവരും ഈ സത്യം അറിയുന്നില്ല. ഗീതയുടെ അഞ്ചാം അദ്ധ്യായത്തിലെ അവസാനശ്ലോകത്തിൽ, ശ്രീകൃഷ്ണൻ പറയുന്നു:

ഭോക്താരം യജ്ഞതപസാം സർവ്വലോകമഹേശ്വരം
സുഹൃദം സർവ്വഭൂതാനാം ജ്ഞാത്വാ മാം ശാന്തിമൃച്ഛതി.

'എല്ലാവരും നടത്തുന്ന യജ്ഞങ്ങളുടേയും തപസ്സുകളുടേയും ഭോക്താവ് ഞാനാണ്. ഞാൻ സർവ്വലോകങ്ങളുടേയും ഈശ്വരനാണ്.

ഞാൻ എല്ലാവരുടേയും സുഹൃത്താണ്, എന്ന് എന്നെ അറിഞ്ഞവൻ ശാന്തി പ്രാപിക്കുന്നു.'

എന്നാൽ ഈ സത്യം അറിയാതെ മനുഷ്യൻ പലപ്പോഴും നിസ്സഹായനായും അശാന്തനായും ശോകപീഡിതനായും സ്വയം കരുതുന്നു. 'ഈശ്വരൻ എല്ലാ മനുഷ്യരിലുമുണ്ട്. എന്നാൽ എല്ലാ മനുഷ്യരും ഈശ്വരനിലില്ല. അതുകൊണ്ടാണ് മനുഷ്യൻ ദുരിതം അനുഭവിക്കുന്നതു്.' എന്ന് ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു.

മനുഷ്യന്റെ ഈശ്വരാന്വേഷണവും മനുഷ്യനോട് ഈശ്വരന്റെ പ്രതിക്രിയയും എന്ന വിഷയം രണ്ടു പക്ഷികളുടെ ബിംബകല്പനാരൂപത്തിൽ മുണ്ഡകോപനിഷത്ത് മനോഹരമായി പ്രതിപാദിക്കുന്നുണ്ട് (3.1. 1-2):

ദ്വാ സുപർണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്തി
അനശ്നന്നന്യോ അഭിചാകശീതി.

'രണ്ടുപക്ഷികൾ, മനോഹരമായ തൂവലുകളുള്ളവ, എപ്പോഴും ഒന്നിച്ചു പരസ്പരസുഹൃത്തുക്കളായി ഒരേ വൃക്ഷത്തിൽ വസിക്കുന്നു. ഒരു പക്ഷി വൃക്ഷത്തിന്റെ സ്വാദുള്ള ഫലങ്ങൾ ഭക്ഷിക്കുന്നു. മറേറ പക്ഷിയോ, ഒന്നും ഭക്ഷിക്കാതെ തന്റെ മഹിമയിൽ ആണ്ടിരിക്കുന്നു.'

സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ
അനീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശം
അസ്യ മഹിമാനമിതി വീതശോകഃ

'ഒരേ (ജീവിത)വൃക്ഷത്തിൽ മനുഷ്യൻ ഫലഭുക്തിയിൽ നിമഗ്നനായും മോഹാക്രാന്തനായും നിസ്സഹായനായും ദുഃഖിക്കുന്നു. എന്നാൽ സ്തുത്യർഹനും സർവ്വശക്തനും സ്വതന്ത്രനും ആയ അന്യനെ കാണുമ്പോൾ താൻ അവന്റെ മഹിമയാണെന്നറിഞ്ഞു് ശോകമുക്തനാകുന്നു.'

സ്വാമി വിവേകാനന്ദൻ ഈ മന്ത്രങ്ങളെ ഇങ്ങനെ അവതരിപ്പിക്കുന്നു. (കംപ്ലീററ് വർക്സ്, വാല്യം III പു. 235 36):

'ഇതിനേക്കാൾ ഗുണപുഷ്കലമായ ലോകതത്ത്വശാസ്ത്രത്തിന്റെ ഒരു വർണ്ണന എവിടെ കാണും ? ഹൈന്ദവചിന്താസാരവും മാനവമോചനത്തിന്റെ സ്വപ്നവും ഇതിനേക്കാൾ അദ്ഭുതകരവും അലങ്കാരസുരഭിലവുമായ ഭാഷയിൽ എവിടെ കാണും?'

അദ്ദേഹം തുടരുന്നു;

'മാനവാത്മാവിന്റെ ചിത്രമാണിതു്. മനുഷ്യൻ കയ്പും മധുരവുമായ ജീവിതഫലങ്ങൾ ഭക്ഷിക്കുന്നു. കനകത്തെ പിൻതുടരുന്നു. ഇന്ദ്രിയങ്ങളേയും, നിസ്സാരങ്ങളും നിരാശാജനകങ്ങളുമായ ജീവിതദംഭങ്ങളേയും പിൻതുടന്നു് നെട്ടോട്ടം ഓടുകയാണു്. മററു ചിലേടത്തു്, ഉപനിഷത്തുകൾ മാനവാത്മാവിനെ രഥാചാലകനോടും ഇന്ദ്രിയങ്ങളെ ഭ്രാന്തൻ കുതിരകളോടും ഉപമിച്ചിട്ടുണ്ടു്.

'അർത്ഥശൂന്യങ്ങളായ പൊങ്ങച്ചങ്ങളെ പിൻതുടരുന്നവന്റെ പോക്കു് അതാണു്. കുട്ടികൾ പൊൻകിനാവുകൾ കാണും; എല്ലാം വെറുതേയെന്നു പിന്നെ അറിയും. വൃദ്ധന്മാർ തങ്ങൾ കഴിഞ്ഞകാലത്തു് ചെയ്തിട്ടുള്ള പ്രവൃത്തികളെ അയവിറക്കിക്കൊണ്ടിരിക്കും. എന്നാൽ അവയുടെ കുരുക്കുകളിൽനിന്നും രക്ഷപ്പെടേണ്ടതെങ്ങനെയെന്നറിയില്ല. ഇതാണു് ലോകം.

'എന്നാൽ ഓരോരുത്തരുടേയും ജീവിതത്തിൽ സുവർണ്ണനിമിഷങ്ങൾ വരും. ഏററവും വലിയ ദുഃഖങ്ങളുടേയും സുഖങ്ങളുടേയും ഇടയിൽ, സൂര്യപ്രകാശത്തെ മറയ്ക്കുന്ന മേഘശകലം നീങ്ങുന്നതുപോലെയുള്ള ഒരു സന്ദർഭം വരും. അപ്പോൾ നാമറിയാതെ തന്നെ, അകലെ, ഇന്ദ്രിയജീവിതത്തിൽ നിന്നകലെ, അതിന്റെ പൊങ്ങച്ചങ്ങളിലും ദുഃഖങ്ങളിലും നിന്നകലെ, പ്രകൃതിക്കപ്പുറം അങ്ങകലെ, ഇഹത്തിലും പരത്തിലും നമുക്കുണ്ടാവുന്ന സന്തോഷത്തിന്റെ കല്പനകൾക്കും അപ്പുറത്തായി, പണത്തിനും പെരുമയ്ക്കും കീർത്തിക്കും സമൃദ്ധിക്കും അതീതമായി അങ്ങകലെ, നമുക്കൊരു നിഴലാട്ടം ലഭിക്കും.

'ഈ നിഴലാട്ടം ലഭിക്കുമ്പോൾ മനുഷ്യൻ അല്പസമയം നിന്നുപോകുന്നു. മറെറ പക്ഷിയെ കാണുന്നു. ശാന്തനും ഗംഭീരനുമായി കയ്പും മധുരവുമായ ഫലങ്ങൾ ഭക്ഷിക്കാതെ, സ്വന്തം മഹിമയിൽ നിമഗ്നനായി, സ്വയം സംതൃപ്തനായി ആത്മനിർഭരനായിരിക്കുന്ന ആ പക്ഷിയെ കാണുന്നു. ഗീത ഉപദേശിക്കുന്നതുപോലെ, 'യസ്ത്വാത്മരതിരേവ സ്യാത് ആത്മതൃപ്തശ്ച മാനവഃ; ആത്മന്യേവ ച സന്തുഷ്ടഃ തസ്യ കാര്യം ന വിദ്യതേ.'' ''ഏതൊരു മനുഷ്യൻ ആത്മാവിൽത്തന്നെ രമിക്കുന്നുവോ, ആത്മാവിൽനിന്നന്യമായി യാതൊന്നും ആഗ്രഹിക്കുന്നില്ലയോ, ആത്മാവിൽത്തന്നെ സന്തുഷ്ടനായിരിക്കുന്നുവോ, അയാൾക്കു് എന്തുകാര്യം ചെയ്യാനിരിക്കുന്നു? അയാളെന്തിനു പാടുപെടുന്നു?''

'ഒരു നിഴലാട്ടംപോലെ മനുഷ്യൻ ഇതു കാണുന്നു; എന്നാൽ വേഗം മറക്കുന്നു. വീണ്ടും കയ്പും മധുരവുമായ ഫലങ്ങൾ ഭക്ഷിക്കുന്നു. ഒരു പക്ഷേ, കുറെ കാലം കഴിഞ്ഞു്, വീണ്ടും ഒരു ദർശനം ലഭിച്ചുവെന്നും വരും. അപ്പോൾ താഴത്തെ പക്ഷി മുക ളിലുള്ള പക്ഷിയുടെ അടുക്കലേയ്ക്കു് നീങ്ങിത്തുടങ്ങും. അടി യോടടി കിട്ടുമ്പോൾ, അതു കൂടുതൽ കൂടുതൽ അടുത്തുപോകും. കനത്തയടി കിട്ടാൻ ഭാഗ്യമുണ്ടെങ്കിൽ, സുഹൃത്തിന്റെ വളരെ അടുത്തുവരും. തന്റെ സുഹൃത്തായ മറേറ പക്ഷിയുടെ അടുക്കൽ പോകുമ്പോൾ, ഉയൎന്ന പക്ഷിയുടെ തൂവലുകളുടെ ശോഭ തന്റെ തൂവലുകളിലും വീഴുന്നതായി കാണും. അങ്ങനെ അടു ത്തുവരുന്തോറും മാററമുണ്ടാകും. താൻ സ്വയം ലയിച്ചുപോയി പൂൎണ്ണമായും അപ്രത്യക്ഷമാവുന്നതായി തോന്നും. താൻ യഥാ ൎത്ഥത്തിലുണ്ടായിരുന്നില്ല. മറേറ പക്ഷിയുടെ പ്രതിഫലനമാ ണു് താൻ. ആ പക്ഷി, അവിടെ ശാന്തഗംഭീരനായി, ഇളകുന്ന പച്ചിലകൾക്കിടയിൽ ഉറച്ചിരിക്കുന്നു. എല്ലാം അവന്റെ— ആ ഉയൎന്ന പക്ഷിയുടെ—മഹിമയാണു്. അപ്പോൾ ഇവൻ നിർഭയനും പൂൎണ്ണതൃപ്തനും ശാന്തനുമാകുന്നു.'

ഇതെല്ലാം ഗീതയുടെ അവസാനം സ്പഷ്ടമാകുന്നുണ്ടു്. ശ്രീകൃ ഷ്ണൻ പറയുന്നു:

'ഞാനിതുവരെ മതശാസ്ത്രത്തിലെ ഗഹനസത്യങ്ങൾ നിന ക്കു പറഞ്ഞുതന്നു. ഇപ്പോൾ ഏററവും ഗഹനമായ സത്യം പറയാം. അതിതാണു്: 'പൗരുഷശക്തി നേടിയെടുത്തതിനുശേഷം ഇപ്പോൾ ഉത്തമവും അന്തിമവുമായ ദൈവികനിലവാരത്തിലേയ്ക്കുയരൂ. പുണ്യപുരുഷത്വത്തിലേയ്ക്കുയരൂ. നിന്റെ അഹന്തയേയും എല്ലാ ശക്തികളേയും വാസനകളേയും എനിക്കു സമൎപ്പിക്കു. നിന്റെ അന ന്താത്മാവായ എന്നിൽ എല്ലാം സമൎപ്പിക്കു, നിന്റേതായി യാതൊ ന്നും അവശേഷിപ്പിക്കാതെ, എല്ലാം എനിക്കു സമൎപ്പിക്കു.'

ഈ വ്യതിരിക്തനായ 'ഞാൻ' തീരെ ഇല്ലാതാകുമ്പോൾ എല്ലാം ഈശ്വരനാകുന്നു. മററൊന്നും അവശേഷിക്കുന്നില്ല. അതാ ണു് ആത്മസമൎപ്പണം. ഈശ്വരനിൽ ശരണാഗതി. അതുതന്നെ ഈശ്വരകൃപയും. ആ ഘട്ടത്തിൽ ഈശ്വരന്റെ ഹൃദയത്തിൽനിന്നും ഭക്തഹൃദയത്തിലേയ്ക്കു് കൃപാപ്രവാഹം ഉണ്ടാകുന്നു. ഞാൻ ആദ്യം പറഞ്ഞതുപോലെ, മതത്തിന്റെ അവസാനവാക്കാണിതു്: പൂൎണ്ണ മായ കീഴടക്കം, ശരണാഗതി. താൻ ഈശ്വരകൃപയിൽ പൂൎണ്ണമായും നിമഗ്നനാണെന്നു് ഭക്തനു് അനുഭവപ്പെടുന്നു. പിന്നീടു് തന്റെ പൂൎവ്വജീവിതത്തിലേക്കു നോക്കുമ്പോൾ അതു് തന്റെ ജീവിതത്തിൽ

എപ്പോഴും, സ്വപ്രയത്നത്തിന്റെ ഘട്ടത്തിൽപ്പോലും, ഉണ്ടായിരുന്നതായി ഭക്തനു ബോദ്ധ്യപ്പെടും.

ഈശ്വരകൃപയുടെ അനുഭവം മനുഷ്യന് ഒരു പുതിയ ശക്തി നല്കുന്നു. എല്ലാ അനുഭവങ്ങളേയും ദഹിപ്പിക്കാനുള്ള കഴിവാണത്. അങ്ങനെ അനുഭവങ്ങളെ ദഹിപ്പിക്കുന്നതിന്റെ ഫലമായി മനുഷ്യൻ മാനസികമായും ആദ്ധ്യാത്മികമായും കൂടുതൽ ശക്തനാകുന്നു. ദഹിച്ച ആഹാരം ശരീരശക്തി വർദ്ധിപ്പിക്കുന്നതുപോലെ, ദഹിച്ച ജ്ഞാനം മനസ്സിന്റേയും ബുദ്ധിയുടേയും ശക്തി വർദ്ധിപ്പിക്കുന്നു. ദഹനമില്ലായ്മ ശരീരത്തിലും മനസ്സിലും വിഷദ്രവ്യങ്ങൾ വർദ്ധിപ്പിച്ച് രോഗങ്ങളുണ്ടാക്കും. ദഹിച്ച അനുഭവങ്ങൾ—വിജയപരാജയങ്ങളും, സുഖദുഃഖങ്ങളും, ലാഭനഷ്ടങ്ങളും — മനുഷ്യന്റെ സ്വഭാവബലം വർദ്ധിപ്പിക്കുന്നു. ആദ്ധ്യാത്മികദഹനമില്ലായ്മയോ, സ്വഭാവത്തിലും മനുഷ്യന്റെ പരസ്പര ബന്ധങ്ങളിലും വൈരൂപ്യങ്ങളുണ്ടാക്കും. ഈ ആദ്ധ്യാത്മികദഹനം മനുഷ്യന്റെ അന്തരാത്മാവുമായുള്ള സമ്പർക്കത്തിലാണുണ്ടാവുക. ശ്രീമദ്ഭാഗവതത്തിലെ ഒരു മനോഹരശ്ലോകം ഈശ്വരകൃപ മൂലം ഉണ്ടാകുന്ന സ്വഭാവത്തിന്റെ മാധുര്യം വിവരിക്കുന്നുണ്ട്. വിഷ്ണുഭഗവാൻ ഒരു ഭക്തനെ ഉപദേശിക്കുന്നു. (VIII.22.26)

ജന്മ-കർമ്മ-വയോ രൂപ വിദ്യൈശ്വര്യ ധനാദിഭിഃ
യദ്യസ്യ ന ഭവേത് സ്തംഭഃ തത്രായം മദനുഗ്രഹഃ.

'ജനനം, കർമ്മം, പ്രായം, ശരീരസൗന്ദര്യം, ജ്ഞാനം, ഐശ്വര്യം, ധനം മുതലായവ ആരിൽ ഗർവ്വത്തിനു കാരണമാകുന്നില്ലയോ, അവനിൽ എന്റെ അനുഗ്രഹമുണ്ട് എന്നറിഞ്ഞാലും.

18 ഈശ്വരകൃപ ഇന്ത്യൻ പാരമ്പര്യത്തിൽ

വിവേകചൂഡാമണിയിൽനിന്ന് പലപ്പോഴും ഉദ്ധരിക്കപ്പെടുന്ന ഒരു ശ്ലോകത്തിൽ ശങ്കരാചാര്യർ ഈശ്വരാനുഗ്രഹത്തെപ്പററിയുള്ള ഏററവും വ്യാപകമായ ആശയം പ്രതിപാദിക്കുന്നുണ്ട്: (ശ്ലോകം 3)

ദുർലഭം ത്രയമേവൈതത് ദേവാനുഗ്രഹഹേതുകം
മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ.

'മൂന്നു കാര്യങ്ങൾ ദുർല്ലഭമാണ്. ലഭിച്ചാൽ, അവ ഈശ്വരാനുഗ്രഹം മൂലം ലഭിച്ചതാണെന്നു പറയാം. മനുഷ്യത്വം, ആദ്ധ്യാത്മികമോചനത്തിനുള്ള ആഗ്രഹം, ഒരു മഹാപുരുഷനിൽനിന്നുള്ള മാർഗ്ഗദർശനവും സഹായവും.'

ആയിരമായിരം ജീവയോനികളുടെ വർഗ്ഗത്തിൽ ഓരോന്നിലും (ഉദാഹരണം: കൃമികളുടെ ഒരു വർഗ്ഗത്തിൽത്തന്നെ അനേകം കോടാനുകോടി ജീവികളുണ്ടായിരിക്കും. എന്നാൽ മനുഷ്യവർഗ്ഗം ഒന്നേയുള്ളു ആ വർഗ്ഗത്തിൽ സുമാറു് 350 കോടി വ്യക്തികളെ ഉള്ളു. ഇതുകാരണം മനുഷ്യൻ പ്രകൃതിയിലെ വിശിഷ്ടജീവിയാണു്. സൃഷ്ടികളിൽവെച്ചു് മനുഷ്യനുമാത്രമേ പ്രകൃതിയേയും തന്നെത്തന്നേയും മനസ്സിലാക്കാനും ജന്തുത്വത്തിൽനിന്നു മോചനം നേടാനും കഴിവുള്ളു എന്നുള്ളതും മനുഷ്യൻെറ വിശേഷത്വമാണു്. അതുകൊണ്ടു്, വേദാന്തദൃഷ്ടിയിൽ ഈശ്വരാനുഗ്രഹത്തിൻെറ പ്രഥമസ്പർശം ഈ മനുഷ്യത്വമാകുന്നു.

കോടാനുകോടി മനുഷ്യരിൽവെച്ചുതന്നെ വളരെ ചുരുക്കം ചിലർ മാത്രമേ ജന്തുത്വത്തിൽനിന്നുള്ള മോചനത്തിനുവേണ്ടി ശ്രമിക്കുന്നുള്ളു. ഈ പരിശ്രമം, അഥവാ മുമുക്ഷുത്വം, ദിവ്യാനുഗ്രഹത്തിൻെറ രണ്ടാമത്തെ സ്പർശമാണു്.

ഈ മോചനത്തിനുള്ള മാർഗ്ഗം പലക്കും അജ്ഞാതമാണു്. ആ അജ്ഞാതഭൂമിയിലുള്ള പ്രയത്നം വ്യർത്ഥമാകാതിരിക്കുന്നതിനു് യോഗ്യനായ ഒരു മഹാപുരുഷനിൽനിന്നും സഹായവും മാർഗ്ഗനിർദ്ദേശവും ലഭിക്കേണ്ടതുണ്ടു്. ഈ രംഗത്തുള്ള യോഗ്യതയെന്നാൽ പാണ്ഡിത്യമല്ല, ആദ്ധ്യാത്മികസാക്ഷാത്കാരമാണു്. അങ്ങനെ ആദ്ധ്യാത്മികസാക്ഷാത്കാരം നേടിയിട്ടുള്ള ഒരു മഹാഗുരുവിൻെറ സഹായം ഈശ്വരകൃപയുടെ മൂന്നാമത്തെ സമ്മാനമാണു്.

ലൗകികജീവിതരംഗങ്ങളിൽപ്പോലും യോഗ്യരായ അദ്ധ്യാപകരുടെ സഹായം തേടാറുണ്ടു്. അതു് വളരെ പ്രയോജനകരവുമാണല്ലോ. അപ്പോൾ ഇന്ദ്രിയനിലവാരത്തിനപ്പുറത്തുള്ള ഒരന്വേഷണരംഗത്തു് മനുഷ്യനെ ബന്ധത്തിൽനിന്നും മോചനത്തിലേയ്ക്കു് നയിക്കുന്നതിനു് ഒരു ഗുരുവിൻെറ സഹായം എത്രമാത്രം വിലയേറിയതാണെന്നു പറയേണ്ടതില്ല. ഒരു കൂട്ടിലകപ്പെട്ട എലി പുറത്തു ചാടാൻ ഉററുശ്രമിക്കുന്നു. വഴിയറിയാതെ കൂട്ടിൽത്തന്നെ ഓടിഓടിക്കിതയ്ക്കുന്നു. പുറത്തേയ്ക്കു വഴിയുണ്ടു്. അവൻ വന്നതു് അതിലേയാണല്ലൊ. പക്ഷെ എലിക്കു് അതറിഞ്ഞുകൂടാ. മനുഷ്യൻെറ സ്ഥിതിയും ഇതുപോലെയാണു്. അവൻ ബന്ധനത്തിലായിരിക്കുന്നു. മോചനത്തിനു മാർഗ്ഗമുണ്ടു്. ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ തീർത്തു പ്രഖ്യാപിക്കുന്നുണ്ടു്: 'അസ്ത്യുപായോ മഹാൻ കശ്ചിത് സംസാരഭയനാശനഃ' 'സംസാരഭയത്തെ നശിപ്പിക്കുന്ന ഒരു മഹത്തായ ഉപായം ഉണ്ടു്.' ഈ ഉപായം അറിയുന്നതു് സ്വയം ആ ഉപായം കൊണ്ടു് മോചനം നേടിയവനായിരിക്കും. അയാൾ മാത്രമേ വഴികാട്ടിയാവാൻ അർഹനായുള്ളു.

വിവേകചൂഡാമണിയുടെ അവസാനം, ആദ്ധ്യാത്മികജ്ഞാനവും മുക്തിയും നേടിയ ഒരു ശിഷ്യനുണ്ടായ അനുഭൂതിയെ ശങ്കരാചാര്യർ വ്യക്തമാക്കുന്നുണ്ട് (ശ്ലോകം 517):

സ്വാരാജ്യസാമ്രാജ്യവിഭൂതിരേഷാ
ഭവത്കൃപാ ശ്രീമഹിമാ പ്രസാദാത്
പ്രാപ്താ മയാ ശ്രീഗുരവേ മഹാത്മനേ
നമോ നമസ്തേഽസ്തു പുനർനമോസ്തു.

'(ആദ്ധ്യാത്മിക) സ്വാതന്ത്ര്യസാമ്രാജ്യത്തിന്റെ വൈഭവം ഞാൻ നേടിയിട്ടുള്ളതു് അങ്ങയുടെ കൃപയുടെ ഐശ്വര്യസമ്പന്നമായ മഹിമാപ്രസാദംകൊണ്ടാണു്. അങ്ങേയ്ക്കു്, മഹാത്മാവായ ഗുരുവിനു്, വീണ്ടുംവീണ്ടും നമസ്കാരം.'

ശങ്കരാചാര്യരുടെ പല കൃതികളിലും, വിശിഷ്യ സ്തോത്രങ്ങളിലും ഗീതാഭാഷ്യത്തിലും, ദിവ്യകരുണയെപ്പററി ധാരാളം പരാമർശങ്ങളുണ്ടു്. അദ്ദേഹത്തിന്റെ പ്രസിദ്ധമായ 'ദേവ്യപരാധക്ഷമാപണസ്തോത്ര'ത്തിൽ മനുഷ്യനും ഈശ്വരനും തമ്മിലുള്ള ബന്ധം ശിശുവും അമ്മയും തമ്മിലുള്ള ബന്ധമാണു്. ഒരു ശ്ലോകത്തിൽ ഭക്തൻ ദിവ്യകരുണ യാചിക്കുന്നതിങ്ങനെയാണു്:

ജഗദംബ! വിചിത്രം അത്ര കിം
പരിപൂർണ്ണകരുണാസ്തി ചേത് മയി
അപരാധപരമ്പരാവൃതം
ന ഹി മാതാ സമുപേക്ഷതേ സുതം.

'ജഗജ്ജനനീ! നിന്റെ പൂർണ്ണകരുണ എന്നിലുണ്ടെങ്കിൽ എന്താണ ദ്ഭുതം? പരമ്പരാഗതങ്ങളായ കുററങ്ങളുടേയും പാപങ്ങളുടേയും ആധിക്യമുള്ള പുത്രനെ അമ്മ ഉപേക്ഷിക്കുന്നില്ലല്ലോ.'

ഈ സ്തോത്രത്തിലെ പല ശ്ലോകങ്ങളുടേയും അവസാനവരിയിൽ ഈ പല്ലവി ആവർത്തിക്കുന്നുണ്ടു്:

കുപുത്രോ ജായേത കചിദപി കുമാതാ ന ഭവതി.

'ഒരു ചീത്തമകൻ ജനിച്ചേയ്ക്കാം: എന്നാൽ ഒരു ചീത്തയമ്മ ഉണ്ടാകുകയില്ല.'

അജ്ഞാതത്തിന്റെ മഹാരഹസ്യത്തിന്റെ മുമ്പിൽ ഏററവും പ്രതിഭാസമ്പന്നരായ ശാസ്ത്രജ്ഞന്മാരോ ഭാഷാപണ്ഡിതരോപോലും വെറും ശിശുക്കളാണു്. ഈ സത്യം ഇംഗ്ലീഷ് കവി ടെനിസന്റെ 'ഇൻ മെമ്മോറിയം' എന്ന കവിതയിൽ ഇങ്ങനെ പ്രകടമാക്കുന്നു.
(I IV):

'നോക്കു; ഞങ്ങൾക്കൊന്നും അറിയില്ല
എനിക്കു നന്മവരും എന്നു വിശ്വസിക്കാനേ കഴിയൂ:
അവസാനം—അങ്ങകലെ അവസാനം—എവക്കും
ഓരോ ശിശിരവും മാറുമല്ലോ വസന്തമായ്.

എങ്കിലും ഞാനാരു് ?
രാത്രിയിൽ കരയുന്നൊരു ശിശു.
വെളിച്ചത്തിനായ് കരയുന്നൊരു ശിശു
കരച്ചിൽമാത്രം ഭാഷയായൊരു ശിശു !'

ശ്രീ അരവിന്ദൻെറ അഭിപ്രായത്തിൽ അധിമാനസിക യോഗത്തിൻെറ പ്രഥമവും അന്തിമവുമായ പദം ശരണാഗതിയാകുന്നു. (ശ്രീ അരവിന്ദസൊസൈററിയുടെ 'ആം ഇന്ത്യ മാഗസിൻ', പോണ്ടിച്ചേരി, സെപ്ററംബർ 1979 ഉദ്ധരിച്ചതു്):

'അധിമാനസികയോഗത്തിൻെറ പ്രഥമശബ്ദം ശരണാഗതിയാണു്. അവസാനപദവും ശരണാഗതിയാണു്. നിത്യേശ്വരൻെറ മുമ്പിൽ സ്വയം സമർപ്പിക്കാനുള്ള നിശ്ചയത്തോടെയാണു് ദിവ്യബോധത്തിലേയ്ക്കു് ഉയർത്താനും, ഗുണപൂർണ്ണത നേടാനും, പൂർണ്ണപരിവർത്തനം നേടാനുമുള്ള യോഗം ആരംഭിക്കുന്നതു്. പൂർണ്ണമായ സമർപ്പണത്തോടെ അതവസാനിക്കുകയും ചെയ്യുന്നു. ആത്മത്യാഗം പൂർണ്ണമാകുമ്പോൾ മാത്രമേ യോഗം പൂർണ്ണമാകുന്നുള്ളു.

വേദാന്തത്തിൽ ശരണാഗതിയെന്നതു് തന്നിൽ കുടികൊള്ളുന്ന പരമതത്ത്വത്തിൻെറ മുമ്പിൽ കീഴടങ്ങുകയാണു്. അതുകൊണ്ടു് അതു് പരമമായ വിജയവും ആകുന്നു. ഹിന്ദുപാരമ്പര്യത്തിലുള്ള പല മനോഹരസ്തോത്രങ്ങളും ഈ സത്യത്തിൽ ഊന്നുന്നവയാണു്. ഗജേന്ദ്രമോക്ഷകഥയിൽ ചീങ്കണ്ണിയുടെ പിടിയിൽപ്പെടുന്ന ആന രക്ഷപ്പെടാനായി അഹത്തിൻെറ എല്ലാ ശക്തികളും പ്രയോഗിച്ചതിനുശേഷം ഈശ്വരനെ ശരണം പ്രാപിക്കുന്നു. ആ സന്ദർഭത്തിലുള്ള സ്തോത്രത്തിലെ രണ്ടു ശ്ലോകങ്ങൾ ഉദ്ധരിക്കാം (ശ്രീമദ്ഭാഗവതം VIII 3. 3, 29):

യസ്മിന്നിദം യതശ്ചേദം യേനേദം യ ഇദം സ്വയം
യോഽസ്മാത് പരസ്മാത് ച പരഃ തം പ്രപദ്യേ സ്വയംഭുവം.

'ആരിലാണോ ഈ പ്രപഞ്ചം നിലനില്ക്കുന്നതു്, ആരിൽ നിന്നാണോ അതുണ്ടായിട്ടുള്ളതു്, ആരെക്കൊണ്ടാണോ അതു നിലനില്ക്കു

ന്നതു്, ആരാണോ കാരണകാര്യബന്ധങ്ങൾക്കതീതനായിരിക്കു ന്നതു്, ആ സ്വയംഭൂവായ ഈശ്വരനെ ഞാൻ ശരണം പ്രാപിക്കുന്നു

നായം വേദ സ്വമാത്മാനം യത് ശക്ത്യാഹംധിയാ ഹതം
തം ദുരത്യയമാഹാത്മ്യം ഭഗവന്തം ഇതോസ്മ്യഹം.

'ആരുടെ മായാശക്തിയാൽ പ്രേരിതമായ അഹംബുദ്ധികൊണ്ടു ഹതനായി, ഈ മനുഷ്യാത്മാവു് സ്വയം (തന്റെ ആത്മാവിനെ ത്തന്നെ) അറിയുന്നില്ലയോ, ആ അഗ്രാഹ്യമഹിമയോടുകൂടിയ ഭഗ വാനെ ഞാൻ ശരണം പ്രാപിക്കുന്നു.

സ്വാമി വിവേകാനന്ദന്റെ ശ്രീരാമകൃഷ്ണസ്തോത്രത്തിൽ നിന്നും ഹൃദയസ്പൃശികളായ രണ്ടു ശ്ലോകങ്ങളിതാ (യൂണിവഴ്സൽ പ്രയേഴ്സ്, പു. 213):

ശക്തിസമുദ്രസമുത്ഥതരംഗം ദർശിതപ്രേമവിജൃംഭിതരംഗം
സംശയരാക്ഷസനാശമഹാസ്ത്രം യാമി ഗുരും ശരണം ഭവവൈദ്യം.

'ഈശ്വരന്റെ ശക്തിസമുദ്രത്തിൽ നിന്നും ഉയന്ന ഒരു തരംഗവും, പ്രേമലീലയുടെ ഉത്ക്കടരംഗങ്ങൾ പ്രകടിപ്പിച്ചവനും, സംശയമാകുന്ന രാക്ഷസനെ നശിപ്പിക്കുന്ന അമോഘമായ അസ്ത്രവും, സംസാരരോഗത്തെ ചികിത്സിക്കുന്ന വൈദ്യനുമായ ഗുരുവിനെ—ശ്രീരാമ കൃഷ്ണനെ—ഞാൻ ശരണം പ്രാപിക്കുന്നു.'

അദ്വയതത്ത്വസമാഹിതചിത്തം പ്രോജ്ജ്വലഭക്തിപടാവൃതവൃത്തം
കർമകളേബരമദ്ഭുതചേഷ്ടം യാമി ഗുരും ശരണം ഭവവൈദ്യം.

'അദ്വയതത്ത്വത്തിൽ സ്ഥിരപ്രതിഷ്ഠിതമായ മനസ്സോടുകൂടിയവ നും, ഭക്തിയുടെ ഉജ്ജ്വലങ്ങളായ വസ്ത്രങ്ങൾ അണിഞ്ഞവനും, മനു ഷ്യക്ഷേമത്തിനുവേണ്ടിയുള്ള അദ്ഭുതകരങ്ങളായ പ്രവൃത്തികൾ ചെയ്യുന്ന ശരീരത്തോടുകൂടിയവനും, സംസാരരോഗത്തെ ചികിത്സി ക്കുന്ന വൈദ്യനുമായ ഗുരുവിനെ, ശ്രീരാമകൃഷ്ണനെ, ഞാൻ ശരണം പ്രാപിക്കുന്നു.'

നാരദഭക്തിസൂത്രങ്ങൾ ശുദ്ധമായ ഭക്തി നേടുന്നതിനുള്ള പല ഉപായങ്ങളും ചൂണ്ടിക്കാണിച്ചശേഷം ഈശ്വരകൃപയാണു് ഉത്തമ മായ ഉപായമെന്നു പ്രഖ്യാപിക്കുന്നുണ്ടു്. (സൂത്രം 38):

മുഖ്യതസ്തു മഹത്കൃപയൈവ ഭഗവത്കൃപാലേശാദ്വാ.

'ഭക്തി നേടുന്നതിനു് മുഖ്യമായും മഹാത്മാക്കളുടെ അനുഗ്രഹം വേണം. അല്ലെങ്കിൽ ഭഗവാന്റെ കൃപാലേശമെങ്കിലും വേണം.'

നമ്മുടെ പുണ്യപുരുഷന്മാരേയും ഭക്തന്മാരേയും ആവേശം കൊള്ളിച്ചിട്ടുള്ള ഒരു ഗീതാശ്ലോകം, പൂർണ്ണമായി ശരണംപ്രാപിച്ച ഭക്തന്മാരുടെ യോഗക്ഷേമം ഈശ്വരൻ വഹിക്കുന്നുണ്ട്, എന്നു പ്രഖ്യാപിക്കുന്നു. (9. 22):

അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം.

'ആരാണോ ഭേദചിന്തകൂടാതെ എന്നെത്തന്നെ ഉപാസിക്കുന്നതു്, അവർ സ്ഥിരമായി യോഗസ്ഥിതിയെ പ്രാപിച്ചവരാണ്, ഞാൻ അവക്കുള്ളതിനെ സംരക്ഷിക്കുകയും, ഇല്ലാത്തതിനെ നല്കുകയും ചെയ്യുന്നു.'

മഹാഭാരതത്തിലും (ശാന്തിപർവ്വം 348. 72) ഇതേ ആശയം ഉണ്ട്:

മനീഷിണോ ഹി മേ കേചിത് യതയോ മോക്ഷധർമ്മിണഃ
തേഷാം വിച്ഛിന്നതൃഷ്ണാനാം യോഗക്ഷേമവഹോ ഹരിഃ.

'ബുദ്ധിമാന്മാരും, സംയമം ശീലിച്ചവരും, ആദ്ധ്യാത്മികസ്വാതന്ത്ര്യത്തിന്റെ മാർഗ്ഗത്തിൽ മുമ്പോട്ടുപോകുന്നവരും, ഇന്ദ്രിയതൃഷ്ണകളെ വിച്ഛേദിച്ചവരും ആയ ആരെല്ലാം ഉണ്ടോ, ഹരി അവക്കുള്ളതു് സംരക്ഷിക്കുന്നു; ഇല്ലാത്തതു നല്കുന്നു.'

ഭക്തന്മാരെ സേവിക്കുന്നതിൽ ഈശ്വരൻ സന്തോഷംകൊള്ളുന്നു എന്നുള്ളതു് ഭാരതീയഭക്തിസാഹിത്യത്തിൽ ധാരാളം ആവർത്തിക്കപ്പെടുന്ന ഒരാശയമാണ്. പല പുണ്യപുരുഷന്മാരുടേയും ജീവിതത്തിൽ ഇതിന്റെ ഉദാഹരണങ്ങൾ കാണാം. സ്വാമി വിവേകാനന്ദന്റെ ജീവിതത്തിലെ ഹൃദയസ്പർശിയായ ഒരു സംഭവം ഏററവും അധുനാതനമായ ഒരു ദൃഷ്ടാന്തമാകുന്നു. ശ്രീരാമകൃഷ്ണഗുരുദേവന്റെ നിര്യാണാനന്തരം, അമേരിക്കയിലേയ്ക്കു പുറപ്പെടുന്നതിനുമുമ്പായി, മൂന്നുവർഷക്കാലം സ്വാമി വിവേകാനന്ദൻ ഒരു പരിവ്രാജകനായി ഇന്ത്യയിലാസകലം സഞ്ചരിച്ചിരുന്നു. നാളത്തെ ചിന്തയില്ലാതെ, കയ്യിൽ പൈസയില്ലാതെ, പൂർണ്ണമായും ഈശ്വരനെമാത്രം ആശ്രയിച്ചുകൊണ്ടായിരുന്നു ആ യാത്ര. 'ദി ലൈഫ് ഓഫ് സ്വാമി വിവേകാനന്ദ ബൈ ഹിസ് ഈസ്റ്റേൺ ആൻഡ് വെസ്റ്റേൺ ഡിസൈപ്പിൾസ്' (പു 259-261, 1949 ലെ പതിപ്പ്) ആ സംഭവം ഇങ്ങനെ വിവരിക്കുന്നു:

'സ്വാമി യുണൈററഡ് പ്രോവിൻസിലെ (ഇപ്പോഴത്തെ ഉത്തരപ്രദേശത്തെ) താരിഘാട്ട് റെയിൽവേസ്റ്റേഷനിൽ തീവണ്ടിയിറങ്ങിയതു് വേനൽക്കാലത്തെ ചുട്ടുപൊള്ളുന്ന ഉച്ച

സമയത്തായിരുന്നു. കാവിനിറത്തിലുള്ള ഒരു നീണ്ട ചട്ടയും കുറച്ചകലെ ഒരു സ്റ്റേഷനിലേയ്ക്കുള്ള ഒരു മൂന്നാംക്ലാസ് ടിക്കററും മാത്രമേ അദ്ദേഹത്തിന്റെ പക്കൽ ഉണ്ടായിരുന്നുള്ളൂ. കമണ്ഡലുപോലും ഇല്ലായിരുന്നു. പോർട്ടർ അദ്ദേഹത്തെ സ്റ്റേഷൻ ഷെഡ്ഡിൽ ഇരിക്കാൻ അനുവദിച്ചില്ല. അതുകൊണ്ട് ഷെഡ്ഡിനപ്പുറത്ത് മൂന്നാംക്ലാസ്സ് യാത്രക്കാർക്കുള്ള വിശ്രമസ്ഥലത്ത് ഒരു തൂണിൽചാരി അദ്ദേഹം താഴെ ഇരുന്നു. അവിടെ കൂടിയിരുന്ന പല തരക്കാരായ ആൾക്കാരിൽ ഒരു മധ്യവയസ്സനായ ഉത്തരേന്ത്യൻ 'ബനിയയെ'പ്പററി മാത്രമേ നാം പരാമർശിക്കേണ്ടതുള്ളൂ. അയാൾ അല്പം അകലെ സ്വാമിക്കു നേരെ മുമ്പിലായി സ്റ്റേഷൻഷെഡ്ഡിന്റെ ഉള്ളിൽ ഒരു തുണി വിരിച്ച് ഇരിക്കയായിരുന്നു. സ്വാമിയുടെതന്നെ കമ്പാർട്ട്മെൻറിൽ മുമ്പിലത്തെരാത്രി യാത്രചെയ്തിരുന്ന അയാൾ സ്വാമി നിരാഹാരനായിരുന്നുവെന്നറിഞ്ഞ് അദ്ദേഹത്തെ കളിയാക്കിയിരുന്നു. വണ്ടി സ്റ്റേഷനുകളിൽ നില്ക്കുമ്പോൾ നല്ല ദാഹമുണ്ടായിരുന്നിട്ടും വെള്ളം വാങ്ങികുടിക്കുവാൻ സ്വാമിയുടെ കയ്യിൽ കാശുണ്ടായിരുന്നില്ല. ബനിയ വെള്ളം വാങ്ങികുടിച്ച് സ്വാമിയെ ഇങ്ങനെ കളിയാക്കി: ''നോക്കൂ, മനുഷ്യ, ഇതു് എത്ര നല്ല വെള്ളം! നിങ്ങൾ സന്ന്യാസി, പണം ത്യജിച്ചവൻ, അതുകൊണ്ട് വെള്ളം വാങ്ങാൻ കഴിയുകയില്ല. അതുകൊണ്ട് വെള്ളവും ത്യജിക്കാനുള്ള സുഖമുണ്ട്. എന്നെപ്പോലെ പണം സമ്പാദിച്ച് സുഖമായിരുന്നുകൂടേ ?'' അയാൾ സന്ന്യാസത്തെ അനുമോദിച്ചിരുന്നില്ല. ഒരാശയത്തിനുവേണ്ടി ലോകവും ധനസമ്പാദനവും ഉപേക്ഷിക്കുക എന്ന ഭാവം സ്വീകാര്യമല്ലായിരുന്നു. അയാൾക്കു അയാളുടെ അഭിപ്രായത്തിൽ, സന്ന്യാസിമാർ വിശന്നുപൊരിയുന്നതു ശരിതന്നെ. അങ്ങനെ രണ്ടുപേരും താരിഘാട്ടിൽ ഇറങ്ങിയപ്പോൾ, വാദങ്ങളും ഉദാഹരണങ്ങളും നമ്മോക്തികളുംകൊണ്ട്, സ്വാമി അർഹിക്കുന്നതു് സ്വാമിക്കുകിട്ടി എന്ന ആശയം സ്വാമിക്ക് സ്പഷ്ടമാക്കിക്കൊടുക്കാൻ അയാൾ ശ്രമിക്കയായിരുന്നു. കാരണം, സ്വാമി വെയിലത്തും, അയാൾ സ്റ്റേഷൻഷെഡ്ഡിൽ തണലത്തുമാണല്ലോ ഇരുന്നിരുന്നതു്. പരിഹാസസൂചകമായി ചുണ്ടു കോട്ടിക്കൊണ്ടു് അയാൾ തുടർന്നു: 'നോക്കൂ, എത്രനല്ല ലഡ്ഡുവും പൂരിയുമാണു് ഞാൻ കഴിക്കുന്നതു് ! നിങ്ങൾക്കു പണം സമ്പാദിക്കാൻ വയ്യ. അതുകൊണ്ട് തൊണ്ടവരണ്ട്, വയററിലൊന്നുമില്ലാതെ, താഴെ നിലത്തു് സംതൃപ്തനായി ഇരിക്കാം.'' സ്വാമി ശാന്തനായി നോക്കിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ മുഖത്തെ ഒരു മാംസപേശിപോലും അനങ്ങിയില്ല.

ഈ സമയത്തു്, അവിടത്തുകാരിലൊരാൾ, വലതുകൈയ്യിൽ ഒരു പൊതിയും ലോട്ടയും, ഇടത്തെ കക്ഷത്തു് ഒരു വിരിപ്പും, ഇടതുകൈയ്യിൽ ഒരു കൂജയുംകൊണ്ടു മുമ്പിൽ വന്നുനിന്നു. വൃത്തിയായ ഒരു സ്ഥലത്തു് വിരിപ്പു വിരിച്ചു് കയ്യിലുള്ള സാധനങ്ങൾ അതിന്മേൽവെച്ചു എന്നിട്ടു് സ്വാമിയോടു പറഞ്ഞു: 'ബാബാജി ! വരൂ. ആഹാരം കഴിക്കൂ.' സ്വാമി ആശ്ചര്യഭരിതനായി, എന്താണിതു്? ഈ നവാഗതൻ ആരു്? ഉപഹസിക്കുന്ന ബനിയയുടെ മുഖവും ആശ്ചര്യം പൂണ്ടു. നവാഗതൻ നിർബന്ധിച്ചുകൊണ്ടിരുന്നു: 'ബാബാജി! വരൂ. ആഹാരം കഴിക്കണം.' സ്വാമിപറഞ്ഞു: 'നിങ്ങൾക്കു് ഒരു പക്ഷേ ആൾ തെററിയെന്നു തോന്നുന്നു, ഇഷ്ടാ. ഞാൻ മററാരോ ആണെന്നാണു് നിങ്ങൾ വിചാരിക്കുന്നതു്. ഞാൻ നിങ്ങളെ കണ്ടതായിപ്പോലും ഓർമ്മിക്കുന്നില്ലല്ലോ.'

'ഇല്ലില്ല, നിങ്ങൾ ഞാൻ കണ്ട അതേ ബാബാജിതന്നെ.' അയാൾ പറഞ്ഞു. സ്വാമി ചോദിച്ചു; 'നിങ്ങൾ എന്നെ എവിടെ കണ്ടു?' സ്വാമിജിക്കു് ജിജ്ഞാസയും ബനിയായ്ക്കു് അദ്‌ഭുതവും തോന്നിയിരുന്നു. അയാൾ മറുപടി പറഞ്ഞു: 'ഞാനിവിടത്തെ ഒരു മിഠായിക്കടക്കാരനാണു്. ഉച്ചയൂണു കഴിച്ചു് അല്പം മയങ്ങുകയായിരുന്നു. അപ്പോൾ സ്വപ്നം കണ്ടു; ശ്രീരാംജി നിങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറയുന്നു, 'നിങ്ങൾ ഇന്നലെ മുതൽ ഒന്നും ഭക്ഷിച്ചിട്ടില്ല; അതുകൊണ്ടു് ശ്രീരാംജിക്കു് വലിയ വേദനയാണു്. ഉടനെ പൂരിയും കറിയുമുണ്ടാക്കി, മധുരപലഹാരങ്ങളുംകൊണ്ടു് റയിൽവേസ്റ്റേഷനിൽ പോകുക. കുടിക്കാൻ വെള്ളവും ഇരിക്കാൻ വിരിപ്പും എടുക്കുക.' ഞാനുണർന്നു, വെറുതെ സ്വപ്നമാണല്ലോ എന്നു കരുതി തിരിഞ്ഞുകിടന്നു. പക്ഷേ ശ്രീരാംജി വീണ്ടും വന്നു് എന്നെ തട്ടിയുണർത്തി നേരത്തെ പറഞ്ഞതുപോലെ ചെയ്യാൻ എന്നോടാവശ്യപ്പെട്ടു. ഞാനങ്ങയെ അകലെനിന്നുതന്നെ തിരിച്ചറിഞ്ഞു. വരൂ, ആഹാരം കഴിക്കൂ. വളരെ വിശന്നിരിക്കുമല്ലോ.' സ്വാമിജിയുടെ വികാരങ്ങൾ ഊഹിക്കാവുന്നതേയുള്ളു. അദ്ദേഹം തന്റെ സരളഹൃദയനായ ആതിഥേയനു് ഹൃദയപൂർവ്വം നന്ദി പറഞ്ഞു. അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞൊഴുകുകയായിരുന്നു. എന്നാൽ ദയാലുവായ ആ മനുഷ്യൻ പറഞ്ഞു: 'ബാബാജി ! എന്നോടു് നന്ദി പറയുകയും മററും വേണ്ടാ. ഇതു് ശ്രീരാംജിയുടെ ഉത്തരവാണു്.' ആക്ഷേപിച്ചിരുന്ന ബനിയാ അദ്‌ഭുതപരതന്ത്രനായി, സ്വാമിയോടു് താൻ

പറഞ്ഞ ക്രൂരമായ വാക്കുകൾക്ക് മാപ്പിരന്നു. സാഷ്ടാംഗം നമസ്കരിച്ചു.'

സ്വാമി വിവേകാനന്ദൻതന്നെ തന്റെ ജീവിതത്തിൽ, ഗീതയിൽ ഭഗവാൻ ചെയ്ത 'യോഗക്ഷേമം വഹാമ്യഹം' എന്ന പ്രതിജ്ഞയനുസരിച്ച്, പല അനുഭവങ്ങളും ഉണ്ടായതായി പില്ക്കാലത്തു 'കാൺവർസേഷൻസ് ആൻറ് ഡയലോഗ്സ്'-ൽ പ്രസ്താവിച്ചിട്ടുണ്ട്. (കംപ്ലീററ് വർക്സ്, വാല്യം VI, പു. 478-82):

'പല പ്രാവശ്യവും ഈ ജീവിതത്തിൽ ഗുരുകൃപയുടെ സൂചനകൾ എനിക്കു ലഭിച്ചിട്ടുണ്ട്. ശ്രീരാമകൃഷ്ണൻ എന്റെ പുറകിൽ നിന്നു് ഈ ജോലികളെല്ലാം എന്നെക്കൊണ്ടു ചെയ്യിക്കയാണു്. നാണം മറയ്ക്കാൻ കൗപീനംപോലുമില്ലാതെ മരച്ചുവട്ടിൽ വിശന്നു കിടന്നപ്പോഴും, പണംകൂടാതെതന്നെ ലോകം മുഴുവനും ചുററിക്കറങ്ങാൻ നിശ്ചയിച്ചപ്പോഴും, എല്ലാ മാർഗ്ഗങ്ങളിലൂടെയും ശ്രീരാമകൃഷ്ണന്റെ അനുഗ്രഹം എനിക്കു ലഭിച്ചിരുന്നു. പിന്നീട്, ചിക്കാഗോ നഗരത്തിലെ ജനങ്ങൾ ഈ വിവേകാനന്ദനെ ഒരു നോക്കു കാണാൻ തിക്കിത്തിരക്കിക്കൂടിയപ്പോഴും, ആ ബഹുമാനമെല്ലാം യാതൊരു വിഷമവും കൂടാതെ ദഹിപ്പിക്കുവാൻ എനിക്കു സാധിച്ചതു്, അദ്ദേഹത്തിന്റെ കാരുണ്യം കൊണ്ടായിരുന്നു. എനിക്കു ലഭിച്ചിരുന്ന ആദരവിൽ ഒരു ശതാംശംപോലും ഏതൊരു സാധാരണമനുഷ്യനേയും ഭ്രാന്തുപിടിപ്പിക്കുമായിരുന്നു. എനിക്കു് അദ്ദേഹത്തിന്റെ കൃപ ഉണ്ടായിരുന്നു.

'ശ്രീകൃഷ്ണന്റെ വിശ്വരൂപം ദുര്യോധനനും അർജ്ജുനനും ഒരുപോലെ കണ്ടിരുന്നു. എന്നാൽ അർജ്ജുനൻ മാത്രമേ വിശ്വസിച്ചുള്ളു. ദുര്യോധനൻ അതൊക്കെ വെറും ജാലവിദ്യയാണെന്നാണു് കരുതിയതു്. ഈശ്വരൻ മനസ്സിലാക്കിത്തരാതെ, നമുക്കൊന്നും മനസ്സിലാകയില്ല. കാണുകയോ കേൾക്കുകയോ ചെയ്യാത്ത ഒരാൾ പൂർണ്ണവിശ്വാസത്തോടെ വരുന്നു. എന്നാൽ മറെറാരാൾ, പന്ത്രണ്ടുകൊല്ലം, തന്റെ കണ്ണുകൊണ്ടു്, പല അദ്ഭുതശക്തികളും കണ്ടിട്ടും സംശയഗ്രസ്തനായി നില്ക്കുകയാണു്. അതിന്റെയെല്ലാം രഹസ്യം ഈശ്വരകൃപയാണു്. എന്നാൽ ആ കൃപ സ്വീകരിക്കാൻവേണ്ടി പരിശ്രമിക്കേണ്ടതുണ്ടു്.

ശിഷ്യൻ: ഗുരോ! ഈശ്വരകൃപയ്ക്കു് എന്തെങ്കിലും നിയമമുണ്ടോ?

സ്വാമിജി: ഉണ്ടു്, ഇല്ല; രണ്ടും പറയണം.

ശിഷ്യൻ: അതെങ്ങനെ?

സ്വാമിജി: മനോവാക്കായങ്ങളെക്കൊണ്ട് പരിശുദ്ധനും, ശക്തനായ ഭക്തനും, സത്യാസത്യവിവേചനം ചെയ്യാൻ കഴിയുന്നവനും, ഉപാസനയിലും ധ്യാനത്തിലും ദൃഢചിത്തനും ആയ ഒരാൾക്കുമാത്രമേ ഈശ്വരകാരുണ്യം ലഭിക്കൂ. എങ്കിലും, ഈശ്വരൻ എല്ലാ നിയമങ്ങൾക്കും അതീതനാണ്. ഒരു നിയമവും ഈശ്വരനെ സ്പർശിക്കുന്നില്ല. ശ്രീരാമകൃഷ്ണൻ പറയുമായിരുന്നു: ഈശ്വരന്റെ പ്രകൃതി ശിശുവിന്റേതാണ്. ലക്ഷോപലക്ഷം ജന്മങ്ങളിൽ വിളിച്ചാലും ചിലർക്ക് അവന്റെ മറുപടി കിട്ടുകയില്ല. എന്നാൽ നാം പാപിയെന്നോ പശ്ചാത്തപിക്കുന്നവനെന്നോ അവിശ്വാസിയെന്നോ കരുതുന്ന ഒരാൾക്ക് മിന്നൽപോലെ പ്രകാശം ലഭിക്കുന്നു. അയാളുടെ മേൽ ഈശ്വരൻ തന്റെ കൃപ ചൊരിയുകയായിരിക്കും. നിങ്ങൾ വാദിച്ചേക്കും, ഇയാൾ കഴിഞ്ഞജന്മങ്ങളിൽ പുണ്യം സമ്പാദിച്ചിരിക്കുമെന്ന്. എന്നാൽ ഇതിലെ രഹസ്യം മനസ്സിലാക്കാൻ വാസ്തവത്തിൽ വിഷമമാണ്. ശ്രീരാമകൃഷ്ണൻ പറയും: അദ്ദേഹത്തെ ആശ്രയിക്കൂ. കാററിന്റെ കാരുണ്യത്തിലുള്ള ഒരുണക്കയിലപോലെ ആകൂ ... അദ്ദേഹത്തിന്റെ കരുണയുടെ കാററ് എപ്പോഴും വീശുകയാണ്. നിങ്ങളുടെ വള്ളത്തിന്റെ പായ നിവർത്തിവെയ്ക്കണം.'

ശിഷ്യൻ: ഇതൊരു ശക്തമായ പ്രസ്താവനയാണല്ലോ. ഇവിടെ യുക്തിയൊന്നും കാണുന്നില്ലല്ലോ.

സ്വാമിജി: ആങ്! യുക്തിയും വാദപ്രതിവാദവും മായയുടെ രംഗത്താണ്. ദേശം, കാലം, നിമിത്തം ഇവയെ സംബന്ധിക്കുന്ന കാര്യങ്ങളാണ്. അദ്ദേഹം ആ പരിധിക്കപ്പുറത്താണ്. അതുകൊണ്ട്, ആരിലാണോ അദ്ദേഹത്തിന്റെ കൃപാകടാക്ഷം ഉണ്ടാകുന്നത് അയാൾ ഒരു നിമിഷംകൊണ്ട് നിയമാതീതനാകുന്നു. ഇക്കാരണത്താൽ കൃപ നിയമബന്ധമല്ല.

ശിഷ്യൻ: ഇതെനിക്കു മനസ്സിലാകുന്നില്ല.

സ്വാമിജി: മനസ്സിലാകേണ്ട; നിങ്ങളുടെ മനസ്സ് കഴിയുന്നിടത്തോളം അദ്ദേഹത്തിൽ ഉറപ്പിക്കുക. എങ്കിൽമാത്രമേ ഈ ലോകത്തിന്റെ മായാജാലം അവസാനിക്കൂ. അതുവരെ ദൃഢമായി പ്രയത്നിക്കുക. ഈ ദൃഢപരിശ്രമത്തെയാണ് കൃപയിൽനിന്നു വ്യത്യസ്തമായ പുരുഷകാരം എന്നു പറയുന്നത്. അതിലൂടെ ഭഗവാനിൽ യഥാർത്ഥമായ ആശ്രയഭാവം ഉണ്ടാകും. അതാണ് മനുഷ്യൻ നേടേണ്ട ലക്ഷ്യം'

മനുഷ്യനിലുള്ള അഹം നശിക്കാൻ വിഷമമാണ്, അതുകൊണ്ട്, അതിനെ നശിപ്പിക്കാൻ ശ്രമിക്കാതെ, മാററിയെടുക്കാൻ ശ്രമിക്കണമെന്നാണ് ശ്രീരാമകൃഷ്ണൻ ഉപദേശിക്കുന്നത്. 'അഹം' അപക്വമാണ്; അതിനെ പക്വമാക്കിത്തീർക്കണം. സേവാപ്രവർത്തനങ്ങളും സമർപ്പണഭാവവുമാണ് അതിനുള്ള മാർഗ്ഗം. 'അഹം' പക്വമാകുമ്പോൾ അതിന് ശരണാഗതിഭാവത്തെ ആസ്വദിക്കാനും ഈശ്വരാനുഗ്രഹത്തോടു പ്രതികരിക്കാനും കഴിയും. ശ്രീരാമകൃഷ്ണൻെറ പ്രശസ്തശിഷ്യന്മാരിൽ ഒരാളായ സ്വാമി തുരീയാനന്ദ ഒരു ആദ്ധ്യാത്മികസംഭാഷണത്തിൽ ഒരു കഥയിലൂടെ ഇതു വ്യക്തമാക്കുന്നുണ്ട് (സ്പിരിച്വൽ ടോക്സ്, അഞ്ചാം പതിപ്പ്, പു. 239-40):

'ശിവനേയും പാർവ്വതിയേയും സംബന്ധിച്ച് ഒരു കഥയുണ്ട്. ഒരുദിവസം കൈലാസത്തിൽവെച്ച് അവർ ചൂതുകളിക്കുകയായിരുന്നു. ശിവൻ പെട്ടെന്ന് കളി ഇടയ്ക്കു നിർത്തിക്കൊണ്ട് പുറത്തേയ്ക്കു പോയി. ഉടനെ തിരിച്ചുവരികയും ചെയ്തു. ഇങ്ങനെ പെട്ടെന്നു പോകാനും ഉടനെ തിരിച്ചുവരാനും കാരണമെന്തെന്ന് പാർവ്വതി ചോദിച്ചു. അപ്പോൾ ശിവൻ പറഞ്ഞു: ''എൻെറ ഒരു ഭക്തൻ കള്ളന്മാരുടെ കയ്യിൽപ്പെട്ടുപോയി; എന്നെ ശരണംപ്രാപിച്ചു. എന്നാൽ ഞാനവിടെ എത്തുന്നതിനുമുമ്പ് അയാൾ കള്ളന്മാരുടെ നേക്കെറിയാനായി ഒരു കല്ലെടുത്തുകഴിഞ്ഞു. അപ്പോൾ ഞാനിങ്ങു പോന്നു.

'ഈശ്വരൻെറ കൃപാകടാക്ഷം ഉണ്ടാവണമെങ്കിൽ, നാം പൂർണ്ണമായി അവൻെറ മുമ്പിൽ ആത്മസമർപ്പണം ചെയ്യണം. ഈശ്വരനു മുമ്പിൽ കീഴടങ്ങുക, അതും പൂർണ്ണമനസ്സോടെ, അത്ര എളുപ്പമല്ല. ഭക്തൻ ഈശ്വരനെ എല്ലായ്പ്പോഴും കാണുന്നുണ്ടെന്നാണ് പറയപ്പെടുന്നതു്. അതു ശരിയുമാണ്. ബൈബിളിൽ എഴുതിയിരിക്കുന്നു: ''ആർക്കാണോ ഉള്ളതു് അവനു കൂടുതൽ നല്കപ്പെടും. അവനു സമൃദ്ധിയുണ്ടാവും. ഇല്ലാത്തവൻെറ പക്കൽ നിന്നും ഉള്ളതും നീക്കം ചെയ്യപ്പെടും.'' എല്ലാം സത്യമാണ്. ഈ പ്രശ്നം വിശാലമായി പരിശോധിക്കൂ. ഉദാഹരണമായി ആരോഗ്യത്തെപ്പററി ചിന്തിക്കൂ. ആരോഗ്യമുള്ളവൻ സാവധാനം കൂടുതൽ ആരോഗ്യവാനാകും. നിസ്സാരരോഗങ്ങൾ അയാളെ ബാധിക്കുകയില്ല. എന്നാൽ ആരോഗ്യമില്ലാത്തവൻ എത്ര മുൻകരുതലെടുത്താലും, ഉള്ള ആരോഗ്യം സംരക്ഷിക്കുവാൻ കഴിയാതെ വിഷമിക്കും. ഒരു ചെറിയ അസുഖംപോലും അയാളെ വല്ലാതെ വിഷമിപ്പിക്കും. എല്ലാ കാര്യത്തിലും ഇതു ശരിയാണ്. പ്രകൃതിയുടെ നിയമമാണതു്.

'എന്നാൽ പ്രശ്നത്തിന് മറെറാരു വശമുണ്ട്. ഈശ്വരൻ വിനയമുള്ളവരുടെ സുഹൃത്തും സേവകനുമാണ്. എന്നാൽ വിനയമുണ്ടാവാൻ വളരെ വിഷമമാണ്. അഹം ഉള്ളിടത്തോളം കാലം വിനയം ഉണ്ടാവുകയില്ല. ... ലൗകികപരിതഃസ്ഥിതി കാരണമുള്ള താഴ്ന്നനിലയിലായിരിക്കുകയില്ല ഭക്തന്റെ വിനയം. രണ്ടും തമ്മിൽ ഒരു വൻകടലിന്റെ അന്തരമുണ്ട്. താൻ ഒരു പുൽക്കൊടിയെക്കാൾ താഴെയാണെന്നു സ്വയം കരുതുവാനുള്ള ആത്മാവിന്റെ വിനയം—അതാണ് ഭക്തന്റെ വിനയം. ''ഭഗവാനേ! അങ്ങ് എന്നെ കൈയ്യുപിടിച്ചു വഴി കാട്ടുകയാണ്! ഇതു് വെറും കവിതയല്ല.!'

ഈശ്വരാനുഗ്രഹം അഥവാ ഈശ്വരന്റെ സ്വയംപ്രകാശനം ഒരുവശത്തു്; വ്യക്തിപരമായ പ്രയത്നം മറേറവശത്തു്; ഇവയിലേതിനാണ് കൂടുതൽ മഹത്ത്വം എന്നതു് ആദ്ധ്യാത്മചിന്തയിലെ ഒരു സ്ഥായിയായ പ്രശ്നമാണ്. എന്നാൽ തർക്കശാസ്ത്രപരവും ബുദ്ധിപരവുമായ നിലവാരങ്ങളിൽ മാത്രമേ, മററു പല പ്രശ്നങ്ങളെപ്പോലെ, ഇതും ഒരു അപരിഹാര്യമായ പ്രശ്നമായി നിലനില്ക്കുന്നുള്ളു. എന്നാൽ യഥാർത്ഥമായ ആദ്ധ്യാത്മികജീവിതകലയിലും അനുഭവജീവിതത്തിലും ഈ പ്രശ്നം പരിഹരിക്കപ്പെടുന്നുണ്ട്. താർക്കികമായി പ്രകടിപ്പിച്ച രൂപത്തിൽ, അതു് ഒരു സമാധാനം ലഭിക്കാത്ത വൈരുദ്ധ്യമാണ്. സൈദ്ധാന്തികതത്ത്വശാസ്ത്രത്തിലെ പല പ്രശ്നങ്ങളും ഈയിനത്തിൽപ്പെടും. എന്നാൽ ഇത്തരം അപരിഹാര്യങ്ങളായ താർക്കികവൈരുദ്ധ്യങ്ങളിൽ പലതും ജീവിതജ്ഞാനംകൊണ്ടു പരിഹൃതങ്ങളാകുന്നുണ്ട്. അതുപോലെ പുരുഷകാരവും ഈശ്വരാനുഗ്രഹവും തമ്മിലുള്ള വൈരുദ്ധ്യത്തേയും യഥാർത്ഥമായ ആദ്ധ്യാത്മികജീവിത പ്രജ്ഞ (വിസ്ഡം) പരിഹരിക്കുന്നുണ്ട്. ഈ പ്രജ്ഞ ശ്രീരാമകൃഷ്ണന്റെ പല ഉജ്ജ്വലങ്ങളായ വചനങ്ങളിലും കാണാം. (സേയിങ്സ് ഓഫ് ശ്രീരാമകൃഷ്ണ, പു. 209):

'ഈശ്വരാനുഗ്രഹത്തിന്റെ കാററ് നിരന്തരം വീശുകയാണ്. ജീവിതക്കടലിലെ മടിയന്മാരായ കപ്പൽക്കാർ അതിനെ പ്രയോജനപ്പെടുത്തുന്നില്ല. എന്നാൽ കർമ്മപടുക്കളും ശക്തന്മാരും അവരുടെ മനസ്സിന്റെ പായ്കൾ വിടർത്തിവെച്ച്, അനുകൂലമായ കാററുപിടിച്ച് ലക്ഷ്യസ്ഥാനത്തു് അതിവേഗം എത്തിച്ചേരും.

'നിങ്ങൾ ആയിരമായിരം പ്രാവശ്യം ശ്രമിച്ചാലും ഈശ്വരാനുഗ്രഹമില്ലാതെ ഒന്നും നേടുകയില്ല. ഈശ്വരാനുഗ്രഹം കൂടാതെ ഈശ്വരനെ കാണാൻ സാദ്ധ്യമല്ല. ആ അനുഗ്രഹം നേടുക അത്ര എളുപ്പമാണോ? നാം അഹത്തെ തീരെ ഉപേക്ഷിക്കണം.

''ഞാൻ കർത്താവാണ്'' എന്നു തോന്നുന്നിടത്തോളം കാലം ഈശ്വരസാക്ഷാത്കാരം ഉണ്ടാവുകയില്ല. ഒരു വീട്ടിൽ കലവറയുടെ ചുമതല ഒരാളെ ഏല്പിച്ചു എന്നിരിക്കട്ടെ. അപ്പോൾ ഒരാൾ വീട്ടുടമസ്ഥൻെറയടുക്കൽ ചോദിക്കുകയാണ്: യജമാനനേ! എനിക്ക് കലവറയിൽനിന്നും ഒരു സാധനം എടുത്തുതരാമോ?'' ഉടമസ്ഥൻ പറയും : ''കലവറയിൽ ഒരു ചുമതലക്കാരനുണ്ട്. പിന്നെ അവിടെ ഞാനെന്തു ചെയ്യാനാണ്?''

'തൻെറ യജമാനൻ താൻതന്നെയാണ്' എന്നു കരുതുന്നവൻെറ ഹൃദയത്തിൽ ഈശ്വരൻ പ്രത്യക്ഷപ്പെടുകയില്ല. എന്നാൽ ഈശ്വരാനുഗ്രഹമുണ്ടായാലുടൻ ഈശ്വരനെ കാണാം. ഈശ്വരൻ ജ്ഞാനസൂര്യനാകുന്നു. അവൻെറ ഒരൊററ രശ്മികൊണ്ട് ലോകം ജ്ഞാനപ്രകാശം നേടുന്നു. അതുള്ളതുകൊണ്ടാണ് നാം പരസ്പരം അറിയുന്നതും പല വിഷയങ്ങളെപ്പററി അറിവുനേടുന്നതും ഈശ്വരൻ ആ പ്രകാശം തൻെറ മുഖത്തേയ്ക്കു പായിച്ചാൽ നമുക്ക് ഈശ്വരനെ കാണാം.

'ഇരുട്ടത്ത്' കയ്യിൽ ഒരു വിളക്കും എടുത്ത്' പോലീസുകാരൻ ബീററിനുപോകുന്നു. ആരും അയാളുടെ മുഖം കാണുന്നില്ല. കയ്യിലെ വിളക്കുകൊണ്ട് അയാൾക്ക് എല്ലാവരേയും കാണാം. മററുള്ളവർക്ക് പരസ്പരം കാണുകയും ചെയ്യാം. എന്നാൽ അയാളെ കാണണമെങ്കിൽ നിങ്ങൾ അയാളോട്' അഭ്യർത്ഥിക്കണം: ''സാർ, ആ വെളിച്ചം നിങ്ങളുടെ മുഖത്തേക്കടിക്കു. ഞാൻ നിങ്ങളെ ഒന്നു കാണട്ടെ.'' അതുപോലെ നാം ഈശ്വരനോടു പ്രാത്ഥിക്കണം: ''ഭഗവാനേ! നിൻെറ ജ്ഞാനപ്രകാശം നിന്നിൽ വീഴ്ത്തി അനുഗ്രഹിക്കണമേ! ഞാൻ നിൻെറ മുഖം കണ്ടുകൊള്ളട്ടെ.''

ശ്രീരാമകൃഷ്ണൻെറ ഈ മനോഹരങ്ങളായ വചനങ്ങൾ ഈശ്വരാനുഗ്രഹമെന്ന വിഷയത്തിൽ പ്രകാശം ചൊരിയുന്നു. അനുഗ്രഹം പ്രവത്തിക്കുന്നതെങ്ങനെയെന്ന് അദ്ദേഹം വിശദീകരിക്കുന്നുണ്ട്. അനുഗ്രഹമെന്നത് സദാ പ്രവഹിക്കുന്ന മന്ദമാരുതനെപ്പോലെയാണ്. കല്ക്കത്തയിൽ നാം സാധാരണ കാണാറുള്ള ഒരു കാഴ്ചയുണ്ട്. ഗംഗാനദിയിലൂടെ ചരക്കുകയററിക്കൊണ്ടുപോകുന്ന വഞ്ചികൾ അവിടെ ധാരാളം കാണാം. വഞ്ചികളിൽ ചരക്കുകയററി തയ്യാറായാൽ, വള്ളക്കാർ വേലിയേററം വരാനായി കാത്തിരിക്കും. വേലിയേററം തുടങ്ങുമ്പോൾ, നങ്കൂരം ഉയത്തും. പായ്കൾ വിടത്തും. വേലിയേററവും കാററും വഞ്ചികളെ മുന്നോട്ടു നയിക്കും. വേലിയേററം തുടങ്ങുന്നതിന് അവർ ശ്രദ്ധയോടെ കാത്തിരിക്കണം. തക്കസമയത്ത്

പായ്കഠം വിടത്തുകയും വേണം. ശ്രദ്ധയില്ലാതെ ഉറക്കംതൂങ്ങിയാൽ പററില്ല. സമയം തെററിയാൽ പിന്നീട് പന്ത്രണ്ടു മണിക്കൂർകൂടി കാക്കേണ്ടിവരും. വേലിയേററം പിന്നെയും വരും. ശ്രദ്ധിച്ചിരിക്കണം. സമയത്തു് വേലിയേററം വരുമ്പോഠം പിടിക്കണം. ശ്രീരാമകൃഷ്ണൻ തുടൎന്നു പറയുന്നു: 'കാററു് സദാസമയം വീശുന്നുണ്ടല്ലോ. പിന്നെ നിങ്ങളുടെ വള്ളം നീങ്ങാത്തതെന്തു്? അതിനെന്തുപററി? മററു വള്ളങ്ങഠം ഓടുന്നുണ്ടല്ലോ? കുററം കാററിൻേറതല്ല; നിങ്ങളുടേതാണു്. നിങ്ങഠം ശ്രദ്ധിച്ചില്ല. പായ്കഠം വിടത്തിയില്ല. പായ്കഠം വിടത്തി കാററുപിടിക്കണം, ആ പായകഠം വിടത്തുന്ന പ്രയത്നം നിങ്ങഠം ചെയ്യേ തീരൂ. എന്നാൽ ഈശ്വരകൃപയുടെ കാററു് എപ്പോഴും ഉണ്ടു്.'

എല്ലാം ഈശ്വരനു സമൎപ്പിച്ചിട്ടുള്ള ഒരാഠം സുഖദുഃഖാദി ദ്വന്ദ്വങ്ങളെ എങ്ങനെ വീക്ഷിക്കണമെന്നു വിശദമാക്കുന്ന ഒരു രസകരമായ ദൃഷ്ടാന്തം ശ്രീരാമകൃഷ്ണൻ പറയുന്നുണ്ടു് (ഗോസ്പെൽ ഓഫ് ശ്രീരാമകൃഷ്ണ, പു. 658, അമേരിക്കൻ പതിപ്പു് 1942):

> 'ശരീരത്തിനു് വേദനയും സുഖവും അനിവാര്യങ്ങളാണു്. ഈശ്വരസാക്ഷാത്കാരം നേടിയവൻ തൻേറ മനസ്സും ജീവനും, ശരീരവും ആത്മാവും ഈശ്വരനു സമൎപ്പിച്ചിരിക്കും. രാമനും ലക്ഷ്മണനും പമ്പാസരസ്സിൽ കുളിക്കാൻപോയി. അവർ വില്ലുകഠം നിലത്തു കുത്തിനിൎത്തി കുളിക്കാനിറങ്ങി. കുളികഴിഞ്ഞു് ലക്ഷ്മണൻ വില്ലെടുത്തു നോക്കിയപ്പോഠം അതിൻേറ അററത്തു് ചോരപ്പാടു കണ്ടു. രാമൻ പറഞ്ഞു: ''നോക്കൂ! അനിയ! നോക്കൂ! നാം ഏതോ ജീവിയെ വേദനിപ്പിച്ചിരിക്കും.'' ലക്ഷ്മണൻ അവിടെ കുഴിച്ചപ്പോഠം, കിടക്കുന്നു ഒരു പെരും തവള. അതു മരിക്കുകയാണു്. രാമൻ ദുഃഖിതനായി തവളയോടു ചോദിച്ചു: ''നീയെന്താ കരയാതിരുന്നതു്? ഞങ്ങഠം നിന്നെ രക്ഷിക്കുമായിരുന്നല്ലോ. പാമ്പിൻേറ വായിൽപ്പെട്ടാൽ എത്ര ഉച്ചത്തിലാണു് നീ കരയുക?'' അപ്പോഠം തവള പറഞ്ഞു: ''ഭഗവാനേ! പാമ്പു് എന്നെ ആക്രമിച്ചാൽ ഞാൻ കരഞ്ഞുകൊണ്ടു പറയും: രാമ എന്നെ രക്ഷിക്കൂ. രാമ! എന്നെ രക്ഷിക്കൂ. ഇത്തവണ രാമൻതന്നെയാണു് എന്നെ കൊല്ലുന്നതു്. അതുകൊണ്ടു് ഞാൻ നിശ്ശബ്ദനായിരുന്നു.''

വീണ്ടും (മുൻഗ്രന്ഥം, പു. 116):

> 'ഈശ്വരാനുഗ്രഹത്തെപ്പററി സംശയങ്ങഠം തീരുകയില്ല. സംശയങ്ങഠം ഇല്ലാതാകണമെങ്കിൽ, സാക്ഷാത്കാരം ഉണ്ടാവണം.

'എന്നാൽ അനുഗ്രഹം ലഭിച്ചാൽ, ഒന്നിനേയും ഭയപ്പെടേണ്ട തില്ല. ഒരു കുട്ടി അച്ഛൻെറ കൈപിടിച്ചു നടന്നാൽ, മറിഞ്ഞു വീണേയ്ക്കാം. എന്നാൽ അച്ഛനാണ് കൈപിടിച്ചതെങ്കിൽ ഭയപ്പെടേണ്ടതില്ല. ഈശ്വരകൃപ ഉണ്ടാകുകയും ഈശ്വരൻ പ്രത്യ ക്ഷമാകുകയും ചെയ്താൽ പിന്നീട് ദുരിതം അനുഭവിക്കേണ്ടി വരില്ല. എന്നാൽ ഉൽക്കടമായ ആഗ്രഹത്തോടെ ഈശ്വരനോടു പ്രാർത്ഥിക്കയും ആദ്ധ്യാത്മികസാധനകൾ പരിശീലിക്കുകയും ചെയ്താൽമാത്രമേ കരുണ ഉണ്ടാവൂ. ശിശു അമ്മയെ തേടി ഓടി നടന്നു ശ്വാസംമുട്ടുന്നതു കാണുമ്പോൾ, അമ്മയ്ക്കു കുട്ടിയോടു കരുണ തോന്നുന്നു. അമ്മ മറഞ്ഞിരിക്കയായിരുന്നു. ഉടനെ ശിശുവിൻെറ മുമ്പിൽ പ്രത്യക്ഷപ്പെടും.

''ഈശ്വരൻ എന്തിനാ നമ്മളെ ഇങ്ങനെ ഓടിക്കുന്നതു്?'', എന്നു് എം. ചിന്തിച്ചു.

ഉടനെ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'നാം അല്പം ഓടണമെന്നതു് ഈശ്വരേച്ഛയാണു്; അപ്പോൾ അതൊരു തമാശയാണു്. ഈശ്വ രൻ ലോകം സൃഷ്ടിച്ചതുതന്നെ കളിയിലെപ്പോലെയാണല്ലൊ. അതാണു് മഹാമായ. അതുകൊണ്ടു് നാം ദിവ്യമാതാവിനെ, പ്രപഞ്ചശക്തിയെത്തന്നെ ശരണംപ്രാപിക്കണം. നമ്മളെ മായയുടെ ചങ്ങലയിൽ ബന്ധിച്ചതു് ദിവ്യമാതാവാണല്ലോ. ഈ ചങ്ങല അഴിഞ്ഞാലേ ഈശ്വരസാക്ഷാത്കാരം സാദ്ധ്യ മാവൂ.'

ഒരു ധീരജീവിതം നയിക്കാൻ ഗൃഹസ്ഥരെ ഉദ്ബോധിപ്പി ച്ചുകൊണ്ടു്, (കേശബ്ചന്ദ്രസേനനോടും മററു ശിഷ്യന്മാരോടും) ശ്രീരാമകൃഷ്ണൻ പറഞ്ഞു (മുൻഗ്രന്ഥം, പു. 1014):

> ''ലൗകികപ്രവർത്തനങ്ങൾക്കിടയിൽ ഈശ്വരനെ പ്രാർത്ഥി ക്കാൻ കഴിയുന്നവർ യഥാർത്ഥ ധീരന്മാരാണു്. തലയിൽ ഭാര മേററിക്കൊണ്ടു് ഈശ്വരസാക്ഷാത്കാരത്തിനു ശ്രമിക്കുന്ന വരാണവർ. ഇത്തരക്കാർ യഥാർത്ഥ ധീരന്മാരാണു്. ഇതു് വളരെ വിഷമമാണെന്നു നിങ്ങൾ പറയുമായിരിക്കും. എന്നാൽ ഈശ്വ രൻെറ കാരുണ്യംകൊണ്ടു് നേടാൻ വയ്യാത്തതെന്തെങ്കിലും ഉണ്ടോ? ഈശ്വരൻെറ അനുഗ്രഹം അസാദ്ധ്യമായതും സാദ്ധ്യ മാക്കിത്തീർക്കുന്നു. ഒരായിരംവർഷം ഇരുട്ടായിരുന്ന ഒരു മുറി യിൽ വിളക്കുകൊണ്ടുവന്നാൽ പ്രകാശം പരക്കുന്നതു് അല്പാല്പ മായിട്ടാണോ? മുറിമുഴുവൻ പെട്ടെന്നു പ്രകാശമാകും.''

ഈ ആശ്വാസവചനങ്ങൾ കേശബ് ചന്ദ്രസേനയും മററു ഗൃഹസ്ഥശിഷ്യന്മാരേയും സന്തുഷ്ടരാക്കി.

ബംഗാളിലെ പ്രശസ്ത നാടകകൃത്തും ബുദ്ധിശാലിയുമായിരുന്ന ഗിരീഷ് ചന്ദ്ര ഘോഷ് ശ്രീരാമകൃഷ്ണൻെറ ഒരു ശിഷ്യനായിരുന്നു. അദ്ദേഹത്തിൻെറ ജീവിതകഥ ദിവ്യാനുഗ്രഹപ്രവർത്തനത്തിൻെറ ഒരു ഉത്തമദൃഷ്ടാന്തമാണ്. ഗിരീഷ് ഒരു സാഹിത്യകാരനും നാട്യപ്രതിഭയും ആയിരുന്നുവെങ്കിലും, മദ്യം, ലൈംഗികാസക്തി മുതലായ അനാരോഗ്യകരങ്ങളായ സ്വഭാവങ്ങളോടുകൂടിയ ഒരു ലൗകികനായിരുന്നു. ഒരു അജ്ഞേയവാദിയായിരുന്ന അദ്ദേഹത്തിന് മതത്തിനോടോ പുണ്യപുരുഷന്മാരോടോ വലിയ ആദരവുണ്ടായിരുന്നില്ല. എന്നാൽ നാടകങ്ങളിൽ അദ്ദേഹം പുണ്യപുരുഷന്മാരുടെ ഭാഗം കെങ്കേമമായി അഭിനയിച്ചിരുന്നു.

ഗിരീഷിനെ വ്യക്തിപരമായി അറിഞ്ഞിരുന്ന ചില ശിഷ്യന്മാരോടൊപ്പം ശ്രീരാമകൃഷ്ണൻ കല്ക്കത്തയിലെ സ്ററാർ തിയേററിൽവെച്ച് ഗിരീഷ് നടത്തിയിരുന്ന നാടകങ്ങൾ കണ്ടിരുന്നു. ഗിരീഷിൻെറ അഭിനയം ശ്രീരാമകൃഷ്ണനെ വളരെ സന്തുഷ്ടനാക്കിയിരുന്നു. അദ്ദേഹം പലപ്പോഴും സമാധ്യാവസ്ഥ പ്രാപിക്കയും ചെയ്തിരുന്നു. ഗിരീഷിൻെറ ബാഹ്യമായ ലൗകികത്വത്തിൻെറ പുറകിൽ ചില വിശിഷ്ടങ്ങളായ ആദ്ധ്യാത്മികഗുണങ്ങൾ അദ്ദേഹം കാണുകയുണ്ടായി. ഗിരീഷ് ആദ്ധ്യാത്മികമായി അദ്ദേഹത്തിനോട് ആകൃഷ്ടനായിരുന്നില്ല. എന്നാൽ അദ്ദേഹത്തെ ഔപചാരികമായി സ്വാഗതം ചെയ്യുകയും പ്രേക്ഷകരുടെ കൂട്ടത്തിൽ വിശിഷ്ടാതിഥിയായി പരിഗണിക്കുകയും വന്ദിക്കുകയും ചെയ്തിരുന്നു. ശ്രീരാമകൃഷ്ണൻെറ ഏററവും മാനുഷികവും സമാകൃഷ്കവുമായ സ്വഭാവം ഗിരീഷിനെ കൂടുതൽ കൂടുതൽ അദ്ദേഹത്തോട് അടുപ്പിച്ചിരുന്നു. ഒരിക്കൽ ശ്രീരാമകൃഷ്ണൻ എന്തോ ഉപദേശം നല്കുവാൻ ഭാവിച്ചപ്പോൾ, ഗിരീഷ് പറഞ്ഞു: 'എനിക്ക് താങ്കളുടെ ഉപദേശമൊന്നും കേൾക്കണ്ടാ. ഞാൻ തന്നെ എത്രയോ ഉപദേശങ്ങൾ എഴുതിയിരിക്കുന്നു. അതുകൊണ്ടൊന്നും ഒരു പ്രയോജനവുമില്ല. സാധിക്കുമെങ്കിൽ, കനപ്പെട്ട രീതിയിൽ എന്നെ സഹായിക്കു.' ഈ വാക്കുകൾ ശ്രീരാമകൃഷ്ണനെ സന്തുഷ്ടനാക്കി. അദ്ദേഹം വിശ്വാസം ആർജ്ജിക്കുവാൻ ഗിരീഷിനോടു പറഞ്ഞു.

കാലം ചെല്ലുന്തോറും ശ്രീരാമകൃഷ്ണനോട് ഗിരീഷിനുണ്ടായിരുന്ന ഭക്തി ഗഹനമായി. തൻെറ ജീവിതത്തെ പുതുതായി കരുപ്പിടിപ്പിക്കാൻ കഴിവുള്ള ഒരു ഗുരു ആവശ്യമാണെന്ന് അദ്ദേഹത്തിനു തോന്നിത്തുടങ്ങി. എന്നാൽ ഗിരീഷ് നിരങ്കുശനായിരുന്നതുകൊണ്ട് ഈ ഭക്തിഭാവനയോട് പഴയ അനാദരവും കലർന്നിരുന്നു. പലപ്പോഴും ശ്രീരാമകൃഷ്ണനെ ആക്ഷേപിക്കുകയും, അദ്ദേഹത്തിൻെറ സാന്നിദ്ധ്യ

ത്തിൽ മദ്യപിക്കയും, മററു ഭക്തന്മാർക്ക് ആശ്ചര്യംതോന്നത്തക്ക സ്വാതന്ത്ര്യങ്ങൾ പ്രയോഗിക്കുകയും ചെയ്തിരുന്നു. എന്നാൽ ഈ പരുക്കൻ പെരുമാററത്തിനു പുറകിൽ ധീരവകയിൽപ്പെട്ട ഒരു സത്യാന്വേഷകൻ ഗിരീഷിൽ കുടികൊള്ളുന്നുണ്ടെന്നു് ശ്രീരാമകൃഷ്ണൻ അറിഞ്ഞിരുന്നു. അതുകൊണ്ടു്, അദ്ദേഹം ഗിരീഷിനെ മദ്യപാനത്തിനെതിരായിപ്പോലും ഉപദേശിക്കുകയോ, വിധിനിഷേധരൂപത്തിൽ നിർദ്ദേശങ്ങൾ നല്കുകയോ ചെയ്തില്ല. എന്നാൽ അദ്ദേഹം ശുദ്ധമായ തൻെറ സ്നേഹം നല്കുകയും, ഗിരീഷിനു് വാസ്തവത്തിലുണ്ടായിരുന്ന കലാവാസനയേയും മററു് സദ്ഗുണങ്ങളേയും പ്രശംസിക്കുകയും ചെയ്തിരുന്നു. മാത്രമല്ല, സാഹിത്യപരവും കലാപരവുമായ കഴിവുകളെ മനുഷ്യസേവനത്തിന്നായി പ്രയോഗിക്കുവാൻ പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. നാടകാഭിനയത്തിനുശേഷം അദ്ദേഹം നടന്മാരേയും നടികളേയും അഭിനന്ദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തിരുന്നു. ഇങ്ങനെ ശ്രീരാമകൃഷ്ണൻ, ഗിരീഷിൻെറ മാത്രമല്ല മററു പലരുടേയും ജീവിതത്തിൽ, വലിയ പരിവർത്തനം വരുത്തുകയുണ്ടായി.

ഒരിക്കൽ, ആദ്ധ്യാത്മികദിനകൃത്യങ്ങൾ ശരിയായി നിർവ്വഹിക്കാൻ സാധിക്കാത്തതിൽ ഗിരീഷിനു് വല്ലാത്ത വിഷമം തോന്നി. ഒരു നടനും നാടകകൃത്തും നാടകശാലാ മാനേജരും ആയിരുന്നതിനാൽ, പരിപാടികളുടെ അനിശ്ചിതത്വം മൂലമാണു് അതു സാധിക്കാത്തതെന്നു് ശ്രീരാമകൃഷ്ണൻ മനസ്സിലാക്കിയിരുന്നു. അദ്ദേഹം പൂർണ്ണമായ സ്വാതന്ത്ര്യബോധത്തിലും സഹജാവബോധത്തിലും ഗിരീഷിനെ പരിശീലിപ്പിക്കുകയായിരുന്നു. ഉദാത്തമനോഭാവത്തോടെ അദ്ദേഹം ഗിരീഷിനോടു പറഞ്ഞു: 'നിങ്ങൾ നിങ്ങളുടെ വക്കാലത്തു് നാമ, പൗവ്വർ ഓഫ് അറേറാർണി' എനിക്കു തരൂ. നിങ്ങളുടെ ആദ്ധ്യാത്മികജീവിതത്തിൻെറ എല്ലാ ഉത്തരവാദിത്വങ്ങളും ഞാനേററു, നിങ്ങൾ ആദ്ധ്യാത്മികസാധനകളൊന്നും നടത്തേണ്ട' ഗിരീഷിനു് ആശ്വാസമായി. തൻെറ ആദ്ധ്യാത്മികപുരോഗതിയുടെ മുഴുവൻ ഉത്തരവാദിത്വവും ഗുരു ശ്രീരാമകൃഷ്ണൻ ഏറെറടുത്തുവല്ലോ എന്നു കരുതി സന്തോഷവും തോന്നി. എന്നാൽ ദിവസങ്ങൾ ചെല്ലുന്തോറും, ആദ്ധ്യാത്മികസാധനയെക്കാൾ നൂറിരട്ടി ശക്തിയുള്ള പ്രേമക്കുടുക്കാണു് തൻെറ കഴുത്തിൽ വീണിരിക്കുന്നതെന്നു ഗിരീഷിനു ബോദ്ധ്യമായി. പിന്നീടു് നിരന്തരം ശ്രീരാമകൃഷ്ണനേയും അദ്ദേഹത്തിൻെറ ദിവ്യകൃപയേയും പററി ചിന്തിച്ചുകൊണ്ടിരുന്നു. അതേ പ്രയത്നത്തിൽ തന്നെത്തന്നെ ശൂന്യനാക്കയും ചെയ്തു. അവസാനം അദ്ദേഹത്തിൻെറ ജീവിതം ഒരു നിരന്തരധ്യാനമായിത്തീർന്നു. അങ്ങനെ ശ്രീരാമകൃഷ്ണൻ ഗിരീഷിൻെറ ദുഃസ്വഭാവങ്ങളുടെ കറകളെല്ലാം ആരാരുമറിയാതെതന്നെ, സാവധാനം, കഴുകിക്കളഞ്ഞു. മദ്യപാനവും അവസാനിച്ചു. ഗുരു അതേപ്പററി ഒരക്ഷരം പറയേ

ങ്ങിവന്നിരുന്നില്ല. ഗിരീഷ് ശ്രീരാമകൃഷ്ണന്റെ മററു ഗൃഹസ്ഥശിഷ്യന്മാരെപോലെ ഒരു ഗൃഹസ്ഥശിഷ്യനായിരുന്നു എങ്കിലും പില്ക്കാലത്തു് ശ്രീരാമകൃഷ്ണൻ ഗിരീഷിനെ തന്റെ സന്ന്യാസിശിഷ്യന്മാരെപ്പോലെ കരുതിയിരുന്നു. ശ്രീരാമകൃഷ്ണന്റെ സമാധിക്കുശേഷം, ഗുരുവിന്റെ ദിവ്യകാരുണ്യത്തിന്റെ അത്യദ്ഭുതഫലമാണു് താനെന്നു് ഗിരീഷ് തന്നെ പ്രഖ്യാപിച്ചിരുന്നു.

മുമ്പുദ്ധരിച്ച നാരദഭക്തിസൂത്രത്തിന്റെ ആധുനികകാലത്തെ മൂർത്തിമദ്ഭാവമായിരുന്നു ശ്രീരാമകൃഷ്ണൻ. മഹാപുരുഷന്മാരുടെ കൃപ കൊണ്ടോ ഈശ്വരന്റെ കൃപാലേശംകൊണ്ടോ ഭക്തി നേടാമെന്നു് ആ ഭക്തിസൂത്രം ഉദ്ഘോഷിക്കുന്നുണ്ടല്ലോ. 1896-ൽ ന്യൂയോർക്കിൽ വെച്ചു് 'മൈ മാസ്റ്റർ' എന്ന വിഷയത്തെപ്പററി നടത്തിയ പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ ആദ്ധ്യാത്മികആദാനപ്രദാനങ്ങളുടെ അനുഭവസത്യത്തെപ്പററി ഇപ്രകാരം പറയുകയുണ്ടായി (കംപ്ലീററ് വർക്കു്, വാല്യം IV, പു. 177-79):

> എന്തെങ്കിലും നല്കാൻ കൈവശമുള്ളവനു മാത്രമേ പഠിപ്പിക്കാനാവൂ. കാരണം, പഠിപ്പിക്കുകയെന്നാൽ സംസാരിക്കയല്ല. സിദ്ധാന്തങ്ങൾ പറഞ്ഞുകൊടുക്കുകയുമല്ല. സന്ദേശസംപ്രേഷണമാണതു്. ഞാൻ നിങ്ങൾക്കു് ഒരു പുഷ്പം നല്കുന്നതുപോലെ, ആദ്ധ്യാത്മികത്വം സംപ്രേഷണം ചെയ്യാം. ഇതു് വാച്യാർത്ഥത്തിലും ശരിയാണു്. ഒരു സ്പർശം, ഒരു നോട്ടം-അതുമതി മുഴുവൻ ജീവിതത്തേയും മാററി മറിക്കാൻ. ബുദ്ധൻ, ക്രിസ്തു, മുഹമ്മദ്, പുരാതനകാലത്തെ പ്രകാശപുഞ്ജങ്ങളായ പുണ്യപുരുഷന്മാർ ഇവരെപ്പററിയെല്ലാം ഞാൻ വായിച്ചിട്ടുണ്ടു്. അവർ എഴുന്നേററുനിന്നു പറയുന്നു: 'നീ അരോഗദൃഢഗാത്രനാകട്ടെ.' അവൻ അരോഗദൃഢഗാത്രനാകുന്നു! അതു സത്യമാണെന്നു് ഞാൻ കണ്ടറിഞ്ഞു. എനിക്കുതന്നെ, ഈ മനുഷ്യനെ കണ്ടപ്പോൾ അവിശ്വാസമെല്ലാം മാറി. അതു ചെയ്യാൻ സാധിക്കും. എന്റെ ഗുരു പറയുമായിരുന്നു: ''ലോകത്തിലുള്ള എല്ലാ വസ്തുവിനേയും കാൾ അധികം വ്യക്തമായ രീതിയിൽ മതം കൊടുക്കുകയും കൊള്ളുകയും ചെയ്യാം.''

സ്വാമി വിവേകാനന്ദന്റെ ഈ വാക്കുകളിൽ അടങ്ങിയ സത്യത്തിനു് ശ്രീരാമകൃഷ്ണന്റെ ജീവിതത്തിലെ ഒരു വിശിഷ്ടസംഭവം ദൃഷ്ടാന്തമാണു്. സ്വാമി ശാരദാനന്ദൻ രചിച്ചിട്ടുള്ള 'ശ്രീ രാമകൃഷ്ണ ദി ഗ്രേററ് മാസ്റ്റർ' എന്ന ജീവചരിത്രത്തിലെ 'ദി മാസ്റ്റേഴ്സ് സെൽഫ് റിവലേഷൻ ആൻറ് ദി ബെസ്റ്റോവൽ ആഫ് ഫ്രീഡം ഫ്രം ഫിയർ' എന്ന അദ്ധ്യായത്തിൽ ഈ സംഭവം വിവരിക്കപ്പെട്ടിട്ടുണ്ടു്.

ശ്രീരാമകൃഷ്ണൻ തന്റെ മഹാസമാധിക്ക് ഉദ്ദേശം എട്ടുമാസം മുമ്പ്, 1886 ജനുവരി ഒന്നാം തീയതി, ഉത്തരകല്ക്കത്തയിലെ കാസിപ്പൂരിലുള്ള ഒരു വാടകവീട്ടിൽ കണ്ഠത്തിൽ കാൻസർ ബാധിച്ച് കിടക്കുകയായിരുന്നു. ഒഴിവുദിവസമായതുകൊണ്ട് പല ഗൃഹസ്ഥശിഷ്യന്മാരും ഉച്ചയ്ക്കുശേഷം അവിടെ കൂടിയിരുന്നു. ഗുരുവിന്ന് അന്ന് അല്പം സുഖം തോന്നി. കാലാവസ്ഥ വളരെ സുഖകരമായിരുന്നു. മുറിയിൽനിന്നും പുറത്തുപോയി തോട്ടത്തിൽ നടക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹം അങ്ങനെ നടന്നുകൊണ്ടിരുന്നപ്പോൾ ഒരു ഭക്തൻ അടുത്തുവന്ന് നമസ്കരിച്ചു. ഗിരീഷ്ചന്ദ്രഘോഷും നമസ്കരിക്കാനായി മുമ്പോട്ടു വന്നു. ഗുരു ഗിരീഷിനെ നോക്കി പറഞ്ഞു: 'ഗിരീഷ്, നീ എന്നെപ്പററി പലരോടും പലതും പറയുന്നതായി കേട്ടല്ലോ, ഞാൻ ഈശ്വരാവതാരമാണെന്നും മററും. അങ്ങനെയൊക്കെ പറയാൻമാത്രം നീ എന്നിൽ എന്തുകണ്ടു? എന്തു മനസ്സിലാക്കി?' പെട്ടെന്നുള്ള ഈ അസാധാരണചോദ്യം ഗിരീഷിനെ ഒട്ടും കലുക്കിയില്ല. അദ്ദേഹം വികാരാവിഷ്ടനായി ഇങ്ങനെ മറുപടി നല്കി: 'വ്യാസൻ, വാല്മീകി മുതലായ മഹർഷിമാർക്കുപോലും ആരുടെ മഹിമ വർണ്ണിക്കാൻ വാക്കുകൾ ഇല്ലായിരുന്നുവോ, അദ്ദേഹത്തെപ്പററി ഞാൻ എന്തുപറയാനാണ്?' ഗിരീഷിന്റെ ഈ ഭക്തിമയമായ വചനം ശ്രീരാമകൃഷ്ണനെ വളരെ രസിപ്പിച്ചു. അദ്ദേഹം അനുഗ്രഹിച്ചുകൊണ്ടു പറഞ്ഞു: 'തോമാർ ചൈതന്യ ഹോക്—നിന്റെ അദ്ധ്യാത്മബോധം ഉണരട്ടെ.' ഇതു പറഞ്ഞതും അദ്ദേഹം ഭാവാവിഷ്ടനായതും ഒന്നിച്ചു കഴിഞ്ഞു. അഭിവാദനം ചെയ്യാൻ വന്നവരെയെല്ലാം അദ്ദേഹം അനുഗ്രഹിച്ചു. 'ശ്രീരാമകൃഷ്ണ ദി ഗ്രേററ് മാസ്റ്റർ' (പു. 890 91) ആ സംഭവത്തെപ്പററി പറയുന്നു.

> 'അവർ നമസ്കരിച്ചുകൊണ്ടിരുന്നപ്പോൾ ഗുരുവിന്റെ കാരുണ്യം സീമാതീതമായി. അദ്ഭുതകരമായ ഒരു പ്രതിഭാസം ഉണ്ടായി. ഒരു ദിവ്യമായ അദ്ധബോധാവസ്ഥയിൽ ലയിച്ചിരുന്ന് ശിഷ്യന്മാരെ കാരുണ്യപൂർവ്വം സ്പർശിച്ച് അസാധാരണ രീതിയിൽ അനുഗ്രഹിക്കുന്ന രീതി ദക്ഷിണേശ്വരത്തുവെച്ച് മിക്ക ദിവസങ്ങളിലും കണ്ടിരുന്നു. അത്തരം ഒരു ദിവ്യാവസ്ഥയിൽ അദ്ദേഹം എല്ലാ ഭക്തന്മാരേയും സ്പർശിക്കുവാൻ തുടങ്ങി. ഗുരുവിന്റെ ഈ പ്രവൃത്തി ശിഷ്യന്മാർക്ക് എത്രമാത്രം ആനന്ദപ്രദമായിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ല. ആ അദ്ഭുതം കണ്ട് ഒരക്ഷരം സംസാരിക്കാനാവാതെ പലരും മന്ത്രമുഗ്ദ്ധരായി അദ്ദേഹത്തെ നോക്കിക്കൊണ്ടിരുന്നു. മററു ചിലർ വീട്ടിലുള്ള എല്ലാവരേയും വിളിച്ച് ഗുരുവിന്റെ അനു

ഗ്രഹം വാങ്ങാൻ പറയുകയായിരുന്നു. ഇനിയും ചിലർ പൂക്കാം പറിച്ച് മന്ത്രോച്ചാരണത്തോടെ അദ്ദേഹത്തെ പൂജിക്കുവാൻ തുടങ്ങി. വേഗം അദ്ദേഹത്തിൻെറ ഭാവാവസ്ഥ അവസാനിച്ചു. ഭക്തന്മാർക്കും സാധാരണബോധം വീണ്ടുകിട്ടി.'

പിന്നീട് ഇക്കാര്യത്തെപ്പററി ചോദിച്ചപ്പോൾ ഓരോ ഭക്തനും തൻെറ സ്വന്തം ആദ്ധ്യാത്മികമാർഗ്ഗത്തിന് അനുസരണമായ രീതിയിൽ ഒരു ദിവ്യാനുഭവത്താൽ അനുഗ്രഹീതരായി എന്നാണ് പറഞ്ഞത്.

ഈശ്വരൻെറ ഈ സ്വ–പ്രകാശനത്തിൻെറ അഥവാ ദിവ്യകാരുണ്യത്തിൻെറ സത്യം സ്പഷ്ടമാക്കുന്നതിനു് രണ്ടു വസ്തുതകൾ ഓർമ്മിക്കേണ്ടതുണ്ട്: അനന്തവും അദ്വൈതവുമായ ശുദ്ധചൈതന്യമാണ് ഈശ്വരൻെറ സ്വരൂപം. അതു് പ്രപഞ്ചബാഹ്യമല്ലാത്തതും ഓരോരുത്തരിലും സ്വാത്മാവായുള്ളതുമാകുന്നു. ശ്രീമദ്ഭാഗവതം ഗജേന്ദ്രസ്തവത്തിൽ വർണ്ണിക്കുന്നതുപോലെ, ഈശ്വരൻ ആത്മപ്രദീപമാകുന്നു (VIII. .3 10)

നമ ആത്മപ്രദീപായ സാക്ഷിണേ പരമാത്മനേ
നമോ ഗിരാം വിദൂരായ മനസശ്ചേതസാം അപി.

'ആത്മാവിനെ പ്രകാശിപ്പിക്കുന്ന വിളക്കായും പ്രപഞ്ചത്തിലെ എല്ലാ സംഭവങ്ങൾക്കും സാക്ഷിയായും, വാക്കുകൾക്കും മനസ്സിനും ചിന്തയ്ക്കും വിദൂരനായും ഇരിക്കുന്ന പരമാത്മാവിനെ നമസ്കരിക്കുന്നു.'

മാത്രമല്ല, ഉപനിഷത്തുകൾ, ഗീത, ശ്രീമദ്ഭാഗവതം മുതലായ പവിത്രഗ്രന്ഥങ്ങൾ വീണ്ടും വീണ്ടും ഊന്നിപ്പറയുന്നതനുസരിച്ച് മുക്തിയെന്നതു് പരലോകത്തിൽവെച്ച് പ്രാപിക്കേണ്ടതായ ഒരു അവസ്ഥയല്ല. അതു് ഇപ്പോൾ ഇവിടെ 'ഇഹൈവ' ഈ ലോകത്തുവെച്ചുതന്നെ നേടാനുള്ളതാണ്. കാരണം ഈശ്വരൻെറ സാമ്രാജ്യം മനുഷ്യൻെറ ഉള്ളിൽത്തന്നെയാണ്. ശിവഗീത പറയുന്നു (പദ്മപുരാണം 13. 32):

മോക്ഷസ്യ നഹി വാസോസ്തി ന ഗ്രാമാന്തരം ഏവ ച
അജ്ഞാനഹൃദയഗ്രന്ഥേർ നാശോ മോക്ഷ ഇതി സ്മൃതഃ.

മോക്ഷത്തിനു് പ്രത്യേകം വാസസ്ഥാനമില്ല. അതു് മററൊരു ഗ്രാമത്തിലേയ്ക്കു പോകുന്നതുപോലെയും അല്ല. മോക്ഷമെന്നാൽ ഹൃദയത്തിലുള്ള അജ്ഞാനത്തിൻെറയും ആദ്ധ്യാത്മികമായ അന്ധതയുടേയും കെട്ടുപാടുകൾ ഇല്ലാതാകയാണ്.'

19 ദിവ്യാനുഗ്രഹത്തെപ്പററി

**ലോകത്തിലെ ചില മിസ്ററിക്കുകൾ**

കിഴക്കും പടിഞ്ഞാറുമുള്ള പല മിസ്റ്റിക്കുകളുടേയും കൃതികളിൽ ആവർത്തിക്കപ്പെടുന്ന ഒരു വിഷയമാണ് ഈശ്വരൻെറ ആത്മപ്രകാശനം. ജോൺ റൈസ് ബ്രൂക്ക് പറയുന്നു (സെലക്ററഡ് വർക്കു് ഓഫ് ജാൻ വാൻ റൈസ്ബ്രൂക്ക്, ജോൺ വാട്കിൻസ് എഡിഷൻ, 1912, പു. 48:)

'നമ്മുടെ ആഴങ്ങളിലുള്ള ഈശ്വരനാണ് വരുന്ന ഈശ്വരനെ സ്വീകരിക്കുന്നതു്. ഈശ്വരൻ ഈശ്വരനെ ധ്യാനിക്കുകയാണ്.'

പ്രാർത്ഥനയ്ക്കു് ശരിയായ ഉത്തരം കിട്ടാത്ത ഒരു ഭക്തൻ ഈശ്വരൻെറ അസ്തിത്വത്തെപ്പററി സംശയിക്കുമ്പോൾ, ഈശ്വരൻ ഭക്തനു് അയയ്ക്കുന്ന സന്ദേശത്തിൻെറ രൂപത്തിൽ ജലാലുദ്ദീൻ റൂമിയുടെ ഒരു ഗാനമുണ്ടു്:

'ഈശ്വരാ!' എന്ന നിൻെറ വിളി

'ഞാനിവിടെയുണ്ടു്' എന്ന എൻെറ വിളിയാകുന്നു. നിൻെറ വേദനയും പ്രാർത്ഥനയും എൻെറ വ്യക്തമായ ഒരു സന്ദേശമാണ്. എൻെറ ചെവിയിലെത്തിപ്പെടാനുള്ള നിൻെറ ശ്രമം ഞാൻ നിന്നെ അടുപ്പിക്കുന്നതിൻെറ സൂചനയാണ്. നിൻെറ വിരഹദുഃഖം എൻെറ അനുഗ്രഹം.

നീയെന്തിനു കരയുന്നു ?

''ഈശ്വരാ!'' എന്ന നിൻെറ വിളി

''ഞാനിവിടെയുണ്ടു്'' എന്ന എൻെറ നൂറുവിളിയാകുന്നു.'

മാസ്ററർ എക്ഹാർട്ട് പറയുന്നു:

'മറഞ്ഞിരിക്കുന്ന ഒരു മനുഷ്യൻ ഇളകുന്നു എന്നിരിക്കട്ടെ. അതുമൂലം താൻ എവിടെ ഇരിക്കുന്നു എന്നു് അയാൾ തന്നെ അറിയിക്കുകയാണ്. ഈശ്വരനും ഇതുതന്നെയാണ് ചെയ്യുന്നതു്. ആർക്കും ഈശ്വരനെ കാണുവാൻ സാധിക്കുകയില്ല, ഈശ്വരൻ സ്വയം പ്രകാശിപ്പിച്ചില്ലെങ്കിൽ !

ഒരു സൂഫി മിസ്ററിക് പാടുന്നു (മന്തിഖത്ത്. തൈർ, ഫിററ്സ് ജെറാർഡിൻെറ തർജ്ജിമയിൽനിന്നു്):

'ആയതും കണ്ടതും ചെയ്തതും ചിന്തിച്ചതും നീയല്ല. ഞാനാണ് കണ്ടതും ആയതും ചെയ്തതും ...

തീർത്ഥാടകനും തീർത്ഥാടനവും മാർഗ്ഗവും ഞാൻ. ഞാൻതന്നെ എന്റെടുക്കലേയ്ക്കു പോകയാണ്.

നിന്റെ വരവ്, അതെന്റെ വാതില്ക്കൽ എന്റെ തന്നെ വരവായിരുന്നു... വരുവിൻ, നഷ്ടാണുക്കളെ ! കേന്ദ്രത്തിലേയ്ക്കു നീങ്ങുവിൻ... വിശാലമാം ഇരുട്ടിലലഞ്ഞ രശ്മികളേ! തിരിച്ചുവരൂ. നിന്റെ സൂര്യനിലമരൂ!'

ആദ്ധ്യാത്മികജീവിതത്തിൽ ഈശ്വരകൃപയോടൊപ്പം പുരുഷകാരവും ആവശ്യമാണെന്ന് സ്ഥാപിച്ചുകൊണ്ട് ഇറാനിലെ സൂഫികവി ഷെയ്ക്ക് സാദി പാടി (സൂഫീസ്, മിസ്റ്റിക്സ് ആൻഡ് യോഗീസ് ഓഫ് ഇന്ത്യ, ബാങ്കേ ബിഹാരിലാൽ രചിച്ചത്, 1971, പുറം 38-39):

'ശരി, നിന്റെ വിശ്വാസം ശരി.

അവന്റെ കരുണയിൽ നിനക്കഭിമാനമുണ്ട്.

അതും ശരി.

ഉഴുതിട്ട പാടത്തു മഴപോലെ.

അതും ഫലിക്കുമെന്നതും ശരി.

പക്ഷേ, ആ മഴയൊക്കെയെന്തിന് ?

നീ വിതച്ചിട്ടതല്ല എങ്കിൽ ?'

ബാബാ ഫരീദിന്റെ പല ഗാനങ്ങളും സിക്കുകാരുടെ ശ്രീഗുരുഗ്രന്ഥസാഹബിൽ ചേർത്തിട്ടുണ്ട്. ഒരു ഗാനം ഇങ്ങനെയാണ്. (മുൻഗ്രന്ഥം പു. 105):

'അവന്റെ കൃപാവർഷം നമ്മുടെമേൽ എപ്പോഴും ഉണ്ടാവാം. അതിനെ നിയന്ത്രിക്കുന്ന നിയമമില്ല. തപസ്സുചെയ്ത് രാവൊക്കെ കാത്തിരുന്നാലും ചിലർക്കതു ലഭ്യമല്ല. ഉറങ്ങുന്നവരുടെ തലയിൽ അതു ചൊരിയപ്പെട്ടുവെന്നും വരാം.

ഔറംഗസേബിന്റെ സഹോദരൻ ദാരാഷിക്കോഹിന്റെ സുഹൃത്ത് സർമദ് ഒരു സൂഫികവിയും പുണ്യപുരുഷനുമായിരുന്നു. ശരിയത്തിന്റെ അനുദാരങ്ങളായ വിധിനിഷേധങ്ങൾക്കപ്പുറമായി, ഇസ്ലാമിന്റെതന്നെ തരീഖത്തിന്റെ വിശ്വദർശനത്തേയും ആദ്ധ്യാത്മികപന്ഥാവിനേയും മിസ്റ്റിക്ക് അനുഭവങ്ങളേയും ഉയർത്തിപ്പിടിച്ചതിന്, സർമദിന് ഔറംഗ്സേബ് ചക്രവർത്തി മരണശിക്ഷ വിധിക്കയുണ്ടായി. ഈശ്വരൻ മനുഷ്യനുവേണ്ടി സ്വയം അർപ്പിക്കുന്നതായി ഈ മിസ്റ്റിക്ക് കവി പാടിയിട്ടുണ്ട് (മുൻഗ്രന്ഥം പു. 105-106:)

'ഞാൻ പവിത്രനാണെങ്കിൽ ഞാനൊരിക്കലും
പാപമോചനത്തിന്റെ മാധുര്യം
അറിയുകയില്ല.
ഞാൻ പവിത്രനാണെങ്കിൽ
കണ്ണുനീർ കാണുകയില്ല
അല്ലയോ പ്രേമമേ! അല്ലയോ കാരുണ്യമേ!
അല്ലയോ ദിവ്യവിനയമേ!
അല്ലയോ ക്ഷമയേ! അല്ലയോ കൃപയേ! സഹാനുഭൂതിയേ!
ഞാൻ പരിശുദ്ധനെങ്കിൽ
നിന്നെ ഒരിക്കലും കാണുമായിരുന്നില്ല...

നിനക്കുവേണ്ടി മരിക്കാത്തവനെ നീ സ്നേഹിക്കുമോ? അല്ലെങ്കിൽ നിനക്കുവേണ്ടി മരിക്കാത്തവനുവേണ്ടി നീ മരിക്കുമോ?

ഈശ്വരൻ മനുഷ്യനുവേണ്ടി മരിക്കുന്നില്ലെങ്കിൽ, മനുഷ്യനുവേണ്ടി ശാശ്വതമായി സ്വയം നല്കുന്നില്ലെങ്കിൽ, മനുഷ്യൻ എങ്ങനെ ജീവിക്കും ?
കാരണം,

മനുഷ്യൻ സ്നേഹമാണ്
ഈശ്വരൻ സ്നേഹമാണെന്നതുപോലെ.
അന്യനോടുള്ള ഓരോരു കൃപയും ഒരു ചെറിയ മരണമാകുന്നു.
ഈശ്വരന്റെ ദിവ്യഛായയിൽ
സാഹോദര്യമെന്നിയേ ആൎക്കും ജീവിതമില്ല.

സർമദ് മരണശിക്ഷ അനുഭവിക്കുമ്പോൾ, ശതാബ്ദങ്ങൾക്കു മുമ്പ് അതുപോലെ ശിക്ഷിക്കപ്പെട്ട് മരണമടഞ്ഞ സൂഫി മൻസൂറിനെപ്പോലെ, ഈശ്വരകൃപയുടേയും സ്നേഹത്തിന്റേയും ശക്തിയിൽ ഇങ്ങനെ പാടി (മുൻഗ്രന്ഥം പു. 19,20):

ഹാ! ഈശ്വരനെത്ര ദയാമയൻ !
എന്നെ ശിരച്ഛേദം ചെയ്യാൻ ഈശ്വൻ ഉത്തരവിട്ടില്ലേ ?
ഞാനൊരു തലവേദനകൊണ്ടു കഷ്ടപ്പെട്ടിരുന്നു.
അക്കാര്യം ഈശ്വരൻ അങ്ങനെ അവസാനിപ്പിച്ചു!
മൻസൂറിന്റെ കാര്യം കാലപ്രവാഹത്തിൽ മറന്നു.
എന്നെ കുരിശിലേററാൻ കല്പിച്ച്,
ആ പ്രണയകഥ വീണ്ടുമവൻ പുതുക്കി.'

ദിവ്യകാരുണ്യത്തിന്റെ സ്പർശവും ഈശ്വരനോടുള്ള മനുഷ്യന്റെ അടുപ്പവും പതിനേഴാം നൂററാണ്ടിലെ ഫ്രഞ്ച് ക്രിസ്ത്യൻ

ക്തനും വിനയസമ്പന്നനുമായിരുന്ന ബ്രദർ ലാറൻസിൻെറ ജീവിതത്തിലും, സംഭാഷണങ്ങളിലും കത്തുകളിലും, ഉജ്ജ്വലമായി പ്രകാശിക്കുന്നുണ്ട്. പ്രാക്റ്റീസ് ഓഫ് ദി പ്രസൻസ് ഓഫ് ഗോഡ്, റെവൽ എഡിഷൻ, പു. 16–31 എന്ന ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നു.

''ഈശ്വരസ്നേഹത്തിനുവേണ്ടിയാണ് ഞാൻ മതജീവിതം സ്വീകരിച്ചത്. ഞാൻ ഈശ്വരനുവേണ്ടി മാത്രമേ പ്രയത്നിച്ചിട്ടുള്ളു. എനിക്കെന്തു സംഭവിച്ചാലും, നശിച്ചുപോയാലും കൊള്ളാം, രക്ഷിക്കപ്പെട്ടാലും കൊള്ളാം, ഈശ്വരസ്നേഹത്തിനുവേണ്ടി മാത്രം ഞാൻ നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കും. ....

'ഒരു സദ്ഗുണം അഭ്യസിക്കുവാൻ സന്ദർഭം കിട്ടിയാൽ അവൻ ബ്രദർ ലാറൻസ്, ഈശ്വരനോടു പറയും: 'ഭഗവാനേ, എനിക്കിതു ചെയ്യാൻ വയ്യാ; നീ ശക്തി തന്നില്ലെങ്കിൽ'. അപ്പോൾ അവനു് ആവശ്യത്തിലധികം ശക്തി ലഭിക്കും.'

'തൻെറ കർത്തവ്യം നിർവ്വഹിക്കുന്നതിൽ തോററുപോയാൽ അവൻ കുററത്തെപ്പററി അനുതപിച്ചു് ഭഗവാനോടു പറയും: ''ഈശ്വരാ! നീ, എല്ലാം ഞാൻതന്നെ ചെയ്തു കൊള്ളട്ടെ എന്നു വെച്ചാൽ, ഞാൻ ഇങ്ങനെയല്ലാതെ ചെയ്യുകയില്ല. എൻെറ വീഴ്ചയെ തടുക്കേണ്ടതു നീയാണ്. തെററിപ്പോകുന്നതു ശരിപ്പെടുത്തേണ്ടതും നീതന്നെ.'' അനന്തരം അവൻ അതെപ്പററി അസുഖം ഭാവിക്കയേയില്ല. ...

'നമ്മുടെ ആത്മോന്നതിക്കു വേണ്ടിയുള്ള സാധനയെന്നാൽ ജോലി മാററിയെടുക്കുകയല്ല. സ്വയം തനിക്കുവേണ്ടി ചെയ്യുന്നതു്, ഈശ്വരനുവേണ്ടി ചെയ്യുക എന്നാണതിൻെറ അർത്ഥം ... പ്രാർത്ഥനാസമയം മററു സമയങ്ങളിൽനിന്നും വ്യത്യസ്തമായിരിക്കണമെന്നു കരുതുന്നതു് ഒരു വലിയ വിഭ്രാന്തിയാണ്. പ്രവൃത്തിയെടുക്കുമ്പോൾ പ്രവൃത്തികൊണ്ടും, പ്രാർത്ഥനാസമയത്തു പ്രാർത്ഥനകൊണ്ടും ഈശ്വരനോടു് ഏററവും അടുത്തുനില്ക്കാൻ നാം ബാദ്ധ്യസ്ഥരാണ്.

'പ്രാർത്ഥനയെന്നാൽ ഈശ്വരസാന്നിദ്ധ്യബോധമല്ലാതെ മറെറാന്നുമല്ല. അവൻെറ ആത്മാവിനു് അപ്പോൾ ദിവ്യസ്നേഹത്തോടല്ലാതെ മറെറാന്നിനോടും ഭാവബന്ധം ഉണ്ടാകരുതു്. പ്രാർത്ഥനാസമയം കഴിഞ്ഞാലും, അവൻ അതറിയുകയില്ല. കാരണം, അവൻ ഈശ്വരസാന്നിദ്ധ്യത്തിൽ തുടരും. തൻെറ സകലശക്തികളുംകൊണ്ടു് ഈശ്വരനെ സ്തുതിച്ചും വാഴ്ത്തിയും കഴിയും. ജീവിതം മുഴുവൻ അങ്ങനെ ആനന്ദമഗ്നനായി കഴിയും.'

'അവൻെറ മുഖംപോലും ആനന്ദപ്രദമായിരിക്കും. അതിൻെറ ശാന്തമധുരമായ ഭക്തി കാണികളെ ആകർഷിക്കാതിരിക്കില്ല. ഏററവും ധൃതിപ്പെട്ട അടുക്കളപ്പണിയിലും, അവൻ ഈശ്വരബോധത്തിൻെറ സ്മരണ കാത്തുസൂക്ഷിക്കും. അവൻ പറയും: ''പണിസമയവും പ്രാർത്ഥനാസമയവും എനിക്കു വ്യത്യാസമില്ല. അടുക്കളയിലെ ബഹളത്തിലും, പലരും പലതിനും വിളിച്ചു തിടുക്കപ്പെടുത്തുമ്പോഴും, ഈശ്വരൻ ശാന്തനായി എന്നിലുണ്ടായിരിക്കും; ദിവ്യബലിയിൽ മുട്ടുകുത്തിയിരിക്കുമ്പോഴത്തെപ്പോലെതന്നെ.'

ബ്രദർ ലോറൻസിനെപ്പോലെയുള്ള ഒരു മഠത്തിലെ പാചകക്കാരനോ, മീരാബായിയെപ്പോലെയുള്ള ഒരു രാജകുടുംബാംഗമോ ആയാലും, — ഇത്തരം പുണ്യാത്മാക്കൾക്കു് തങ്ങളുടെ ജീവിതത്തിൽ ഈശ്വരകൃപയുടെ പ്രവാഹം അനുഭവപ്പെട്ടിരുന്നു എന്ന സത്യം നമുക്കു കാണാം. ഗീതാധ്യാനശ്ലോകങ്ങളിലൊന്നു് മാനവജീവിതത്തിൽ ഈശ്വരകൃപയുടെ പ്രഭാവത്തെപ്പററിയുള്ളതാണു്.

മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം
യത്കൃപാ തമഹം വന്ദേ പരമാനന്ദമാധവം.

'ആരുടെ കൃപ മൂകനെ വാചാലനാക്കുന്നുവോ, മുടന്തനെ പർവ്വതം കടത്തിവിടുന്നുവോ, ആ പരമാനന്ദസ്വരൂപിയായ മാധവനെ (ശ്രീകൃഷ്ണനെ) ഞാൻ വന്ദിക്കുന്നു.'

പുരുഷകാരത്തിൻേറയും ഭഗവദ്കൃപയുടേയും സ്വഭാവവും, മനുഷ്യജീവിതത്തിൽ അവയുടെ സ്ഥാനവും സെൻറ് തെരേസാ ആഫ് ആവില തൻെറ ആത്മകഥയിലെ രണ്ടു മനോഹരങ്ങളായ ഖണ്ഡികകളിൽ, തോട്ടനിർമ്മാണത്തിൻെറ ദൃഷ്ടാന്തത്തിലൂടെ, സ്പഷ്ടമായി ചിത്രീകരിക്കുന്നുണ്ടു് (ദി കംപ്ലീററ് വർക്സ് ഓഫ് സെൻറ് തെരേസാ ഓഫ് ജീസസ്, ആലിസൻ പിയർസൻെറ വിവർത്തനം, 1950, വാള്യം 1, പു. 65):

'ആദ്ധ്യാത്മികസാധന ആദ്യം തുടങ്ങുന്നവൻ താൻ ഭഗവാൻെറ സന്തോഷത്തിനുവേണ്ടി, തീരെ ഫലപുഷ്ടിയില്ലാത്ത മണ്ണിൽ, പാഴ്ച്ചെടികൾ വളർന്നുനില്ക്കുന്ന ഒരു സ്ഥലത്തു്, ഒരു തോട്ടം നിർമ്മിക്കുന്നവനാണെന്നു് സങ്കല്പിക്കണം. ഈശ്വരൻതന്നെ പാഴ്ച്ചെടികൾ വെട്ടിമാററി അവയുടെ സ്ഥലത്തു് നല്ല ചെടികൾ നടും. ഇതു സംഭവിച്ചുകഴിഞ്ഞുവെന്നു വെയ്ക്കുക. ഭക്തൻ പ്രാർത്ഥിക്കാൻ നിശ്ചയിക്കുകയും അതു് ആരംഭിക്കുകയും ചെയ്തു എന്നും കരുതുക. ഇപ്പോൾ നാം, ഭഗവാൻെറ സഹായത്തോടെ നല്ല

തോട്ടക്കാരെപ്പോലെ, ആ ചെടികൾ വളർത്തേണ്ടതുണ്ട് നാം ശ്രദ്ധയോടെ നനയ്ക്കണം; അവ ഉണങ്ങിപ്പോകരുതല്ലോ, അവ നല്ലവണ്ണം പുഷ്പിച്ച് ഭഗവാനെ ആനന്ദിപ്പിക്കത്തക്കവണ്ണം സുഗന്ധം പരത്തണം. അദ്ദേഹം സന്തുഷ്ടനായി തോട്ടത്തിൽ പലപ്പോഴും വരണം. നമ്മുടെ ഗുണങ്ങളെ ആസ്വദിക്കണം.'

'ഈ തോട്ടം എങ്ങനെയാണ് നനയ്ക്കേണ്ടതെന്നു ചിന്തിക്കാം. അതിനു് എത്ര പണി വേണ്ടിവരും? എന്തു ചെലവുവരും? പണി എത്രനാൾ തുടരേണ്ടിവരും? എനിക്കു തോന്നുന്നു, തോട്ടം നാലു തരത്തിൽ നനയ്ക്കാം. വെള്ളം വലിച്ചുകോരി യെടുത്തു നനയ്ക്കാം. അതിനു് വലിയ പണിയും കൂലിച്ചെലവും വരും. അല്ലെങ്കിൽ ചാട്ടും ബക്കററുകളും ഉപയോഗിക്കാം. (ഞാൻ തന്നെ ഈ ചാട്ടുവലിച്ചു് വെള്ളം കോരിയിട്ടുണ്ടു്.) ഇതു് കുറച്ചു കൂടെ എളുപ്പമാണു്, ജലാശയത്തിൽനിന്നും ചെറിയ ചെറിയ തോടുകൾ വെട്ടിയും ഇതു സാധിക്കാം. ഇങ്ങനെ ചെയ്താൽ ഭൂമി നന്നായി നനയും; കുതിരും, എല്ലാ ദിവസ വും നനയ്ക്കേണ്ടതുമില്ല. അപ്പോൾ തോട്ടക്കാരൻെറ ജോലി വളരെ കുറയുന്നു. ഇനി നാലാമതൊരു വഴിയുണ്ടു്: ശക്തി യായി മഴ പെയ്യിച്ചു് ഈശ്വരൻതന്നെ നനയ്ക്കുന്നു എന്നിരി ക്കട്ടെ. അപ്പോൾ നമുക്കു ജോലിയേയില്ല. മുൻപറഞ്ഞ മൂന്നു രീതികളെക്കാളും എത്രയോ മടങ്ങു നല്ലതാണു് ഈ നാലാ മത്തെ രീതി.'

''കൺഫെഷൻസ് ഓഫ് സെൻറു് അഗസ്റ്റിൻ'' എന്ന മഹാ ഗ്രന്ഥത്തിൽ, ക്രിസ്തുവിനുശേഷം നാലാം അഞ്ചാം ശതകത്തിൽ ജീവിച്ചിരുന്ന സെൻറു് അഗസ്ററിൻ എന്ന ക്രൈസ്തവമിസ്ററിക്കു് സ്പഷ്ടവും ആകർഷകവുമായ ചില ഖണ്ഡികകളിൽ തൻെറ പരിവ ർത്തനം വർണ്ണിച്ചിട്ടുണ്ടു്. ഇദ്ദേഹം ഒരവിശ്വാസിയും ഇന്ദ്രിയസുഖ ലോലുപനും ആയിരുന്നു. ആ ജീവിതത്തിൽനിന്നും ഈശ്വരകേന്ദ്രി തമായ ജീവിതത്തിലേയ്ക്കു തൻെറ പരിവർത്തനവും അതിലേയ്ക്കു നയിച്ച സ്വന്തം ബുദ്ധിപരമായ പ്രവർത്തനങ്ങളും ആദ്ധ്യാത്മിക സംഘർഷങ്ങളും, വാത്സല്യവതിയായ അമ്മയുടെ പ്രാർത്ഥനകളും ഈശ്വരൻെറ കൃപാവർഷവും അദ്ദേഹം ഹൃദ്യമായി വർണ്ണിക്കുന്നുണ്ടു്. അദ്ദേഹത്തിൻെറ അനുഭവങ്ങളിൽ സ്വാശ്രയത്തിനും ഈശ്വരകൃപയ്ക്കു പാത്രമാകാനുള്ള മാനസികപ്രവർത്തനങ്ങൾക്കും ഉള്ള സ്ഥാനം നമു ക്കു കാണാം. ശ്രീരാമകൃഷ്ണൻ ഈ പ്രയത്നങ്ങൾക്കു് വ്യാകുലത എന്നു പേരു നല്കീട്ടുണ്ടു്. സെൻറു് അഗസ്ററിനു് അനുഭവപ്പെട്ട ഹൃദ്യമായ മാനസികപരിവർത്തനമാണു് യഥാർത്ഥത്തിലുള്ള മതപരിവർത്തനം.

എന്നാൽ ക്രിസ്തുമതത്തിലും മററുചില വർഗ്ഗീയമതങ്ങളിലും അതു് രാഷ്ട്രീയവേട്ടയും തലയെണ്ണലുമായി അധഃപതിച്ചിരിക്കുന്നു.

സെൻറ് അഗസ്ററിൻ ഹൃദയസ്പർശിയും കവിതാമയവുമായ ഖണ്ഡികകളിൽ (പുറം. 181-83) പറയുന്നു:

'ഇപ്പോൾ എൻെറ അന്വേഷണചിന്ത, എൻെറ ഹൃദയത്തിൻെറ അന്ധകാരാവൃതമായ ആഴങ്ങളിൽനിന്നും, ദുരിതക്കെട്ടുകളോരോന്നും വലിച്ചെടുത്തു എൻെറ ഹൃദയത്തിൻെറ മുമ്പിലിട്ടു. അപ്പോൾ എന്നിൽ വലിയൊരു കൊടുങ്കാററുയർന്നു. അതോടൊപ്പം പേമാരിപോലെ ഒരു അശ്രുവർഷവുമുണ്ടായി. കണ്ണീരൊഴുക്കാനും, അതോടൊപ്പം വരുന്ന വാക്കുകൾ പറയാനും, ഞാൻ ആൽപ്പിയസ്സിൻെറ അടുക്കൽനിന്നെഴുന്നേററു. (കരയാൻ ഏകാന്തതയാണല്ലോ നല്ലതു്.) അയാളുടെ സാന്നിദ്ധ്യം എന്നെ ശങ്കാകുലനാക്കാതിരിക്കാനായി ഞാൻ കുറെ അകന്നു. എനിക്കങ്ങനെ തോന്നി. അയാൾക്കും അതു തോന്നിയിരിക്കണം. ഞാനെന്തോ പറഞ്ഞിട്ടുണ്ടാവണം. എൻെറ ശബ്ദത്തിൽ അശ്രുഭാരം അയാൾക്കനുഭവപ്പെട്ടിരിക്കാം. ഞാൻ എഴുന്നേററു. അയാൾ അദ്ഭുതപരതന്ത്രനായി, ഇരുന്നിടത്തുതന്നെ ഇരുന്നു. ഞാൻ ഒരത്തിമരച്ചുവട്ടിൽ എങ്ങനെയോ ചെന്നുവീണു. എൻെറ അശ്രുക്കളെ കടിഞ്ഞാണഴിച്ചുവിട്ടു. അവ കണ്ണുകളിൽ നിറഞ്ഞു കവിഞ്ഞൊഴുകി. നിനക്കു സ്വീകാര്യമായ ഒരു ബലി! ഞാൻ പറഞ്ഞു, ഇതേ വാക്കുകളിലല്ല, ഇതേ ആശയത്തിൽ: ''പ്രഭോ! ഇനിയും എത്രകാലം ? പ്രഭോ! എന്നെന്നും നിനക്കെന്നോടു ദ്വേഷ്യമായിരിക്കുമോ ? ഞങ്ങളുടെ മുമ്പിലത്തെ പാപങ്ങളെ ഓക്കാതിരിക്കേണമേ!'' കാരണം, ഞാൻ ഇവയുടെ ഉറച്ചപിടിയിലാണെന്നെനിക്കു തോന്നി. എൻെറ സങ്കടംകൊണ്ടു്, ഞാൻ കരഞ്ഞുപറയും: ''ഇനിയും എത്രകാലം ? ഇനിയും എത്ര കാലം ? നാളെയോ ? ഇനിയും നാളെയോ ? എന്തുകൊണ്ടു് ഇപ്പോൾത്തന്നെ പാടില്ല ! എൻെറ പരിശുദ്ധിയില്ലായ്മ ഈ നിമിഷം തന്നെ എന്തുകൊണ്ടു് അവസാനിപ്പിച്ചുകൂടാ?''

'തീക്ഷ്ണമായ, ഹൃദയംനിറഞ്ഞ പശ്ചാത്താപത്തോടെ കരഞ്ഞു കരഞ്ഞു ഞാൻ പറഞ്ഞു. ഉടനെ അയൽവീട്ടിൽനിന്നും ഒരു ശബ്ദം എൻെറ കാതിലെത്തി. ഒരു ബാലകൻേറയോ ബാലികയുടേയോ ശബ്ദമായിരിക്കാം. എനിക്കറിഞ്ഞുകൂടാ. ഒരു ഗാനംപോലെ ആ വാക്കുകൾ ആവർത്തിക്കപ്പെട്ടു. ''അതെടുക്കു. വായിക്കു; അതെടുക്കു; വായിക്കു.'' ഉടനെ എൻെറ

മുഖം മാറി. ആ ഗാനത്തിലെ വചനങ്ങൾ കുട്ടികളുടെ കളിപ്പാട്ടിലെ വരികളാണോ എന്നു ഞാൻ ചിന്തിച്ചു. അത്തരമൊരു ഗാനം ഞാൻ മുമ്പു കേട്ടിരുന്നതായോർക്കുന്നില്ല. ഞാൻ കണ്ണീർ പ്രവാഹം അടക്കി, എഴുന്നേററു. ഇതൊരു ദിവ്യാജ്ഞയായി പരിഗണിക്കാൻ ഞാൻ നിശ്ചയിച്ചു. പുസ്തകമെടുത്തു് കാണുന്ന ആദ്യത്തെ വാക്യം വായിക്കുവാൻ ഞാൻ ഉറച്ചു. കാരണം, ഞാൻ ആൻറണിയെപ്പററി ഇതുതന്നെ കേട്ടിട്ടുണ്ടു്: അയാൾ കയറി വന്നതു് തിരുവചനം വായിക്കുമ്പോഴായിരുന്നു. കേൾക്കുന്ന വചനങ്ങൾ തന്നെ ശാസിക്കുന്നതായി അയാൾ കരുതി: ''പോകൂ. ഉള്ളതെല്ലാം വില്ക്കൂ. പാവങ്ങൾക്കു നല്കൂ. സ്വർഗ്ഗത്തിൽ നിനക്കു നിധി കിട്ടും. വരൂ, എന്നെ പിൻതുടരൂ.'' ഈ പ്രവചനംമൂലം അയാൾ നിന്നിലേയ്ക്കു പരിവർത്തനം ചെയ്യപ്പെട്ടിരുന്നു.

'ഞാൻ ആൽപ്പിയസ് ഇരുന്നിടത്തേയ്ക്കു തിരിച്ചുപോയി. അവിടെയാണു് ഞാൻ പുണ്യപുസ്തകം വെച്ചുപോന്നതു്. ഞാനതെടുത്തു; തുറന്നു; എൻെറ ദൃഷ്ടി പതിച്ചഭാഗം മൗനമായി വായിച്ചു. ''ലഹളയിലോ മദ്യലഹരിയിലോ അല്ല; വേശ്യാലയത്തിലോ വ്യഭിചാരത്തിലോ അല്ല; യുദ്ധത്തിലോ അസൂയയിലോ അല്ല; സ്വയം യേശുക്രിസ്തുവിൽ സമർപ്പിക്കു. വിഷയാസക്തിക്കു് മാംസത്തിലിടം നല്കരുതു്.'' കൂടുതൽ വായിക്കാൻ എനിക്കു തോന്നിയില്ല; ആവശ്യവുമില്ലായിരുന്നു. കാരണം, ഞാൻ ഈ വാക്യത്തിൻെറ അവസാനമെത്തിയപ്പോൾ, ഒരു വിശ്വാസപ്രകാശം എൻെറ ഹൃദയത്തിൽ നിറഞ്ഞതുപോലെയായി. ശങ്കാനിഴലുകൾ മാറിപ്പോയി.

'പുസ്തകം അടയ്ക്കുന്നതിനുമുമ്പു് അവിടെ ഒരടയാളംവെച്ചിട്ടു് ഞാൻ അലിപ്പിയസ്സിനോടു് സംഭവിച്ചതെല്ലാം പറഞ്ഞു. അപ്പോൾ എൻെറ മുഖം ശാന്തമായിരുന്നു. അലിപ്പിയസ് തൻെറ വികാരവിചാരങ്ങൾ എന്നോടു പറഞ്ഞു. ഞാൻ അതൊന്നും അറിഞ്ഞിരുന്നില്ലല്ലോ. ഞാൻ വായിച്ച ഭാഗം കാണണമെന്നു് അയാൾ ആവശ്യപ്പെട്ടു. ഞാൻ കാണിച്ചുകൊടുത്തു. ഞാൻ വായിച്ചഭാഗം കഴിഞ്ഞു് അയാൾ മുമ്പോട്ടുവായിക്കാൻ തുടങ്ങി. ആ വചനം ഇതായിരുന്നു. ''വിശ്വാസത്തിൽ ദുർബലനായവനെ സ്വീകരിക്കു.'' അതു് അയാൾ സ്വയം സ്വീകരിച്ചു. ആ ശാസനം അയാളെ ബലിഷ്ഠനാക്കിയിരുന്നു. ശാന്തമായി സംശയമെന്യേ, എൻെറ ഉദ്ദേശ്യത്തിലും ദൃഢനിശ്ചയത്തിലും അയാൾ ചേർന്നു. അതു് വളരെ ശുഭമായ, എൻേറതിലും എത്രയൊ മഹത്തായ, അയാളുടെ സ്വഭാവത്തിനു ചേർന്നതായിരുന്നു.

പിന്നെ ഞങ്ങൾ ചെയ്തതു് അകത്തുപോയി അമ്മയോടു പറയുകയായിരുന്നു. അമ്മ എത്ര സന്തുഷ്ടയായി! എന്തെല്ലാം സംഭവിച്ചുവെന്നു് ഞങ്ങൾ വിവരിച്ചു പറഞ്ഞു. അമ്മയുടെ സന്തോഷത്തിനും വിജയഭാവത്തിനും അതിരുണ്ടായിരുന്നില്ല. അമ്മ നിന്നെ സ്തുതിക്കയായിരുന്നു. ''ഞങ്ങൾ ചിന്തിക്കുകയോ ചോദിക്കുകയോ ചെയ്യുന്നതിനേക്കാൾ കൂടുതൽ നിനക്കു ചെയ്യാൻ കഴിയുന്നു.'' അമ്മ കരഞ്ഞുകൊണ്ടു് ചോദിച്ചതിനേക്കാൾ കൂടുതൽ, എന്നെ സംബന്ധിച്ചിടത്തോളം, നീ ചെയ്തിരുന്നു. നീ എന്നെ നിന്നിലേയ്ക്കു മാററിയെടുത്തു. അതിനുശേഷം ഞാൻ ഒരു ഭാര്യയെയോ മററെന്തെങ്കിലും ലൗകികകാര്യമോ ആഗ്രഹിച്ചില്ല. മററെന്തെങ്കിലും ആഗ്രഹവും എനിക്കുണ്ടായില്ല. എത്രയോ വഷങ്ങൾക്കുമുമ്പു് നീ എന്നെപ്പററിയൊരു ദശനം എന്റെ അമ്മയ്ക്കും നല്കിയിരുന്നു. നീ അവളുടെ സന്താപത്തെ സന്തോഷമാക്കി മാററി. മാത്രമല്ല, എന്നിൽ പേരക്കിടാങ്ങൾ ജനിക്കുന്നതിനേക്കാൾ കൂടുതൽ ശുദ്ധവും സമ്പന്നവും പ്രിയംകരവുമായ ആനന്ദം അമ്മയ്ക്കുണ്ടായി.

ഇതിനുശേഷം അദ്ദേഹത്തിന്റെ ഈശ്വരസാക്ഷാത്കാരത്തിന്റെ വണ്ണനമാണു്. ആ ഈശ്വരൻ സൃഷ്ടിബാഹ്യനായ ഏകദേവൻ (മോണോലിഥിക്കു്ഗോഡ്) ആയിരുന്നില്ല. അത്തരം ഒരു ഈശ്വരനെ വിശ്വസിക്കാനല്ലാതെ അനുഭവേപ്പെടാൻ സാദ്ധ്യമല്ലല്ലൊ. സെൻറ് അഗസ്റ്റിൻ സാക്ഷാത്കരിച്ച ഈശ്വരൻ തന്റെ ആത്മാവിന്റെ ആത്മാവും ജീവന്റെ ജീവനും ആയിരുന്നു. (മുൻഗ്രന്ഥം പു. 215–16):

'ഞാൻ ഭൂമിയോടു ചോദിച്ചു: അതു മറുപടി പറഞ്ഞു: ''ഞാൻ അവനല്ല.'' ഞാൻ സമുദ്രത്തോടും ആഴങ്ങളോടും ജീവനുള്ള ഇഴജന്തുക്കളോടും ചോദിച്ചു; അവ മറുപടി പറഞ്ഞു: ''ഞങ്ങൾ നിന്റെ ദൈവമല്ല. ഞങ്ങൾക്കുമേൽ അന്വേഷിക്കു.' ഞാൻ ചലിക്കുന്ന വായുവിനോടു ചോദിച്ചു. വായുവും അതിലെ ജീവികളും പറഞ്ഞു: ''അനാക്സിമിനിസ് വഞ്ചിക്കപ്പെട്ടു; ഞാൻ ഈശ്വരനല്ല.'' ഞാൻ ആകാശങ്ങളോടും സൂര്യനോടും ചന്ദ്രനോടും നക്ഷത്രങ്ങളോടും ചോദിച്ചു. അവരും പറഞ്ഞു: ''നീ അന്വേഷിക്കുന്ന ദൈവം ഞങ്ങളുമല്ല.'' എന്നിട്ടു്, എന്റെ മാംസത്തിന്റെ ദ്വാരങ്ങളെ (ഇന്ദ്രിയങ്ങളെ) ആവരണം ചെയ്യുന്ന എല്ലാ വസ്തുക്കളോടും ഞാൻ പറഞ്ഞു: 'നിങ്ങൾ എന്റെ ദൈവത്തെപ്പററി എന്നോടു പറഞ്ഞിരിക്കുന്നു, നിങ്ങളാരും അവനല്ലെന്നു്. അവനെ അറിയാൻ പററുന്ന എന്തെങ്കിലും പറയൂ.' അപ്പോൾ അവരെല്ലാം ഉച്ചത്തിൽ പറഞ്ഞു: ''അവനാണു് ഞങ്ങളെ സൃഷ്ടിച്ചതു്.''

സത്യം എന്നോടു പറയുന്നു: ''സ്വർഗ്ഗമോ ഭൂമിയോ മററാരെങ്കിലു മോ അല്ല നിന്റെ ഈശ്വരൻ.'' ഇപ്പോഠം എന്റെ ആത്മാവേ! ഞാൻ നിന്നോടു പറയുന്നു: 'എന്റെ ആത്മാവേ, നീ എന്റെ ഉത്തമഭാഗമാകുന്നു. നീ എന്നെ സർവ്വ ശരീര സമൂഹത്തെ ചൈതന്യവത്താക്കുന്നു; അതിനു ജീവൻ നല്കുന്നു. ഇതു് ഒരു ശരീരത്തിനു് മറെറാരു ശരീരത്തിനുവേണ്ടി ചെയ്യാൻ സാധ്യമല്ല. നിന്റെ ഈശ്വരൻ നിനക്കും ജീവന്റെ ജീവനാകുന്നു.'

**20 ശ്രീരാമകൃഷ്ണനും സാകാര-നിരാകാര ബ്രഹ്മങ്ങളുടെ ഐക്യവും**

ഭക്തിമതങ്ങളിലെ ശരണാഗതിയേയും ഈശ്വരാനുഗ്രഹത്തേയും പററി ഉപനിഷത്തുകളിലുള്ള ഏററവും പ്രധാനമായ പരാമർശം കഠോപനിഷത്തിൽ യമൻ നചികേതസ്സിനു നല്കുന്ന ഉപദേശത്തിലാണുള്ളതു് (2. 23):

നായമാത്മാ പ്രവചനേന ലഭ്യോ ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യസ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

'ഈ ആത്മാവു് വേദപഠനംകൊണ്ടോ, തീക്ഷ്ണബുദ്ധികൊണ്ടോ, ധാരാളം ഉപദേശം കേട്ടതുകൊണ്ടോ, ലഭ്യമല്ല. ആത്മാവു് ആരെയാണോ വരിക്കുന്നതു് അവനു ലഭ്യമാണു്. അവനു് ആത്മാവു് തന്റെ യഥാർത്ഥസ്വരൂപം കാണിച്ചുകൊടുക്കുന്നു.

ഈ മന്ത്രത്തിൽ പറയുന്ന പ്രവചനം, ബുദ്ധിപരമായ ചിന്തനം, ശ്രവണം മുതലായവ ആത്മസാക്ഷാത്കാരത്തിനുള്ള ആദ്ധ്യാത്മികയാത്രയുടെ ഭാഗങ്ങളായി സാധാരണ ധരിച്ചുപോരുന്നുണ്ടു്. ഇവിടെ ഉപനിഷത്തു് ഉപദേശിക്കുന്നതു് ഇവയൊന്നും വിഷയത്തിന്റെ സത്യപര്യാപ്തമല്ലെന്നാണു്. ഇവ കാര്യകാരണസിദ്ധാന്തത്തിന്റെ ഉള്ളിൽ—ദ്വൈതത്തിന്റേയും ആപേക്ഷികതയുടേയും ലോകത്തിൽ—പ്രവർത്തിക്കുന്നവയാണു്. ആത്മാവു് കാര്യകാരണബന്ധത്തിനതീതമാണു്. അതു വസ്തുക്കളിലൊന്നല്ല. ലോകത്തിലെ ദൃശ്യവസ്തുക്കളിൽപ്പെട്ടതുമല്ല. കാര്യകുശലമായ മാർഗ്ഗങ്ങളിലൂടെ നിരീക്ഷണംചെയ്തു കണ്ടുപിടിക്കാൻ സാധിക്കുന്ന ഇന്ദ്രിയവിധേയമായ ദൃശ്യവസ്തുക്കളിൽ ഒന്നല്ല! മറിച്ചു്, അതു് നിരീക്ഷകന്റെ അഥവാ അന്വേഷകന്റെതന്നെ ആത്മാവാണു്. ശുദ്ധബോധമെന്ന നിലയിൽ അനന്തവും അദ്വയവുമാണു്. മാർഗ്ഗ ലക്ഷ്യങ്ങളുടെ കാര്യകാരണബന്ധത്തെ അടിസ്ഥാനപ്പെടുത്തി കണ്ടുപിടിക്കപ്പെടുന്ന ഒരു അന്തിമഫലവുമല്ല. നാസ്തി അകൃതഃ കൃതേന കാര്യ-കാരണാതീതമായതു് കാര്യ-കാരണാധീനമായ കർമ്മംകൊണ്ടു നേടുവാൻ സാധ്യമല്ല' എന്നു് മുണ്ഡകോപനിഷത്തു് ഉപദേശിക്കുന്നു (1. 2 12). ഇതിന്റെ ഭാഷ്യത്തിൽ ശങ്കരാചാര്യർ പറയുന്നു:

'ഇഹ സംസാരേ നാസ്തി കശ്ചിദപി അകൃതഃപദാർത്ഥഃ സർവ്വ ഏവ ഹി ലോകഃ കർമ്മചിതഃ. കർമ്മചിതത്ത്വാത് ച അനിത്യഃ അഹം ച നിത്യേന, അമൃതേന, അഭയേന, കൂടസ്ഥേന, അചലേന, ധ്രുവേണ, അർത്ഥേന അർത്ഥീ; ന തദ്വിപരീതേന.'

'ഈ ലോകത്തിൽ കാര്യകാരണബന്ധമല്ലാത്ത യാതൊരു പദാർത്ഥവുമില്ല. ഭൂമിയിലും ആകാശത്തിലുമുള്ള എല്ലാ ലോകങ്ങളും കർമ്മഫലങ്ങളായതുകൊണ്ട് അവ ശാശ്വതങ്ങളല്ല. ഞാൻ അന്വേഷിക്കുന്നത് നിത്യവും, അനശ്വരവും, നിർഭയവും, പരിവർത്തനരഹിതവും, അചലവും, സ്ഥിരവുമായ ഒന്നാണ്, ഇവയ്ക്കു വിപരീതമായതല്ല.'

കഠോപനിഷത്തിലെ മുൻമന്ത്രത്തെ (2 23) ശങ്കരാചാര്യർ വ്യാഖ്യാനിക്കുന്നത് അല്പം വ്യത്യസ്തമായ രീതിയിലാണെങ്കിലും ആത്മാവിന്റെ സ്വരൂപപ്രകടനത്തിൽ ദിവ്യാനുഗ്രഹത്തിനു പ്രാധാന്യം ഉറപ്പിക്കുന്നുണ്ട്.

'യം ഏവ സ്വാത്മാനം ഏഷ സാധകോ വൃണുതേ, പ്രാർത്ഥയതേ, തേനൈവ ആത്മനാ, വരിത്രാ സ്വയം ആത്മാ ലഭ്യോ, ജ്ഞായതേ.'

'സാധകൻ ഏതു സ്വാത്മാവിനെ സാക്ഷാത്കരിക്കാൻ ആഗ്രഹിക്കുന്നുവോ പ്രാർത്ഥിക്കുന്നുവോ, ആ സാധകനാൽത്തന്നെ സ്വാത്മാവ് സാക്ഷാത്കരിക്കപ്പെടുന്നു.'

ഇവിടെ വരിക്കുന്നതു് സാധകൻ തന്റെ ആത്മാർത്ഥമായ ആഗ്രഹത്താലും പ്രയത്നത്താലുമാണ്. മനുഷ്യൻ ഈ അന്വേഷണ പ്രയത്നം ചെയ്യേണ്ടതുതന്നെ. ഏതു് ആദ്ധ്യാത്മികോപദേശമനുസരിച്ചും അതു് ആവശ്യംതന്നെ. അതു് നാം നേരത്തെ കണ്ടതുപോലെ, ആത്മാവിന്റെ അനുഗ്രഹം ഒരു സ്വപ്രകടനദ്വാരാ കീഴോട്ട് ആകർഷിക്കുവാനാണ്. ഈ മന്ത്രഭാഷ്യത്തിന്റെ അന്ത്യഭാഗത്തു് ഈശ്വരകൃപ അനിവാര്യമാണെന്നു് ശങ്കരാചാര്യർ ചൂണ്ടിക്കാണിക്കുന്നുണ്ട്.'

'കഥം ലഭ്യതേ ഇത്യുച്യതേ. തസ്യ ആത്മകാമസ്യ ആത്മാ വിവൃണുതേ, പ്രകാശയതി. പാരമാർത്ഥികം തനും സ്വാം, സ്വകീയാം, സ്വ യാഥാത്മ്യം ഇത്യർത്ഥഃ.'

'ആത്മാവിനെ ലഭിക്കുന്നതെങ്ങനെ? അതിന്റെ ഉത്തരം ഇങ്ങനെയാണ്. ആത്മാവിനെ കാമിക്കുന്നവനു്, ആത്മാവ് സ്വസ്വരൂപം, പരമാത്മസ്വരൂപം, പ്രകടമാക്കികൊടുക്കുന്നു. എന്നാണർത്ഥം.'

ഇത്രയധികം ധ്യാനവും ആദ്ധ്യാത്മികസാധനകളും ആണ് ആത്മസാക്ഷാത്കാരത്തിനു കാരണമാകുന്നതെങ്കിൽ ആത്മാവ്

ഒരു ഫലവസ്തുവായിത്തീരുന്നു. ആപേക്ഷികവും പരിമിതവും അതുകൊണ്ട് അശാശ്വതവും ആയിത്തീരുന്നു. പരിമിതജ്ഞാനദീപം അഥവാ ബോധം അപരിമിതമായ ശുദ്ധബോധപ്രകാശത്തെ എങ്ങനെ പ്രദർശിപ്പിക്കും? ഒരു വിളക്ക് അതെത്രതന്നെ ശക്തിയുള്ളതാകട്ടെ, സൂര്യനെ പ്രകാശിപ്പിക്കുമോ? മറിച്ച്, സൗരയൂഥത്തിലുള്ള ചെറുതും വലുതുമായ എല്ലാ ഗോളങ്ങളേയും പ്രകാശിപ്പിക്കുന്നത് സൂര്യനാണ്. അതുപോലെ, ധ്യാനവും ആദ്ധ്യാത്മികസാധനകളും എത്രതന്നെ ഗഹനങ്ങളും ശക്തങ്ങളുമാകട്ടെ, മനസ്സിനു് അവയിലൂടെ ആത്മാവിനെ പ്രകടമാക്കാൻ സാധിക്കയില്ല. ആത്മാവുതന്നെയാണ് പൂർണ്ണമായും മനസ്സിന്റെ നിസ്സാരപ്രകാശത്തെ കീഴടക്കി സ്വയം പ്രകാശിക്കുന്നതു്. കാരണം, ഉപനിഷത്തുകളനുസരിച്ച്, ശുദ്ധബോധസ്വരൂപം അനന്തവും, അദ്വൈതവും അനശ്വരവുമാണ്. എല്ലാ ഉപനിഷത്തുകളും ഒരേ സ്വരത്തിൽ ആത്മാവിന്റെ ഈ ഗുണങ്ങളെ പ്രഖ്യാപിക്കുന്നുണ്ട്. കഠോപനിഷത്ത് അതിനെ 'എല്ലാ പ്രകാശങ്ങളുടേയും പ്രകാശം' എന്നു പാടുന്നു (5 15) :

> ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
> നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
> തമേവ ഭാന്തം അനുഭാതി സർവ്വം
> തസ്യ ഭാസാ സർവ്വമിദം വിഭാതി.

'അവിടെ (ആത്മാവിൽ) സൂര്യൻ പ്രകാശിക്കുന്നില്ല. ചന്ദ്രനോ നക്ഷത്രങ്ങളോ, മിന്നലോ പ്രകാശിക്കുന്നില്ല. പിന്നെ ഭൂമിയിലുള്ള ഈ അഗ്നി എങ്ങനെ പ്രകാശിക്കും? അവൻ (ആത്മാവ്) പ്രകാശിക്കുമ്പോൾ അതിൽനിന്നും എല്ലാം പ്രകാശിക്കുന്നു. അതിന്റെ പ്രകാശംകൊണ്ട് ഇതെല്ലാം (വിശ്വം മുഴുവൻ) പ്രകാശിക്കുന്നു.'

ഇതാണ് ആത്മാവിന്റെ പ്രകൃതിയെങ്കിൽ, ആദ്ധ്യാത്മികസാധനയിലൂടെയാണ് അതു് സാക്ഷാത്കരിക്കപ്പെടുന്നതെന്നു സങ്കല്പിക്കുന്നതു് എത്ര നിരർത്ഥകമായിരിക്കും? അതുകൊണ്ട് കഠോപനിഷത്തിലെ ഗുരുവായ യമൻ ഉപദേശിക്കുന്നു. 'യം ഏവ ഏഷ വൃണുതേ, തേന ലഭ്യഃ, തസ്യ ഏഷ ആത്മാ വിവൃണുതേ തനും സ്വാം'

'ആരെ ആത്മാവു് വരിക്കുന്നുവോ അവനുമാത്രം ലഭിക്കുന്നു. അവനു് ഈ ആത്മാവു് സ്വസ്വരൂപം പ്രകടമാക്കുന്നു.' ആദ്യം സാധകൻ ആത്മാവിനെ അന്വേഷിക്കുന്നു എന്നതു് സത്യംതന്നെ. എന്നാൽ, അവസാനം സാധകനെ വരിക്കുന്നതും സ്വപ്രകടനപ്രക്രിയയിലൂടെ സാധകനു് സാക്ഷാത്കാരം നല്കുന്നതും ആത്മാവാണ്.'

ആത്മാവിന്റെ സ്വപ്രകാശനത്തെപ്പററിയുള്ള ഈ ഉപനിഷത്പ്രസ്താവന സാകാരേശ്വരനിൽ കേന്ദ്രീകരിച്ച മതങ്ങൾ ഉയർത്തിപ്പിടിക്കുന്ന ഈശ്വരാനുഗ്രഹംതന്നെയാണ്. മാത്രമല്ല, ശ്രീരാമകൃഷ്ണൻ നമ്മുടെ കാലഘട്ടത്തിൽ സ്ഥിരീകരിച്ചതുപോലെ, വേദാന്തമനുസരിച്ച്, ഭക്തന്റെ സഗുണ–സാകാരേശ്വരനും ജ്ഞാനിയുടെ നിർഗ്ഗുണ നിരാകാരബ്രഹ്മവും ഒന്നുതന്നെയാണ്. ശ്രീരാമകൃഷ്ണൻ പറയുന്നു 'ദി ഗോസ്പെൽ ഓഫ് ശ്രീരാമകൃഷ്ണ,' (അമേരിക്കൻ പതിപ്പ് പു. 802) :

'ഭക്തന്മാർ എന്നുപറഞ്ഞാൽ, ഭക്തിയേയും ജ്ഞാനത്തേയും അംഗീകരിക്കുന്ന വിജ്ഞാനികൾ സാകാരനായ ഈശ്വരനേയും നിരാകാരനായ ഈശ്വരനേയും സഗുണനായ ഈശ്വരനേയും നിർഗ്ഗുണ ബ്രഹ്മത്തേയും അംഗീകരിക്കുന്നവരാണ്. അനന്തമായ സമുദ്രതലത്തിൽ അവിടവിടെയായി തീക്ഷ്ണശൈത്യം മൂലം ഐസ്കട്ടകൾ കാണാറുണ്ട്. അതുപോലെ ആരാധകന്റെ ഭക്തിയുടെ തീവ്രശക്തിയാലെന്നപോലെ അനന്തം സാന്തമായി —സാകാരേശ്വരനായി—പ്രത്യക്ഷപ്പെടുന്നു. പിന്നീട്, സൂര്യൻ ഉദിച്ചതിനുശേഷം ഐസ്കട്ടകൾ ഉരുകിപ്പോകുന്നതുപോലെ, ജ്ഞാനം ഉണരുമ്പോൾ സാകാരനായ ഈശ്വരൻ അതേ അനന്തവും നിർവികാരവുമായതിൽ ഉരുകിപ്പോകുന്നു;

'മനസ്സുകൊണ്ട് വിശകലനം ചെയ്യുന്നിടത്തോളം കാലം മനുഷ്യന് കേവലബ്രഹ്മത്തെ പ്രാപിക്കാൻ സാധിക്കയില്ല. മനസ്സുകൊണ്ട് യുക്തിവാദം ചെയ്യുന്നിടത്തോളം കാലം, പ്രപഞ്ചത്തേയും രൂപം, രസം, ഗന്ധം, സ്പർശം, ശബ്ദം എന്നീ ഗുണങ്ങളുള്ള ഇന്ദ്രിയവസ്തുക്കളേയും ഒഴിവാക്കാൻ നിങ്ങൾക്കു സാധിക്കയില്ല. യുക്തി ഒടുങ്ങുമ്പോൾ, ബ്രഹ്മജ്ഞാനമുണ്ടാകുന്നു. ഈ മനസ്സിലൂടെ ആത്മാവിനെ സാക്ഷാത്കരിക്കാൻ കഴിയുകയില്ല. ആത്മാവിനെ സാക്ഷാത്കരിക്കുന്നത് ആത്മാവിലൂടെ മാത്രമാണ്. ശുദ്ധമായ മനസ്സും ശുദ്ധമായ ബുദ്ധിയും ശുദ്ധമായ ആത്മാവും ഒന്നുതന്നെയാണ്.'

റൊമെയിൻ റോളണ്ട് 'ലൈഫ് ഓഫ് രാമകൃഷ്ണ' എന്ന തന്റെ പുസ്തകത്തിന്റെ ആമുഖം തുടങ്ങുന്നതിങ്ങനെയാണ്:

'പൗരസ്ത്യ രാജ്യങ്ങളിലെ എന്റെ വായനക്കാർക്ക് ശ്രീരാമകൃഷ്ണന്റെ ഈ വാക്കുകളോടെ':

''ജ്ഞാനിയുടെ പാദങ്ങളിൽ വന്ദനം. ഭക്തന്റെ പാദങ്ങളിൽ വന്ദനം. നിരാകാരബ്രഹ്മത്തിൽ വിശ്വസിക്കുന്നവർക്ക

വന്ദനം. സാകാരബ്രഹ്മത്തിൽ വിശ്വസിക്കുന്നവർക്ക് വന്ദനം. പൂർവ്വീകരായ ബ്രഹ്മജ്ഞാനികൾക്കും വന്ദനം''...

## 21 ഈശ്വരാനുഗ്രഹവും അകർമ്മതത്ത്വശാസ്ത്രവും

സ്നേഹസ്വരൂപിയായ സാകാരേശ്വരനെ കേന്ദ്രീകരിച്ച ഭക്തിമതങ്ങളിലും സൂഫിമതത്തിലും ഈശ്വരാനുഗ്രഹത്തിനു വലിയ സ്ഥാനമുണ്ടെങ്കിലും, അദ്വൈതം, സെൻമതം, തവോമതം മുതലായ നിരാകാരേശ്വരനിഷ്ഠങ്ങളായ തത്ത്വശാസ്ത്രങ്ങളിലും മതങ്ങളിലും അതിനു വലിയ പ്രാമുഖ്യമുണ്ട്. ഇവയിൽ ഭക്തൻ ദിവ്യാനുഗ്രഹം അനുഭവിക്കുന്നതു്, വിവേകചൂഡാമണി ഉദ്ധരിച്ച് മുമ്പു പറഞ്ഞതുപോലെ, ഗുരുവിലൂടെയായിരിക്കും. അദ്വൈതവേദാന്ത പാരമ്പര്യത്തിലുള്ള ഒരു പ്രശസ്തശ്ലോകം ഇങ്ങനെ പറയുന്നു (ദത്താത്രേയമഹർഷിയുടെ അവധൂതഗീതയിലെ ഒന്നാമത്തെ ശ്ലോകം):

> ഈശ്വരാനുഗ്രഹാദേവ പുംസാം അദ്വൈതവാസനാ
> മഹദ്ഭയപരിത്രാണാത് വിപ്രാണാം ഉപജായതേ.

'വലിയഭയത്തിൽനിന്നും രക്ഷ നല്കുന്ന ഈശ്വരാനുഗ്രഹംകൊണ്ടാണു് ബുദ്ധിമാന്മാരായ മനുഷ്യർക്കു് അദ്വൈതത്തിലേയ്ക്കുള്ള വാസന അനുഭവപ്പെടുന്നതു്.'

താവോമതവും സെൻമതവും മനുഷ്യന്റെ പൂർണ്ണത കാണുന്നതു്, എല്ലാത്തരം പരിശ്രമങ്ങൾക്കും സംഘർഷങ്ങൾക്കും ബുദ്ധിവാദങ്ങൾക്കും അതീതമായുള്ള സഹജവും സ്വാഭാവികവുമായ ജീവിതത്തിലാണു്. വേദാന്തമനുസരിച്ചു്, ഈശ്വരാനുഗ്രഹത്താൽ സുഖവും സന്തോഷവും അനുഭവിക്കുന്ന മനുഷ്യന്റെ സ്ഥിതിയും അതുതന്നെയാകുന്നു. കാരണം, ഈശ്വരൻ മനുഷ്യന്റെ ആത്മാവുതന്നെയാണു്. ഈ ആത്മപ്രകാശമാണു് സഹജതയുടേയും സർഗ്ഗശക്തിയുടേയും എല്ലാം അടിസ്ഥാനം. ഇവ രണ്ടിലുംനിന്നു ഫലിക്കുന്നതാണു്, അകർമ്മഭാവ?രാ സാന്മാർഗ്ഗികമായ ആദ്ധ്യാത്മികമായും ഉള്ള കർമ്മ ജീവിതം.

താവോമതമനുസരിച്ചു് യുക്തിനിഷ്ഠമായ ജ്ഞാനം സഹജജ്ഞാനത്തിൽനിന്നും വ്യത്യസ്തമാണു്. അതുപോലെ സഹജജ്ഞാനം ഋഷിജ്ഞാനത്തിൽനിന്നും ഭിന്നമാണു്. യു. എസ്സ്. എയിലെ എം. ഐ. ടി. യിൽ പ്രവർത്തിക്കുന്ന ആർ. ജി. എച്ച്. സ്യൂ എന്നു പേരായ ചൈനീസ് ശാസ്ത്രജ്ഞൻ പറയുന്നു (താവോ ഓഫ് സയൻസ്, പുറം 74–76):

'യുക്തിനിഷ്ഠമായ ജ്ഞാനം യുക്തയുക്തമാകുന്നതു് യുക്തിയിലൂടെ ലഭ്യമായതുകൊണ്ടാണു്. അതുകൊണ്ടു് മററുതരത്തിൽ

ലഭിക്കുന്ന ജ്ഞാനം യുക്തിവിരുദ്ധമാകുന്നില്ല; അതു് യുക്തി ബാഹ്യമാണെന്നേയുള്ളു.

'പൊതുവേ പറഞ്ഞാൽ, ബുദ്ധിപരമായ പുരോഗതിയെന്നാൽ സൂത്രബദ്ധമാക്കി അടുത്ത തലമുറകളിലേയ്ക്കു മനുഷ്യൻ കൈമാറുന്ന ആശയങ്ങളുടെ പുരോഗതിയത്രേ. ഈ ആശയത്തെ പുനർവിചിന്തനം ചെയ്തു നോക്കാം. യുക്തിനിഷ്ഠമായ ജ്ഞാനവും സഹജജ്ഞാനവും താരതമ്യംചെയ്യണം. ഈ രണ്ടു മാർഗ്ഗങ്ങളിലും കണ്ടുപിടിത്തത്തിനുള്ള സ്ഥാനം തുലോം വ്യത്യസ്തമാണു്. യുക്തിജ്ഞാനത്തിൽ ഗവേഷണത്തിനു വലിയ സ്ഥാനമുണ്ടു്. ഇതിലാണു് ശാസ്ത്രം വളരെ ഭാവനകൾ നല്കീട്ടുള്ളതു്. എന്നാൽ സഹജജ്ഞാനത്തിൽ പുതിയ കണ്ടുപിടുത്തങ്ങൾ രജിസ്റ്റർ ചെയ്യുന്ന പേററൻറ് ഓഫീസ് രീതിയിലുള്ള കണ്ടുപിടിത്തത്തിൻെറ സ്ഥാനം അല്പമാണു്. ഈ രംഗത്തു് ശാസ്ത്രം മനുഷ്യവികാസത്തിൻെറ ഗതി വദ്ധിപ്പിച്ചിട്ടില്ല. പലപ്പോഴും അത്തരം രീതികൾ ഉദാസീനതകൊണ്ടും, ചില ഘട്ടങ്ങളിൽ വിരോധാഭാസംകൊണ്ടും മനുഷ്യൻെറ സഹജജ്ഞാനസമ്പത്തുകളെ നിഷ്പ്രഭം ആക്കിയിരിക്കാം. പണ്ടു് മററു ചില പരിതസ്ഥിതികളിൽ ജീവിച്ചിരുന്നവർ, സഹജജ്ഞാന ഫലത്തെ അംഗീകരിച്ചിരുന്നു, മാത്രമല്ല അതിനെ യുക്തിനിഷ്ഠജ്ഞാനത്തോളംതന്നെ പരിശീലിക്കുകയും ചെയ്തിരുന്നു... ജീവിതത്തിൻെറ നിശ്ശബ്ദവും രൂപരഹിതവുമായ ആഴങ്ങൾ പലപ്പോഴും പരിപൂർണ്ണവ്യാപ്തിയോടെ മനുഷ്യമനസ്സിൽ കടന്നു വന്നിരുന്നു, ഗണിതശാസ്ത്രഫോർമൂലകളോ ശാസ്ത്രീയഗവേഷണപ്രബന്ധങ്ങളോ ഇത്തരം ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നില്ല...

'താർക്കികന്മാർ സഹജജ്ഞാനത്തിൻെറ അസ്പഷ്ടതയെ അധിക്ഷേപിക്കുന്നവരാണു്. സഹജജ്ഞാനവാദികളോ യുക്തിജ്ഞാനത്തെ അധിക്ഷേപിക്കുന്നു. വാസ്തവത്തിൽ, ഒന്നു മറേറതിൽനിന്നും പൂർണ്ണമായി വ്യതിരിക്തമാണെന്നു പറയാൻ വയ്യാ. യുക്തിചിന്ത സഹജജ്ഞാനമില്ലാതെ സാദ്ധ്യമല്ല.

'എങ്കിലും ഈ സഹജജ്ഞാനവും പരമമായ അന്വേഷണമല്ല. യുക്തിജ്ഞാനത്തിൻേറയും സഹജജ്ഞാനത്തിൻേറയും പരിധിയിലെത്തുമ്പോൾ നാം വേഗത്തിലോ പതുക്കേയോ സംശയഗ്രസ്തരാകും. അപ്പോൾ അധൈര്യപ്പെടുന്ന നമ്മുടെ മനസ്സു് അജ്ഞേയത്തെ അന്വേഷിക്കുകയും അതിൽ വിശ്രമവും ആശ്വാസവും കണ്ടെത്തുകയും വേണം. ഇവിടെയാണു് താവോസിദ്ധാ

ന്തികം ഋഷിജ്ഞാനത്തെ അഥവാ 'ന–ജ്ഞാന ത്തെ അവതരിപ്പിക്കുന്നതു്. ഇതു് സാധാരണ അർത്ഥത്തിലുള്ള ജ്ഞാനമല്ല. പാശ്ചാത്യരാജ്യങ്ങളിൽ അറിയപ്പെടുന്നതനുസരിച്ച്, ജ്ഞാനം ഒരു സംഭവത്തേയോ ഗുണത്തേയോ അടിസ്ഥാനപ്പെടുത്തിയുള്ള ലക്ഷ്യജ്ഞാനമാണ്. ഋഷിജ്ഞാനം അങ്ങനെചെയ്യുന്നില്ല. അതു് പൗരസ്ത്യരാജ്യങ്ങൾ 'വ്യ' അഥവാ അസത് എന്നു പറയുന്നതിനെ സംബന്ധിച്ചുള്ളതാണ്. 'വ്യ' സംഭവങ്ങളേയും ഗുണങ്ങളേയും അതിവർത്തിക്കുന്നു. അതു് രൂപ-കാല– രഹിതമാണ്. അതുകൊണ്ടു് അതു സാധാരണജ്ഞാനത്തിന്റെ വിഷയമല്ല. ജ്ഞാനത്തിന്റെ ഉത്തമനിലവാരത്തിൽ ഋഷി വസ്തുക്കൾ തമ്മിലുള്ള വ്യത്യാസം വിസ്മരിച്ച്, ഭേദകല്പനകൾക്കതീതമായ പരിപൂർണ്ണതയുടെ മൗനത്തിൽ ജീവിക്കുന്നു.

'അജ്ഞാനവും' 'ന–ജ്ഞാന'വും തമ്മിൽ വലിയ വ്യത്യാസമുണ്ട്. അ–ജ്ഞാനമെന്നാൽ അറിവില്ലായ്മതന്നെ. എന്നാൽ 'ന–ജ്ഞാനം' പരമമായ പ്രജ്ഞയും വിശ്വജനീനമായ സംവേദനവുമാണ്. ദൃഢവിശ്വാസിയായ യുക്തിവാദിക്കു് ന–ജ്ഞാനം രഹസ്യവാദിയുടെ ഗുപ്തരഹസ്യമെന്തോ ആണെന്നു തോന്നാം. എന്നാൽ, വിവരിക്കാൻ കഴിയാതിരിക്കുന്നു എന്നതാണ് അതിന്റെ യഥാർത്ഥശക്തി. പ്രകൃതിരഹസ്യങ്ങൾ രഹസ്യങ്ങളായി തോന്നുന്നതു് അവയിൽ പങ്കെടുക്കാൻ മടിക്കുന്നവർക്കാണ്....

'യുക്തിജ്ഞാനത്തെ സംബന്ധിച്ചിടത്തോളം ശാസ്ത്രജ്ഞൻ ഒരു പ്രകൃതിനിരീക്ഷകനാണ്. എന്നാൽ ന–ജ്ഞാനത്തിൽ അവൻ പ്രകൃതിയിലെ പങ്കാളിയാകുന്നു. അവിടെ ധാരണകളുടെ സഹഭാഗിത്വമുണ്ടാകുന്നു....

'ന–ജ്ഞാനത്തിന്റെ ആഴങ്ങൾ അളക്കുന്നതിനു് നാം നമ്മുടെതന്നെ അനിർവചനത്തിന്റെ അനിർവചന ബോധത്തെ ആശ്രയിക്കണം....

'പാശ്ചാത്യരാജ്യങ്ങളിൽ ഈ ന–ജ്ഞാനത്തിന്റെ ആശയത്തെപ്പററി വളരെ തപ്പലുണ്ടായിട്ടുണ്ട്. അതിനെ യുക്തിനിഷ്ഠമാക്കുന്നതിൽ ധാരാളം പ്രയത്നം വൃഥാവ്യയം ചെയ്യപ്പെട്ടിരിക്കുന്നു എന്നുള്ളതും യുക്തിജ്ഞാനത്തോടുചേർന്നു് മത്സരഭാവത്തിൽ അതിനെ എതിർക്കലും ദൗർഭാഗ്യകരമാണ്....

'യുക്തിജ്ഞാനത്തിൽ ഒരുവൻ ശാസ്ത്രജ്ഞമനുഷ്യനോടു് സമരസപ്പെടുന്നു. അതിനോടു സഹജജ്ഞാനവും കൂടിച്ചേരുന്നു

എന്നിരിക്കട്ടെ; അപ്പോൾ അയാൾ സമഗ്രമനുഷ്യനോട് സമരസപ്പെടും. ന-ജ്ഞാനവും കൂടിച്ചേർന്നാൽ അയാൾ പ്രകൃതി യോടും സ്വ്വാസ്ഥിത്വത്തോടുംകൂടി സമരസപ്പെടും.

ഇവിടെ പ്രകൃതിയെന്നാൽ, ഭാരതീയചിന്തയിലും ചൈനീസ് ചിന്തയിലും മനസ്സിലാക്കപ്പെടുന്നതുപോലെ സ്വ്വാസ്ഥിത്വമാണ്. താവോസിദ്ധാന്തത്തിലെ 'പ്രയത്നരാഹിത്യസിദ്ധാന്തം' ഭഗവദ്ഗീതയിലെ 'അകർമ്മം'തന്നെയാകുന്നു. മാനേജ്മെൻടിന്റെ വികേന്ദ്രീകരണത്തിൽ (ഡി-സെൻട്രലൈസേഷൻ) ഈ സിദ്ധാന്തത്തിന്റെ പ്രയോജനത്തെപ്പററി സ്യൂ പറയുന്നു (മുൻപുസ്തകം പു.124):

'വികേന്ദ്രീകരണവിദ്യയിൽ നല്ല പ്രാവീണ്യം നേടണമെങ്കിൽ, ഭരണാധികാരി താവോസിദ്ധാന്തമനുസരിച്ചുള്ള പ്രയത്നരാഹിത്യസിദ്ധാന്തത്തിൽ, അഥവാ അകർമ്മസിദ്ധാന്തത്തിൽ, നിഷ്ണാതനാകണം: അകർമ്മത്തിലൂടെയാണ് നേട്ടമുണ്ടാകുന്നതു്. ഇതു മറെറാരാളെ പറഞ്ഞു മനസ്സിലാക്കാൻ അല്പം വിഷമമാണ്. കാരണം, പലരും അതിനെ 'നേരംകൊല്ലി' യേർപ്പാടായി ധരിക്കും. എന്നാൽ ചാംഗ്-സെയുടെ ഈ വരികളിൽനിന്നും അതിന്റെ ഒരു നിഴലാട്ടം ലഭിക്കാം:

''ജ്ഞാനവിദ്യാർത്ഥിയുടെ ലക്ഷ്യം പ്രതിദിനം പഠിക്കുകയാണ്. താവോവിദ്യാർത്ഥിയുടെ ലക്ഷ്യമോ, പ്രതിദിനം നഷ്ടപ്പെടുകയാണ്. തുടർച്ചയായ നഷ്ടത്തിലൂടെ അവൻ അകർമ്മത്തിലെത്തിച്ചേരുകയും ചെയ്യുന്നു. ഒന്നുംചെയ്യാതെ, എല്ലാം ചെയ്തതായിത്തീരുന്നു. ലോകജേതാവു് പലപ്പോഴും ഒന്നും ചെയ്യാതെയാണ് വിജയം വരിക്കുന്നതു്. എന്തെങ്കിലും ചെയ്യാൻ ഒരുവൻ നിർബന്ധിതനാകുമ്പോൾ ലോകം അവന്റെ വിജയത്തിന്നതീതമാകുന്നു.''

ഈ പൗരസ്ത്യജ്ഞാനശകലത്തെ മറെറാരു ഗാഢ പൗരസ്ത്യ ജ്ഞാനശകലവുമായി താരതമ്യം ചെയ്യാം (ഗീത IV-18):

കർമ്മണ്യകർമ്മ യഃ പശ്യേദ് അകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃത്

'കർമ്മത്തിൽ അകർമ്മത്തേയും അകർമ്മത്തിൽ കർമ്മത്തേയും കാണുന്നവൻ മനുഷ്യരിൽവെച്ച് ബുദ്ധിമാനാകുന്നു. അവൻ സമസ്തകർമ്മങ്ങളും ചെയ്യുന്ന പൂർണ്ണ യോഗിയാകുന്നു.'

മനുഷ്യനിയന്ത്രണരംഗത്തു്, ഭരണാധികാരിയെ സംബന്ധിച്ച് അകർമ്മത്തിന്റേയും ന-ജ്ഞാനത്തിന്റേയും തത്ത്വശാസ്ത്രം ചർച്ച ചെയ്യുമ്പോൾ, സ്യൂ ഗീതയിലെ രാജർഷി എന്ന ആശയത്തെ പ്രതിധ്വനിപ്പിച്ചുകൊണ്ടു പറയുന്നു (മുൻ പുസ്തകം. പു. 157-58):

സാരാംശമെന്തെന്നാൽ, ദാശ്നികഭരണാധികാരിയുടെ കർമ്മ ത്തെ വഴികാട്ടുന്നതു് ശരിയായ ജ്ഞാനഗതിയായിരിക്കും. ഉള്ളിൽ, അയാരം ആദ്ധ്യാത്മികമായ സഹനശീലം അഭ്യസി ക്കണം. പുറമേ, സാമൂഹികമായ ഹിതവും പരോപകാരവും ശീലിക്കയും വേണം. പഴയ ചൈനീസ് ശൈലിയിൽ പറ ഞ്ഞാൽ, അയാരം ''ആന്തരികമായി ഋഷിത്വവും ബാഹ്യമായി രാജത്വവും വികസിപ്പിക്കുന്നവനാണ്.''

അകമ്മത്തിന്റെ തത്ത്വശാസ്ത്രവും ന-ജ്ഞാനത്തിന്റെ സ്ഥി തിയും ഇന്ത്യയിലെ പ്രശസ്തരായ അദ്വൈതവേദാന്തഗ്രന്ഥമായ അഷ്ടാ വക്രസംഹിതയിൽ നമുക്കു കാണാം. അനന്തവും അദ്വൈതവും ശുദ്ധ ബോധസ്വരൂപവുമായ തന്റെ യഥാത്ഥപ്രകൃതിയെ ഒരാരം സാക്ഷാ ത്കരിക്കുമ്പോരം ഉണ്ടാകുന്ന സ്വാഭാവികമായ മുക്തിയെ പ്രതിപാ ദിക്കുന്ന ചില ശ്ലോകങ്ങരം ഇവിടെ കൊടുക്കുന്നു. (അദ്വൈത ആശ്രമ എഡിഷൻ 1975, ശ്ലോകങ്ങരം 1. 8, 4. 4, 18. 20, 39, 60, 61 95, 98):

അഹം കത്തേത്യഹമ്മാനമഹാകൃഷ്ണാഹിദംശിതഃ
നാഹം കത്തേതി വിശ്വാസാമൃതം പീത്വാ സഖീ ഭവ.

'ഞാൻ കത്താവാണ്'' എന്ന അഹങ്കാരമാകുന്ന കാളസപ്പത്തിന്റെ കടിയേററു് പുളയുന്ന നീ ''ഞാൻ കത്താവല്ല.'' എന്ന വിശ്വാസമാ കുന്ന അമൃതം കുടിച്ച് സുഖമായിരിക്കൂ.

ആത്മൈവേദം ജഗത്സവ്വം ജ്ഞാതം യേന മഹാത്മനാ
യദൃച്ഛയാ വത്തമാനം തം നിഷേദ്ധും ക്ഷമേത കഃ

'ഈ ജഗത്തു് സവ്വവും ആത്മാവാണ്'' എന്നറിഞ്ഞ ആ മഹാത്മാവു് സ്വാഭാവികമായി പ്രവത്തിക്കുമ്പോരം ആക്കു നിഷേധിക്കുവാൻ കഴിയും?'

പ്രവൃത്തൗ വാ നിവൃത്തൗ വാ നൈവ ധീരസ്യ ദുർഗ്രഹഃ
യദാ യത് കത്തും ആയാതി തത് കൃത്വാ തിഷ്ഠതഃ സുഖം.

'പ്രവൃത്തിയിലോ നിവൃത്തിയിലോ ധീരൻ ചിന്താഗ്രസ്തനാകുന്നില്ല. എന്തു ചെയ്യേണ്ടിവരുന്നുവോ അതു ചെയ്തു് സുഖമായി ജീവിക്കുന്നു.'

ന ശാന്തിം ലഭതേ മൂഢോ യതഃ ശമിതും ഇച്ഛതി
ധീരഃ തത്ത്വം വിനിശ്ചിത്യ സവ്വദാ ശാന്തമാനസഃ.

'മൂഢൻ മനസ്സംയമത്തിലൂടെ ശാന്തി ആഗ്രഹിക്കുന്നു; അതുകൊണ്ടു തന്നെ (അവനു്) അതു ലഭിക്കുന്നില്ല. ധീരൻ (ബുദ്ധിമാൻ) സത്യം അറിഞ്ഞിട്ടു്, എപ്പോഴും മനശ്ശാന്തിയോടെ ജീവിക്കുന്നു.'

സ്വഭാവാത് യസ്യ നൈവാർതിഃ ലോകവദ് വ്യവഹാരിണഃ
മഹാഹ്രദ ഇവാക്ഷോഭ്യോ ഗതക്ലേശഃ സുശോഭതേ.

'തന്റെ യഥാർത്ഥസ്വഭാവത്തെ സാക്ഷാത്കരിച്ചവൻ പ്രായോഗിക ജീവിതത്തിലും ലോകാസക്തരായ മററു ജനങ്ങളെപ്പോലെ ആത്തനാകുന്നില്ല. അവൻ വലിയൊരു കായൽപോലെ ക്ഷോഭമില്ലാതെയും ക്ലേശമില്ലാതേയും ശോഭിക്കുന്നു.'

നിവൃത്തിരപി മൂഢസ്യ പ്രവൃത്തിരുപജായതേ
പ്രവൃത്തിരപി ധീരസ്യ നിവൃത്തി ഫലഭാഗിനീ.

'മൂഢനെ സംബന്ധിച്ച് കമ്മരാഹിത്യം കമ്മമായിത്തീരുന്നു. എന്നാൽ ധീരനെ സംബന്ധിച്ചിടത്തോളം, കമ്മം അകമ്മത്തിന്റെ ഫലം നല്കുന്നതാകുന്നു.'

ജ്ഞഃ സുചിന്തോഽപി നിശ്ചിന്തഃ സേന്ദ്രിയോഽപി നിരിന്ദ്രിയഃ
സുബുദ്ധിരപി നിർബുദ്ധിഃ സാഹങ്കാരോ നിരഹംകൃതഃ.

'ജ്ഞാനി ചിന്തയിൽ മുഴുകിയിരിക്കുമ്പോഴും ചിന്താരഹിതനാണ്. അവന് ഇന്ദ്രിയങ്ങൾ ഉണ്ടെങ്കിലും ഇന്ദ്രിയങ്ങൾ ഇല്ലാത്തവനെപ്പോലെയാണ്. ബുദ്ധിയുണ്ടെങ്കിലും, ബുദ്ധിയില്ലാത്തവനെപ്പോലെയാണ്. അഹങ്കാരമുണ്ടെങ്കിലും അഹങ്കാരമില്ലാത്തവനെപ്പോലെയാണ്.'

മുക്തോ യഥാ സ്ഥിതിഃ സ്വസ്ഥഃ കൃതകത്തവ്യനിർവൃതഃ
സമഃ സവ്വത്ര വൈതൃഷ്ണ്യാത് ന സ്മരത്യകൃതം കൃതം,

'മുക്തൻ, എല്ലാസ്ഥിതിയിലും സ്വസ്ഥനായിരിക്കുന്നു. കമ്മങ്ങളിലും കത്തവ്യങ്ങളിലുംനിന്നു സ്വതന്ത്രനാകുന്നു. എല്ലായിടത്തും ശാന്തമനസ്സനായിരിക്കുന്നു. അവന് യാതൊന്നിലും തൃഷ്ണയില്ല. ചെയ്തതിനേയും ചെയ്യാത്തതിനേയും പററി യാതൊന്നും സ്മരിക്കുന്നില്ല.'

ഒരിക്കൽ ഒരു ശിഷ്യൻ ശ്രീരാമകൃഷ്ണനോടു ചോദിച്ചു: 'ഞാൻ എപ്പോഴാണ് മുക്തനാകുക?' ശ്രീരാമകൃഷ്ണൻ ഉടൻ ഉത്തരം നല്കി, ''ഞാൻ'' ഇല്ലാതാകുമ്പോൾ.'

മഹാനായ അജ്ഞേയവാദിയും മാനവവാദിയായ ചിന്തകനുമായിരുന്ന ബർട്രാൻറ് റസ്സൽ, ഊതിവീപ്പിച്ച അഹംഭാവത്തോടു കൂടിയ മനുഷ്യൻ എന്നു സൂചിപ്പിച്ചിട്ടുണ്ട്. തന്നെക്കാൾ മഹത്തരമായ ഒന്നിനുമുമ്പിൽ, സ്വയം സമപ്പണം ചെയ്യേണ്ടതാണ്. 'ദി സയൻറിഫിക് ഔട്ട്ലുക്ക്' എന്ന പുസ്തകത്തിൽ അദ്ദേഹം പറയുന്നു. (പു. 278–79):

'ഇതുവരെ മനുഷ്യൻ പ്രകൃതിയോടുള്ള വിധേയത്വംകൊണ്ട് അച്ചടക്കം ഉള്ളവനായിരുന്നു. ഈ വിധേയത്വത്തിൽനിന്നും തന്നെത്തന്നെ മോചിപ്പിച്ചുകഴിഞ്ഞപ്പോൾ, അവൻ യജമാനനായിത്തീൎന്ന അടിമയെപ്പോലെ ദുഃസ്വഭാവങ്ങൾ കാണിക്കുന്നു. പ്രകൃതിശക്തികളോടുള്ള വിധേയത്വത്തിന്റെ സ്ഥാനത്ത് മനുഷ്യനു് തന്നിൽത്തന്നെ കുടികൊള്ളുന്ന ഉത്തമമായ ഒന്നിനോട് ബഹുമാനം ഉണ്ടാവണം. ഇത്തരം ഒരു പുതിയ സാന്മാൎഗ്ഗിക വീക്ഷണം ആവശ്യമായിരിക്കുന്നു. ഈ ബഹുമാനം ഇല്ലാത്തിടത്താണ് ശാസ്ത്രീയസാങ്കേതിക വിദ്യ അപകടകരമാകുന്നതു്. ഈ ബഹുമാനമുണ്ടെങ്കിൽ, മനുഷ്യനെ പ്രകൃതിയുടെ അടിമത്തത്തിൽനിന്നും മോചിപ്പിച്ച ശാസ്ത്രംതന്നെ, മനുഷ്യനെ സ്വന്തം അടിമഭാവത്തോടുള്ള ബന്ധനത്തിൽനിന്നുകൂടി മോചിപ്പിച്ചേയ്ക്കും.'

ഇത്തരം ഒരു ശാസ്ത്രം, പരേതനായ സർ ജൂലിയൻ ഹക്സ്ലി രചിച്ച ഒരു പദം കടമെടുക്കുന്നപക്ഷം, മാനവസാദ്ധ്യതകളുടെ ശാസ്ത്രം—അതാണ് വേദാന്തത്തിലും യോഗത്തിലുംകൂടി ഇന്ത്യ വികസിപ്പിച്ചെടുത്തതു്. ഇന്നത്തെ ഭൗതികശാസ്ത്രത്തിനും സാങ്കേതിക വിദ്യയ്ക്കും 'മനുഷ്യനെ അവന്റെതന്നെ ഭാഗമായ അടിമമനോഭാവത്തിൽനിന്നും രക്ഷിക്കാൻ' കഴിവില്ല എന്നുള്ളതു സ്പഷ്ടമാണ്. ഭൗതികശാസ്ത്രത്തിനു് പ്ളൂട്ടോണിയത്തിന്റെ സ്വഭാവം മാററാൻ കഴിയും. എന്നാൽ മനുഷ്യഹൃദയത്തിൽ കുടികൊള്ളുന്ന തിന്മയുടെ സ്വഭാവം മാററാൻ കഴിയുകയില്ല എന്നു് ഐൻസ്ററീൻ പറയുമായിരുന്നു.

തന്നെക്കാൾ വലിയ ഒന്നിനുമുമ്പിൽ സ്വയം സമൎപ്പിക്കുമ്പോൾ, ഇന്ദ്രിയബദ്ധമായ കെട്ടിക്കിടപ്പിൽനിന്നും സ്വയം മോചനം നേടുമ്പോൾ, അകമ്മത്തിലൂടെയുള്ള അയത്ന സ്വാഭാവികത്വം പ്രത്യക്ഷമാകും. പുണ്യപുരുഷത്വത്തിൽ മാത്രമല്ല അതു പ്രകടമാകുന്നതു്, കലാപരമായ നേട്ടങ്ങളിലും ഭൗതികശാസ്ത്രങ്ങളിലെ കണ്ടുപിടിത്തങ്ങളിലും, പൊതുവേ പറഞ്ഞാൽ, ബുദ്ധിപരവും യുക്തിനിഷ്ഠവുമായ ജ്ഞാനത്തിനുപരിയായി, എല്ലാത്തരം സൃഷ്ടിപരമായ അന്തർദൃഷ്ടികളിലും അതു പ്രകടമാകും.

ഇത്തരം എല്ലാ നേട്ടങ്ങളിലും, അനുഭവങ്ങളിലും, ബുദ്ധിപരമായ പ്രയത്നവും സംഘർഷവും അന്തർദൃഷ്ടി ഉൽബുദ്ധമാകുന്നതിനു് അത്യാവശ്യം തന്നെയാണ്. എന്നാൽ തന്റെ മുമ്പിലുള്ള പ്രശ്നത്തെ കണ്ടു് പരിഭ്രമിച്ചു്, യുക്തി പിൻവാങ്ങുമ്പോൾ, ആ ബോധത്തിന്റെ ആഴങ്ങളിൽനിന്നും സത്യം ഉയൎന്നു് ബോധതലത്തിലേയ്ക്കു നടന്നുവരു

ന്നതുപോലെ അനുഭവപ്പെടും. അങ്ങനെ വേദാന്തത്തിലെ ഈശ്വര കൃപയെ സംബന്ധിച്ച ഉപദേശവും, സർഗ്ഗാത്മകതയേയും പ്രയത്ന രാഹിത്യത്തേയും സംബന്ധിച്ച തത്ത്വശാസ്ത്രങ്ങളും തമ്മിൽ ഗാഢ മായ ആദ്ധ്യാത്മികബന്ധമുണ്ട്. താവോ ആഫ് ഫിസിക്സ് എന്ന തന്റെ പുസ്തകത്തിൽ പ്രൊ. ഫ്രിജോഫ് കാപ്ര പറയുന്നു.' (പു.81):

'യുക്തിനിഷ്ഠമായ ജ്ഞാനവും യുക്തിനിഷ്ഠമായ പ്രവർത്തന ങ്ങളും നിശ്ചയമായും ശാസ്ത്രീയഗവേഷണത്തിന്റെ പ്രധാനഭാഗ മാണ്. വാസ്തവത്തിൽ ഗവേഷണത്തിന്റെ യുക്തിനിഷ്ഠമായ ഭാഗം, അതിനു സഹായകമായി ശാസ്ത്രജ്ഞന്മാർക്ക് പുതിയ സഹജാനുഭൂതികൾ നല്കി. ഈ അവരെ സർഗ്ഗാത്മകരാക്കുകയാ ണു്. അത്തരം അന്തർദൃഷ്ടികൾ ഇല്ലെങ്കിൽ എല്ലാം നിഷ്പ്ര യോജനമാവും. അന്തർദൃഷ്ടികൾ പെട്ടെന്നാണ് പ്രത്യക്ഷപ്പെ ടുക. സ്വാഭാവികമായും ഇതുണ്ടാകുന്നതു് ഗവേഷണശാലയിൽ ഡസ്കിന്മേൽ മുനിഞ്ഞിരുന്നു് ഇക്വേഷൻ കൈകാര്യം ചെയ്യു മ്പോഴല്ല. മറിച്ച്, വിശ്രമിക്കുമ്പോഴും, കളിമുറിയിൽവെച്ചും, കുററിക്കാടുകളിലോ കടലോരത്തോ നടക്കുമ്പോഴും മററുമാണ്. കഠിനമായ വൈചാരികവ്യാപാരങ്ങൾക്കുശേഷമുള്ള ഇത്തരം വിശ്രമവേളകളിൽ മനസ്സിന്റെ സഹജാനുഭൂതി വേല ഏറെറടു ക്കുന്നു. പെട്ടെന്നു് എല്ലാം സുവ്യക്തമാക്കുന്ന അന്തർദൃഷ്ടി ഉണ്ടാ കുന്നു; ശാസ്ത്രീയ ഗവേഷണത്തിൽ അവാച്യമായ ആനന്ദം പ്രകടമാകുന്നു.'

എല്ലാ അന്തർജ്ഞാനത്തിലും (ഇൻറ്യൂഷൻ) അഹംബോധവും, അവയെക്കാൾ ഗഹനമായ ഒരജ്ഞാതശക്തിയുടെ മുമ്പിൽ ആത്മസമ ർപ്പണം ചെയ്യുമ്പോഴാണ് അന്തർജ്ഞാനം ഉദ്ബുദ്ധമാകുന്നതു്. അപ്പോൾ മാത്രമേ സ്വാഭാവികതയും കല്പനാശക്തിയും പ്രകടമാകൂ. ഈ കല്പനാശക്തിയാണ് സർഗ്ഗശക്തിയുടെ അമൂല്യമായ ഉപകരണം. പുതിയ ശാസ്ത്രസത്യങ്ങൾ കണ്ടുപിടിക്കുന്നതിലും, സന്തോഷകരവും സമ്പന്നവുമായ മാനുഷികബന്ധങ്ങളിലും, കല്പനയ്ക്കു് ഉയന്ന സ്ഥാന മുണ്ട്. പി. ഐ. കപിട്സാ എന്ന ശാസ്ത്രജ്ഞൻ 1966 മേയ് 17-ാംനു- ലണ്ടനിലെ റോയൽ സൊസൈററിയിൽവെച്ച നടത്തിയ 'റിക്കളക്ഷൻസ് ഓഫ് ലോർഡ് റൂഥർ ഫോർഡ്' എന്ന പ്രസംഗത്തിൽ, അന്തർജ്ഞാനത്തേയും കല്പനാശക്തിയേയും പുകഴ്ത്തി ക്കൊണ്ടു പറഞ്ഞു (ജഗദീശ് മെഹ്റ പ്രസാധനം ചെയ്തിട്ടുള്ള 'ദി ഫിസിസ്റ്റിസ് കൺസെപ്ഷൻ ഓഫ് നേച്ചർ' എന്ന ഗ്രന്ഥ ത്തിന്റെ 753-ാം പുറത്തിൽ ഉദ്ധരിച്ചിട്ടുള്ളതു്):

'മററു പരീക്ഷണശാസ്ത്രങ്ങളിലെന്നപോലെ, ഫിസിക്സിൻെറ വികാസചരിത്രത്തിലും, അടിസ്ഥാനപരമായ ആശയങ്ങരം മാറേറണ്ടിവരുന്ന സന്ദർഭങ്ങളാണു് ഏററവും രസകരമായ കാലഘട്ടങ്ങരം. അപ്പോരം ശാസ്ത്രജ്ഞൻെറ ഗാഢമായ ചിന്തയോ അന്തർജ്ഞാനമോ മതിയാകയില്ല. ധീരമായ കല്പനാവൈഭവമാണു് അപ്പോരം വേണ്ടിവരിക'.

ബെൻജമിൻ ഫ്രാങ്ക്ളിൻേറയും മൈക്കൽ ഫാരഡേയുടേയും നാമധേയങ്ങരം ഇത്തരക്കാരിൽപ്പെടുന്നതായി സ്ഥാപിച്ചുകൊണ്ടു് കപിററ്സാ തുടരുന്നു (പു. 753-54):

'ഞാൻ ഈ രണ്ടു പ്രശസ്തരുടെ കാര്യം ചൂണ്ടിക്കാണിക്കുന്നതു് ഒരു കാര്യം സ്ഥാപിക്കുവാനാണു'. ശാസ്ത്രവികാസത്തിൻെറ ഒരു വിശിഷ്ടദശയിൽ പുതിയ മൗലികാശയങ്ങരം സ്ഥാപിക്കേണ്ടിവരുമ്പോരം, വിശാലമായ പാണ്ഡിത്യമോ പാരമ്പര്യാധിഷ്ഠിതമായ പരിശീലനമോ അല്ല ഇത്തരം പരിഹാരം. അവിടെ കല്പനാശാന്തിയും സുദൃഢവുമായ ചിന്തയും, അവയെക്കാളും ഉപരിയായി, ധൈര്യവും ആണു് വേണ്ടതെന്നു തോന്നുന്നു. കണിശമായ യുക്തി ഗണിതശാസ്ത്രത്തിൽ വളരെ ആവശ്യംതന്നെ. എന്നാൽ പുതിയ ആശയങ്ങരം കണ്ടുപിടിക്കേണ്ടിവരുമ്പോരം അതു് ശാസ്ത്രജ്ഞൻെറ കല്പനാശക്തിയെ തടസ്സപ്പെടുത്തുന്നു. യുക്തിനിഷ്ഠമായ ചിന്തയില്ലാതെ തന്നെ ഇത്തരം പ്രശ്നങ്ങരംക്കു് പരിഹാരം കാണാൻ സഹായിക്കുന്ന ശാസ്ത്രജ്ഞൻെറ കഴിവിനു് നാം സാധാരണയായി 'അന്തർജ്ഞാനം' എന്നു പേർ പറയുന്നു. ഒരു പക്ഷേ നമ്മുടെ അവബോധതലത്തിൽ ഒരു ചിന്താരീതി ഉണ്ടായിരിക്കാം. പക്ഷേ അതിനെ നിയന്ത്രിക്കുന്ന നിയമങ്ങരം ഇന്നു നമുക്കു് അജ്ഞാതങ്ങളാണു്.'

## 22. പ്രയത്നരാഹിത്യത്തിൻെറ തത്ത്വശാസ്ത്രവും സർഗ്ഗാത്മകതയും

പ്രയത്നരാഹിത്യത്തിൻെറ തത്ത്വശാസ്ത്രം, മാനുഷികസർഗ്ഗാത്മകതയുടെ ശാസ്ത്രം, ഇവ രണ്ടും ഒരു വശത്തും, ദിവ്യാനുഗ്രഹം മറേറ വശത്തുമായി, പരിഗണിക്കുമ്പോരം ഇവ തമ്മിലുള്ള ഗാഢമായ ആദ്ധ്യാത്മികബന്ധം മനസ്സിലാക്കുവാൻ വേദാന്തത്തിനു കഴിഞ്ഞിട്ടുണ്ടു്. ഇവയെല്ലാം മനുഷ്യനിൽതന്നെയുള്ള കാര്യ-കാരണ-ബന്ധാതീതവും ഗഹനവുമായ ഏതോ മാനത്തെ സൂചിപ്പിക്കുന്നവയാണു്. വേദാന്തമനുസരിച്ചു്, ഈ മാനം ഏതെങ്കിലും അശാസ്ത്രീയവും പ്രപഞ്ചബാഹ്യവും പ്രകൃതിസ്ഥിതീതവും ആയ ഒരു സ്രോത

സ്സിൽനിന്നാണ് എന്ന കല്പന ആവശ്യപ്പെടുന്നില്ല. ശാസ്ത്രീയമായ അന്തർജ്ഞാനവും സർഗ്ഗാത്മകതയുടെ മഹാഫലങ്ങളും, മേലുദ്ധരിച്ച ഖണ്ഡികയിൽ പാശ്ചാത്യമനഃശ്ശാസ്ത്രജ്ഞന്മാർ ചെയ്യുംപോലെ, അവ ചേതന മനസ്സിൽ അന്വേഷിക്കേണ്ടതുമില്ല. മനുഷ്യമനസ്സിന്റെ ബോധാതീതമാനമാണത്. വേദാന്തം, ജ്ഞാനത്തിന്റെ സബോധവും, പൂർവ്വബോധവും, അവബോധവും അബോധവുമായ നിലവാരങ്ങളെ കൂടാതെ, ബോധാതീതമായ നിലവാരത്തേയും അംഗീകരിക്കുന്നുണ്ട്. പല ആധുനിക പാശ്ചാത്യമനശ്ശാസ്ത്രജ്ഞന്മാരും ഇതു് സൂചിപ്പിച്ചിട്ടുള്ളതാണ്. 'ക്രിയേററിവിററി ആൻറ് ഇററ്സ് കൾട്ടിവേഷൻ' എന്ന തന്റെ പഠനത്തിൽ സിൽവാനോ അറിയെടി പറയുന്ന 'അമേരിക്കൻ ഹാൻഡ്ബുക്ക് ആഫ് സൈക്കിയാട്രി,' (വാള്യം3, അദ്ധ്യായം 44, പു 723-36):

> 'സർഗ്ഗാത്മകപ്രക്രിയ (ക്രിയേററിവ് പ്രോസസ്) എന്നതുകൊണ്ട് ഈ ലേഖകൻ അർത്ഥമാക്കുന്നതു് സാധാരണ ഉദ്ദീപന-പ്രതിക്രിയാപരമായ (സ്റ്റിമുലസ്-റസ്പോൺസ്) മനശ്ശാസ്ത്ര ഫോർമുലയെ അഭിലഷണീയമായ രീതിയിൽ അതിവർത്തിക്കുന്ന വിശിഷ്ടപ്രക്രിയെയാണ് '
>
> അല്പംചില പ്രതിക്രിയകളുള്ളതും മനുഷ്യനോളം പരിണമിക്കാത്തതുമായ ഒരു മൃഗവും പ്രതീകനിർമ്മാണക്ഷമനായ മനുഷ്യനും തമ്മിൽ മൗലികവ്യത്യാസമുണ്ടെങ്കിലും, മനുഷ്യനും നിശ്ചിതരീതികളിൽ പ്രതിക്രിയ പ്രകടമാക്കുന്നവനാണ്. അവന്റെ പ്രതിക്രിയകൾ ഉദ്ദീപനത്തിനുശേഷം ഉടനെ ഉണ്ടായാലും ശരി; സങ്കീർണ്ണമായ പ്രതീകങ്ങളിലും വികല്പങ്ങളിലുംകൂടി പതുക്കെ പ്രകടമായാലും ശരി; അവ മനുഷ്യന്റെ മാനസിക ഗുണങ്ങളാലും, സാമാന്യ സാംസ്കാരികരീതിയാലും നിയന്ത്രിക്കപ്പെടുന്നവയാണ്. ഈ ഉദ്ദീപന-പ്രതിക്രിയകൾക്കിടയിലായി ജ്ഞാനപ്രക്രിയകളുണ്ടെങ്കിൽ, അവ സാധാരണ യുക്തിനിഷ്ഠചിന്തയായിരിക്കും. അരിസ്ടോട്ടിൽ അതിനെ 'ലോജിക്കൽ തിങ്കിംഗ്' എന്നു പറയും. ഫ്രോയ്ഡ് അതിനെത്തന്നെ 'സെക്കൻഡറി പ്രോസസ്' എന്നു വിളിക്കുന്നു.'
>
> 'സർഗ്ഗാത്മകപ്രക്രിയ മനുഷ്യനെ ഈ പറഞ്ഞ സെക്കൻററി പ്രോസസിന്റെ പ്രതിക്രിയകളിൽനിന്നും മുക്തനാക്കുന്നു. എന്നാൽ സർഗ്ഗാത്മകതയെന്നാൽ വെറും നൂതനതയും സ്വാതന്ത്ര്യവുമല്ല. അതു് സ്വന്തമായി നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നു. ഒന്നാമതായി, അതിന്റെ പ്രക്രിയകൾ സെക്കൻഡറി പ്രോസസ്സിൽനിന്നും ഭിന്നമാണെങ്കിലും, അതിനോട് വിയോജിക്കുന്നതാവരുതു്. അങ്ങനെ അവ തമ്മിൽ വിയോജിച്ചാൽ,

ഫലം സർഗ്ഗാത്മകമാകുകയില്ല; വികൃതമാകും. രണ്ടാമതായി, മനുഷ്യന്റെ അനുഭവങ്ങൾ അതിലൂടെ വിസ്തൃതവും അഭിലഷണീയവുമായ വികാസം പ്രാപിക്കണം. അതു് കലയിൽ പ്രകടമാകുന്ന രസാസ്വാദനമോ ശാസ്ത്രത്തിൽ പ്രകടമാകുന്ന പ്രയോജനമോ ധാരണയോ പ്രവചനശക്തിയോ ആവണം.

'മൂന്നാമതായി, സർഗ്ഗാത്മകപ്രക്രിയ അസുലഭമായ ഒരു പുതിയ വസ്തുവിനെയോ അനുഭവത്തെയോ അസ്തിത്വത്തെയോ സംബന്ധിച്ച അഭിലാഷത്തെയോ അന്വേഷണത്തെയോ, പൂർത്തീകരിക്കുന്നതാവണം.

ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലെ ഈ പ്രസ്താവനയോടൊപ്പം, പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനം വിവേകാനന്ദസ്വാമികൾ മനുഷ്യന്റെ വ്യത്യസ്തബോധതലങ്ങളെപ്പററി പറഞ്ഞ വേദാന്താശയങ്ങളും ചേർത്തുവായിക്കുക (കംപ്ലീററ് വർക്സ്, വാള്യം,1 പു.179).

'മനുഷ്യനെന്നനിലയിൽ, നാം യുക്തിനിഷ്ഠമെന്നു പറയുന്ന നമ്മുടെ ജ്ഞാനമെല്ലാം ബോധത്തിനോടു ബന്ധപ്പെട്ടതാണ്. എന്നാൽ, അതേയവസരത്തിൽ എന്റെ അസ്തിത്വത്തിന്റെ വലിയൊരുഭാഗത്തെപ്പററി ഞാൻ ബോധവാനല്ല.... എന്റെ ആഹാരം രക്തമായി പരിണമിക്കുമ്പോൾ അതു് അബോധപൂർവ്വമായിട്ടാണ് ചെയ്യപ്പെടുന്നതു്. ഈ രക്തത്തിൽനിന്നു് എന്റെ ശരീരത്തിന്റെ അവയവങ്ങൾ ശക്തിമയമാകുമ്പോൾ അതും അബോധപൂർവ്വമാണ്. എങ്കിലും ഞാനാണ് ഇതെല്ലാം നിർവ്വഹിക്കുന്നതു്... ഞാനാണതു് ചെയ്യുന്നതു് മററാരുമല്ല, എന്നെങ്ങനെ അറിയാം?...നിങ്ങൾക്ക് ഇപ്പോൾ അബോധമായി ചെയ്യപ്പെട്ട പല കാര്യങ്ങളും നിങ്ങളുടെ ബോധത്തിന്റെ നിലവാരത്തിൽ വരുത്തുവാൻ കഴിയും... ഇതെന്താണ് സൂചിപ്പിക്കുന്നതു്? ബോധതലത്തിനു താഴെയുള്ള കർമ്മങ്ങളും നിർവ്വഹിക്കുന്നതു് നാം തന്നെയാണ്; നാം അതു ചെയ്യുന്നതു് അബോധപൂർവ്വമാണെന്നു മാത്രം.

'അപ്പോൾ മനുഷ്യമനസ്സ് പ്രവർത്തിക്കുന്ന രണ്ടു തലങ്ങളുണ്ട്. ഒന്നു്, ബോധതലം, അവിടെ എല്ലാ കർമ്മങ്ങളും അഹങ്കാരപൂർവ്വമാണ് നിർവ്വഹിക്കപ്പെടുന്നതു്. രണ്ട്, അബോധതലം അവിടെ എല്ലാ കർമ്മങ്ങളും നിർവ്വഹിക്കപ്പെടുന്നതു് അഹങ്കാരമില്ലാതെയാണ്.

'മനസ്സ് പ്രവർത്തിക്കാൻ സാദ്ധ്യതയുള്ള ഇതിലും ഉയന്ന ഒരു തലമുണ്ട്. മനസ്സിനു് ബോധാതീതമാകാൻ കഴിയും. അബോധപ്രവർത്തനം ബോധത്തിനു താഴെയായിരിക്കുന്നതുപോലെ,

ബോധത്തിനുപരിയായി അഹങ്കാരപൂർവ്വമല്ലാത്ത ഒരു തലമുണ്ട്.

യുക്തിയുടെ രംഗം, അഥവാ മനസ്സിൻെറ സബോധപ്രവർത്തനരംഗം, സങ്കുചിതവും പരിമിതവുമാണ്. യുക്തി പ്രവർത്തിക്കുന്ന ഒരു ചെറിയ വൃത്തമുണ്ട്. അതിൻെറ പരിധിയ്ക്കപ്പുറം കടക്കാൻ അതിനു വയ്യാ. അതിനെ മറികടക്കാനുള്ള പ്രയത്നം അസാധ്യമാകുന്നു. എങ്കിലും ഈ വൃത്തത്തിന്നപ്പുറത്താണ് മനുഷ്യർ ഏററവും വിലമതിക്കുന്നതെല്ലാം ഉള്ളത്. അനശ്വരമായ ആത്മാവുണ്ടോ? ഈശ്വരനുണ്ടോ? പ്രപഞ്ചത്തെ നടത്തുന്ന പരമമായ ഒരു ചേതനതത്ത്വം ഉണ്ടോ? അതോ ഇല്ലയോ?—ഇത്തരം പ്രശ്നങ്ങളെല്ലാം യുക്തിബാഹ്യങ്ങളാണ്. യുക്തിക്ക് ഈ ചോദ്യങ്ങൾക്കുത്തരം പറയാൻ കഴിയുകയില്ല. യുക്തി എന്തു പറയുന്നു? ''ഞാൻ അജ്ഞേയവാദിയാണ്. ആണെന്നോ അല്ലെന്നോ, ഉണ്ടെന്നോ ഇല്ലെന്നോ എനിക്കറിഞ്ഞുകൂടാ.'' എങ്കിലും നമ്മളെ സംബന്ധിച്ചിടത്തോളം ഈ ചോദ്യങ്ങൾ വളരെ പ്രധാനമാണ്. ഇവയ്ക്കുത്തരം കിട്ടാത്ത മാനവജീവിതം ലക്ഷ്യഹീനമാകുന്നു. നമ്മുടെ നീതിസിദ്ധാന്തങ്ങളും സാന്മാർഗ്ഗികവീക്ഷണങ്ങളും, മനുഷ്യപ്രകൃതിയിൽ സത്തും മഹത്തും ആയ എല്ലാംതന്നെ, ആ വൃത്തപരിധിയ്ക്കപ്പുറത്തുനിന്നും വരുന്ന ഉത്തരങ്ങളെക്കൊണ്ടു രൂപീകരിച്ചവയാണ്. അതുകൊണ്ട് നമ്മുടെ ഈ ചോദ്യങ്ങൾക്കുത്തരം കിട്ടിയേ തീരൂ. ജീവിതം ഒരു ലഘുനാടകമാണെങ്കിൽ, പ്രപഞ്ചം ''അണുക്കളുടെ വെറും ആകസ്മികമായ സംയോഗമാണെങ്കിൽ'' ഞാൻ മററുള്ളവക്കെന്തിനു നന്മ ചെയ്യണം? കാരുണ്യവും നീതിയും സഹാനുഭൂതിയും എന്തിന്? ഈ ലോകത്തിനു ഏററവും നല്ലതു്, വെയിലുള്ളപ്പോൾ വൈക്കോൽ ഉണക്കുകയാണ്. ഓരോരുത്തരും അവനവനുവേണ്ടി മാത്രം....

'മാനവജീവിതമെന്ന ഈ അസാംഗത്യഭാണ്ഡത്തിൽനിന്നും എന്തെങ്കിലും ഒരു യുക്തി ലഭിക്കണമെങ്കിൽ നാം നമ്മുടെ യുക്തിയെ അതിക്രമിക്കണം. എന്നാൽ അതു ശാസ്ത്രീയമായി, സാവധാനം, നിത്യാഭ്യാസത്തിലൂടെയാണ് നേടേണ്ടതു്. അന്ധവിശ്വാസങ്ങളെല്ലാം വലിച്ചെറിയണം. നാം മറേറതു ശാസ്ത്രവും പഠിക്കുന്നതുപോലെ ബോധാതീതസ്ഥിതിയെപ്പററിയും പഠിക്കണം. നാം അടിത്തറ പണിയേണ്ടതു് യുക്തിയുടെ മേൽത്തന്നെ. യുക്തി നമ്മെ നയിക്കുന്നിടത്തോളം, അതിനെ പിൻതുടരണം. യുക്തി തോൽവിയടയുമ്പോൾ, യുക്തിതന്നെ ഉച്ചതമനിലയിലേയ്ക്കു നമ്മെ നയിക്കും. ''എനിക്ക് ആവേശമുണ്ടാ

യിരിക്കുന്നു!'' എന്നു പറഞ്ഞ് ആരെങ്കിലും യുക്തിഹീനമായി സംസാരിച്ചാൽ, അതിനെ തിരസ്കരിക്കണം. കാരണം അന്തർജ്ഞാനം, യുക്തി, യുക്ത്യതീതത്വം അഥവാ അബോധം, സബോധം, ബോധാതീതം ഈ മൂന്നവസ്ഥകളും ഒരേ മനസ്സിന്റെതാണ്. ഒരേ മനുഷ്യനിൽ മൂന്നു മനസ്സുകളില്ല. മനസ്സിന്റെ ഒരു സ്ഥിതി മറ്റൊന്നിലേയ്ക്കു വികസിക്കുകയാണ്. അന്തർജ്ഞാനം യുക്തിയിലേയ്ക്കു വികസിക്കുന്നു. യുക്തി ബോധാതീതത്വത്തിലേയ്ക്കും വികസിക്കുന്നു. അതുകൊണ്ട് ഒരു സ്ഥിതി മറ്റൊന്നിനു വിരുദ്ധമാകുന്നില്ല. യഥാർത്ഥമായ ബോധാതീതാവേശം യുക്തിയെ എതിർക്കയില്ല; അതിനെ പൂർണ്ണമാക്കുകയേയുള്ളു.'

ആധുനികമനശ്ശാസ്ത്രം പൂർവ്വബോധസ്ഥിതിയിലുള്ള തർക്കാതീതമായ ജ്ഞാനത്തെ 'പ്രൈമറി കോഗ്നിഷൻ' അഥവാ പ്രാഥമിക ജ്ഞാനമെന്നും, ബോധസ്ഥിതിയിലുള്ള യുക്തിനിഷ്ഠമായ ജ്ഞാനത്തെ 'സെക്കൻഡറി കോഗ്നിഷൻ' അഥവാ ദ്വിതീയജ്ഞാനമെന്നും പറയുന്നു. സിൽവാനോ അറൈടി എഴുതുകയാണ് (മുൻഗ്രന്ഥം പു. 726):

'ഈ ലേഖകന്റെ അഭിപ്രായത്തിൽ ദ്വിതീയ പ്രക്രിയയുടേയും പ്രാഥമിക പ്രക്രിയയുടേയും ഉചിതമായ സംയോജനമാണ് സർഗ്ഗാത്മകപ്രക്രിയയിലേയ്ക്കു നയിക്കുന്നത്. ഈ വിശിഷ്ട സംയോഗത്തിനു 'ടർഷ്യറി പ്രോസസ്സ്'' അഥവാ തൃതീയ പ്രക്രിയ എന്നു പേർ നല്കാൻ ഞാൻ ആഗ്രഹിക്കുന്നു.'

വാഗ്വൈദഗ്ധ്യം, ഹാസ്യം, ശ്ലേഷം, അന്യോക്തി, കവിത മുതലായവയിൽ പ്രാഥമികദ്വിതീയ പ്രക്രിയകൾ സർഗ്ഗാത്മകപ്രക്രിയയെ ഉചിതമായ വിവിധ രീതികളിൽ സംയോജിപ്പിച്ച് ഉല്പാദിപ്പിക്കുന്നതെങ്ങനെയെന്നു വിശദീകരിച്ചശേഷം, ശാസ്ത്രത്തിൽ അതു് അഭിവ്യക്തമാകുന്നതെങ്ങനെയെന്ന് ലേഖകൻ വിവരിക്കുന്നു (മുൻഗ്രന്ഥം, പു, 735 36):

'സർഗ്ഗാത്മകതയെപ്പററിയുള്ള തന്റെ ഇപ്പോൾ പ്രശസ്തമായ പുസ്തകത്തിൽ മഹാനായ ഫ്രഞ്ചു് ഗണിതശാസ്ത്രജ്ഞൻ പോയിൻകെയർ തനിയ്ക്കനുഭവപ്പെട്ടിട്ടുള്ള സർഗ്ഗാത്മകപ്രകാശത്തിന്റെ നിമിഷങ്ങളെ സൂക്ഷ്മമായി വിവരിച്ചിട്ടുണ്ട്. ഒരു രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്നു് പരിശ്രമിച്ചിട്ടും ഒരു ഗണിതശാസ്ത്ര പ്രശ്നത്തിനു് ഉചിതമായ ഉത്തരം കാണാതെ, പ്രഭാതത്തിൽ, അദ്ദേഹം ബസ്സിൽ കയറാൻ പോയി. ആദ്യത്തെ പടിയിൽ കാൽവച്ചതും, ഉത്തരം പിടികിട്ടി. അതിനു് പ്രത്യേകമായ യാതൊരു പ്രയത്നവും വേണ്ടിവന്നില്ല. അങ്ങനെ പെട്ടെന്നു

ലഭിച്ചപ്രകാശം പിന്നീടു് ഗണിതശാസ്ത്രരംഗത്തു് മുന്നോട്ടുള്ള തീവ്രഗതിക്കും പരിവർത്തനങ്ങൾക്കും വലിയ കാരണമായി ത്തീൻറു.

പോയിൻകെയർ തന്റെ ആന്തരിക അനുഭവങ്ങളെ ഭംഗിയായി വിവരിച്ചു. എന്നാൽ ഒരു കാര്യം ഉറപ്പായി പറഞ്ഞില്ല. അതെന്തെന്നാൽ പ്യൂഷിയൻ എന്നും നോൺ-യൂക്ലിഡിയൻ എന്നും പറയുന്ന രണ്ടു പ്രസിദ്ധ ട്രാൻസ്ഫോർമേഷനുകളുടെ അഭേദം കാണുന്നതായിരുന്നു അദ്ദേഹത്തിനു ലഭിച്ച സർഗ്ഗാത്മക അന്തർദൃഷ്ടി. മുൻ രാത്രിയിലും, അതിനു മുമ്പു് പതിനാലു ദിവസങ്ങളിലുമായി ധാരാളം വസ്തുതകൾ അദ്ദേഹം ശേഖരിച്ചിരുന്നു. എന്നാൽ ഈ വസ്തുതാശേഖരണമല്ല സർഗ്ഗാത്മകതയെന്നതു്. വസ്തുതകൾ ശേഖരിക്കാൻ പലർക്കും സാധിക്കും. ഈ വസ്തുതകൾക്കിടയിൽ അവയെയെല്ലാം ബന്ധപ്പെടുത്തുന്ന ആശയകിരണമാണു് സർഗ്ഗാത്മകമായ ഒരെടുത്തുചാട്ടം ഉണ്ടാക്കുന്നതു്. ഇതുവരെ ഒരിക്കലും സംശയിക്കപ്പെടുകപോലും ചെയ്യാതിരുന്ന ഒരു ബന്ധം ബോധതലത്തിൽ പ്രത്യക്ഷപ്പെടുമ്പോൾ, പെട്ടെന്നു്, ഒരു പുതിയ മാർഗ്ഗവും പുതിയ വ്യവസ്ഥയും കണ്ടുപിടിക്കപ്പെടുകയായി.'

സിൽവാനോ അരെിടി ഇതിനുശേഷം സർഗ്ഗാത്മകത വിദ്യാർത്ഥികളിൽ വളർത്തുന്നതിനെപ്പറ്റി ചില ശുപാർശകൾ നല്കുന്നുണ്ടു്. (മുൻഗ്രന്ഥം പു. 736-40):

'ചരിത്രത്തിലെ ചില വിശിഷ്ടകാലഘട്ടങ്ങളിൽ, ചില പ്രത്യേക ഭൂമിശാസ്ത്രപരിതഃസ്ഥിതികളിൽ, ധാരാളം സർഗ്ഗാത്മകർ ഉണ്ടാകുന്നു എന്നതു് സുവിദിതമാണല്ലോ. ഇതിൽ നിന്നും മനസ്സിലാകുന്നതു്, സർഗ്ഗാത്മകതയെ നിയന്ത്രിക്കുന്നതു് ജൈവഘടകം മാത്രമല്ലെന്നും വിശേഷപരിതഃസ്ഥിതിയാണെന്നും ആകുന്നു.

'പല ഗ്രന്ഥകർത്താക്കൾ സ്വതന്ത്രമായി നടത്തിയിട്ടുള്ള പഠനങ്ങൾ ഒരു കാര്യം സ്പഷ്ടമാക്കുന്നു,' വളരെ ഉച്ച നിലയിലുള്ള ബുദ്ധിമാന്മാർ സർഗ്ഗശക്തിയുള്ളവരാകണമെന്നില്ല. എന്നാൽ സർഗ്ഗാത്മകർ തീർച്ചയായും ബുദ്ധിമാന്മാരായിരിക്കും. എങ്കിലും അസാധാരണമായി ഉയർന്ന ഐ. ക്യു. അഥവാ ബുദ്ധിലബ്ധി സർഗ്ഗാത്മകതയ്ക്കു് അത്യന്താപേക്ഷിതമല്ല. മറിച്ചു്, ഒരു വ്യക്തിയുടെ ആന്തരികശക്തിസ്രോതസ്സുകളെ അതു് അമർത്തിക്കളയുന്നുണ്ടാവാം. എന്തുകൊണ്ടെന്നാൽ കഠോരമായി സ്വയം വിമർശിക്കുകയും, സംസ്കാരികപരിസരം നല്കുന്നതിനെ അനായാസമായി ആഗിരണം ചെയ്യുകയും മൂലം അങ്ങനെ സംഭവിക്കാം.

മാത്രമല്ല. ഗണിതശാസ്ത്രത്തിന്റേയും തർക്കശാസ്ത്രത്തിന്റേയും സിദ്ധാന്തങ്ങൾ പ്രയോഗിച്ച് നിഗമനങ്ങളിലെത്താനുള്ള കഴിവ് അച്ചടക്കമുള്ള ചിന്തകരെ വാർത്തെടുക്കാൻ സഹായിച്ചാലും, സർഗ്ഗാത്മിക മനുഷ്യരെ വാർത്തെടുക്കാൻ സഹായിക്കയില്ല.

'സർഗ്ഗാത്മകശക്തിയെ പ്രോത്സാഹിപ്പിക്കുന്നതിനെ സംബന്ധിച്ച ശാസ്ത്രം ശൈശവദശയിലാണ്. വളരെ നിസ്സാരങ്ങളും ശരിയോ തെറേറാ എന്നു തീർച്ചയില്ലാത്ത പ്രാഥമികാശയങ്ങളും മാത്രമേ ലേഖകനു പറയാൻ കഴിയൂ. ആ ആശയങ്ങൾ ലേഖകൻ ധാരാളം സർഗ്ഗാത്മകരെ മാനസികവിശ്ലേഷണത്തിലൂടെ ചികിത്സിച്ചതിൽനിന്നും ഉരുത്തിരിഞ്ഞ നിഗമനങ്ങളാണ്...

'പലതരം സർഗ്ഗാത്മകതകൾക്കും പ്രാകൃതികരൂപത്തിലുള്ള ജ്ഞാനം അത്യന്താപേക്ഷിതമാണെന്ന് ഈ അദ്ധ്യായത്തിൽ നാം കണ്ടു. സർഗ്ഗാത്മകതയെ പോഷിപ്പിക്കാനായി മാനസികരോഗം വളർത്തുന്നതു ശ്രുപാൾചെയ്യാൻ ഞങ്ങൾ തയ്യാറില്ല. ചിലർ ചാരായം, കഞ്ചാവിൽനിന്നുള്ള ഉത്പന്നങ്ങൾ, ലൈസർജിക് ആസിഡ്, ഡൈ-ഇഥൈൽ-അമൈഡ് മുതലായവ പ്രയോഗിച്ച ഔഷധമാർഗ്ഗംവഴി അങ്ങനെ ചെയ്യാൻ നോക്കിയിട്ടുണ്ട്. എന്നാൽ അതൊന്നും ഒരു മാനസികചികിത്സകനു ശ്രുപാൾ ചെയ്യാൻ വയ്യാ. വിദ്യാർത്ഥി ഈ ഔഷധങ്ങൾക്ക് അടിമപ്പെട്ടുപോകാൻ സാദ്ധ്യതയുണ്ടെന്നുള്ളതു് ഒരു വലിയ അപകടമാണ്. തന്നെയല്ല സർഗ്ഗാത്മകതയെ പ്രോത്സാഹിപ്പിക്കുന്നതിൽ അവയ്ക്കുള്ള മൂല്യം സംശയാവഹമാണ്. ഈ ഔഷധങ്ങൾ മേൽപ്പറഞ്ഞ പ്രാഥമികജ്ഞാനപ്രക്രിയയെ പുനഃപ്രകടനത്തിൽ പ്രോത്സാഹിപ്പിക്കുന്നു എന്നുള്ളതു ശരി തന്നെ. പക്ഷെ, ദ്വിതീയ ജ്ഞാനപ്രക്രിയയെ തളർത്തുകയും ചെയ്യുന്നു. മുമ്പ് പറഞ്ഞതുപോലെ, തൃതീയ ജ്ഞാനപ്രക്രിയയെന്ന സർഗ്ഗാത്മകത മററു രണ്ടിന്റേയും സംയോജനത്തിലൂടെ മാത്രമേ സിദ്ധമാകയുള്ളു.

'ഈ വിഷമയപ്രക്രിയകളെ ആശ്രയിക്കാതെ, വിശിഷ്ടവീക്ഷണങ്ങൾ, ശീലങ്ങൾ, പരിസരങ്ങൾ മുതലായവയെ പരിഗണിക്കയും ശ്രുപാൾ ചെയ്യുകയും ആണ് വേണ്ടതു്. ഇത്തരം കാര്യങ്ങളെ സംബന്ധിച്ചിടത്തോളം, ആദ്യമായി പരിഗണിക്കേണ്ട അവസ്ഥ ഏകാന്തതയാണ്. ഭാഗികമായ ഇന്ദ്രിയപ്രവൃത്തി നിഷേധമായി ഇതിനെ കണക്കാക്കാം... ഒരു മനുഷ്യന് ഏകാന്തതയിൽ തന്റെ ആന്തരികശക്തികളിലേയ്ക്കു ശ്രദ്ധതിരിക്കാനും പ്രാഥമികജ്ഞാനപ്രക്രിയകളെ അല്പം ഉദ്ബുദ്ധമാക്കാനും കഴിയും. എന്നാൽ ദൗർഭാഗ്യവശാൽ, നമ്മുടെ

ആധുനിക യുവ പരിശീലനമുറകൾ ഒന്നുംതന്നെ ഏകാന്തതയെ പ്രോത്സാഹിപ്പിക്കുന്നില്ല. മറിച്ച്, കൂട്ടംകൂടുകയും ജനപ്രിയം നേടുകയും ചെയ്യുന്നതു് ഉത്തമകാര്യങ്ങളായി പരിഗണിക്കുകയാണു്...

'ഏകാന്തതയെന്നാൽ സമൂഹത്തിൽനിന്നുള്ള പിൻവലിയലോ വേദനാജനകമായ ഒററപ്പെടലോ ഏകാന്തവാസമോ ആണു് എന്നു തെററിദ്ധരിക്കരുതു്.

'സർഗ്ഗാത്മകതയെ പ്രോത്സാഹിപ്പിക്കുന്ന രണ്ടാമത്തെ ഗുണം ആധുനിക അമേരിക്കൻ സംസ്കാരത്തിനുചേരാത്ത അകർമ്മണ്യതയാണു്.

'അകർമ്മണ്യതയെന്നാൽ നാം മനസ്സിലാക്കുന്നതു് മനസ്സിന്റെ വിഖണ്ഡനപരമായ പിൻവലിയലോ വിരസമായ നിശ്ചേഷ്ടതയോ അല്ല. വെറുതെ നേരം തെണ്ടാട്ടത്തിൽ കൊല്ലുകയുമല്ല... പ്രകടമായ പെരുമാററനിലവാരത്തിൽ ഒന്നും ചെയ്യാൻ ആവശ്യപ്പെടാതെ ഒരു വ്യക്തിക്കു് കുറെ സമയം ലഭിക്കലാണതു്. ഒരുവൻ എപ്പോഴും ബാഹ്യപ്രവർത്തനത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കണമെന്നു വന്നാൽ, തന്റെ ആന്തരികശക്തികളെ വികസിപ്പിക്കാൻ അയാൾക്കു സമയമോ, സൗകര്യമോ അല്പാല്പമേ ലഭിക്കയുള്ളു. ഇവിടേയും കുട്ടികളെ വളർത്തുന്ന അമേരിക്കൻരീതി വിപരീതമാണു്... കടുത്ത ദൈനംദിന പ്രവൃത്തികൾ മനസ്സിന്റെ പ്രവർത്തനത്തേയും സൃഷ്ടിപരതയേയും ശ്വാസം മുട്ടിക്കും.

'മൂന്നാമത്തെ ഗുണം ദിവാസ്വപ്നമാണു്, ഈ ദിവാസ്വപ്നജീവിതത്തിലാണു് ഒരു വ്യക്തി.... സാധാരണ രീതികളിൽനിന്നു് അകന്നുമാറാനും യുക്തിബാഹ്യമായ ലോകത്തേയ്ക്കു് അല്പാല്പം യാത്രചെയ്യാനും തന്നെ അനുവദിക്കുന്നതു്.

'സർഗ്ഗാത്മകവ്യക്തിക്കു വേണ്ടതും, സ്വീകരിക്കാൻ വിഷമമുള്ളതുമായ, മറെറാരു ഗുണമുണ്ടു്; ഗള്ളിബിലിററി–വിശ്വാസോന്മുഖത, അഥവാ സ്വഭാവസരളത. അന്യരാൽ വഞ്ചിതരാകാൻ പോലും പററിയ തരത്തിലുള്ള സ്വഭാവസാരള്യം. അസത്യമെന്നു തെളിയിക്കപ്പെടാത്തിടത്തോളം കാലം, ഏതു പ്രസ്താവനയും ഇത്തരത്തിൽപ്പെട്ടയാൾ താത്കാലികമായി സ്വീകരിക്കും. നമ്മുടെ ഉള്ളിലും വെളിയിലും ചില വിശിഷ്ട ക്രമീകരണങ്ങളുണ്ടു് എന്നുള്ള വിശ്വാസമാണു് ഇതിന്റെ പിന്നിലുള്ളതു്. പലപ്പോഴും സർഗ്ഗാത്മകതയെന്നാൽ പുതിയകാര്യങ്ങളെക്കാൾ കൂടുതൽ ഇത്തരം ക്രമീകരണങ്ങളെ കണ്ടുപിടിക്കയാണു്....

ജാഗ്രതയും അച്ചടക്കവും ആവശ്യമായ മററു ഗുണങ്ങളും തന്നെ. ഇവ ഉല്പാദനക്ഷമതയ്ക്കു പൊതുവേ വേണ്ട ഗുണങ്ങളാണെങ്കിലും സർഗ്ഗാത്മകതയിൽ ഇവയ്ക്കു് പ്രത്യേകസ്ഥാനമുണ്ടു്. കലാരംഗത്തു പ്രവർത്തിക്കുന്ന പല ഭാവിസർഗ്ഗാത്മകരും കല്പന, ആവേശം, അന്തർജ്ഞാനം, പ്രതിഭ മുതലായവ പ്രധാനമാണെന്നു കരുതുന്നുണ്ടെങ്കിലും, പഠനപ്രക്രിയകൾക്കും അച്ചടക്കത്തിനും യുക്തിയുക്തമായ ചിന്തനത്തിനും വിധേയരാകാൻ കൂട്ടാക്കാത്തവരാണു്, ഇതെല്ലാം തങ്ങളുടെ സർഗ്ഗാത്മകതയെ തളർത്തുമെന്നാണു് അവരുടെ വിശ്വാസം... സർഗ്ഗാത്മകതയെന്നതു് പത്തു ശതമാനം ആവേശവും തൊണ്ണൂറുശതമാനം വിയർപ്പും ആണെന്നുള്ളതു് ഇന്നു് പരക്കെ അംഗീകരിക്കപ്പെടുന്ന ഒരു നമ്മോക്തിയാണു്. അതിൽ ആലങ്കാരികമായ സത്യം ഉണ്ടു് എന്നുള്ളതും സ്മരിക്കേണ്ടതാകുന്നു.'

## 23. ഈശ്വരകൃപാർഹത നേടാനുള്ള സംഘർഷം

സർഗ്ഗാത്മകതയെ പ്രോത്സാഹിപ്പിക്കാനായി സിൽവാനോ അറൈടി ശുപാർശ ചെയ്യുന്ന മേല്പറഞ്ഞകാര്യങ്ങൾ, ഗതിഹീനമതാചാരങ്ങളിൽനിന്നും വ്യത്യസ്തമായി, മനുഷ്യന്റെ ആദ്ധ്യാത്മികവളർച്ചയെ ലക്ഷ്യമാക്കുന്ന അദ്ധ്യാത്മശാസ്ത്രത്തിന്റെ അഭേദ്യഭാഗങ്ങളായ ധ്യാനം മുതലായ സാധനകളിൽ അംഗീകരിക്കപ്പെട്ടവയാണു്.

സാധാരണജീവിതത്തിലും, വിശിഷ്യ ആദ്ധ്യാത്മികജീവിതത്തിലും, സാധകൻ ഈശ്വരാനുഗ്രഹം മാത്രമല്ല, തന്റെ സ്വന്തം മനസ്സിന്റെ അനുഗ്രഹവും നേടേണ്ടതുണ്ടെന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു. ഈ കാര്യം സ്ഥാപിക്കാനായി അദ്ദേഹം വൈഷ്ണവപാരമ്പര്യത്തിലുള്ള ഒരു പ്രശസ്തഗാനഭാഗം ചൊല്ലുമായിരുന്നു.

ഗുരു കൃഷ്ണ വൈഷ്ണവ് തീനേർ ദയാ ഹോലോ.
ഏകേർ ദയാ വിനേ ജീവ് ചാരേഖാരേ ഗേലോ.

'ഗുരു, കൃഷ്ണൻ (ഈശ്വരൻ), വൈഷ്ണവർ (ഭക്തന്മാർ) ഇവരുടെ മൂവരുടേയും ദയ എനിക്കു ലഭിച്ചു. എന്നാൽ ഒന്നിന്റെ (മനസ്സിന്റെ) ദയ ലഭിക്കായ്കയാൽ എന്റെ ജീവൻ തുലഞ്ഞുപോയി!'

നാം ചെറുപ്പം മുതൽ തന്നെ വ്യക്തിത്വവും സ്വാശ്രയവും സ്വഭാവശക്തിയും നേടുമ്പോൾ, ഈശ്വരാനുഗ്രഹത്തിന്റെ മന്ദമാരുതൻ ഏല്ക്കുകയാണു് ചെയ്യുന്നതു്. 'സ്വന്തം മനസ്സിന്റെ അനുഗ്രഹം' നേടുമ്പോഴോ, അതിനെ ആസ്വദിക്കുവാനും ഉപയോഗിക്കുവാനും ഉതകുന്ന രീതിയിൽ കൂടുതൽ ബലിഷ്ഠരും പരിശുദ്ധരുമാകുകയാണു്.

നിരന്തരം വീശിക്കൊണ്ടിരിക്കുന്ന ഈശ്വരാനുഗ്രഹക്കാററിനു് നാം സ്വയം അർപ്പിക്കുമ്പോൾ, നാം ഏററവും ബലവാന്മാരായി

ത്തീരുന്നു. കാരണം, ഈശ്വരൻ മാത്രമേയുള്ളു. നാമെല്ലാം ഈ ദിവ്യതേജസ്സിന്റെ സ്ഫുരണങ്ങൾ മാത്രമാണ്. നാം ഈശ്വരാനുഗ്രഹത്തിനുവേണ്ടി ഓടി നടക്കുകയോ കഷ്ടപ്പെടുകയോ വേണ്ട. അതിന് അർഹരായിത്തീരണമെന്നേയുള്ളു. സ്വാശ്രയം, കഠിനപ്രയത്നം, സ്വഭാവബലംനേടാനുള്ള സംഘർഷം ഇവയിലൂടെ നാം നേടുന്ന പൗരുഷംകൊണ്ടാണ് അതു വരുന്നതും. ഇവതന്നെയാണ്, പൂർണ്ണപ്രപത്തി, അഥവാ ശരണാഗതി, എന്ന അന്തിമ ആധ്യാത്മിക വിപ്ലവത്തിന്റെ അടുക്കൽ നമ്മെ നയിക്കുന്നത്.

പ്രകൃതിശക്തികളായ തമസ്സിന്റേയും രജസ്സിന്റേയും പ്രഭാവത്തിലടങ്ങിയിരിക്കുമ്പോൾ ശരണാഗതി അഭ്യസിച്ചാലും പൂർണ്ണമാകയില്ല. അപ്പോൾ പൗരുഷം അഥവാ സ്വാശ്രയം ശീലിക്കുകയാണ് ഉചിതം. എന്നാൽ സാമാന്യമായ ഈശ്വരഭക്തിയും സമർപ്പണഭാവവും വേണം. മനസ്സ് സത്ത്വപൂർണ്ണമാകുമ്പോൾ അഥവാ സത്ത്വാധീന രജോമയമാകുമ്പോൾ ശരണാഗതിക്കുള്ള ശക്തിനേടാത്ത ഈശ്വരകൃപ ആസ്വദിക്കാനും നമുക്കു കഴിയും. ഭക്തി ഏററവും ശുദ്ധവും ഉത്തമവുമായിത്തീരുന്നത് ആ നിലവാരത്തിലാണ്. അപ്പോൾ മാനവജീവിതം സ്വാഭാവികതയും സഹജതയും അകർമ്മസ്ഥിതിയും പ്രാപിക്കുന്നു. ശ്രീമദ് ഭാഗവതത്തിൽ നവയോഗീന്ദ്രന്മാർ നടത്തുന്ന ഭാഗവതോത്തമവിവരണപ്രതിപാദനത്തിൽ ഇത്തരം ജീവിതത്തിന്റെ ഒരു സുന്ദരചിത്രം ലഭിക്കുന്നുണ്ട്. (IX. 2. 45-52)

സർവ്വഭൂതേഷു യഃ പശ്യേത് ഭഗവദ്ഭാവം ആത്മനഃ
ഭൂതാനി ഭഗവത്യാത്മനി ഏഷ ഭാഗവതോത്തമഃ.

'എല്ലാ ജീവജാലങ്ങളിലും ആത്മാവായി ഭഗവാനേയും, ഭഗവാനിൽ എല്ലാ ജീവികളുടേയും ആത്മാവിനേയും, ദർശിക്കുന്നവൻ ഭഗവാന്റെ ഭക്തന്മാരിൽ ഉത്തമനാകുന്നു.'

ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച
പ്രേമ മൈത്രീ കൃപോപേക്ഷാ യഃ കരോതി സമധ്യമഃ.

'ഈശ്വരനോടു പ്രേമവും, ഭക്തന്മാരോടു മൈത്രിയും, ബാലന്മാരെപ്പോലെ അജ്ഞരായിരിക്കുന്നവരോടു കൃപയും, ശത്രുക്കളോട് ഉപേക്ഷയും ഉള്ളവൻ മദ്ധ്യമനിലയിലുള്ള ഭക്തനാകുന്നു.

അർച്ചായാം ഏവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ് ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ.

'ബിംബപൂജയിൽമാത്രം ഈശ്വരനെ ശ്രദ്ധാപൂർവ്വം ദർശിക്കുവാനാഗ്രഹിക്കുന്നതും ഭക്തന്മാരിലോ മററുള്ളവരിലോ ഈശ്വരനെ ദർശിക്കാത്തവനും ഒരു സാധാരണനിലവാരത്തിലുള്ള ഭക്തനാകുന്നു.'

ഗൃഹീത്വാപീന്ദ്രിയൈരർത്ഥാൻ യോ ന ദ്വേഷ്ടി ന ഹൃഷ്യതി
വിഷ്ണോർമായാം ഇദം പശ്യൻ സ വൈ ഭാഗവതോത്തമഃ.

'ഇന്ദ്രിയങ്ങളിലൂടെ ഇന്ദ്രിയാർത്ഥങ്ങളെ ഗ്രഹിക്കുമ്പോഴും (ഒന്നിനേയും ആരേയും) ദ്വേഷിക്കുകയോ സ്വയം സന്തോഷിക്കുകയോ ചെയ്യാതെ, ഈ പ്രപഞ്ചത്തെ മുഴുവൻ വിഷ്ണുവിൻെറ മായയായി കാണുന്നവൻ ഭക്തന്മാരിൽ ഉത്തമനാകുന്നു.'

ദേഹേന്ദ്രിയപ്രാണ മനോ ധിയാം യോ
ജന്മാപ്യയക്ഷുദ് ഭയ തർഷകൃച്ഛ്രൈഃ
സംസാരധർമ്മൈഃ അവിമുഹ്യമാനഃ
സ്മൃത്യാ ഹരേഃ ഭാഗവതപ്രധാനഃ.

'ജനനം, മരണം, വിശപ്പ്, ദാഹം, ഭയം, തൃഷ്ണ മുതലായവയാലും, ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയെ സംബന്ധിച്ച രാഗങ്ങളാലും, മോഹാധീനനാകാതെ ഈശ്വരനെ സ്മരിച്ചുകൊണ്ടിരിക്കുന്നവൻ ഭക്തന്മാരിൽ ഉത്തമനാകുന്നു.'

ന കാമകർമ്മബീജാനാം യസ്യ ചേതസി സംഭവഃ
വാസുദേവൈകനിലയഃ സ വൈ ഭാഗവതോത്തമഃ

'ആരുടെ മനസ്സിലാണോ ഇന്ദ്രിയകാമനകളുടെ ബീജങ്ങളോ, അവയെ തൃപ്തിപ്പെടുത്താനുള്ള കർമ്മങ്ങളുടെ ബീജങ്ങളോ ഉണ്ടാകാത്തതു്, ആരാണോ വാസുദേവനെ (ഈശ്വരനെ) മാത്രം ശരണം പ്രാപിക്കുന്നതു്, അവൻ ഭക്തന്മാരിൽ ഉത്തമനാകുന്നു.'

ന യസ്യ ജന്മകർമ്മാഭ്യാം ന വർണ്ണാശ്രമജാതിഭിഃ
സജ്ജതേഽസ്മിൻ അഹംഭാവോ ദേഹേ വൈ സ ഹരേഃ പ്രിയഃ.

'ദേഹത്തെ അടിസ്ഥാനപ്പെടുത്തിയുള്ള ജന്മം, കർമ്മം, വർണ്ണം, ആശ്രമം, ജാതി എന്നിവ ആരിൽ അഹംഭാവത്തെ ഉണ്ടാക്കുന്നില്ലയോ, അവൻ ഈശ്വരനു് പ്രിയപ്പെട്ടവനായിരിക്കും.'

ന യസ്യ സ്വഃ പരഇതി ചിത്തേഷ്വാത്മനി വാ ഭിദാ
സർവ്വഭൂത സമഃ ശാന്തഃ സ വൈ ഭാഗവതോത്തമഃ.

'ആരുടെ ഹൃദയത്തിൽ ''ഇതെൻേറതാണു്'' 'അതു് അന്യൻേറതാണു്.' എന്ന ഭേദഭാവം ഇല്ലയോ, എല്ലാ ജീവികളോടും സമഭാവവും ശാന്തിയും ഉള്ളവൻ ആരോ, അവൻ ഭക്തന്മാരിൽ ഉത്തമനാകുന്നു.'

ശരിയായി മനസ്സിലാക്കിയാൽ ഭക്തന്മാർക്കെല്ലാം ഈശ്വരാനുഗ്രഹം സദാ സന്നിഹിതമാണു് എന്ന സത്യത്തിൽനിന്നു് ആവേശമുണ്ടാകും. ആ ആവേശം അവരെ ജീവിതത്തിൽ മുമ്പോട്ടു നയിക്കുകയും ചെയ്യും. അപ്പോൾ സുന്ദരവും സ്വാഭാവികവും ഫലപ്രദവുമായ രീതിയിൽ സ്വപ്രയത്നവും ഈശ്വരകൃപയും സമഞ്ജസമാകും. അവസാനം കൃപാവർഷമുണ്ടായി അവർ അതിൽ നിമഗ്നരാകും.

മനുഷ്യൻെറ സമഗ്രവികാസത്തിൻെറ ശാസ്ത്രമെന്ന നിലയിൽ മതത്തെ മനുഷ്യർ മനസ്സിലാക്കുമ്പോൾ മനുഷ്യൻെറ ബാഹ്യജീവിതവും ആന്തരികജീവിതവും തമ്മിൽ, അഥവാ മതേതരജീവിതവും ആദ്ധ്യാത്മികജീവിതവും തമ്മിൽ സമരസപ്പെടും. അവ തമ്മിൽ വ്യത്യാസമില്ലെന്നു മനസ്സിലാക്കാം. ബാഹ്യം, ആന്തരികം ഇവ ഔപചാരിക ശബ്ദങ്ങൾ മാത്രമാണ്. ജീവിതവും സത്യവും ഇത്തരം വിഭാഗങ്ങൾ അറിയുന്നില്ല. നാരായണോപനിഷത്തു പറയുന്നു.

'അന്തർബഹിശ്ചതത്സർവം വ്യാപ്യ നാരായണഃ സ്ഥിതഃ'
'നാരായണൻ അന്തര്യാമിയായ (ഈശ്വരൻ) മനുഷ്യൻേറയും വിശ്വത്തിൻേറയും അകത്തും പുറത്തും വ്യാപിച്ചു നില്ക്കുന്നു.'

അതുകൊണ്ടു്, നാം ലോകത്തിൽ പ്രവർത്തിക്കുമ്പോഴും നാരായണനിലൂടേയും നാരായണനിലും ആണ് സ്ഥിതിചെയ്യുന്നതു്. നാം ഈശ്വരനിൽനിന്നു് അകലെയല്ല. ഈശ്വരൻ ലോകത്തിൽ സന്നിഹിതനും ലോകോത്തരനുമാണെന്നാണു് വേദാന്തം പ്രഖ്യാപിക്കുന്നതു്. അവൻ ഉള്ളിലും വെളിയിലും ഉണ്ടു്; ശ്രീരാമകൃഷ്ണൻ വിവേകാനന്ദനോടു പറഞ്ഞു: 'കണ്ണടച്ചും കണ്ണു തുറന്നും ഈശ്വരനെ കാണാൻ പഠിക്കു. കണ്ണടച്ചു് ധ്യാനത്തിലും, കണ്ണു തുറന്നു് പ്രവൃത്തിയിലും മാനുഷികപരസ്പരബന്ധങ്ങളിലും ഈശ്വരനെ കാണണം.'

## 24. ഉപസംഹാരം

അതിനാൽ ജീവിതത്തിൻെറ പ്രാരംഭഘട്ടങ്ങളിൽ നാം ലോകവ്യവഹാരങ്ങളിൽ ഏർപ്പെട്ടിരിക്കുമ്പോഴും, നമുക്കു് ഈശ്വരസമ്പർക്കമുണ്ടു്. നാം അതു് അറിയുന്നില്ല എന്നേയുള്ളു. ഒരാൾ നവജീവിതത്തെ എങ്ങനെ കൈകാര്യം ചെയ്യുന്നു എന്നതിനെ ആശ്രയിച്ചു്, ആ ബോധം ഉദിക്കും. സ്വാശ്രയത്താലും സ്വപ്രയത്നത്താലും ശക്തി നേടിക്കഴിയുമ്പോൾ, ആ സത്യം ആ ശക്തി സ്വയം അതിക്രമിച്ചു്, അതിലും മഹത്തായ ഒരു ശക്തിയാകും. അതാണു് ഈശ്വരൻെറ മുമ്പിൽ ശരണം പ്രാപിക്കുക എന്നതു്. സമർപ്പണം പൂർണ്ണവിജയമായിത്തീരുന്ന ഒരേ ഒരു അവസരം ഇതാണു്. ഈശ്വരകൃപയുടെ മന്ദമാരുതനായിരുന്നു ജീവിതനദിയിലൂടെ നീങ്ങുന്ന തൻെറ വ്യക്തിത്വത്തിൻെറ ചെറുവഞ്ചിയെ, സമഗ്രപൂർണ്ണതയുടെ മഹാസമുദ്രത്തിലേയ്ക്കു മന്ദമായി നയിച്ചിരുന്നതു്, എന്ന ബോധം അപ്പോൾ ഉദിക്കുന്നു. ഇതിൽനിന്നും ജീവിതവും കർമ്മവും, ശരണാഗതിക്കുശേഷവും, തുടരും എന്നു വ്യക്തമാകുന്നു. പക്ഷേ അതപ്പോൾ സ്വാഭാവികവും സഹജവും പ്രയത്നരഹിതവും ലോകഹിതത്തിനുവേണ്ടിയുള്ള ഈശ്വരൻെറ ഒരു കരണവുമായിരിക്കും.

അതുകൊണ്ടാണ്, ഈശ്വരനിലേയ്ക്കു തിരിയാനും, മോചനത്തിനുവേണ്ടി പ്രയത്നിക്കാനും, ഈശ്വരകൃപ വേണമെന്ന് വേദാന്തം അനുശാസിക്കുന്നത്; ആദ്ധ്യാത്മികപ്രവണത ഉണ്ടാകുന്നതുപോലും ഈശ്വരകൃപകൊണ്ടത്രേ. പതിനേഴാം നൂററാണ്ടിൽ ഫ്രാൻസിൽ ജീവിച്ചിരുന്ന ഗണിതശാസ്ത്രജ്ഞനായ മിസ്റ്റിക്ക് ബ്ളെയ്സ് പാസ്കലിന് ഒരിക്കൽ യേശു തന്നോടിങ്ങനെ പറയുന്നതായി തോന്നി (പെൻസീസ്, ഡട്ടൺ പേപ്പർ ബാക്ക് എഡിഷൻ പു. 150-51):

'നീ നിൻെറ പാപങ്ങളെ സ്നേഹിക്കുന്നതിനേക്കാറം കൂടുതൽ ഞാൻ നിന്നെ സ്നേഹിക്കുന്നു. ഞാൻ നിൻേറതായിയില്ലെങ്കിൽ, നീ എന്നെ അന്വേഷിക്കയില്ല. അതുകൊണ്ട്, നീ ഒട്ടും വിഷമിക്കേണ്ടാ.'

അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു. കാരണം, നാം അന്വേഷിക്കുന്നതു് നമ്മുടെ ഉള്ളിൽത്തന്നെയുള്ള ഉത്തമസത്യത്തെയാണ്. അങ്ങനെയാണ് ദിവ്യാനുഗ്രഹം നമ്മളിൽ പ്രവത്തിക്കുന്നതു്. എന്നാൽ ആദ്ധ്യാത്മികമായി പക്വത നേടിയതിനുശേഷമേ നമുക്കതു ബോധ്യപ്പെട്ടു. പൗരുഷം ദേവത്വത്തിലേയ്ക്കും പുണ്യപുരുഷത്വത്തിലേയ്ക്കും പൂണ്ണശരണാഗതിയിൽ നമ്മെ നയിക്കുന്നു. അപ്പോറം ആ ഉയരത്തിൽനിന്നു നമുക്കു പറയാം; എൻെറ കളി കഴിഞ്ഞു. ഇപ്പോറം ഞാൻ സത്യം കാണുന്നു. എല്ലാം ഈശ്വരകൃപതന്നെ. വ്യക്തിപരമായ പ്രയത്നവും ശരണാഗതിയും ഈശ്വരകൃപയിലുള്ള മനുഷ്യൻെറ ആദ്ധ്യാത്മികജീവിതത്തിൻെറ രണ്ടു ഘട്ടങ്ങളാണ്.

നിങ്ങളുടെ ആദ്ധ്യാത്മികപരിശീലനത്തിലും വളച്ച്യിലും പൂത്തീകരണത്തിലും നിങ്ങറക്കു് പൗരുഷത്തിൽ നിന്നും ദേവത്വത്തിലേക്കും പൗരുഷത്തിൽനിന്നു് പുണ്യപുരുഷത്വത്തിലേയ്ക്കും പൂണ്ണവിജയം നേൻകൊള്ളുന്നു. പൗരുഷം പുണ്യപുരുഷത്വത്തിലേയ്ക്കും ദേവത്വത്തിലേയ്ക്കും വികസിക്കട്ടെ. ഇതു് ജീവിതപൂണ്ണതത്ത്വശാസ്ത്രമാണ്. ഗീതയിലെ യോഗവും ഇതുതന്നെ. എന്നാൽ ഇതു് അനേകം ശാസ്ത്രജ്ഞന്മാർ ഈ ലഘൂകരണ സമീപനത്തെ അശാസ്ത്രീയമെന്നുപറഞ്ഞു് നിന്ദിക്കാൻ തുടങ്ങീട്ടുണ്ട്.

# 21

# ബോധശാസ്ത്രം: വേദാന്തത്തിൻേറയും യോഗത്തിൻേറയും വെളിച്ചത്തിൽ *

## 1 ഉപക്രമം

ബോധം എന്ന വിഷയം നാലായിരത്തിൽപ്പരം വർഷങ്ങൾക്കു മുമ്പ് ഭാരതത്തിലെ ഋഷിമാരുടെ ശ്രദ്ധ ആകർഷിച്ചിരുന്നു. ഈ ബോധപഠനവും അന്വേഷണവും അവർ നടത്തിയിരുന്നതു് ശാസ്ത്രീയ മനോഭാവത്തോടെ ആയിരുന്നു. മനുഷ്യനേയും പ്രകൃതിയേയും പററിയുള്ള സത്യത്തിൽ ചെന്നെത്തുകയായിരുന്നു അതിൻെറ ലക്ഷ്യം.

## 2 സത്യാന്വേഷണവും അതിലഘൂകരണ സിദ്ധാന്തവും

ഈ ആധുനികശാസ്ത്രയുഗത്തിൽ ബോധപഠനം പാശ്ചാത്യ മനഃശ്ശാസ്ത്രജ്ഞന്മാരുടേയും ഭൗതികശാസ്ത്രജ്ഞന്മാരുടേയും ജീവശാസ്ത്രജ്ഞന്മാരുടേയും ഗൗരവമേറിയ ശ്രദ്ധ ഒരുപോലെ പിടിച്ചുപററിയിരിക്കുന്നു എന്നുള്ളതു് വളരെ അർത്ഥവത്താണ്. ഇരുപതാംനൂററാണ്ടു വരെ ആധുനികശാസ്ത്രം ശാസ്ത്രീയമായ അന്വേഷണത്തിനർഹതയുള്ള ഒരു വിഷയമായി ബോധത്തെ പരിഗണിച്ചിരുന്നില്ല. പതിനെട്ടും പത്തൊമ്പതും നൂററാണ്ടുകളിൽ ബാഹ്യഭൗതികപ്രകൃതിപഠനത്തിൽ ഭൗതികശാസ്ത്രം നേടിയ നേട്ടങ്ങൾ ഭൗതികവസ്തുക്കളെ പ്രാഥമിക യാഥാർത്ഥ്യങ്ങളായും, മനസ്സിനേയും ബോധത്തേയും അവയിൽനിന്നും വ്യുത്പാദിപ്പിക്കാവുന്നവയായും ലഘൂകരിക്കപ്പെടാവുന്നവയായും കരുതിയിരുന്നു. ചിലർ മനസ്സിനെ തീരെ തള്ളിക്കളയുകയും, മസ്തിഷ്കത്തെമാത്രം പരിഗണിക്കുകയും ചെയ്തിരുന്നു. 'റിഡക്ഷനിസം' എന്നു വിളിക്കപ്പെടുന്ന ഈ വീക്ഷണം ഇന്നും പല ശാസ്ത്രജ്ഞന്മാരേയും സ്വാധീനിക്കുന്നുണ്ട്. ക്വാൻടം ഫിസിക്സിലും ജീവശാസ്ത്രത്തിലും വിപ്ലവകരങ്ങളായ കണ്ടുപിടുത്തങ്ങൾ ഉണ്ടായിട്ടും, പഴയ ശാസ്ത്രത്തിൽ വസ്തുനിഷ്ഠമെന്നു കരുതപ്പെടുന്ന വസ്തുലോകം തന്നെ

* ബാംഗ്ളൂരിലുള്ള 'നാഷണൽ ഇൻസ്റ്റിററ്യൂട്ട് ഓഫ് മെൻറൽ ഹെൽത്ത് ആൻഡ് ന്യൂറോ സയൻസ്'' എന്ന സ്ഥാപനത്തിൽ വെച്ച് 'ബ്രെയിൻ ആൻഡ് കോൺഷ്യസ്നസ്സ്'' എന്ന വിഷയത്തെപ്പററി 1981 ജനുവരി 1-ാംനു- നടത്തിയ സിംപോസിയത്തിൽ ചെയ്ത പ്രഭാഷണം.

ഇല്ലെന്നു് ഇന്നു് ശാസ്ത്രജ്ഞന്മാർ സ്ഥാപിക്കുന്നുണ്ടെങ്കിലും, മേല്പറഞ്ഞ 'റിഡക്'ഷനിസം' അഥവാ അതിലഘൂകരണ സിദ്ധാന്തം എന്നു വിളിക്കപ്പെടുന്ന വീക്ഷണം ഇപ്പോഴും പല ശാസ്ത്രജ്ഞന്മാരേയും സ്വാധീനിക്കുന്നുണ്ടു്. ബർണാഡ് ദ എസ്'പാഗ്'നട് എന്ന ഭൗതിക ശാസ്ത്രജ്ഞൻ ഈ അതിലഘൂകരണരീതിയെ മെക്കാനിക്കൽ അഥവാ ആരംകൂട്ടസമ്പ്രദായം എന്നു വിളിച്ചു പുച്ഛിക്കുകയും, അതു് ജനങ്ങളുടെ ദൃഷ്ടിയിൽ ശാസ്ത്രത്തെത്തന്നെ അധഃപതിപ്പിക്കുമെന്നു് മുന്നറിയിപ്പു നല്കുകയും ചെയ്യുന്നു. അങ്ങനെ സംഭവിക്കുന്നതു് ശുദ്ധ ശാസ്ത്രത്തിനു വലിയൊരു ദുരന്തമായിരിക്കും. ഭാരതത്തിലെ വേദാന്തതത്ത്വശാസ്ത്രം ഭൗതികശാസ്ത്രത്തെ ഏററവും ഉദാത്തമായ പ്രയത്നമായിട്ടാണു് കാണുന്നതു്. മേല്പറഞ്ഞ ശാസ്ത്രജ്ഞൻ 'ക്വാൻടം ലോജിക്കു് ആൻഡ് നാൺസെപ്പറബിലിടി' എന്ന തലക്കെട്ടിൽ എഴുതിയിട്ടുള്ള പ്രബന്ധത്തിലെ അഭിപ്രായങ്ങൾ അല്പം ദീർഘമാണെങ്കിലും ഇവിടെ സുസംഗതമാണു് (ജഗദീശ് മെഹറ പ്രസാധനം ചെയ്തിട്ടുള്ള ദി ഫിസിസിസ്റ്റ്'സ് കൺസെപ്'ഷൻ ഓഫ് നേച്ചർ, പു.730):

> 'ഇപ്പറഞ്ഞ റിഡക്'ഷനിസത്തിൻെറ അർത്ഥമെന്താണു്? ഒരു വലിയകൂട്ടം അടിസ്ഥാനസംഭവങ്ങളുടേയും അതിസൂക്ഷ്മങ്ങളായ ലഘുവസ്തുക്കളുടേയും, സ്ഥാനീയങ്ങളും ആനുഷംഗികങ്ങളും യാദൃച്ഛികങ്ങളുമായ പരസ്പരപ്രവർത്തനങ്ങളും സംയോഗങ്ങളുംകൊണ്ടു് ഉല്പാദിപ്പിക്കാവുന്ന സങ്കീർണ്ണതകളാണു് വിശ്വത്തിൻെറ പരമയാഥാർത്ഥ്യമെന്നത്രേ. ശാസ്ത്രീയചിന്തനത്തിനു തകുന്ന ഒരുപകരണമെന്ന നിലയിൽ ഇതു് സഹായകമാവാം. അതുകൊണ്ടു്, സാമാന്യരീതിയിൽ അതിനെ അനുകരിക്കുന്ന വിവരണങ്ങൾ—ചില യുക്തിപരിഷ്കാരങ്ങളുംചേർത്തു്—പലപ്പോഴും നല്കപ്പെടുന്നുണ്ടു്. അങ്ങനെയായാൽ, ഒരു പ്രയോജനകരമായ മാതൃകയിൽനിന്നു് അതിൻെറ അവസ്ഥയെ പരമസത്യമായി മാററിയെടുക്കാനുള്ള പ്രലോഭനം വരും. മററുതരത്തിൽപറഞ്ഞാൽ, അപ്പോൾ, ഒരു മെക്കാനിക്കൽ ഡിനിസ്'ററ് ഓൺടോളജിയെ പിൻതുടരാൻ പ്രേരണയുണ്ടാകും. നമ്മുടെ ദൃഷ്ടിയിൽ ഇതെന്തെന്നാൽ, നമ്മുടെ ഉള്ളിലും വെളിയിലും ഉള്ള യാഥാർത്ഥ്യത്തെ അതി സരളങ്ങളായ യന്ത്രങ്ങളാക്കി മാററുന്ന ഒരു തത്ത്വശാസ്ത്രമാണു്. വാസ്തവത്തിൽ, ശാസ്ത്രജ്ഞന്മാരിൽ പലരും– വിശേഷിച്ചും ശുദ്ധശാസ്ത്രേതരർ- ആ മാർഗ്ഗം സ്വീകരിക്കുന്നുണ്ടു്. ചിലപ്പോൾ സംശയഗ്രസ്തരാണെങ്കിലും, അവരിൽ പലർക്കും, അതു് പ്രായോഗികപ്രയോജനമുള്ളതാണു് എന്ന വാദം, സാരഗർഭമായി തോന്നുന്നുണ്ടു്. ക്വാൻറം മെക്കാ

നിക്കു് വന്നതിനുശേഷം വിമർശനവിധേയമാകാത്ത ഇത്തരം യാഥാർത്ഥ്യവാദം ക്രമേണ പല വൈഷമ്യങ്ങൾക്കും ഹേതുവായിത്തീരുന്നു.'

ഇത്തരം അതിലഘൂകരണവും ആൾക്കൂട്ടതത്ത്വശാസ്ത്രവും (റിഡക്ഷനിസവും മാസ്സ്ട്രിറ്റ്യൂഡിനിസവും) ശാസ്ത്രത്തിനു് ദോഷം ചെയ്യുമെന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു് ഈ ശാസ്ത്രജ്ഞൻ പറയുന്നു (പു. 732):

> ന്യൂക്ലിയർ ശാസ്ത്രത്തിൽ യൂജീൻ വിഗ്നർ ചൂണ്ടിക്കാണിച്ചതു്. 'ആധുനികശാസ്ത്രജ്ഞന്മാരിൽ പലരുടേയും ആശയങ്ങൾ മേൽപ്പറഞ്ഞതുപോലെ ബാലിശമാംവണ്ണം അതിലഘൂകൃതങ്ങളാണു്. ഈ സ്ഥിതി ഈ തലമുറയിലും, ഒരു പക്ഷേ അടുത്ത തലമുറയിലും തുടരുമെന്നു തോന്നുന്നു. സാംസ്കാരികമായി നോക്കിയാലും ഈ അതിലഘൂകരണം വളരെ അപകടകരമാണു്. ഇന്നു ലോകത്തെമ്പാടും ശാസ്ത്രജ്ഞാനവും പ്രശ്നപരിഹാരത്തിനുപയുക്തമായ ശാസ്ത്രീയവീക്ഷണവും പ്രചരിപ്പിക്കപ്പെടുന്നുണ്ടു്. ഇതു് കൂടുതലും സാങ്കേതികവിദ്യാപ്രചാരണത്തെ ലാക്കാക്കിയുള്ളതാണു്. ശാസ്ത്രജ്ഞന്മാർ ആശയമാതൃകകൾ പ്രയോഗിക്കുന്നതു് ഉപകരണങ്ങളെന്ന നിലയ്ക്കും, യാഥാർത്ഥ്യത്തെ ഗ്രഹിക്കുവാനുള്ള ഉപായങ്ങളെന്ന നിലയ്ക്കും ആണല്ലോ. സത്യവും മാതൃകയും തമ്മിലും, വസ്തുവും അതിൽ പ്രയോഗിക്കുന്ന ഉപകരണവും തമ്മിലും, വ്യത്യാസമുണ്ടെന്നു് അദ്ധ്യാപകർ ചൂണ്ടിക്കാണിക്കാത്തിടത്തോളംകാലം വിദ്യാർത്ഥികൾ അതെങ്ങനെ അറിയും ? അതുകൊണ്ടു് സൂക്ഷ്മശാസ്ത്രങ്ങളുടെ ആധുനികബോധം പൊതുജനങ്ങളുടെ മനസ്സിലുള്ള ആൾക്കൂട്ടതത്ത്വശാസ്ത്രമായി അധഃപതിക്കാൻ സാദ്ധ്യതയുണ്ടു്.'

### 3 മനസ്സും മസ്തിഷ്കവും

മനസ്സും അതിന്റെ ഭൗതികാധാരവും തമ്മിലുള്ള വ്യത്യാസങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് മഹാനായ സ്നായുശാസ്ത്രജ്ഞൻ സർ ചാർല്സ് ഷെറിംഗ്ടൺ എഴുതുന്നു (പീറ്റർ ലാസെറ്റു് പ്രസാധനം ചെയ്തിട്ടുള്ള 'ഫിസിക്കൽ ബേസിസ് ഓഫ് മൈൻഡ്' എന്ന പുസ്തകത്തിന്റെ അവതാരിക പു. 1) :

> 'മനസ്സിന്റെ ഭൗതികാടിസ്ഥാനത്തെപ്പററിയുള്ള അറിവു് വളരെ വേഗം മുന്നേറുകയാണു്. മസ്തിഷ്കത്തെപ്പററിയുള്ള ജ്ഞാനം വദ്ധിക്കുന്നു. എന്നാൽ ചിന്ത, സ്മരണ, അനുഭൂതി, യുക്തി മുതലായവ അടങ്ങിയ മനസ്സിനെ ഭൗതികവസ്തുക്കളുടെ കൂട്ടത്തിൽപ്പെടുത്താൻ വയ്യാ. ഒരു പ്രകൃതിശാസ്ത്രമായ ശരീര

ശാസ്ത്രം ഭൗതികബാഹ്യമായ കാര്യങ്ങളെപ്പററി മൗനം ദീക്ഷിക്കുന്നു. അതുകൊണ്ടു് മനസ്സിന്റെ ഭൗതികാധാരത്തെപ്പററിയുള്ള പഠനം ഇനി എന്തു ചെയ്യേണ്ടൂ എന്നറിയാതെ പകച്ചു നില്ക്കയാണു്.'

വൈൽഡർ വെൻഫീൽഡ് എന്ന സ്നായുശാസ്ത്രജ്ഞൻ പറയുന്നു 'ദി സെൻട്രൽ കോർടെക്സ് ആൻഡ് ദി മൈൻഡ് ഓഫ് മാൻ,' (മുൻപുസ്തകം പു. 62–64) :

'ഒരർത്ഥത്തിൽ, അതുകൊണ്ടു്, മസ്തിഷ്കകാണ്ഡത്തിന്റെ ഉപരിഭാഗവും ഈ സമയത്തുപയോഗിക്കുന്ന പുറംതോടിന്റെ ഭാഗവുമാണു് (കോർടെക്സ്) ബോധത്തിന്റെ ആസ്ഥാനം.

'ഈ സിരാ സെല്ലുകളെ പരസ്പരം ബന്ധിപ്പിച്ചുള്ള ഒരു സാങ്കല്പികയന്ത്രവ്യവസ്ഥയാണു് മനസ്സിന്റെ ഭൗതികാധാരം. മനുഷ്യൻ ബോധവാനായിരിക്കുമ്പോഠം, അയാളുടെ മസ്തിഷ്കത്തിനുള്ളിലുള്ള കോടാനുകോടി സിരാതന്തുക്കളുടെ സമൂഹത്തിൽ പ്രേരണകഠം കടന്നു ചെല്ലുന്നു എന്നും, അവ എങ്ങനെയോ സമന്വിതങ്ങളായി ഒരു ക്രമവ്യവസ്ഥാപരമായ ചിന്തയായി പരിണമിക്കുന്നു എന്നും നമുക്കു സങ്കല്പിക്കാം.

ഈ യാന്ത്രികപ്രക്രിയയ്ക്കു മനസ്സുമായുള്ള ശരിയായ ബന്ധമെന്തു്? ഈ യന്ത്രവ്യവസ്ഥയെ നിയന്ത്രിക്കുന്ന ഒരു വ്യത്യസ്ത ആദ്ധ്യാത്മികമൂലതത്ത്വത്തെ നമുക്കു വിഭാവനം ചെയ്യാമോ? മസ്തിഷ്കത്തിന്റെ പുറംതോടിൽ (കോർടെക്സിൽ) ഉണ്ടാകുന്ന ഒരു പ്രേരണയുടെ ഫലമായി ഒരു ചലനം നിർവഹിക്കുന്നതെങ്ങനെയെന്നു് ഒരു മനോരോഗിയോടു ചോദിച്ചാൽ, അയാഠംക്കതിനെപ്പററി സംശയമേ ഉണ്ടാവുകയില്ല. താൻ ആ പ്രവത്തനം ഇച്ഛയോടെ ചെയ്തില്ലെന്നു് അയാഠം പറയും. സ്വയം അനിച്ഛാപ്രവത്തനവും ഇച്ഛാപൂവ്വമായ പ്രവത്തനവും തമ്മിൽ വ്യത്യാസമുണ്ടെന്നും അയാഠംക്കറിയാം. പുറമേ നിന്നും പ്രേരണകളെ കൊണ്ടുവരുന്ന സംവേദനവ്യവസ്ഥയുടേയും പ്രവൃത്തി ചെയ്യുന്ന മാംസപേശീവ്യവസ്ഥയുടേയും ഇടയ്ക്കു് മറെറന്തോ ഉണ്ടെന്നും ഒരു സ്വിച്ച് ബോർഡും, അതു പ്രവത്തിപ്പിക്കുന്ന ഒരു ഓപ്പറേററും ഉണ്ടെന്നും അയാഠം സമ്മതിക്കും.'

## 4 വേദാന്തത്തിനും യോഗത്തിനും പാശ്ചാത്യചിന്തയുടെമേലുള്ള പ്രഭാവം

ആധുനിക ഭൗതികശാസ്ത്രത്തിന്റെ ഈ സൂചനകളും അഭിപ്രായങ്ങളും, വേദാന്തവും യോഗവും മനസ്സിന്റേയും ബോധത്തിന്റേയും ഗഹനപഠനങ്ങളെ ആസ്വദിക്കാൻ നമ്മെ സഹായിക്കും. വേദാന്തവും യോഗവും പാശ്ചാത്യമനശ്ശാസ്ത്രത്തിന്റെ എല്ലാ ശാഖകളി

ലും പ്രഭാവം ചെലുത്തുന്നുണ്ട് 'ദി മീററിംഗ് ഓഫ് ദി വേോയ്സ്: എക്സ്പ്ലോറേഷൻസ് ഇൻ ഈസ്റ്റ്–വെസ്റ്റ് സൈക്കോളജി' എന്ന തൻെറ പുസ്തകത്തിൻെറ ലക്ഷ്യം വിവരിച്ചുകൊണ്ട് ജോൺ വെൽവുഡ് ആ പുസ്തകത്തിൻെറ മുഖവുരയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:

'ബോധത്തിൻെറ സ്വഭാവം വ്യക്തിവൈശിഷ്ട്യം അഭ്രാന്തത മാനസികസന്തുലനം, മനോരോഗചികിത്സ എന്നീ വിഷയങ്ങളിൽ ഉയർന്നുവരുന്ന ശാശ്വതപ്രശ്നങ്ങളെ സംബന്ധിച്ച് ഒരു നൂതനവീക്ഷണം നല്കുകയാണ് ഈ പുസ്തകത്തിൻെറ ലക്ഷ്യം. ഒന്നാം ഭാഗത്തിൽ മനുഷ്യമനസ്സിൻെറ സ്വഭാവത്തെപ്പററിയുള്ള മൗലികങ്ങളായ ചോദ്യങ്ങൾ ഉന്നയിച്ചിരിക്കുന്നു. ബോധത്തിൻെറ വിവിധ നിലവാരങ്ങളെപ്പററിയുള്ള ചർച്ച്. വ്യക്തിവൈശിഷ്ട്യത്തിൻെറ അഥവാ ഈഗോയുടെ പ്രകൃതിയെപ്പററിയുള്ള ചർച്ചയിലേയ്ക്കു നയിക്കുന്നു. ഇതാണ് രണ്ടാം ഭാഗത്തിൻെറ വിഷയം. വെറും ഊഹാത്മകമായ സിദ്ധാന്തങ്ങളെ (സ്പെക്കുലേററിവ് തിയറിയെ) ഒഴിവാക്കാൻവേണ്ടി മനസ്സിൻേറയും അഹത്തിൻേറയും അന്വേഷണങ്ങൾ ഉയർത്തിയ പ്രശ്നങ്ങളെ അനുഭവാധിഷ്ഠിതവും അച്ചടക്കപൂർണ്ണവുമായ ഒരു സമീപനത്തിൽ ഉറപ്പിച്ചു നിർത്തേണ്ടിയിരിക്കുന്നു. മൂന്നാം ഭാഗത്തിൽ ഈ പ്രശ്നങ്ങളുമായി നേരിട്ടു ബന്ധപ്പെടാവുന്ന ധ്യാനത്തെപ്പററിയാണ് ചർച്ച്. അഥവാ ഒരാൾക്ക് ഈ ജീവിതപ്രശ്നങ്ങളോട് നേരിട്ട് വ്യക്തിപരമായി എങ്ങനെ ബന്ധപ്പെടാൻ കഴിയും എന്നതാണ് വിഷയം. അവസാനം, നാലാം ഭാഗത്തിൽ, മുമ്പിലത്തെ മൂന്നു ഭാഗങ്ങളിലും ലഭിക്കുന്ന അന്തർദൃഷ്ടികൾ മനോരോഗചികിത്സയിൽ എങ്ങനെ പ്രയോഗിക്കാമെന്നു ചൂണ്ടിക്കാണിക്കുകയും, അല്പം കരുതലോടെ ജീവിക്കാൻ മനുഷ്യരെ സഹായിക്കുന്ന ചില നൂതനനിർദ്ദേശങ്ങൾ നല്കുകയും ചെയ്യുന്നു.

അവതാരിക ഉപസംഹരിച്ചുകൊണ്ട് ജോൺ വെൽവുഡ് എഴുതുന്നു (മുൻപുസ്തകം പു. XV–XVI):

'അനുഭവസിദ്ധവും, സൃഷ്ടിസമഗ്രതാപരവും ബോധിപരവുമായ പൗരസ്ത്യപാരമ്പര്യവും, സൂക്ഷ്മത, സ്പഷ്ടത, സംശയാത്മകത, സ്വാതന്ത്ര്യം എന്നിവയെ അടിസ്ഥാനപ്പെടുത്തിയുള്ള പാശ്ചാത്യരീതികളും തമ്മിലുള്ള ഈ ഏററുമുട്ടൽ സാംസ്കാരിക പരിമിതികളെ അതിക്രമിക്കുന്ന ഒരു പുതിയ മനശ്ശാസ്ത്രനിർമ്മാണത്തിലേയ്ക്കു നയിച്ചേയ്ക്കാം. അങ്ങനെ സംഭവിച്ചാൽ, അബ്രഹാം മാസ്ലോ പറഞ്ഞതുപോലെ 'മായവപ്രകൃതിയുടെ വിദൂ

രസീമകളിലേയ്ക്കുള്ള മാർഗ്ഗം തെളിയും. ഇത്തരം ഒരു നവീന പൗരസ്ത്യ-പാശ്ചാത്യമനഃശാസ്ത്രം ഇവിടെ സമാഹരിച്ചിട്ടുള്ള ലേഖനങ്ങളിൽ ബീജരൂപത്തിൽ കാണാം. അതു് ഇപ്പോഴം ശൈശവാവസ്ഥയിലാണു്; എങ്കിലും താത്കാലികമായ സാംസ്കാരികതോന്നൽ മാത്രമാണെന്നു തോന്നുന്നില്ല. ഈ പുസ്തകം അതിന്റെ വളർച്ചയെ സഹായിക്കട്ടെ.'

അവസാന അദ്ധ്യായത്തിൽ മെഡാർഡു് ബോസ്സിന്റെ അഭിപ്രായങ്ങൾ ഉദ്ധരിച്ചുകൊണ്ടു് ജോൺ വെൽവുഡു് എഴുതുന്നു (പു.223_25):

''നമ്മുടെ മാനസികാരോഗ്യശാസ്ത്രം കൂടുതൽ ഫലപ്രദമാകണമെങ്കിൽ, മാനസികചികിത്സകർ തങ്ങളുടെ മനശ്ശാസ്ത്രപരമായ ജ്ഞാനത്തെ ധ്യാനബോധംകൊണ്ടു് സന്തുലിതമാക്കണം.''

'മാനവബോധത്തിന്റെ വിശാലതരമാനങ്ങളിലുള്ള താത്പര്യം ഇന്നത്തെ മനശാസ്ത്രത്തിലെ പുതിയ ചക്രവാളങ്ങളിലൊന്നാണു്. പരസ്പര_വ്യക്തിപരമായ താല്പര്യങ്ങൾ ട്രാൻസ്പെർസണൽ കൺസൺസ് ഇപ്പോഴത്തെ അറിവിനെ സംബന്ധിച്ചിടത്തോളം പുതിയ വഴി വെട്ടിത്തെളിക്കുന്ന മുന്നണിയിലായതുകൊണ്ടു്, ലക്ഷ്യങ്ങളും മാർഗ്ഗങ്ങളും അത്ര സ്പഷ്ടമാക്കപ്പെട്ടിട്ടില്ല. പുതിയ മനശ്ശാസ്ത്രം സ്വീകരിച്ചേയ്ക്കാവുന്ന നാലു മുഖ്യനിർദ്ദേശങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് ഞാൻ ഉപസംഹരിക്കാം :

1. ഈ പുതിയ സമീപനം ഒരു ആത്മജ്ഞാനമനശ്ശാസ്ത്രമായിരിക്കണം. അതിന്റെ ആധാരം ആന്തരികാനുഭവപരവും, അനുഭവപഠനവും അതിന്റെ ഗഹനപ്രകൃതിയെ സംബന്ധിച്ചുള്ള അന്വേഷണവുമായിരിക്കണം. ഇത്തരം സമീപനം ഒരു മാനവശാസ്ത്രത്തെ വികസിപ്പിക്കും, അതു് വെറും ഒരു പ്രകൃതിശാസ്ത്രമായിരിക്കുകയില്ല. അതിന്റെ രീതികളും അന്വേഷണമണ്ഡലവും വിശിഷ്ടമായിരിക്കും. സ്വാനുഭവങ്ങളെ ശ്രദ്ധയോടെ വിശദമായി, അച്ചടക്കത്തോടെ പരിശോധിക്കുവാൻ കഴിയുന്ന ആർക്കും അതിന്റെ കണ്ടുപിടുത്തങ്ങളെ പരിശോധിക്കാനും സത്യാപനം ചെയ്യാനും സാധിക്കും.

2. അതു് വ്യത്യസ്ത വ്യക്തികളെ സംബന്ധിക്കുന്ന ഒരു മനശ്ശാസ്ത്രമാകാതെ, പരസ്പര വ്യക്തിസംബന്ധപരമായ ഒരു മനശ്ശാസ്ത്രമായിരിക്കും. മനഃപരിസരശാസ്ത്രത്തിൽ സാമൂഹ്യതാല്പര്യങ്ങൾക്കു് ഒരടിസ്ഥാനം അങ്ങനെ ഉണ്ടാകും. അതു് വ്യക്തി

യുടെ തലയിലുള്ള മനസ്സിനെമാത്രം മനസ്സിലാക്കുന്ന ശാസ്ത്രമായി പരിമിതമാകാതെ, വ്യക്തിയും പരിസരവും ചേർന്നുള്ള ഒരു പൂർണ്ണവ്യവസ്ഥയെ മനസ്സിലാക്കാൻ പററിയതായിരിക്കും.

3. അതിൻെറ മൗലികതാത്പര്യം മാനവാസ്തിത്വത്തിൻെറ ഗഹനപ്രകൃതിയെപ്പററി ആയിരിക്കും. മനുഷ്യൻെറ അനുഭവങ്ങളെ പൂർണ്ണമായ വ്യാപ്തിയോടെ ഉൾക്കൊള്ളാൻ അതിനു കഴിയണം...

4. അതു് ധ്യാനം മുതലായ ആത്മജ്ഞാനപരമായ സാധനകളിൽ അധിഷ്ഠിതമായിരിക്കണം... ഇത്തരം സാധനകൾ അനുഭവങ്ങൾക്കു ഒരു അടിസ്ഥാനം നല്കും. അങ്ങനെ ഈ പുതിയ ശാസ്ത്രം, അനുഭവത്തിൽ നിരീക്ഷകനെ പരിഗണിക്കാത്തതും നിഷ്ക്രിയവും യാദൃച്ഛികവും ആയ മുമ്പിലത്തെ ബോധപ്രവാഹാന്വേഷണത്തിൽനിന്നും തുലോം വ്യത്യസ്തമായിരിക്കും.

'ചുരുക്കിപ്പറഞ്ഞാൽ അങ്ങനെയുള്ള പുതിയ സമീപനം ആത്മജ്ഞാനസാധനകളെ അടിസ്ഥാനപ്പെടുത്തിയുള്ളതും സമഗ്രമനുഷ്യപെരുമാററത്തിൽ മനുഷ്യബോധത്തിൻെറ സമസ്തതലങ്ങളേയും ഉൾക്കൊള്ളുന്നതും ആയിരിക്കും. മുമ്പു് പെരുമാററവാദം (ബിഹേവിയറിസം) അന്വേഷണവിധേയമാക്കിയ സ്വയം വർത്തിക്കുന്ന പ്രക്രിയകളിൽ തുടങ്ങി മാനസികവിശ്ലേഷണം സൈക്കോ അനാലിസിസ് സ്പഷ്ടമാക്കിയ അബോധരൂപങ്ങളിലൂടെ ഇനിയങ്ങോട്ടു് മാനവസാധ്യതകളുടെ വിദൂരസീമകളിലേയ്ക്കു നീങ്ങേണ്ടിയിരിക്കയാണു്. ഇതിനു് സെൽഫ് ട്രാൻസെൻഡെൻസ് അഥവാ 'അഹം-അതീതത്വം' എന്നു് മാസലോ പേർ നല്കിയിരിക്കുന്നു. ഈ സമീപനം പരമ്പരാഗതമായ ആദ്ധ്യാത്മികരീതികൾക്കുപകരം നില്ക്കുന്നതാകയില്ല. എന്നാൽ അവയിലേയ്ക്കു് ഒരു പാലമായിത്തീരും പലതരം ആത്മജ്ഞാനസാധനകളെ പരിശീലിക്കുന്നവർക്കും സമ്മേളിക്കാനുള്ള ഒരു നിഷ്പക്ഷരംഗവും അതു നല്കിയേയ്ക്കാം. ബോധപ്രക്രിയയെന്ന നിലയിൽ മാനവവികാസത്തെ മനസ്സിലാക്കാനുള്ള ചില പൊതുധാരണകൾ ഇത്തരം സമ്പർക്കങ്ങളിലൂടെ ഉരുത്തിരിഞ്ഞു വരികയും ചെയ്യാം.

**5. ബോധം : അതിനെക്കുറിച്ചുള്ള പഠനത്തിൽ രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം ഉണ്ടായ താത്പര്യം.**

ആധുനികലോകത്തിലെ ഗൗരവമേറിയ വിഷമസന്ധിക്കു് പരിഹാരം കാണുന്നതിനു് ബാഹ്യഭൗതികലോകത്തിൽ സാങ്കേതിക

വിദ്യാപരമായ മാററങ്ങരം വരുത്തിയതുകൊണ്ടു് പ്രയോജനമില്ലെന്നും, ജനങ്ങളുടെ ബോധത്തിൽ മാററം വരുത്തിയാൽ മാത്രമേ നേട്ടം ഉണ്ടാകുകയുള്ള എന്നും സ്പഷ്ടമായതിൻെറ ഫലമായിട്ടാണു് ഇന്നു് ബോധപഠനം പ്രാധാന്യം നേടിട്ടുള്ളതു്. ജോൺവൈററു് ശക്തമായ ഭാഷയിൽ പറയുന്നു. ('ഹയസ്റ്റു്സ്റ്റേററു് ഓഫ് കോൺഷ്യസ്നസ്സു്' എന്ന പുസ്തകത്തിൻെറ അവതാരിക പു. IX):

> 'രാഷ്ട്രീയപ്രവൃത്തി, സാമൂഹ്യനടപടികരം, ആ ഇസം, ഈ 'ഓളജി', മുതലായവയെല്ലാം, ഒരു പുതിയ ഉയന്നനിലവാരത്തിലുള്ള ബോധത്തോടു ചേരാത്ത പക്ഷം പൂണ്ണതാവിഹീനങ്ങളാണു്. അതുകൊണ്ടു് പരമമായ കാര്യം ബോധപരിവത്തനമല്ലാതെ മറെറാന്നമല്ല. മററു വാക്കുകളിൽ പറഞ്ഞാൽ ബോധാവിഷ്കാരമാണു് യഥാത്ഥ വിപ്ലവം.

1969 ഡിസംബർ 30-ാംനു്, 'ദി അമേരിക്കൻ അസോസിയേഷൻ ഫോർ ദി അഡ്വാൻസ്മെൻറു് ഓഫ് സയൻസ്' എന്ന സംഘടന 'പാരാസൈക്കളോജിക്കൽ അസോസിയേഷൻ' എന്ന സംഘടനയെ അതിൻെറ ഒരു സംബന്ധസംഘടനയായി അംഗീകരിച്ചു. അതിനുശേഷമാണു് മനസ്സിനേയും ബോധത്തേയും പററിയുള്ള പഠനങ്ങരംക്കു് ഭൗതികശാസ്ത്രത്തിൻെറ അംഗീകാരം ലഭിച്ചതു്. ഈ രണ്ടാമതു പറഞ്ഞ സംഘടന മനോഗവേഷകരുടെ ഒരു അന്തർദേശീയ സംഘമാണു്. അടുത്ത ചില വഷങ്ങളിൽ ഈ രംഗത്തു് ആരോഗ്യകരമായ വികാസങ്ങരം പ്രതീക്ഷിക്കാമെന്നു് ജോൺ വൈററു് പ്രവചിക്കുന്നു. ആ പ്രവചനം ഈ ബാംഗ്ളൂർ സെമിനാറിൽ തന്നെ ഫലിക്കുന്നുണ്ടു്. മുൻപുസ്തകത്തിൻെറ ഉപസംഹാരഭാഗത്തു് (പു. 471) അദ്ദേഹം പറഞ്ഞു:

> 'ഇനിയങ്ങോട്ടുള്ള കുറെ വഷങ്ങളിൽ 'ആത്മാവി'നെപ്പററിയുള്ള അന്വേഷണങ്ങരം ഉദ്ഗ്രഥനപരവും, അതുകാരണം പല പല വിഷയങ്ങളെ ബന്ധിപ്പിക്കുന്നതും ആയിരിക്കും... ഭൗതികശാസ്ത്രജ്ഞന്മാരും മനോഗവേഷകരും, മനശ്ശരീരശാസ്ത്രജ്ഞരും മതനേതാക്കളും, മററു പല പല രംഗങ്ങളിലുള്ള പ്രവത്തകരും ഈ രംഗത്തു് സമ്മേളിക്കും...
>
> ''ആത്മാ''വിൻേറയും പരിസരത്തിൻേറയും ഇടയിലുള്ള അതിത്തികരം അപ്രത്യക്ഷമാക്കാൻ സാധിച്ചാൽ സാമൂഹികവും ഭൗതികവുമായ പരിസരത്തെപ്പററിയുള്ള മനുഷ്യവീക്ഷണത്തിൽ വലിയ മാററങ്ങളുണ്ടാകാൻ സാധ്യതയുണ്ടു്. ''ആത്മാവു്'' മററുള്ളവരേയും ഉരംപ്പെടുന്നതായി, അനുഭവപ്പെട്ടാൽ ആത്മബോധം സാമൂഹ്യബോധമായിത്തീരും.'

6. മനഃശാസ്ത്രത്തെ ഫ്രോയ്ഡിയൻ വികൃതികളിൽനിന്നും രക്ഷിക്കൽ.

ജീ. ഏ. പി. (ഗ്രൂപ്പ് ഫോർ ദി അഡ്വാൻസ്മെൻറ് ഓഫ് സൈക്കിയാട്രി) പ്രസിദ്ധം ചെയ്ത 'വാട്ട് മിസ്റ്റിസിസം ഈസ്'' എന്ന അടുത്ത മുമ്പിലെ റിപ്പോർട്ടിനെപ്പററി അഭിപ്രായം രേഖപ്പെടുത്തിക്കൊണ്ട് ആർഥർ ജെ. ഡെയ്ക്ക്മൻ, ചില മനോരോഗചികിത്സകരുടെ അയവില്ലാത്ത വീക്ഷണത്തിനെതിരായി മുന്നറിയിപ്പു നല്കുന്നുണ്ട്. പ്രപഞ്ചത്തിൻെറ മൗലികമായ ആദ്ധ്യാത്മികൈക്യത്തെപ്പററിയുള്ള മിസ്റ്റിക്ക് ധാരണകരം ബാലിശങ്ങളും പ്രാകൃതികങ്ങളുമായ പ്രാഥമികധാരണകളിലേയ്ക്കുള്ള പിൻവാങ്ങലാണെന്ന ഫ്രോയ്ഡിൻെറ ആശയത്തെ അന്ധമായി പിൻതുടരുന്നവരാണ് അത്തരം മനോരോഗചികിത്സകരെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. അദ്ദേഹം തുടർന്നു പറയുന്നു: (കോൺഷ്യസ്നസ്സ്, ദി ബ്രെയിൻ, സ്റ്റേററ്സ് ഓഫ് എവെയർനസ്സ് ആൻഡ് ആരംട്ടർനേററ് റിയാലിററീസ്'' എന്ന പുസ്തകം, ഡാനിയൽ ഗോരംമനും റിച്ചാർഡ് ജെ. ഡേവിഡ്സണും ചേർന്ന് പ്രസാധനം ചെയ്തിട്ടുള്ളത് പു. 192–94)

'പല ഫിസിസിസ്ററുകളുടേയും റിപ്പോർട്ടുകരം അനുസരിച്ച്, ഈ ലോകം മിസ്റ്റിക്കുകളുടെ ദർശനം സൂചിപ്പിക്കുന്നതുപോലെയാണെന്നും, മനശ്ശാസ്ത്രവും മാനസികവിശ്ലേഷണവും നല്കുന്ന ചിത്രം അയഥാർത്ഥമാണെന്നും, കാണുന്ന ഇന്നത്തെ പരിതഃസ്ഥിതിയിൽ പ്രത്യേകിച്ചും ഈ ബാലിശമായ അതിലഘൂകരണം സ്വീകാര്യമേ അല്ല. പരസ്പരബന്ധമില്ലാത്ത പല പല വസ്തുക്കളുടെ ഈ ലോകം മിഥ്യയാണെന്നും ഒരു പ്രത്യേക മാനസികതലത്തിൻേറയും കാലത്തിൻേറയും മാനദണ്ഡമനുസരിച്ചുള്ളതാണെന്നും ഇന്ന് ശാസ്ത്രജ്ഞന്മാർ പരക്കെ സമ്മതിക്കുന്നുണ്ട്. ജീവശാസ്ത്രവും ഫിസിക്സും ഇന്നു നല്കുന്ന ചിത്രം നിരന്തരതയുടേതാണ്; വിച്ഛിന്നങ്ങളായ പല വസ്തുക്കളുടേതല്ല......'

'നമ്മുടെ കമ്മരംഗം മുമ്പോട്ടു പോകണമെങ്കിൽ നമ്മുടെ സങ്കല്പങ്ങളെ മാററിമറിക്കാവുന്ന ആശയങ്ങരംക്കെതിരായി നമ്മുടെ പ്രതിരോധങ്ങളെന്താണെന്ന് സ്പഷ്ടമാക്കേണ്ടതുണ്ട്. ഗൗരവമായി പഠിക്കുന്ന പക്ഷം, മിസ്റ്റിസിസം പാശ്ചാത്യസംസ്കാരത്തിൻെറ അടിസ്ഥാനാശയങ്ങളെ വെല്ലുവിളിക്കുന്നതായി കാണാം: യുക്തിയുടേയും ബുദ്ധിസാമർത്ഥ്യത്തിൻേറയും പ്രാഥമികത; മനുഷ്യൻെറ വ്യക്തിപരമായ വ്യത്യസ്തസ്വഭാവം; കാലത്തിൻെറ

ഒരേ ദിശയിലുള്ള വ്യവസ്ഥാപനം—എന്നിങ്ങനെയുള്ള ആശയങ്ങളെ മിസ്റ്റിസിസം വെല്ലുവിളിക്കുന്നുണ്ട്. എന്നാൽ, മിസ്റ്റിക്കുകളെപ്പോലെ, നമ്മുടെ മഹാശാസ്ത്രജ്ഞന്മാരും, ഈ ആശയങ്ങളെക്കാൾ വിശാലവും പാരമ്പര്യവീക്ഷണങ്ങളെ അതിക്രമിക്കുന്നതുമാണ് നമ്മുടെ ലോകമെന്ന് കരുതുന്നവരാണ്. ഈ ആശയങ്ങൾക്കെതിരായി നമ്മുടെ പ്രതിരോധമെന്തെന്നു വ്യക്തമാക്കാതിരിക്കുകയും, അപരിചിതമായതെല്ലാം തള്ളിക്കളയുകയും ചെയ്യുന്ന നമ്മുടെ ക്ഷുദ്രമനോഭാവത്തെ അനുമോദിക്കുന്നതുകൊണ്ട് മനോരോഗചികിത്സകരെന്ന നിലയിൽ നമ്മുടെ സത്യസന്ധതയെ അപകടപ്പെടുത്തുകയാണ്; അതുകൊണ്ട് മനശ്ശക്തികളെപ്പററി ഒട്ടും അറിയാത്ത സാധാരണക്കാരെക്കാൾ മോശമാണ് നാമെന്നും, നമുക്ക് പക്ഷപാതത്തിൽനിന്നും മോചനം നേടാനുള്ള കഴിവില്ലെന്നും, തെളിയിക്കയാണ് നാം ചെയ്യുന്നത്.

'മിസ്റ്റിക്കുകളിൽനിന്നും നാം, വിനയം മാത്രം പഠിച്ചാൽ മതി; മററൊന്നും പഠിക്കണ്ടാ. എന്നാൽത്തന്നെ പാശ്ചാത്യ സംസ്കാരത്തിനു പൊതുവേയും, മനോരോഗചികിത്സാരംഗത്തിനു വിശേഷിച്ചും, വലിയ സംഭാവനകൾ ആകും?

## 7. ഭൗതികശാസ്ത്രത്തിൻെറ പരിമിതികൾ

റോബർട്ട് ഇ. ഓരൺസ്റ്റീൻ താൻ പ്രസാധനം ചെയ്തിട്ടുള്ള 'ദി നേച്ചർ ഓഫ് ഹ്യൂമൻ കോൺഷ്യസ്നസ്സ്'' എന്ന പുസ്തകത്തിൻെറ അവതാരികയിൽ, ശാസ്ത്രജ്ഞൻേറയും മിസ്റ്റിക്കിൻേറയും ജ്ഞാനാജ്ജനരീതികൾ പരസ്പരപൂരകമാണെന്നുള്ള ഓപ്പൻഹൈമറുടെ അഭിപ്രായം ഉദ്ധരിക്കുന്നുണ്ട് (പു. 5) :

> ''ഈ രണ്ടു ചിന്താരീതികളും—ഒന്ന്, കാലത്തിൻേറയും ചരിത്രത്തിൻേറയും രീതി; മറേറത്, ശാശ്വതത്വത്തിൻേറയും കാലരാഹിത്യത്തിൻേറയും രീതി—ഈ ലോകത്തെ മനസ്സിലാക്കാനുള്ള മനുഷ്യ പ്രയത്നത്തിൻെറ ഭാഗങ്ങളാണ്. ഒന്ന് മറേറതിലൂടെ ഗ്രഹിക്കപ്പെടുന്നില്ല. മറേറതായിട്ട് ലഘൂകരിക്കപ്പെടുന്നുമില്ല. ഓരോന്നും മറേറതിൻെറ പൂരകമാണ്. ഓരോന്നും മുഴുവൻ കഥ പറയുന്നുമില്ല.''

ഭൗതികശാസ്ത്രത്തിൽനിന്നും ലഭിക്കുന്ന ജ്ഞാനത്തിൻെറ പരിമിതികളെ ചൂണ്ടിക്കാണിച്ചുകൊണ്ടും ജ്ഞാനസ്വഭാവത്തെപ്പററി

ച്ചചെയ്തുകൊണ്ടും ചാർല്സ് ടി. ടാർട്ട് 'സ്റ്റേററ്സ് ഓഫ് കോൺഷ്യസ്സ്നസ്സ് ആൻഡ് സ്റ്റേററ് – സ്പെസിഫിക് സയൻസസ്' എന്ന പ്രബന്ധത്തിൽ പറയുന്നു (മുൻപുസ്തകം പുറം 41, 45, 59, 60)

'ബ്ലാക്ക്ബേൺ ഇതിൻെറ മുമ്പുള്ള അംശത്തിൽ ചൂണ്ടിക്കാണിച്ചതുപോലെ നമ്മുടെ ഏററവും പ്രതിഭാശാലികളായ യുവാക്കൾ ശാസ്ത്രത്തിൽനിന്നും വഴി മാറിപ്പോയവരാണ്....'

'സമർത്ഥരായ പല വിദ്യാർത്ഥികളും ശാസ്ത്രത്തെ തിരസ്കരിക്കുന്നതായി കാലിഫോർണിയായിൽ എനിക്കനുഭവപ്പെട്ടിട്ടുണ്ട്. പ്രശ്നം വാസ്തവത്തിൽ ഗുരുതരമാണ്....

'രണ്ടുകൂട്ടം അനുഭവങ്ങൾ തമ്മിൽ സാമഞ്ജസ്യമുണ്ടെന്നുള്ള, പരീക്ഷണാധിഷ്ഠിതമായ അനുഭൂതിയാണ് ജ്ഞാനം എന്നു പറയാം. ഒരു സാമഞ്ജസ്യം, ഒരു കൂട്ടം അനുഭവങ്ങൾ ബാഹ്യലോകത്തേയും, തന്നേയും, അന്യരേയും, സംബന്ധിക്കുന്ന ഇന്ദ്രിയാനുഭവങ്ങൾ ആവാം. സിദ്ധാന്തങ്ങൾ, പദ്ധതികൾ, ജ്ഞാനവ്യവസ്ഥകൾ, ഇവയെല്ലാം രണ്ടാമത്തെ കൂട്ടത്തിൽപെടും....

'യുക്തി ഒരു പണിയായുധമാണ്. അതു് സങ്കല്പങ്ങൾ, വിശ്വാസങ്ങൾ, ആവശ്യങ്ങൾ ഇവയ്ക്കുവേണ്ടി ഉപയോഗിക്കാനുള്ളതാണ്. എന്നാൽ ഇവയൊന്നും യുക്തി വിധേയങ്ങളല്ല. യുക്തിബാഹ്യവും, കൂടുതൽ നന്നായി പറഞ്ഞാൽ, യുക്ത്യതീതവുമായതു് മനുഷ്യജീവിതത്തിൽനിന്നും നിശ്ശേഷം അപ്രത്യക്ഷമാകയില്ല. ഭൗതികശാസ്ത്രത്തിൽ നമുക്കുണ്ടായ മഹാവിജയം നമുക്ക് കൂടുതൽ നല്ല ജീവിതതത്വശാസ്ത്രം നല്കാനോ, നമ്മളെപ്പററിയുള്ള ജ്ഞാനം വർദ്ധിപ്പിക്കാനോ പര്യാപ്തമായിട്ടില്ല. നാം വികസിപ്പിച്ച ശാസ്ത്രങ്ങളൊന്നും മാനവികങ്ങളല്ല. കാര്യങ്ങൾ എങ്ങനെ ചെയ്യണമെന്ന് അവ നമ്മളോടു പറയുന്നു. എന്നാൽ, എന്തുചെയ്യണമെന്നോ, എന്തു ചെയ്യരുതെന്നോ, എന്തുകൊണ്ടു ചെയ്യണമെന്നോ, ഉള്ള വിഷയത്തിൽ ശാസ്ത്രീയമായ അന്തർദൃഷ്ടി അവ നമുക്കു നല്കുന്നില്ല'.

## 8. ക്ഷേത്രം (ഫീൽഡ്) എന്ന ആശയം വേദാന്തത്തിലും ആധുനിക ശാസ്ത്രത്തിലും

ബോധത്തെപ്പററി ചർച്ച ചെയ്യുമ്പോൾ 'അനുഭവം' ആണ് ചർച്ചാവിഷയം. ജീവനുള്ള 'സെൽ' പ്രത്യക്ഷപ്പെട്ടതുമുതൽ പരിണാമം പ്രകടമാക്കുന്ന ഒരു വസ്തുതയാണ് 'അനുഭവം'. നിർജീവവസ്തുനിലവാരത്തിൽനിന്നും ജൈവനിലവാരത്തിലേയ്ക്കു്

പരിണാമം നീങ്ങിയതും, അതിന്റെ ഫലമായാണ്. ദേശം, കാലം, നക്ഷത്രസമൂഹങ്ങൾ, നക്ഷത്രങ്ങൾ മുതലായവയ്ക്കൊന്നിനും 'അനുഭവം' എന്നൊന്നില്ല. അവയ്ക്കസ്തിത്വമുണ്ട്, എന്നാൽ അനുഭവമില്ല. വേദാന്തഭാഷയിൽ, വസ്തുക്കൾക്ക് 'സത്' എന്ന ഗുണമുണ്ടെന്നും, 'ചിത്' എന്ന ഗുണമില്ലെന്നും പറയും.

ജീവനുള്ള സെൽ സത്തും ചിത്തും ആകുന്നു. അതിപ്രാഥമിക പരിസരജ്ഞാനത്തിൽ, അഥവാ അനുഭവത്തിൽ. ജീവനുള്ള സെൽ അതിന്റെ ബോധത്തെ പ്രകടമാക്കുന്നു. ഏററവും പ്രാഥമികമായ ജീവസെല്ലിനുപോലും 'ബോധ'മുണ്ട്; പരിസരജ്ഞാനമുണ്ട്. അതുമുതൽ ജീവഘടകത്തിന്റെ പ്രഗതിയുടെ ഓരോരോ പടിയിലും, പരിണാമമെന്നാൽ ഈ ബോധത്തിന്റെ വികാസമാണ്. ഈ വികാസപരിണാമം മനുഷ്യനെന്ന നിലയിലെത്തുമ്പോൾ, ഒരു നൂതന പ്രഗതി സ്ഫോടം, (ബ്രേക്ക് ത്രൂ) ലഭിക്കുന്നു. മനുഷ്യന് ആത്മബോധമുണ്ട്. അതായത് വസ്തുബോധത്തോടൊപ്പം കർത്തൃത്വബോധവുമുണ്ട്; അനാത്മബോധത്തോടൊപ്പം ആത്മബോധവും ഉണ്ട്. ഈ നിലയിൽ ബോധം അതിന്റെ സീമ വിസ്തൃതമാക്കുന്നു. തൽഫലമായി മനുഷ്യന് തന്റെ ബാഹ്യവിഷയ പരിസരത്തിൽ ഏറെക്കുറെ അധികാരവും സമഗ്രജ്ഞാനവും തന്നെപ്പററിത്തന്നെ 'ആത്മാ' എന്ന ബോധവും ലഭിച്ചു. കോഗ്നിഷൻ അഥവാ ജ്ഞാനം, ഈ നിലവാരത്തിൽ പ്രാഥമിക നിലവാരത്തിൽ നിന്ന് സെക്കൻററി അഥവാ ബൗദ്ധികനിലവാരത്തിലേയ്ക്ക് ഉയരും.

ജ്ഞാനമെല്ലാംതന്നെ ഒരു വിഷയി ഒരു വിഷയത്തെ അറിയുന്നതിൽ നിന്ന് ഉദ്ഭവിക്കുന്നു. ഈ പ്രവൃത്തിയുടെ അന്തിമതലത്തിൽ, ഇന്ദ്രിയ-ഭൗതിക-ലോകജ്ഞാനത്തിന്റെ എല്ലാതലങ്ങളിലുംകൂടി, വേദാന്തം കണ്ടുപിടിച്ചതിതാണ്: ഒന്നാമത്, മനുഷ്യന്റേയും പ്രകൃതിയുടേയും രഹസ്യം, ഭൗതികലോകത്തിന്റെ സ്വരൂപം അന്വേഷിക്കുമ്പോൾതന്നെ പ്രാഥമിക അന്തർവേധനം ചെയ്ത്, മനുഷ്യന്റെ ജ്ഞാതാ അഥവാ ആത്മസ്വരൂപത്തെ അറിയുക; പിന്നീട്, അത് ജ്ഞാനത്തിന്റെ തന്നെ സ്വരൂപം അറിയുവാനുള്ള ഒരു ധീരമായ അന്വേഷണമായി തുടരുക. ജ്ഞേയം, വിഷയം അഥവാ ഇന്ദ്രിയ ദൃശ്യലോകം; ജ്ഞാതാ, വിഷയി അഥവാ ദൃക്സ്വരൂപനായ അറിയുന്നവൻ; ജ്ഞാനം അഥവാ അനുഭവം—ഇവയിൽ നിന്ന് വേദാന്തം അനുഭവത്തിന്റെതന്നെ സ്വരൂപം അറിയുവാനുള്ള അന്വേ

ഷണം കൈക്കൊണ്ടു. ഇതിന് വേദാന്തം 'ത്രിപുടി' എന്ന പേർ നല്കിയിരിക്കുന്നു. വേദാന്തമനുസരിച്ച് അനുഭവം തന്നെയാണ് ജ്ഞാനം. അതിനെത്തന്നെ ബോധക്ഷേത്രം 'കോൺഷ്യസ് നസ് ഫീൽഡ്'' എന്നും പറയുന്നു. എല്ലാ വിഷയവസ്തുക്കളും വിഷയി അഥവാ ജ്ഞാതാക്കളും ഈ ബോധക്ഷേത്രത്തിന്റെ ക്ഷണികഘടകങ്ങൾ മാത്രമാകുന്നു. ഇങ്ങനെയാണ് വേദാന്തം ത്രിപുടീഭേദം ചെയ്തു് അദ്വൈതത്തിലെത്തിയതു്. ആ പരമ അദ്വൈതസത്യത്തെ വേദാന്തം ആത്മൻ അഥവാ ബ്രഹ്മൻ അനു ഭവസ്വരൂപം, ജ്ഞാനസ്വരൂപം, ബോധസ്വരൂപം, ചിത് സ്വ രൂപം എന്നെല്ലാം പറയുന്നു.

ഈ ബോധസ്വരൂപമായ ആത്മാവിനെ അഥവാ ബ്രഹ്മത്തെ നിർവ്വചിക്കുന്ന ഉപനിഷത്തുകളിലെ ചില മഹാവാക്യങ്ങളിതാ:

സത്യസ്യ സത്യം. (ബൃഹദാരണ്യകോപനിഷത്തു് 2_1_20)
പ്രജ്ഞാനം ബ്രഹ്മ. (ഐതരേയോപനിഷത്തു് 5_3)
സത്യം, ജ്ഞാനം, അനന്തം ബ്രഹ്മ
(തൈത്തിരീയോപനിഷത്തു് 2 – 1)
സർവ്വം ഹ്യേതത് ബ്രഹ്മ, അയം ആത്മാ ബ്രഹ്മ
സോഽയമാത്മാ ചതുഷ്പാത്. (മാണ്ഡൂക്യോപനിഷത്തു് 2)

വേദാന്തത്തിലെ ഈ ആശയവികാസത്തിനു സമാന്തരമായി ആധുനികഫിസിക്സിൽ മാക്സ്‌വെൽ, ഫാരഡേ എന്നിവർ അവതരി പ്പിച്ച എലക്‌ട്രോ_മാഗ്‌നററിക്ക് ഫീൽഡ് അഥവാ വൈദ്യുത_ കാന്ത_ക്ഷേത്രം ഉണ്ടു്. ഈ ശാസ്ത്രജ്ഞന്മാർ ബലത്തിന്റെ യാന്ത്രി കാശയത്തിന്റെ സ്ഥാനത്തു്, സൂക്ഷ്മതരമായ ബല ക്ഷേത്ര (ഫോഴ് സ്_ഫീൽഡ്) സങ്കല്പം അവതരിപ്പിച്ചു. ഈ ബലക്ഷേത്രത്തിന് അതിന്റേതായ അസ്തിത്വമുണ്ടു്. മററു് ഭൗതികതത്ത്വങ്ങളെ ആശ്ര യിക്കാതെതന്നെ ഇതിനെപ്പററി അന്വേഷണപഠനങ്ങൾ നടത്താം. ഇരുപതാം നൂററാണ്ടിൽ ഈ സങ്കല്പം കൂടുതൽ മുമ്പോട്ടു പോയി. ക്വാൻറം, ന്യൂക്ലിയർ ശാസ്ത്രത്തിലെ ഗുരുത്വാകർഷണക്ഷേത്രം, ആ പേക്ഷികസിദ്ധാന്തം ഇവ ഫീൽഡ് സിദ്ധാന്തത്തെ ശക്തിപ്പെടുത്തു ന്നവയാണ്. ഇപ്പോൾ ഈ ഫീൽഡ് സങ്കല്പം, നവീനഭ്രൂണശാസ്ത്ര ത്തിലൂടെ, ജീവശാസ്ത്രത്തിലും പ്രവേശിച്ചിരിക്കുന്നു. റിച്ചാർഡ്‌ഡെ വൺ പോർട്ടു് എന്ന ജീവശാസ്ത്രജ്ഞൻ പറയുന്നു: (ആൻ ഔട്ട്‌ലൈൻ ഓഫ് ആനിമൽ ഡെവലപ്പ്‌മെൻറു്, പു. 242, 249 - 50)

'ഭ്രൂണവികാസവ്യവസ്ഥയുടെ ഒരേകകത്തെ ഭ്രൂണക്ഷേത്ര മെന്നു പറയാം. ഭ്രൂണക്ഷേത്രത്തിന്റെ വിവിധബിന്ദുക്കളി ലെ സ്ഥാനീയഗുണങ്ങളെക്കൊണ്ടാണ് ഭ്രൂണത്തിന്റെ അവ യവങ്ങൾ അതാതിടത്തു വന്നുചേരുന്നതു്.

'അണ്ഡം ഒരു ക്ഷേത്രമാണ്. അതിന്റെ ക്ഷേത്രഗുണങ്ങളെ നിലനിർത്തുന്നിടത്തോളം മാത്രമേ അതിനെ വിഭജിക്കാൻ പററൂ...'

അദ്ദേഹം തുടരുന്നു: (മുൻപുസ്തകം. പു. 39.)

'ജീവശാസ്ത്രം ഫിസിക്സിന്റെ അനുഭവങ്ങൾ പ്രയോജനപ്പെടുത്തണം. വിശ്ലേഷണത്തിന്റെ ഓരോ ഘട്ടത്തിലും വിശിഷ്ടശക്തികളുടേയും വിശിഷ്ടങ്ങളായ പരസ്പരപ്രവർത്തനങ്ങളുടേയും പ്രകടനം അംഗീകരിക്കണം. ജീവൻ നിർജ്ജീവവസ്തുവിൽനിന്നും തുലോം വ്യത്യസ്തമാണ്. നിർജ്ജീവശക്തികളുടെ നിയന്ത്രണങ്ങൾ ജീവനെ ബാധിക്കുന്നില്ല. താഴ്ന്നനിലവാരത്തിലുള്ള പ്രതിപ്രവർത്തനങ്ങളും അതിനെ ബാധിക്കുന്നില്ല. എന്നാൽ ജീവലോകത്തിലെ പരിണാമം ഭൗതികയാഥാർത്ഥ്യത്തെ, നിരീക്ഷകനും നിരീക്ഷിതവസ്തുവും തമ്മിൽ ബോധതലത്തിലുള്ള ബന്ധങ്ങളിലൂടെ, നിയന്ത്രിക്കുന്നു. അതുകൊണ്ട് ഓരോ നിലവാരത്തിലുമുള്ള അനുഭവങ്ങളെ വിശ്വജനീനങ്ങളായ ക്രമീകരണശക്തികളുടെ സ്ഥാനീയാനുഭവങ്ങളായി പരിഗണിക്കാം.'

അവസാനം, ശാസ്ത്രത്തെ യന്ത്രപരമായ സാങ്കേതികപദങ്ങളിലും ആശയങ്ങളിലും നിന്ന് മോചിപ്പിക്കേണ്ടതുണ്ടെന്നും അദ്ദേഹം ഉദ്ബോധിപ്പിക്കുന്നു (മുൻപുസ്തകം പു. 402–3):

'ശാസ്ത്രത്തിൽ അടുത്ത മഹാവിപ്ലവം ഉണ്ടാക്കാൻ പോകുന്നതു് ജീവശാസ്ത്രമായിരിക്കും. എന്നാൽ ഇതു് യാന്ത്രിക ഫിസിക്സിന്റെ വ്യവസ്ഥകളെ അനുകരിച്ചുകൊണ്ടാവില്ല... നാം നമ്മുടെ സ്വപ്രകൃതിയെ മനസ്സിലാക്കാനുള്ള കഴിവു വികസിപ്പിക്കണം. നമ്മുടെ 'അഹങ്കാര'ത്തിന്റെ അടിസ്ഥാനത്തിലുള്ള അനുഭവങ്ങളിൽ പരിമിതരാകാതിരിക്കയാണ് അതിനുള്ള ഒരു മാർഗ്ഗം. പക്ഷപാതരഹിതമായി നിരീക്ഷണം ചെയ്യുന്ന പക്ഷം, നമ്മുടെ ബോധം ഏററവും ഗഹനമായ അർത്ഥത്തിൽ പ്രതീകാത്മകമാണെന്നും, അതു് അനിർവചനീയമായ പ്രകൃതിയെ ചൂണ്ടിക്കാണിക്കുന്നതാണെന്നും മനസ്സിലാകും.

### 9. ബോധക്ഷേത്രമായി ആത്മ-ബ്രഹ്മത്തിന്റെ സമഗ്രതാസ്വരൂപം

വേദാന്തത്തിൽ ഈശ്വരൻ എന്നതിന് ശുദ്ധബോധമെന്നാണ് അർത്ഥമെന്നും, അതു് ഭൗതികവും ജൈവവും ആദ്ധ്യാത്മികവുമായ സമ്പൂർണ്ണപ്രകൃതിയെ ഉൾക്കൊള്ളുന്നു എന്നും അറിയുന്നതു് ഇവി

ടെ വളരെ പ്രസക്തമാണ്. ഗീതയിൽ ശ്രീകൃഷ്ണൻ എല്ലാററിന്റേയും അനന്താത്മാവാണ് താനെന്നു പ്രഖ്യാപിക്കുന്നു (7. 4 -6):

ഭൂമിരാപോഽനലോ വായുഃ ഖം മനോബുദ്ധിരേവ ച
അഹങ്കാര ഇതീയം മേ ഭിന്നാ പ്രകൃതിർ അഷ്ടധാ.

'ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം— ഇങ്ങനെ എട്ടായി എന്റെ പ്രകൃതി ഭിന്നമായിരിക്കുന്നു.'

അപരേയം, ഇതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം.
ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേ ജഗത്.

ഈ (മേല്പറഞ്ഞ അഷ്ടധാഭിന്നമായ) പ്രകൃതി എന്റെ അപരാപ്രകൃതിയാകുന്നു. അതിൽ നിന്നും ഭിന്നമായി ഏതൊന്നാണോ ഈ ജഗത്തിനെ ധരിക്കുന്നതു്, അതു എന്റെ പരാപ്രകൃതിയാണെന്നു് അറിഞ്ഞാലും.

ഏതദ് യോനീനി ഭൂതാനി സർവ്വാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ പ്രളയസ്തഥാ.

ഇങ്ങനെ രണ്ടുപ്രകാരത്തിലുള്ള എന്റെ പ്രകൃതിയാണ് എല്ലാ ജീവജാലങ്ങളുടേയും ഉദ്ഭവസ്ഥാനമെന്ന് അറിയുക. മുഴുവൻ ജഗത്തിന്റേയും ഉദ്ഭവസ്ഥാനവും പ്രളയവും ഞാനാണ്.

ഈ ശ്ലോകത്തെ വ്യാഖ്യാനിച്ചുകൊണ്ട് ശങ്കരാചാര്യർ പറയുന്നു:

'പ്രകൃതിദ്വയ ദ്വാരേണ അഹം സർവ്വജ്ഞഃ ഈശ്വരോ ജഗതഃ കാരണം'.

'സർവ്വജ്ഞനും ഈശ്വരനും ആയ ഞാൻ അപരാപ്രകൃതി, പരാ പ്രകൃതി, എന്നിങ്ങനെ രണ്ടു പ്രകാരത്തിലുള്ള പ്രകൃതിയിലൂടെ ജഗത്തിന്റെ കാരണമാകുന്നു.'

ഇംഗ്ലീഷിലെ, 'കോൺഷ്യസ്നസ്സ്' എന്ന പദത്തിനു് സംസ്കൃതത്തിൽ ചിത്, പ്രജ്ഞ, ജ്ഞപ്തി, ജ്ഞാനം, ബോധം, സംവിത് എന്നിങ്ങനെ പല പര്യായങ്ങളുണ്ട്. സന്ദർഭമനുസരിച്ച്, ശുദ്ധവും അനന്തവുമായ ബോധം, അറിവ്, വിവേകം, പരമമായ ബുദ്ധി എന്നൊക്കെ ഈ വാക്കുകൾക്ക് അർത്ഥം വരും.

പഞ്ചദശി 'സംവിത്' എന്ന ആശയം വളരെ സ്പഷ്ടമായി ഇങ്ങനെ വിവരിക്കുന്നു:

മാസാബ്ദയുഗകല്പേഷു ഗതാഗമ്യേഷ്വനേകധാ
നോദേതി നാസ്തമയേത്യേകാ സംവിത് ഏഷാ സ്വയംപ്രഭാ.

'കഴിഞ്ഞതും വരാനിരിക്കുന്നതുമായ എണ്ണമററ മാസങ്ങളിലും വർഷങ്ങളിലും യുഗങ്ങളിലും കല്പങ്ങളിലും, ഏകവും സ്വയംപ്രകാശവും ആയ 'സംവിത്' ഉദിക്കയോ അസ്തമിക്കയോ ചെയ്യുന്നില്ല.'

ശ്രീമദ് ഭാഗവതം, ഗംഭീരവും സംക്ഷിപ്തവുമായ ഒരു ശ്ലോകത്തിൽ അദ്വയമായ ജ്ഞാനമാണ് പരമസത്യമെന്നു പ്രഖ്യാപിക്കുന്നുണ്ട്. (1-2-11):

വദന്തി തത് തത്ത്വവിദോ തത്ത്വം യദ് ജ്ഞാനം അദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാൻ ഇതി ശബ്ദ്യതേ

'അദ്വയമായ ജ്ഞാനതത്ത്വം എന്താണോ അതിനെത്തന്നെ തത്ത്വജ്ഞാനികൾ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാൻ എന്നും പറയുന്നു.'

ലോകാതീത നിശ്ചലഭാവത്തിൽ ശുദ്ധമായ ബോധം തന്നെയാണ് ബ്രഹ്മം. അഥവാ ശിവൻ–ഇന്ദ്രിയാതീതവും ശാന്തവുമായ രൂപത്തിൽ അതുതന്നെയാണ് ശിവൻ. പ്രകടവും ക്രിയാശീലവുമായ രൂപത്തിൽ അതുതന്നെയാണ് മായ അഥവാ 'ശക്തി'. രണ്ടും ഒന്നുതന്നെ. ഇതു് സംഗൃഹീതം നിഃസൃതം എന്നീ രണ്ടു രൂപത്തിലുള്ള ഒരേ ഒരു ഭൗതികശക്തി എന്നപോലെയാണ്. ഭൗതികശക്തി പ്രത്യക്ഷവും പരോക്ഷവുമായ രൂപങ്ങളിൽ സ്ഥിതിചെയ്യുന്നതുപോലെ, ശക്തിയും ശിവനും ഒന്നിൻെറ രണ്ടു രൂപങ്ങളാണ്.

ശങ്കരാചാര്യർ വേദാന്തത്തിൻെറ ലക്ഷ്യമായി ചൂണ്ടിക്കാണിക്കുന്നതു് ശുദ്ധബോധസ്വരൂപമായ ആത്മാവിൻെറ അനന്തതയുടേയും ഏകത്വത്തിൻേറയും സാക്ഷാത്കാരത്തെയാണ്.

ആത്മൈകവിദ്യാപ്രതിപത്തയേ, സർവേ വേദാന്താ ആരഭ്യന്തേ. (ബ്രഹ്മസൂത്രഭാഷ്യം, സൂത്രം 4)

എർവിൻ ശ്രോഡിൻജർ എന്ന ന്യൂക്ളിയർ ശാസ്ത്രജ്ഞൻ ഈ വേദാന്തസത്യത്തെ പ്രതിധ്വനിപ്പിക്കുന്നുണ്ട്. (വാട്ട് ഈസ് ലൈഫ്, പു. 90–91):

'ബോധം അജ്ഞാതബഹുവചനമായ ഒരു ഏകവചനം ആണ് തത്ത്വം ഒന്നേയുള്ളു. പലതായി തോന്നുന്നതെല്ലാം ആ ഒന്നിൻെറതന്നെ പല പല പക്ഷങ്ങളാണ്. ഈ വൈവിധ്യം (ഇന്ത്യൻ മായയുടെ)മിഥ്യയുടെ ഉത്പന്നമാകുന്നു.'

ഇന്ദ്രിയങ്ങളെക്കൊണ്ടു് സത്യാപനം ചെയ്യാൻ സാധിക്കാത്തതെന്നു്, ഇരുപതാം നൂററാണ്ടിലെ ഫിസിക്സ് സമർപ്പിക്കുന്ന ക്വാൻടം–ഊർജ്ജ–ക്ഷേത്രം അഥവാ ചതുർമാനദേശകാലം വേദാന്തത്തിലെ ചിത്താകാശം അഥവാ ദേശകാല–സാന്തത്യത്തിൻെറ ആകാശം എന്ന

ആശയത്തിനു സമാന്തരമാണ്. ഇതാണ് മനസ്സ് സ്വപ്നത്തിൽ പ്രകടമാക്കുന്നത്. ഇതുതന്നെയാണ് ജ്ഞാന-ക്ഷേത്രം അഥവാ ബോധക്ഷേത്രം. ദൃക്കും ദൃശ്യവും അഥവാ ദ്രഷ്ടാവും ദൃഷ്ടവസ്തുവും ഈ ചിത്താകാശ-ക്ഷേത്രത്തിന്റെ രണ്ടുധ്രുവങ്ങളാണ്. നിരീക്ഷിതവസ്തുവിനെ ദൃശ്യത്തിനെ മുഴുവൻ ക്വാൻടം-ഊർജ്ജ-ക്ഷേത്രമാക്കി മാററിയിരിക്കുന്ന ആധുനികശാസ്ത്രം ഇന്ന് പുരാതന ഭാരതത്തിലെ സാംഖ്യതത്ത്വശാസ്ത്രത്തിന്റെ സ്ഥിതിയിലാണ്. സാംഖ്യതത്ത്വശാസ്ത്രം അനാത്മാവിനെ മുഴുവൻ 'പ്രധാനം' അഥവാ 'പ്രകൃതി' എന്നായി ഏകീകരിച്ചിരിക്കുന്നു. എന്നാൽ പുരുഷൻ, ദ്രഷ്ടാ,ആത്മാവ് എന്നവിഷയത്തിൽ ബഹുത്വം സംരക്ഷിച്ചു.

ആററമിനെക്കാൾ ലഘുവായ കണികകളെ കൈകാര്യം ചെയ്യുന്ന ഭൗതികശാസ്ത്രം, നിരീക്ഷകനെ പഴയ ക്ലാസ്സിക്കൽ ശാസ്ത്രത്തിന്റെ വീക്ഷണത്തിലും, നിരീക്ഷിതവസ്തുവിനെ ക്വാൻടം-ക്ഷേത്ര-സാദ്ധ്യതകളുടെ രൂപത്തിലും കാണുന്ന ഇന്നത്തെ വൈരുദ്ധ്യം അവസാനിക്കുമ്പോൾ, ആധുനികശാസ്ത്രത്തിനും ബോധക്ഷേത്രം ഏകമാണെന്ന വേദാന്തസത്യം ബോധ്യപ്പെടും.

ആധുനികഫിസിക്സിന് ഭൗതികപ്രകൃതിയിൽ ഏകീകൃത-ക്ഷേത്ര-സിദ്ധാന്തം ഇനിയും സാക്ഷാത്കരിക്കാൻ സാധിച്ചിട്ടില്ല. എലക്ട്രോ-മാഗ്നെററിക്, ന്യൂക്ലിയർ, ഗ്രാവിറേറഷണൽ എന്നീ മൂന്നിനത്തിലുമുള്ള പ്രതിഭാസങ്ങളെ സംയോജിപ്പിക്കുവാൻ ഫിസിക്സിനു സാധിച്ചിട്ടില്ല. ഇതു സാധിച്ചാലും, പ്രകൃതിയേയും പുരുഷനേയും നിരീക്ഷിതലോകത്തേയും നിരീക്ഷകനേയും യോജിപ്പിക്കുന്ന പ്രശ്നം ശാസ്ത്രത്തിന്റെ യഥാർത്ഥ ഐക്യഅന്വേഷണത്തിൽ ശല്യം ചെയ്യും. എന്നാൽ ഫ്രിജോഫ് കാപ്രായെപ്പോലെയുള്ള ശാസ്ത്രജ്ഞന്മാർ വേദാന്തത്തിലെ ബ്രഹ്മത്തെ ആധുനികശാസ്ത്രത്തിന്റെ വിശ്വയാഥാർത്ഥ്യത്തിന്റെ സമഗ്ര-പശ്ചാത്തലമായി വീക്ഷിക്കുന്നുണ്ട്. കാപ്രാ പറയുന്നു (ദി താവോ ആഫ് ഫിസിക്സ്, പു. 211).

'ഭൗതികവസ്തുക്കളും പ്രതിഭാസങ്ങളും അന്തർനിഹിതമായ ഒരു മൗലികസത്തയുടെ താത്കാലികപ്രകടനങ്ങളാണെന്ന ആശയം, ക്വാൻടം-ക്ഷേത്ര-സിദ്ധാന്തത്തിന്റെ മാത്രമല്ല, പൗരസ്ത്യവിശ്വദർശനത്തിന്റേയും അടിസ്ഥാനതത്ത്വമാണ്. ഐൻസ്റ്റീനെപ്പോലെ, പൗരസ്ത്യമിസ്റ്റിക്കുകളും ഈ ആന്തരസത്തയെയാണ് ഏക യാഥാർത്ഥ്യമായി കരുതുന്നത്. അതിന്റെ എല്ലാ

പ്രതിഭാസ പ്രകടനങ്ങളും താത്കാലികവും മായികവുമാണെന്നു കരുതപ്പെടുന്നു. പൗരസ്ത്യമിസ്റ്റിക്കുകളുടെ ഈ മൗലിക സത്യം ക്വാൻടം_ക്ഷേത്രംതന്നെയാണെന്നു പറയുന്നതു ശരിയല്ല. കാരണം, മിസ്റ്റിക്ക് ആശയം ഈ ലോകത്തിലുള്ള എല്ലാ പ്രതിഭാസങ്ങളുടേയും സാരസർവ്വസ്വമാണ്; അതുകൊണ്ടുതന്നെ അതു് എല്ലാത്തരം ധാരണകൾക്കും ആശയങ്ങൾക്കും അതീതമാണ്.

'മറിച്ച്', ക്വാൻടം_ക്ഷേത്രം ചില ഭൗതികപ്രതിഭാസങ്ങളെമാത്രം പരിഗണിക്കുന്ന ഒരു സുനിശ്ചിതമായ ആശയമാണ്. എങ്കിലും ആററമിനേക്കാൾ ചെറുതായവസ്തു ലോകത്തെപ്പററിയുള്ള ശാസ്ത്രജ്ഞൻെറ അന്തർദൃഷ്ടി സങ്കല്പവും ധാരണയും പൗരസ്ത്യമിസ്റ്റിക്കിൻെറ വീക്ഷണത്തോടും അന്തർദൃഷ്ടിയോടും സാമ്യം ഉള്ളതാണ്. ഫീൽഡ് സങ്കല്പം ഉണ്ടായതിനുശേഷം ശാസ്ത്രജ്ഞന്മാർ, പലതരം ക്ഷേത്രങ്ങളെ എല്ലാ പ്രതിഭാസങ്ങളും ഉൾക്കൊള്ളുന്ന ഒരൊററ ഫീൽഡ് സങ്കല്പത്തിൽ ഒതുക്കാൻ ശ്രമിച്ചിട്ടുണ്ട്. ഐൻസ്ററീൻ വിശേഷിച്ചും, തൻെറ ജീവിതത്തിൻെറ അവസാനവർഷങ്ങളിൽ ഇത്തരം ഒരു ക്ഷേത്രത്തിൻെറ അന്വേഷണത്തിനായി ചെലവാക്കിയിരുന്നു. ഹിന്ദുക്കളുടെ ബ്രഹ്മവും, ബൗദ്ധരുടെ ധർമ്മകായവും, താവോമതസ്ഥരുടെ താവോയും, പരമമായ ഏകീകൃതക്ഷേത്രങ്ങളാണെന്നു ഒരു പക്ഷെ കരുതാം. ഭൗതികശാസ്ത്രജ്ഞന്മാർ പഠിക്കുന്ന പ്രതിഭാസങ്ങളും മറെറല്ലാ പ്രതിഭാസങ്ങളും അതിൽനിന്നു് ഉദ്ഭവിക്കുന്നവയാണെന്നും കരുതാം.

ഭൗതികശാസ്ത്രത്തിലെ ദേശകാല നിരന്തരതയ്ക്കു സമാന്തരമായി, ഇതിനുമുമ്പുതന്നെ വേദാന്തത്തിലുള്ള ചിത്താകാശം ജ്ഞാതാവും ജ്ഞേയവും തമ്മിലുള്ള വ്യത്യാസത്തെ നിലനിർത്തുന്നതാണ്. അതു് ഒരന്വേഷണം അർഹിക്കുന്നു. എന്നാൽ വേദാന്തത്തിലെ ബോധത്തെപ്പററിയുള്ള ഉത്തമവീക്ഷണം, അനന്തവും അദ്വൈതവുമായ ചിദാകാശം അഥവാ ശുദ്ധബോധം ഈ പരിമിതിയും കൂടി അതിവർത്തിക്കുന്നു. കാര്യ കാരണ_സംബന്ധവിഹീനവീക്ഷണത്തിൽ പ്രകാശിക്കുന്ന ഈ 'ചിത്താകാശം തന്നെയാണ്' ഈ ചിദാകാശം.

പ്രപഞ്ചത്തെ ഇങ്ങനെ ശുദ്ധബോധരൂപമായി സ്ഥാപിച്ചതുകൊണ്ടു്, വേദാന്തം പ്രപഞ്ചത്തെയോ അതിലെ വസ്തുക്കളെയോ വ്യത്യസ്തബുദ്ധിയുള്ള ജീവികളെയോ നിരാകരിക്കുന്നില്ല. അവയു

ടെയെല്ലാം യഥാർത്ഥരൂപം പ്രകാശിപ്പിക്കുന്നു എന്നേയുള്ളു. ആധുനിക ക്വാൻടവും ആപേക്ഷികതയും മുൻപ് ശാസ്ത്രം അംഗീകരിച്ച ഭൗതികപ്രപഞ്ചത്തിൻെറ മോളിക്യൂലർ ഘടനയെ ഇല്ലാതാക്കുന്നില്ല. അതു് പ്രപഞ്ചത്തെ ഒരു ശക്തിസമുദ്രമായി കാണുന്നു. അതു പറയുന്നതെന്തെന്നാൽ, ക്ലാസിക്കൽ ഫിസിക്സിലെ പരിമിതലോകം, ക്വാൻറം റിലേററിവിററി ഫിസിക്സിൻെറ ഒരു സീമിത പ്രകടനം മാത്രമാണു്. ശാസ്ത്രം ഒന്നിനേയും നശിപ്പിക്കുകയോ സൃഷ്ടിക്കുകയോ ചെയ്യുന്നില്ല; പ്രകാശിപ്പിക്കുകയാണു് ചെയ്യുന്നതു്. ശങ്കരാചാര്യർ പറയുന്നു: 'ശാസ്ത്രം ജ്ഞാപകം, ന തു കാരകം' സാധാരണ അനുഭവപ്പെടുന്ന ഭൗതികപ്രപഞ്ചം ശുദ്ധബോധത്തിൻെറ ഘനീഭൂതരൂപമാണു്. ഈശാവാസ്യോപനിഷത്തു് പ്രഖ്യാപിക്കുന്നതുപോലെ 'ഈശാവാസ്യം ഇദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്.'

ഭൗതികശാസ്ത്രജ്ഞൻ പഠിക്കുന്ന വസ്തുലോകത്തെ ഭൗതികവാദത്തിൽനിന്നും മോചിപ്പിക്കുമ്പോൾ മേൽപ്പറഞ്ഞ ആശയം സ്പഷ്ടമാകും. തോമസ് ഹക്സ്ലി വസ്തുവിനെ ശാസ്ത്രജ്ഞൻെറ ഒരുപകരണമായി അംഗീകരിച്ചിരിരുന്നു എങ്കിലും ശാസ്ത്രത്തിൽ ഭൗതികവാദത്തിൻെറ നുഴഞ്ഞുകയററം അനുവദനീയമല്ലെന്നും പറഞ്ഞിരുന്നു. (മെഥഡ്സ് ആൻഡ് റിസൽട്സ്, പു. 164–65)

10 ശുദ്ധബോധത്തിൻെറ ദ്വൈതരാഹിത്യത്തെപ്പററി ഗൗഡപാദർ

കാരണാതീതമായ ശുദ്ധബോധത്തെ സാക്ഷാത്കരിക്കുന്നതു് കാരണാതീതമായ ശുദ്ധബോധം തന്നെയാണെന്നു് ഗൗഡപാദർ മാണ്ഡൂക്യകാരികയിൽ പ്രസ്താവിക്കുന്നു. അദ്വൈതത്തിൻെറ ഈ തത്ത്വശാസ്ത്രപരവും ആദ്ധ്യാത്മികവുമായ ദർശനം കണ്ടുപിടിക്കുകയും ഉപദേശിക്കുകയും ചെയ്യുന്ന ഗുരുവിനെ അദ്ദേഹം നമസ്കരിക്കുന്നുണ്ടു്. (ശ്ലോകങ്ങൾ 3.33, 4.1)

അകല്പകം അജം ജ്ഞാനം ജ്ഞേയാഭിന്നം പ്രചക്ഷതേ
ബ്രഹ്മ ജ്ഞേയം അജം നിത്യം അജേനാജം വിബുധ്യതേ.

'കല്പനാതീതവും ജന്മരഹിതവും ആയ ജ്ഞാനം അഥവാ ശുദ്ധബോധം ജ്ഞാനവിഷയമായ ശുദ്ധബോധത്തിൽനിന്നും ബ്രഹ്മത്തിൽനിന്നും ഭിന്നമല്ല. ശാശ്വതവും കാരണാതീതവുമായ ബ്രഹ്മം ആണു് ജ്ഞേയം അഥവാ ജ്ഞാനവിഷയം. ജന്മരഹിതമായ ജ്ഞാനം തന്നെ ജന്മരഹിതമായ ജ്ഞേയതത്ത്വത്തെ ബ്രഹ്മത്തെ അറിയുന്നു.

ജ്ഞാനേനാകാശകല്പേന ധർമ്മാൻ യോ ഗഗനോപമാൻ
ജ്ഞേയാഭിന്നേന സംബുദ്ധഃ തം വന്ദേ ദ്വിപദാം വരം.

'ആകാശംപോലെ അനന്തമായ ജ്ഞാനംകൊണ്ട്, ആകാശംപോലെ അനന്തങ്ങളായ വസ്തുക്കളെ ജ്ഞേയത്തിൽനിന്നും അഭിന്നമായി, സാക്ഷാത്കരിച്ച മാനവശ്രേഷ്ഠനെ ഞാൻ നമസ്കരിക്കുന്നു.'

മുമ്പ് ഉദ്ധരിച്ചിട്ടുള്ള ജോൺ വെൽവുഡ് ജോൺ വൈററ്, റോബർട്ട് ഈ. ഓർൺസ്റ്റീൻ മുതലായവരുടെ അഭിപ്രായങ്ങളെ പുരാതന സ്മൃതികാരനായ മനു ശതാബ്ദങ്ങൾക്കു മുമ്പുതന്നെ പ്രഖ്യാപിച്ചിട്ടുണ്ട്.

ധ്യാനികം സർവമേവൈതത് യദേതത് അഭിശബ്ദിതം
ന ഹ്യനധ്യാത്മവിത് കശ്ചിത് ക്രിയാഫലം ഉപാശ്നുതേ.

'അദ്വൈതമായ ശുദ്ധബോധത്തെപ്പററി മുമ്പു പറഞ്ഞതെല്ലാം ധ്യാനഫലങ്ങളാണ്. ആത്മജ്ഞാനമില്ലാത്തവൻ, ഒരിക്കലും, തൻെറ ക്രിയാഫലങ്ങളെ (ശാന്തിയിലും ആനന്ദത്തിലും) അനുഭവിക്കയില്ല.'

കാര്യക്ഷമമായ സാങ്കേതികവിദ്യയിലൂടെ നേടുന്ന ഭൗതിക സമൃദ്ധി, ഉന്നതങ്ങളായ ആദ്ധ്യാത്മികമൂല്യങ്ങളുടെ അഭാവംമൂലം മാനസികവും സാമൂഹികവുമായ വികൃതികളിലേയ്ക്കു നയിക്കുന്നതും, ശാന്തിയും ആനന്ദവും അനുഭവിക്കാൻ മനുഷ്യരെ അനർഹരാക്കുന്നതും, നാം ഇന്നു കാണുന്നുണ്ടല്ലോ.

11 രഥരൂപകവും മനുഷ്യൻെറ ആദ്ധ്യാത്മിക യാത്രയും

'സാധനാസ് ഓർ പ്രിപ്പറേഷൻസ് ഫോർ ഹയർ ലൈഫ്' എന്ന വിഷയത്തെ പുരസ്കരിച്ചുള്ള പ്രസംഗത്തിൽ വിവേകാനന്ദസ്വാമികൾ പറഞ്ഞു (കംപ്ലീററ് വർക്സ്, വാല്യം V, ഏഴാം പതിപ്പ്, പു. 253):

> ധ്യാനം—അതാണ് പ്രധാനം. ധ്യാനിക്കുവിൻ. ഏററവും മഹത്തായ കാര്യം ധ്യാനമാണ്. ആദ്ധ്യാത്മികജീവിതത്തിലേയ്ക്കുള്ള ഏററവും നല്ല സമീപനം, നിങ്ങളുടെ മനസ്സ് ധ്യാനനിരതമായ സമയം; എല്ലാ ഭൗതികവസ്തുക്കളിൽനിന്നും മുക്തനായി ആത്മാവ് തന്നെപ്പററി ചിന്തിക്കുന്ന സമയം; ആത്മാവിൻെറ അദ്ഭുതസ്പർശമുണ്ടാകുന്ന സമയം നമ്മുടെ ദൈനംദിന ജീവിതത്തിലെ അസുലഭമായ നിമിഷമാണത്.'

ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ആത്മാവ്—ഇത്രയും അടങ്ങിയ മനുഷ്യവ്യക്തിത്വത്തെ മഹത്തായ പ്രകൃതിപരിണാമത്തിൻെറ വെളിച്ചത്തിലാണ് ഉപനിഷത്തുകൾ വീക്ഷിക്കുന്നത്. കഠോപനിഷത്തിലുള്ള രഥരൂപകം—മനോഹരമായ ഒരു ബിംബകല്പന—മനുഷ്യാത്മാവിൻെറ ഈ പരിണാമ പുരോഗതിയെ ഉദാഹരിക്കുന്നതാണ്. കഠോപനിഷത്ത് 3.3:9)

'ഈ ശരീരത്തെ രഥമായും, ആത്മാവിനെ ആ രഥത്തിൽ യാത്ര ചെയ്യുന്ന ഉടമസ്ഥനായും, ബുദ്ധിയെ സാരഥിയായും മനസ്സിനെ കടിഞ്ഞാണായും അറിയുക.

'ഇന്ദ്രിയങ്ങൾ കുതിരകളാണെന്നു പറയപ്പെടുന്നു. അവ ഓടുന്ന മാർഗ്ഗങ്ങളാണ് വിഷയങ്ങൾ. ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയോടുകൂടിയ ആത്മാവുതന്നെയാണ് ജീവിതാനുഭവങ്ങൾ ഉൾക്കൊള്ളുന്ന ഭോക്താവ്'.

'മനസ്സിനെ നിയന്ത്രിക്കാതെ വിവേകരഹിതനായിരിക്കുന്നവനു് ഇന്ദ്രിയങ്ങൾ സ്വാധീനമായിരിക്കുകയില്ല. സാരഥിയെ അനുസരിക്കാത്ത കുതിരകളെപ്പോലെ ഇന്ദ്രിയങ്ങൾ നിയന്ത്രണമില്ലാത്തവയായിത്തീരും.

'വിവേകമുള്ളവൻ മനസ്സിനെ നിയന്ത്രിച്ച് ഇന്ദ്രിയങ്ങളെ സ്വാധീനമാക്കും. അപ്പോൾ ഇന്ദ്രിയങ്ങൾ നിയന്ത്രണവിധേയങ്ങളായ കുതിരകളെപ്പോലെയാവും.

'വിവേകമില്ലാത്തവൻ മനസ്സിനെ നിയന്ത്രിക്കാതെ എപ്പോഴും അശുചിയായി ഇരിക്കുന്നു. ലക്ഷ്യത്തിലെത്താൻ അവനു സാധ്യമല്ലാതാകുന്നു. അവൻ ജനനമരണരൂപമായ സംസാരത്തിൽ കിടന്നുഴലുന്നു.

'എന്നാൽ വിവേകമുള്ളവൻ മനസ്സിനെ നിയന്ത്രിച്ച് ശുചിയായിരിക്കയും പുനർജന്മമില്ലാത്ത പരമപദത്തെ പ്രാപിക്കയും ചെയ്യുന്നു.'

'വിജ്ഞാനത്തെ സാരഥിയാക്കിയ വിവേകശാലി, മനസ്സിന്റെ കടിഞ്ഞാൺകൊണ്ടു് ഇന്ദ്രിയങ്ങളാകുന്ന കുതിരകളെ ശരിയായി നിയന്ത്രിച്ച് സംസാരത്തിന്റെ മറുകരയെത്തുന്നു. അതാണു് സർവ്വവ്യാപിയായ ഈശ്വരന്റെ പരമമായ സ്ഥാനം.'

ഈ രൂപകം ദേശകാലങ്ങളുടെ ജഗത്തിൽ, തന്റെ ബാഹ്യയാത്രാസന്ദർഭത്തിൽത്തന്നെ മനുഷ്യനു് ആന്തരികയാത്രയുണ്ടെന്നു് നമ്മളോടു പറയുന്നു. ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങളുടെ പരിസരമാണു് രണ്ടു യാത്രകൾക്കുമുള്ളതു്. എന്നാൽ, ആന്തരികയാത്ര അന്തർവേധനരൂപത്തിലുള്ളതാണു്. മാനസികശാരീരികശക്തികളെ പരിശീലിപ്പിച്ചു്, മനസ്സിനേയും ബോധത്തേയും കൂടുതൽ കൂടുതൽ ഉന്നയിപ്പിക്കുന്നതിലൂടെയാണു് ഈ അന്തർവേധനം സാധിക്കുക. രഥത്തിനു് കുതിരകളിൽനിന്നും ചലനോജ്ജം ലഭിക്കുന്നതുപോലെ, ശരീരത്തിനു് ഇന്ദ്രിയങ്ങളിൽനിന്നാണു് ശക്തി ലഭിക്കുന്നതു്. സ്നായുമണ്ഡലവും മസ്തിഷ്കവും അതിന്റെ ഭാഗങ്ങളാണു്. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ശരീരത്തെ പ്രകൃതിയിലെ ഏററവും ഗതി

ശീലമായ പ്രവർത്തനകേന്ദ്രമാക്കിത്തീർക്കുന്നു. എന്നാൽ ഇന്ദ്രിയനിലവാരത്തിലാകട്ടെ ഈ പ്രവർത്തനം ഏറിയകൂറും അസമന്വിതമായതിനാൽ, കേവലം ജൈവസംതൃപ്തികൾ നേടുന്നതിനും മരിക്കാതെ അവശേഷിക്കുന്നതിനും അല്ലാതെ മററുയർന്നതരം പ്രവർത്തനങ്ങൾക്കൊന്നും പര്യാപ്തമല്ല. ഇന്ദ്രിയപ്രവർത്തനങ്ങളുടെ ഈ സമന്വയമാണ് മനസ്സുകൊണ്ട് സാധിക്കുന്നത്. മനസ്സിനെ ആറാം ഇന്ദ്രിയമെന്നും പറയും. കുതിരകളെ നിയന്ത്രിക്കുന്ന കടിഞ്ഞാണിന്, അതു കൈകാര്യം ചെയ്യുന്ന സാരഥി വേണം. മനുഷ്യനിൽ ഈ ധർമ്മം നിർവ്വഹിക്കുന്നത് ബുദ്ധി അഥവാ ജ്ഞാനപ്രകാശമുള്ള യുക്തിയാണ്. ഈ ബുദ്ധിയുടേയും പുറകിലാണ് രഥത്തിൻെറ ഉടമസ്ഥൻ; യാത്ര ആ ഉടമസ്ഥൻേറതാണ്. മററെല്ലാം ആ ഉടമസ്ഥൻെറ ഉപകരണങ്ങളത്രേ.

ദേശ-കാലങ്ങളിലുള്ള ബാഹ്യയാത്രയാണ് സംസാരമെന്നും ലൗകികത്വമെന്നും പറയപ്പെടുന്നത്; അത് ജൈവനിലവാരത്തിലുള്ള സർഗ്ഗഹീനമായ വെറും കെട്ടിക്കിടപ്പാണ്. ഉപനിഷത്തിൻെറ അഭിപ്രായത്തിൽ, അത് ആദ്ധ്യാത്മികമരണമാകുന്നു. മനുഷ്യനെപ്പോലെ പരിണാമത്തിൻെറ ഉയർന്ന നിലവാരത്തിലുള്ള ജീവിയെ സംബന്ധിച്ചിടത്തോളം, ഭൗതികമരണത്തേക്കാൾ ഗുരുതരമാണത്. ജീവിതയാത്ര, ബാഹ്യമായാലും ആന്തരികമായാലും, വിജയകരമാകുന്നതിന് വ്യക്തിത്വത്തിൻെറ എല്ലാഘടകങ്ങളുടേയും - ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയുടെയെല്ലാം - സഹായസഹകരണങ്ങൾ വേണം. ഇവയിൽ ഓരോന്നും ഈ യാത്രയിൽ പ്രയോജനകരമായ പങ്കു വഹിക്കുന്നുണ്ട്. ഏററവും പ്രധാനമായ കാര്യം, പ്രേരണയും നിയന്ത്രണവും, ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയിൽനിന്ന് ബുദ്ധിയിലേയ്ക്കു നീങ്ങണമെന്നതാണ്. മനസ്സിനേയും ബുദ്ധിയേയും പരിശീലിപ്പിക്കാതെ ഇതു സാധിക്കയില്ല. മനസ്സ് ഏററവും ശരിയായ സ്ഥിതിയിലാകുന്നത് അത് ബുദ്ധിയോടു് ചേർന്നിരിക്കുമ്പോഴാണ്. അപ്പോൾ അത് ഇന്ദ്രിയങ്ങളുടെ അനുബന്ധമായി നില്ക്കുന്നില്ല, കുതിരയുടെ കാര്യത്തിൽ കടിഞ്ഞാണിൻെറ സ്ഥിതിയാണ് മനസ്സിനുള്ളത്. മനസ്സിൻെറ കടിഞ്ഞാൺ ബുദ്ധിയുടെ കയ്യിലായിരിക്കുമ്പോൾ, മാത്രമെ അതിന് ഇന്ദ്രിയങ്ങളുടേയും ബുദ്ധിയുടേയും ബലവത്തും ജീവിതാരംഭത്തിൽത്തന്നെ വിരുദ്ധവും ആയ രണ്ടു ശക്തികളുടെ—പിടിയും വലിയും സഹിക്കാൻ കഴിയൂ. മനസ്സ് ഭഗ്നമായിപ്പോകുന്നതാണ് മനോരോഗത്തിനു കാരണം, ബുദ്ധിയുടെ ശരിയായസ്ഥിതി മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും പിടിയിൽനിന്നും സ്വതന്ത്രമായിരിക്കുകയാണ്. ബുദ്ധിജ്ഞാനപ്രകാശമുള്ള ശുദ്ധയുക്തി മനസ്സിലും ഇന്ദ്രിയങ്ങളിലും നിന്ന് പൂർണ്ണമായി

സ്വാതന്ത്ര്യമാകുമ്പോൾ, അതു് അവയുടെ വഴികാട്ടിയും നിയന്താവും ആകുന്നു. ഇതിൽ നിന്നാണു് ദീർഘവീക്ഷണവും പൂർവ്വവീക്ഷണവും ലഭിക്കുന്നതു്. അപ്പോൾ അതു് പുറകിലുള്ള ആത്മാവിൻെറ ശുദ്ധ ബോധപ്രകാശത്തെ പ്രതിഫലിപ്പിക്കും. സമ്പത്തു്, ബലം, ജ്ഞാനം, വംശം, ഇന്ദ്രിയങ്ങൾ, ലഹരിപദാർത്ഥങ്ങൾ എന്നിവ ദഹിക്കാത്തതു മൂലം ഉണ്ടാകുന്ന ഉന്മാദത്തിൽനിന്നു മുക്തമാകുമ്പോൾ, ബുദ്ധി ശുദ്ധ വും ശക്തവും, പ്രകാശകവും ശാന്തവും, സ്ഥിരവും നിശ്ചിതവുമായി ത്തീരുന്നു. ഇത്തരം ബുദ്ധിയാണു് ജീവിതയാത്രയ്ക്കുള്ള ഏററവും നല്ല വഴികാട്ടി. ഏററവും ശുദ്ധമായ ബുദ്ധിസാമർത്ഥ്യം, ഭാവന, ഇച്ഛാ ശക്തി എന്നിവയുടെ സംയുക്തസ്ഥിതിയാണതു്. ജീവിതത്തിൽ ബുദ്ധിയുടെ പ്രഭാവം അദമ്യവും ആരോഗ്യകരവും ആകുന്നു. അതു കൊണ്ടാണു് 'ബുദ്ധിഗ്രാഹ്യം അതീന്ദ്രിയം' എന്നു് ഗീത ആത്മാ വിനെപ്പററി പറയുന്നതു്. ആത്മാവു് ഇന്ദ്രിയങ്ങൾക്കു വിധേയ മല്ല, എന്നാൽ ബുദ്ധികൊണ്ടു് അതിനെ സാക്ഷാത്കരിക്കാം. (ഗീത VI 21)

മനുഷ്യൻെറ മാനസിക ശാരീരിക ശക്തികൾ ബുദ്ധിയുടെ നിയന്ത്രണത്തിലാകുമ്പോൾ അദ്ഭുതകരമായ പരിവർത്തനമുണ്ടാകുന്നു. ജീവിതയാത്രയിലെ ഓരോ കാൽവയ്പിലും, ജീവശക്തി ഗുണത്തി ലും അളവിലും വർദ്ധിക്കുന്നതായി അനുഭവപ്പെടുന്നു. ഭൗതികങ്ങളായ ഉപകരണങ്ങളിൽനിന്നു ബുദ്ധിയുടെ മോചനം, തുലോം ചെറിയ ഒരു തോതിൽ, മനുഷ്യനുമുമ്പുള്ള പരിണാമഘട്ടങ്ങളിൽത്തന്നെ പ്രകൃ തി നേടിയിരുന്നു. സ്നായുശാസ്ത്രജ്ഞൻ ഗ്രേ വാൾട്ടർ പറയുന്നു (ദ ലിവിംഗ് ബ്രെയിൻ പു. 16):

> 'ആന്തരികമായ താപനിലയുടെ നിയന്ത്രണം അഥവാ ഥർമോസ്റ്റാസിസ്, സ്നായുചരിത്രത്തിൽ, അഥവാ പ്രകൃതി ച രിത്രത്തിൽത്തന്നെ, ഒരു മഹാസംഭവമായിരുന്നു. തണുത്തു കൊണ്ടിരുന്ന ഭൂഗോളത്തിൽ സസ്തനജീവികൾ മരിക്കാതെ അവശേഷിച്ചതു് അതുമൂലമാണു്, പൊതുവേ പരിണാമത്തെ സംബന്ധിച്ചിടത്തോളം, അതായിരുന്നു അതിൻെറ പ്രാധാന്യം. എന്നാൽ അതിനു് ഒരു വിശിഷ്ടപ്രാധാന്യവുമുണ്ടായിരുന്നു. ജീവിയുടെ സുപ്രധാനജീവധർമ്മങ്ങൾക്കുവേണ്ടി, മസ്തിഷ്കത്തി ൻെറ ഒരു ഭാഗത്തു് സ്വയം നിയന്ത്രിക്കുന്ന ഒരു സ്ഥിരീകരണ വ്യവസ്ഥ പൂർത്തിയാക്കപ്പെട്ടു. ഈ സ്ഥിതിക്കാണു് ഹോമി യോസ്റ്റാസിസ് എന്നു് പേർ നല്കീട്ടുള്ളതു്. ഈ ക്രമീകരണ ത്തോടുകൂടി മസ്തിഷ്കത്തിൻെറ മററു ഭാഗങ്ങൾ ശരീരയന്ത്രത്തി

ൻെറയോ ഇന്ദ്രിയങ്ങളുടെയോ പ്രവർത്തനങ്ങളുമായി അടുത്ത ബന്ധമില്ലാത്ത ധർമ്മങ്ങൾക്കുവേണ്ടി മാററിവെയ്ക്കപ്പെട്ടു. ഹോമിയോസ്റ്റാസിസ്സിൻെറ അദ്ഭുതങ്ങളെ അതിക്രമിക്കുന്ന ധർമ്മങ്ങൾക്കുവേണ്ടി മസ്തിഷ്കത്തിൻെറ മററു ഭാഗങ്ങൾ സന്നദ്ധമായി.'

'ഈ ആശയം ഫ്രഞ്ചു് ശരീരശാസ്ത്രജ്ഞനായ ക്ലാഡ് ബർണാർഡിൻെറ ഒരു ലഘുവാക്യത്തിൽ സംക്ഷിപ്തമായി കാണാം: 'ആന്തരികസമതാഭാവമാണു് സ്വാതന്ത്ര്യജീവിതത്തിനുള്ള പരിതഃസ്ഥിതി.'

മുമ്പുപറഞ്ഞതുപോലെ, ആദ്ധ്യാത്മികയാത്രയെന്നതു്, തീർച്ചയായും, ഒരു ആന്തരികയാത്രയാണു്; ദേശകാലങ്ങളിലെ ഒരു ബാഹ്യയാത്രയല്ല. പ്രകൃതിപരിണാമത്തിൻെറ ഉല്പന്നമായ മനുഷ്യൻ ആ പരിണാമത്തിൻെറ ഒരു വിശിഷ്ടമാതൃകയാണു്. പ്രകൃതിരഹസ്യത്തിൻേറയും, പരിണാമലക്ഷ്യത്തിൻേറയും, അസ്തിത്വത്തിൻെറ അർത്ഥത്തിൻേറയും താക്കോൽ അവൻെറ കയ്യിലാണുള്ളതു്. അവൻെറ മാനസിക-ശാരീരിക ഘടന ഒരു ലഘു പ്രപഞ്ചംതന്നെയാകുന്നു. അതിൻെറ വിശാലമായ ആന്തരികമാനത്തെ ബാഹ്യശാരീരിക വർണത്തിൻെറ, വേദാന്തഭാഷയിൽ, കോശത്തിൻെറ ലഘുത്വം മറയ്ക്കുയാണു്. ശരീരവും പരിസരലോകവും സത്യത്തിൻെറ ബാഹ്യാവരണം മാത്രമാണു്. ഈ ബാഹ്യാവരണത്തെ മാത്രമേ ഇന്ദ്രിയങ്ങൾ പ്രകടമാക്കുന്നുള്ളൂ. ഉള്ളിലേയ്ക്കു പോകുന്തോറും കൂടുതൽ കൂടുതൽ സൂക്ഷ്മങ്ങളും, വിശാലങ്ങളുമായ സത്യമുഖങ്ങൾ സ്പഷ്ടമാകുന്നു. മനസ്സാണു് ഇവയെ പ്രകടമാക്കുന്നതു്. ജ്ഞാനം വദ്ധിക്കുന്തോറും മനുഷ്യൻെറ ഒരു വിശ്വാസം ദൃഢതരമാകുന്നു. ആ വിശ്വാസം ഇതാണു്: സത്യത്തിനു് ശാശ്വതവും സ്ഥിരവും അനന്തവുമായ ഒരു മാനമുണ്ടെങ്കിൽ അതു് നിലനില്ക്കുന്നതു് ബോധ കേന്ദ്രത്തിലായിരിയ്ക്കും. ഒരു ഗംഭീര അന്തർവേധനത്തിലൂടെ ഈ കേന്ദ്രം സാക്ഷാത്കരിക്കപ്പെടുന്നു. സത്യത്തെ ആവരണംചെയ്യുന്ന പ്രകൃതിയുടെ മടക്കുകളും ഉറകളും അപ്പോൾ പ്രകടമാകും. ഈ അന്തർവേധനമാണു് പുരാതന ഋഷിമാർ സാധിച്ചതു്. പില്ക്കാലത്തു് ബുദ്ധനും അതു സാധിച്ചു. ഈ അനുഭവത്തിൻെറ സത്യമുദ്ര അണിഞ്ഞുകൊണ്ടാണു് ഉപനിഷദ്വാക്യങ്ങൾ നമ്മുടെ മുമ്പിലെത്തുന്നതു്.

## 12 അന്തർവേധനമെന്ന ആദ്ധ്യാത്മികയാത്ര

ഈ അന്തർവേധനത്തിലൂടെ സത്യത്തിൻെറ സൂക്ഷ്മതരമാനങ്ങളെ മാത്രമല്ല, അധികം വിസ്തൃതമായ ശക്തിസ്രോതസ്സുകളേയും മനുഷ്യൻ സാക്ഷാത്കരിക്കുന്നുണ്ടു്. മനുഷ്യനിൽ ഒന്നാമതായി

പ്രകടമാകുന്നതു് തന്റെ മാംസപേശികളുടെ ശക്തിയാണു്. ഇതിന്റെ വളരെ ഇരട്ടിയാണു് ബുൾപവ്വർ അഥവാ ഹോഴ്സ്പവ്വർ. ഇതു് ഏററവും ബാഹ്യവും സ്ഥൂലവുമായ ശക്തിരൂപമാണു്. എന്നാൽ കോടാനുകോടി കുതിരശക്തിയുള്ള സ്പേസ് ടെക്നോളജിയുടെ റോക്കററുകളുമായി താരതമ്യംചെയ്യുമ്പോൾ മനുഷ്യന്റെ മാംസപേശികളുടെ ശക്തി തുലോം നിസ്സാരമായിരിയ്ക്കും.

ഈ മാംസപേശിയുടെ പുറകിൽ അതിലോലമായ ഒരു സിരാതന്ത്രിയുണ്ടു്. സ്ഥൂലമായ മാംസപേശിയെക്കാൾ വളരെ സൂക്ഷ്മമാണതു്. അതിനെ മുറിച്ചുകളഞ്ഞാലോ, മാംസപേശി നശിക്കും. അങ്ങനെ ഈ അന്വേഷണത്തിന്റെ തുടക്കത്തിൽത്തന്നെ നമുക്കു് മനസ്സിലാകുന്നതു്, സ്ഥൂലമായ മാംസപേശീശക്തിയുടെ പുറകിൽ സൂക്ഷ്മവും അധികം വ്യാപകവുമായ സിരാശക്തിവ്യവസ്ഥയുണ്ടെന്നാണു്. ഈ അന്വേഷണത്തെ മുമ്പോട്ടു കൊണ്ടുപോകുമ്പോൾ ഈ സിരാശക്തിയുടെ പുറകിൽ സൂക്ഷ്മതരമായ മനശ്ശക്തി വ്യവസ്ഥയുണ്ടു് എന്നു കാണാം. അതാണു് സിരാവ്യാപാരങ്ങളെ ബാധിപ്പിക്കുന്നതും നിയന്ത്രിക്കുന്നതും. അങ്ങനെ സ്ഥൂലത്തിൽനിന്നും സൂക്ഷ്മത്തിലേയ്ക്കു നീങ്ങുന്തോറും, മനുഷ്യന്റെ ശക്തിസ്രോതസ്സു് പരിണാമത്തിലും ഗുണത്തിലും വ്യാപ്തിയിലും കൂടുതൽ കൂടുതൽ വിശാലമാണെന്നു് നമുക്കു മനസ്സിലാക്കാം. ഉപനിഷത്തുകളിലെ പുരാതനഋഷിമാർ തങ്ങളുടെ ഉന്നതപരിശീലനം നേടിയ ശുദ്ധമായ മനസ്സുകൊണ്ടു് ഈ അന്തർവേധനം വിജയകരമായി സാധിച്ചിരുന്നു.

മനസ്സിന്റെ പുറകിൽ, അവർ മനുഷ്യന്റെ അനന്തവും സൂക്ഷ്മതമവും വിശാലതമവുമായ ആദ്ധ്യാത്മികശക്തിസ്രോതസ്സായി ആത്മാവിനെ സാക്ഷാത്കരിച്ചു. ഈ സാക്ഷാത്കാരമാണു് 'തത് ത്വം അസി'—'നീ അതു് ആണു്'' എന്ന ലഘുവാക്യത്തിലൂടെ ഛാന്ദോഗ്യോപനിഷത്തു് പ്രഖ്യാപിക്കുന്നതു് (6, 8, 7).

ആധുനികഭൗതികശാസ്ത്രം വസ്തുവിന്റെ ന്യൂക്ളിയർ കേന്ദ്രത്തിൽ മറഞ്ഞിരിക്കുന്ന അനന്തവിശാലമായ ശക്തിയെ കണ്ടുപിടിച്ചതുപോലെ, വേദാന്തം ഈ അന്വേഷണത്തിലൂടെയും അനുഭവത്തിലൂടെയും മനുഷ്യനെപ്പററിയുള്ള ഏററവും ഗംഭീരമായ സത്യമാണു് ആവിഷ്കരിച്ചതു്. മാനവശക്തിസ്രോതസ്സുകൾ സൂക്ഷ്മതയുടേയും വിശാലതയുടേയും ആന്തരികതയുടേയും ആരോഹണക്രമത്തിലാണു് വർത്തിക്കുന്നതെന്നും വേദാന്തം കണ്ടുപിടിച്ചു. 'സൂക്ഷ്മാഃ മഹാന്തശ്ച പ്രത്യഗാത്മഭൂതാശ്ച' എന്നാണു് ശങ്കരാചാര്യർ കഠോപനിഷത്തിൽ നിന്നും ഉദ്ധരിക്കാൻ പോകുന്ന മന്ത്രങ്ങളിലെ (3-10) ''പര'ശബ്ദത്തിന്റെ വ്യാഖ്യാനത്തിൽ ഇതെപ്പററി പറയുന്നതു്. 'വേദാന്ത ഇൻ ആം ഇററ്സ് ഫേസസ്'' എന്ന ശീർഷകത്തിലുള്ള പ്രസംഗത്തിൽ

സ്വാമി വിവേകാനന്ദൻ മനുഷ്യൻെറ സത്യാന്വേഷണത്തിൽ ബാഹ്യ ഭൗതിക പ്രകൃതിയിൽനിന്നു് മനുഷ്യൻെറ അപരിചിതമായ ആന്തരികപ്രകൃതിയിലേക്കു് ഭംഗിയായി ഉയരുമ്പോഠം ഇന്ത്യയ്ക്കുണ്ടായ അനുഭവത്തെ ഇങ്ങനെ വിവരിക്കുന്നു (കംപ്ലീററു് വർക്കു്, വാള്യം III, പു. 330-31):

'ഗ്രീക്കു് മനസ്സും ആധുനികയൂറോപ്യൻ മനസ്സും ജീവിതത്തിൻേറയും, അസ്തിത്വത്തിൻെറ എല്ലാ പവിത്രപ്രശ്നങ്ങളുടേയും പരിഹാരം ബാഹ്യലോകത്തിൽ തേടുന്നതുപോലെ, നമ്മുടെ പിതാമഹന്മാരും തേടിയിരുന്നു. യൂറോപ്യന്മാർ തോററതുപോലെ അവരും തോററു. പക്ഷേ, പാശ്ചാത്യർ പിന്നീടു് ശ്രമിച്ചുയുണ്ടായില്ല. അവർ അവിടെത്തന്നെ നിന്നു. ജീവിതത്തിൻേറയും മരണത്തിൻേറയും മഹാപ്രശ്നങ്ങഠംക്കു് ബാഹ്യലോകത്തിൽ ഉത്തരം കാണാനുള്ള അവരുടെ പ്രയത്നം പരാജയപ്പെട്ടു. അങ്ങനെ അവർ നിന്നിടത്തുതന്നെ നിന്നുപോയി.

'നമ്മുടെ പൂർവ്വികരും അതു് അസാധ്യമാണെന്നു കണ്ടു. ഉത്തരം കണ്ടുപിടിക്കുന്നതിൽ ഇന്ദ്രിയങ്ങഠം നിസ്സഹായങ്ങളാണെന്നും അവർ ധൈര്യപൂർവ്വം പ്രഖ്യാപിച്ചു. ഈ ആശയം ഏററവും കൂടുതൽ സ്പഷ്ടമാകുന്നതു് ഉപനിഷത്തുകളിൽ മാത്രമാണു്. തൈത്തിരീയോപനിഷത്തിൽ ഇങ്ങനെ പറയുന്നു (2-4):

യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ.

വാക്കുകളും (ഇന്ദ്രിയബദ്ധമായ) മനസ്സും ഏതിനെ പ്രാപിക്കാതെ തിരിച്ചുവരുന്നുവോ (അതാണു് പരമമായ സത്യം).

ന തത്ര ചക്ഷുർ ഗച്ഛതി ന വാക് ഗച്ഛതി.

(അവിടെ) കണ്ണുകഠം എത്തുന്നില്ല. വാക്കും എത്തുന്നില്ല.
(കേനോപനിഷത്തു് 1.3)

'ഇന്ദ്രിയങ്ങളുടെ നിസ്സഹായത പ്രകടമാക്കുന്ന ഇത്തരം ധാരാളം വാക്യങ്ങളുണ്ടു്. എന്നാൽ മഹർഷിമാർ അവിടെ നിന്നില്ല. എന്നാൽ അവർ മനുഷ്യൻെറ ആന്തരികപ്രകൃതിയെ ആശ്രയിച്ചു. തങ്ങളുടെ ആത്മാവിൽ നിന്നും ഉത്തരം തേടി; അന്തർദ്രഷ്ടാക്കളായി. തോൽവിയെന്നനിലയിൽ ബാഹ്യപ്രകൃതിയെ ഉപേക്ഷിച്ചു. അവിടെ ഒന്നും ചെയ്യാൻ കഴിയുമായിരുന്നില്ല. അവിടെ പ്രത്യാശയോ ഉത്തരമോ ഇല്ലായിരുന്നു. അതുകൊണ്ടു് അവർ മനുഷ്യൻെറ പ്രകാശമാനമായ ആത്മാവിനെ ആശ്രയിച്ചു; അവിടെ ഉത്തരം കാണുകയും ചെയ്തു.'

'ഈ മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രത്തിൽ പ്രാചീനഭാരതം നേടിയ മുന്നേററത്തെപ്പററി മാക്സ്മുള്ളർ പറഞ്ഞു (ത്രീ ലെക്ച്ചഴ്സ് ഓൺ ദി വേദാന്ത ഫിലോസഫി, ലണ്ടൻ, 1894, പു. 7):

'ഗ്രീക്കുകാരോ മദ്ധ്യയുഗീനരോ, ആധുനികരോ ആയ തത്ത്വശാസ്ത്രജ്ഞന്മാർ അറിഞ്ഞതിനേക്കാൾ കൂടുതൽ പുരാതനഭാരതീയ തത്ത്വജ്ഞാനികൾ ആത്മാവിനെപ്പററി അറിഞ്ഞിരുന്നു എന്നുള്ളതു് വളരെ അസാധാരണവും വിചിത്രവുമായി നിങ്ങൾക്കു തോന്നുന്നുണ്ടെങ്കിൽ, നാം ഒരു കാര്യം ഓർമ്മിക്കുക: നക്ഷത്രങ്ങളെ നിരീക്ഷണം ചെയ്യുന്ന ദൂരദർശിനികൾ എത്ര തന്നെ പരിഷ്കരിക്കപ്പെട്ടിട്ടുണ്ടെങ്കിലും ശരി, ആത്മാവിൻെറ നിരീക്ഷണശാലകൾ യാതൊരു മാററവുമില്ലാതെ തുടരുകയാണു്.'

കഠോപനിഷത്തിൻെറ മൂന്നാം വല്ലിയിലെ 10, 11 മന്ത്രങ്ങൾ ഋഷിമാർ അഭ്യസിച്ച അന്തർവേധനപ്രക്രിയയുടെ ഒരു നിഴലാട്ടം നല്കുന്നുണ്ടു്. ആ മന്ത്രങ്ങൾ അവതരിപ്പിച്ചുകൊണ്ടു് ശങ്കരാചാര്യർ അതിൻെറ ഭാഷ്യത്തിൽ ഇങ്ങനെ പറയുന്നു:

'അധുനാ യത്പദം ഗന്തവ്യം, തസ്യ ഇന്ദ്രിയാണി സ്ഥൂലാനി ആരഭ്യ, സൂക്ഷ്മ–താരതമ്യ–ക്രമേണ പ്രത്യഗാത്മകതയാ അധിഗമഃ കർത്തവ്യഃ, ഇത്യേവം അർത്ഥം ഇദം ആരഭ്യതേ'.

'ഇപ്പോൾ ഏതൊരു സ്ഥിതിയാണോ പ്രാപിക്കേണ്ടതു്, അതു്, സ്ഥൂലങ്ങളായ ഇന്ദ്രിയങ്ങളിൽ ആരംഭിച്ചു്, താരതമ്യേന കൂടുതൽ കൂടുതൽ സൂക്ഷ്മങ്ങളായ വശങ്ങളിലൂടെ പുരോഗമിച്ചു്, പ്രത്യഗാത്മാവിനെ അഥവാ അന്തരാത്മാവിനെ സാക്ഷാത്കരിക്കുകയാണു്. ഈ ആശയം സ്പഷ്ടമാക്കുവാൻ വേണ്ടി ഉപനിഷത്തു് ഇങ്ങനെ പ്രസ്താവിക്കുന്നു:

ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാഃ അർത്ഥേഭ്യശ്ച പരം മനഃ
മനസസ്തു പരാബുദ്ധിഃ ബുദ്ധേരാത്മാ മഹാൻ പരഃ.

ഇന്ദ്രിയവസ്തുക്കൾ ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠങ്ങളാണു്. മനസ്സു് ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠമാണു്. ബുദ്ധി മനസ്സിനേക്കാൾ ശ്രേഷ്ഠമാണു്. 'മഹാൻ ആത്മാ' (വിശ്വമനസ്സു്) ബുദ്ധിയേക്കാളും ശ്രേഷ്ഠമാണു്.

മഹതഃ പരം അവ്യക്തം അവ്യക്താത് പുരുഷഃ പരഃ
പുരുഷാത് ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാഗതിഃ.

'വിശ്വമനസ്സിനെക്കാൾ ശ്രേഷ്ഠമാണു് അവ്യക്തം അഥവാ മൂലപ്രകൃതി. മൂലപ്രകൃതിയേക്കാൾ പരമപുരുഷൻ ശ്രേഷ്ഠനാകുന്നു. പുരുഷനേക്കാൾ ശ്രേഷ്ഠമായി ഒന്നുമില്ല. അതുതന്നെ അന്തിമവും പരമോത്കൃഷ്ടവുമായ ലക്ഷ്യം'

പ്രസ്തുത ശ്ലോകങ്ങളിൽ പറഞ്ഞ ഈ ക്രമത്തിനെ തൈത്തിരീയോപനിഷത്ത് കോശങ്ങളെന്നു പറയുന്നു. കോശങ്ങൾ അഞ്ചെണ്ണമുണ്ട്—അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം. ശരീരവും അതിനെ ആവരണം ചെയ്യുന്ന ബാഹ്യഭൗതിക പരിസരവും ഉൾപ്പെട്ടതാണ് അന്നമയകോശം. ഇന്ദ്രിയങ്ങൾ ഇതിനെ പ്രകടമാക്കുന്നു. ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ക്രമത്തിൽ പ്രാണമയം, മനോമയം, വിജ്ഞാനമയം എന്നിങ്ങനെ മൂന്നു കോശങ്ങളെ കുറിക്കുന്നു. ആനന്ദമയം അവ്യക്തത്തെ സൂചിപ്പിക്കുന്നതാണ്. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയെ ആധുനികമനഃശാസ്ത്രവും അംഗീകരിക്കുന്നുണ്ട്. ഇവയെ യഥാക്രമം ബയോസ്സറിക്കൽ, സൈക്കിക്കൽ, നൂസ്ഫറിക്കൽ എന്ന ആധുനിക പദങ്ങളിൽ ദർശിക്കാം.

മനുഷ്യനെന്ന ഘടനയെപ്പററി പഠിച്ചും, അവന്റെ വ്യക്തിത്വത്തിന്റെ ആന്തരികത്തിൽ 'ആത്മതത്വം' എന്ന യഥാർത്ഥകേന്ദ്രം അന്വേഷിച്ചപ്പോൾ വേദാന്തം ഈ അഞ്ചു കോശങ്ങളെ വഴിയിൽ കണ്ടെത്തി. ഈ അഞ്ചുകോശങ്ങൾതന്നെ സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നിങ്ങനെ മൂന്നുശരീരങ്ങളായും പ്രതിപാദിക്കപ്പെടുന്നുണ്ട്. ഈ കോശങ്ങളെപ്പററി ഡാ. എസ് രാധാകൃഷ്ണൻ തന്റെ ഭഗവദ്ഗീതാ വിവർത്തനത്തിൽ പറയുന്നു. (ദി ഭഗവദ്ഗീത, പു.177):

ആത്മതത്വം അവകാശപ്പെടുകയും അഭിനയിക്കുകയും ചെയ്യുന്ന ഇവയിലെങ്ങുംതന്നെ അനശ്വരവും ശാശ്വതവുമായ കേന്ദ്രബിന്ദു ഇല്ല.'

ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, അഹം—ഇവയെല്ലാം ആത്മതത്വം അവകാശപ്പെടുന്നവയാണ്. ശരിയായി അന്വേഷിക്കുന്നതിനു മുമ്പ്, മനുഷ്യൻ ഇവയിൽ ഏതെങ്കിലും ഒന്നിനെ ആത്മാവായി കരുതും. എന്നാൽ തത്ത്വശാസ്ത്രപരമായ അന്വേഷണത്തിലൂടെ ഇവയെല്ലാം അനാത്മാവാണെന്നു തെളിയും. ഇവ ഓരോന്നും ബോധപ്രകാശത്തിന്റെ പ്രതിഫലനംമാത്രം ഉൾക്കൊള്ളുന്ന വസ്തുക്കളാണ്; സ്വയം പ്രകാശമായ ജ്ഞാതാവല്ല. വേദാന്തത്തിന്റേയും ബുദ്ധമതത്തിന്റേയും ഭാഷയിൽ പറഞ്ഞാൽ, ഇവ ഓരോന്നും പരിവർത്തനത്തിനും നാശത്തിനും വിധേയമായ 'സംഘാതം' (കൂട്ടം) മാത്രമാകുന്നു.

ഇവയെ പിൻതള്ളി ആത്മാവിനെക്കുറിച്ചുള്ള അന്വേഷണം മുമ്പോട്ടു പോകേണ്ടിയിരിക്കുന്നു. പരിവർത്തനവിധേയങ്ങളായ ഈ അനാത്മവസ്തുക്കൾക്കപ്പുറത്ത് ഒന്നും കാണുന്നില്ലെങ്കിൽ, മനുഷ്യനു് തത്ത്വശാസ്ത്രത്തിലെ ശൂന്യവാദവും, ജീവിതത്തിൽ പ്രായോഗിക

വാദവും (പ്രാഗ്മാററിസം) സ്വീകരിക്കാം. എന്നാൽ വേദാന്തത്തിന് അനുഭവത്തിന്റെ ഘടനകളിൽ പരിവർത്തനവിധേയമല്ലാത്ത ഒരു സ്ഥിരകേന്ദ്രത്തെപ്പററിയുള്ള സൂചനകളുണ്ട്. ആ സൂചനകളാണ് വീണ്ടും അന്തർവേധനത്തിലേയ്ക്കു നയിക്കുന്നതു്. മനുഷ്യന്റെ വൈവിധ്യമേറിയ അനുഭവങ്ങൾ യുക്തിപൂർവ്വം പരിഗണിക്കുമ്പോൾ നാം ഏകത്വത്തിൽ സ്ഥിതിചെയ്യുന്ന എന്ന അത്ഭുതകരമായ ഘടകത്തെ കണ്ടുമുട്ടുന്നു. പിന്നെ സ്മരണയെന്ന ഘടകവും ഉണ്ടു്. ഇവയെല്ലാം മനുഷ്യനിലുള്ള ഒരു സ്ഥിരകേന്ദ്രത്തെ സൂചിപ്പിക്കുന്നുണ്ടു്. ഇത്തരം ഒരു കേന്ദ്രമില്ലെങ്കിൽ, മാററങ്ങളെ അറിയുകയും അനുഭവങ്ങളെ സ്മരിക്കുകയും ഒരേ ഒരു ജ്ഞാതാവിന്റെ അനുഭവങ്ങളാണെന്നു് സമർത്ഥിക്കുകയും അസാധ്യമാവും. അനുഭവത്തിന്റെ അത്തരമൊരു വിമർശനം ജ്ഞാനപ്രകൃതിയുടേയും മനുഷ്യവ്യക്തിത്വത്തിന്റേയും കേന്ദ്രത്തിൽ, സ്ഥിരമായ ഒരു വിഷയിയുടെ അഥവാ ജ്ഞാതാവിന്റെ സാന്നിദ്ധ്യമുണ്ടെന്നു് വേദാന്തം പ്രകടമാക്കി. ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ സ്ഥിരീകരിക്കുന്നതുപോലെ (ശ്ലോകങ്ങൾ 127, 128):

> അസ്തി കശ്ചിത് സ്വയം നിത്യം അഹം-പ്രത്യയ ലംബനഃ.
> അവസ്ഥാത്രയസാക്ഷീ സൻ പഞ്ചകോശവിലക്ഷണഃ.

'ശാശ്വതമായും, ഞാൻ എന്ന ബോധത്തിനു് അടിസ്ഥാനമായും, ജാഗ്രത്-സ്വപ്ന-സുഷുപ്തികളെന്ന മൂന്നവസ്ഥകൾക്കും സാക്ഷിയായും, അഞ്ചു കോശങ്ങളിലും നിന്നു വ്യതിരിക്തമായും, ഉള്ള ഒരു തത്ത്വം ഉണ്ടു്.'

> യോ വിജാനാതി സകലം ജാഗ്രത്-സ്വപ്ന-സുഷുപ്തിഷു
> ബുദ്ധി തദ്വൃത്തി സദ്ഭാവം അഭാവം അഹം ഇത്യയം.

'ജാഗ്രത്, സ്വപ്ന, സുഷുപ്തി എന്നീ മൂന്നവസ്ഥകളിലും ബുദ്ധിയുടേയും, അതിന്റെ പ്രവൃത്തികളുടേയും, ഉണ്മയേയും, ഇല്ലായ്മയേയും, 'ഞാൻ' എന്ന ഭാവത്തിന്നടിസ്ഥാനമായി നിന്നുകൊണ്ടു് അറിയുന്നവനാണ് (ആത്മാവു്) ഇവൻ.'

ശരീരമനസ്സുകളുടെ പുറകിലായി അനശ്വരമായ. ആത്മാവിന്റെ സത്യമുണ്ടു് എന്ന കണ്ടുപിടുത്തം ഉപനിഷത്തുകൾ മാനവരാശിക്കു നല്കിയ ഏററവും മഹത്തായ സംഭാവനയാണു്. വിശ്വജനീനമായ സദ്വാർത്തയെന്നു വിശ്വസിക്കാവുന്ന ഈ സത്യം വെറും ഊഹാപോഹപരമായ ഒരു ബുദ്ധിവ്യായാമമല്ല; ആദ്ധ്യാത്മികസാക്ഷാത്കാരമാണു്. മനുഷ്യന്റെ ബുദ്ധിപരവും സാന്മാർഗ്ഗികവുമായ ജീവിതത്തിനുവേണ്ടിയുള്ള വലിയ സാദ്ധ്യതകൾ ഉൾക്കൊള്ളുന്ന ഒരു യാഥാർത്ഥ്യമാണതു്. മനുഷ്യാത്മാവിന്റെ മോചനത്തിനുള്ള അമൂല്യമായ ഉറപ്പു് അതിൽനിന്നാണു് ലഭിക്കുന്നതു്. ലോകജനത

ക്കുവേണ്ടി പ്രഖ്യാപിക്കപ്പെടുന്ന ഈ ആദ്ധ്യാത്മികസത്യം വെറും വിശ്വാസത്തിനുവേണ്ടിയുള്ള ഒരു സൂത്രവാക്യമല്ല; സാക്ഷാത്കരിക്കാനുള്ള ഒരു ആദ്ധ്യാത്മികസത്യമാണ്. ചിലർ മാത്രം കണ്ടുപിടിച്ച ഈ സത്യം പലരും വീണ്ടും വീണ്ടും സാക്ഷാത്കരിക്കേണ്ടതുണ്ട്. കാരണം, അതു് എല്ലാവരുടേയും ജന്മാവകാശമാണ്; അതുകൊണ്ടു് സ്ത്രീപുരുഷന്മാർക്കെല്ലാവർക്കുമുള്ള ഒരു സമ്മോഹനസന്ദേശവുമാണ്.

ഈ സന്ദേശത്തിന്റെ സാർവ്വലൗകികസ്വഭാവത്തെ കഠോപനിഷത്തു് അറിഞ്ഞിരുന്നു. മൂന്നാംവല്ലിയിലെ പന്ത്രണ്ടാം മന്ത്രത്തിൽ ആത്മാവിന്റെ സാർവ്വലൗകികത്വവും പരീക്ഷണവിധേയത്വവും പ്രഖ്യാപിക്കപ്പെടുന്നുണ്ട്:

> ഏഷഃ സർവ്വേഷു ഭൂതേഷു ഗൂഢോ ആത്മാ ന പ്രകാശതേ
> ദൃശ്യതേ ത്വഗ്ര്യയോ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.

'ഈ (ആത്മാവു്) എല്ലാ ജീവജാലങ്ങളിലും ഗൂഢമായി വർത്തിക്കുന്നുണ്ടെങ്കിലും പ്രത്യക്ഷമായി പ്രകാശിക്കുന്നില്ല. എന്നാൽ സൂക്ഷ്മസത്യങ്ങൾ സാക്ഷാത്കരിക്കാൻ തക്കവിധത്തിൽ പരിശീലനം നേടിയവർക്കു്, ഏകാഗ്രതയും സൂക്ഷ്മവുമായ ബുദ്ധികൊണ്ടു്, അതിനെ സാക്ഷാത്കരിക്കാൻ കഴിയും.'

ശാശ്വതനായ ദ്രഷ്ടാവും ജ്ഞാതാവും എന്ന നിലയിൽ, ആത്മാവു് അനുഭവങ്ങളിൽ സദാ സന്നിഹിതനാണ്. അതു് വെറും തർക്കശാസ്ത്രപരമായ ഒരു സങ്കല്പമല്ല. എല്ലാവർക്കും പ്രകടമല്ലെന്നു മാത്രം. സാധാരണജനങ്ങളുടെ കാര്യം പോകട്ടെ; വലിയ വലിയ പണ്ഡിതന്മാർക്കുപോലും ആത്മാവിനെ അറിയുവാൻ സാധിക്കുന്നില്ല. കാരണം, അതു ഗൂഢമാണ്; സൂക്ഷ്മമാണ്. രഹസ്യമയമായ ഒരു സാന്നിദ്ധ്യവും ദീപ്തിയും മഹിമയും ആണതു്. ഇംഗ്ലീഷ് കവി റോബർട്ടു് ബ്രൗണിംഗിന്റെ 'പ്രാതസെൽസസ്' എന്ന കവിതയിലെ ഭാഷയിൽ അതു് 'ഇംപ്രിസണ്ടു് സ്പ്ളെണ്ടർ' 'തടവിൽപ്പെട്ട പ്രകാശം' ആണ്. 'അസംസ്കൃതബുദ്ധേഃ അവിജ്ഞേയത്വാത്'— സംസ്കരിക്കപ്പെട്ടതും ശുദ്ധവുമായ ബുദ്ധിയില്ലാത്തവനു് അതു് അറിയുവാൻ സാധിക്കുകയില്ല' എന്നു് ശങ്കരാചാര്യർ പറയുന്നു. അനുഭവത്തിന്റെ ഉപരിതലത്തിൽ കാണുകയില്ല; അതു് അതിന്റെ ആഴത്തിൽ മറഞ്ഞിരിക്കുന്നു.

ഗൂഢമാണെങ്കിലും, ആത്മാവു് എന്നെന്നും അജ്ഞാതമായിരിക്കുകയില്ല. അജ്ഞാതമെങ്കിലും, വേദാന്തത്തിന്റെ അഭിപ്രായത്തിൽ, അതു് അജ്ഞേയമല്ല. ശുദ്ധമായ ബുദ്ധികൊണ്ടു് അതിനെ

കാണാൻ കഴിയും. സൂക്ഷ്മവും ഏകാഗ്രവുമായ ബുദ്ധികൊണ്ട് അതിനെ സാക്ഷാത്കരിക്കാം. 'അഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ'—എന്നതിനെ ശങ്കരാചാര്യർ ഇങ്ങനെ വ്യാഖ്യാനിക്കുന്നു:

'ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാ' ഇത്യാദി പ്രകാരേണ, സൂക്ഷ്മതാ-പാരമ്പര്യ-ദർശനേന, പരം സൂക്ഷ്മം ദ്രഷ്ടും ശീലം യേഷാം, തേ സൂക്ഷ്മദർശിനഃ.

(പത്തു്, പതിനൊന്ന് എന്നീ ശ്ലോകങ്ങളിൽ പറഞ്ഞിരിക്കുന്നതുപോലെയുള്ള സൂക്ഷ്മതരങ്ങളായ തത്വങ്ങളെ സാക്ഷാത്കരിക്കാൻ പരിശീലനം നേടിയവരാണ് സൂക്ഷ്മദർശികൾ.)

അനന്തരം കഠോപനിഷത്തു് പതിമൂന്ന് പതിന്നാല് എന്നീ ശ്ലോകങ്ങളിൽ, ആത്മസാക്ഷാത്കാരത്തിനുള്ള അന്തർവേധനത്തിന്റെ സാധനയെ, ഇങ്ങനെ വിവരിക്കുന്നു.

യച്ഛേദ് വാങ് മനസിപ്രാജ്ഞഃ തദ് യച്ഛേദ് ജ്ഞാന ആത്മനി
ജ്ഞാനം ആത്മനി മഹതി നിയച്ഛേത് തദ് യച്ഛേത് ശാന്ത
ആത്മനി.

'പ്രാജ്ഞൻ (ബുദ്ധിമാൻ) വാക്കിനെ മനസ്സിൽ ലയിപ്പിക്കട്ടെ. മനസ്സിനെ ബുദ്ധിയിൽ ലയിപ്പിക്കട്ടെ. ബുദ്ധിയെ വിശ്വാത്മാവിൽ ലയിപ്പിക്കട്ടെ; വിശ്വാത്മാവിനെ ശാന്തമായ ആത്മാവിൽ (പുരുഷനിൽ) ലയിപ്പിക്കട്ടെ.'

ഇവിടെ ആത്മാവിനെ ശാന്തമാണെന്നു പ്രതിപാദിക്കുന്നതു് അർത്ഥവത്താണ്. ഇതെപ്പററി ശങ്കരാചാര്യർ പറയുന്നു:

ശാന്തേ, സർവ്വവിശേഷപ്രത്യസ്തമിതരൂപേ, അവിക്രിയേ, സർവ്വാന്തരേ, സർവ്വബുദ്ധിപ്രത്യയസാക്ഷിണി മുഖ്യ ആത്മനി.

'എല്ലാ വ്യത്യാസങ്ങളും പൂർണ്ണമായി അസ്തമിച്ചുപോയതും, വികാരങ്ങളില്ലാത്തതും, എല്ലാവരുടേയും ആന്തരതമമായിരിക്കുന്നതും, എല്ലാത്തരം ബുദ്ധിപ്രവർത്തനങ്ങൾക്കും സാക്ഷിയായിരിക്കുന്നതും യഥാർത്ഥവും ആയ ആത്മാവിന്റെ ശാന്തിയിൽ' എന്നർത്ഥം.

അശബ്ദം അസ്പർശം, അരൂപം അവ്യയം
തഥാരസം നിത്യം അഗന്ധവച്ച യത്
അനാദ്യനന്തം മഹതഃ പരം ധ്രുവം
നിചായ്യ തദ് മൃത്യുമുഖാത് പ്രമുച്യതേ.

'ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയൊന്നുമില്ലാത്തതും, നാശരഹിതവും നിത്യവും അനാദിയും അനന്തവും മഹത്തത്ത്വത്തിനും പരമായിട്ടുള്ളതും വികാരരഹിതവും ആയ ആത്മാവിനെ അറിഞ്ഞവൻ മൃത്യുവക്ത്രത്തിൽനിന്നും മുക്തനാകുന്നു.'

13. വേദാന്തത്തിൻെറ ശംഖനാദം: ഉത്തിഷ്ഠത! ജാഗ്രത!

മനുഷ്യൻ ഇന്ദ്രിയങ്ങളേയും മനസ്സിനേയും ശാന്തമാക്കുമ്പോഠം, എന്തോ അത്ഭുതം സംഭവിക്കുന്നതായി വേദാന്തം പ്രഖ്യാപിക്കുന്നു. ഈ ശാന്തതയിൽ അവൻ സ്വാത്മാവിനെ അഭിമുഖീകരിക്കുന്നു. ഭൗതികശാസ്ത്രത്തിൻെറ ഏററവും ഉയർന്നതും ഏററവും താണതുമായ ഊഷ്മാവിലും മർദ്ദങ്ങളിലും ഭൗതികവസ്തു അദ്ഭുതകങ്ങളായ പ്രതിഭാസങ്ങഠം പ്രദർശിപ്പിക്കുന്നുണ്ടല്ലോ. അതുപോലെ മനുഷ്യൻെറ ആന്തരികജീവിതശാസ്ത്രമായ വേദാന്തം, പലപല ആന്തരിക സാധനകളുടെ പരിതസ്ഥിതിയിൽ മനുഷ്യനിൽ ഉണ്ടാകുന്ന അദ്ഭുതഫലങ്ങളെ വിവരിക്കുന്നുണ്ട്. ഈ ഫലങ്ങഠം ഭൗതികശാസ്ത്രത്തിൻെറ ഏതു നേട്ടത്തേക്കാളും മികച്ച അദ്ഭുതങ്ങളുമാണ്. സമഗ്രബോധമാണ് ഈ സാധനയുടേയും ജീവിത ശക്തികളുടെ ശുചീകരണത്തിൻേറയും ഉത്തമഫലം. ജ്ഞാനം, സൃജനാത്മകമായ ശാന്തി, ആദ്ധ്യാത്മികപ്രകാശം എന്നൊക്കെ അതിനെ നാമകരണം ചെയ്യാം. ആധുനികഭൗതികശാസ്ത്രം ഏതൊരു 'മാനവസാധ്യതകളുടെ ശാസ്ത്ര'മായി വികസിക്കണമെന്ന് ജൂലിയൻ ഹക്സിലി ആഗ്രഹിച്ചുവോ അതു് നമുക്ക് വേദാന്തത്തിൽ കാണാം.

പരിണാമഗതിയിൽ, ജീവനുള്ള സെൽ പ്രത്യക്ഷപ്പെടുമ്പോഠം പരിസരത്തെപ്പററിയുള്ള അവ്യക്തമായ ഒരു രൂപത്തിൽ ബോധം ഒരു സ്പഷ്ടഘടകമായി പ്രത്യക്ഷപ്പെടുന്നു. ആ ഘട്ടത്തിൽ ആരംഭിച്ച് മനുഷ്യഘട്ടംവരെ എത്തുമ്പോഠം ബോധം ആഴത്തിലും വ്യാപ്തിയിലും വികസിക്കുന്നതായി നാം കാണുന്നു. ഈ ബോധത്തിൻെറ ശക്തിക്കും വ്യാപ്തിക്കും ആനുപാതികമായി ജീവശരീരത്തിനു് പരിസരത്തിൽ കൂടുതൽകൂടുതൽ നിയന്ത്രണം ലഭിക്കുന്നതായി കാണാം. വേദാന്തം ഇതിനെ ഭൗതികജീവിയുടെ പരിണാമമായും ബോധപ്രകടനമായും കാണുന്നു. ഈ ബോധപുരോഗതിയെ നിർവചിക്കുകയും പരസ്പരം ബന്ധിപ്പിക്കുകയും രേഖപ്പെടുത്തുകയുംആണ് ജ്ഞാനം ചെയ്യുന്നതു്. എല്ലാജീവികഠംക്കും ഇന്ദ്രിയഗോചരവസ്തുക്കളിൽ പരിമിതമായ ജ്ഞാനമുണ്ടെന്നു ദേവീഭാഗവതം പറയുന്നു:

ജ്ഞാനമസ്തി സമസ്തസ്യ ജന്തോർ വിഷയഗോചരേ.

ഈ നിലവാരത്തിലുള്ള ബോധം ജൈവസ്ഥിതിയിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു, ഈ നിലയിൽ ജ്ഞാനത്തിൻെറ ലക്ഷ്യം ജീവസന്ധാരണ സംതൃപ്തിയിലും കേവലം ശാരീരിക നിലനില്പിലും മാത്രമായി പരിമിതമായിരിക്കും. ഇതേ ബോധം മാനവനിലവാരത്തിലാകുമ്പോഠം അതു് സത്യത്തിൻെറ ബാഹ്യവും ആന്തരികവുമായ തലങ്ങളിലേയ്ക്കു് ആഴ്ന്നിറങ്ങാനുള്ള സാമർത്ഥ്യം നേടുന്നു.

അന്തരാത്മാവിൽ നിറച്ചും ശാന്തതയുണ്ട്. എന്നാൽ ഏററവും ബാഹ്യമായ അന്നമയകോശത്തിൽ ബഹളവും പരിഭ്രമവും നിറഞ്ഞിരിക്കുന്നു. നാം നമ്മുടെ കേന്ദ്രമായ ആത്മാവിൽ നിന്നകലും തോറും ശാന്തതകുറയും ബഹളം കൂടും. വേദാന്തമനുസരിച്ച്, ശാന്തത വെളിയിലല്ല; മനുഷ്യൻെറ ഉള്ളിലാണ്. ഈ ആന്തരികശാന്തത നേടേണ്ടതു് ആന്തരിക പരിശീലനത്തിലൂടെ അന്തർവേധനശക്തി വികസിപ്പിച്ചുകൊണ്ടാണ്. ശാശ്വതമായ അന്തരാത്മാവിൻെറ 'പാറമേൽ' ഉറച്ചു നില്ക്കുമ്പോൾ മനുഷ്യൻെറ ജീവിതഘടനയിൽ സ്ഥൈര്യം ഉളവാകുന്നു.

ബോധത്തെ കേവലം ജൈവനിലവാരത്തിൽനിന്നുയർത്തി ആപേക്ഷികതയ്ക്കതീതമാക്കിത്തീർക്കുക എന്നതു് മനുഷ്യനു ഏററവും കഠിനമായ ഒരു പ്രയത്നമാണ്. പക്ഷേ മനുഷ്യൻ അതു ചെയ്തേ തീരൂ. ജീവിതത്തിലെ ആദ്ധ്യാത്മവിരുദ്ധങ്ങളായ സംസ്കാരങ്ങളുടേയും വാസനകളുടേയും ആകർഷണവലികൾ യഥാർത്ഥ ധീരന്മാരല്ലാത്തവരെയെല്ലാം ഈ വഴിക്കു മുന്നേറാൻ അനുവദിക്കയില്ല. അതുകൊണ്ടു് ഭൂരിപക്ഷംപേർക്കും പ്രായോഗികമായ സഹായവും മാർഗ്ഗദർശനവും വേണ്ടി വരുന്നു. വേദാന്തത്തിലെ ഭക്തി മുതലായ പ്രായോഗിക ആദ്ധ്യാത്മിക ശാസ്ത്രമാർഗ്ഗങ്ങൾ ഈ സഹായവും മാർഗ്ഗദർശനവും നല്കുന്നുണ്ടു്; ഇവയിൽ മതപരമായ ചടങ്ങുകൾക്കും സാധനകൾക്കും അതാതിൻേറതായ സ്ഥാനമുണ്ടു്. ആദ്ധ്യാത്മിക വളർച്ചയുടെ ലക്ഷ്യം നിരന്തരം മുമ്പിലുണ്ടായിരിക്കണമെന്നുമാത്രം. കഠോപനിഷത്തു് ബോധത്തെ ഏററവും ഉദാത്തമായ പരിശുദ്ധിയിലേയ്ക്കും, പ്രകാശത്തിലേയ്ക്കും സാർവ്വലൗകികതയിലേയ്ക്കും ഉന്നമിപ്പിക്കുന്ന ധീരപരാക്രമത്തിനുവേണ്ടി മുന്നിട്ടിറങ്ങാൻ മനുഷ്യവർഗ്ഗത്തെ മുഴുവൻ ആഹ്വാനം ചെയ്യുന്നുണ്ടു്. (III. 14):

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത

ക്ഷുരസ്യധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗം പഥസ്തത്കവയോ വദന്തി–

'എഴുന്നേല്ക്കുവിൻ! ഉണരുവിൻ! ശ്രേഷ്ഠരായ ഗുരുക്കന്മാരെ പ്രാപിച്ചു് ജ്ഞാനപ്രകാശം നേടുവിൻ! ചവിട്ടിനടക്കുവാൻ വിഷമമായ കത്തിയുടെ വായ്ത്തലപോലെയാണ് ആ (ജ്ഞാന) മാർഗ്ഗമെന്നു് വിവേകികൾ പറയുന്നു.'

ഏവർക്കും ഈ ഉച്ചകോടിയിലെത്താം എന്ന പ്രത്യാശ വേദാന്തതത്ത്വശാസ്ത്രത്തിൽ അന്തർനിഹിതമാണ്. കാരണം, ആ പരമമായ പൂർത്തീകരണം ഒരോരുത്തൻേറയും ഉള്ളിൽത്തന്നെ നൈസർഗ്ഗികമായുള്ള ആത്മാവാകുന്നു. തൻെറ സ്വതസ്സിദ്ധമായ ദിവ്യതയിലേയ്ക്കു്

ഉണരുകയാണ് ഓരോരുത്തൻേറയും കത്തവ്യം. അങ്ങനെ ഉണൻ കഴിഞ്ഞാൽ ഓരോരുത്തനും അനുയോജ്യമായ പാതയിലൂടെ മുന്നേറാം. വേദാന്തം മനോഭാവവും പ്രതിഭയും ശക്തിയും അനുസരിച്ച് പലതരക്കാക്ക വേണ്ടി പല മാഗ്ഗങ്ങരം നിർദ്ദേശിക്കുന്നുണ്ടല്ലോ.

## 14 ജന്തുത്വത്തിൽനിന്നും മോചനത്തിലേയ്ക്ക്

മററൊരു ജീവിക്കും നല്ലാത്ത ഒരു ശക്തി മനുഷ്യനുമാത്രം പ്രകൃതി നല്കീട്ടുണ്ട്. 'ബോധത്തെ തന്റെ വികസിത മസ്തിഷ്ക്കദ്വാരാ ജൈവശരീരത്തിൻെറ അടിമത്തത്തിൽനിന്നും മോചിപ്പിക്കാനും, അതിനെ ശുദ്ധീകരിച്ച് കൂടുതൽ കൂടുതൽ ഉയന്നതലങ്ങളിലേയ്ക്ക് നയിക്കാനുമുള്ള ജൈവസാമത്ഥ്യമാണെത്ത്. മാനവഘട്ടത്തിൽ പരിണാമത്തിൻെറ ധമ്മം ഇതത്രേ. മനുഷ്യൻ ഭൗതികമായി പ്രപഞ്ചത്തിൻെറ ബാഹ്യവ്യവസ്ഥയോട് ബന്ധപ്പെട്ടിരിക്കുംപോലെ, പ്രപഞ്ചത്തിൻെറ ആന്തരികവ്യവസ്ഥയോട്ട് ശാശ്വതമായി ബന്ധപ്പെട്ടിരിക്കുന്നു. ഈ അനുഭവം പരിണാമ പുരോഗതിയിൽ മനുഷ്യനു ലഭിക്കുന്നുണ്ട്. താൻ ജൈവവ്യവസ്ഥയുടെ വെറും വാലല്ലെന്നും, അതിൻെറ ഉടമസ്ഥനും മാഗ്ഗനിർദ്ദേശകനും ആണെന്ന ബോധവും അവനുണ്ട്, സാവ്ലൗകികതയിലേയ്ക്കും ആദ്ധ്യാത്മികപരിപൂണ്ണതയിലേയ്ക്കുമുള്ള പുരോഗതിയിൽ താൻ സ്വതന്ത്രനായ ഒരു പ്രവർത്തകനാണെന്നും അവനു ബോദ്ധ്യമുണ്ടാകുന്നു.

മനുഷ്യൻെറ സ്വാഭാവികബോധം ബഹിഗ്ഗമനസ്വഭാവമുള്ളതാണ്. ജൈവസംതൃപ്തികളും, മരിക്കാതെ നിലനിൽക്കാനുള്ള കൊതിയുമാണ് അതിൻെറ പ്രേരണ. എന്നാൽ പ്രകൃതിദത്തങ്ങളായ ശക്തികരം ഉപയോഗിച്ചു തന്നെ അവന് അത്തരം ഒരു പ്രാകൃതികമനുഷ്യനാകാതിരിക്കാനും, ഗീതയുടെ ഭാഷയിൽ പറഞ്ഞാൽ അവൻെറ തന്നെ പരാപ്രകൃതിയെ, സാക്ഷാത്കരിക്കാനും, മോചനവും ശാന്തിയും പരിപൂണ്ണതയും നേടാനും കഴിയും. ഇത്തരം ഒരു വികസനം ജന്തുത്വത്തിൽ നിന്നും സ്വാതന്ത്ര്യത്തിലേക്കും നീചതയിൽ നിന്നു ധന്യതയിലേയ്ക്കും ഉള്ള ഒരു അഭിയാനമാണ്. മനുഷ്യൻെറ വിശ്വാസത്തിനും ഊജ്ജസ്വലതയ്ക്കും ആനുപാതികമായി ഈ മുന്നേററം നിരന്തരം പുരോഗമിക്കുന്നതോ, അവിടവിടെ തങ്ങിപ്പോകുന്നതോ ആകാം.

മുമ്പുദ്ധരിച്ച പുസ്തകത്തിൽത്തന്നെ (പു. 18–19) ഗ്രേ വാരംട്ടർ പറയുന്നു.

'സമസ്തന ജീവികരംക്കെല്ലാം ഹോമിയോസ്റ്റാസിസ് എന്നാൽ മരണത്തിൽനിന്നുള്ള രക്ഷ. എന്നാൽ മനുഷ്യനോ, ഹോമിയോസ്റ്റാസിസ് സ്വാതന്ത്ര്യം: 'മസ്തിഷ്ക്കത്തിനു നല്കുന്ന പൂണ്ണമായ യാ

ന്ത്രികശാന്തതയുടെ അനുഭവം രണ്ടോ മൂന്നോ സഹസ്രാബ്ദങ്ങൾ ക്കുമുമ്പും പല പേരുകളിൽ അറിയപ്പെട്ടിരുന്നു. പൂർണ്ണതയിൽ വിശ്വസിക്കുന്ന എല്ലാ മതങ്ങളുടേയും ശരീരശാസ്ത്രപരമായ വശമാണത്ത് -നിർവ്വാണം. യോഗിയുടെ ശുദ്ധഭാവം, അഗ്രാഹ്യമായ ശാന്തത, ലൗകികരാൽ നിന്ദിക്കപ്പെടുന്ന 'അന്തഃസുഖം' എന്ന പ്രതിഭാസം- ഇവയെല്ലാം ഉത്തമമായ ആദ്ധ്യാത്മികഹോമിയോസ്റ്റാസിസ്സിന്റെ അനുഭവങ്ങളാകുന്നു. രോഗങ്ങളും വികാരങ്ങളും വെറും യാന്ത്രികത്തകരാറുകൾ മാത്രമാകുന്ന അനുഗൃഹീതാവസ്ഥയാണത്ത്.

ശുദ്ധവും അദ്വൈതവുമായ ബോധമെന്നനിലയിൽ ആത്മാവിനെ വിവരിക്കുന്ന ബൃഹദാരണ്യകോപനിഷത്തിലെ മന്ത്രം ഇതാ (III. 7-23):

അദൃഷ്ടോ ദ്രഷ്ടാ, അശ്രുതഃ ശ്രോതാ, അമതോ മന്താ, അവിജ്ഞാതോ വിജ്ഞാതാ, നാന്യോ അതോസ്തി ദ്രഷ്ടാ, നാന്യോ അതോസ്തി ശ്രോതാ, നാന്യോ അതോസ്തി മന്താ, നാന്യോ അതോസ്തി വിജ്ഞാതാ; ഏഷ തേ ആത്മാ അന്തർയ്യാമീ അമൃതഃ, അതോ അന്യദാർത്തം.

'അവൻ കാണപ്പെടുന്നില്ല; കാണുന്നവൻ അവനാണു്. അവൻ കേൾക്കപ്പെടുന്നില്ല; കേൾക്കുന്നവൻ അവനാണു്. അവൻ ചിന്തിക്കപ്പെടുന്നില്ല; ചിന്തിക്കുന്നവൻ അവനാണു്. അവൻ അറിയപ്പെടുന്നില്ല; അറിയുന്നവൻ അവനാണു്. അവൻ മാത്രമേ കാണുന്നുള്ളൂ. അവൻ മാത്രമേ കേൾക്കുന്നുള്ളൂ, അവൻ മാത്രമേ ചിന്തിക്കുന്നുള്ളൂ. അവൻ മാത്രമേ അറിയുന്നുള്ളൂ, അവനാണു് ആന്തരികനായ നിയാമകൻ; നിന്റെ അനശ്വരനായ ആത്മാവു്. അവനൊഴിച്ച് മറ്റെല്ലാം നശ്വരമാകുന്നു.'

നിർവികാരവും ശാശ്വതവുമായ ബോധമെന്നനിലയിൽ, ഉപനിഷത്തുകൾ ആത്മാവിനെ സാക്ഷിയായും കാണുന്നുണ്ടു്. വികാരവിധേയങ്ങളായ എല്ലാ വസ്തുക്കളുടേയും, ജാഗ്രത്-സ്വപ്ന-സുഷുപ്തികളെന്ന മൂന്നു് അവസ്ഥകളുടേയും സാക്ഷിയാണു് ആത്മാവു്. ഈ മൂന്നു് അവസ്ഥകളേയും സംബന്ധിച്ചുള്ള അന്തർവേധനപരമായ അന്വേഷണത്തിനു ശേഷമാണു്, ഉപനിഷത്തുകൾ ശുദ്ധവും നിർവികാരവും അദ്വൈതവുമായ ആത്മാവിൽ ചെന്നെത്തുന്നതു്. ബൃഹദാരണ്യകം, ഛാന്ദോഗ്യം എന്നീ രണ്ടു് ഉപനിഷത്തുകൾ കൂടാതെ, ഈ വിഷയം മാത്രം ചർച്ചചെയ്യുന്ന ഒരുപനിഷത്താണു് മാണ്ഡൂക്യം. ഏറ്റവും ചെറിയ ഉപനിഷത്തായ മാണ്ഡൂക്യോപനിഷത്തിലെ സംക്ഷിപ്തങ്ങളും എന്നാൽ അർത്ഥപൂർണ്ണവും ആയ പന്ത്രണ്ടു മന്ത്രങ്ങളെ,

ഏഴാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഗൗഡപാദർ മാണ്ഡൂക്യകാരിക യിലും, എട്ടാം ശതകത്തിൽ ജീവിച്ചിരുന്ന ശങ്കരാചാര്യർ ഭാഷ്യ ത്തിലും വിശദീകരിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്തിരിക്കുന്നു. മാണ്ഡൂക്യോപനിഷത്തിലെ ചുവടെ ചേർക്കുന്ന ഏഴാമത്തെ മന്ത്രം (ഈ അന്വേഷണത്തിൽനിന്നും പ്രകാശിതമാകുന്നു.) ശുദ്ധവും അ ദ്വൈതവുമായ ബോധമാണ് ആത്മാവിൻെറ പ്രകൃതിയെന്നു പ്രഖ്യാ പിക്കുന്നു:

നാന്തഃപ്രജ്ഞം, ന ബഹിഃപ്രജ്ഞം, നോഭയതഃപ്രജ്ഞം, ന പ്രജ്ഞാനഘനം, ന പ്രജ്ഞം, നാപ്രജ്ഞം, അദൃശ്യം, അവ്യവ ഹാര്യം, അഗ്രാഹ്യം, അലക്ഷണം, അചിന്ത്യം, അവ്യപദേശ്യം, ഏകാത്മപ്രത്യയസാരം, പ്രപഞ്ചോപശമം, ശാന്തം, ശിവം, അദ്വൈ തം, ചതുർഥം മന്യന്തേ, സ ആത്മാ, സ വിജ്ഞേയഃ.

'ആത്മാവ് എന്നതു് (സ്വപ്നാവസ്ഥയിലെ) ആന്തരികബോ ധമല്ല; (ജാഗ്രദവസ്ഥയിലെ) ബാഹ്യബോധവുമല്ല; (ദിവാസ്വപ്ന ത്തിലെപ്പോലെ) ബാഹ്യവും ആന്തരികവും ചേൎന്ന ബോധവുമല്ല; (സുഷുപ്താവസ്ഥയിലെ) ഘനീഭൂതമായ ബോധവുമല്ല; ബോധവുമല്ല അബോധവുമല്ല; (ഇന്ദ്രിയങ്ങളെക്കൊണ്ടു്) ദൃശ്യമല്ല. (ഇന്ദ്രിയനിഷ്ഠ മായ മനസ്സിനെക്കൊണ്ടു്) ഗ്രാഹ്യമല്ല; വ്യവഹാരവിധേയമല്ല: (തൎക്കനിഷ്ഠമായ അനുമാനത്തിനു് അതീതമായതിനാൽ) തിരിച്ചറി യുവാൻ പററിയ ലക്ഷണമുള്ളതല്ല; ചിന്ത്യമല്ല; വിവരണവിധേയ മല്ല; ഏകത്വമന്ത്രബോധസാരമാണ്'; ആപേക്ഷികമായ പരിവൎത്തന ലോകത്തെ ശമിപ്പിക്കുന്നതാണ്; ശാന്തവും ആനന്ദസ്വരൂപവും അ ദ്വൈതവും ആണ്. ഇതിനെ തുരീയം അഥവാ ചതുൎത്ഥം എന്നു പറയുന്നു. അതാണ് ആത്മാവ്; അതിനെ സാക്ഷാത്കരിക്കണം.'

ഈ മന്ത്രം അവതരിപ്പിച്ചുകൊണ്ടു് ശങ്കരാചാര്യർ പറയുന്നു:

സൎവ-ശബ്ദ പ്രവൃത്തി-നിമിത്ത-ശൂന്യത്വാത്, തസ്യ ശബ്ദാ നഭിധേയത്വം ഇതി, പ്രതിഷേധേനൈവ തുരീയം നിർദ്ദിദിക്ഷതി

'തുരീയം അഥവാ ആത്മാവു് ശബ്ദവിധേയമല്ലാത്തതിനാൽ ശബ്ദത്തെക്കൊണ്ടു് ചൂണ്ടിക്കാണിക്കാൻ കഴിയുകയില്ല, അതുകൊ ണ്ടു് ഉപനിഷത്തു് ഗുണനിഷേധങ്ങളെക്കൊണ്ടു് തന്നെ അതിനെ വിവരിക്കുവാൻ ആഗ്രഹിക്കുന്നു.'

### 15 ആത്മാവ്–ബ്രഹ്മം ഏകീകൃതമായ അനുഭവക്ഷേത്രമെന്നനിലയിൽ

വിഭിന്നാവസ്ഥകളിലെ മാറിക്കൊണ്ടിരിക്കുന്ന നിരീക്ഷകരു ടേയും വസ്തുക്കളുടേയും സ്ഥിരസാക്ഷിയായി, ഏതൊരു കുശാഗ്ര

ബുദ്ധിക്കും മനസ്സിലാക്കാൻ സാധിക്കുന്ന സത്യം ഇതാണ്. അഹത്തെപ്പോലെ പ്രത്യേകമായ അവസ്ഥയിൽ നിബദ്ധമല്ലാത്തതിനാൽ ആ സത്യം അനന്തമാണ്. ഈ സത്യം സാക്ഷാത്കരിച്ചു കഴിഞ്ഞാൽ, മനുഷ്യൻ നിർഭയനാകുന്നു. വെറുപ്പോ, വിരോധമോ, സ്വയം രക്ഷിക്കാനുള്ള ആഗ്രഹമോ ഭയത്തിൽനിന്നും സംജാതമാകുന്ന ഗോപനശീലമോ അവന് ഉണ്ടായിരിക്കുകയില്ല. ആ ഭയം മനുഷ്യന്റെ പരിതഃസ്ഥിതിയെ സംബന്ധിച്ചുള്ള അവന്റെ അസമർത്ഥതയാണ്. ആത്മസാക്ഷാത്കാരമെന്നാൽ നമ്മുടെ അനന്തമാനവും, സമസ്തവിശ്വത്തോടുമുള്ള നമ്മുടെ ആദ്ധ്യാത്മികൈക്യത്തിന്റെ അനുഭവവുമാണ്. തത്ഫലമായി അനന്തപ്രേമവും അനന്തശക്തിയും അനുഭവപ്പെടുന്നു. വേദാന്തം ആത്മാവ് അഥവാ ബ്രഹ്മം എന്ന സത്യത്തെ ഏകീകൃതഅനുഭവക്ഷേത്രമായിട്ടാണ് പ്രതിപാദിക്കുന്നത്. അത് എല്ലാററിന്റേയും അകത്തും പുറത്തും ഓതപ്രോതമായി നില്ക്കുന്നു. അതുകൊണ്ട് സർവ്വവും അതാണ്, ശ്രീമദ്ഭാഗവതം ഒരു പ്രസിദ്ധ ശ്ലോകത്തിൽ ഈ തത്ത്വം ഇങ്ങനെ പ്രഖ്യാപിക്കുന്നു:

യസ്മിന്നേദം യതശ്ചേദം യേനേദം യ ഇദം സ്വയം
യോഽസ്മാത് പരസ്മാത് ച പരഃ തം പ്രപദ്യേ സ്വയംഭുവം.

'ഈ വിശ്വം ആരിലാണോ നിലനില്ക്കുന്നത്, ആരിൽനിന്നാണോ ഈ വിശ്വം ഉണ്ടായിട്ടുള്ളത്. ആരാണോ സ്വയം ഈ വിശ്വമായിരിക്കുന്നത്, ആരാണോ ഈ വ്യക്തപ്രകൃതിക്കും അവ്യക്തപ്രകൃതിക്കും അതീതമായിരിക്കുന്നത്, ആ സ്വയംഭുവായ ഈശ്വരനെ ഞാൻ ശരണം പ്രാപിക്കുന്നു.'

ഈ വിശ്വം മുഴുവൻ ഒരു സ്വയം പരിണമിക്കുന്ന കാരണത്തിന്റെ ഉല്പന്നമാണെങ്കിൽ, അതിൽനിന്നും ഭിന്നമായി യാതൊരു സത്യവും ഉണ്ടായിരിക്കയില്ല. ഈ ആശയം വേദാന്തവും ആധുനികശാസ്ത്രവും സ്വീകരിക്കുന്നുണ്ട്. അതേ കാരണം എല്ലാ വസ്തുക്കളിലും അനുഭവങ്ങളിലും ഉണ്ടായിരിക്കണം. അതിൽനിന്നു വ്യത്യസ്തമായി യാതൊരു വസ്തുവിനും സത്യത ഉണ്ടായിരിക്കയില്ല, വേദാന്തം ഈ കാരണതത്ത്വത്തെ ബ്രഹ്മം അഥവാ ആത്മാവ് എന്ന ബുദ്ധിതത്ത്വമായി പ്രഖ്യാപിക്കുന്നു. ആധുനികശാസ്ത്രത്തിലെ ബുദ്ധിപരമല്ലാത്ത പശ്ചാത്തലവസ്തുവും ബാക്ക്ഗ്രൗണ്ടും അതുതന്നെ. ആ ഒരു കാരണം അനുഭവത്തിന്റെ എല്ലാ ദൃശ്യങ്ങളേയും ദൃക്കുകളേയും അനുഭവങ്ങളെത്തന്നെയും സൃഷ്ടമാക്കണം. സൗരയൂഥം സൂര്യന്റെ ഉല്പന്നമായതുകൊണ്ട് നാം കഴിക്കുന്ന ആഹാരവും, അതിനെ ദഹിപ്പിക്കുന്ന നമ്മുടെ വചനശക്തിയും, നാം കത്തിക്കുന്ന കല്ക്കരിയും, നാം ധരിക്കുന്ന വസ്ത്രവും എല്ലാം സൗരോർജ്ജത്തിന്റെ വിവിധ രൂപങ്ങളാകുന്നു,

ഐൻസ്റ്റീൻ പറയുന്നതുപോലെ (ദി ഫിലസോഫിക്കൽ ഇംപാക്ട് ഓഫ് കണ്ടെമ്പററി ഫിസിക്സ്, പു. 319 ൽ എം. കാപെക് ഉദ്ധരിച്ചിട്ടുള്ളത്):

ഇത്തരം പുതിയ ഫിസിക്സിൽ ക്ഷേത്രത്തിനും വസ്തുവിനും രണ്ടിനുംകൂടി സ്ഥാനമില്ല. ക്ഷേത്രം മാത്രമേ സത്യമായുള്ളൂ.'

വേദാന്തമനുസരിച്ച്, പരിണാമത്തിന്റെ കാരണം പരിണാമവിധേയമായ വസ്തുവിൽ അന്തർനിഹിതമാണ്. ജീവകോശം മുതൽതന്നെ, പരിണാമത്തിൽ ബോധം പ്രത്യക്ഷമാകുന്നുണ്ടെങ്കിൽ, പ്രപഞ്ചത്തിന്റെ നിർജീവമൂലവസ്തുവിൽത്തന്നെ ബോധം ബീജരൂപത്തിൽ ഉണ്ടായിരുന്നിരിക്കണം. 'ഈ പ്രപഞ്ചപരിണാമത്തിലെ ഉച്ചിതമമായ പരിണതാശയം എന്താണ്?' സ്വാമി വിവേകാനന്ദൻ ചോദിച്ചു. അതിന്റെ ഉത്തരവും അദ്ദേഹംതന്നെ നല്കി (ദി കോസ്മോസ്, കംപ്ലീററ് വർക്സ്, ഒമ്പതാം പതിപ്പ് പു. 209–10):

'ചൈതന്യമാണത്. ഘടകങ്ങളെ പരസ്പരം സമന്വയിപ്പിക്കാൻ ........ആദ്യം ആ ചൈതന്യം അന്തർലീനമായി സ്ഥിതിചെയ്തിരുന്നു. അവസാനം അതു പരിണാമം പ്രാപിക്കുന്നു. പ്രപഞ്ചത്തിൽ പ്രകടമാകുന്ന ചൈതന്യം നേരത്തേതന്നെ അതിൽ അന്തർലീനമായിരുന്നിരിക്കണം അതു് പിന്നീട് പ്രകടമാകുന്നു. ഈ വിശ്വചൈതന്യത്തെയാണ് നാം ''ഗോഡ്'' എന്നു പറയുന്നത്. അതിനു എന്തു പേരുവേണമെങ്കിലും കൊടുക്കാം. ആരംഭത്തിൽത്തന്നെ ആ അനന്തമായ വിശ്വചൈതന്യമുണ്ട്. അതു് അന്തർനിഹിതമായിരുന്നു. പിന്നീട് പ്രകടമാകുന്നു; പരിണാമം പ്രാപിക്കുന്നു. അവസാനം ഗുണപൂർണ്ണനായ ''ക്രിസ്തു–മാനവ''നായും ''ബുദ്ധ–മാനവ'' നായും അഭിവ്യക്തമാകുന്നു. അതിനുശേഷം അതു് മൂലസ്രോതസ്സിൽ ലയിക്കുന്നു. അതുകൊണ്ടാണ് എല്ലാ പവിത്ര ഗ്രന്ഥങ്ങളും ''അവനിൽ നാം ജീവിക്കുന്നു; ചലിക്കുന്നു; നിലനില്ക്കുന്നു'' എന്നു പ്രഖ്യാപിക്കുന്നത്. അതുകൊണ്ടുതന്നെയാണ് നാം ഈശ്വരനിൽനിന്നു വരുന്നു, ഈശ്വരനിലേയ്ക്കു തിരിച്ചുപോകുന്നു, എന്ന് എല്ലാ പവിത്രഗ്രന്ഥങ്ങളും പ്രവചിക്കുന്നത്. ഈ മതദർശനപദങ്ങളെ ഭയപ്പെടേണ്ട. ഈ പദങ്ങൾ നിങ്ങളെ ഭയപ്പെടുത്തുമെങ്കിൽ, നിങ്ങൾ തത്ത്വശാസ്ത്രജ്ഞരാകാൻ അർഹരല്ല. ഈ വിശ്വചൈതന്യത്തെയാണ് മതശാസ്ത്രജ്ഞന്മാർ ഈശ്വരൻ എന്നു വിളിക്കുന്നത്.'

'ഗോഡ്' എന്ന പദപ്രയോഗം സ്പഷ്ടമാക്കിക്കൊണ്ട് അദ്ദേഹം തുടരുന്നു (മുൻഗ്രന്ഥം പു. 210):

'പലപ്പോഴും പലരും എന്നോട് ചോദിച്ചിട്ടുണ്ട്; ''എന്തിനാണ് നിങ്ങൾ 'ഗോഡ്' എന്ന പദം പ്രയോഗിക്കുന്നത്.''

കാരണം, അതാണ് നമ്മുടെ ആവശ്യത്തിനുപററിയ ഏററവും നല്ല പദം. അതിനെക്കാൾ നല്ലൊരു പദം കാണാൻ വിഷമമാണ്. മനുഷ്യന്റെ പ്രത്യാശകളും ആകാംക്ഷകളും ആനന്ദവും അതിലാണ് കേന്ദ്രീകരിച്ചിരിക്കുന്നത്. ആ പദം മാററാൻ ഇപ്പോൾ അസാധ്യമാണ്. ഇത്തരം പദങ്ങൾ നിർമ്മിച്ച മഹർഷിമാർ അവയുടെ അർത്ഥമഹത്ത്വം അറിഞ്ഞിരുന്നു. പക്ഷേ, അവ സമൂഹത്തിൽ പ്രചരിക്കുമ്പോൾ, അജ്ഞന്മാരുടെ കയ്യിൽപ്പെട്ട് അർത്ഥവും ഭാവവും നഷ്ടപ്പെട്ടുപോകുന്നു.

'പഴയപദം തന്നെ പ്രയോഗിക്കുക. എന്നാൽ ശരിയായ അർത്ഥത്തിൽ പ്രയോഗിക്കുക. അന്ധവിശ്വാസം കഴുകിക്കളഞ്ഞു്, അതിനെ വൃത്തിയാക്കുക, ഈ മഹത്തായ പുരാതനപദത്തിന്റെ അർത്ഥം എന്താണെന്നറിയുക. പ്രയോഗസാധുത്വത്തിന്റെ ശക്തി നിങ്ങൾക്കറിയാമല്ലോ. ഇത്തരം പദങ്ങൾ ഗംഭീരങ്ങളും ശക്തങ്ങളുമായ അസംഖ്യം ആശയങ്ങളുമായി ബന്ധപ്പെട്ടവയാണ്. കോടാനുകോടി ജനങ്ങൾ ആ പദങ്ങൾ പ്രയോഗിക്കുകയും ആരാധിക്കുകയും ചെയ്തിരുന്നു. മാനവപ്രകൃതിയിൽ ഉത്തമവും ഉദാത്തവും, യുക്തിയുക്തവും സ്നേഹാർഹവും, ഗംഭീരവും മഹത്തും ആയി എന്തെല്ലാമുണ്ടോ, അവയുമായി ഈ പദങ്ങൾ സംയോഗപ്പെട്ടിരിക്കുന്നു. ആ ആശയങ്ങളെയെല്ലാം ഈ പദങ്ങൾ ദ്യോതിപ്പിക്കുന്നു. അതുകൊണ്ട് ഈ പദങ്ങളെ ഉപേക്ഷിക്കാൻ വയ്യാ. ഇതൊന്നും പറയാതെ, ഈശ്വരനാണ് പ്രപഞ്ചം സൃഷ്ടിച്ചതു് എന്നുമാത്രമാണ് ഞാൻ പറഞ്ഞതെങ്കിൽ, അതു് നിങ്ങളിൽ യാതൊരർത്ഥവും സ്ഫുരിപ്പിക്കുമായിരുന്നില്ല. ഈ സകല സംഘർഷങ്ങൾക്കുംശേഷം നാം ആ പുരാതനനും സർവ്വശക്തനുമായ ഈശ്വരനിൽ തിരിച്ചുവന്നെത്തുന്നു.'

ആത്മാവ്-ബ്രഹ്മം എന്നതു് എല്ലാ അനുഭവങ്ങളുടേയും ഐക്യമാണ്; അഥവാ 'ഏകീകൃത അനുഭവക്ഷേത്രം' ആണ്. വസ്തുക്കൾ തമ്മിലും, വസ്തുക്കളും നിരീക്ഷകനും തമ്മിലും, നിരീക്ഷകർ തമ്മിലും ഉള്ള വ്യത്യാസങ്ങൾ സാമാന്യബുദ്ധി പ്രകടമാക്കുന്നവയും ഒരു പ്രാരംഭബിന്ദുവെന്ന നിലയിൽ സ്വീകാര്യങ്ങളുമാണ്. അവ ജ്ഞാനസമ്പാദനത്തിനുള്ള വെല്ലുവിളിയുമാണ്. എന്നാൽ ആത്മാവ്-ബ്രഹ്മത്തിന്റെ ഐക്യം അഥവാ ശുദ്ധമായ അദ്വൈതബോധം സാക്ഷാത്കരിക്കുമ്പോൾ ആ വ്യത്യാസങ്ങളെല്ലാം അപ്രത്യക്ഷമാകുന്നു എന്നു് ഉപനിഷത്തുകൾ പറയുന്നു. 'ജ്ഞാനം ഐക്യത്തിലേയ്ക്കും അജ്ഞാനം വൈവിധ്യത്തിലേയ്ക്കും നയിക്കുന്നു' എന്നു് ശ്രീ

രാമകൃഷ്ണൻ പറയുമായിരുന്നു. ശാസ്ത്രത്തിലേയും മതത്തിലേയും ജ്ഞാനപുരോഗതികൾ കാണിക്കുന്ന വൈവിദ്ധ്യം ഉപരിതലത്തിൽ മാത്രമേ ഉള്ളു എന്നും, ആഴത്തിൽ ഏകത്വമാണുള്ളതെന്നും സ്പഷ്ടമാക്കുന്നുണ്ട്. മാത്രമല്ല, ഏകത്വം എന്നതു് വൈവിദ്ധ്യത്തെ തീരെ ഇല്ലാതാക്കുന്ന, ഐകരൂപ്യം (യൂണിഫോർമിററി) അല്ല ജ്ഞാനം സത്യത്തെ പ്രകടമാക്കുന്നു; അതു സത്യത്തിനോട് എന്തെങ്കിലും കൂട്ടിച്ചേർക്കുകയോ അതിൽനിന്നും എന്തെങ്കിലും തള്ളിക്കളയുകയോ ചെയ്യുന്നില്ല. അതുകൊണ്ടു് 'വൈവിധ്യത്തിൽ ഏകത്വം' ആ വേദാന്തം പ്രഖ്യാപിക്കുന്നതു്.

ഇന്ദ്രിയ പ്രത്യക്ഷശാസ്ത്രങ്ങളിലൂടെ നാം അന്വേഷിക്കുന്നതു് ബാഹ്യപ്രകൃതിയുടെ, അനാത്മജഗത്തിന്റെ, വൈവിധ്യത്തിലുള്ള ഐക്യമാണു്. ഈ അന്വേഷണം ശുദ്ധമേ ബുദ്ധിപരമായ നിലവാരത്തിൽ നടത്താം. എന്നാൽ ആന്തരപ്രകൃതിയിലേയ്ക്കും ആദ്ധ്യാത്മികതലത്തിലേയ്ക്കും ബോധതലത്തിലേയ്ക്കും അന്വേഷണം ചെന്നെത്തുമ്പോൾ കേവലം ബുദ്ധിപരമായ സമീപനം അപര്യാപ്തമാകുന്നു. ചിലപ്പോൾ വഴി തെററിക്കുകപോലും ചെയ്യുന്നു. കാരണം, നാം ഇവിടെ നമ്മുടെ ഏററവും ആത്മീയമായ അനുഭവക്ഷേത്രത്തിലാണു് ചെന്നെത്തുന്നതു്. അവിടെ എല്ലാ യഥാർത്ഥ ജ്ഞാനവും അതിന്റെ പരിസമാപ്തിയിൽ ജ്ഞേയമായി ഭവിക്കുവാൻ വെമ്പൽക്കൊള്ളുകയാണു്. ഇവിടെ വെറും ബുദ്ധിപരമായ അറിവു് നമ്മുടെ യഥാർത്ഥമായ ആത്മാവിൽനിന്നു് വളരെ ദൂരെ വിട്ടുപോകും. ഇത്തരം ആത്മസാക്ഷാത്കാരം നമ്മെ ആത്മസത്തയുടെ ആഴത്തിലേയ്ക്കാഴ്ത്തുമ്പോൾ, പ്രകൃതിയും മനുഷ്യനും തമ്മിലും, മനുഷ്യനും മനുഷ്യനും തമ്മിലും, ഉള്ള എല്ലാ തടസ്സങ്ങളേയും ക്രമേണ തട്ടിത്തകർക്കുന്നു.

## 16 ശുദ്ധബോധം: പ്രകാശങ്ങളുടെ പ്രകാശം.

കഠോപനിഷത്തു് ആത്മാവിനെ ആത്യന്തികവും സഹജവുമായ സത്യമായി പ്രതിപാദിക്കുകയും, ആ സത്യത്തിൽ ശാന്തി കൈവരിക്കുവാൻ ഉപദേശിക്കുകയും ചെയ്യുന്നു. (5. 12–13)

ഏകോ വശീ സർവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
തം ആത്മസ്ഥം യേഽനുപശ്യന്തി ധീരാഃ
തേഷാം സുഖം ശാശ്വതം നേതരേഷാം.

'ഏകനും സ്വതന്ത്രനും എല്ലാ ഭൂതങ്ങളുടേയും അന്തരാത്മാവും ആയ ആരാണോ ഒരേ രൂപത്തെ പലതാക്കിത്തീർക്കുന്നതു്, അവനെ

തന്നിൽ സ്ഥിതിചെയ്യുന്നതായി സാക്ഷാത്കരിക്കുന്ന ധീരന്മാൎക്കു മാത്രമേ ശാശ്വതമായ സുഖം ലഭിക്കുന്നുള്ളൂ; മററുള്ളവൎക്ക് അതു ലഭിക്കുന്നില്ല.'

നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തം ആത്മസ്ഥം യേഽനുപശ്യന്തി ധീരാഃ
തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

'ശാശ്വതങ്ങളല്ലാത്തവയിൽ ശാശ്വതനായും, ചൈതന്യമുള്ളവയിൽ ചൈതന്യമായും, വിവിധവസ്തുക്കളിൽ ഏകനായും, വൎത്തിക്കുന്ന ആരാണോ ജീവികളുടെ കാമങ്ങളെ സാധിപ്പിക്കുന്നതു്, അവനെ തന്നിൽ സ്ഥിതിചെയ്യുന്നവനായി സാക്ഷാത്കരിക്കുന്ന ധീരന്മാൎക്കു മാത്രമേ ശാശ്വതമായ ശാന്തി ലഭിക്കുന്നുള്ളൂ; മററുള്ളവൎക്ക് അതില്ല.'

'ദി ആത്മൻ' എന്ന വിഷയത്തെപ്പററിയുള്ള പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു (കംപ്ളീററ് വൎക്കു്, വാല്യം II, ഒമ്പതാം പതിപ്പു്, പു. 250):

'ഭൂത – വൎത്തമാന – ഭാവികളിൽ ഏററവും മഹിമാമയനായ ദേവനായി വൎത്തിക്കുകയും മനുഷ്യനായി പ്രകടമാകുകയും ചെയ്യുന്ന ആത്മാവിൻെറ മഹിമയെ ഭാവന ചെയ്യാൻ ഗ്രന്ഥങ്ങൾക്കോ വേദങ്ങൾക്കോ ശാസ്ത്രത്തിനോ ഒരിക്കലും സാധിക്കുകയില്ല.'

'ദി റിയൽ ആൻഡ് ദി അപ്പേരൻട് മാൻ' എന്ന പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു (മുൻഗ്രന്ഥം പു. 279):

'ഈശ്വരനെ ആരാധിക്കുമ്പോൾ, നാം എപ്പോഴും നമ്മളിൽ ത്തന്നെ മറഞ്ഞിരിക്കുന്ന ആത്മാവിനെയാണ് ആരാധിച്ചുപോന്നിട്ടുള്ളതു്.'

കഠോപനിഷത്തു് ആത്മാവിനെ എല്ലാ പ്രകാശങ്ങളുടേയും പ്രകാശമായും ശുദ്ധബോധപ്രകാശമായും വൎണ്ണിക്കുന്നു. (5. 15):

ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
തമേവ ഭാന്തം അനുഭാതി സൎവ്വം
തസ്യ ഭാസാ സൎവ്വമിദം വിഭാതി.

'അവിടെ (അനന്തവും അദ്വൈതവുമായ ശുദ്ധബോധത്തിൽ) സൂര്യനോ ചന്ദ്രനോ നക്ഷത്രങ്ങളോ മിന്നലുകളോ പ്രകാശിക്കുന്നില്ല.

പിന്നെ ഈ അഗ്നിയുടെ കാര്യം പറയാനുണ്ടോ? സ്വയംപ്രകാശ മായ അതിനെ അനുസരിച്ചാണു് ഇവയെല്ലാം പ്രകാശിക്കുന്നതു്. അതിൻെറ പ്രകാശംകൊണ്ടാണു് ഇവയെല്ലാം പ്രകാശിക്കുന്നതു്.'

## 17 വേദാന്തത്തിലെ ആത്മാവു്–ബ്രഹ്മം; അതിൻെറ മഹാവ്യാപ്തി.

വേദാന്തമനുസരിച്ചു്, ശുദ്ധബോധസ്വരൂപനായ ബ്രഹ്മത്തിൻെറ, അഥവാ ഈശ്വരൻെറ, സമഗ്രപ്രകൃതിയെ ശാസ്ത്രീയമായി നിർവചിച്ചുകൊണ്ടു് ശങ്കരാചാര്യർ തൈത്തിരീയോപനിഷത് ഭാഷ്യത്തിൽ പറഞ്ഞു. (3. 1):

> ഉത്പത്തി–സ്ഥിതി–ലയ–കാലേഷു യദാത്മതാം ന
> ജഹാതി ഭൂതാനി, തദ് ഏതദ് ബ്രഹ്മണോ ലക്ഷണം.

ഉല്പത്തി, സ്ഥിതി, ലയം ഇവയുടെ കാലത്തു് ജീവികളും വസ്തുക്കളും ഏതിൽനിന്നും വ്യത്യസ്തമാകുന്നില്ലയോ, ആ സത്യമാണു് ഈ ബ്രഹ്മത്തിൻെറ ലക്ഷണം.

ഇതിൻെറ മഹാവ്യാപ്തി ശരിയായി ഗ്രഹിക്കേണ്ടതുണ്ടു്. ഏക ദേവനിഷ്ഠങ്ങളായ മതങ്ങളിലെ വിശ്വബാഹ്യനായ ഈശ്വരനിൽനിന്നും ഇതു് തുലോം വ്യത്യസ്തമാണു്. 'റിയലൈസേഷൻ' എന്ന ശീഷ്കത്തിൽ സ്വാമി വിവേകാനന്ദൻ കഠോപനിഷത്തിനെപ്പറ്റി ചെയ്തിട്ടുള്ള രണ്ടു പ്രഭാഷണങ്ങളിൽ ആദ്യത്തെ പ്രഭാഷണത്തിൽ അതിൻെറ വ്യാപ്തിയുടേയും വൈപുല്യത്തിൻേറയും ഒരു നിഴലാട്ടം നമുക്കു കാണാം. അല്പം ദീഘ്മെങ്കിലും, ഈ സന്ദർഭത്തിൽ അതുദ്ധരിക്കുന്നതു് ഉചിതമായിരിക്കും. (കംപ്ളീററ് വർക്കു്, വാല്യം II, പു. 156):

> 'ആ വിശ്വജനീനമായ ചോദ്യത്തിനു് ബാഹ്യപ്രയത്നങ്ങൾകൊണ്ടു് ഒരുത്തരം കണ്ടെത്താൻ നമുക്കു കഴിഞ്ഞേയ്ക്കാം. എന്നാൽ അവിടെ ഈ വൈഷമ്യം ഉണ്ടു്. ഒന്നാമതായി, നാം കാണുന്ന പ്രപഞ്ചം നമ്മുടേതുമാത്രമായ പ്രപഞ്ചമാണു്. നമ്മുടെ മാത്രമായ സത്യവീക്ഷണമാണതു്. ആ സത്യത്തെ നമുക്കു് ഇന്ദ്രിയങ്ങൾകൊണ്ടു് അറിയാനും ഗ്രഹിക്കാനും സാധിക്കയില്ല. നമുക്കു് പഞ്ചേന്ദ്രിയജീവികളുടെ വീക്ഷണത്തിലുള്ള പ്രപഞ്ചം മാത്രമേ അറിയൂ. നമുക്കു് മറെറാരിന്ദ്രിയം കൂടിയുണ്ടെന്നിരിക്കട്ടെ; അപ്പോൾ നമുക്കനുഭവപ്പെടുന്ന പ്രപഞ്ചം വ്യത്യസ്തമായിരിക്കും: നമുക്കു് ഒരു കാന്തികമായ ഇന്ദ്രിയം ഉണ്ടെങ്കിൽ, ഇന്നറിയാൻവയ്യാത്ത ലക്ഷോപലക്ഷം ബലങ്ങളുടെ അസ്തിത്വം

ഗ്രഹിക്കാൻ സാധിച്ചേയ്ക്കാം. നമ്മുടെ ഇന്ദ്രിയങ്ങൾ പരിമിതങ്ങളാണ്: തുലോം പരിമിതങ്ങളാണെന്നു പറയാം. ആ പരിമിതിയ്ക്കുള്ളിലാണ് നാം പറയുന്ന പ്രപഞ്ചവും ഉള്ളത്. ആ പ്രപഞ്ചത്തിന്റെ ഉത്തരമാണ് നമ്മുടെ ഈശ്വരൻ. എന്നാൽ അത് എല്ലാ പ്രശ്നങ്ങളുടേയും ഉത്തരമാകുന്നില്ല.

'മനുഷ്യന് അവിടെത്തന്നെ നില്ക്കാൻ സാധ്യമല്ല. അവൻ ചിന്താശീലനാണ്, എല്ലാ പ്രപഞ്ചങ്ങളേയും സമഗ്രമായി വിശദീകരിക്കുന്ന ഒരുത്തരമാണ് അവൻ കണ്ടുപിടിക്കാൻ ആഗ്രഹിക്കുന്നത്. അവന്റെ ലോകം മനുഷ്യരുടേയും ദേവന്മാരുടേയും മറ്റെല്ലാവരുടേയും ആയിരിക്കണമെന്ന് അവൻ ആഗ്രഹിയ്ക്കുന്നു. എല്ലാ പ്രതിഭാസങ്ങളേയും വിശദീകരിക്കുന്ന ഒരുത്തരമാണ് അവനു വേണ്ടത്.

'എല്ലാ പ്രപഞ്ചങ്ങളേയും ഉൾക്കൊള്ളുന്ന ഒരു മഹാപ്രപഞ്ചമാണ് നമുക്കു വേണ്ടതു് എന്നു നാം കാണുന്നു. വിശ്വത്തിന്റെ എല്ലാ നിലവാരങ്ങളിലുംകൂടി കടന്നുപോകുന്ന ഏതോ ഒന്നാണ് നമുക്കാവശ്യം. അതിനെ ഇന്ദ്രിയങ്ങളെക്കൊണ്ടു നമുക്കു ഗ്രഹിക്കാൻ കഴിഞ്ഞാലും ശരി, ഇല്ലെങ്കിലും ശരി. ഉയന്നതും താഴ്ന്നതുമായ എല്ലാ ലോകങ്ങളുടേയും സാമാന്യഗുണത്തെ കാണിക്കുന്ന എന്തെങ്കിലും ഒന്ന് നാം കണ്ടുപിടിക്കുകയാണെങ്കിൽ; നമ്മുടെ പ്രശ്നത്തിനു് ഒരു സമാധാനമുണ്ടാകും. കേവലം തർക്കശാസ്ത്രത്തിലൂടെയെങ്കിലും, മുഴുവൻ വിശ്വത്തിനുംകൂടി ഒരൊററ അടിസ്ഥാനമുണ്ടാവുമെന്നു കണ്ടുപിടിക്കാൻ കഴിഞ്ഞാൽ, നമ്മുടെ പ്രശ്നത്തിനു് എന്തെങ്കിലും ഒരുത്തരം കിട്ടാൻ സാധിച്ചേയ്ക്കും. എന്നാൽ ഇപ്പോൾ ഇവിടെ കാണുന്ന ലോകത്തെ മാത്രം അടിസ്ഥാനപ്പെടുത്തി ആ ഉത്തരം കണ്ടുപിടിക്കാൻ തീർച്ചയായും സാധ്യമല്ല. കാരണം, അതു് വെറും വിഭാഗീയമായ ഒരുത്തരമേ ആകൂ.

'ആഴത്തിൽ ഇറങ്ങുകമാത്രമാണ് നമ്മുടെ ഒരേ ഒരു പ്രത്യാശ. (ഇന്ത്യയിലെ) ആദികാലചിന്തകർ കണ്ടുപിടിച്ച ഒരു കാര്യമുണ്ടു്: കേന്ദ്രത്തിൽനിന്നകലുന്തോറും വ്യത്യാസങ്ങൾ കൂടുതൽ കൂടുതൽ പ്രകടമാണ്. കേന്ദ്രത്തോടു് അടുക്കുന്തോറും, അവർ ഐക്യത്തിലേയ്ക്കു് അടുക്കുകയാണ്. അതുകൊണ്ടു്, ജീവിതത്തിന്റെ എല്ലാ തലങ്ങളും ആരംഭിക്കുന്ന ആ കേന്ദ്രബിന്ദു കണ്ടുപിടിക്കണം. അവിടെനിന്നുകൊണ്ടു് നമുക്കു് പ്രശ്നത്തിനു് ഉത്തരം കാണാൻ കഴിയും. ആ കേന്ദ്രം എവിടെ? അതു് നമ്മുടെ

ഉള്ളിലാണ്. പുരാതനമഹർഷിമാർ കൂടുതൽ കൂടുതൽ ആഴത്തിലിറങ്ങിച്ചെന്ന്, അവസാനം മനുഷ്യാത്മാവിൻെറ അന്തരതമമായഭാഗം കണ്ടുപിടിച്ചു. അതാണ് പ്രപഞ്ചത്തിൻേറയും കേന്ദ്രം. എല്ലാ തലങ്ങളും യോജിക്കുന്നത് ആ ഒരു കേന്ദ്രത്തിലാണ്. അതാണ് സാമാന്യബിന്ദു. അവിടെനിന്നുകൊണ്ടേ നമുക്ക് ശരിയായ ഒരു ഉത്തരം കണ്ടുപിടിക്കാൻ സാധിക്കൂ.'

## 18 ധർമ്മവും അമൃതവും: ആദ്ധ്യാത്മിക ജാഗ്രതയുടെ രണ്ടു തലങ്ങൾ

സാന്തത്തിനു പുറകിലുള്ള അനന്തത്തേയും, നശ്വരതയ്ക്കു പുറകിലുള്ള അനശ്വരതയേയും കണ്ടുപിടിക്കാനായി മനുഷ്യൻ നിർവ്വഹിക്കുന്ന ഒരു അന്തർവ്വേധനമാണ് മാനവനിലവാരത്തിലുള്ള പരിണാമം എന്നറിയപ്പെടുന്നത്. വേദാന്തവും യോഗവും പരിണാമത്തെ വിവരിക്കുന്നതു് ഈ രൂപത്തിലാണ്. ഈ അന്തർവ്വേധനത്തിനുള്ള പ്രധാന സാധനയാണ് ധ്യാനം. ധ്യാനത്തെ സഹായിക്കുവാൻ സാന്മാർഗ്ഗബോധത്തിൻെറ ഉറച്ച അടിത്തറ വേണം. മനുഷ്യൻെറ ദേശകാലങ്ങളിലുള്ള ബാഹ്യയാത്രയിൽ, സമൂഹത്തിലെ മാനവിക പരസ്പര പ്രവർത്തനങ്ങളെക്കൊണ്ടാണ് ഈ സന്മാർഗ്ഗഭൂമിക നിർമ്മിക്കേണ്ടതു്. ഭാരതം ഇതിനെ ധർമ്മം എന്നു വിളിക്കുന്നു. ധർമ്മമെന്നാൽ സാമൂഹ്യനീതിശാസ്ത്രമെന്നാണർത്ഥം. ആദ്ധ്യാത്മികജാഗ്രതയുടേയും സാക്ഷാത്കാരത്തിൻേറയും സാമൂഹ്യാതീതമായ നിലവാരത്തിനു് അമൃതം എന്നാണ് ഇന്ത്യ നല്കിയ നാമധേയം. ഈ ഉയന്ന നിലവാരത്തിലേയ്ക്കുള്ള ബോധോന്നമനം മനുഷ്യൻെറ സാമൂഹികനിലവാരത്തിലുള്ള പരസ്പരപ്രവർത്തനത്തിൽനിന്നു തുടങ്ങുന്നു. പ്രേയസ്സിൽനിന്നും ശ്രേയസ്സിലേയ്ക്കുള്ള ഉയർച്ചയായി കഠോപനിഷത്തു് ഇതിനെ വർണ്ണിക്കുന്നുണ്ട്.

'ധാർമ്മിക'നിലവാരത്തിലുള്ള സാന്മാർഗ്ഗികബലം, ധ്യാനാദി സാധനകളെക്കൊണ്ട് ബോധത്തെ ഉന്നമിപ്പിക്കാൻ സഹായിക്കുന്നു. ഇങ്ങനെ ഉന്നമിതമാകുന്ന ബോധമാണ് 'അമൃതം' എന്ന അനശ്വരമാനത്തെ സാക്ഷാത്കരിക്കാൻ സഹായിക്കുന്നതു്. യോഗത്തിലെ കുണ്ഡലിനി ഉദ്ബുദ്ധമാക്കുന്ന പ്രക്രിയകരം ബോധോന്നമനമാർഗ്ഗങ്ങളാണ്. ശ്രീരാമകൃഷ്ണൻെറ വാക്കുകളിൽ പറഞ്ഞാൽ, കുണ്ഡലിനീശക്തി ഏററവും താഴത്തെ മൂന്നു കേന്ദ്രങ്ങളിൽ മൂലാധാരം സ്വാധിഷ്ഠാനം, മണിപൂരം എന്നു പേരുകളുള്ള ലിംഗം, ഗുഹ്യം, നാഭി എന്നീ മൂന്നു കേന്ദ്രങ്ങളിൽ—സ്ഥിതി ചെയ്യുമ്പോൾ മനുഷ്യ

ൻെറ ബോധം കേവലം വിഷയാനന്ദത്തിൻെറ നിലവാരത്തിലാ യിരിക്കും. കുണ്ഡിലിനി ഉദ്ബുദ്ധമായി നാലാമത്തെ കേന്ദ്രമായ അനാഹതത്തിലെത്തുമ്പോൾ ആദ്ധ്യാത്മിക ഉണർവ്വ് ആരംഭിക്കുന്നു. അഞ്ചാമത്തേതായ വിശുദ്ധിയിലും; ആറാമത്തേതായ ആജ്ഞയിലും ഏഴാമത്തേതായ സഹസ്രാരത്തിലും എത്തുമ്പോൾ ആദ്ധ്യാത്മിക ഉണർവ്വ് കൂടുതൽ കൂടുതൽ ഉജ്ജ്വലമായിത്തീരുന്നു. കഠോപനിഷത്തിൻെറ അഭിപ്രായത്തിൽ, ധർമ്മനിലവാരത്തിൽനിന്നും അമൃത നിലവാരത്തിലേയ്ക്കുള്ള ബോധോന്നമനമാണ് 'യോഗം'. കഠോപ നിഷത്തിൻെറ ആറാം വല്ലിയിലെ ഒമ്പതുമുതൽ പതിനൊന്നുവരെ യുള്ള മന്ത്രങ്ങൾ ഇതു് അവതരിപ്പിക്കുന്നുണ്ട്.

ന സംദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാ മനീഷാ മനസാഭിക്ൢപ്തോ
യ ഏതദ് വിദുഃ അമൃതാസ്തേ ഭവന്തി,

'ആത്മാവിൻെറ രൂപം കണ്ണിൻെറ പരിധിയിൽ ഇല്ല. ആരും അ തിനെ കണ്ണുകൊണ്ടു് കാണുകയില്ല. മനസ്സിനെ നിയന്ത്രിക്കുന്നതും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നതുമായ ബുദ്ധികൊണ്ടു് മനനരൂപമായ സമ്യഗ്ദർശനത്താൽ അതു ഗോചരമായിത്തീരുന്നു. അതിനെ സാ ക്ഷാത്കരിച്ചവർ അമൃതരായി—അനശ്വരരായി—ത്തീരുന്നു.'

യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ
ബുദ്ധിശ്ച ന വിചേഷ്ടതേ താമാഹുഃ പരമാം ഗതിം

'അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും സ്വസ്വവ്യാപാര ങ്ങളിൽനിന്നും നിവൃത്തങ്ങളായി നിശ്ചലമായി നില്ക്കുന്ന അവസ്ഥ യെ ഉത്കൃഷ്ടമായ പ്രാപ്യസ്ഥാനമെന്നു പറയുന്നു.'

താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയ ധാരണാം
അപ്രമത്തസ്തദാ ഭവതി യോഗോ ഹി പ്രഭവാപ്യയൗ.

'സ്ഥിരമായി ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു് നിർത്തുന്ന ആ സ്ഥിതി യെ യോഗമെന്നു പറയുന്നു. അപ്പോൾ ഒരുവൻ പ്രമാദരഹിതനാ യിരിക്കണം. എന്തെന്നാൽ യോഗം ഉത്പത്തിയും നാശവും ഉള്ള താണു്.'

ഭഗവദ്ഗീതയുടെ ആറാം അദ്ധ്യായത്തിൽ 18 മുതൽ 23 വരെയുള്ള ശ്ലോകങ്ങളിലായി, ധ്യാനാവസ്ഥയിൽ പൂർണ്ണമഹിമയോ ടെ പ്രകാശിക്കുന്ന അനന്തവും ശുദ്ധവുമായ ബോധത്തെ അദ്ഭുതകര മായ നിലയിൽ വ്യക്തമായി വർണ്ണിക്കുന്നു:

യദാ വിനിയതം ചിത്തം ആത്മന്യേവാവതിഷ്ഠതേ
നിഃസ്പൃഹഃ സർവ്വകാമേഭ്യോ യുക്ത ഇത്യുച്യതേ തദാ.

'പൂർണ്ണമായ അച്ചടക്കം നേടിയ മനസ്സ്, എല്ലാ ആഗ്രഹങ്ങളിലും നിന്നു മുക്തമായി, ആത്മാവിൽത്തന്നെ വിശ്രമിക്കുമ്പോൾ, ഒരാൾ യോഗത്തിൽ സ്ഥിരത നേടി എന്നു പറയപ്പെടുന്നു.'

യഥാ ദീപോ നിവാതസ്ഥോ നേംഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ യുഞ്ജതോ യോഗമാത്മനഃ

'കാററില്ലാത്തിടത്തു വെച്ചിരിക്കുന്ന വിളക്കിൻെറ ജ്വാല ഇളക്കമില്ലാതെ സ്ഥിരമായി നില്ക്കുന്നതുപോലെ ഇതാണ് അച്ചടക്കം നേടിയ മനസ്സോടെ യോഗം അഭ്യസിച്ച് ആത്മാവിൽ ഏകാഗ്രത നേടിയ യോഗിയെക്കുറിച്ചു പറയാവുന്ന ഉപമ.'

യത്രോപരമതേ ചിത്തം നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം പശ്യന്നാത്മനി തുഷ്യതി.

'യോഗാഭ്യാസംകൊണ്ട് പൂർണ്ണനിയന്ത്രണത്തിലായ മനസ്സ് ശാന്തമായി തന്നിൽത്തന്നെ ആത്മാവിനെ ദർശിക്കുമ്പോൾ ആത്മാവിൽ പൂർണ്ണസംതൃപ്തി അനുഭവിക്കുന്നു.'

സുഖമാത്യന്തികം യത് തത് ബുദ്ധിഗ്രാഹ്യം അതീന്ദ്രിയം
വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ.

'ഇന്ദ്രിയങ്ങൾക്ക് പ്രാപ്യമല്ലാത്തതും ബുദ്ധികൊണ്ട് ഗ്രഹിക്കാവുന്നതും ആയ ആ അനന്താനന്ദത്തെ സാക്ഷാത്കരിച്ച്, അവിടെ സ്ഥിരത നേടുമ്പോൾ, പിന്നെ (യോഗി) ഒരിക്കലും ആത്മതത്ത്വത്തിൽനിന്നും വ്യതിചലിക്കുന്നില്ല.'

യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ.
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ.

'ഏതൊന്നിനെ നേടിയിട്ടാണോ അതിനപ്പുറം മറെറാന്നും നേടാനില്ലെന്ന് വിചാരിക്കുന്നതു്; ഏതൊന്നിൽ മനസ്സുറപ്പിച്ചിട്ടാണോ (സ്ഥിതിചെയ്തിട്ടാണോ) വലിയ ദുഃഖംകൊണ്ടുപോലും ചഞ്ചലപ്പെടാതിരിക്കുന്നതു്.'

തം വിദ്യാത് ദുഃഖസംയോഗ-
വിയോഗം യോഗസംജ്ഞിതം
സ നിശ്ചയേന യോക്തവ്യോ
യോഗോऽനിർവിണ്ണ ചേതസാ.

'ആ സ്ഥിതിയാണ് യോഗം എന്നറിയണം. എല്ലാ പ്രകാരത്തിലുമുള്ള ദുഃഖസംയോഗങ്ങളിൽനിന്നുള്ള വിയോഗമാണത്. ആ യോഗമാണ് നിശ്ചയദാർഢ്യത്തോടെ, യാതൊരു മടിയും വിഷമവും കൂടാതെ അഭ്യസിക്കേണ്ടത്.'

യോഗവും വേദാന്തവും അനുസരിച്ച്, ഈ അനന്തശുദ്ധബോധസാക്ഷാത്കാരം ഓരോ മനുഷ്യന്റേയും ജന്മാവകാശമാണ്. ആ സാക്ഷാത്കാരം മനുഷ്യനെ പ്രാർത്ഥനവും ദിവ്യവുമായ സർവ്വജീവികളിലുംവെച്ച് ഉത്തമനാക്കുന്നു. അത് ഈ ലോകത്തിൽത്തന്നെ ഈ ജീവിതത്തിൽത്തന്നെ, നേടേണ്ടതാണ്; മരിച്ചതിനുശേഷം സ്വർഗ്ഗത്തിൽച്ചെന്നു നേടാനുള്ളതല്ല. ഈ ഉത്തമമായ ആദ്ധ്യാത്മികസാക്ഷാത്കാരം പലരും നേടിയിട്ടുമുണ്ട്.

## 19 ഉപസംഹാരം : ആദ്ധ്യാത്മികസാക്ഷാത്കാരത്തിന്റെ സത്യാപനം.

ശ്രീകൃഷ്ണനായി അവതരിച്ച അന്തർയാമിയായ ഭഗവാൻ ഗീതയിൽ (IV-10) ഈ സത്യം, ആദ്ധ്യാത്മിക സാക്ഷാത്കാരത്തിന്റെ നിയമം, പ്രഖ്യാപിക്കുന്നുണ്ട്.

വീത-രാഗ-ഭയ ക്രോധാഃ
മന്മയാഃ മാം ഉപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ
പൂതാഃ മദ്ഭാവമാഗതാഃ.

'ആസക്തി, ഭയം, ക്രോധം ഇവയിൽനിന്നും മുക്തരായി, എന്നിൽ ലയിക്കയും, എന്നെ ശരണം പ്രാപിക്കയും, ജ്ഞാനതപസ്സുകൊണ്ടു ശുദ്ധിനേടുകയും ചെയ്ത ധാരാളം പേർ എന്റെ ഭാവത്തെ പ്രാപിച്ചിട്ടുണ്ട്.'

ഇതേ ആശയം, ഏകദേശം ഇതേ പദങ്ങളിൽ, ഗൗഡപാദർ മാണ്ഡൂക്യകാരികയിൽ സ്ഥിരീകരിക്കുന്നുണ്ട് (II. 39).

വീതരാഗഭയക്രോധൈഃ
മുനിഭിഃ വേദപാരഗൈഃ
നിർവികല്പോഹ്യയം ദൃഷ്ടഃ
പ്രപഞ്ചോപശമോ/ദ്വയഃ.

'ആസക്തി, ഭയം, ക്രോധം എന്നിവയിൽനിന്നും മുക്തരും (പരീക്ഷണത്തിലും അനുഭവത്തിലുംകൂടി) വേദത്തിന്റെ മറുകരകണ്ടവരുമായ മുനിമാർ, ആപേക്ഷികാസ്തിത്വത്തെ ഇല്ലാതാക്കി ഈ അദ്വൈതമായ നിർവികല്പ (സമാധിയുടെ) അവസ്ഥ (അഥവാ പരമമായ ആദ്ധ്യാത്മിക സാക്ഷാത്കാരം) നേടിയിട്ടുണ്ട്.'

# 22

## ബോധോന്നമനശാസ്ത്രം*

1 ഉപക്രമം

ആദ്യമായി പ്രൊഫസർ വാൻ പ്രാഗിനോടും അദ്ദേഹത്തിൻെറ സ്കൂറം ഓഫ് ഓറിയൻടൽ സ്റ്റഡീസിനോടും എൻെറ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളട്ടെ. കഴിഞ്ഞവഷ്ത്തെപ്പോലെ ഈ വഷ്വും നിങ്ങളുടെ സെമിനാറിൽ പങ്കെടുക്കാൻ എന്നെ ക്ഷണിച്ചിരിക്കുന്നു. ഈ സായഹ്നത്തിലെ വിഷയം ഇതാണ്: ദി സയൻസ് ഓഫ് റേയ്സിംഗ് കോൺഷ്യസ്നസ്സ് ടു ഹയർ ലെവൽസ്. ഒരു ഗഹനമായ വിഷയമാണിത്. രണ്ടാം ലോകമഹായുദ്ധത്തിനുശേഷം ഈ വിഷയം ശാസ്ത്രീയമായി പഠിക്കുന്നതിലും അതിനെ അനുഭവവേദ്യമാക്കുന്നതിലും വളരെ താത്പര്യമുള്ളതായി കാണുന്നതിൽ എനിക്ക് വലിയ സന്തോഷമുണ്ട്. പ്രൊഫസർ വാൻ പ്രാഗ് എൻെറ പ്രസംഗത്തിനുവേണ്ടി ഈ വിഷയം തിരഞ്ഞെടുത്തിരിക്കുന്നു എന്നുള്ളത്, ശാസ്ത്രജ്ഞന്മാരുടേയും സാധാരണ ജനങ്ങളുടേയും ഇടയിൽ, ഈ വിഷയത്തിലുള്ള തീവ്രമായ താത്പര്യം പ്രതിഫലിക്കുന്നുണ്ട്.

2 മനുഷ്യൻെറ വൈശിഷ്ട്യം

എൻെറ പ്രസംഗം ഈ വിഷയത്തിൻെറ ഗൂഢവും ഇന്ദ്രിയാതീതവും അനുഭവാതീതവുമായ മാനങ്ങളിൽ പരിമിതപ്പെടുത്താനോ, അവിടെനിന്നും ആരംഭിക്കാനോ, ഞാൻ ആഗ്രഹിക്കുന്നില്ല. ഈ വിഷയത്തിൻെറ സമഗ്രമായ പ്രതിപാദനം ഇഹലോകജീവിതത്തേയും പ്രവർത്തനങ്ങളേയും, നമ്മുടെ ഇന്ദ്രിയാനുഭവങ്ങളേയും മററു മനുഷ്യരുമായുള്ള നമ്മുടെ പരസ്പര പ്രവത്തനങ്ങളേയും കൂടി ഉൾക്കൊള്ളേണ്ടതാണ്. വിഷയത്തിൻെറ ഈ വശങ്ങൾ ഗൂഢവും ഇന്ദ്രിയാതീതവും സാമൂഹ്യാതീതവുമായ മാനങ്ങളോളംതന്നെ പ്രാധാന്യമുള്ളതുമാണ്.

---

* ഹോളണ്ടിലെ പ്രൊ. വാൻ പ്രാഗ് നടത്തുന്ന 'സ്കൂൾ ഓഫ് ഓറിയൻടൽ സ്റ്റഡീസിൽ' സംഘടിപ്പിക്കപ്പെട്ട സ്പിരിച്ച്വൽ കറണ്ട്സ് ഓഫ് ഇന്ത്യ എന്ന സെമിനാറിൽ 1982 മേയ് 14-ാംനു- നടത്തിയ പ്രഭാഷണത്തിൻെറ ടേപ്പ് റെക്കാർഡിൽനിന്നു തയ്യാറാക്കിയത്.

പരിണാമം മാനവഘട്ടത്തിലെത്തുമ്പോൾ, ഈ പരസ്പരപ്രവ ത്തനം മനുഷ്യനെക്കാൾ താഴ്ന്ന നിലവാരത്തിലുള്ള ജീവികളിൽ ഉണ്ടായിരുന്നതിനെ അപേക്ഷിച്ച് വളരെ വദ്ധിക്കുന്നു. സാമൂഹ്യ സന്ദർഭത്തിൽ മനുഷ്യൻ ജീവിക്കുന്നതു് മററുമനുഷ്യരുമായുള്ള ബോധ പൂർവ്വമായ പരസ്പരപ്രവർത്തനങ്ങളോടുകൂടിയാണ്. അവിടെ ഒരാളുടെ ബോധം മററെല്ലാവരുടേയും ബോധവുമായി കൂടിക്കലരുന്നു. സമൂഹ ത്തിലുള്ള ഇത്തരം പരസ്പരപ്രവർത്തനസന്ദർഭത്തിലാണ് മാനവ ബോധം ഉന്നതതരനിലവാരത്തിലേയ്ക്ക് ഉയരുന്നതു്. സന്തോഷകര വും ഫലപ്രദവുമായ പരസ്പര മാനുഷികബന്ധങ്ങൾ സ്ഥാപിക്കയാ ണ് അതിൻെറ ലക്ഷ്യം. അങ്ങനെയുള്ള സന്തോഷകരമായ ബന്ധം ഉയന്ന ഭൂമികയിലേയ്ക്ക് ഉയർത്താതെ ഇതു സാദ്ധ്യമല്ല. മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്ന വിദ്യാഭ്യാസവുമാണതു്.

ബോധത്തെപ്പററി ചർച്ച ചെയ്യുമ്പോൾ, അതു് ഒരു അതിവി ശിഷ്ടമായ ഘടകമാണെന്നു് നാം അറിഞ്ഞിരിക്കണം. പരിണാമ പ്രക്രിയയിൽ ജീവനുള്ള സെല്ലിനോടൊപ്പമാണ് അതു പ്രത്യക്ഷ പ്പെടുന്നതു്, വിശ്വത്തിലെ അചേതനവസ്തുപരിണാമത്തിൽ അതു കാ ണുന്നില്ല. നക്ഷത്രസമൂഹങ്ങളോ നക്ഷത്രങ്ങളോ സൂര്യനോ ബോധം എന്ന ഘടകം പ്രകടമാക്കുന്നില്ല. അവയ്ക്കു് അസ്തിത്വമുണ്ടു്. പരിണാ മം ജീവൻെറ നിലവാരത്തിലെത്തുമ്പോഴാണ് ബോധം ഉരുത്തിരി യുന്നതു്. നിർജീവവസ്തുക്കൾ 'സത്' ആണ്; എങ്കിലും 'ചിത്' അല്ല, എന്നു് സംസ്കൃതത്തിൽ പറയും. ജൈവഗുണമുള്ള കോശം സത്തും ചിത്തും ആണ്. അതിനു് അസ്തിത്വവും ബോധവും ഉണ്ടു് എന്നത്ഥം. ജൈവകോശത്തിന്നു് ബാഹ്യപരിസരത്തെപ്പററി അസ്പ ഷ്ടമായ ഒരു ബോധമുണ്ടു്. ജീവശാസ്ത്രം ജൈവകോശത്തിൻെറ ഈ പ്രതിഭാസത്തെ പരിണാമത്തിലെ പ്രഥമവിപ്ലവമായി (ബ്രേക്ക് ത്രൂ) കണക്കാക്കുന്നു. ഈ ഘട്ടത്തിലാണ് വസ്തുവിനു് സ്വയം ഇരട്ടി ക്കാനുള്ള കഴിവുണ്ടാകുന്നതു്. അതിനുശേഷം ബോധം ക്രമമായി കൂടുതൽ കൂടുതൽ വൈവിദ്ധ്യവും സമന്വയവും നേടിക്കൊണ്ടിരിക്ക യാണ്. ജൈവകോശം മുതൽ മനുഷ്യൻവരെയുള്ള സമഗ്ര ജൈവ പരിണാമഘട്ടങ്ങളിൽ ബോധത്തിൻെറ സ്ഥിതി ഇതാണ്.

എന്നാൽ മാനവതലത്തിലെത്തുമ്പോൾ ബോധത്തിനു് ഒരു പുതിയ മാനം സിദ്ധിക്കുന്നു. അതൊരു വിശിഷ്ട മാനമാണ്. ബാ ഹ്യപരിസരബോധത്തോടൊപ്പം മനുഷ്യനു് സ്വബോധവുമുണ്ടു്; അ നാത്മബോധത്തോടൊപ്പം ആത്മബോധവും ഉണ്ടു്. മനുഷ്യേതരജീവി കൾക്കു് ബാഹ്യലോകബോധം അഥവാ ഭൗതികപരിസരബോധം മാത്രമേയുള്ളൂ. മനുഷ്യനുമാത്രമേ ഈ രണ്ടാമത്തെ ബോധമാനം അഥ

വാ വിഷയി എന്ന നിലയിലുള്ള ആത്മ ബോധം ഉള്ളൂ. ഇവിടം മുതലാണ് ജ്ഞാതാവെന്നനിലയിൽ കൂടുതൽ ഉയൻ നിലവാരങ്ങളിലേയ്ക്ക് തന്റെ ബോധത്തെ പരിശീലിപ്പിക്കുകയെന്ന പ്രശ്നത്തെ മനുഷ്യൻ അഭിമുഖീകരിക്കുന്നതു്. ഇതാണ് പരിണാമത്തെ മനുഷ്യന്റെ നേക്കുള്ള ഒരു വെല്ലുവിളിയാക്കുന്നതു്. മനുഷ്യൻ പ്രകൃതി പരിണാമത്തിന്റെ ഉത്തമഫലമാണല്ലോ. ഈ മഹാപ്രയത്നം ബോധപൂർവ്വം നിർവ്വഹിക്കാനുള്ള ജൈവശക്തിയും പ്രകൃതി മനുഷ്യനു നല്കിയിട്ടുണ്ട്, ഈ ബോധപരിശീലനപ്രയത്നം മാനവേതരമായ ഒരു ജീവിയും അഭിമുഖീകരിച്ചിട്ടില്ല. ജൈവസംതൃപ്തികൾ നേടാനും, മരിക്കാതെ അവശേഷിക്കാനും, എണ്ണത്തിൽ വർദ്ധിക്കാനും പര്യാപ്തമായ ജൈവയാന്ത്രികസ്ഥിതികൾ പ്രകൃതിതന്നെ അവയിൽ നിക്ഷേപിച്ചിട്ടുണ്ട്. പ്രകൃതി മനുഷ്യനും ഈ സഞ്ജീകരണങ്ങൾ നല്കിയിട്ടുണ്ട്. എന്നാൽ ഈ ജനിതകപരിമിതികളെ അതിക്രമിക്കാനുള്ള കഴിവും നല്കിയിട്ടുണ്ട്. പരിസരത്തെയും തന്നെത്തന്നെയും മാററാനുള്ള സ്വാതന്ത്ര്യമാണതു്. ഈ സ്വാതന്ത്ര്യം പ്രത്യക്ഷമാകുന്നതു് മാനവതലത്തിലാണ്. ഈ സ്വാതന്ത്ര്യത്തെ വികസിപ്പിക്കാനായി ബോധത്തെ പരിശീലിപ്പിക്കുന്നതിനും, വ്യക്തിത്വത്തിന്റെ പൂർണ്ണ ആവിഷ്കാരത്തിലേയ്ക്കു മനുഷ്യനെ എത്തിക്കുന്നതിനുമുള്ള ഒരു നിഷ്ഠാപൂർവ്വമായ യത്നമാണ്.

പത്തൊമ്പതാം നൂററാണ്ടിലെ ജീവശാസ്ത്രം മാനവപരിണാമത്തിന്റെ ഈ വൈശിഷ്ട്യം മനസ്സിലാക്കിയിരുന്നില്ല. 'ഈശ്വരന്റെ വിശിഷ്ടസൃഷ്ടിയാണ് മനുഷ്യൻ' എന്ന ക്രിസ്തുമതദർശനവിശ്വാസത്തെ താഴ്ത്തിക്കെട്ടുകയായിരുന്നു അന്നു് ജീവശാസ്ത്രത്തിന്റെ ലക്ഷ്യം. എന്നാൽ ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രം മനുഷ്യവൈശിഷ്ട്യത്തെ ഒരു പുതിയ ശാസ്ത്രീയവീക്ഷണകോണിൽനിന്നുകൊണ്ട് തിരിച്ചുവിളിക്കയാണ്. 'മനുഷ്യൻ പലതരത്തിലും വിശിഷ്ടനാണ്'' എന്നു് സർ ജൂലിയൻ ഹക്സ്ലി പറയുന്നു. 'ദി യുനീക്നസ്സ് ഓഫ് മാൻ' എന്ന പേരിൽ അദ്ദേഹത്തിന്റെ ഒരു പുസ്തകവും ഉണ്ട്, അതിൽ അദ്ദേഹം ഇങ്ങനെ എഴുതിയിരിക്കുന്നു (പു.17):

'മാനവവൈശിഷ്ട്യലക്ഷണങ്ങൾ സങ്കീർണ്ണ ജീവശാസ്ത്രപരമെന്നതിനേക്കാൾ കൂടുതൽ മനശ്ശാസ്ത്രപരങ്ങളും സാമൂഹികങ്ങളുമാകുന്നു. അവ മനുഷ്യന്റെ മൂന്നു വിശിഷ്ടഗുണങ്ങളിൽ ഏതെങ്കിലും ഒന്നിൽനിന്നുദ്ഭവിക്കുന്നവയാണ്. ഇവയിൽ ഒന്നാമത്തെ ഗുണം അമൂർത്തവും സാമാന്യവുമായ മനനത്തിനുള്ള കഴിവാണ്. മാനസികപ്രക്രിയകളുടെ ഏകീകരണമാണ് രണ്ടാമത്തെ ഗുണം. മൃഗത്തിന്റെ മനസ്സും പെരുമാററവും മനു

ഷ്യന്റേതിനെ അപേക്ഷിച്ച് കൂടുതൽ നിയമബദ്ധവും ദൃഢവും അയവില്ലാത്തതും പല പല വ്യത്യസ്ത കള്ളികളിലായി ഒതു ങ്ങുന്നതുമാണ്. വർഗ്ഗം, രാഷ്ട്രം, പാർട്ടി, മതസംഘടന മുതലായ സാമൂഹിക ഏകകങ്ങളുടെ അസ്തിത്വമാണ് മൂന്നാമത്തെ ഗുണം. ഇപ്പറഞ്ഞ സാമൂഹ്യ ഘടകങ്ങൾക്കെല്ലാം അതാതിന്റേതായ പാരമ്പര്യവും സംസ്കാരവും തദനുസൃതമായ സാന്തത്യവും ഉണ്ട്.

അദ്ദേഹം തുടരുന്നു (അതേ പുസ്തകം പു. 29):

'വിശിഷ്ടമല്ലാത്ത ഏതെങ്കിലും മനുഷ്യപ്രവൃത്തി കണ്ടുപിടി ക്കുകയാണ് വിഷമം. ആഹാരം, നിദ്ര, മൈഥുനം മുതലായ മൗലികജൈവഗുണങ്ങളെപ്പോലും വിശിഷ്ടാലങ്കാരങ്ങളും സവി ശേഷതകളുംകൊണ്ട് മനുഷ്യൻ കൗശലപൂർവ്വം മാററിമറിച്ചിരി ക്കുന്നു.'

മാനവഗുണങ്ങളുടെ ഉന്നതതരമാനങ്ങളെ സൂചിപ്പിച്ചുകൊണ്ട് അദ്ദേഹം തുടരുന്നു (അതേ പുസ്തകം, പു. 31):

'ഇന്ന് സംശയിക്കപ്പെടുന്നതിനേക്കാൾ എത്രയോ കൂടുതൽ വൈശിഷ്ട്യങ്ങൾ മനുഷ്യനുണ്ടാവാം.'

മാനവബോധത്തിന് ബാഹ്യപരിസരത്തിലേക്കു നീങ്ങാൻ കഴിയുമെന്നു മാത്രമല്ല, അന്തർമുഖമായി സ്വബോധം ഉല്ലാദിപ്പി ക്കാനും കഴിയും. ജീവശാസ്ത്രം ഈ ഗുണത്തെ പരിണാമത്തിലെ രണ്ടാമത്തെ വിപ്ലവം (ബ്രേക്ക്ത്രൂ) ആയി പ്രഖ്യാപിക്കുന്നുണ്ട്. ഇതുമൂലം മനുഷ്യ മനസ്സിന് സംസ്കാരരൂപത്തിൽ സ്വയം ഇരട്ടിക്കാൻ കഴിയുന്നു. ഈ ആത്മബോധമാണ് മനുഷ്യനിൽ യുക്തി, ഇച്ഛാ ശക്തി, കല്പനാശക്തി, നിർണ്ണയശക്തി, ഭാഷണശക്തി മുതലായ വിശിഷ്ട ഗുണങ്ങൾ ഉല്ലാദിപ്പിക്കുകയും മനുഷ്യനെ ഏററവും ശക്ത നാക്കിത്തീർക്കുകയും ചെയ്തിട്ടുള്ളത്. മാനവവിദ്യാഭ്യാസത്തിൽ ബോ ധത്തിനും അതിന്റെ വിവിധസാധ്യതകൾക്കും പ്രത്യേക പരിഗ ണന നല്കാൻ പ്രേരിപ്പിക്കുന്നതും ഈ ഗുണങ്ങളാണ്.

**3. ലോകവും ലോകോത്തരവും:**

**ബോധോന്നമനത്തിനുള്ള രണ്ടു നിലവാരങ്ങൾ**

മനുഷ്യന് ഇത്തരം പരിശീലനം ആദ്യമായി ലഭിക്കുന്നത് സാമൂഹികസന്ദർഭങ്ങളിലുണ്ടാകുന്ന മനുഷ്യന്റെ പരസ്പരപ്രവർത്തന ങ്ങളിലാണ്. ആ പരിശീലനംകൊണ്ട് മനുഷ്യബോധം മററു മനു ഷ്യവ്യക്തികളെ തന്റെ ചിന്തയിലും സഹാനുഭൂതിയിലും ഉൾക്കൊ ള്ളാനുള്ള ഒരു കഴിവു നേടുന്നു. മനുഷ്യൻ തന്റെ ജീവിതം ആരം ഭിക്കുന്നതു് ഒരു വ്യക്തിയെന്ന നിലയിലും, തന്റെ പരിമിത ജനിതകഘടനയുടെ നിയന്ത്രണത്തിലും, ജൈവവ്യവസ്ഥയിലും

ആണ്. ഈ പരിമിതികളെ ഓരോന്നായി അതിക്രമിക്കാനായുള്ള പരിശ്രമമാണ് ജനനം മുതലുള്ള വിദ്യാഭ്യാസം. സാവധാനം അവൻ അന്യരിൽ സ്നേഹം വളർത്തുന്നു. അതുപോലെ അവർ അവനിലും സ്നേഹം വളർത്തുന്നു. ഇത്രയും വികാസം നേടിക്കഴിഞ്ഞാൽ, ആ ബോധം കേവലം ജനിതകനിലവാരത്തിൽ ഒരു വ്യവസ്ഥാപിതവസ്തുവായി നില്ക്കുകയില്ല. തുടർന്ന് ജ്ഞാതാവെന്നനിലയിൽ തൻെറ അനന്തസാധ്യതകളെ വിടർത്താനുള്ള പരിശ്രമം തുടങ്ങുകയായി. വിദ്യാഭ്യാസം അടിസ്ഥാനപരമായി ഈ സാധ്യതകളെ വികസിപ്പിക്കുന്ന പ്രവർത്തനമാണ്. ഈ സാധ്യതകൾക്ക് ലൗകികവും സാമൂഹികവും ആയ ഒരു മാനവും—ഇങ്ങനെ രണ്ടു ആധ്യാത്മിക മാനങ്ങളുണ്ട്. ഇവ വിഭിന്നങ്ങളാണെങ്കിലും വ്യത്യസ്തസ്വഭാവങ്ങളുള്ളവയല്ല.

ബോധതലങ്ങളിൽ ഉണ്ടാകുന്ന വികാസങ്ങളെയെല്ലാം ലോകതലത്തിലുള്ളവയെന്നും ഉപനിഷത്തുകളും ബുദ്ധനും രണ്ടായി തരംതിരിക്കുന്നുണ്ട്. ഇവ മാനവ വികാസശാസ്ത്രത്തിൽ സുനിശ്ചിതാർത്ഥങ്ങളുള്ള സാങ്കേതികപദങ്ങളാണ്. ലോകമെന്നാൽ പഞ്ചേന്ദ്രിയങ്ങൾ പ്രകടമാക്കുന്ന സംവേദനലോകമാണ്. വ്യക്തിവികാസത്തിൻെറ സങ്കുചിതവും വികസിതവുമായ രണ്ടു ഘട്ടങ്ങളിലും ബോധം ലോകനിലവാരത്തിലാണ് പ്രവർത്തിക്കുന്നത്. അപ്പോൾ ബോധവികാസം ഉണ്ടാകുന്നതു് പ്രാകൃതികവും സാമൂഹികവുമായ പരസ്പരപ്രവർത്തനങ്ങളുടെ സന്ദർഭത്തിലാണ്. പക്ഷെ വികസിത വ്യക്തിത്വത്തിൻെറ നിലവാരത്തിൽ അല്പം അന്തർവേധനം ഉണ്ടാകുന്നുണ്ട്. തത്ഫലമായി സാമൂഹികനിലവാരത്തിൽ കൂടുതൽ മാനവികമായ സഹകരണപ്രവർത്തനങ്ങളുണ്ടാകും. ലോകനിലവാരത്തിൻെറ രണ്ടാം ഘട്ടത്തിൽ സ്ഥിരതയും സന്മാർഗ്ഗബോധവും നീതിബോധവും നേടിക്കഴിഞ്ഞാൽ, ലോകോത്തരനിലവാരത്തിലേയ്ക്കു് ഉയരാനുള്ള കഴിവും ആന്തരിക പ്രോത്സാഹനവും ഉണ്ടാകും; എന്നാൽ ലൗകികജീവിതത്തിൽ അപര്യാപ്തങ്ങളും നിഷേധാത്മകങ്ങളും ആയ തത്ത്വശാസ്ത്രങ്ങളുടെ അധീനതയിൽപ്പെട്ടു്, സന്മാർഗ്ഗശൂന്യവും ഗതിഹീനവുമാകാതിരുന്നാൽ മാത്രമേ ഇതു് സാധ്യമാകൂ.

'ലോകോത്തര'മെന്നാൽ ഇന്ദ്രിയസംവേദനാതീതമെന്നർത്ഥമാണ്. ഇംഗ്ലീഷിലെ ട്രാൻസെൻഡെൻടൽ എന്ന പദം ഇതിൻെറ ഏററവും അടുത്ത പര്യായമാണ്. ലോകനിലവാരത്തിൽ സാന്മാർഗ്ഗികാവശ്യങ്ങളുടെ പൂർത്തീകരണമാണ് ലോകോത്തരനിലവാരത്തിലേയ്ക്കു് ഉയരാൻ സഹായിക്കുന്നതു്. ലോകമതങ്ങളുടെ ഭാഷയിൽ, ഉന്നതമായ ആദ്ധ്യാത്മികവികാസത്തിനു് നൈതികവും സാന്മാർഗ്ഗികവുമായ അടിസ്ഥാനം വേണമെന്നു പറയാറുണ്ടല്ലോ. വേദാന്തത്തിൻേറയും ബുദ്ധൻേറയും ഭാഷയിൽ പറഞ്ഞാൽ, ശീലമാണ് സാമ

ധിയിലേയ്ക്കും പ്രജ്ഞയിലേയ്ക്കുമുള്ള വികാസമാർഗ്ഗം. ശീലമെന്നാൽ സന്മാർഗ്ഗമെന്നും സമാധിയെന്നാൽ ഉന്നതതരമായ ആദ്ധ്യാത്മികവികാസമെന്നുമാണ് അർത്ഥം.

4 സങ്കുചിത വ്യക്തിത്വത്തിൽനിന്നും (ഇൻഡിവിഡ്യുവാലിററി) വികസിതവ്യക്തിത്വത്തിലേയ്ക്കുള്ള വളർച്ച. (പർസണാലിററി)

മഹത്തായ പുരാതന വേദാന്തതത്ത്വശാസ്ത്രം മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമെന്ന നിലയിൽ സമന്വിതമനുഷ്യവികാസത്തെ വീക്ഷിക്കുന്നതു് ഇങ്ങനെയാണ്. സാദ്ധ്യതകളുടെ പ്രഥമവികസനം ഉണ്ടാകുന്നതു് ലൗകികജീവിതരംഗത്താണ്. ഇതുതന്നെയാണ് 'ലോക'നിലവാരം. മനുഷ്യൻ രണ്ടു പരിസരങ്ങളിൽ ആവൃതനാണെന്നു കാണുന്നു. പ്രാകൃതികവും മാനുഷികവും. മനുഷ്യൻ പ്രാകൃതികപരിസരത്തിലുള്ള എല്ലാററിനേയും തന്റെ സുഖത്തിനും സംതൃപ്തിക്കും വേണ്ടിയുള്ള വസ്തുക്കളായി കരുതുന്നു. വായു, ജലം, സൂര്യപ്രകാശം, നദികൾ, മരങ്ങൾ, മേശ, കസേര, വീടു്, മൃഗങ്ങൾ മുതലായവയെല്ലാം അവന്റെ ദൃഷ്ടിയിൽ തന്റെ സുഖസംതൃപ്തിക്കായി, തനിക്കു ചൂഷണം ചെയ്യാനുള്ള, വസ്തുക്കളാണ്. അവയെല്ലാം വെറും വസ്തുക്കളാണ്; അവൻ അവയെ അങ്ങനെ പരിഗണിക്കുകയും ചെയ്യുന്നു. ഈ വീക്ഷണവും ചൂഷണവും വർദ്ധിച്ചു വർദ്ധിച്ചുവരുമ്പോൾ പരിസരസന്തുലനം ഇല്ലാതാകാത്തിടത്തോളംകാലം, അതുകൊണ്ടു് വലിയ കുഴപ്പമില്ല. കുഴപ്പം തുടങ്ങുന്നതു് ആ ചൂഷണം അതിവർത്തിച്ചു് പരിസരസന്തുലനത്തെ തകർക്കുമ്പോഴാണ്. വികാസത്തിന്റെ ആരംഭഘട്ടത്തിൽ മനുഷ്യൻ മററു മനുഷ്യരേയും മുമ്പുപറഞ്ഞപോലെ വെറും വസ്തുക്കളായിട്ടാണ് കാണുക. അവൻ ഭാര്യയേയും കുട്ടികളേയും, ഭൃത്യന്മാരേയും അയല്ക്കാരേയും തന്റെ സുഖസംതൃപ്തിക്കുവേണ്ടി ചൂഷണം ചെയ്യാനുള്ള വസ്തുക്കളായി കാണുന്നു. അടിമത്തവ്യവസ്ഥയുടേയും മററു് മാനവചൂഷണങ്ങളുടേയും പുറകിലുള്ള ബോധാവസ്ഥ ഇതാണ്. ലൗകികവിദ്യാഭ്യാസംകൊണ്ടു് ഉദ്ദേശിക്കുന്നതു് പരിസരത്തിലുള്ള മററു മനുഷ്യരെ തന്നെപ്പോലെയുള്ള മനുഷ്യരായി ചൂഷണ യോഗ്യവസ്തുക്കളെല്ലാതെ—പരിഗണിക്കാൻ പഠിപ്പിക്കയാണ് ഈ നിലവാരത്തിൽ ബോധം സന്മാർഗ്ഗബോധമായി (എഥിക്കൽ എവർനസ്) വികസിക്കുന്നു. അപ്പോഴാണ് മനുഷ്യൻ മൃഗത്തിൽനിന്നും വ്യത്യസ്തമായ യഥാർത്ഥമനുഷ്യനാകാൻ തുടങ്ങുന്നതു്. ഇതനുസരിച്ചു് സന്മാർഗ്ഗബോധത്തെ ഇങ്ങനെ നിർവ്വചിക്കുക. സാമൂഹ്യപരിസരത്തിലുള്ള ജ്ഞേയവസ്തുക്കളെ ജ്ഞാതാവായി തിരിച്ചറിയുവാനുള്ള മനോഭാവവും കഴിവുമാണ് സന്മാർഗ്ഗബോധം. ബോധം അല്ലമെങ്കിലും ഈ നിലവാരത്തിലേയ്ക്കുയരാതെ സമൂഹം നിലനില്ക്കുകയില്ല. ഭാരതീയതത്ത്വശാസ്ത്രം ഈ സന്മാർഗ്ഗബോധോന്നമനത്തെ 'ധർമ്മം' എന്നു വിളിക്കുന്നു. മനുഷ്യനെ മനുഷ്യനുമായി സംയോജി

പ്പിച്ച് സമൂഹമാക്കിത്തീർക്കുന്ന മൂല്യമാണ് 'ധർമ്മം.' ഇഷ്ടികയെ ഇഷ്ടികയോടു ചേർത്ത് കെട്ടിടത്തിന് ഉറപ്പുവരുത്തുന്ന സിമെൻറു പോലെയാണത്. മനുഷ്യജീവികളുടെ കൂട്ടം സമൂഹമാകയില്ല' ഇഷ്ടികക്കൂട്ടം കെട്ടിടമാകയില്ലല്ലോ. അതുപോലെതന്നെ മഹാഭാരതമെന്ന ഭാരതീയ ഇതിഹാസം ധർമ്മത്തെ ഇങ്ങനെ നിർവ്വചിക്കുന്നു: (കർണ്ണപർവ്വം 8.45-50)

ധാരണാദ് ധർമ ഇത്യുക്തഃ ധർമോ ധാരയതേ പ്രജാഃ

'സംയോജിപ്പിച്ച് സമന്വയിപ്പിക്കുന്നതുകൊണ്ടാണ് ധർമ്മം എന്നു പറയുന്നത്. ധർമ്മം മനുഷ്യനെ മനുഷ്യനുമായി സംയോജിപ്പിച്ച് (സമൂഹമാക്കിത്തീർക്കുന്നു).'

ഒരു സമൂഹത്തിലെ മനുഷ്യരെല്ലാം മററു മനുഷ്യരെ, തന്നെപ്പോലെയുള്ള വ്യക്തികളായും ജ്ഞാതാക്കളായും ഭോക്താക്കളായും പരിഗണിക്കാനുള്ള ശീലവും കഴിവും വികസിപ്പിക്കുമ്പോൾ മനുഷ്യവർഗ്ഗം സന്മാർഗ്ഗബോധത്തിലും മാനവസഹാനുഭൂതിയിലും ഉയരും. ഇതുമൂലം മാനവ പരിണാമത്തിൽ വലിയ പുരോഗതി ഉണ്ടാകും. ഇവിടെയാണ് മാനവഘട്ടത്തിലെ പരിണാമത്തിന് ശരിയായ അർത്ഥവും ദിശയും നാം കാണുന്നത്.

പത്തൊമ്പതാംനൂററാണ്ടിലെ ജീവശാസ്ത്രത്തിൽനിന്നും വ്യത്യസ്തമായി ഇരുപതാംനൂററാണ്ടിലെ ജീവശാസ്ത്രം പരിണാമത്തിന് ഒരു സാന്മാർഗ്ഗികദിശാനിർദ്ദേശം നല്കുന്നുണ്ട്. ശാസ്ത്രജ്ഞന്മാർ അതിന് മാനസിക-സാമൂഹികപരിണാമം എന്ന പേർ നല്കുന്നു. ഇവിടെ പരിണാമം ജൈവനിലവാരത്തിൽനിന്നും ആദ്ധ്യാത്മികനിലവാരത്തിലേയ്ക്ക് ഉയരുകയാണ്. പത്തൊമ്പതാം നൂററാണ്ടിലെ ജീവശാസ്ത്രം മാനവനിലവാരത്തിലുള്ള പരിണാമത്തെ അന്യജന്തുനിലവാരത്തിലുള്ളതുപോലെയാണ് കരുതിയിരുന്നത്. ജന്തുനിലവാരത്തിൽ, പരിണാമത്തിൻെറ ലക്ഷ്യം, ജൈവസംതൃപ്തികളും മരിക്കാതെ അവശേഷിക്കുകയും സംഖ്യാവർദ്ധനയുമാണ്. എന്നാൽ ഇന്ന്, മനുഷ്യനെ സംബന്ധിച്ചിടത്തോളം, ഈ ലക്ഷ്യങ്ങൾ അപ്രധാനങ്ങളാണെന്നാണ് ജീവശാസ്ത്രം കരുതുന്നത്. മനുഷ്യഘട്ടത്തിലെ പ്രാഥമികലക്ഷ്യം ജൈവപരിമിതികൾക്കപ്പുറം വളരുകയും ഫുൾഫിൽമെൻറ് അഥവാ പൂർണ്ണതനേടുകയുമാണ്. ജനിതകവ്യവസ്ഥയിൽ കെട്ടിക്കിടക്കാതെ ബോധത്തെ ഉയർന്ന നിലവാരത്തിലേയ്ക്കു നയിക്കുവാനുള്ള ജൈവശക്തിയും പ്രകൃതി മനുഷ്യനു നല്കീട്ടുണ്ട്. ഈ ശക്തി പ്രയോഗിക്കുമ്പോൾ മാത്രമേ മനുഷ്യന് മറഞ്ഞുകിടക്കുന്ന വിശാലസാദ്ധ്യതകൾ സാക്ഷാത്കരിക്കുവാൻ സാധിക്കൂ; ഈ കഴിവുകളെ വികസിപ്പിക്കുവാനുള്ള മാനസിക-സാമൂഹികപരിണാ

മത്തിൻെറ ആദ്യഘട്ടമാണ് മനുഷ്യൻെറ സങ്കുചിതവ്യക്തിത്വത്തിൻേറയും വികസിതവ്യക്തിത്വത്തിൻേറയും നിലവാരങ്ങളിലുള്ളത്.

ഇരുപതാംനൂററാണ്ടിലെ ജീവശാസ്ത്രത്തിൻെറ ഈ ആശയം വളരെ ആശാവഹമാണ്. പ്രകൃതി മാനവമസ്തിഷ്കത്തിന് ഈ കഴിവുകളെല്ലാം നല്കിയിട്ടുണ്ട്. മരിക്കാതെ അവശേഷിക്കുവാൻവേണ്ടി പുതിയ അവയവങ്ങൾ വികസിപ്പിക്കേണ്ട ആവശ്യം മനുഷ്യന്നില്ല. ആവശ്യമായ ഏതുപകരണവും ബാഹ്യലോകത്തിൽ സൃഷ്ടിക്കുവാൻ മസ്തിഷ്കം അവനെ സഹായിക്കും. മാത്രമല്ല, ഈ പ്രവൎത്തനം പ്രകൃതിയുടെ പ്രവൎത്തനത്തേക്കാൾ കൂടുതൽ വേഗതയോടും കാര്യക്ഷമമായും നടത്താൻ മനുഷ്യമസ്തിഷ്കത്തിനു കഴിയും. ഈ പരിവൎത്തനശീലവും ബഹുമുഖമായ മസ്തിഷ്കത്തെ കേവലം മരിക്കാതെ അവശേഷിക്കുവാനോ ജൈവസംതൃപ്തികൾ നേടാനോ ഉള്ള അവയവമായിട്ടല്ല പ്രകൃതി ഉദ്ദേശിച്ചിട്ടുള്ളത്. മനുഷ്യൻ മസ്തിഷ്കത്തെ ഉന്നതതരമായ ലക്ഷ്യങ്ങൾ നേടാൻവേണ്ടി ഉപയോഗിക്കണം. എന്താണ് ആ ലക്ഷ്യങ്ങൾ? മാനസിക–സാമൂഹികപരിണാമത്തിൻെറ വിവിധ നിലവാരങ്ങളാണവ എന്ന് ജീവശാസ്ത്രം പറയുന്നു. മഹത്തായ ലോകമതങ്ങൾ ഉയൎത്തിപ്പിടിക്കുന്ന സാന്മാൎഗ്ഗികവും നീതിപരവുമായ ആശയങ്ങളോട് ജീവശാസ്ത്രം വളരെ അടുത്തു വരുന്നതായി നാം ഇവിടെ കാണുന്നു. വേദാന്തമനുസരിച്ചുള്ള ആദ്ധ്യാത്മികവളൎച്ചയും ഇതുതന്നെയാണ്. മനുഷ്യന് ഭൗതികവും മാനസികവുംആയ വളൎച്ചയോടൊപ്പം ആദ്ധ്യാത്മികവളൎച്ചയും നേടാനുണ്ട്. മനുഷ്യനു മാത്രമേ ആ കഴിവുള്ളൂ. കൂടുതൽ കൂടുതൽ ഉയൎന്ന നിലവാരങ്ങളിലേയ്ക്ക് ബോധത്തെ ഉന്നയിപ്പിക്കുന്നതിനെയാണ് വേദാന്തം ആദ്ധ്യാത്മികവളൎച്ച, വികാസം, പൂൎത്തീകരണം, എന്നൊക്കെ പറയുന്നത്.

ആദ്ധ്യാത്മികവളൎച്ച നേടുന്ന ഒരു വ്യക്തിയിൽ വലിയമാററങ്ങൾ നമുക്കു കാണാൻ കഴിയും. ആദ്യമാദ്യം അവൻ ജന്മസിദ്ധമായ ജൈവവ്യവസ്ഥയിൽ ഒതുങ്ങിയിരിക്കും. എന്നാൽ ആദ്ധ്യാത്മികവളൎച്ച അഥവാ മാനസിക–സാമൂഹിക പരിണാമം, ആരംഭിക്കുമ്പോൾ സ്നേഹം, പരപരിഗണന, കരുണ, സമൎപ്പണഭാവം, സഹാനുഭൂതി, പരസ്പരധാരണ മുതലായ ഗുണങ്ങൾ അവനിൽ വികസിക്കുന്നു. അപ്പോൾ അവൻ തൻെറ മനസ്സിനെ ജൈവപരിമിതികളിൽനിന്നും അടൎത്തിമാററുന്നുവെന്നും, വ്യക്തിത്വവികാസം നേടുന്നുവെന്നും മനസ്സിലാക്കാം. ഈ വികാസം ഒരു ആദ്ധ്യാത്മിക വികാസമാണ്. ഇതിലൂടെ മനുഷ്യൻ അന്യരോട് ആശയവിനിമയം ചെയ്യാനും, സന്തുഷ്ടവും ഫലപ്രദവുമായ പരസ്പരപ്രവൎത്തനങ്ങൾ നടത്താനും ഉള്ള കഴിവു നേടുന്നു. മനുഷ്യനിലവാരത്തിൽ ബോധ

ത്തെ ഉന്നമിപ്പിക്കാനുള്ള ആദ്യത്തെ മഹത്തായ സോപാനമാണിതു്. ഇതു് മാനസിക-സാമൂഹിക പരിണാമത്തിന്റെ പ്രാരംഭസ്ഥാനമാണു്. ഞാൻ മുമ്പുപറഞ്ഞതുപോലെ, മാനവബോധത്തിന്റെ രണ്ടുതലങ്ങൾ സൂചിപ്പിക്കുന്നതിനു് ഇംഗ്ലീഷിൽ രണ്ടുതരം പദങ്ങളുണ്ടു്: ഇൻഡിവിഡ്യുവൽ, ഇൻഡിവിഡ്യുവാലിററിയെന്നും പെർസൺ, പെർസണാലിററി എന്നും ആണതു്. എന്നെ ഭോക്താവായും, അന്യരെയെല്ലാം എന്റെ സുഖസംതൃപ്തികൾക്കുള്ള വസ്തുക്കളായും, കണക്കാക്കുമ്പോൾ ഞാൻ വെറും ഇൻഡിവിഡ്യുവൽ ആണു്. എന്റെ സ്വന്തം സ്വാതന്ത്ര്യത്തെ മാനിക്കുകയും മററുള്ളവരുടെ സ്വാതന്ത്ര്യത്തെ മാനിക്കാതിരിക്കുകയും ചെയ്യുമ്പോൾ, എന്റെ ബോധം ഇൻഡിവിഡ്യുവാലിററിയുടെ നിലവാരത്തിലാണെന്നു പറയാം. അപ്പോൾ ബോധം വ്യക്തിയുടെ സ്വാതന്ത്ര്യത്തിൽ കേന്ദ്രീകരിച്ചിരിക്കുകയും അന്യരുടെ വ്യക്തിസ്വാതന്ത്ര്യത്തെ മാനിക്കാതിരിക്കുകയും ചെയ്യുന്നു. ഇത്തരം വ്യക്തിബോധവികാസം അതിന്റെ പ്രാരംഭദശ ശിശുക്കളിൽ കാണാൻ കഴിയും. വാസ്തവത്തിൽ ശിശുവിദ്യാഭ്യാസത്തിന്റെ പ്രഥമഘട്ടമാണിതു്. ഇത്തരം വിദ്യാഭ്യാസം ശിശുക്കളുടെ വ്യക്തിബോധവും മൂല്യബോധവും സ്വാതന്ത്ര്യബോധവും വികസിപ്പിക്കുവാൻ ഉതകുന്നുണ്ടു്. ശിശു അമ്മയുടെ ഗർഭപാത്രത്തിലിരിക്കുമ്പോൾ അതിനു വ്യക്തിത്വമില്ല. ജനിച്ചുകഴിയുമ്പോൾ അതിനു് ആദ്യം ഭൗതികവ്യക്തിത്വം ലഭിക്കുന്നു രണ്ടരവയസ്സുപ്രായമാകുമ്പോൾ അഹം-ബോധം പ്രത്യക്ഷപ്പെടുന്നു; ഒരു മാനസികവ്യക്തിത്വവും കൈവരുന്നു. ശിശുവിന്റെ ആദ്യത്തെ ശിക്ഷണമെന്നാൽ ഈ അഹം-ബോധത്തേയും വ്യക്തിത്വബോധത്തേയും ബലപ്പെടുത്തുകയാണു്. മാതാപിതാക്കളും മററുള്ളവരും പുകഴ്ത്തിയും കയ്യടിച്ചും മററും ശിശുവിന്റെ വ്യക്തിത്വബോധവും അഹംബോധവും വളർത്തുന്നു. ഇതെല്ലാം ആദ്ധ്യാത്മികവളർച്ചയുടെ ഒന്നാമത്തെ പടിയാണു്. വ്യക്തിമൂല്യബോധവും, സ്വാതന്ത്ര്യവും ഗൗരവവും വളർത്തുകയാണതു്.

നീ ആരോ ആണു് വെറും നിസ്സാരമായ ഒരു വസ്തുവല്ല; ആരുടേയോ ഒരു കഷണമല്ല; നീ സ്വാധികാരമുള്ള ഒരു വ്യക്തിയാണു്—ഇങ്ങനെ ശിശുവിന്റെ ബോധം വികസിക്കുമ്പോൾ, മാനുഷികപരിസരത്തിൽ ശിശുവിന്റെ വ്യക്തിത്വബോധം വികസിക്കുകയാണു്.

ഈ വ്യക്തിത്വവികാസമാണു് ശിശുവിന്റെ ബോധം ഉന്നയിപ്പിക്കുന്നതിന്റെ പ്രഥമഘട്ടം. വിദ്യാഭ്യാസത്തിലെ ആദ്യത്തെ പടിയും അതുതന്നെ. പക്ഷേ അതു് ഒന്നാമത്തെ പടിമാത്രമാണു്. ഇത്തരം വളരെ വളരെ പടികൾ കടന്നുവേണം ശിശുവിലെ അന

ന്തസാദ്ധ്യതകൾ വിടരാൻ. ഈ പടികളെല്ലാം ബോധത്തെ ജനിതകപരിമിതികളിൽനിന്നു്, ജന്തുസാമാന്യ പരിമിതികളിൽനിന്നു് സാവധാനം ആദ്ധ്യാത്മികനിലവാരത്തിലേയ്ക്കു് ഉയർത്തുന്നു.

ശിശുവികാസത്തിന്റെ ആ രണ്ടാമത്തെ പടിയാണു് ഇംഗ്ലീഷിലെ പെർസൺ 'പേർസണാലിററി' എന്ന പദങ്ങൾ സൂചിപ്പിക്കുന്നതു്. ഇൻഡിവിഡ്യുവാലിററിയും പേർസണാലിററിയും പലപ്പോഴും പര്യായങ്ങളായി പ്രയോഗിക്കാറുണ്ടെങ്കിലും, സർ ജൂലിയൻ ഹക്സ്ലിയെപ്പോലെയുള്ള ജീവശാസ്ത്രജ്ഞന്മാർ ഇവയ്ക്കു് നിശ്ചിതങ്ങളായ വിശിഷ്ടാർത്ഥങ്ങൾ നല്കാൻ ആഗ്രഹിക്കുന്നവരാണു്. ശരീരബോധത്തിൽ അഹം കേന്ദ്രിതമായിരിക്കുന്ന അവസ്ഥയെ ഇൻഡിവിഡ്യുവാലിററിയെന്നും, ജൈവവ്യവസ്ഥയ്ക്കതീതമായി, വികസിച്ച അഹംബോധസ്ഥിതിയെ പേർസണാലിററിയെന്നുമാണു് ശാസ്ത്രജ്ഞന്മാർ ഇന്നു വ്യവഹരിക്കുന്നതു്. നമ്മുടെ ബോധം ജനിതകഘടനയെ അതിലംഘിച്ചു് വികസിക്കുകയും സമൂഹത്തിലുള്ള മററു വ്യക്തികളുമായി ഐക്യം പ്രാപിക്കുകയും ചെയ്യുമ്പോൾ നമുക്കു് പേർസണാലിററി ലഭിക്കുന്നു. അതനുസരിച്ചു് ടെയിൻഹാർഡു് ഡി ഷാർദാന്റെ 'ഫിനോമിനൺ ഓഫ് മാൻ' എന്ന പുസ്തകത്തിന്റെ അവതാരികയിൽ ജൂലിയൻ ഹക്സ്ലി പറയുന്നു (പു. 20):

> 'വെറും ജൈവമായ ഇൻഡിവിഡ്യുവാലിററിയെ അതിലംഘിച്ചു് ബോധപൂർവ്വം ഭാഗഭാക്കാകുന്ന ഇൻഡിവിഡ്യുവൽ ആണു് പേർസൺ.'

ഈ നിർവചനമനുസരിച്ചു് ഇൻഡിവിഡ്യുവാലിററിയെ 'സങ്കുചിത വ്യക്തിത്വ'മെന്നും, പേർസണാലിററിയെ 'വികസിത വ്യക്തിത്വ'മെന്നും പറയാം.

ഒരാളുടെ അഹം–ബോധം സമൂഹത്തിലുള്ള മററാളുകളുടെ അഹംബോധങ്ങളോടു് ഭാഗഭാക്കാകുമ്പോൾ, അതു് ജനിതകനിലവാരത്തിൽ പ്രതിബദ്ധമോ പരിമിതമോ ആയിരിക്കാൻ കൂട്ടാക്കുകയില്ല. അതു് ഈ പരിമിതികളെ അതിലംഘിച്ചു വികസിക്കുന്നു. അതു് അതിനെത്തന്നെ അതിലംഘിക്കുന്നു. ഈ അതിലംഘനമൂല്യവും ആശയവുമാണു് അവികസിതമായി താഴ്ന്നനിലവാരത്തിലുള്ള വ്യക്തിത്വവും, വികസിതമായി ഉയർന്ന നിലവാരത്തിലെത്തുന്ന വ്യക്തിത്വവും തമ്മിലുള്ള സാന്മാർഗ്ഗികവ്യത്യാസത്തെ പ്രകാശിപ്പിക്കുന്നതു്. ഇംഗ്ലീഷ് കവി വേഡ്സ് വർത്തു് പറഞ്ഞു: 'സ്വയം നാം നമ്മളെ നമ്മളുടെ മുകളിൽ പ്രതിഷ്ഠിക്കുന്നില്ലെങ്കിൽ എത്ര പാവമാണു് ഈ മനുഷ്യൻ!'

ഇങ്ങനെ താഴ്ന്ന നിലവാരത്തിലുള്ള വ്യക്തിത്വം ഉന്നത വ്യക്തിത്വത്തിലേയ്ക്കു വളരുക; അഥവാ താഴ്ന്ന നിലവാരത്തിലുള്ള വ്യക്തിത്വത്തെ നിഷേധിച്ച് ഉന്നതവ്യക്തിത്വം പ്രകടമാക്കുക. ഇതിനെയാണ് മനുഷ്യവ്യക്തിയുടെ മാനവീകരണം എന്നു പറയുന്നതു്. അപ്പോഴാം മാത്രമാണ് മനുഷ്യനു് സമൂഹത്തിൽ സന്തോഷകരമായ പരസ്പരബന്ധങ്ങളാം സ്ഥാപിക്കാൻ സാധിക്കുക. മനുഷ്യൻ 'ഇൻഡിവിഡ്യുവലിന്റെ' സ്ഥിതിയിൽനിന്നും 'പേർസൺ'ന്റെ സ്ഥിതിയിലേയ്ക്കു്, സങ്കുചിത വ്യക്തിത്വത്തിൽനിന്നു് വികസിത വ്യക്തിത്വത്തിലേയ്ക്കു്, വികസിക്കുമ്പോഴാണ് അവനു് സ്നേഹിക്കാനും സ്നേഹിക്കപ്പെടാനുമുള്ള കഴിവുണ്ടാകുക. അപ്പോഴാം ഇൻഡ്യുവിഡ്യുവാലിററിയുടെ ബലത്തോടും സ്വാതന്ത്ര്യത്തോടും പേർസണാലിററിയുടെ ഉത്തരവാദിത്വവും മാനസികസഹാനുഭൂതിയും യോജിക്കുന്നു. ഒരു ശക്തനായ ഇൻഡിവിഡ്യുവലിനെ ബർട്രാൻറ് റസ്സൽ ബില്യാർഡ് പന്തിനോടാണ് ഉപമിക്കുന്നതു്. ഒരു ബില്ല്യാർഡ് പന്തിനു് മറെറാരു ബില്യാർഡ് പന്തുമായി സംഘട്ടനമല്ലാതെ എന്തു ബന്ധമാണുണ്ടാകുക? അതുപോലെ ശക്തരായ ഇൻഡിവിഡ്യുവലുകാം തമ്മിലും സംഘട്ടനമുണ്ടാകും. പരസ്പരം ആശയവിനിമയം ചെയ്യുക. വൈകാരികബന്ധങ്ങളിലേർപ്പെടുക. അന്യരോടു് സ്നേഹബന്ധങ്ങളാം സ്ഥാപിക്കുക—ഇതിനെല്ലാം ഇൻഡിവിഡ്യുവൽ പേർസണായി വികസിക്കേണ്ടിയിരിക്കുന്നു. ഈ വികാസം ഒരു ആദ്ധ്യാത്മിക വളർച്ചയാണ്. കേവലം ശാരീരികമോ ബുദ്ധിപരമോ ആയ വികാസം അല്ല. ഈ ലോകം ശാന്തിയുടേയും സാമഞ്ജസ്യത്തിന്റേയും ഇരിപ്പിടമാകണമെങ്കിൽ മനുഷ്യന്റെ ആദ്ധ്യാത്മികവികാസത്തിലെ ഈ രണ്ടാമത്തെ ഘട്ടം—ഇൻഡിവിഡ്യുവാലിററിയിൽനിന്നും പേർസണാലിററിയിലേയ്ക്കുള്ള വളർച്ച—ഓരോ വ്യക്തിയിലും ഉണ്ടായേ മതിയാവൂ. ഈ ഘട്ടത്തിൽ ബോധം വികസ്വരവും സർഗ്ഗാത്മകവുമായി ഒരുയർന്ന നിലവാരത്തിലെത്തുന്നതായി കാണാം. ഓരോ ശിശുവും മാനസിക-സാമൂഹ്യപരിണാമത്തിന്റെ ഈ മാനം നേടേണ്ടതാണ്. കുടുംബം, വിദ്യാലയം, സമൂഹം, മതം മുതലായവയിലെ വിദ്യാഭ്യാസമെല്ലാം ഈ ലക്ഷ്യത്തിലേക്കു് തിരിച്ചുവിടുകയും വേണം. ഇതിൽനിന്നാണ് നമ്മുടെ കുട്ടികാം ബില്യാർഡ് പന്തുകളുടെ നിലവാരത്തിൽ നില്ക്കാതെ സമ്പന്നങ്ങളും സ്നേഹോഷ്മളങ്ങളുമായ വികസിതവ്യക്തിത്വങ്ങളായി വളരുക.

സാധാരണവ്യക്തിത്വത്തിൽനിന്നും വികസിതവ്യക്തിത്വത്തിലേയ്ക്കുള്ള ഈ വളർച്ചയ്ക്കും തത്ഫലമായുണ്ടാകുന്ന ബോധോന്നമനത്തിനും ഓരോ വ്യക്തിയും നേടിയിട്ടുള്ള സാമൂഹ്യസഹകരണശേഷിയനുസരിച്ച് പല ഘട്ടങ്ങളുമുണ്ടാവും. നമുക്കു് മാനവവികാസത്തിന്റെ ഒരു വർഗ്ഗീയനിലവാരവും ദേശീയനിലവാരവും ഉണ്ടു്. ഇന്നു്

ഒരു അന്താരാഷ്ട്രീയ നിലവാരവും ആവശ്യമാണ്. ആധുനിക പരിതഃസ്ഥിതികളിൽ നമ്മുടെ ബോധം അയൽപക്കമനോഭാവത്തിനെതിരായ എല്ലാ തടസ്സങ്ങളേയും പൊളിച്ചുമാററാൻ പര്യാപ്തമാകണം. മനുഷ്യത്വബോധവും മനുഷ്യവർഗ്ഗത്തിലാസകലം വ്യാപിക്കുന്ന സഹാനുഭൂതിയും വികസിപ്പിക്കേണ്ടതുണ്ട്. ഇത്തരം സഹാനുഭൂതി മൃഗങ്ങളിലേയ്ക്കും സസ്യങ്ങളിലേയ്ക്കും കൂടി വ്യാപിപ്പിക്കേണ്ടതുമുണ്ട്.

ഇവയെല്ലാം മാനവവിദ്യാഭ്യാസത്തെ സംബന്ധിച്ച പ്രായോഗികാശയങ്ങളാണ്. നാം ജീവിക്കുന്ന ഭൂമി വളരെ ചെറുതായിരിക്കുന്നു. ആധുനികസാങ്കേതികവിദ്യ നമ്മളെ പരസ്പരം അടുപ്പിച്ചിരിക്കുന്നു. ഇവിടെ ശാന്തിയോടും സന്തോഷത്തോടുംകൂടി ജീവിച്ച് വ്യക്തിപരവും സാമൂഹികവുമായ പൂർണ്ണത നേടണമെങ്കിൽ, നാം മാനസിക–സാമൂഹിക–പരിണാമത്തിന്റെ പ്രഥമമാനം നേടിയേ മതിയാവൂ. നാം വെറും സങ്കുചിത വ്യക്തികളായിരുന്ന് ബില്യാർഡ് പന്തുകളെപ്പോലെ പെരുമാറിയാൽ, നമ്മുടെതന്നെ അത്യന്തനാശത്തിന് നാം വഴി തെളിക്കുകയേയുള്ളു.

അതുകൊണ്ട്, മാനവികവികാസത്തിന് ഒരു പുതിയ ദിശാനിർദ്ദേശം ലഭിക്കേണ്ടതുണ്ട്. ആ ദിശ ബാഹ്യമല്ല: ആന്തരികമാണ്. ഇതു് ഒരു ആന്തരികവളർച്ചയാണ്; എന്നാൽ അതു മാനവികസമന്വയത്തിന്റെ ആരോഗ്യകരമായ സ്വാധീനശക്തികളായ സ്നേഹം, കരുണ, സേവനം, സമർപ്പണമനോഭാവം മുതലായവയിലൂടെ ബാഹ്യലോകത്തിൽ അഭിവ്യക്തമാകണം. ഓരോ മനുഷ്യവ്യക്തിയുടേയും ബോധോന്നമനത്തിന്റെ പ്രധാനവശമാണിതു്. വിദ്യാഭ്യാസലക്ഷ്യങ്ങളും രീതികളും പുനർനിർണ്ണയം ചെയ്ത് ആധുനികസമൂഹത്തിൽ ഇതു നേടാൻ കഴിയും.

## 5 ലോകോത്തരമാനം: മനുഷ്യനു് അതിന്റെ മഹാസന്ദേശം

സാധാരണ വ്യക്തിത്വത്തിന്റേയും വികസിത വ്യക്തിത്വത്തിന്റേയും ആദ്യത്തെ രണ്ടു പടികൾക്കുശേഷം, ബോധോന്നമനത്തിന് ഇനിയും ധാരാളം പടികളുണ്ട്. യഥാർത്ഥത്തിൽ അവയെല്ലാം ആദ്ധ്യാത്മികങ്ങളും ആന്തരികങ്ങളുമാണ്, ഇവയ്ക്കാണ് 'ലോകോത്തര'മെന്ന പേർ നല്കിയിട്ടുള്ളതു്. ലോകനിലവാരത്തിലെ രണ്ടാമത്തെപടി അതായതു് വികസിത വ്യക്തിത്വം, പ്രധാനമായും സാമൂഹ്യ സന്ദർഭത്തിലുണ്ടാകുന്ന പരസ്പരപ്രവർത്തനങ്ങളുടെ ഫലമാണ് – മാനവികസന്ദർഭങ്ങളിൽ മാനവികമനോഭാവത്തോടെ പ്രതിപ്രവർത്തിക്കുവാനുള്ള കഴിവുണ്ടാകുന്നതും, മനുഷ്യൻ യഥാർത്ഥമനുഷ്യനായി

ത്തീരുന്നതും ആ ഘട്ടത്തിലാണ്. മനുഷ്യവികാസത്തെപ്പററിയുള്ള മനോഹരമായ ഒരു സങ്കല്പമാണിത്. വേദാന്തം അതിനെ ലോകനിലവാരത്തിലെ രണ്ടാമത്തെ സോപാനമായി കരുതുന്നു. പക്ഷേ വേദാന്തമനുസരിച്ച്, അതു പോരാ. ഇനിയും ഉന്നതതരങ്ങളായ മാനവസാദ്ധ്യതകളുണ്ട്. മനുഷ്യവ്യക്തിത്വത്തിൻെറ ഒരു ഗഹനമായ മാനം വികസിക്കാനുണ്ട്. ഭാരതത്തിലെ ഉപനിഷത്തുകളിലും മററും ഈ സത്യം പ്രകാശിപ്പിക്കുന്നുണ്ട്. മനുഷ്യൻെറ ആദ്ധ്യാത്മികവികാസത്തിൻെറ 'ലോകോത്തര'നിലവാരത്തിലുള്ള ഉന്നതമാനങ്ങളെ ഉപനിഷത്തുക്കാം സ്പഷ്ടമാക്കുന്നു. ഓരോ മനുഷ്യൻേറയും സ്വാതന്ത്ര്യത്തിൻേറയും, പൂർത്തീകരണത്തിൻേറയും സന്ദേശമാണ് അവ നല്കുന്നതു്. ഈ ഉയന്ന ആദ്ധ്യാത്മികാനുഭവങ്ങാം മനുഷ്യനു നല്കുന്നതു് ബോധപ്രകാശമാണ്; വെറും അറിവല്ല.

നാലായിരത്തിൽപ്പരം വർഷങ്ങാംക്കുമുമ്പു് ഉപനിഷദ്ഋഷിമാർ ആ ബോധപ്രകാശം നേടിയിരുന്നു. യുക്തിപൂർണ്ണമായ വിശ്വാസ ദാർഢ്യത്തോടെ, ആവേശകരമായ ഉക്തികളിലൂടെ, അവർ ആ അനുഭവങ്ങളെ നമുക്കു പകന്നുതരുന്നു. കുറെ ശതാബ്ദങ്ങാംക്കു ശേഷം, ജീവിതത്തിൻേറയും കമ്മത്തിൻേറയും സന്ദർഭങ്ങളിൽ ഉദാത്തമായ ആദ്ധ്യാത്മികവികാസത്തിൻെറ സന്ദേശവുമായി ഗീത അവതരിച്ചു, വീണ്ടും ആയിരം വഷങ്ങാംക്കുശേഷം, ക്രി. മു. ആറാം ശതകത്തിൽ, അനുഗൃഹീതമായ ഒരു പൗർണ്ണമീരാത്രിയിൽ, ഗഹനമായ അന്തർവേധനത്തിൻെറ ഫലമായി, ജ്ഞാനപ്രകാശം നേടിയ ബുദ്ധൻ അവതരിച്ചു. ഈ ജ്ഞാനപ്രകാശത്തിൻെറ പേരാണ് 'ബോധി'. ലോകോത്തരമായ അനുഭവം ബോധത്തെ ശരീരത്തിൻേറയും, ഇന്ദ്രിയങ്ങളുടേയും, ഇന്ദ്രിയബദ്ധമായ മനസ്സിൻേറയും നിലവാരത്തിൽനിന്നു് ഉന്നമിപ്പിക്കുന്നു. ലോകോത്തരബോധം ദേശകാലങ്ങളുടേയും നിമിത്തങ്ങളുടേയും ബന്ധത്തിൽനിന്നു് ബോധത്തെ ഉന്നമിച്ചിരിക്കുന്നു. നശ്വരത കാലബദ്ധമാണെങ്കിൽ, അനശ്വരത കാലാതിവത്തിയാണ്. അതുപോലെ ദേശബദ്ധമായ ബോധം പരിമിതവും വിച്ഛിന്നവുമാണെങ്കിൽ ദേശാതീതത്വം വിച്ഛിന്നതയ്ക്കും ബഹുത്വത്തിനും അതീതമാണ്, നിമിത്തബദ്ധമായ ബോധം നിമിത്താതീതമാകുമ്പോാം സഹജമായ നിർവാണം അഥവാ മോചനം ലഭിക്കുന്നു. ഉത്തമമായ ആദ്ധ്യാത്മികസാക്ഷാത്കാരത്തിൽ, ബോധം അനശ്വരവും അദ്വൈതവും സ്വതന്ത്രവുമായ സ്വപ്രകൃതിയെ സാക്ഷാത്കരിക്കുന്നു. ഒരു ഉപനിഷദ്ഋഷി തൻെറ ഉള്ളിൽത്തന്നെ മനുഷ്യനെപ്പററിയുള്ള ഈ ഉത്തമസത്യം സാക്ഷാത്കരിച്ചപ്പോാം, അതിനെ മനുഷ്യവർഗ്ഗത്തിനു മുഴുവനുമായുള്ള ഒരു സദ്‌വാർത്തയുടെ സന്ദേശരൂപത്തിൽ ഇങ്ങനെ പ്രഖ്യാപിച്ചു (ശ്വേതാശ്വതരോപനിഷത്തു് 2, 5, 3, 8):

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
*വേദാഹമേതം പുരുഷം മഹാന്തം*
ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ അയനായ.

'കേൾക്കുവിൻ! ലോകത്തിലെ അമൃതസ്വരൂപമായ ആനന്ദത്തിന്റെ മക്കളേ! ദിവ്യലോകത്തിൽ വസിക്കുന്നവരേ! നിങ്ങളും കേൾക്കുവിൻ. സീമിത മനുഷ്യവ്യക്തിത്വത്തിന്റെ പുറകിലുള്ള അനന്തമായ മനുഷ്യനെ ഞാൻ സാക്ഷാത്കരിച്ചിരിക്കുന്നു. അവൻ സൂര്യശോഭയുള്ളവനും അന്ധകാരത്തിനപ്പുറത്തുള്ളവനും ആകുന്നു. അവനെ സാക്ഷാത്കരിച്ചാൽ മാത്രമേ വീണ്ടും വീണ്ടുമുള്ള മരണത്തിൽ നിന്നും രക്ഷയുള്ളു. മോചനത്തിന് മറെറാരു മാർഗ്ഗവുമില്ല.'

ഈ മഹർഷി, തന്റെ ബോധം അനശ്വരവും അദ്വൈതവുമാണെന്നു സാക്ഷാത്കരിച്ചശേഷം എല്ലാ ജീവികളിലും അതേ ബോധത്തെ സാക്ഷാത്കരിക്കുന്നു. അതുകൊണ്ടാണ് എല്ലാവരേയും 'അമൃതസ്യ പുത്രാഃ' എന്ന് സംബോധന ചെയ്യുന്നത്. ഇന്ദ്രിയദൃഷ്ട്യാ, നാം നമുക്കുതന്നേയും മററുള്ളവർക്കും, പരിമിതരും മൃത്യുവിധേയരുമാണ് എന്ന് തോന്നുന്നു. എന്നാൽ ഇന്ദ്രിയപരിമിതികളെ നാം അതിക്രമിക്കുമ്പോൾ, അനശ്വരവും അനന്തവും അദ്വിതീയവുമായ ശുദ്ധബോധസ്വരൂപം ആണ് നമ്മുടെ സ്വരൂപം എന്ന് സാക്ഷാത്കൃതമാകുന്നു. ഇതു് മനുഷ്യനെ സംബന്ധിച്ചുള്ള ശാശ്വത സത്യമാണെന്ന് വേദാന്തം പ്രഖ്യാപിക്കുന്നുണ്ട്. ബോധത്തെ, ജനിതകവും മററുമായ പരിമിതികൾക്കതീതമായി ഉന്നയിപ്പിച്ചുകൊണ്ട്, ആർക്കും അതു സാക്ഷാത്കരിക്കാം. ഇതു് വെറും വിശ്വാസമല്ല; സാക്ഷാത്കാരത്തിന്റേയും അനുഭവത്തിന്റേയും കാര്യമാണ്. മാനവപൂർത്തീകരണത്തിന് മറെറാരു മാർഗ്ഗവുമില്ല എന്നുകൂടി ഈ ശ്ലോകം അവസാനം പ്രഖ്യാപിക്കുന്നുണ്ട്.

ഉപനിഷത്കാലം കഴിഞ്ഞു് വളരെ ശതാബ്ദങ്ങൾക്കുശേഷം ബുദ്ധൻ ഈ സത്യം സ്വാനുഭവത്തിലൂടെ വീണ്ടും തെളിയിച്ചു. അതിനെ വാക്കുകളും ആശയങ്ങളുംകൊണ്ട് (വിവരിക്കാവുന്നിടത്തോളം) അദ്ദേഹം ഇങ്ങനെ വിവരിച്ചിരിക്കുന്നു (ജെ. ജി. ജെന്നിംഗ്സ്, വേദാന്തിക് ബുദ്ധിസം ഓഫ് ദി ബുദ്ധ, ഓക്സ്ഫോർഡ് യൂണിവേഴ്സിററി പ്രസ്സ്, പു. 32):

'ജ്ഞാനം ഒരു ദൃശ്യവസ്തു എന്നപോലെ, എന്റെ മുമ്പിൽ ഉയന്നു. എന്റെ വിമുക്തി സ്ഥാപിതമായി. ജാതി (ഒരു ബോധത്തിൽനിന്നു മറെറാരു ബോധം വ്യത്യസ്തമാണ് എന്ന

വ്യത്യസ്തഭാവം) ഇവിടെ (ഈ ജീവിതത്തിൽത്തന്നെ) അവസാനിച്ചു. ഇനി എനിക്ക് പുനർജന്മമില്ല.

കുറച്ചുദിവസങ്ങൾ കഴിഞ്ഞു് തൻെറ അഞ്ചു പ്രഥമശിഷ്യന്മാരോട് വാരാണസിയിൽവെച്ച് അദ്ദേഹം പറഞ്ഞു (മുൻ ഗ്രന്ഥം പു. 40):

'കേൾക്കുവിൻ, ഭിക്ഷുക്കളേ! അമൃതം എനിക്ക് അധിഗതമായിരിക്കുന്നു'.

## 6 ഉപനിഷത്തുകളും ബോധത്തിൻെറ ലോകോത്തര നിലവാരങ്ങളും

മനുഷ്യബോധത്തിൻെറ ഉന്നതതരതലത്തിലേയ്ക്കുള്ള ഈ യാത്ര അഥവാ ബോധോന്നമനം, ഈ ജീവിതത്തിൽത്തന്നെ, ഈ ശരീരത്തിൽത്തന്നെ, അനുഭവിക്കാനുള്ളതാകുന്നു. മനുഷ്യശരീരം ഇത്തരം പരീക്ഷണത്തിനുള്ള ഒരു മനോഹര ലാബറട്ടറിയാണ്. ലോകോത്തരബോധത്തിൻെറ ഉയന്ന നിലവാരങ്ങളിലേയ്ക്ക് ഉയരാനുള്ള കഴിവ് പ്രകൃതി ശരീരത്തിനു നല്കിയിട്ടുണ്ട്. അത്തരം പരീക്ഷണങ്ങളാണ് ഉപനിഷത്തുകൾ എന്നു പേരുള്ള പുരാതന ഭാരതീയ സാഹിത്യത്തിനു ശക്തിയും സൗന്ദര്യവും പ്രദാനം ചെയ്യുന്നതു്. പ്രതിഭാധനരായ മഹർഷിമാരുടെ നേതൃത്വത്തിൽ സത്യാന്വേഷണ നിരതരായ സ്ത്രീപുരുഷന്മാരുടേയും കുട്ടികളുടേയും രാജാക്കന്മാരുടേയും ചക്രവർത്തിമാരുടേയും ബുദ്ധിജീവികളുടേയും ഒരു ഘോഷയാത്രതന്നെ നമുക്കവിടെ കാണാം. ആ ധീരപുരുഷന്മാർ എവറസ്റ്റ് കൊടുമുടി കയറുംപോലെയുള്ള ഒരു സാഹസിക പ്രയത്നത്തിനൊരുമ്പെട്ടവരായിരുന്നു; ബോധശാസ്ത്രഗവേഷകരും ബോധത്തെ ലോകോത്തര നിലവാരത്തിലേയ്ക്ക് ഉയത്താൻ ശ്രമിച്ചവരുമായിരുന്നു. അവർ നടത്തിയ ഗഹനമായ ബോധപഠനത്തിൻെറ പ്രമാണങ്ങളാണ് ഉപനിഷത്തുകൾ. മഹർഷിമാരുടെ ആ പഠനം വ്യക്തമാക്കുന്നതു് ബോധം ഏകവും അദ്വിതീയവും പ്രകാശസ്വരൂപവുമാണെന്നാണ്. അതു് സമസ്തജീവജാലങ്ങളിലും പ്രകാശിക്കുന്നുണ്ടെങ്കിലും ശരീരം, സ്നായുമണ്ഡലം, മനോമണ്ഡലം എന്നീ ഉറകളിൽ (കോശങ്ങളിൽ) മറഞ്ഞിരിക്കുകയാണ്.

നമ്മുടെ ബാഹ്യജീവിതത്തിൽ ബോധം ബാഹ്യവസ്തുക്കളെയാണ് കൈകാര്യം ചെയ്യുന്നതു്. എന്നാൽ നമ്മുടെ ആന്തരികജീവിതത്തിൽ ബോധംതന്നെ ബോധത്തെ കൈകാര്യം ചെയ്യുന്നു. മനസ്സിനെ അതിൻെറതന്നെ ആന്തരികമാനങ്ങളിലേയ്ക്ക് കടന്നുചെല്ലാൻ പരിശീലിപ്പിക്കേണ്ടിയിരിക്കുന്നു. ഭൗതികശാസ്ത്രരംഗത്തിൽ പരിശീലിച്ച മനസ്സാണ് ഭൗതികലോകത്തിൻെറ അന്തർഭാഗത്തിലേയ്ക്കി

റങ്ങിച്ചെന്ന് സത്യം കണ്ടുപിടിക്കുകയും, അവിടെ മറഞ്ഞിരിക്കുന്ന ശക്തികളെ നിയന്ത്രണവിധേയമാക്കുകയും ചെയ്യുന്നത്. സൂക്ഷ്മതരങ്ങളും ഉന്നതതരങ്ങളുമായ മാനങ്ങളിലൂടെ കടന്ന് ബോധഹൃദയത്തിൽ ചെന്നെത്താൻ മനുഷ്യനെ സഹായിക്കുന്നതും ഇതേ മാനസികസാധനയാണ്. സാധാരണ ഊർജ്ജവികിരണംതന്നെയായ എക്സ്റേ, കോസ്മിക്റേപോലെയുള്ള ഉന്നത ആവൃത്തിവികിരണങ്ങളായി പരിവർത്തനം ചെയ്യപ്പെട്ട് വസ്തുവിനെ തുളച്ചുകയറാനുള്ള ശക്തി നേടുന്നു. അതുപോലെതന്നെ, മനുഷ്യമനസ്സ് ആദ്ധ്യാത്മികപരിശീലനത്തിലൂടെ ഉന്നതമായ സൂക്ഷ്മതയും അന്തർവേധനശക്തിയും നേടുന്നു. ഇതിനെയാണ് 'യോഗ'മെന്നു പറയുന്നത്. മതശാസ്ത്രമെന്നും മാനവസാധ്യതകളുടെ ശാസ്ത്രമെന്നും പറയപ്പെടുന്നത് ഈ 'യോഗം' തന്നെയാണ്.

മാനവജീവിതത്തെ പൂർത്തീകരണത്തിലേയ്ക്കുള്ള ഒരു യാത്രയായിട്ടാണ് ഉപനിഷത്തുകൾ വീക്ഷിക്കുന്നത്. ആ യാത്രയ്ക്ക് ബാഹ്യമെന്നും ആന്തരികമെന്നും രണ്ടു മാനങ്ങളുണ്ട്. ഒരു യാത്ര 'ബികമിംഗ്' അഥവാ ആയിത്തീരലിലേയ്ക്കാണെങ്കിൽ മറേറതു 'ബീയിംഗ്' അഥവാ ഉണ്മയിലേയ്ക്കുള്ളതാണ്. പ്രകൃതി മനുഷ്യൻെറ ജൈവവ്യവസ്ഥയെ രണ്ടു യാത്രകൾക്കും അനുയോജ്യമാക്കിത്തീർത്തിട്ടുണ്ട്. ബാഹ്യയാത്ര ദേശ-കാലങ്ങളിലുള്ളതാണ്, എന്നാൽ ആന്തരികയാത്രയോ, ദേശകാലങ്ങളെ അതിക്രമിക്കുന്ന ഒന്നാണ്. ഈ ആന്തരികയാത്ര ബാഹ്യയാത്രാപരിതഃസ്ഥിതികളിൽത്തന്നെ നടത്താനുള്ളതുമാണ്. ശിശു ജനിക്കുമ്പോൾ മുതൽ അതു് അതിൻെറ ബാഹ്യയാത്ര തുടങ്ങുകയായി. ഈ യാത്രയിലെ വിജയമാനദണ്ഡം, കാർല്ജുംഗിൻെറ ഭാഷയിൽ പറഞ്ഞാൽ (മോഡേൺ മാൻ ഇൻ സർച്ച് ഓഫ് എ സോൾ. പു.118) 'നേട്ടം' അഥവാ 'അചീവ്മെൻറ്' ആണ്. ശ്വസനം, പോഷണം, ശാരീരികവളർച്ച, വിദ്യാഭ്യാസം, മനോവികാസം, ജോലി, ധനസമ്പാദനം, വിവാഹം, കുടുംബപരിപാലനം, സത്കർമ്മം, സാമൂഹികമായ അംഗീകാരം—ഇവയെല്ലാം ബാഹ്യയാത്രയുടെ ഭാഗങ്ങളാണ്. സംസ്കാരമെന്നും വികസിതവ്യക്തിത്വപുഷ്കലത (പേർസണാലിററി എൻറിച്മെൻറ്) യെന്നും കാർല്ജുംഗ് നാമകരണം ചെയ്യുന്ന ഈ ആന്തരികയാത്ര, കൃത്യമായി പറഞ്ഞാൽ, ഒരു യാത്രയേ അല്ല; അതു് സ്വന്തം ആത്മാവിലേക്കുള്ള ആണ്ടിറങ്ങലാണ്. പൂർണ്ണതയിലേയ്ക്കുള്ള ഈ മാനവയാത്രയെ മനോഹരമായ രഥരൂപകമായി കഠോപനിഷത്തു വർണ്ണിക്കുന്നുണ്ട്. ഇതേ രൂപകം പ്ലേറേറായുടെ 'ഡയലോഗ്സ്' എന്ന ഗ്രന്ഥത്തിലുമുണ്ട്. ഇത്രയും സ്പഷ്ടമായ രൂപത്തിലല്ലെന്നു മാത്രം.

(ഡയലോഗ്സ്, വാള്യം III, ജോവെററ് പതിപ്പ് പു. 153). കഠോപനിഷത്തിലെ രഥരൂപകം ഇതാ (3. 3–9)

'ഈ ശരീരത്തെ രഥമായും, ആത്മാവിനെ രഥത്തിൽ യാത്ര ചെയ്യുന്ന ഉടമസ്ഥനായും, ബുദ്ധിയെ സാരഥിയായും, മനസ്സിനെ കടിഞ്ഞാണായും അറിയുക.

'ഇന്ദ്രിയങ്ങരം കുതിരകളാണെന്നു പറയപ്പെടുന്നു. അവ ഓടുന്ന മാര്ഗ്ഗങ്ങളാണ് വിഷയങ്ങരം. ശരീരം, ഇന്ദ്രിയങ്ങരം, മനസ്സ് ഇവയോടുകൂടിയ ആത്മാവുതന്നെയാണ് ജീവിതാനുഭവങ്ങരം ഉരംക്കൊള്ളുന്ന ഭോക്താവ്.

'മനസ്സിനെ നിയന്ത്രിക്കാതെ വിവേകശൂന്യനായിരിക്കുന്നവന്റ് ഇന്ദ്രിയങ്ങരം സ്വാധീനമായിരിക്കുകയില്ല. സാരഥിയെ അനുസരിക്കാത്ത കുതിരകളെപ്പോലെ ഇന്ദ്രിയങ്ങരം നിയന്ത്രണമില്ലാത്തവയായിത്തീരും.

'വിവേകമുള്ളവൻ മനസ്സിനെ നിയന്ത്രിച്ച് ഇന്ദ്രിയങ്ങളെ സ്വാധീനമാക്കും. അപ്പോരം അവ നിയന്ത്രണവിധേയങ്ങളായ കുതിരകളെപ്പോലെയാവും.

'വിവേകമില്ലാത്തവൻ മനസ്സിനെ നിയന്ത്രിക്കാതെ അശുചിയായിരിക്കുന്നു. ലക്ഷ്യത്തിലെത്താൻ അവനു സാധ്യമല്ലാതാകുന്നു. അവൻ ജനനമരണരൂപമായ സംസാരത്തിൽ കിടന്നുഴലുന്നു.

'എന്നാൽ വിവേകമുള്ളവൻ മനസ്സിനെ നിയന്ത്രിച്ച് ശുചിയായിരിക്കുകയും, പുനർജന്മമില്ലാത്ത പരമപദത്തെ പ്രാപിക്കുകയും ചെയ്യുന്നു.

'വിജ്ഞാനത്തെ സാരഥിയാക്കിയ വിവേകശാലി, മനസ്സിൻെറ കടിഞ്ഞാൺകൊണ്ടു് ഇന്ദ്രിയങ്ങളാകുന്ന കതിരകളെ ശരിയായി നിയന്ത്രിച്ച്, സംസാരത്തിൻെറ മറുകരയെത്തുന്നു. അതാണ് സര്വ്വവ്യാപിയായ ഈശ്വരൻെറ പരമമായ സ്ഥാനം'.

ഈ ശ്ലോകങ്ങളിൽ, ശരീരം, ഇന്ദ്രിയങ്ങരം, മനസ്സ്, ബുദ്ധി, ആത്മാവ് എന്നിവ അടങ്ങിയ മനുഷ്യൻെറ മാനസിക–ഭൗതികഘടനയെ ഉപനിഷത്തുകരം പ്രകൃതിപരിണാമപുരോഗതിയുടെ വെളിച്ചത്തിലാണ് വീക്ഷിക്കുന്നതു്.

ഉപനിഷത്തു പറയുന്നു: മാനവശരീരത്തെ രഥമായി കരുതുക. ചക്രങ്ങളോടുകൂടിയ രഥം യാത്രയെ അഭിവ്യഞ്ജിപ്പിക്കുന്ന ഒരു പ്രതീകമാണ്. രഥത്തിനു തനതായ ചലനശക്തിയില്ല. (മനുഷ്യ

ശരീരത്തിനും ഇല്ല.) കുതിരകളിൽ നിന്നാണ് അതു് ലഭിക്കുന്നതു്. അതുപോലെ ശരീരത്തിനു ചലനശക്തി നല്കുന്നതു് ഞരമ്പുകളും മസ്തിഷ്കവുമടങ്ങുന്ന ഇന്ദ്രിയങ്ങളാണ്.

ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ചേർന്ന്, മൃഗത്തിന്റേയും മനുഷ്യന്റേയും ശരീരത്തെ പ്രകൃതിയിലെ ഏററവും ഊർജ്ജസ്വലമായ ഒരു കേന്ദ്രമാക്കുന്നു. എന്നാൽ ഇന്ദ്രിയനിലവാരങ്ങളിലുള്ള പ്രവർത്തനം വേണ്ടവിധം സമന്വയിപ്പിച്ചതല്ലാത്തതിനാൽ, അതു് വെറും മരിക്കാതെ അവശേഷിക്കുകയെന്നതിൽപ്പരം പ്രയോജനപ്രദമല്ല. ഇവിടെ സമന്വയം സാധിക്കുന്നതു്. ആധുനികന്സ്നായുശാസ്ത്രജ്ഞന്മാരുടെ അഭിപ്രായമനുസരിച്ചു പറഞ്ഞാൽ, മനുഷ്യനിൽ കാണുന്ന ഇമാജിനേഷൻ അഥവാ കല്പനാശക്തി എന്ന പുതിയൊരു സാമർത്ഥ്യത്തിലാണ് (ഗ്രേ വാൾട്ടർ,ദി ലീവിംഗ് ബ്രെയിൻ, പു. 2) സംസ്കൃതഭാഷയിൽ ഇതിനെ 'മനസ്സ്'' എന്നു പറയുന്നു. മനസ്സ് സങ്കല്പവികല്പാത്മകമത്രേ. അതായതു് 'ആവാം' 'ആവാതിരിക്കാം' എന്ന രണ്ടു വികല്പങ്ങൾ ഉള്ളതാണ്. അതുകൊണ്ടു്, വിവേകാനന്ദസ്വാമികൾ മനസ്സിനെ 'മൈൻഡ് ഇൻഡിസൈസിവ്'' എന്നു് തർജ്ജിമ ചെയ്യുന്നു. ഭാരതീയചിന്ത അതിനെ അസംസ്കൃതനിലയിൽ, ജ്ഞാനേന്ദ്രിയങ്ങളുടെ നിലവാരത്തിലാണ് പരിഗണിക്കുന്നതു്. അതുകൊണ്ടു് അതിനെ ആറാം 'ഇന്ദ്രിയം' എന്നു പറയാറുണ്ടു്. രഥരൂപത്തിൽ കടിഞ്ഞാണിന്റെ സ്ഥാനമാണ് ഈ മനസ്സിനുള്ളതു്.

കടിഞ്ഞാണിന്റെ സങ്കല്പം സാരഥിയേയും ഉൾക്കൊള്ളുന്നുണ്ടു്. ബുദ്ധിമാനായ ഒരു സാരഥിയുടെ കയ്യിലാണ് വാസ്തവത്തിൽ കടിഞ്ഞാൺ പ്രയോജനകരമാകുന്നതു്. സാരഥിയില്ലെങ്കിൽ കടിഞ്ഞാണില്ലാത്ത കുതിരകളാണ്, കടിഞ്ഞാണുള്ളവയെക്കാൾ മെച്ചം. കുതിരകൾക്ക് തങ്ങളുടേതായ ജീവിതയാത്രകളും ജൈവസംതൃപ്തികളും മരിക്കാതെ അവശേഷിക്കാനുള്ള ആഗ്രഹവും ഉണ്ടല്ലോ. എന്നാൽ രഥത്തിൽ പൂട്ടി കടിഞ്ഞാണിടുമ്പോൾ അവയുടെ ചലനം ബാഹ്യനായ ഒരാളുടെ ആഗ്രഹത്തിനു വിധേയമാകുന്നു. അതുപോലെ ശരീരവും ഇന്ദ്രിയങ്ങളും മനസ്സും ചേർന്ന സമൂഹം അവയെ നിയന്ത്രിക്കാനും ചലിപ്പിക്കുവാനും വേണ്ട സാരഥിയെ ചൂണ്ടിക്കാണിക്കുന്നു. ആ സാരഥിയാണ് ബുദ്ധി അഥവാ വിജ്ഞാനം. ബുദ്ധിയെ സാരഥിയായി കരുതുക എന്നാണ് ഉപനിഷത്തിന്റെ ഉപദേശം.

സാരഥി വേണം; പക്ഷേ അതുകൊണ്ടും ആയില്ല. സാരഥിക്കപ്പുറം രഥത്തിന്റെ ഉടമസ്ഥനായ യാത്രക്കാരനുണ്ടു്. അവനുവേണ്ടിയാണ് ഈ യാത്ര. സാരഥിയും കടിഞ്ഞാണും കുതിരകളും യാത്ര

ക്കാരന്റെ ലക്ഷ്യം നേടാനുള്ള ഉപകരണങ്ങൾമാത്രമാണ്. അതു പോലെ ബുദ്ധി തനിക്കപ്പുറമുള്ള ഒരു തത്ത്വത്തെ ചൂണ്ടിക്കാണിക്കു ന്നു. അതാണ് ആത്മാവ്. ആത്മാവാണ് രഥത്തിന്റെ ഉടമസ്ഥൻ എന്നറിയുക എന്ന് ഈ ശ്ലോകം ഉപദേശിക്കുന്നത് അതുകൊണ്ടാ ണ്.

രഥത്തിന്റെ ഉടമസ്ഥനായ യാത്രക്കാരനാണ് ആത്മാവ് എന്നു പറയുമ്പോൾ, അതിനു ഒരു വിശദീകരണം ആവശ്യമായി വരുന്നു. ആത്മാവെന്നാൽ നിത്യമുക്തവും നിത്യപൂർണ്ണവും നിത്യ ശുദ്ധവുമായ ബോധമാണല്ലൊ. ആ ആത്മാവിനു് ഈ യാത്രകൊ ണ്ട് ഒന്നും നേടാനില്ല. എങ്കിലും യാത്രയുണ്ട്. അതൊരു അനുഭവ സത്യമാണ്. അപൂർണ്ണതയിൽനിന്നും പൂർണ്ണതയിലേക്കുള്ളൊരു യാത്ര തീർച്ചയായുമുണ്ട്. ആ യാത്രയെ അനുഭവിക്കുന്നവനായ ഒരു ഭോ ക്താവുണ്ട്. ആ ഭോക്താവ് ആത്മാവല്ലെങ്കിൽ പിന്നെ ആരായി രിക്കും ? ഉപനിഷത്ത് ഈ ചോദ്യത്തിനു് ഉത്തരം പറയുന്നു:

ആത്മേന്ദ്രിയ മനോയുക്തം ഭോക്തേത്യാഹുർ മനീഷിണഃ

'ശരീരത്തോടും, ഇന്ദ്രിയങ്ങളോടും മനസ്സിനോടും (ബുദ്ധിയോടും) ചേർന്ന ആത്മാവാണ് ഭോക്താവ് (യാത്രക്കാരൻ, അനുഭവിക്കുന്ന വൻ, കർത്താവ് ജ്ഞാതാവ്) എന്നു് ബുദ്ധിമാന്മാർ പറയുന്നു.' ഇങ്ങനെയുള്ള സോപാധികമായ ആത്മാവിനെയാണ് 'ജീവൻ' എന്നു പറയുന്നത്, പാശ്ചാത്യചിന്തയിലെ 'സോൾ' ഇതുതന്നെ യാണ്.

'ജീവൻ' ഒരു അപ്രതിമതത്ത്വമാകുന്നു. വേദാന്തം അതിനെ പലതരത്തിലും വിവരിക്കുന്നുണ്ട്. ജീവാത്മാവ്, വിജ്ഞാനാ ത്മാവ്, ചിത്-ജഡ-ഗ്രന്ഥി എന്നിവയെല്ലാം ജീവന്റെ പര്യായ ങ്ങളാണ്. ഒരു വ്യത്യസ്ത വ്യക്തിയുടെ ആത്മാവെന്ന നിലയിൽ അതു് സാന്തവും പരിമിതവും ആണ്. മനുഷ്യന്റെ ബാഹ്യജീവിത യാത്രയ്ക്കുള്ള യുക്തിസംഗതമായ വിശദീകരണവും അതിൽനിന്നു ലഭി ക്കുന്നു. ബാഹ്യയാത്ര പൂർണ്ണത അന്വേഷിച്ച് തന്നിൽ പുറത്തേയ്ക്കുള്ള താണ്. എന്നാൽ ഇവിടെ സ്വയം മുക്തനും ഗുണപരിപൂർണ്ണനും ആയ ഒരാളാണ് പൂർണ്ണത അന്വേഷിക്കുന്നത്. അയാൾ തന്റെ നിത്യസ ന്നിഹിതമായ സത്യാവസ്ഥ വിസ്മരിച്ചിരിക്കുന്നു. ഇതാണ് മാനവ ജീവിതത്തിൽ ട്രാജഡി അഥവാ ദാരുണാവസ്ഥ. ബാഹ്യയാത്ര യെന്നാൽ അതിന്റെ ഉത്തമസ്ഥിതിയിൽ, അദ്ധ്യാത്മബോധവും സ്വാതന്ത്ര്യവും സമ്പാദിക്കാനുതകുന്ന ഒരു വിദ്യാഭ്യാസമാണ്. സഹജമായ മുക്തിയുടേയും പൂർണ്ണതയുടേയും നിത്യസന്നിഹിതമായ സത്യത്തിന്നെതിരായി അനുഭവപ്പെടുന്ന ബന്ധനവും അപൂർണ്ണതയും

മനുഷ്യഹൃദയത്തെ വിരുദ്ധശക്തികളുടെ ഒരു പടക്കളമാക്കുന്നു; ഈ കഠോര സത്യമാണ് മനുഷ്യനെ ഈശ്വരസൃഷ്ടിയിലുള്ള, ഒരേയൊരു വിശ്രമരഹിതനായ തീർത്ഥാടകനും ആക്കുന്നു. ഈ തീർത്ഥയാത്രയാണ് കഠോപനിഷത്തിലെ ഈ ഏഴ് ശ്ലോകങ്ങൾ നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നത്. വെറും ഇന്ദ്രിയനിലവാരത്തിലുള്ള ബാഹ്യയാത്രയെയാണ് ലൗകികജീവിതം അല്ലെങ്കിൽ സംസാരം എന്നു പറയുന്നത്. നൈതികബോധത്തോടുകൂടിയ ഉന്നതനിലവാരത്തിൽ അതുതന്നെ ആദ്ധ്യാത്മികയാത്രയായിത്തീരുന്നു.

7. ഉപനിഷത്തിലെ രഥരൂപകത്തിന്റെ അർത്ഥം

കഠോപനിഷത്തിലെ മേല്പറഞ്ഞ ഏഴ് ശ്ലോകങ്ങൾ രഥരൂപകത്തെ വിശദീകരിക്കുന്നുണ്ട്. ആന്തരികയാത്രയുടെയും സന്ദർഭം ഇന്ദ്രിയാനുഭവലോകംതന്നെയാണ്. എന്നാൽ അത് ദേശകാലങ്ങളിലുള്ള ബാഹ്യയാത്രയല്ല; അന്തർവേധനത്തിന്റെ ആന്തരികയാത്രയാണ്, മനുഷ്യന്റെ ഏററവും ആന്തരമായ മാനത്തെ ഉണർത്തിക്കൊണ്ട് സത്യത്തിന്റെ ഹൃദയത്തിലേയ്ക്കുള്ള പ്രയാണമാണ്. രഥത്തിന് കുതിരകൾ ചാലകോർജ്ജം നല്കുന്നതുപോലെ, ഇന്ദ്രിയങ്ങളാണ് ഈ യാത്രയ്ക്കുള്ള പ്രേരണാശക്തി നല്കുന്നത്. പക്ഷേ, യാത്ര നിയന്ത്രിക്കാനും നയിക്കാനും അവയെ അനുവദിച്ചുകൂടാ. അങ്ങനെ ചെയ്താൽ ആ യാത്ര കുതിരകളുടേതാകും. സാരഥിയും യാത്രക്കാരനും വെറും നിസ്സഹായരായി ബലിയാടുകളായിത്തീരും. കുതിരകളുടെ കാര്യത്തിൽ കടിഞ്ഞാണും, ഇന്ദ്രിയങ്ങളുടെ കാര്യത്തിൽ മനസ്സും ഈ ദൗരന്തത്തെ തടയാനുള്ളതാണ്. ഇന്ദ്രിയങ്ങൾ ശക്തിപൂർണ്ണമാണെങ്കിൽ മനസ്സ് ദാർഢ്യവും ബലവുമുള്ളതാകണം. എന്നാൽ കടിഞ്ഞാൺ കുതിരകളെയെന്നപോലെ മനസ്സ് ഇന്ദ്രിയങ്ങളെ നിയന്ത്രിക്കണമെങ്കിൽ, അതു് ബുദ്ധിസാരഥിയുടെ ഉറപ്പുള്ള കൈകളിലായിരിക്കണം. പുറകിലുള്ള ഉടമസ്ഥന്റെ ഉദ്ദേശ്യങ്ങളും തൃപ്തിയുമനുസരിച്ച് യാത്രയുടെ വേഗത നിശ്ചയിക്കേണ്ടതു് ബുദ്ധിയാണ്. ഇതിലേയ്ക്ക് ബുദ്ധിക്ക് ജ്ഞാനപ്രകാശവും, സാമർത്ഥ്യവും വിവേകവും വേണം. വിവേകശൂന്യനും, വികാരതരളിതനും മദ്യലഹരിയിലമർന്നവനുമായ ഒരു സാരഥിയുടെ കയ്യിൽ ഒരുവന്റെ യാത്ര സുരക്ഷിതമല്ല. യാത്ര ഇന്ദ്രിയങ്ങളുടെ അഥവാ കുതിരകളുടെ ആഗ്രഹത്തിനു വിടുന്നതിനേക്കാൾ കഷ്ടമായിരിക്കും അതു്.

രഥം, കുതിരകൾ, കടിഞ്ഞാൺ, സാരഥി, യാത്രക്കാരൻ എന്നിവ, യഥാക്രമം ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ജീവാത്മാവ് എന്നിവയ്ക്കുള്ള ഉപമാനങ്ങളാണ്. ഇവയ്ക്കോരോന്നിനും ജീവിതയാത്രയിൽ അതാതിന്റേതായ പങ്കുണ്ട്. ടീമിലുള്ള ഓരോ അംഗവും തനിക്കുമുമ്പുള്ള ഓരോ അംഗത്തിനും പ്രേരണാശക്തി നല്കേണ്ടതായുണ്ട്. എന്നാൽ ഏററവും പ്രധാനമായ കാര്യം പ്രേര

ണയും നിയന്ത്രണവും ഇന്ദ്രിയങ്ങളിൽനിന്നും മനസ്സിലൂടെ ബുദ്ധിയിലേയ്ക്കു കടന്നതായി ഉറപ്പുവരുത്തണമെന്നതാണ്. ബുദ്ധി ലഹരിയിലമന്നാൽ, ആ ലഹരി മദ്യത്തിൻേറയോ ധനത്തിൻേറയോ, ശക്തിയുടേയോ അന്തസ്സിൻേറയോ വിദ്യയുടേയോ വംശമഹിമയുടേയോ ആകട്ടെ, തീച്ചയായും അതിൻെറ യഥാത്ഥരൂപത്തിൽനിന്ന് ഇന്ദ്രിയങ്ങളുടെ നിലവാരത്തിലേയ്ക്ക് അധഃപതിക്കും. ഈ ലഹരികളിൽനിന്നും മുക്തമാണെങ്കിൽ, ബുദ്ധി പ്രകാശമയവും ശാന്തവും, സ്ഥിരവും നിശ്ചിതവുമായിത്തീരും. അതിനു ദീഘദൃഷ്ടിയും പൂവ്വദൃഷ്ടിയും ലഭിക്കും. ഏററവും ശുദ്ധമായ ബുദ്ധിസാമത്ഥ്യവും കല്പനാശക്തിയും സംയോജിക്കുന്ന ഒരു സ്ഥിതിയാണിതു്. അതിൻെറ മാഗ്ഗദശ്നം അധൃഷ്യവും ആരോഗ്യകരവുമായിരിക്കും.

യാത്രയിൽ ഇന്ദ്രിയങ്ങാം പ്രഭുത്വം വഹിക്കുമ്പോഠം ജീവിതം മിക്കവാറും ജന്തുനിലവാരത്തിലാവും. ജീവിതം ഇറച്ചിച്ചന്തയിൽ വില്ക്കപ്പെടും.

രഥരൂപകം മാനവജീവിതത്തെ ഒരു നിരന്തരവിദ്യാഭ്യാസമായും ജീവിതപൂത്തീകരണത്തിനുവേണ്ടിയുള്ള ഊജ്ജസ്വലവും സഗ്ഗാത്മകവുമായ നിരന്തര ചലനമായും ആണ് ഇവിടെ അവതരിപ്പിക്കപ്പെടുന്നതു്. ഈ ആശയത്തിൻെറ പ്രകാശത്തിൽ, മാനവഘട്ടത്തിലുള്ള പരിണാമം ആദ്ധ്യാത്മികമൂല്യങ്ങാം വികസിപ്പിക്കാനുള്ള മഹാപ്രയത്നമാണ് എന്നു നാം കാണുന്നു. ശരീരം, ഇന്ദ്രിയങ്ങാം, മനസ്സ്, ബുദ്ധി, ജീവാത്മാവ് എന്നീ ഘടകങ്ങളോടുകൂടിയ മനുഷ്യൻെറ മാനസിക ഭൗതിക ഘടനയാണ് പ്രകൃതി അതിനുവേണ്ടി സൃഷ്ടിച്ചിട്ടുള്ള ഏററവും നല്ല ഉപകരണം. അതിൻെറ അന്വേഷണയാത്രയോ, കേവലം വസ്തുതകളുടെ ലോകത്തിലേയ്ക്കുള്ളതല്ല; പിന്നെയോ, മൂല്യങ്ങളുടേയും സത്യശിവസൗന്ദര്യങ്ങളുടേയും ലോകത്തിലേയ്ക്കുള്ളതാണ്. വേദാന്തത്തിൻെറ അഭിപ്രായത്തിൽ മനുഷ്യൻ ഇതിലേയ്ക്ക് ആകൃഷ്ടനാകുന്നതു് തന്നിൽത്തന്നെ ഗൂഢനിഹിതമായ മുക്തിവാസനയുടെ ഫലമായിട്ടാണ്. ഈ ആകഷ്ണം അവനെ വിശ്രമരഹിതനും അസ്വസ്ഥനും ആക്കുന്നു; സദാ അന്വേഷണനിരതനാക്കുന്നു; അവൻെറ ഓരോ നേട്ടത്തേയും കൂടുതൽ ഉയന്നനേട്ടത്തിലേയ്ക്കുള്ള സ്പ്രിംഗ് ബോർഡ് ആക്കുന്നു. അന്തിമമായ പ്രാപ്യസ്ഥാനം ശരിക്കറിയാത്ത തീത്ഥാടകനാക്കുന്നു. ഈ സുദീഘ തീത്ഥയാത്രയിൽ അവൻ ജ്ഞാനവും സദ്ഗുണങ്ങളും, നാഗരികതയും സംസ്കാരവും നേടുന്നു. ഈ രംഗങ്ങളിലൊന്നിലും സ്വാതന്ത്ര്യം സുനിശ്ചിതമല്ല. അതെപ്പോഴും കാരണകാര്യബന്ധങ്ങളുടേയും പ്രതിക്ഷണപരിവത്തനങ്ങളുടേയും ലോകത്തിൽ തങ്ങിപ്പോകാൻ സാദ്ധ്യതയുണ്ട്. ഉണ്മയുടെ ബീയിങ്ങിൻെറ ലോകത്തിലാണ്, മുക്തിക്കു് സുനിശ്ചിതവും ദൃഢവുമായ ഒരു രൂപം ലഭിക്കുന്നതു്. സ്വാമി വിവേകാനന്ദൻെറ വാക്കു

കളിൽ (ഇൻസ്പയർഡ് ടോക്ക്സ്, കംപ്ലീററ് വർക്സ്, വാള്യം VII, അഞ്ചാം പതിപ്പ് പു. 52—53):

'നിങ്ങളെ സ്വതന്ത്രനാക്കാൻ ഒരു നിയമവും വേണ്ട. നിങ്ങൾ സ്വതന്ത്രനാണ്. നിങ്ങൾ നേരത്തെ സ്വതന്ത്രനല്ലെങ്കിൽ, നിങ്ങളെ സ്വതന്ത്രനാക്കാൻ ആർക്കും സാദ്ധ്യമല്ല. ആത്മാവ് സ്വയംപ്രകാശവാനാണ്. കാരണകാര്യബന്ധം ചെന്നെത്താത്ത അമൂർത്തതയാണ് സ്വാതന്ത്ര്യം. മുമ്പ് എന്തായിരുന്നുവോ ഇപ്പോൾ എന്താണോ, നാളെ എന്തായിരിക്കുമോ, അതിനെല്ലാം അതീതമാണ് സ്വാതന്ത്ര്യം. ഫലരൂപത്തിൽ സ്വാതന്ത്ര്യത്തിൽ യാതൊരു മൂല്യവുമില്ല. സംയുക്തനിലയിൽ ബന്ധനത്തിന്റെ ബീജങ്ങൾ അതിലുണ്ടാവും. സ്വാതന്ത്ര്യമാണ് സത്യവസ്തു; അതു് പ്രാപിക്കേണ്ട ഒന്നല്ല. അതു് ആത്മാവിന്റെ സത്യസ്വഭാവമാണ്.

8 അന്തർവേധനപ്രക്രിയ

ഈ ജ്ഞാനവും ഈ വിശ്വാസവുമാണ് മനുഷ്യനെ, അവന്റെ സ്വാതന്ത്ര്യാന്വേഷണത്തിൽ പുതിയൊരു ശക്തി നിവേശിപ്പിച്ച്, ബാഹ്യലോകത്തിൽനിന്നും ആന്തരികലോകത്തിലേയ്ക്കുള്ള പ്രയാണത്തിൽ, അഥവാ 'ലോക'നിലവാരത്തിൽനിന്നും 'ലോകോത്തര' നിലവാരത്തിലേയ്ക്കുള്ള യാത്രയിൽ സഹായിക്കുന്നു. ഇതു് മനുഷ്യന്റെ യഥാർത്ഥമായ ആത്മാന്വേഷണമായി പരിണമിയ്ക്കുന്നു. ഈ സത്യാന്വേഷണയാത്ര ബാഹ്യലോകത്തിലെ ജീവിതത്തിലും പ്രവർത്തനത്തിലുംതന്നെയാണ് നിർവ്വഹിക്കേണ്ടതു്. ഈ അന്തർവേധനത്തിന്റെ അവസാനം ജീവിതപൂർണ്ണതയും മുക്തിയും അനന്തതയും കൈവരുമെന്ന് ഉപനിഷത്തു് തന്നെ ഉപദേശിക്കുന്നു.

ജ്ഞാനം വർദ്ധിക്കുന്തോറും മനുഷ്യന്റെ ഒരു വിശ്വാസം കൂടുതൽ കൂടുതൽ ദൃഢമായിത്തീരുന്നു. ആ വിശ്വാസം ഇതാണ്: സത്യത്തിന് ശാശ്വതവും സ്ഥിരവും അനന്തവുമായ ഒരു മാനമുണ്ടെങ്കിൽ അതു് നിലനില്ക്കുന്നതു് ബോധകേന്ദ്രത്തിലായിരിക്കും. വളരെ ശാന്തമായ അന്തർവേധനത്തിലൂടെ ഈ കേന്ദ്രം സാക്ഷാത്കരിക്കപ്പെടുന്നു. സത്യത്തെ ആവരണം ചെയ്യുന്ന പ്രകൃതിയുടെ പല മടക്കുകളും ഉറകളും അപ്പോൾ പ്രകടമാകും. ഈ അന്തർവേധനമാണ് ഋഷിമാർ സാധിച്ചതു്. ഈ അനുഭവത്തിന്റെ സത്യമുദ്ര അണിഞ്ഞുകൊണ്ടാണ് ഉപനിഷദ്വാക്യങ്ങൾ നമ്മുടെ മുമ്പിലെത്തുന്നതു്. കഠോപനിഷത്തു് മൂന്നാംവല്ലിയിലെ 10, 11, ഈ ശ്ലോകങ്ങൾ ഈ അന്തർവേധനരീതി എന്തിനെന്നും എങ്ങനെയെന്നും വിവരിക്കുന്നുണ്ട്. ഈ ശ്ലോകങ്ങൾ അവതരിപ്പിച്ചുകൊണ്ട് ശങ്കരാചാര്യർ തന്റെ ഭാഷ്യത്തിൽ ഇങ്ങനെ പറയുന്നു;

'ഇപ്പോഠ, ആദ്ധ്യാത്മികയാത്ര സ്ഥൂലങ്ങളായ ഇന്ദ്രിയങ്ങളിൽ ആരംഭിച്ച്, താരതമ്യേന കൂടുതൽ കൂടുതൽ സൂക്ഷ്മങ്ങളായ വശങ്ങളിലൂടെ പുരോഗമിച്ച്, അവസാനം പ്രത്യഗാത്മാവിനെ അഥവാ അന്തരാത്മാവിനെ സാക്ഷാത്കരിക്കുകയെന്ന സ്ഥിതിയിലെത്തിച്ചേരണം.'

''ഈ ആശയം സ്പഷ്ടമാക്കാൻവേണ്ടി ഉപനിഷത്ത് ഇങ്ങനെ പ്രസ്താവിക്കുന്നു:'

ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാഃ അർത്ഥേഭ്യശ്ച പരം മനഃ
മനസസ്തു പരാ ബുദ്ധിർ ബുദ്ധേരാത്മാ മഹാൻ പരഃ.

'ഇന്ദ്രിയവസ്തുക്കഠ ഇന്ദ്രിയങ്ങളേക്കാഠ ശ്രേഷ്ഠങ്ങളാണ്. മനസ്സ് ഇന്ദ്രിയങ്ങളേക്കാഠ ശ്രേഷ്ഠമാണ്. ബുദ്ധി മനസ്സിനേക്കാഠ ശ്രേഷ്ഠമാണ്. മഹാൻ ആത്മാ (വിശ്വമനസ്സ്) ബുദ്ധിയേക്കാളും ശ്രേഷ്ഠമാണ്.

മഹതഃ പരം അവ്യക്തം അവ്യക്താത് പുരുഷഃ പരഃ
പുരുഷാത് ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാ ഗതിഃ.

'വിശ്വമനസ്സിനേക്കാഠ ശ്രേഷ്ഠമാണ് അവ്യക്തം, അഥവാ മൂലപ്രകൃതി. മൂലപ്രകൃതിയേക്കാഠ പരമപുരുഷൻ ശ്രേഷ്ഠനാകുന്നു. പുരുഷനേക്കാഠ ശ്രേഷ്ഠനായി ഒന്നുമില്ല അതുതന്നെയാണ് അന്തിമവും പരമോത്കൃഷ്ടവുമായ ലക്ഷ്യം.'

മുകളിലുള്ള ശ്ലോകാർത്ഥത്തിൽ 'ശ്രേഷ്ഠ'മെന്നു തർജ്ജിമചെയ്തിരിക്കുന്ന 'പരാ'ശബ്ദത്തിനു് 'സൂക്ഷ്മാ, മഹാന്തശ്ച പ്രത്യഗാത്മഭൂതാശ്ച' എന്നാണ് ശങ്കരഭാഷ്യം. സൂക്ഷ്മങ്ങളും, വ്യാപ്തിയിലും ശക്തിയിലും മഹത്തുക്കളും, അന്തരാത്മാവിൻെറ സ്വഭാവമുള്ളതും എന്നർത്ഥം. അനുഭവത്തെ ശാസ്ത്രീയമായി പഠിച്ച മഹർഷിമാക്ക് അതിൻെറ കൂടുതൽ കൂടുതൽ ഗഹനങ്ങളായ വശങ്ങഠ വ്യക്തമായിരുന്നു. ശങ്കരാചാര്യർ ഗഹനതയുടെ മൂന്നു മാനദണ്ഡങ്ങഠ ഇങ്ങനെ പറഞ്ഞിരിക്കുന്നു—സൂക്ഷ്മത, മഹത്വം, പ്രത്യഗാത്മഭാവം ഓരോ വശവും അതിനു മുമ്പു പറഞ്ഞതിൻെറ ആത്മാവും, അതിനെ ഉഠക്കൊള്ളുന്നതും, അതിക്രമിക്കുന്നതുമാണ്. അനുഭവവസ്തുക്കളെല്ലാം, സൂക്ഷ്മങ്ങളായാലും, സ്ഥൂലങ്ങളായാലും, ദേശ-കാലങ്ങളിൽ പരിമിതങ്ങളും കാരണവിധേയങ്ങളുമാണ്. സാധാരണജീവിതത്തിലെ ഭൗതികവസ്തുക്കഠ ഈ മാനദണ്ഡമനുസരിച്ച് ഏററവും പരിമിതങ്ങളും കാരണവിധേയങ്ങളുമാണ്. സാധാരണജീവിതത്തിലെ ഭൗതികവസ്തുക്കഠ ഈ മാനദണ്ഡമനുസരിച്ച് ഏററവും പരിമിതങ്ങളും സാന്തങ്ങളും ബാഹ്യങ്ങളുമാണ്. മറിച്ച് ഇന്ദ്രിയങ്ങഠ ശ്രേഷ്ഠങ്ങളും സൂക്ഷ്മങ്ങളും മഹത്തുക്കളും ആന്തരികങ്ങളുമാകുന്നു. ഇന്ദ്രിയവസ്തുക്കഠ

തന്മാത്രാരൂപത്തിൽ, ഇന്ദ്രിയങ്ങളെക്കാൾ ശ്രേഷ്ഠമാണ്. മനസ്സ് ഇന്ദ്രിയങ്ങളേക്കാളും ഇന്ദ്രിയവസ്തുക്കളെക്കാളും ശ്രേഷ്ഠമാണ്. ആറാം ഇന്ദ്രിയമെന്ന് അറിയപ്പെടുന്ന മനസ്സാണ് ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങളെ സമന്വയിപ്പിക്കുന്നത്. മനസ്സിനേക്കാൾ സൂക്ഷ്മമാണ് ബുദ്ധി, അത് മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിയന്ത്രിക്കുന്നു. മനുഷ്യബുദ്ധി പ്രപഞ്ചത്തിലാസകലം വ്യാപിച്ച 'മഹാൻ' ആത്മാവിൻെറ, അഥവാ വിശ്വമനസ്സിൻെറ, ഒരു ചെറിയ അംശംമാത്രമാണ്. ഇതിനേക്കാൾ സൂക്ഷ്മവും മഹത്തും ആണ് അവ്യക്തം അഥവാ അവച്ഛിന്നമായ മൂലപ്രകൃതി. മഹാൻ ആത്മാ അഥവാ വിശ്വമനസ്സാണ് അവ്യക്തമായ മൂലപ്രകൃതിബീജത്തിൻെറ പ്രഥമാങ്കുരം അഥവാ ആദ്യത്തെ മുള. വ്യക്തമായതിനു പുറകിൽ അവ്യക്തമായ ഒന്നുണ്ട്. അവ്യക്തം എന്നത് ഇവിടെ ഭൗതികവും മാനസികവുമായ സമസ്തപ്രപഞ്ചത്തിൻേറയും അപ്രകടമായ രൂപമാണ്.

സ്ഥൂലമായ ഇന്ദ്രിയവസ്തുക്കൾ ഏററവും ബാഹ്യഭാഗത്തും, അവ്യക്തം അന്തർഭാഗത്തും സ്ഥിതിചെയ്യുന്നു. ഇവയ്ക്കിടയിൽ കാരണ–കാര്യശൃംഖലയിൽ അസംഖ്യം കണ്ണികളുണ്ട്. ഇവയിൽ ഓരോ കാരണവും കാര്യത്തേക്കാൾ കൂടുതൽ ആന്തരികവും, അളവിലും വ്യാപ്തിയിലും ശക്തിയിലും കൂടുതൽ മഹത്തും, ആകുന്നു. അവ്യക്തത്തിനും പരമായിട്ടാണ് പുരുഷൻ നിലകൊള്ളുന്നത്. പുരുഷനെന്നാൽ കാര്യ–കാരണങ്ങൾക്ക് അതീതനായ ആത്മാവ് അഥവാ നിരാകാരമായ ബ്രഹ്മവും ആണ്. പരിവർത്തനവിധേയമായ പ്രപഞ്ചത്തിൻെറ പുറകിലുള്ള പരിവർത്തനാതീതവും ഏകവും അദ്വിതീയവും ശുദ്ധബോധസ്വരൂപവും ആയ ആത്മാവാണ്. തിരകളെല്ലാം അടങ്ങിയ ശാന്തസമുദ്രത്തെപ്പോലെയാണത്. വേദാന്തത്തിൻെറ അഭിപ്രായത്തിൽ ഇതാണ് കേവലസത്യം. മനുഷ്യൻേറയും പ്രപഞ്ചത്തിൻേറയും പുറകിലുള്ള ഈ പുരുഷനാണ് ബുദ്ധിതത്ത്വമായും അനന്തബോധക്ഷേത്രമായും വിവരിക്കപ്പെടുന്നത്. 'പുരുഷനെക്കാൾ ശ്രേഷ്ഠമായി ഒന്നുമില്ല. അതാണ് അന്തിമവും പരമോത്കൃഷ്ടവുമായ ലക്ഷ്യം,' എന്ന് മേല്പറഞ്ഞ ശ്ലോകത്തിൽ ഉപനിഷത്ത് ഉദ്ഘോഷിക്കുന്നു.

ഈ പഠനത്തിൻെറ വെളിച്ചത്തിൽ, മാനവശക്തിസ്രോതസ്സുകൾ നിലനില്ക്കുന്നത് ഏററവും ബാഹ്യമായ ഭൗതികമാംസപേശിയിൽ തുടങ്ങി, സ്നായുവ്യവസ്ഥയിലും മാനസികവ്യവസ്ഥയിലും കൂടി ഏററവും ആന്തരികമായ നിലവാരത്തിലുള്ള ജീവാത്മാവുവരെ, അനുക്രമമായി, സൂക്ഷ്മതയിലും മഹത്ത്വത്തിലും ആന്തരികത്വത്തിലും, ആരോഹണക്രമത്തിൽ, ആണ് എന്നു കാണാം.

അനുഭവത്തെ സൂക്ഷ്മമായി പരിശോധിച്ചാൽ, ജ്ഞാനാ ർജ്ജനപ്രക്രിയയിൽ, മാനവവ്യക്തിത്വത്തിൻെറ അന്തർഭാഗത്തു്, സ്ഥിരനും അചഞ്ചലനുമായ ഒരു 'ജ്ഞാതാ'വു് അഥവാ 'ഭോക്താ' വു് ഉള്ളതായി സ്പഷ്ടമാകുന്നുണ്ടു്. ശങ്കരാചാര്യർ വിവേകചൂഡാ മണിയിൽ സ്ഥിരീകരിക്കുന്നതുപോലെ (ശ്ലോകങ്ങൾ 125, 126):

അസ്തി കശ്ചിത് സ്വയം നിത്യം അഹംപ്രത്യയലംബനഃ
അവസ്ഥാത്രയസാക്ഷീ സൻ പഞ്ചകോശവിലക്ഷണഃ.

'ശാശ്വതമായും, ഞാനെന്ന ബോധത്തിനടിസ്ഥാനമായും, ജാഗ്രത് സ്വപ്നസുഷുപ്തികളെന്ന മൂന്നവസ്ഥകളിലും സാക്ഷിയായും അഞ്ചു കോശങ്ങളിൽനിന്നു വ്യതിരിക്തമായും ഉള്ള ഒരു തത്ത്വം ഉണ്ടു്.'

യോ വിജാനാതി സകലം ജാഗ്രത്സ്വപ്നസുഷുപ്തിഷു
ബുദ്ധി തദ്‌വൃത്തി സദ്ഭാവം അഭാവം അഹം ഇത്യയം,

'ജാഗ്രത്—സ്വപ്ന—സുഷുപ്തികളിൽ സംഭവിക്കുന്നതെല്ലാം അറിയുന്ന തും, മനസ്സിൻേറയും അതിൻെറ വൃത്തികളുടേയും സാന്നിദ്ധ്യവും അസാന്നിദ്ധ്യവും അറിയുന്നതും 'അഹം'ബോധത്തിനു് അടിസ്ഥാ നവും അതുതന്നെയാണു്.'

കഠോപനിഷത്തിൻെറ മൂന്നാംവല്ലിയിലെ പന്ത്രണ്ടാം ശ്ലോകം ആത്മാവിൻെറ സാർവ്വലൗകികത്വവും നിരീക്ഷണവിധേയ ത്വവും പ്രഖ്യാപിക്കുന്നുണ്ടു്:

ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോ ആത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.

'ഈ ആത്മാവു് എല്ലാ ജീവജാലങ്ങളിലും ഗൂഢമായി വർത്തിക്കുന്നു ണ്ടെങ്കിലും, പ്രത്യക്ഷമായി പ്രകാശിക്കുന്നില്ല. എന്നാൽ സൂക്ഷ്മ സത്യങ്ങളെ സാക്ഷാത്കരിക്കാൻ തക്കവിധത്തിൽ പരിശീലനം നേടിയവർക്കു് ഏകാഗ്രവും സൂക്ഷ്മവുമായ ബുദ്ധികൊണ്ടു് അതിനെ സാക്ഷാത്കരിക്കാൻ കഴിയും.'

ശാശ്വതനായ ദ്രഷ്ടാവും ജ്ഞാതാവും എന്ന നിലയിൽ, ആത്മാവു് അനുഭവങ്ങളിൽ സദാ സന്നിഹിതനാണു്, അതു് വെറും തത്ത്വശാസ്ത്രപരമായ ഒരു സങ്കല്പമല്ല, എല്ലാവർക്കും പ്രകടമല്ല എന്നു മാത്രം. സാധാരണജനങ്ങളുടെ കാര്യം പോകട്ടെ; വലിയ വലിയ പണ്ഡിതന്മാർക്കുപോലും അതിനെ അറിയാൻ സാധിക്കുന്നില്ല. കാരണം, അതു ഗൂഢമാണു്; സൂക്ഷ്മമാണു്; രഹസ്യമായ സാന്നിദ്ധ്യ മാണു്. ഇംഗ്ലീഷ്കവി ബ്രൗണിംഗ് തൻെറ 'പാരസെൽസസ്' എന്ന കാവ്യത്തിൽ വിവരിക്കുന്നതനുസരിച്ചു്, അതു് രഹസ്യമയ മായ ഒരു സാന്നിദ്ധ്യവും ദീപ്തിയും മഹിമയും ആണു്. എന്നാൽ

അതു് തടവിലാണത്രേ. (ഇംപ്രിസണ്ടു് സ്പ്ലെണ്ടർ) 'നപ്രകാശതേ അസംസ്കൃതബുദ്ധേഃ അവിജ്ഞേയത്വാത്'–'സംസ്കരിക്കപ്പെടാത്ത ബുദ്ധിക്കു് അതു് അറിയുവാൻ സാധിക്കയില്ല' എന്നു് ശങ്കരാചാര്യർ പറയുന്നു. അതു് അനുഭവത്തിന്റെ ഉപരിതലത്തിൽ കാണുകയില്ല; ആഴത്തിൽ മറഞ്ഞിരിക്കയാണു്. ഗൂഢമാണെങ്കിലും ആത്മാവു് എന്നെന്നും അജ്ഞാതമായിരിക്കയില്ല. അജ്ഞാതമെങ്കിലും, വേദാന്തത്തിന്റെ അഭിപ്രായത്തിൽ, അതു് അജ്ഞേയമല്ല. ശുദ്ധമായ ബുദ്ധികൊണ്ടു് അതിനെ കാണാൻ കഴിയും എന്നു് ശ്ലോകത്തിന്റെ ഉത്തരാർദ്ധം പറയുന്നു. സൂക്ഷ്മവും ഏകാഗ്രവുമായ ബുദ്ധികൊണ്ടു് അതിനെ സാക്ഷാത്കരിക്കാം. 'അഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ' എന്ന മേല്പറഞ്ഞ ശ്ലോകഭാഗം വ്യാഖ്യാനിച്ചുകൊണ്ടു് ശങ്കരാചാര്യർ പറയുന്നു.

'ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാഃ തുടങ്ങിയ ശ്ലോകങ്ങളിൽ (10, 11) പറഞ്ഞിരിക്കുന്നതുപോലെയുള്ള സൂക്ഷ്മതരങ്ങളായ തത്ത്വങ്ങളെ സാക്ഷാത്കരിക്കാൻ പരിശീലനം നേടിയവരാണു് സൂക്ഷ്മദർശികൾ. അവൎക്കു് ഏററവും സൂക്ഷ്മമായ പരമസത്യത്തെ (ആത്മാവിനെ അഥവാ പുരുഷനെ) കാണാൻ കഴിയും'

അടുത്ത പതിമൂന്നാം ശ്ലോകത്തിൽ കഠോപനിഷത്തു് ആത്മസാക്ഷാത്കാരത്തിനുള്ള അന്തർവേധനപ്രക്രിയ വർണ്ണിക്കുന്നുണ്ടു്. ധ്യാനത്തിലൂടെ ബോധത്തെ കൂടുതൽ കൂടുതൽ ഉയൎന്ന ലോകോത്തര നിലവാരങ്ങളിലേയ്ക്കു നയിച്ചു് അനന്തവും അദ്വൈത–ശുദ്ധ–ബോധസ്വരൂപവുമായ ആത്മാവിൽ ലയിപ്പിക്കയാണു് ആ പ്രക്രിയ.

യച്ഛേദ് വാങ്മനസീ പ്രാജ്ഞഃ
തദ് യച്ഛേദ് ജ്ഞാന ആത്മനി
ജ്ഞാനം ആത്മനി മഹതി നിയച്ഛേത്
തദ് യച്ഛേത് ശാന്ത ആത്മനി.

'പ്രാജ്ഞൻ (ബുദ്ധിമാൻ) വാക്കിനെ മനസ്സിൽ ലയിപ്പിക്കട്ടെ. മനസ്സിനെ ബുദ്ധിയിൽ ലയിപ്പിക്കട്ടെ. ബുദ്ധിയെ മഹത്വത്തിൽ അഥവാ വിശ്വാസത്തിൽ ലയിപ്പിക്കട്ടെ. വിശ്വമനസ്സിനെ ശാന്തമായ ആത്മാവിൽ (പുരുഷനിൽ) ലയിപ്പിക്കട്ടെ.'

1 കഠോപനിഷത്തു് നാലാം വല്ലിയിലെ ഒന്നാം ശ്ലോകത്തിൽ ആന്തരികവേധനത്തിന്റെ യുക്തിസാംഗത്യം വിശദീകരിക്കുന്നുണ്ടു്.

2 ആത്മാവു് എല്ലാവരുടേയും ഹൃദയത്തിൽ മറഞ്ഞിരിക്കുന്ന രഹസ്യമാണെങ്കിൽ, മനുഷ്യന്റെ ആന്തരികജീവിതത്തെ പരിശീലിപ്പിച്ചും നിയന്ത്രിച്ചുകൊണ്ടും ആണു് അതിനെ അന്വേഷിക്കുകയും

സാക്ഷാത്കരിക്കുകയും ചെയ്യേണ്ടതു് എന്നുള്ളതു് 'തക്ക്'സമ്മതമാണല്ലോ. വേദാന്തമനുസരിച്ചു്, ഇതിനു രണ്ടു പ്രമാണമാർഗ്ഗങ്ങളുണ്ടു്; ബ്രഹ്മത്തിനെ നിർഗ്ഗുണവും നിരാകാരവുമായ ഭാവത്തിൽ കേന്ദ്രീകരിച്ചുള്ള ധ്യാനത്തിൻെറ ജ്ഞാനമാർഗ്ഗമാണു് ഒന്നു്. സഗ്ഗുണവും സാകാരവുമായ ഈശ്വരപക്ഷത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ളതും കർമ്മമാർഗ്ഗത്തോടുകൂടിയതുമായ ഭക്തിമാർഗ്ഗമാണു് മറേറതു്. മുൻശ്ലോകം പ്രത്യേകമായും സൂചിപ്പിക്കുന്നതു് ജ്ഞാനമാർഗ്ഗത്തെയാണു്. ഭക്തിമാർഗ്ഗവും അതിൽ ഇല്ലെന്നില്ല. വേദാന്തം പരമസത്യമായ ബ്രഹ്മത്തെ സാകാരനും നിരാകാരനുമായ ഈശ്വരനായും, പ്രകൃതിയിലും മനുഷ്യനിലും പരിവ്യാപ്തമായ അദ്വൈതാത്മാവായും പ്രതിപാദിക്കുന്നുണ്ടു്. ജ്ഞാനമാർഗ്ഗത്തിലെ ഉത്തമസാക്ഷാത്കാരത്തിൽ സാന്തബോധം അനന്തശുദ്ധബോധത്തിൽ ലയിക്കുന്നു. കഠോപനിഷത്തു് ഈ സത്യത്തെ ഇങ്ങനെ പ്രതിപാദിക്കുന്നു. (4. 15):

യഥോദകം ശുദ്ധേ ശുദ്ധം ആസിക്തം താദൃഗേവ ഭവതി
ഏവം മുനേർ വിജാനത ആത്മാ ഭവതി ഗൗതമ !

'നിർമ്മലമായ ശുദ്ധജലത്തിൽ കുറെക്കൂടി ശുദ്ധജലം ഒഴിച്ചാൽ രണ്ടും ചേർന്നു് ഒന്നായിത്തീരുന്നതുപോലെ ജീവ-ബ്രഹ്മൈക്യം സാക്ഷാത്കരിച്ചിട്ടുള്ള ജ്ഞാനിയുടെ ആത്മാവും പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു.'

3 ഭക്തിമാർഗ്ഗത്തിലാണെങ്കിൽ, ഉത്തമസാക്ഷാത്കാരത്തിലും പരിമിതബോധം അതിൻെറ പ്രത്യേകമായ അസ്തിത്വം നിലനിർത്തുന്നു. ഭഗവാൻെറ സാക്ഷാത്കാരത്തിലുണ്ടാകുന്ന ആനന്ദം അനുഭവിക്കുകയാണു് അതിൻെറ ലക്ഷ്യം. സാകാരനായ ഈശ്വരനാണു് ഭക്തനിലും ശിഷ്യവിലും സേവകനിലും പരിവ്യാപ്തനായി എല്ലാററിനേയും സംയോജിപ്പിക്കുന്ന ദിവ്യസൂത്രം. ശ്രീരാമകൃഷ്ണൻ ഭക്തൻെറ മനോഭാവം ഇങ്ങനെ വിവരിക്കുന്നു: എനിക്കു് (വാക്കിനെ മനസ്സിൽ ലയിപ്പിച്ചും മററും ഉണ്ടാക്കുന്ന) മധുരരസം ആകാൻ ആഗ്രഹമില്ല; ആ രസം ആസ്വദിച്ചാൽ മതി.

4 'പ്രാജ്ഞൻ (ബുദ്ധിമാൻ) വാക്കിനെ മനസ്സിൽ ലയിപ്പിക്കട്ടെ. മനസ്സിനെ ബുദ്ധിയിൽ ലയിപ്പിക്കട്ടെ. ബുദ്ധിയെ മഹത്വത്തിൽ അഥവാ വിശ്വമനസ്സിൽ ലയിപ്പിക്കട്ടെ. വിശ്വമനസ്സിനെ ശാന്തമായ ആത്മാവിൽ (പുരുഷനിൽ) ലയിപ്പിക്കട്ടെ'

5 ഇവിടെ ആത്മാവു് ശാന്തമാണെന്നു പ്രതിപാദിച്ചിട്ടുള്ളതു് അർത്ഥവത്താണു്. ഇതേപ്പററി ശങ്കരാചാര്യർ പറയുന്നു.

'ശാന്തേ, സർവ്വ വിശേഷപ്രത്യസ്തമിത രൂപേ, അവിക്രിയേ, സർവ്വാന്തരേ, സർവ്വബുദ്ധി പ്രത്യയസാക്ഷിണി, മുഖ്യ ആത്മനി.'

''എല്ലാ വ്യത്യാസങ്ങളും പൂർണ്ണമായി അസ്തമിച്ചുപോയതും വികാരശൂന്യവും, എല്ലാവരുടേയും ആന്തരതത്വമായിരിക്കുന്നതും, എല്ലാത്തരം ബുദ്ധി പ്രവർത്തനങ്ങൾക്കും സാക്ഷിയായിരിക്കുന്നതും, യഥാർത്ഥവും ആയ മുഖ്യാത്മാവിന്റെ ശാന്തിയിൽ'' എന്നർത്ഥം,

6 അന്തരാത്മാവിൽ നിറയെ ശാന്തതയുണ്ട്. എന്നാൽ ഏറ്റവും ബാഹ്യമായ ഭൗതികശരീരത്തിലും ബാഹ്യലോകത്തിലും പരിഭ്രമവും ബഹളവും നിറഞ്ഞിരിക്കുന്നു. നാം ആത്മാവായ യന്ത്രത്തിൽ നിന്നകലുന്തോറും ശാന്തത കുറയും, ബഹളം കൂടും. വേദാന്ത മനുസരിച്ച്, ശാന്തത വെളിയിലുള്ള വസ്തുക്കളിലല്ല. മനുഷ്യന്റെ ഉള്ളിൽതന്നെയാണ്. ഈ ആന്തരികശാന്തത നേടേണ്ടതു് അന്തർ വേധനശക്തി വികസിപ്പിച്ചുകൊണ്ടാണ്. ജീവിതത്തിന്റേയും പ്രവർത്തനത്തിന്റേയും സന്ദർഭത്തിൽ ധ്യാനം അഭ്യസിക്കുകയാണ് അതിനുള്ള മാർഗ്ഗം. ശാശ്വതമായ അന്തരാത്മാവിന്റെ പാറമേൽ ഉറച്ചുനില്ക്കുമ്പോൾ മനുഷ്യന്റെ ജീവിതഘടനയിൽ സ്ഥൈര്യം ഉളവാകുന്നു.

7 കഠോപനിഷത്തിന്റെ മൂന്നാം വല്ലിയിലെ 10, 11 എന്നീ മുമ്പുദ്ധരിച്ച ശ്ലോകങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള തത്വശാസ്ത്രത്തിന്റെ പ്രായോഗികവശമാണിതു്. അവിടെ ഗഹനമായ വിശ്ലേഷണത്തിലൂടെ, മനുഷ്യന്റേയും പ്രകൃതിയുടേയും അന്തർയാമിയായി ആത്മാവിനെ ചൂണ്ടിക്കാണിച്ചിരിക്കുന്നു. ആ അന്തരം ബാഹ്യത്തേക്കാൾ സൂക്ഷ്മതരവും മഹത്തരവുമാകുന്നു. മനുഷ്യൻ കൂടുതൽ കൂടുതൽ ആഴത്തിലേയ്ക്കു പോകുമ്പോൾ കൂടുതൽ വിശാലതരവും സമൃദ്ധിപൂർണ്ണവുമായ തന്റെ തലങ്ങൾ സാക്ഷാത്കരിക്കുന്നു. ഈ ആദ്ധ്യാത്മിക വൈരുദ്ധ്യമാണ് യേശു ചൂണ്ടിക്കാണിച്ചതു്. അദ്ദേഹം പറഞ്ഞു. 'ജീവിതം ഉപേക്ഷിച്ച്, ജീവിതം നേടുവിൻ.' ബാഹ്യനിലവാരത്തിൽ ജീവിതം നഷ്ടപ്പെടുമ്പോൾ മാത്രമേ, ആന്തരിക നിലവാരത്തിൽ അതു നേടാൻ പററൂ, പരിമിതവും തുച്ഛവുമായതിനെ ഉപേക്ഷിച്ച്, അനന്തവും അനശ്വരവുമായതിനെ നാം നേടുന്നു.

8. കഠോപനിഷത്തിന്റെ മൂന്നാം വല്ലിയിലെ 15-ാം ശ്ലോകം സൂക്ഷ്മതമസത്യമായ ആത്മാവിനേയും അതിന്റെ സാക്ഷാത്കാരഫലത്തേയും പ്രതിപാദിക്കുന്നതാണ്.

അശബ്ദം അസ്പർശം അരൂപം അവ്യയം
തഥാരസം നിത്യം അഗന്ധവച്ച യത്
അനാദ്യനന്തം മഹതഃ പരം ധ്രുവം
നിചായ്യ തം മൃത്യുമുഖാത് പ്രമുച്യതേ.

'ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയൊന്നും ഇല്ലാത്തതും, നാശരഹിതവും നിത്യവും അനാദിയും അനന്തവും മഹത്തത്ത്വത്തിനും പരമായിട്ടുള്ളതും, ആയ ആത്മാവിനെ അറിഞ്ഞവൻ മൃത്യുവക്ത്രത്തിൽനിന്നും മുക്തനാകുന്നു.'

9 മനുഷ്യൻ ഇന്ദ്രിയങ്ങളേയും ഇന്ദ്രിയബദ്ധമായ മനസ്സിനേയും ശാന്തമാക്കുമ്പോൾ എന്തോ അദ്ഭുതം സംഭവിക്കുന്നതായി പ്രഖ്യാപിക്കുന്നുണ്ട്. ഈ ശാന്തതയിൽ അവൻ സ്വാത്മാവിനെ അഭിമുഖീകരിക്കുന്നു. ഏററവും ഉയന്നതും താഴ്ന്നതുമായ ഊഷ്മാവിലും മർദ്ദത്തിലും ഭൗതികവസ്തുക്കളിൽ ഉണ്ടാകുന്ന അദ്ഭുതകരമായ പ്രതിഭാസങ്ങൾ ഭൗതികശാസ്ത്രം വെളിവാക്കിത്തരുന്നതുപോലെ, വ്യത്യസ്തമായ പലപല ആന്തരികസാധനകളുടെ പരിതഃസ്ഥിതികളിൽ മനുഷ്യനിലുണ്ടാകുന്ന അദ്ഭുതഫലങ്ങളെ, മനുഷ്യന്റെ ആന്തരികശാസ്ത്രമായ വേദാന്തം ഇവിടെ വിവരിച്ചുതരുന്നുണ്ട്. ഈ ഫലങ്ങൾ ഭൗതികശാസ്ത്രത്തിന്റെ ഏതു നേട്ടത്തെക്കാളും മികച്ചതാണ്. സമഗ്രപ്രകാശമാണ് ഈ സാധനയുടെ ഉത്തമഫലം. ജ്ഞാനം, ബോധി, സ്വർഗ്ഗാത്മകശാന്തി, ആദ്ധ്യാത്മികപ്രകാശം എന്നൊക്കെ അതിനെ നാമകരണം ചെയ്യാം. ആധുനികഭൗതികശാസ്ത്രം ഏതൊരു 'മാനവസാദ്ധ്യതകളുടെ ശാസ്ത്ര' മായി വികസിക്കണമെന്ന് ജൂലിയൻ ഹക്സ്‌ലി ആഗ്രഹിച്ചുവോ, അതാണ് വേദാന്തം. മാനവപരിണാമത്തിന്റെ പാരമ്യമാണ് വേദാന്തത്തിന്റെ ലക്ഷ്യം. വേദാന്തമനുസരിച്ച്, അമൃതത്വം എന്നാൽ ആത്മാവ് ദേഹമരണത്തെ അതിജീവിക്കുക എന്നർത്ഥമല്ല; മന്ത്രവാദച്ചടങ്ങുകളുടേയോ മന്ത്രങ്ങളുടേയോ ഉല്പന്നമല്ല; മരണശേഷം സ്വർഗ്ഗത്തിൽ ലഭിക്കേണ്ട ദീർഘജീവിതവും അല്ല. നേരേമറിച്ച് ഇവിടെ, ഇപ്പോൾ നേടേണ്ടതായ ബോധപ്രകാശമാണ് അമൃതത്വം.

### 9. ലൗകികവും ലോകോത്തരവും: ധർമ്മവും അമൃതവും

മേല്പറഞ്ഞ ഉപനിഷത്ശ്ലോകങ്ങളിൽ പടിപടിയായി ആദ്ധ്യാത്മികമാനങ്ങളിലേയ്ക്ക് ബോധത്തെ ഉന്നമിപ്പിക്കുന്നതെങ്ങനെയെന്ന് നാം പഠിക്കുന്നു. ആ ഉന്നമനം ആദ്യം സാന്മാർഗ്ഗിക നിലവാരത്തിൽ തുടങ്ങി മിസ്റ്റിക്കുകളുടെ ലോകോത്തര നിലവാരത്തിലേയ്ക്കുള്ള മഹാപ്രയാണമായിത്തീരുന്നു. മതത്തിലെ ശാസ്ത്രജ്ഞനാണ് 'മിസ്റ്റിക്ക്'. പ്രൊഫസർ മാക്സ്മുള്ളർ വിശദീകരിച്ചിരിക്കുന്നതുപോലെ (ത്രീ ലെക്ചേഴ്സ് ഓൺ വേദാന്ത ഫിലോസഫി, പു. 171):

> 'മിസ്റ്റിക്ക്' എന്നാൽ മൂലാർത്ഥത്തിൽ ആദ്ധ്യാത്മികതത്വത്തിനുവേണ്ടിയുള്ള സജ്ജീകരണവും ദീക്ഷയുമല്ലാതെ മറെറാന്നുമല്ല. അതുപോലെ, മിസ്റ്ററി അഥവാ രഹസ്യമെന്നാൽ വസ്തുക്കളെ

അന്ധകാരത്തിൽ വിടുകയുമല്ല. അന്ധകാരത്തിലുള്ളവ പ്രകാശിതവും സ്പഷ്ടവും ഗ്രാഹ്യവുമായിത്തീരുകയാണ്.'

ഭൗതികശാസ്ത്രം പ്രപഞ്ചത്തിന്റെ ഗഹനവശങ്ങളെ (മിസ്റ്റിക്ക്) രഹസ്യാത്മകമെന്നു പറയുന്നു. അതുപോലെയാണ് മതശാസ്ത്രം ആത്മാവിനേയും ഈശ്വരനേയും പററി ഗൂഢമെന്നോ രഹസ്യമെന്നോ പറയുന്നതു്. ഇവ രണ്ടും ഉത്സാഹിയായ അന്വേഷകനു് അതാതുരംഗത്തു് പ്രകടമാക്കാൻ കഴിയും.

ഒരു മിസ്റ്റിക്ക് മതത്തെപ്പററി സംസാരിച്ചു് തൃപ്തി അടയുന്നവനല്ല. ആത്മാവിനേയും ഈശ്വരനേയും ഉത്സാഹത്തോടെ സത്യസന്ധമായി അന്വേഷിച്ചു് 'അനുഭവം' നേടുകയാണു് അയാളുടെ ലക്ഷ്യം. 'ഞാൻ വിശ്വസിക്കുന്നു' എന്നു് മിസ്റ്റിക്ക് പറയുകയില്ല; 'ഞാൻ കണ്ടിരിക്കുന്നു; ഞാൻ അനുഭവിച്ചിരിക്കുന്നു' എന്നാണു് അയാളുടെ ഭാഷ. മുമ്പു സൂചിപ്പിച്ചതുപോലെ, ബുദ്ധൻ ഇരുപത്തഞ്ചു ശതാബ്ദങ്ങൾക്കുമുമ്പു് ആ പൂർണ്ണിമാരാത്രിയിൽ 'ബോധി' സാക്ഷാത്കരിച്ചപ്പോൾ ഉദ്ഘോഷിച്ചു: 'ഞാൻ അമൃതം നേടിയിരിക്കുന്നു. എല്ലാബന്ധനങ്ങളും ഭഗ്നങ്ങളായിരിക്കുന്നു. യഥാർത്ഥ മനുഷ്യൻ നേടേണ്ടതു് ഞാൻ നേടിയിരിക്കുന്നു.'

വേദാന്തം ഉപനിഷത്തുകളിലും ഗീതയിലും ആദ്ധ്യാത്മികതയുടെ രണ്ടു തലങ്ങളെപ്പററി പറയുന്നുണ്ടു്: ധർമ്മമെന്നും അമൃതമെന്നും. ലൗകികവും സാന്മാർഗ്ഗികവുമായ നിലവാരത്തിലുള്ള ആദ്ധ്യാത്മികതയാണു് ധർമ്മം. ലോകോത്തരനിലവാരത്തിലുള്ള ആദ്ധ്യാത്മികതയെ അമൃതമെന്നും പറയുന്നു. ധർമ്മനിലവാരത്തിൽ, മനുഷ്യൻ ആധുനിക ജീവശാസ്ത്രമനുസരിച്ചുള്ള മാനസിക-സാമൂഹിക-പരിണാമം ആരംഭിക്കുകയാണു്. അവൻ സങ്കുചിതവ്യക്തിത്വത്തിൽ നിന്നും വികസിതവ്യക്തിത്വത്തിലേയ്ക്കു വളരുന്നു. നീതിബോധം, പരപരിഗണന, സന്തോഷകരമായ മാനുഷികബന്ധങ്ങൾ എന്നിവയെല്ലാം 'ധർമ്മ'നിലവാരത്തിലുള്ളവയാണു്. സാമൂഹികസന്ദർഭത്തോൽ ഇങ്ങനെ പൂർണ്ണത നേടിയതിനുശേഷം മനുഷ്യൻ ആദ്ധ്യാത്മികപുരോഗതിയുടെ 'ലോകോത്തര'നിലവാരത്തിലേയ്ക്കു് അഥവാ 'അമൃത'ത്തിലേയ്ക്കു കടക്കുന്നു. ഇവിടെ നമ്മുടെ ബോധം ക്രമമായി ജനിതകപരിമിതികളേയും മാനസികപരിമിതികളേയും അതിക്രമിച്ചു്, സാർവ്വലൗകികനിലവാരത്തിലേയ്ക്കു വികസിക്കുന്നു. നാം ശരിയായ വ്യക്തിയാകുന്നതു് സാർവ്വലൗകികനാകുമ്പോഴാണു്. ഈ സാർവ്വലൗകികത്വമാണു് നമ്മുടെ യഥാർത്ഥ സ്വഭാവം. ജാതി, മതം, വർഗ്ഗം, ദേശീയത, ലിംഗഭേദം മുതലായവയുടെ പരിമിതികൾ മൂലം ആ സത്യസ്വരൂപത്തിന്റെ ശോഭ മങ്ങിപ്പോകുകയാണു്. ഇപ്പറഞ്ഞ ആവര

ണങ്ങളെ തട്ടിക്കളഞ്ഞു് യഥാർത്ഥമായ അനന്താത്മാവിൻെറ സ്വഭാവം പ്രകടമാക്കാൻ വേദാന്തം നമ്മെ ഉദ്ബോധിപ്പിക്കുന്നു. മനുഷ്യൻെറ ഈ രീതിയിലുള്ള ഓരോ പ്രവർത്തനവും മനുഷ്യനെ അജ്ഞാനനിദ്രയിൽനിന്നും ഉണർത്തുന്നതായിരിക്കും. ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ ഗാനശൈലിയിലുള്ള പത്തു തത്ത്വശാസ്ത്രപരമായ ശ്ലോകങ്ങളിലൂടെ ഈ സത്യത്തെ ഒരു ധാരപോലെ പ്രകടിപ്പിക്കുന്നുണ്ടു്. അവയിൽ ഒന്നാമത്തെ ശ്ലോകം ഇതാ (ശ്ലോ. 256):

ജാതിനീതികുലഗോത്രദൂരഗം
നാമരൂപഗുണദോഷവർജിതം
ദേശകാല വിഷയാതിവർത്തി യത്
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി.

'ജാതി, ആചാരമര്യാദ, വംശം, ഗോത്രം ഇവയിൽനിന്നകന്നതും, നാമരൂപങ്ങളോ ഗുണദോഷങ്ങളോ ഇല്ലാത്തതും, ദേശകാലവിഷയങ്ങളെ അതിക്രമിച്ചു സ്ഥിതിചെയ്യുന്നതുമായ ബ്രഹ്മം ഏതാണോ, അതു നീയാണു് എന്നു് സത്യത്തെ നിന്നിൽ ധ്യാനിക്കുക.'

'ലോക'നിലവാരമെന്നു പറയുന്ന സാമൂഹികജീവിതനിലവാരത്തിൽനിന്നും മിസ്റ്റിക്കൽ അഥവാ 'ലോകോത്തര'നിലവാരത്തിലേയ്ക്കു് നയിക്കുക എന്നതിൻെറ അർത്ഥം ഇതാണു്. ഇന്ദ്രിയസംയമനം ഈ ആന്തരികമാനം ഉദ്ഘാടനം ചെയ്യുന്നു. ധ്യാനമാണു് അതിൻെറ വിശേഷമായ പ്രക്രിയ. ധ്യാനത്തിൽ വ്യക്തി കൂട്ടത്തിൽ ഒന്നു് എന്ന നിലവിട്ടു് ഏകാന്തതയിലാകുന്നു. ഭർത്താവു്, ഭാര്യ, മാതാപിതാക്കന്മാർ, മക്കൾ, അയൽക്കാർ, സുഹൃത്തുക്കൾ, ശത്രുക്കൾ എന്നീബന്ധങ്ങളിൽ നിന്നെല്ലാം അകന്നു് ശരീരത്തെ സംബന്ധിച്ചിടത്തോളം പരസ്പരം അടുത്തിരിപ്പുണ്ടു് എങ്കിലും അവരെപ്പററിയുള്ള ബോധംതന്നെ ഇല്ലാതാകുന്നു. എല്ലാത്തരം ബന്ധങ്ങൾക്കും അതീതമായിത്തീരുന്നു. മനുഷ്യൻെറ ലോകമാനത്തിൽനിന്നും ലോകോത്തരമാനത്തിലേയ്ക്കുള്ള ഉയർച്ചയാണിതു്, ആ സ്ഥിതിയിൽ കൂടുതൽ കൂടുതൽ സ്വാതന്ത്ര്യം അനുഭവപ്പെടുന്നു. ആ ബോധം തിരിച്ചു് ലോകമാനത്തിൽ വരുമ്പോൾ, സ്നേഹിക്കാനും സ്നേഹിക്കപ്പെടാനുമുള്ള വ്യക്തിയുടെ കഴിവു വദ്ധിക്കുന്നു.

ഹിന്ദുക്കളുടെ ഈ പവിത്രഗ്രന്ഥങ്ങൾ മനുഷ്യശരീരത്തിൻെറ സവിശേഷതയിൽ ഊന്നൽ നല്കുന്നുണ്ടു്. നശ്വരവും സാന്തവുമായ നിലവാരത്തിൽനിന്നു് അനശ്വരവും അനന്തവുമായ നിലവാരത്തിലേയ്ക്കു് ബോധത്തെ ഉന്നയിപ്പിക്കാനുള്ള കഴിവാണതു്. ഓരോ പുരുഷനും സ്ത്രീയും ഈ ധീരപ്രവർത്തനം നിർവ്വഹിക്കേണ്ടതിൻെറ ആവശ്യകതയേയും പവിത്രഗ്രന്ഥങ്ങൾ ശക്തിയായി ചൂണ്ടിക്കാണിക്കു

ന്നുണ്ട്. പ്രചുരപ്രചാരമായ ഒരു സംസ്കൃതശ്ലോകം ഇതാ:

മഹതാ പുണ്യപണ്യേന ക്രീതേയം കായനൗസ്ത്വയാ
പാരം ദുഃഖോദധേർഗന്തും തര യാവത് ന ഭിദ്യതേ.

'സത്കർമ്മരൂപത്തിലുള്ള വലിയ വില കൊടുത്തിട്ടാണ് നീ ഈ ശരീരമാകുന്ന കപ്പൽ വാങ്ങിയിട്ടുള്ളത്. ദുഃഖസാഗരത്തിന്റെ മറു കരയെത്താൻവേണ്ടിയാണിത്. അതുകൊണ്ട്, ഈ കപ്പൽ ഉടയു ന്നതിനുമുമ്പുതന്നെ സമുദ്രം കടക്കുക.'

കേവലം പരിമിതവും വേഗം നശിക്കുന്നതുമായ ഈ ഭൗതിക ശരീരത്തിന്റെ സഹായത്താൽ ഈ ദുഃഖവിഭ്രമങ്ങൾക്കതീതനായി ത്തീരുക: അതാണ് ശരിയായ ബുദ്ധിപരീക്ഷ, എന്നും പ്രഖ്യാപി ക്കുന്നുണ്ട്. (ശ്രീമദ്ഭാഗവതം, XI, 29, 22).

ഏഷാ ബുദ്ധിമതാം ബുദ്ധിഃ മനീഷാ ച മനീഷിണാം
യത് സത്യം അനൃതേനേഹ മർത്ത്യേനാപ്നോതി മാമൃതം.

'ബുദ്ധിമാന്മാരുടെ ബുദ്ധിയും ചിന്തകരുടെ പ്രജ്ഞയും ഇതാണ്. അസത്യവും നശ്വരവും (ആയ ശരീരംകൊണ്ട്) സത്യനും അനശ്വരനു മായ എന്നെ പ്രാപിക്കുന്നു.'

മനുഷ്യന്റെ ഈ ലഘുശരീരം അവന്റെ മുക്തിയ്ക്കും പൂർണ്ണ തയ്ക്കുമുള്ള ഉപകരണമായിത്തീരുന്നതെങ്ങനെയെന്ന് നാം പലപ്പോഴും അദ്ഭുതപ്പെടാറുണ്ട്. മനുഷ്യശരീരത്തിനു് ആ സഹജശക്തിയുണ്ടെ ന്ന് വേദാന്തം എല്ലാവരേയും സമാശ്വസിപ്പിക്കുന്നു. പ്രകൃതി അതി നെ നിർമ്മിച്ചിട്ടുള്ളതും അതിനുവേണ്ടിയാണ്. പ്രകൃതിയുടെ ഗൂഢ സത്യങ്ങൾ മനസ്സിലാക്കാനും, പരിണാമത്തിന്റെ ഉത്തമോല്പന്നമാ യ മനുഷ്യനെ മാനസിക-സാമൂഹികപരിണാമത്തിൽ പുരോഗമി പ്പിക്കാനും, അവനു് സമഗ്രമായ പൂർണ്ണത പ്രദാനം ചെയ്യാനുമായി പ്രകൃതിതന്നെ നിർമ്മിച്ചിട്ടുള്ള ഏററവും കാര്യക്ഷമമായ ഉപകരണ മാണ് മാനവശരീരം. ഈ ലക്ഷ്യം നേടിയാൽ, ശരീരത്തിനു സാഫല്യം ലഭിച്ചതായി കരുതാം. അതിനുശേഷം അതു് ഇരിക്കു കയോ പൊടിഞ്ഞുപോകയോ ചെയ്തുകൊള്ളട്ടെ. ഉപയോഗിച്ചു കഴിഞ്ഞ കപ്പൽ പോലെയാണല്ലോ അതു്.

ഇത്തരം ശ്രേഷ്ഠമായ കാര്യത്തിനുവേണ്ടി ശരീരവും ഇന്ദ്രിയ ങ്ങളും മനസ്സും ഉപയോഗിക്കുന്നതിനെ സംബന്ധിച്ച് മഹത്താ യൊരു ശാസ്ത്രവും സാങ്കേതികവിദ്യയും കൈവന്നിട്ടുണ്ട്. അതാണ് 'യോഗം' അടങ്ങാത്ത സമുദ്രത്തിൽ കുഴിച്ച് ക്രൂഡ് ഓയിൽ പൊക്കി യെടുത്തു ശുദ്ധീകരിച്ച് പല പല പെട്രോളിയം ഉല്പന്നങ്ങൾ ഉണ്ടാ ക്കുന്നതിന് പ്രത്യേകമായ ശാസ്ത്രവും സാങ്കേതിക വിദ്യയും ഉണ്ട ല്ലോ. അതുപോലെ ശരീരമനസ്സുകളിൽ ബന്ധിക്കപ്പെട്ടിരിക്കുന്ന

'ബോധ'ത്തെ അനന്തവും ശുദ്ധവുമായ ഒരു മാനത്തിലേയ്ക്കു് ഉയർത്തുന്നതിനുള്ള ശാസ്ത്രവും വിദ്യയുമാണു് 'യോഗം'

10 ത്യാഗം: ആനന്ദപ്രദവും സഹജവും

ബോധോന്നമനപ്രയത്നത്തിൽ മനുഷ്യനു് ചിലപ്പോഴെല്ലാം അനുഭവപ്പെടുന്ന ഒരു പ്രധാനസത്യമുണ്ടു്. ബോധം അധഃപതിക്കുന്നതായും വീണ്ടും അതിനെ ഉന്നമിപ്പിക്കാനായി വളരെയധികം പ്രയത്നിക്കേണ്ടതായും അനുഭവപ്പെടുന്നു. വാസനകളുടെ അഥവാ സംസ്കാരങ്ങളുടെ പ്രബലമായ ആകർഷണമാണിതു് എന്നു് വേദാന്തം പറയുന്നു. കഴിഞ്ഞകാലത്തെ ചിന്തകളുടേയും കർമ്മങ്ങളുടേയും ഫലമാണു് വാസനകൾ, ഇവയെ കുറയ്ക്കാൻ ശ്രമിക്കേണ്ടിയിരിക്കുന്നു. അതാണു് 'ത്യാഗ'ത്തിന്റെ ശരിയായ അർത്ഥം. കൂടുതൽ മൂല്യമുള്ള ഒന്നിനുവേണ്ടി മൂല്യം കുറഞ്ഞ ഒരു വസ്തുവിനെ സന്തോഷത്തോടെ, സഹജമായി, ഉപേക്ഷിക്കുകയാണതു്. കുട്ടികൾ പുസ്തകങ്ങൾക്കുവേണ്ടി കളിപ്പാട്ടങ്ങൾ ഉപേക്ഷിക്കുന്നില്ലേ? അതുപോലെ സന്തോഷകരവും നൈസർഗ്ഗികവുമാണു് 'ത്യാഗം'. വീട്ടിലുള്ളപ്പോൾ, നമുക്കു് ധാരാളം സാമാനങ്ങൾ ശേഖരിക്കാം. എന്നാൽ തീവണ്ടിയാത്രയിൽ നാം അതിൽ പലതും എടുക്കുകയില്ലല്ലോ. വിമാനയാത്രയിൽ 'ബാഗേജ്' പിന്നേയും കുറയും. ബാഹ്യാകാശയാത്രയാണെങ്കിലോ 'ബാഗേജ്' തീരെ ഉപേക്ഷിക്കേണ്ടിവരും. ബോധോന്നമനം ബാഹ്യാകാശയാത്രയെക്കാൾ രോമഹർഷകവും പ്രയോജനകരവുമാണല്ലോ. അതിന്റെ മൂല്യം അറിയുന്നവർക്കു് ആസക്തികളും ജൈവാകർഷണങ്ങളും ത്യജിക്കുകയെന്നതു് സഹജവും ആനന്ദപ്രദവുമായ ഒരനുഭവമായിരിക്കും. ബാഹ്യാകാശയാത്രയ്ക്കു പോകുമ്പോൾ 'ബാഗേജ്' ഉപേക്ഷിക്കുന്നതുപോലെതന്നെ വാസ്തവത്തിൽ, അവിടെ എന്തെങ്കിലും ബലി കഴിക്കുന്നതായുള്ള അനുഭൂതി ഉണ്ടാകുകയില്ല. ശ്രീരാമകൃഷ്ണൻ ഇതിനൊരു ദൃഷ്ടാന്തം പറയും: നിങ്ങൾ കുട്ടിക്കു് ഒരു ചെറിയ ചെമ്പുനാണയം കൊടുക്കുന്നു. പിന്നീടു് നല്ല തിളക്കമുള്ള സ്വർണ്ണനാണയം നീട്ടുന്നു. അപ്പോൾ അവൻ ആ ചെമ്പുതുട്ട വലിച്ചെറിയുന്നതിൽ വ്യസനിക്കുമോ? അതുപോലെ ജീവിതത്തിലെ ഉന്നതമൂല്യങ്ങളെ സ്നേഹിക്കുകയും അവയെ നേടുകയും ചെയ്യുമ്പോൾ, കുറഞ്ഞ മൂല്യമുള്ള പലതും ഉപേക്ഷിച്ചുപോകും. രോഗഗ്രസ്തമായ കുഞ്ഞിനെ ശുശ്രൂഷിക്കുമ്പോൾ അമ്മയുടെ സ്നേഹത്തിനു് വല്ല പരാതിയുമുണ്ടോ?

ജൈവവ്യവസ്ഥയുടെ ഗുരുത്വാകർഷണത്തെ ഉല്ലംഘിക്കുകയും, ബോധത്തെ ഉന്നതമാനങ്ങളിലേയ്ക്കു് ഉയർത്തുകയും ചെയ്യുക: ഇതു് സാവധാനം, സ്ഥൈര്യപൂർവ്വം, നിർവഹിക്കേണ്ട ഒരു പ്രവർത്ത

നമാണ്. ജീവിതം മുഴുവൻ വ്യാപിച്ചിരിക്കേണ്ട മുഖ്യപ്രവർത്തനമാണത്. ജാലവിദ്യകൊണ്ടോ കാപട്യംകൊണ്ടോ ഔഷധങ്ങൾകൊണ്ടോ അതു് നേടാൻ സാദ്ധ്യമല്ല. വൈകാരികവിക്ഷോഭത്തിലൂടെ അതു നേടാൻ ചിലർ ശ്രമിക്കുന്നുണ്ട്. അതുകൊണ്ട് ഒരു പ്രയോജനവുമില്ല. വിക്ഷോഭം അമരുമ്പോൾ ആവേശം കുത്തനെ വീഴും. മാനസികനില മുമ്പിലത്തേക്കാൾ മോശപ്പെട്ട അവസ്ഥയിലാകും. അതായിരിക്കും അതിൻെറ ഫലം.

ഉത്തമനിലവാരത്തിലേയ്ക്കു് ബോധതലത്തെ ഉയർത്തുമ്പോൾ അനന്തശക്തിസ്രോതസ്സുകൾ മനുഷ്യനു ലഭിക്കുന്നു. ആത്മസാക്ഷാത്കാരംകൊണ്ടുണ്ടാകുന്ന ഈ നേട്ടത്തെപ്പററി കേനോപനിഷത്തു് പറയുന്നു (2.5):

'ആത്മനാ വിന്ദതേ വീര്യം'.

'ആത്മാവിലൂടെ (മനുഷ്യൻ) വീര്യം നേടുന്നു.' ഇതിൻെറ ശാങ്കരഭാഷ്യം പറയുന്നതു്, (ആത്മജ്ഞാനം അനശ്വരജ്ഞാനമാണെന്നും മരണത്തെത്തന്നെ ആക്രമിച്ചുകീഴടക്കാനുള്ള ശക്തി അതിൽനിന്നും ലഭ്യമാകുന്നു എന്നുമാണ്).

കഥം പുനഃ യഥോക്തയാ ആത്മവിദ്യയാ അമൃതത്വം വിന്ദതേ, ഇത്യത്ര ആഹ:

ധനസഹായ മന്ത്രൗഷധിതപോയോഗകൃതം വീര്യം മൃത്യും ന ശക്നോതി അഭിഭവിതും, അനിത്യവസ്തുകൃതത്വാത്. ആത്മവിദ്യാകൃതം തു വീര്യം ആത്മനൈവ വിന്ദതേ, ന അന്യേന, ഇത്യതഃ അനന്യസാധനത്വാത് ആത്മവിദ്യാവീര്യസ്യ. തദേവ വീര്യം ശക്നോതി അഭിഭവിതും.

'ഇവിടെ മുമ്പുപറഞ്ഞ ആത്മവിദ്യകൊണ്ട് അമൃതത്വം അഥവാ അനശ്വരത നേടുന്നതെങ്ങനെ? അതു പറയാം:

'ധനം, മനുഷ്യസഹായം, മന്ത്രം, ഔഷധം, തപസ്സ്, യോഗം എന്നിവയെക്കൊണ്ടു നേടുന്ന വീര്യം മരണത്തെ ജയിക്കാൻ ശക്തമല്ല. കാരണം, അതിനുള്ള ഉപായംതന്നെ അനിത്യമാണല്ലോ. എന്നാൽ ആത്മവിദ്യയിൽനിന്നു ലഭിക്കുന്ന വീര്യമാകട്ടെ, ആത്മാവിലൂടെത്തന്നെ, മററു (ബാഹ്യമായ) ഉപായം കൂടാതെ, നേടുന്നതാണ്. മററു യാതൊരുപായത്തിൻേറയും ഫലമല്ലാത്തതുകൊണ്ട് ആത്മജ്ഞാനത്തിൽനിന്നു നേടുന്ന ജ്ഞാനത്തിനു മാത്രമേ മരണത്തെ ജയിക്കാൻ സാധിക്കൂ.'

ബോധത്തെ ക്രമമായി ഉന്നയിപ്പിക്കുകയും അതിനെ അതേ നിലയിൽ നിർത്തുകയും ചെയ്യുക. അതാണ് ശക്തവും സ്ഥിരവുമായ സ്വഭാവം. അതു് ബലിഷ്ഠമായ സാന്മാർഗ്ഗികാടിസ്ഥാനത്തേയും

അതിനെത്തുടർന്നുള്ള മനസ്സിന്റെ പരിശീലനത്തേയും വിരുദ്ധ വാസനാനിരാസനത്തേയും ആശ്രയിച്ചിരിയ്ക്കും. ഇവിടെ ആദിമമനുഷ്യന്റെ ബാഹ്യ പരിസരവുമായുള്ള സംഘർഷം പരിഷ്കൃതമനുഷ്യന്റെ സ്വാസ്ഥ്യപൂർണ്ണമായ ആന്തരികസംഘർഷത്തിനു വഴിമാറികൊടുക്കുന്നതായി കാണാം. വേദാന്തമനുസരിച്ച്, 'സത്സംഗം' ഈ സംഘർഷത്തെ ലഘൂകരിക്കുന്നു. ശുദ്ധരും നല്ലവരും സാമ്മാർഗ്ഗികജീവിതത്തിൽ മുന്നേറിയവരും ആദ്ധ്യാത്മനിഷ്ഠരുമായ ജനങ്ങളുടെ സമ്പർക്കമാണ് സത്സംഗം. ആദ്ധ്യാത്മികോത്സാഹവും ഉത്തേജനവും നല്കുന്ന പുസ്തകങ്ങൾ പാരായണം ചെയ്യുക ഇക്കാര്യത്തിൽ സഹായകരമാണ്.

II. മുങ്ങുക: ആഴത്തിലേയ്ക്കു്

സത്ത്വം–രജസ്സ്–തമസ്സ് ഈ ഗുണങ്ങളെപ്പററിയുള്ള വേദാന്തത്തിന്റെ ആശയം ദുർവ്വാസനകളെ ദുർബ്ബലമാക്കുന്ന പ്രക്രിയ എന്തെന്നു സ്പഷ്ടമാക്കുന്നുണ്ട്. തമോഗുണത്തിന്റെ പ്രാബല്യം മനസ്സിനെ വ്യാമോഹമയവും അലസവും നിഷ്ക്രിയവും ആക്കുന്നു. രജോഗുണം മനസ്സിനെ ഊർജ്ജസ്വലവും വിശ്രമരഹിതവുമാക്കി, അതിന്റെ ബഹിർഗമനപ്രവണതകളെ പോഷിപ്പിക്കുന്നു. അപ്പോൾ മനസ്സിനെ ആന്തരികമായി സമാഹരിക്കാൻ സാധ്യമല്ലാതാകുന്നു. എന്നാൽ സത്ത്വഗുണം പ്രബലമാകുമ്പോൾ മനസ്സ് ശാന്തവും ശുദ്ധവും പ്രകാശമയവും ആകുന്നു. അപ്പോൾ മനസ്സിനു് സഹജമായ ആന്തരികദിശാനിർദ്ദേശം ലഭിക്കുന്നു. മനസ്സിന്റെ സത്ത്വഗുണവർദ്ധനയാണ് ബോധോന്നമനത്തിനു സഹായകമായ പരിതഃസ്ഥിതി. അതുമൂലം ഇന്ദ്രിയനിലവാരങ്ങളിലുള്ള ത്യാഗം സന്തോഷകരമാകുന്നു. സംസ്കാരങ്ങളുടെ ആകർഷണം ദുർബലമാകുന്നു. മനസ്സിനു് സത്യത്തിന്റെ ആഴത്തിലേയ്ക്കു ചുഴിഞ്ഞിറങ്ങുവാൻ കഴിയുന്നു.

ഈ ത്രിഗുണങ്ങൾ പ്രകൃതിയുടെ ഘടകങ്ങളാണ്. മനുഷ്യന്റെ ശരീരമനസ്സുകളുടെ ഘടനയിൽ അവയുണ്ട്. സാംഖ്യവും വേദാന്തവും അനുസരിച്ച് മനസ്സും ശരീരവും പ്രകൃതിയുടെ പരിണാമോല്പന്നങ്ങളാണ്. ബോധം അവയുടെ കൂട്ടിൽ അബദ്ധമാണ്. മനസ്സിൽ 'സത്ത്വം' പ്രമുഖമാകുമ്പോഴാണ് ബോധം സ്വാതന്ത്ര്യത്തിലേയ്ക്കും പൂർണ്ണതയിലേയ്ക്കും ഉന്മുക്തമാകുന്നതു്, കുററകൃത്യങ്ങൾക്കും ചൂഷണത്തിനും അപഥസഞ്ചാരത്തിനുമുള്ള പ്രവണതകളും, മാനസികവുമായ വികൃതികളും, മനസ്സിൽ തമസ്സും രജസ്സും പ്രാമുഖ്യം നേടുമ്പോൾ ഉൽഭവിക്കുന്നവയാണ്.

ശ്രീരാമകൃഷ്ണൻ ബോധോന്നമനത്തെ ആഴത്തിൽ മുങ്ങുന്നതിനോടു സാമ്യപ്പെടുത്തുന്നു. ഈ സംശയം അടങ്ങുന്ന ആ ഗാനങ്ങൾ ശ്രീരാമകൃഷ്ണവചനാമൃതത്തിൽനിന്നു് ഉദ്ധരിക്കാം.

മങ്ങിടാതെ മനസ്സു കാളിയിലൂന്നി നീ ഹൃദയാംബുധൗ
മുങ്ങിയൻപൊടെടുക്കണം ബഹുമൂല്യമാം മണിസഞ്ചയം:
പാഴിലായ് മമ മജ്ജനം പലതെന്നു പിന്തിരിയേണ്ട നീ
ആഴി രത്നവിഹീനമാവുകയില്ലയെന്നതു നിശ്ചയം.
അന്തരിന്ദ്രിയ നിഗ്രഹം വശമാക്കിയൊന്നതിൽ മുങ്ങി നീ
കുണ്ഡലീകൃതശക്തിയെ കുതുകേന തട്ടിയുണർത്തണം;
ജ്ഞാനമാമലയൊഴിയിൽ പവിഴങ്ങളുണ്ട ശമാത്മകം
ജ്ഞാനഭക്തിയുതൻ ഭവാനവ സംഭരിക്കണമഞ്ജസാ.
കാമമോഹമദാദികൾ–അവരാറുപേരുമരാതികൾ
ഭീമനക്രശരീരമാന്നവിടത്തിലുണ്ട ബുഭുക്ഷിതർ.
ചിത്തതാരിന്ന ഭക്തിയാകിയ മഞ്ഞളാൽ മണമേകി നീ,
ചിത്സമുദ്രതലത്തിലാഴുകിൽ മണ്ടുമജ്ജലജീവികൾ.
എത്രയെത്ര തരത്തിലായ് വിലയേറിടും പവിഴാദികൾ
ആണ്ടിരിപ്പവിടത്തിലായ് അതു ചൊല്ലുവാൻ പണിയുണ്ടെടോ
രാമ്പ്രസാദനുരച്ചിടാം മനമാഴമായ് ബത മുങ്ങുകിൽ
രത്നസഞ്ചയമാകവേ തവ ലബ്ധമാകുമസംശയം. (വച. 1 പു. 86)
മുങ്ങു മുങ്ങു നീ മുങ്ങുകെൻ മനം രൂപസാഗരം തന്നിൽ
ആണ്ടുമുങ്ങിത്തലാതലത്തിലും പാതാളത്തിലും നേടണം.
അവ്വിടങ്ങളിൽ തേടിയാൽ കിട്ടും പ്രേമമാം ദിവ്യരത്നം.
തേടിത്തേടി വൃന്ദാവനത്തെ നീ കാണും നെഞ്ചകം തന്നിൽ
ജ്ഞാനദീപത്തിൻ ശോഭമങ്ങാതെ കത്തട്ടെ ഹൃദയത്തിൽ
സംസാരകടൽ താണ്ടാൻ നിൻ വഞ്ചിക്കാരാണു കണ്ണുധാരൻ
ശ്രീഗുരുവെന്നരുളുന്നു 'കബീർ' കേൾക്ക നീയെൻ മനസ്സേ,
ഭക്തിയോടവൻ പാദപങ്കജം ധ്യാനിച്ചീടണം നീയും.
(വച. 1 പു. 137)

12 ഉപസംഹാരം

മനുഷ്യന്റെ യഥാർത്ഥ പ്രകൃതിയെന്തെന്നു വിവരിക്കാനായി നിത്യശുദ്ധം, നിത്യബുദ്ധം, നിത്യമുക്തം എന്നിങ്ങനെ മൂന്നു സമന്വയപദങ്ങൾ ശങ്കരാചാര്യർ പ്രയോഗിക്കുന്നുണ്ട്. ശരീര-മനസ്സുകളുടെ സംഘാതത്താലും, ബാഹ്യലോകത്താലും, ആവൃതനായിരിക്കുന്ന മനുഷ്യൻ ഒരു നിശ്ചിതാർത്ഥത്തിൽ പരിമിതനായിരിക്കുന്നു. എന്നാൽ തന്റെ സ്ഥിതി ഇതാണെന്ന സത്യം അവൻ അറിയുന്നില്ല. ഈ ബന്ധത്തിനിടയിലും, വിവരിക്കാനാകാത്ത എന്തോ ഒന്നു് 'സ്വാതന്ത്ര്യ'ത്തെക്കുറിച്ച് ഓർമ്മിപ്പിക്കുകയും ആ സ്വാതന്ത്ര്യം സാക്ഷാത്കരിയ്ക്കാനായി അവനെ അഥവാ അവളെ പ്രേരിപ്പിക്കുകയും ചെയ്യുന്നുണ്ട്. വേദാന്തത്തിന്റെ ഭാഷയിൽ ആദ്ധ്യാത്മികവികാസം എന്നതു് മോഹനിദ്രയിൽനിന്നുള്ള ഉണരൽ

ആണ്. വിവേകാനന്ദസ്വാമികൾ പാശ്ചാത്യരാജ്യങ്ങളിൽ പ്രസംഗപര്യടനം നടത്തിക്കൊണ്ടിരുന്ന കാലത്തു്, പ്രസംഗങ്ങൾക്കുശേഷം പലരും അദ്ദേഹത്തോടു് ചോദിച്ചിരുന്നു: നിങ്ങൾ ഒരു തരം ഹിപ്നോട്ടിസം അല്ലേ പ്രചരിപ്പിക്കുന്നതു്? ഇതിനു് അദ്ദേഹം ഇങ്ങനെ ഉത്തരം പറഞ്ഞിരുന്നു: അല്ല: ഞാൻ നിങ്ങളെ ഹിപ്നോട്ടിസത്തിൽനിന്നും ഉണർത്തുകയാണു് ചെയ്യുന്നതു്! നിങ്ങൾ ഇപ്പോൾ ഹിപ്നോട്ടിസത്തിനു് വിധേയരായിരിക്കുകയാണു്. 'താൻ' ഒരു പരിമിതജീവിയാണു് താൻ വെളുത്തവനാണ്, കറുത്തവനാണു്, പുരുഷനാണു്, സ്ത്രീയാണു്, എന്നൊക്കെയുള്ള മോഹനിദ്രയിൽ ആണ്ടിരിക്കയാണു് നിങ്ങൾ. അനന്തനായ ആത്മാവാണു് നിങ്ങളെന്നതാണു് സത്യം. നിങ്ങൾ നിത്യമുക്തനും നിത്യശുദ്ധനുമാണു്. ഇതാണു് നിങ്ങളെപ്പററിയുള്ള സദാപ്രസ്തുതമായ സത്യം. ഇതു് കേവലം ഒരഭിപ്രായമല്ല; ഉപനിഷത്തിലെ 'തത് ത്വം അസി' എന്ന മഹാവാക്യം പ്രകടമാക്കുന്ന സത്യമാണു്.

മുട്ടയിൽ പക്ഷിക്കുഞ്ഞു വളൎന്നു കഴിയുമ്പോൾ, മുട്ടത്തോടു് ബന്ധനമായി തീൎച്ചയായും അതിന്നനുഭവപ്പെടും. അതിനെ പൊട്ടിച്ചു് വിശാലമായ ലോകത്തിൻെറ സ്വാതന്ത്ര്യത്തിലേയ്ക്കു പറക്കാൻ കൊതിക്കും. ജാതി, മതം, വൎഗ്ഗം, ലിംഗം, രാഷ്ട്രം മുതലായവയുടെ വേലികൾ അധികമധികം പൊളിച്ചുനീക്കുകയും വികസ്വരമായ മനുഷ്യവൎഗ്ഗബോധം അനുഭവിയ്ക്കുകയും ചെയ്യും. ഇതാണു് സാമൂഹിക–രാഷ്ട്രീയരംഗത്തുള്ള മാനവവികാസത്തിൻെറ ചരിത്രം. അതുപോലെ മനുഷ്യൻ തൻെറ യഥാർത്ഥപ്രകൃതിയെ സാക്ഷാത്കരിയ്ക്കുന്നതോടുകൂടി, ഒരു സാൎവ്വലൗകികവീക്ഷണം നേടിയെടുക്കുന്നു.

ശങ്കരാചാൎയ്യർ തൻെറ നിർവാണാഷ്ടകത്തിൽ പാടുന്നതുപോലെ 'ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം'. 'ഞാൻ ബോധസ്വരൂപനും ആനന്ദസ്വരൂപനുമായ ശിവനാണു് ഞാൻ; ശിവനാണു ഞാൻ.'

ബോധം ഏകവും അഖണ്ഡവുമാകുന്നു. എന്നാൽ ഭിന്നവസ്തുക്കളിലും ജീവികളിലും അതു് ഖണ്ഡമായി തോന്നുന്നുണ്ടു്. ന്യൂക്ലിയർ ശാസ്ത്രജ്ഞനായ എർവിൻ ഷ്രോഡിഞ്ജർ പറയുന്നു (വാട്ട് ഈസ് ലൈഫ്, എപിലോഗ് പു. 94–95, കേംബ്രിഡ്ജ് യൂണിവേഴ്സിററി പ്രസ് എഡിഷൻ):

'ബോധം ഒരിക്കലും ബഹുവചനമായി അനുഭവപ്പെടുന്നില്ല. അതു് നിത്യമായ ഏകവചനമാണു്. ഉപനിഷദ്ഋഷിമാരുടെ അഭിപ്രായത്തിനു് കടകവിരുദ്ധമായ ഇരു ബഹുത്വം എ

ങ്ങനെ ഉണ്ടാകുന്നു? ബോധം, ഭൗതികസ്ഥിതിയിലുള്ള ഒരു പരിമിതവസ്തുക്ഷേത്രമായ ശരീരത്തോടു് ബന്ധപ്പെട്ടതും അധീനപ്പെട്ടതും ആണെന്നു് സ്വയം കരുതുന്നു. (ശരീരവളർച്ചയിലുണ്ടാകുന്ന യൗവ്വനാരംഭം, ജരാനരകൾ, വാർദ്ധക്യം മുതലായ മാററങ്ങളേയും, പനി, ലഹരി, അതിനിദ്ര, മസ്തിഷ്കക്ഷതം മുതലായ രോഗങ്ങളേയും പററി ചിന്തിക്കുക) ഇത്തരം വ്യത്യസ്ത ശരീരങ്ങൾക്കു് സ്വാനുഭവങ്ങളിൽ ബോധബഹുത്വം ഉണ്ടു്. അതുകൊണ്ടാകാം ബോധങ്ങളുടേയും മനസ്സുകളുടേയും വൈവിധ്യം സങ്കല്പിക്കപ്പെടുന്നതു്. ഒരു പക്ഷേ, സരളബുദ്ധികളായ വിദഗ്ദ്ധന്മാരും പാശ്ചാത്യദാർശനികരിൽ ഭൂരിപക്ഷവും ബഹുത്വത്തെ അംഗീകരിക്കുന്നതും അതുകൊണ്ടുതന്നെയാകാം.

തത്ഫലമായി എത്ര ശരീരങ്ങളുണ്ടോ അത്രയും ആത്മാക്കളെ നാം ആവിഷ്ക്കരിക്കുന്നു. അവ ശരീരങ്ങളെപ്പോലെ നശ്വരങ്ങളോ, സ്വന്തം അസ്തിത്വമുള്ള അനശ്വരങ്ങളോ എന്നതിനെപ്പററി നിരർത്ഥകമായ പല ചോദ്യങ്ങളും ഉന്നയിക്കപ്പെട്ടിട്ടുണ്ടു്. മൃഗങ്ങൾക്കും ആത്മാവുണ്ടോ ? പുരുഷന്മാർക്കല്ലാതെ സ്ത്രീകൾക്കും ആത്മാവുണ്ടോ ?—എന്നൊക്കെ. ഇത്തരം ആശയങ്ങൾ, താല്ക്കാലികമായിട്ടെങ്കിലും, ബഹുത്വസങ്കല്പത്തെപ്പററി സംശയിക്കാൻ പ്രേരിപ്പിക്കുന്നുണ്ടു്. ഈ സങ്കല്പം എല്ലാ പാശ്ചാത്യമതങ്ങൾക്കും സാമാന്യമായിട്ടുള്ളതാണു്.

'ബോധം അജ്ഞാതബഹുവചനമായ ഒരു ഏകവചനം ആണു്. തത്ത്വം ഒന്നേയുള്ളൂ. പലതായി തോന്നുന്നതെല്ലാം ആ ഒന്നിന്റെതന്നെ പല പല പക്ഷങ്ങളാണു്. ഈ വൈവിധ്യം (ഇന്ത്യൻ മായയുടെ) മിഥ്യയുടെ ഉത്പന്നമാകുന്നു.'

അബ്രഹാം ലിങ്കൺ അമേരിക്കയുടെ പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ, വാഷിംഗ്ടണിലേയ്ക്കു പുറപ്പെടുന്നതിനു മുമ്പായി, സ്പ്രിംഗ് ഫീൽഡിൽവെച്ചു നടത്തിയ പ്രസംഗത്തിലെ ഒരു ഖണ്ഡിക എനിക്കിപ്പോൾ ഓർമ്മവരുന്നു. അതുവായിച്ചു്, എനിക്കു സന്തോഷം തോന്നി. (ലോർഡു് ചാർണ്വുഡു് എഴുതിയ അബ്രഹാം ലിങ്കൺ പു. 203, ഹെൻറി ഹോൾട്ടു് ആൻറു് കോ. ന്യൂയോർക്കു് 1916):

'സുഹൃത്തുക്കളേ ! എന്റെ സ്ഥിതിയിലല്ലാത്ത മററാർക്കും, ഇവിടെ നിന്നു പരിഞ്ഞുപോകുമ്പോൾ, എനിക്കുണ്ടാകുന്ന ദുഃഖം മനസ്സിലാവുകയില്ല. ഈ സ്ഥലത്തോടും ഇവിടുത്തെ ജനങ്ങളുടെ കൃപയോടും മററു സകലതിനോടും ഞാൻ കടപ്പെട്ടവനാണു്. ഞാനിവിടെ കാൽനൂറാണ്ടുകാലം ജീവിച്ചു; യൗവ

നത്തിൽനിന്നും വാർദ്ധക്യത്തിലെത്തിയിരിക്കുന്നു...ഇവിടം വിട്ടു പോകുകയാണ്. എപ്പോഴാണ് തിരിച്ചുവരുമെന്നോ, എപ്പോഴെങ്കിലും തിരിച്ചുവരാൻ സാധിക്കും എന്നോ, എനിക്കറിഞ്ഞുകൂടാ. എന്റെ മുമ്പിലുള്ള പ്രവൃത്തി വാഷിംഗ്ടൻേറതിനേക്കാൾ വളരെ ഭാരിച്ചതാണ്. അദ്ദേഹത്തിനോടൊപ്പം എപ്പോഴുമുണ്ടായിരുന്ന ആ ദിവ്യശക്തിയുടെ സഹായംകൂടാതെ എനിക്കു വിജയിക്കുവാൻ സാധിക്കുകയില്ല. അതിന്റെ സഹായംകൊണ്ടു ഞാൻ പരാജയപ്പെടുകയില്ല. എന്നോടുകൂടെ വരികയും, നിങ്ങളോടൊപ്പം നില്ക്കുകയും, എവിടേയും ശാശ്വതമായി നിലനില്ക്കുകയും, ചെയ്യുന്ന ആ ദിവ്യശക്തിയിൽ പൂർണ്ണമായ വിശ്വാസം അർപ്പിച്ചുകൊണ്ടു്, എല്ലാം മംഗളമായിരിക്കുമെന്നു് നമുക്കു ദൃഢമായി പ്രത്യാശിക്കാം. നിങ്ങളെ അദ്ദേഹം രക്ഷിക്കട്ടെയെന്നു് ആശംസിച്ചുകൊണ്ടും, എനിക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിക്കുമെന്നു് വിശ്വസിച്ചുകൊണ്ടും, ഞാൻ നിങ്ങളോടു് സ്നേഹപൂർവ്വം വിടവാങ്ങട്ടെ.'

ബോധോന്നമനമെന്ന ഈ വിഷയത്തെ മാനവഘട്ടത്തിലുള്ള പരിണാമത്തിന്റെ കേന്ദ്രവിഷയമായി നാം പരിഗണിക്കേണ്ടതാണ്. വിസ്മയകരമായ ആകാശയുഗത്തിന്റെ പ്രസവപീഡയും, മുകളിൽ കുമിഞ്ഞുകൂടുന്ന ന്യൂക്ലിയർ യുദ്ധത്തിന്റെ കാളമേഘങ്ങളും, മനുഷ്യവർഗ്ഗത്തിന്റെ ശ്രദ്ധയാസകലം, ഈ വിഷയത്തിലേയ്ക്കു് ബലമായി ആകർഷിക്കുന്നുണ്ടു്. സ്വല്പം ആദ്ധ്യാത്മികവളർച്ചയുണ്ടെങ്കിൽ. ഈ മഹാഭയത്തിൽനിന്നും രക്ഷനേടാം എന്നു് ഗീത പ്രവചിക്കുന്നുണ്ടു്. (2. 40) ആധുനികസാങ്കേതിക നാഗരികത പരിണാമത്തിന്റെ വലിയ മുന്നേററത്തിനു കളമൊരുക്കിയിരിക്കുന്നു. എന്നാൽ ഈ ഭൗതികശാസ്ത്രത്തിൽനിന്നും തുലോം വ്യത്യസ്തമാണ് ബോധോന്നമനശാസ്ത്രം. ഭൗതികശാസ്ത്രം ദേശ-കാലങ്ങളിലുള്ള വസ്തുക്കളെപ്പററിയാണ് പഠിക്കുന്നതു്. എന്നാൽ ബോധോന്നമനശാസ്ത്രത്തിൽ നാം കൈകാര്യം ചെയ്യുന്നതു് നമ്മളെത്തന്നെയാണ്. ഇവിടെ പഠനവും അറിവുമെല്ലാം പരീക്ഷണങ്ങളും അനുഭവവും ആകുന്നു.

ബ്രഹ്മജ്ഞാനം ബ്രഹ്മസാക്ഷാത്കാരത്തിലാണ് പര്യവസാനിക്കുന്നതു്, എന്നും ശങ്കരാചാര്യർ പറയുന്നു—അനുഭവാവസാനം ബ്രഹ്മവിജ്ഞാനം. വേദാന്തത്തിനു് മനുഷ്യന്റെ സ്വാതന്ത്ര്യത്തെപ്പററിയും നന്മയെപ്പററിയും, വലിയ ചിന്തയും ഉദ്വേഗതയും ഉണ്ടു്. ശങ്കരാചാര്യർ ഇതിനെപ്പററി കഠോപനിഷത്തിന്റെ ഭാഷ്യത്തിൽ (4. 15) പറയുന്നു:

മാതൃപിതൃസഹസ്രേഭ്യോഽപി ഹിതൈഷിണാ വേദേന-

'വേദത്തിനു് മനുഷ്യവർഗ്ഗത്തിന്റെ ഹിതത്തെപ്പററിയുള്ള ഇച്ഛ ആയിരമായിരം മാതാപിതാക്കൾക്കുള്ളതിനേക്കാളും കൂടുതലാണു്.' മുണ്ഡകോപനിഷത്തു് എല്ലാ സ്ത്രീപുരുഷന്മാരോടുമായി പറയുന്നു:

സ്വസ്തി വഃ പാരായ തമസഃ പരസ്താത്.

'അജ്ഞാനത്തിന്റേയും വിഭ്രമത്തിന്റേയും സമുദ്രത്തെ കടക്കാനുള്ള നിങ്ങളുടെ പ്രയത്നങ്ങൾക്കു് മംഗളം ഭവിക്കട്ടെ!' കഠോപനിഷത്തു് എല്ലാ സ്ത്രീപുരുഷന്മാർക്കും വേണ്ടി നല്കിയിട്ടുള്ള ഉദ്ബോധനം വിവേകാനന്ദസ്വാമികൾ ഇങ്ങനെ വിവർത്തനം ചെയ്തിരിക്കുന്നു 'ഉണരുവിൻ! ജാഗരൂകരായിരിക്കുവിൻ, ലക്ഷ്യം നേടുന്നതുവരെ നില്ക്കാതിരിയ്ക്കുവിൻ !'

എല്ലാവർക്കും എന്റെ നന്ദി.

ചോദ്യോത്തരസമ്മേളനം

ചോദ്യം: പ്രൊ. വാൻപ്രാഗ്: ഭാരതീയവീക്ഷണമനുസരിച്ചു് പ്രകൃതിക്കു വെളിയിലായി യാതൊന്നുമില്ലെന്നാണല്ലോ നിങ്ങൾ പറഞ്ഞതു്. വെറും ഭൗതികമെന്നോ ജൈവമെന്നോ പറയുമ്പോൾ ഒരു പരിമിതിയുണ്ടാവാമെന്നേയുള്ളു. അതനുസരിച്ചു്, ആദ്ധ്യാത്മികത്വത്തേയും ഉന്നതപ്രകൃതിയുടെ ഒരു രൂപമായി കരുതാമല്ലോ. ഈ പ്രകൃതിയുടെ ഉന്നതപക്ഷത്തെ യൂറോപ്യൻ തത്ത്വശാസ്ത്രത്തിന്റെയും മതശാസ്ത്രത്തിന്റെയും ഭാഷയിൽ വിവർത്തനം ചെയ്യുമ്പോൾ; 'സൂപ്പർ നാച്ചുറൽ' എന്നു പ്രയോഗിക്കാമല്ലോ. അങ്ങനെ, പാശ്ചാത്യവും ഭാരതീയവുമായ 'പ്രകൃതി' വീക്ഷണങ്ങളെ നമുക്കു് സംയോജിപ്പിക്കാമെന്നു തോന്നുന്നു.

സ്വാമി: അവിടെ ഒരു വൈഷമ്യം ഉണ്ടു്; ഭൗതികശാസ്ത്രം 'സൂപ്പർ നാച്ചുറൽ' ആയ ഒന്നിനേയും അംഗീകരിക്കയില്ല; ഭൗതികശാസ്ത്രത്തിനു് അതംഗീകരിക്കാൻ സാദ്ധ്യവുമല്ല.

പ്രൊഫസർ: ശരിയാണു്. ഭൗതികശാസ്ത്രത്തിൽ സൂപ്പർ നാച്ചുറലിനെ നാം അംഗീകരിക്കയില്ല. പക്ഷേ, നേച്ചർ എന്ന പദം പ്രയോഗിക്കാനും വലിയ വിഷമമാണു്. കാരണം, ഗ്രീക്കു് ശാസ്ത്രം അതിനു നല്കിയ പദം 'ഫിസിസ്' എന്നാണു്; അയോണിയൻ (ഗ്രീക്കു്) ശാസ്ത്രമാണു് ആ പേർ നല്കിയതു്. പ്രപഞ്ചത്തെപ്പററിയുള്ള അറിവെല്ലാം അതിൽ ഉൾക്കൊള്ളുന്നുണ്ടു്. എന്നാൽ ഭാരതത്തിലെ 'പ്രകൃതി'യും ചൈനീസ് ഭാഷയിലെ 'പതിനായിരം കാര്യങ്ങളും' വളരെ വ്യത്യസ്തവും വിശാലവുമായ അർത്ഥം ഉൾക്കൊള്ളുന്ന പദങ്ങളാണു്. അതുകൊണ്ടാണു് വിശാലമായ അർത്ഥത്തിൽ പറയുമ്പോൾ, സംസ്കൃതത്തിലേയും ഹീബ്രൂവിലേയും ചൈനീസി ലേയും പദങ്ങൾ പ്രയോഗിക്കുവാൻ ഞാൻ ഇഷ്ടപ്പെടുന്നതു്.

സ്വാമി: സംസ്കൃതത്തിൽ നേച്ചറിന് തുല്യമായ പദം 'പ്രകൃതി'യാണ്. അതിന് രണ്ടു 'മാനങ്ങളുണ്ട്'—അപരാപ്രകൃതിയും പരാപ്രകൃതിയും. അപരാ എന്നുവെച്ചാൽ ഭൗതികപ്രകൃതിയാണ്. ഗ്രീക്ക് അർത്ഥത്തിൽ ഫിസിക്സിൽ പ്രയോഗിക്കുന്ന നേച്ചർ തന്നെയാണ് 'അപരാപ്രകൃതി.' 'പരാ', 'അപരാ',—ഇവ രണ്ടും ചേർന്നതാണ് പ്രകൃതി. അസ്തിത്വമുള്ളതെല്ലാം പ്രകൃതിയിൽപ്പെടുന്നു. വേദാന്തത്തിൽ 'പരാപ്രകൃതി'യെന്നതു് ഈശ്വരന്റെ നാമവുമാണ്. പ്രപഞ്ചത്തിന്റെ ദിവ്യമാതാവാണ് പ്രകൃതി. അതുകൊണ്ട് ആദ്ധ്യാത്മികാനുഭവവും 'പരാ' എന്ന മാനത്തിലുള്ള പ്രകൃതിയുടെ ഭാഗമാണ്. ഇന്ദ്രിയാനുഭവം 'അപരാപ്രകൃതി'യിൽപ്പെടുന്നു. നേച്ചർ എന്ന പാശ്ചാത്യപദം അപരാപ്രകൃതിയുടെ പര്യായമായി കരുതാം. അതു് ജഡവസ്തുലോകവും മനസ്സും ഉൾപ്പെട്ടതാണ്. വേദാന്തമനുസരിച്ച് മനസ്സും ജഡവസ്തുവാണ്. സൂക്ഷ്മരൂപത്തിലുള്ളതാണെന്നു മാത്രം. പരാപ്രകൃതിയെന്നതു് ശുദ്ധബോധമാണ്. ഈ ശുദ്ധബോധംതന്നെയാണ് അപരാപ്രകൃതിയായി അഥവാ 'ഫിസിക്കൽ നേച്ചർ'ആയി പ്രകടമാകുന്നതു്. എല്ലാം ഉദ്ഭവിക്കുന്നതു് ശുദ്ധബോധമെന്നും, പരാപ്രകൃതിയെന്നും, ചിത്ശക്തിയെന്നും, പരാശക്തിയെന്നും പറയുന്ന പരമമായ ഒരേ ഒരു ബോധശക്തിയിൽ നിന്നാണ്. 'ചിത്' എന്നാൽ 'ബോധം.' 'ജഡം' എന്നാൽ അചേതനമായ വസ്തു. മനുഷ്യനെ 'ചിത്-ജഡ-ഗ്രന്ഥി' യെന്നു പറയുന്നു.

ചോദ്യം: ഞാൻ മനസ്സിലാക്കിയിടത്തോളം ഉന്നതമായ ബോധവികസനത്തിന് ഒരു സാന്മാർഗ്ഗികമായ അടിസ്ഥാനം വേണം. ഈ സാന്മാർഗ്ഗികാടിസ്ഥാനം എവിടെനിന്നു വരുന്നു? അതു് ആ വ്യവസ്ഥയുടെതന്നെ ഭാഗമാണോ അതോ ബാഹ്യമാണോ?.

സ്വാമി: ആ മാനുഷികവ്യവസ്ഥയുടെതന്നെ ഭാഗമാണ് അതു്. മനുഷ്യന്റെ വികസിത വ്യക്തിത്വത്തിന്റെ മാനത്തിൽ സഹജമാണ്, നാം അതിനെ വികസിപ്പിക്കുന്നു എന്നേയുള്ളൂ. ഈ 'വികസനം' സംഭവിക്കുന്നതു് ആദ്യം മാനുഷികബന്ധങ്ങളുടെ സന്ദർഭത്തിലാണ്. സാന്മാർഗ്ഗികമൂല്യങ്ങൾ വെളിയിൽനിന്നും വരുന്നതല്ല, മനുഷ്യരുടെ പരസ്പരവേഴ്ചയിൽ മാനവാത്മാവിന്റെ ആഴത്തിൽനിന്ന് ഉദ്ഭവിക്കുന്നതാണവ. ബർട്രാൻഡ് റസ്സൽ പറയുന്നതുപോലെ (ഇംപാക്റ്റ് ഓഫ് സയൻസ് ഓൺ സൊസൈററി, പു. 77)

'മററുള്ളതെല്ലാം യാന്ത്രികമായാലും, മൂല്യങ്ങൾ യാന്ത്രികമല്ല. രാഷ്ട്രീയദാർശനികർ ഒരിക്കലും വിസ്മരിക്കാൻ പാടില്ലാത്ത ഒരു കാര്യമാണിതു്.'

ചോദ്യം: ഈ സാന്മാഗ്ഗികാടിസ്ഥാനമില്ലാത്ത മനുഷ്യന് ഒരു ഉയൻന്ന മാനസികാവസ്ഥ നിമ്മിക്കാൻ സാദ്ധ്യമല്ലെന്നാണോ ?

സ്വാമി: അതെ, ശരിയാണ്. ഒരുറച്ച സാന്മാഗ്ഗികാടിസ്ഥാനത്തിലല്ലാതെ മനസ്സിനെ ഒരു ഉയൻന്ന ആദ്ധ്യാത്മികതലത്തിലേക്കു നയിക്കുവാൻ സാദ്ധ്യമല്ല. പെട്ടെന്നുള്ള ഒരു വൈകാരികതരംഗം ബോധത്തെ ഉന്നമിപ്പിച്ചുവെന്നുവരാം. എന്നാൽ അതു് ഒരു താത്കാലികമായ അനുഭവം മാത്രമായിരിക്കും. ആ തരംഗം അമരുമ്പോൾ, ബോധം താഴും. മുമ്പത്തേക്കാൾ കൂടുതൽ താഴുകയും ചെയ്യാം. ബോധത്തെ സ്ഥിരമായ ഉന്നതനിലവാരത്തിൽ നിലനിത്തുന്നതിനു് സ്ഥിരമായ ഒരു സാന്മാഗ്ഗികാടിസ്ഥാനം വേണം. നിസ്സാരമായ വൈകാരിക വിക്ഷോഭംകൊണ്ടു്, ബോധം പെട്ടെന്നു് ഉയൻന്നുവെന്നുവരാം. അതു റോക്കറ്റുപോലെയാണ്. വൈകാരികോജ്ജം ഇല്ലാതാകുമ്പോൾ അശുചിയായ മനസ്സിൻെറ ഗുരുത്വാകഷ്ണം ആ ബോധത്തെ കീഴോട്ടുവലിക്കും. റോക്കററുപോലെ അതു് അധഃപതിക്കയും ചെയ്യും. സ്ഥിരമായ സാന്മാഗ്ഗികാടിസ്ഥാനംതന്നെ ആദ്ധ്യാത്മികവികാസത്തിൻെറ പ്രഥമ ഫലമാണ്. ജനിതകനിലവാരത്തിൽ പരിമിതമായിരിക്കുന്ന അഹത്തിൻെറ വികാസംമുതൽതന്നെ ഈ സാന്മാഗ്ഗികാടിസ്ഥാനവും നിമ്മിതമാകുന്നു. കേവലം ജനിതകനിലവാരത്തിലായിരിക്കുമ്പോൾ മനുഷ്യനു് സാന്മാഗ്ഗികമൂല്യങ്ങൾ വികസിപ്പിക്കാൻ സാധിക്കുകയില്ല. സാന്മാഗ്ഗികമൂല്യങ്ങളെല്ലാം ആദ്ധ്യാത്മികവളച്ചയുടെ ഉപോത്പ്പന്നങ്ങളാണ്.

ചോദ്യം: മനുഷ്യൻെറ ലൗകികജീവിതം അഭിവൃദ്ധിപ്പെടുത്താനായി ധ്യാനം ഉപയോഗിക്കാൻ സാധിക്കുമോ? അത്തരം ധ്യാനത്തിൻെറ സ്വരൂപമെന്താണ്?

സ്വാമി: പാശ്ചാത്യരാജ്യങ്ങളിൽ ധ്യാനം അഭ്യസിക്കുന്ന ലക്ഷോപലക്ഷം ജനങ്ങളിൽ വളരെപ്പേർ, നിങ്ങൾ പറയുംപോലെ, ലൗകികഗുണത്തിനുവേണ്ടിയാണ് അങ്ങനെ ചെയ്യുന്നതു്. ലൗകികകാര്യങ്ങൾ കൂടുതൽ കാര്യക്ഷമമായി നിവ്വഹിക്കാൻ വേണ്ടിയുള്ള അല്പം വിശ്രമമാണ് അതുകൊണ്ടു് അവർ നേടുന്നതു്. അതും പ്രയോജനകരംതന്നെ. എന്നാൽ ബോധോന്നമനത്തെ ലാക്കാക്കി ധ്യാനം പരിശീലിക്കുമ്പോൾ, മാനവികപരിണാമത്തെ ഉയൻന്ന നിലവാരത്തിലേക്കു നയിക്കാൻ ശ്രമിക്കുമ്പോൾ, അപ്പോഴാണ്, അതു് ആദ്ധ്യാത്മികമായി അത്ഥവത്താകുന്നതു്. ദൗർഭാഗ്യവശാൽ, ഭൂരിപക്ഷം ജനങ്ങളും അത്തരം ഒരു വികാസത്തെ ലാക്കാക്കുന്നില്ല. അവർ തങ്ങളുടെ ലൗകികതലത്തിലുള്ള ബോധംകൊണ്ടു് സംതൃപ്തരാണ്. അതിനോടു് വിരക്തിയുണ്ടായി,

ജനിതകനിലവാരത്തിൽനിന്നും ഉയരാനുള്ള ഒരു തൃഷ്ണ ഉണ്ടാകു മ്പോൾ മാത്രമേ, ഈ ബോധോന്നമനം സാധിക്കൂ. ധ്യാനം, ഉയർന്ന ആദ്ധ്യാത്മികവികാസത്തിനുള്ള ഉപകരണമായിത്തീരണമെങ്കിൽ, അത്തരം വികാസത്തിനുവേണ്ടിയുള്ള ഒരു തീവ്രമായ അഭിലാഷം ഉണ്ടാവണം. അതു് വിശപ്പും, അതിനെ തൃപ്തിപ്പെടുത്തുന്ന ആഹാരവുംപോലെയാണു്. ആദ്ധ്യാത്മികവികാസത്തിനുവേണ്ടി ധ്യാനം അഭ്യസിക്കുന്നവരും ഇന്നു് ധാരാളം ഉണ്ടു്.

ചോദ്യം: താൻ ധ്യാനസ്ഥിതിയിലാണോ എന്നു് ഒരാൾക്കെങ്ങനെ അറിയാം?

സ്വാമി: അതു് ലക്ഷ്യമനുസരിച്ചിരിക്കും. ഞാൻ നേരത്തെ പറഞ്ഞതുപോലെ, അല്പം വിശ്രമം നേടാനുള്ള ഭൗതികലക്ഷ്യത്തോടെ ധ്യാനം അഭ്യസിക്കപ്പെടുന്നുണ്ടു്. ധനസമ്പാദനവും ലൗകികജീവിതവിജയവും മാനസികവിക്ഷോഭം സൃഷ്ടിക്കുന്നു. ഇത്തരക്കാർക്കു് അതിൽനിന്നും മോചനം ലഭിക്കാൻവേണ്ടി അല്പം വിശ്രമം വേണം. ആ ഉദ്ദേശ്യത്തോടുകൂടിയാണു് അവർ ധ്യാനം ശീലിക്കുന്നതു്. അവരുടെ ലക്ഷ്യം കൂടുതൽ പണവും, കൂടുതൽ സുഖവും, ലൗകികവിജയവും സമ്പാദിക്കുകയാണു്. ഇത്തരം ധ്യാനം ബോധോന്നമനത്തിനു് സഹായകരമല്ല. ധ്യാനത്തിൻെറ മുഖ്യലക്ഷ്യം ബോധോന്നമനമാണു്. ആദ്ധ്യാത്മികവിശപ്പുണ്ടാകുമ്പോൾ ധ്യാനം ആദ്ധ്യാത്മികപോഷണം നല്കുന്നു. ആന്തരികമായ ഒരു പോഷണം അനുഭവിക്കുമ്പോൾ നാം ധ്യാനസ്ഥിതിയിലാണെന്നും ആദ്ധ്യാത്മികഗുണം ലഭിക്കുന്നു എന്നും മനസ്സിലാക്കാം.

ചോദ്യം: ഉന്നതമായ അദ്ധ്യാത്മബോധം നമുക്കെങ്ങനെ നിർമ്മിച്ചു തുടങ്ങാം? പതഞ്ജലിയുടെ യോഗസൂത്രങ്ങൾ മുതലായ പുസ്തകങ്ങൾ പഠിക്കുക അതിനുള്ള മാർഗ്ഗമാണോ?

സ്വാമി: അല്ല. യോഗസൂത്രങ്ങൾ പോലെയുള്ള ഗ്രന്ഥങ്ങൾ പഠിച്ചതുകൊണ്ടുമാത്രമാവില്ല. നമുക്കു് ആദ്ധ്യാത്മികപുരോഗതിയ്ക്കുള്ള ഒരു വിശപ്പുണ്ടാകണം. ആ വഴിക്കു് ഒരാളെ നയിക്കുവാൻ പുസ്തകങ്ങൾ കൊള്ളാം. നമുക്കു് വിശപ്പുണ്ടാകുമ്പോൾ അതിനെ തൃപ്തിപ്പെടുത്താനായി ഉചിതമായ ആഹാരം നാം അന്വേഷിക്കുന്നുണ്ടല്ലോ. ആദ്ധ്യാത്മികവിശപ്പും ശരിയായ വിശപ്പുതന്നെയാണു്. നിങ്ങൾക്കു് അതനുഭവപ്പെട്ടാൽ, ആ പ്രത്യേകവിശപ്പടക്കുവാൻ പററിയ ആഹാരം നിങ്ങൾ തേടും. അപ്പോൾ ഭൗതികമോ കേവലം ബുദ്ധിപരമോ ആയ ആഹാരം മതിയാവുകയില്ല. മനുഷ്യൻെറ പുരാതനവും ആധുനികവുമായ ആദ്ധ്യാത്മികപാരമ്പര്യത്തിൽ ശുദ്ധമായ ആഹാരം ധാരാളമുണ്ടുതാനും. ലോകത്തെവിടേയുമുള്ള സ്ത്രീപുരുഷന്മാ

ളുടെ ആദ്ധ്യാത്മികവിശപ്പ് തീർക്കുവാൻ അതു് മതിയാകും. ആദ്ധ്യാത്മികമായി ഉന്നമിപ്പിക്കുന്ന ഗ്രന്ഥങ്ങൾ തീർച്ചയായും നല്ലതാണു്. എല്ലാത്തരം ആദ്ധ്യാത്മിക പ്രേരണകളേയും നാം ഉപയോഗിക്കണം. ആദ്ധ്യാത്മികജീവിതത്തിൽ പുസ്തകങ്ങളുടെ മഹത്ത്വത്തെയും പരിമിതിയേയും പററി പതിനഞ്ചാം നൂററാണ്ടിലെ ഒരു വേദാന്ത ഗ്രന്ഥമായ പഞ്ചദശിയിലെ ഒരു ശ്ലോകമിതാ (VI. 45):

ഗ്രന്ഥം അഭ്യസ്യ മേധാവീ ജ്ഞാന വിജ്ഞാന തത്പരഃ
പലാലമിവ ധാന്യാർത്ഥീ ത്യജേത് ഗ്രന്ഥം അശേഷതഃ.

'ജ്ഞാനവും സാക്ഷാത്കാരവും ആഗ്രഹിക്കുന്ന ബുദ്ധിമാൻ (ആദ്ധ്യാത്മിക) ഗ്രന്ഥങ്ങൾ പഠിക്കും. (അവയുടെ ഉള്ളടക്കം മനസ്സിലാക്കിയതിനുശേഷം) അവയെ പൂർണ്ണമായും ഉപേക്ഷിക്കും. പഠിച്ച ഉള്ളടക്കത്തെ സാക്ഷാത്കരിക്കുവാൻ ശ്രമിക്കുകയും ചെയ്യും. പോഷകമായ ധാന്യം അന്വേഷിക്കുന്നവൻ പതിരു പേററിക്കളയുന്നതുപോലെതന്നെയാണിതു്.'

ചോദ്യം: പ്രൊ. വാൻപ്രാഗ്: സംസ്കാരങ്ങളും കർമ്മങ്ങളും തമ്മിലുള്ള വ്യത്യാസം ദയവായി വിശദീകരിക്കാമോ?

സ്വാമി: സാധാരണ അർത്ഥത്തിൽ, 'വർക്ക്' അഥവാ പ്രവൃത്തിയാണു് കർമ്മം. എന്നാൽ സാങ്കേതികമായി പറഞ്ഞാൽ, പ്രവൃത്തിയുടെ ഫലമെന്നും അതിനർത്ഥമുണ്ടു്. അതിനെയാണു് സംസ്കാരമെന്നു പറയുന്നതു്. ഏതു പ്രവൃത്തിയും കർത്താവിൻെറ മനസ്സിൽ ഒരു അടയാളം ഉണ്ടാക്കുന്നു. നമ്മുടെ പ്രവൃത്തിയിലൂടെ നാം ബാഹ്യലോകത്തിൽ അടയാളമുണ്ടാക്കുന്നുണ്ടു്. അതുപോലെ സ്വന്തം മനസ്സിലും അടയാളമുണ്ടാക്കുന്നു. മിക്കവരും ഈ രണ്ടാമത്തെ ഘടകത്തെ കണക്കിലെടുക്കാറില്ല. ഒരുത്തൻെറ കർമ്മങ്ങളിൽ നിന്നുണ്ടാകുന്ന ഇത്തരം സംസ്കാരസംഹിതയാണു് അയാളുടെ മനസ്സിനേയും സ്വഭാവത്തേയും രൂപപ്പെടുത്തുന്നതു്. സ്വഭാവവികാസത്തിൽ ബോധോന്നമനത്തിനു് വളരെ പ്രധാനമായ പങ്കുണ്ടു്. സംസ്കൃതഭാഷയിൽ സംസ്കാരങ്ങളെ വാസനകൾ എന്നും പറയും. ശബ്ദാർത്ഥദൃഷ്ടിയിൽ, വാസനയെന്നാൽ പൂവിൻേറതുപോലെയുള്ള മണം. ഈ വാസനകൾ, അല്ലെങ്കിൽ സംസ്കാരങ്ങളാണു്, മനുഷ്യൻെറ മാനസികപ്രവണതകളുടെ ആകത്തുക. ഇവയുടെ ശക്തിയാണു് മനുഷ്യനെ ജീവിതത്തിൽ ഒരു പ്രത്യേകദിശയിലേയ്ക്കു നയിക്കുന്നതു്. ഭൂതവർത്തമാനങ്ങളിലെ എല്ലാ കർമ്മങ്ങളുടേയും ഫലങ്ങളാണവ. സബോധവും, പൂർവ്വബോധവും, അവബോധവും അബോധവും ആയ മനസ്സിൻെറ വിവിധതലങ്ങളിലാണു് ഇവ സ്ഥിതിചെയ്യുന്നതു്. ഇവയിൽ സബോധതലത്തിലുള്ളവയാണു് ഓരോ സമയത്തും പ്രവർത്തിക്കുന്നതു്.

മററുള്ളവയെല്ലാം കലവറയിൽ കിടക്കുന്നു. അവ ജാഗ്രദവസ്ഥയിലുള്ള സബോധങ്ങളായ അനുഭവങ്ങളേയും വിഭ്രമജനകമായ രീതിയിൽ സ്വാധീനിക്കുന്നുണ്ട്. അതുകൊണ്ട് അവയേയും കണക്കിലെടുക്കേണ്ടതുണ്ട്. തന്നെയുമല്ല, പ്രവൃത്തികളുടെ ഫലമായതുകൊണ്ട്, നല്ലതും ആരോഗ്യകരമായതും മാത്രം മനസ്സിൽ പതിയത്തക്കവണ്ണം പ്രവൃത്തികളെ നിയന്ത്രിക്കുകയും വേണം. സംസ്കാരങ്ങൾ രണ്ടുതരമുണ്ട്. അതിൽ ഒന്നാമത്തെയിനം സംസ്കാരങ്ങൾ നമ്മെ ജൈവനിലവാരത്തിലേയ്ക്കു കീഴോട്ടു വലിക്കുന്നു. ഇവയാണ് ചീത്ത സംസ്കാരങ്ങളെന്നു നാം പറയുന്നത്. രണ്ടാമത്തെയിനമാകട്ടെ, ആദ്ധ്യാത്മികമാനത്തിലേയ്ക്ക് നമ്മളെ ഉയർത്തുന്നവയാണ്. ഇവയാണ് നല്ല സംസ്കാരങ്ങൾ.

ചോദ്യം: ബോധസിദ്ധാന്തത്തിൽ സമകാലീനവികാസങ്ങൾ വല്ലതും ഉണ്ടോ ?

സ്വാമി: ആധുനികമാനസികചികിത്സാശാസ്ത്രത്തിൽ ഒരു പ്രധാനവിഷയമായ ബോധത്തെ സംബന്ധിച്ചുള്ള ഗവേഷണങ്ങൾ ഇപ്പോൾ നടക്കുന്നുണ്ട്. ഈ ഗവേഷണപ്രവർത്തനങ്ങളിൽ യോഗം, വേദാന്തം, താവോമതം, സെൻമതം മുതലായവയുടെ സ്വാധീനം കാണാം. ഈ സ്വാധീനങ്ങൾ മാനസികചികിത്സാസിദ്ധാന്തങ്ങളേയും പ്രക്രിയകളേയും സമ്പന്നമാക്കുന്നുണ്ട്. ബോധപഠനത്തെപ്പററി ധാരാളം ഗ്രന്ഥങ്ങൾ പുറത്തുവരുന്നുണ്ട്. ഡാനിയൽ ഗോൾമാനും റിച്ചാർഡ് ഡേവിഡ്സനും ചേർന്നെഴുതിയ 'കോൺഷ്യസ്നസ്സ്: ദി ബ്രെയിൻ, സ്റ്റേററ്സ് ഓഫ് എവെയർനസ്സ്, ആൾട്ടർനേററിവ് റിയാലിററീസ്'' എന്ന പുസ്തകവും, ജോൺ വെൽവുഡ് പ്രസാധനം ചെയ്തിട്ടുള്ള 'ദി മീററിംഗ് ഓഫ് ദി വേയ്സ്: എക്സ്പ്ലൊറേഷൻസ് ഇൻ ഈസ്റ്റ് വെസ്റ്റ് സൈക്കോളജി' എന്ന ബൃഹദ്ഗ്രന്ഥവും വളരെ പ്രശസ്തങ്ങളാണ്. പൗരസ്ത്യരാജ്യങ്ങളിൽനിന്നുള്ള സംഭാവനകൾ മനശ്ശാസ്ത്രത്തേയും മാനസികചികിത്സാശാസ്ത്രത്തേയും രോഗചികിത്സാനിലവാരത്തിൽനിന്നും രോഗപ്രതിരോധനിലവാരത്തിലേയ്ക്കു നയിക്കുന്നു. അങ്ങനെ പ്രതിരോധശാസ്ത്രമായിത്തീരുമ്പോൾ, അത് പുരാതന ഇന്ത്യയിലെ തത്ത്വശാസ്ത്രത്തിൻേറയും മതത്തിൻേറയും രൂപത്തിലായിരിക്കും വികാസം പ്രാപിക്കുക. ഇന്ത്യയിൽ അദ്ധ്യാത്മശാസ്ത്രം വികസിച്ചതു് ഗഹനമായ മനഃശാസ്ത്രത്തിൻെറ സഹായത്തോടെയാണ്. ഇതാണ് വേദാന്തത്തിൻേറയും ബുദ്ധമതത്തിൻേറയും ജൈനമതത്തിൻേറയും പുറകിലുള്ള ശക്തി. ഇവ മൂന്നും അതിഗഹനമായ മനശ്ശാസ്ത്രത്തിൽ അധിഷ്ഠിതങ്ങളാണ്. പാശ്ചാത്യരാജ്യങ്ങളിൽ മതശാസ്ത്രത്തിനോ മനശ്ശാസ്ത്രത്തിനോ ഈ ഗഹനപഠനത്തിൻെറ സഹായം ലഭിച്ചില്ല. ഇന്ത്യയിൽ മനശ്ശാസ്ത്രം വളരെ മുമ്പുതന്നെ

വികാസം നേടി, ആദ്ധ്യാത്മികാനുഭവങ്ങളുടെ ശാസ്ത്രം ഉരുത്തിരിഞ്ഞിരുന്നു. ഇപ്പോൾ രണ്ടാം ലോകമഹായുദ്ധത്തിനുശേഷം, പാശ്ചാത്യമനശ്ശാസ്ത്രം ഗഹനതയിലേയ്ക്കു തിരിഞ്ഞിട്ടുണ്ട്. പൗരസ്ത്യരാജ്യങ്ങളിലെ പുരാതനമനശ്ശാസ്ത്രങ്ങളോടും മതങ്ങളോടും ഉണ്ടായ സമ്പക്മൊണ് ഇതിനു പ്രേരണ നല്കിയിട്ടുള്ളതു്. മാത്രമല്ല, പാശ്ചാത്യരാജ്യങ്ങളിലെ മതവും പരീക്ഷണങ്ങളിൽ ഊന്നുകയും, കെട്ടിഏല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളുടെ പ്രാധാന്യം കുറച്ചു് കാണുകയും ചെയ്യാൻ തുടങ്ങിയിട്ടുണ്ടു്. മുമ്പു പരാമർശിച്ച ജോൺ വെൽവുഡ്ഡിന്റെ ഗ്രന്ഥത്തിന്റെ മുഖവുരയിൽ അദ്ദേഹം പറയുന്നു. (പു, X):

'ബോധത്തിന്റെ സ്വഭാവം വ്യക്തിവൈശിഷ്ട്യം, അഭ്രാന്തത മാനസികസന്തുലനം, മനോരോഗചികിത്സ എന്നീ വിഷയങ്ങളിൽ ഉയൻുവരുന്ന ശാശ്വതപ്രശ്നങ്ങളെ സംബന്ധിച്ചു് ഒരു നൂതനവീക്ഷണം നല്കുകയാണു് ഈ പുസ്തകത്തിന്റെ ലക്ഷ്യം. ഒന്നാം ഭാഗത്തിൽ മനുഷ്യമനസ്സിന്റെ സ്വഭാവത്തെപ്പററിയുള്ള മൗലികങ്ങളായ ചോദ്യങ്ങൾ ഉന്നയിച്ചിരിക്കുന്നു. ബോധത്തിന്റെ വിവിധ നിലവാരങ്ങളെപ്പററിയുള്ള ചച്ച്, വ്യക്തിവൈശിഷ്ട്യത്തിന്റെ അഥവാ ഈഗോയുടെ പ്രകൃതിയെപ്പററിയുള്ള ചച്ച്യിലേയ്ക്കു നയിക്കുന്നു. ഇതാണു് രണ്ടാം ഭാഗത്തിന്റെ വിഷയം. മൂന്നാം ഭാഗത്തിൽ, ഈ പ്രശ്നങ്ങളുമായി നേരിട്ടു ബന്ധപ്പെടാവുന്ന ധ്യാനത്തെപ്പററിയാണു് ചച്ച്. അഥവാ ഒരാൾക്കു ഈ ജീവിതപ്രശ്നങ്ങളോടു് നേരിട്ടു് വ്യക്തിപരമായി എങ്ങനെ ബന്ധപ്പെടാൻ കഴിയും എന്നതാണു് വിഷയം. അവസാനം, നാലാം ഭാഗത്തിൽ, മുമ്പിലത്തെ മൂന്നു ഭാഗങ്ങളിലും ലഭിക്കുന്ന അന്തർദൃഷ്ടികൾ മനോരോഗചികിത്സയിൽ എങ്ങനെ പ്രയോഗിക്കാമെന്നു ചൂണ്ടിക്കാണിക്കുകയും, അല്പം കരുതലോടെ ജീവിക്കാൻ മനുഷ്യരെ സഹായിക്കുന്ന ചില നൂതനനിർദ്ദേശങ്ങൾ നല്കുകയും ചെയ്യുന്നു.

അവതാരിക ഉപസംഹരിച്ചുകൊണ്ടു് ജോൺ വെൽവുഡ്ഡ് എഴുതുന്നു (മുൻപുസ്തകം പു. (XV-XVI):

'അനുഭവസിദ്ധവും, സമഗ്രതാപരവും ബോധിപരവുമായ പൗരസ്ത്യപാരമ്പര്യവും, സൂക്ഷ്മത, സ്പഷ്ടത, സംശയാത്മകത, സ്വാതന്ത്ര്യം എന്നിവയെ അടിസ്ഥാനപ്പെടുത്തിയുള്ള പാശ്ചാത്യരീതികളും തമ്മിലുള്ള ഈ ഏററുമുട്ടൽ സാംസ്കാരിക പരിമിതികളെ അതിക്രമിക്കുന്ന ഒരു പുതിയ മനശ്ശാസ്ത്രനിർമ്മാണത്തിലേയ്ക്കു നയിച്ചേയ്ക്കാം. അങ്ങനെ സംഭവിച്ചാൽ, അബ്രഹാം മാസ്ലോ പറഞ്ഞതുപോലെ 'മാനവപ്രകൃതിയുടെ വിദൂരസീമ

കളിലേയ്ക്കുള്ള മാർഗ്ഗം തെളിയും. ഇത്തരം ഒരു നവീന പൗരസ്ത്യ-പാശ്ചാത്യമനഃശാസ്ത്രം ഇവിടെ സമാഹരിച്ചിട്ടുള്ള ലേഖനങ്ങളിൽ ബീജരൂപത്തിൽ കാണാം. അതു് ഇപ്പോൾ ശൈശവാവസ്ഥയിലാണു്: എങ്കിലും താത്കാലികമായ സാംസ്കാരിക തോന്നൽ മാത്രമാണെന്നു തോന്നുന്നില്ല. ഈ പുസ്തകം അതിന്റെ വളർച്ചയെ സഹായിക്കട്ടെ.'

ചോദ്യം: പ്രൊ. വാൻപ്രാഗ്: നിങ്ങളുടെ പ്രസംഗത്തിന്റെ സമ്പൂർണ്ണമാതൃകയെപ്പററിയാണു് എനിക്കിപ്പോൾ ചോദിക്കാനുള്ളതു്. നിങ്ങൾ പ്രതിപാദിച്ച മാതൃക നമുക്കു് ഉദാഹരണമായി പറഞ്ഞാൽ പതഞ്ജലിയുടെ യോഗസൂത്രങ്ങളിൽ കാണാം. ബോധത്തെ ഉന്നമിപ്പിക്കുന്നതിനു് 'ത്യാഗം' വേണമെന്നും നിങ്ങൾ പറഞ്ഞു. നിങ്ങളുടെ മാതൃകയോടു് ഞാൻ പൂർണ്ണമായി യോജിക്കുന്നു. ഞാൻ ഈ മാതൃകയെപ്പററി ചിന്തിക്കുമ്പോൾ, നമ്മുടെ ഈ കാലഘട്ടത്തിൽ മാനവസഹകരണത്തെ സംബന്ധിക്കുന്ന ഒരു പ്രശ്നമെന്ന നിലയിലാണു് ഞാൻ ഇതിനെ കാണുന്നതു്. അതനുസരിച്ചു് പാശ്ചാത്യനാഗരികത മനുഷ്യന്റെ ബാഹ്യജീവിതത്തെ സംബന്ധിച്ചിടത്തോളം ഒരു ഉയന്ന നിലയിലെത്തിയിട്ടുണ്ടു്. പാശ്ചാത്യർ, വിശിഷ്യ യുവജനങ്ങൾ, ഈ വികാസത്തിനു് ഒരു പുതിയ ആദ്ധ്യാത്മികദിശ വേണമെന്നു് ആഗ്രഹിക്കുന്നവരാണു്. ഉന്നതരമായ ബോധതലവും ആദ്ധ്യാത്മികതയും അടുത്തതിലേക്കായി ത്യാഗമനോഭാവത്തിനു് വലിയ പ്രാധാന്യം നല്കേണ്ടതാണെന്നു് നിങ്ങൾ പ്രസംഗത്തിൽ വ്യക്തമാക്കി. 'ത്യാഗം' എന്ന പദത്തിനു് പല അർത്ഥങ്ങളുണ്ടാവാമല്ലോ. നാം നമ്മുടെ സാങ്കേതികവിദ്യയെ ത്യജിച്ചു് ആദിമമായ അപരിഷ്കൃതകാലഘട്ടത്തിലേയ്ക്കു തിരിയണമെന്ന ഒരർത്ഥം അതിലുണ്ടാവാമല്ലോ. ഉന്നതമായ ബോധവും ആദ്ധ്യാത്മികജീവിതവും നേടുന്നതിനു് ആദിമജീവിതരീതിയിലേയ്ക്കു നാം നീങ്ങണമെന്നുണ്ടോ? നമ്മുടെ ഭൗതികസമ്പത്തുമുഴുവൻ മനുഷ്യവർഗ്ഗത്തിന്റെ നന്മയ്ക്കായും, ദരിദ്രവും അവികസിതവുമായ രാഷ്ട്രങ്ങളുടെ വികാസത്തിനുവേണ്ടിയും ഉപയോഗിക്കണമെന്നും അങ്ങനെ നമ്മുടെ നാഗരികതയ്ക്കു് ഒരാദ്ധ്യാത്മികമൂല്യം നല്കണമെന്നും 'ത്യാഗം' എന്ന പദത്തിനു് അർത്ഥമുണ്ടാകാം. എന്റെ ചോദ്യമിതാണു്: പാശ്ചാത്യനാഗരികതയുടെ കാര്യത്തിൽ മേല്പറഞ്ഞ യോഗമാതൃക പ്രയോഗിക്കുമ്പോൾ, ഈ നാഗരികത തന്നെ ഒരുന്നത നിലവാരത്തിലേയ്ക്കു് ഉയരുന്നതിനെപ്പററി നിങ്ങളുടെ അഭിപ്രായം എന്തു്?

സ്വാമി: പാശ്ചാത്യനാഗരികത ഒരുന്നതതരനിലവാരത്തിലേയ്ക്കു് ഉയരേണ്ട ആവശ്യമുണ്ടു്. അതിനുള്ള സാദ്ധ്യതയുമുണ്ടു്. അതിനു

രണ്ടു കാരണങ്ങൾ കാണാം. ഒന്നു്, സൈദ്ധാന്തികവും, മറേറതു് പ്രായോഗികവും. ഫിസിക്സിലും ജീവശാസ്ത്രത്തിലും ഭൗതികശാസ്ത്രം വികസിച്ചു് ഒരു പ്രത്യേകനിലവാരത്തിലെത്തിയിരിക്കുന്നു. അവിടെ സിദ്ധാന്തംതന്നെ ഒരു ഉയൻറ യാഥാർത്ഥ്യത്തേയും ഒരുയൻറ മാനവജീവിതവികാസത്തേയും ചൂണ്ടിക്കാണിക്കുന്നുണ്ടു്. ആ ഉന്നതനിലവാരത്തിലേയ്ക്കു് ജീവിതത്തെ നയിക്കാൻ ഭൗതികശാസ്ത്രത്തിന്നു തനിയേ സാദ്ധ്യമല്ല. ഭൗതികം എന്ന വാക്കിൽത്തന്നെ അതിൻെറ പരിമിതികൾ അടങ്ങിയിട്ടുണ്ടു്. എന്നാൽ ഉന്നതതരവികാസത്തിൻെറ സാദ്ധ്യതയിലേയ്ക്കു് അതു് വിരൽചൂണ്ടുന്നുമുണ്ടു്. പ്രായോഗികപരിഗണനകളും ഈ ആവശ്യം ഉയർത്തിക്കാണിക്കുന്നു. ആധുനികനാഗരികതക്കു് ഭീഷണിയായിത്തീർന്നിട്ടുള്ളതു് ബാഹ്യശക്തികളല്ല. അതിൻെറ ഉള്ളിൽ നിന്നുണ്ടായ ഭൗതികശക്തികൾതന്നെയാണു് അതിനെ പിടിച്ചു കുലുക്കുന്നതു്. മനുഷ്യൻ സാങ്കേതികമായി സമ്പന്നമായ ഒരു നാഗരികത സൃഷ്ടിക്കുന്നു; അതിനെ നശിപ്പിക്കാനും അവൻതന്നെ മതി. മനുഷ്യൻ ഈ നാഗരികതയുടെ സംഹാരകനാകണമോ ? ഈ ദുരന്തം അവർ എങ്ങനെ ഒഴിവാക്കും ? ഈ നാഗരികതയിൽ കുററങ്ങളും സാന്മാർഗ്ഗഭ്രംശങ്ങളും മാനസികവൈരൂപ്യങ്ങളും ന്യൂക്ലിയർ യുദ്ധഭീഷണിയും വർദ്ധിച്ചു വരുന്നുണ്ടു്. നമുക്കു് അക്കാര്യത്തിൽ എന്തുചെയ്യാം ? ഈ നാഗരികതയിൽ ജനങ്ങൾ സുഖമായും സമൃദ്ധമായും ജീവിക്കാൻവേണ്ടി നമുക്കെന്തു ചെയ്യാൻ കഴിയും ?

സൈദ്ധാന്തികവും പ്രായോഗികവുമായ ഈ പരിഗണനകൾ, ഇന്നത്തെ സമ്പന്നമായ നാഗരികതയിൽ സ്ഥൈര്യം വരുത്താനായി സാന്മാർഗ്ഗികവും നീതിപരവും കലാപരവും ആദ്ധ്യാത്മികവുമായ മൂല്യങ്ങളിലൂന്നൽ കൊടുക്കാൻ നമ്മെ പ്രേരിപ്പിക്കുന്നുണ്ടു്. ഈ ഉന്നതതരവികാസത്തിനുവേണ്ടിയുള്ള ഭൗതികവും ബുദ്ധിപരവുമായ അടിസ്ഥാനം ഇന്നത്തെ ഭൗതികശാസ്ത്രീയ ഘടനയിലൂടെ നേരത്തെ സിദ്ധിച്ചിട്ടുണ്ടു്. ഈ വികാസപ്രക്രിയ നാം ബാഹ്യത്തിൽ നിന്നും ആന്തരികത്തിലേയ്ക്കു തുടരണമെന്നേയുള്ളൂ. ബാഹ്യനിലവാരത്തിൽത്തന്നെ അതു പൂണ്ടുപോകാൻ സമ്മതിച്ചുകൂടാ. ആധുനികനാഗരികതയോടു് വേദാന്തം ഉപദേശിക്കുന്നതിതാണു്; 'ഈ അപരിഷ്കൃതമായ ഭൗതികനിലവാരത്തിൽ, ജൈവനിലവാരത്തിൽ കെട്ടിക്കിടക്കാതെ; അതിൽ പൂണ്ടുപോകാതെ; ഉയരൂ,. മുമ്പോട്ടുപോകൂ പരമമായ സത്യവും മഹത്തരങ്ങളായ നേട്ടങ്ങളും നിന്നെ കാത്തുനില്ക്കുന്നു. ഭൗതികനിലവാരത്തിലുള്ള കെട്ടിക്കിടപ്പിനെതിരായി ശാസ്ത്രജ്ഞന്മാർതന്നെ ഇന്നു പ്രതിഷേധം ഉയർത്തുന്നുണ്ടു്. സാങ്കേതികവിദ്യയുടെ അതിപ്രസരത്തിനെതിരായി സാധാരണജനങ്ങളുടെ പ്രതിഷേധങ്ങളും ഉയരുന്നുണ്ടു്. 1959-ൽ 'ചിക്കാഗോ യൂണി

വർസിററി കോൺഗ്രസ്സ് ഓഫ് സയൻറിസ്റ്റ്സ്എന്ന സംഘടന ഡാർവിൻെറ ശതാബ്ദികൊണ്ടാടിയ അവസരത്തിൽ സർ ജൂലിയൻ ഹക്സിലി പറഞ്ഞ വാക്കുകറം കേറംക്കുക. (ദി ഇവല്യൂഷനറി വിഷൻ, ഇവല്യൂഷൻ ആഫ്റ്റർ ഡാർവിൻ വാള്യം 1. പു. 259):

> കൂടുതൽ മനുഷ്യർക്ക് കൂടുതൽ പൂർണ്ണതയും, കൂടുതൽ മനുഷ്യസമൂഹങ്ങറംക്ക് കൂടുതൽ നേട്ടവും ആണു് മനുഷ്യൻെറ ഭവിതവ്യതയെന്ന് നാം സത്യമായി വിശ്വസിക്കുന്നുണ്ടെങ്കിൽ, ... സാധാരണ അർത്ഥത്തിലുള്ള പ്രയോജനം അപ്രധാനമായിത്തീരും. ഭൗതികവസ്തുക്കളുടെ ഉല്പാദനപരിമാണം തീർച്ചയായും പ്രാഥമികമനുഷ്യാവശ്യങ്ങറം തൃപ്തിപ്പെടുത്തുന്നതിനു് ആവശ്യമാണു്; എന്നാൽ അതു് ഒരു പരിധിവരെ മാത്രമേ വേണ്ടൂ. കലോറികളുടേയും മദ്യത്തിൻേറയും, ടി. വി. സെററുകളുടേയും അലക്കയന്ത്രങ്ങളുടേയും പ്രതിശീർഷസംഖ്യ അനാവശ്യമാണു്; ചീത്തയാണു്. ഭൗതികവസ്തുക്കളുടെ ഉല്പാദന പരിമാണം സ്വയം ഒരു ലക്ഷ്യമല്ല; അതു മററു ലക്ഷ്യങ്ങറം നേടാനുള്ള ഉപകരണം മാത്രമാണു്.'

മാനവപരിണാമത്തിൻെറ ഗതിതന്ത്രത്തിൽ ഗുണവത്ത (ക്വാളിററി) യുടെ മഹത്ത്വത്തെ സൂചിപ്പിച്ചുകൊണ്ടു് ഹക്സ്ലി ഇങ്ങനെ ഉപസംഹരിക്കുന്നു. (മുൻഗ്രന്ഥം പുറം. 260—61):

> 'അങ്ങനെ പരിണാമദർശനം നമ്മുടെ അസ്തിത്വത്തെ ലളിതമായും ഏററവും ശക്തമായും പ്രകാശിപ്പിക്കുന്നു. അതു് നമ്മുടെ ഭവിതവ്യതയും കർത്തവ്യവും സ്പഷ്ടമാക്കുന്നു. മനസ്സിനെ ഭൗതികവസ്തുവിൻെറ മേൽ സ്ഥാപിക്കുന്നു. പരിമാണത്തെ ഗുണത്തിൻെറ പരമാധികാരത്തിലാക്കുന്നു.

ഭൗതികവികാസത്തിൻെറ അടിസ്ഥാനത്തിലുള്ള ഈ ആദ്ധ്യാത്മികപരിണാമത്തെ വേദാന്തം അംഗീകരിക്കുന്നുണ്ടു്. ബാഹ്യജീവിതസന്ദർഭത്തിൽത്തന്നെ പൂർത്തീകരണത്തിനുവേണ്ടിയുള്ള ആന്തരികയാത്രയുമാണതു്. ഇവരണ്ടും തമ്മിൽ ഏതെങ്കിലും സംഘട്ടനമോ വൈരുദ്ധ്യമോ ഉണ്ടെന്നു് വേദാന്തം അംഗീകരിക്കുന്നില്ല. എന്നാൽ ഭൗതികജീവിതത്തിൽ പുരോഗതിയില്ലാതെ കെട്ടിക്കിടപ്പുണ്ടാകുമ്പോറം ഭൗതികവളർച്ചയും ആദ്ധ്യാത്മികവികാസവും തമ്മിൽ പൊരുത്തമില്ലാതെ വന്നേയ്ക്കാം. അതുകൊണ്ടു് പ്രവാഹമില്ലാത്ത ജലാശയത്തിലെ ജലംപോലെ കെട്ടിക്കിടക്കാതിരിക്കുക-ഇതാണു് വേദാന്തത്തിൻെറ സന്ദേശം. കഠോപനിഷത്തു് നല്കുന്ന സന്ദേശം ഞാൻ മുമ്പേ ചൂണ്ടിക്കാണിച്ചല്ലോ; 'ഉണരുവിൻ! ജാഗരൂകരായിരിക്കുവിൻ! ലക്ഷ്യം നേടുന്നതുവരെ നില്ക്കായ്‌വിൻ?'

ചോദ്യം: നിങ്ങളുടെ ഭാരതീയസംസ്കാരത്തിന് ഗുരുപാരമ്പര്യം ഉണ്ടല്ലോ. അതിവിടെ ഇല്ല. അതിൻെറ ശരിയായ ഉദ്ഗമമെന്താണ്? അതിൻെറ പുറകിലുള്ള തത്ത്വശാസ്ത്രമെന്താണ്?

സ്വാമി: പലക്കും ആദ്ധ്യാത്മികയാത്രയെന്നത് നവീനവും അപരിചിതവുമായ ഒരു അനുഭവരംഗമാണല്ലോ. ഇന്ദ്രിയങ്ങൾ സാധാരണ ബഹിർഗമനസ്വഭാവമുള്ളവയുമാണ്. തൻെറ ഉള്ളിൽ എന്താണുള്ളതെന്ന് മനുഷ്യന് അറിഞ്ഞുകൂടാ. അതുകൊണ്ട് അവന് കുറെ മാർഗ്ഗദർശനം വേണ്ടിയിരിക്കുന്നു. ഈ മാർഗ്ഗദർശനംതന്നെ ആ വഴിക്ക് യാത്രചെയ്തിട്ടുള്ളവരിൽനിന്ന് മാത്രമേ ലഭിക്കൂ. തനിയേ വിട്ടാൽ വളരെ സാവധാനം മാത്രമേ അവന്ന് പുരോഗതിയുണ്ടാവൂ. ഉപനിഷദൃഷികളും, ബുദ്ധൻ, യേശു, ശങ്കരാചാര്യർ, ശ്രീരാമകൃഷ്ണൻ മുതലായവരും ഉത്തമഗുരുക്കന്മാരിൽപ്പെട്ടവരാണ്. അവരെല്ലാവരും പറയുന്നത് ഇങ്ങനെയാണ്: ഞങ്ങൾ സത്യത്തെ സാക്ഷാത്കരിച്ചിരിക്കുന്നു. നിങ്ങൾക്കും സാക്ഷാത്കരിക്കാം. അതിന് ഞങ്ങൾ നിങ്ങളെ സഹായിക്കാം. ബുദ്ധൻ ആദ്ധ്യാത്മികമാർഗ്ഗത്തെപ്പററി പറയുന്നത് അതൊരു പുരാതനമാർഗ്ഗമാണെന്നാണ്. അവിടെ കാടും പടലും പിടിച്ചുകിടക്കുകയായിരുന്നു. അദ്ദേഹത്തിൻെറ ജീവിതവും അനുഭവങ്ങളും ആ മാർഗ്ഗത്തെ വെട്ടിവെടിപ്പാക്കി, മററുള്ളവർക്കും നടന്നുകയറാൻപററിയതാക്കിത്തീർത്തു. ഇതാണ് ഗുരുചെയ്യുന്നത്. ശങ്കരാചാര്യരുടെ വിവേകചൂഡാമണിയിൽ ഗുരുവിൻേറയും ശിഷ്യൻേറയും യോഗ്യതകളെ വിവരിക്കുന്ന മനോഹരമായ ശ്ലോകങ്ങളുണ്ട്. മതത്തെ വില്ക്കുന്നവൻ ഗുരുവല്ല. ശിഷ്യനോടുള്ള സ്നേഹത്തിലും താത്പര്യത്തിലുംകൂടി മാത്രമേ ആദ്ധ്യാത്മികമായ ഉപദേശം നല്ലാനാവൂ. ആദ്ധ്യാത്മികസത്യം അതിപവിത്രമാണ്. അതുകൊണ്ട് അത് പണംകൊണ്ട് വാങ്ങാനും വില്ക്കാനും ഉള്ളതല്ല.

ചോദ്യം: ഞങ്ങളുടെ പാശ്ചാത്യസമൂഹത്തിൽ, അവനവൻെറ മനസ്സിനോടുള്ള സംഘർഷമെന്നാൽ എന്താണ്?

സ്വാമി: മാനസികസംഘർഷം ആരംഭിക്കുന്നത് നാം മനസ്സിനെ നിയന്ത്രിക്കാൻ ശ്രമിക്കയും അതിനെ ആന്തരികയാത്രയിലേയ്ക്കു തിരിച്ചുവിടുകയും ചെയ്യുമ്പോഴാണ്. ഭൗതികശാസ്ത്രത്തിൽ നമ്മുടെ സംഘർഷം ബാഹ്യലോകവുമായിട്ടാണല്ലോ. നാം അവിടെ പ്രകൃതിശക്തികളെ അറിയാൻ ശ്രമിക്കുന്നു; അവയെ നിയന്ത്രിക്കാൻ ശ്രമിക്കുന്നു. ആദ്ധ്യാത്മികജീവിതത്തിലാണെങ്കിൽ മനസ്സ് നിയന്ത്രണാധീനമാകുകയില്ല. പ്രത്യേകിച്ചും പരിശീലനത്തിൻെറ പ്രാരംഭഘട്ടങ്ങളിൽ. ഭൗതികശാസ്ത്രം നമുക്ക് അവിടെ ഒട്ടും സഹായകരമല്ല. മനുഷ്യൻെറ ദുർവാസനകളെ നിയന്ത്രിക്കാൻ ഭൗതികശാ

സ്ത്രത്തിനു് എങ്ങനെ സാധിക്കും? അക്രമം, ചൂഷണം, അപഥസഞ്ചാരം, കുററകൃത്യം മുതലായവയ്ക്കെതിരായി ഭൗതികശാസ്ത്രത്തിനു് എന്തു ചെയ്യാൻ കഴിയും? ഐൻസ്റ്റീൻെറ ഭാഷയിൽ,

'ശാസ്ത്രത്തിനു് പ്ലൂട്ടോണിയത്തെ ശുദ്ധീകരിക്കാൻ സാധിക്കും. മനുഷ്യഹൃദയത്തെ ശുദ്ധീകരിക്കാൻ കഴിയുകയില്ല.'

അതു് ഭൗതികശാസ്ത്രത്തിൻെറ ധർമ്മമല്ലെന്നും വെയ്ക്കുക. അതിനു മററൊരു ശാസ്ത്രമുണ്ടു്. ആദ്ധ്യാത്മശാസ്ത്രം. പാശ്ചാത്യസമൂഹത്തിനു് ഒരു ശാസ്ത്രപശ്ചാത്തലമുണ്ടു്. ഈ പശ്ചാത്തലം ഭദ്രമാക്കി വെച്ചുകൊണ്ടു്, അവർ മനുഷ്യവികാസത്തിൻെറ ആദ്ധ്യാത്മിക രംഗത്തു പ്രവേശിക്കണം. അതെല്ലാം യുക്തിയുക്തമായ രീതിയിൽ ചെയ്യുകയും വേണം. അല്ലെങ്കിൽ, അന്ധവിശ്വാസങ്ങളും ജാലവിദ്യയും വില കുറഞ്ഞ മന്ത്രതന്ത്രപ്രവർത്തനങ്ങളും രംഗപ്രവേശം ചെയ്യും. മനുഷ്യൻെറ ദിവ്യപ്രകൃതി കണ്ടുപിടിക്കുകയും, ആ നിലവാരത്തിലേയ്ക്കു് ബോധത്തെ ഉന്നമിപ്പിക്കുകയുമാണു് ലക്ഷ്യം. വേദാന്തമനുസരിച്ചു്, മനുഷ്യൻെറ സഹജമായ ദിവ്യത്വം ഒരു സത്യമാണു്; വെറും ഒരഭിപ്രായമല്ല. സത്യമെന്ന നിലയിൽ അതു് പരീക്ഷണവിധേയമാണു്; പരീക്ഷണത്തെ സ്വാഗതം ചെയ്യുന്നുമുണ്ടു്. ഇതാണു് ഭാരതീയ സമീപനവും വീക്ഷണവും. അദ്ധ്യാത്മശാസ്ത്രം, മററു് ഏതു ശാസ്ത്രത്തേയുംപോലെ, ചോദ്യം ചെയ്യുകയും അന്വേഷിക്കുകയും ചെയ്യുന്നതിലൂടെയാണു് ശക്തിനേടുന്നതു്. അതു് കെട്ടിയേല്പിക്കപ്പെടുന്ന വിശ്വാസപ്രമാണങ്ങളേയോ, വെറും വിശ്വാസത്തേയോ ആശ്രയിക്കുന്നില്ല. ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ചു് ധ്യാനം പരിശീലിക്കുമ്പോൾ, ദിവ്യതയുടെ സ്പർശം അനുഭവപ്പെടും. വ്യക്തിത്വത്തിൽ വിസ്മയകരമായ മാററവും വികാസവും ഉണ്ടാകും. മനുഷ്യൻ ജന്തുത്വത്തിൽനിന്നും സ്വാതന്ത്ര്യത്തിലേയ്ക്കും, ദയനീയതയിൽനിന്നും അനുഗ്രഹസിദ്ധിയിലേയ്ക്കും ഉയരും. നിങ്ങൾ ഈ ചോദ്യം ഉന്നയിച്ചതുകൊണ്ടു്, ഭാരതത്തിലെ ആദ്ധ്യാത്മികമഹാഗ്രന്ഥങ്ങളിലൊന്നായ ശ്രീമദ്ഭാഗവതത്തിൽനിന്നും അഞ്ചു ശ്ലോകങ്ങൾ ഉദ്ധരിക്കാം. ഈ ശ്ലോകങ്ങൾ (1. 2. 17–12) ആദ്ധ്യാത്മികവികാസത്തിൻെറ മാനദണ്ഡം എന്താണെന്നു പ്രതിപാദിക്കുന്നുണ്ടു്. ജൂതമതം, ഹിന്ദുമതം, ക്രിസ്തുമതം, ബുദ്ധമതം, ഇസ്ലാംമതം എന്നിവയെല്ലാം പൊതുവായി കാണുന്ന ഒരു ആദ്ധ്യാത്മികപ്രക്രിയയെ പരാമർശിച്ചുകൊണ്ടാണു് അതു തുടങ്ങുന്നതു്. ഈ മതങ്ങളിലെല്ലാം ഈശ്വരനാമം ആവർത്തിച്ചുചൊല്ലാറുണ്ടു്. ഭക്തിയോടെ ഇങ്ങനെ നാമം

ജപിക്കുമ്പോൾ എന്തു സംഭവിക്കുന്നു? ഈ ശ്ലോകങ്ങൾ ഇതിനെ ക്രമമായി വിവരിക്കുന്നുണ്ട്. ഒന്നാം ശ്ലോകമിതാ:

ശൃണ്വതാം സ്വകഥാം കൃഷ്ണഃ പുണ്യശ്രവണകീർത്തനഃ
ഹൃദ്യന്തസ്ഥോഹ്യഭദ്രാണി വിധുനോതി സുഹൃത് സതാം.

'ആരുടെ കഥകളും നാമവും ശ്രവിക്കുകയും കീർത്തിക്കുകയും ചെയ്യുമ്പോൾ നമുക്ക് പുണ്യം ലഭിക്കുന്നുവോ, ആ ശ്രീകൃഷ്ണൻ തന്റെ നാമം ജപിക്കുകയും കഥകൾ പറയുകയും ചെയ്യുന്ന ഭക്തന്മാരുടെ ഹൃദയങ്ങളിലുള്ള എല്ലാത്തരം തിന്മകളേയും കഴുകിക്കളയുന്നു. അദ്ദേഹം സജ്ജനങ്ങളുടെ സുഹൃത്താണല്ലോ.'

ഹിന്ദുക്കൾ കൃഷ്ണ, രാമ, ശിവ, ഹരി മുതലായ നാമങ്ങൾ ജപിക്കുന്നതുപോലെ കത്തോലിക്കാ മതത്തിൽ 'ആവെ മറിയാ' പോലെയുള്ള മന്ത്രങ്ങളുണ്ട്. അതുപോലെ മററു മതങ്ങളിലും ഇത്തരം ദിവ്യനാമങ്ങളുണ്ട്. മുകളിൽ ഉദ്ധരിച്ച പദ്യമനുസരിച്ച്, ഈശ്വരൻ ഭക്തന്മാരുടെ ആദ്ധ്യാത്മികപുരോഗതിയെ സഹായിക്കുന്നുണ്ട്. അടുത്ത ശ്ലോകം:

നഷ്ടപ്രായേഷ്വഭദ്രേഷു നിത്യം ഭാഗവതസേവയാ
'ഭഗവത്യുത്തമശ്ലോകേ ഭക്തിർഭവതി നൈഷ്ഠികീ.

നിരന്തരം ഭഗവാനെ സേവിക്കുന്നതിന്റെ ഫലമായി ഹൃദയമാലിന്യങ്ങൾ നീങ്ങുമ്പോൾ ഉത്തമനും പവിത്രനുമായ ഈശ്വരനിൽ നമ്മുടെ ഭക്തി സ്ഥിരമായിത്തീരുന്നു. (മുമ്പ് അത് അസ്ഥിരമായിരുന്നു.)

മനസ്സിന് ചിലപ്പോൾ ഈശ്വരഭക്തിയുണ്ട്. മററു ചിലപ്പോൾ അതിന് ആദ്ധ്യാത്മികജീവിതത്തിൽ താല്പര്യം ഇല്ലാതാകുന്നു. ആദ്ധ്യാത്മികജീവിതം ആരംഭിക്കുമ്പോൾ ഇങ്ങനെയായിരിക്കും മനസ്സിന്റെ സ്ഥിതി. എന്നാൽ ഈ രണ്ടാം ഘട്ടത്തിൽ മനസ്സ് സ്ഥിരമാകുന്നു. കോമ്പസ്സിന്റെ കാന്തസൂചി വടക്കോട്ടു തിരിഞ്ഞു് സ്ഥിരമാകുന്നതുപോലെയാണിതു്. ഇതിനെ ''നൈഷ്ഠികീഭക്തി' അഥവാ 'സ്ഥിരഭക്തി'യെന്നു പറയുന്നു. ദുഃഖങ്ങളും പരാജയങ്ങളും ആ ഭക്തിയെ ബാധിക്കുന്നില്ല. പല ക്രിസ്ത്യൻ പുണ്യപുരുഷന്മാരിലും സ്ഥിരഭക്തിയിലേയ്ക്കുള്ള ഈ പുരോഗതിയും വികാസവും നമുക്കു കാണാം. മനഃശുദ്ധിയുടെ ഫലമാണ് ആ സ്ഥൈര്യം. അപ്പോൾ എന്തുസംഭവിക്കുന്നു? അടുത്ത ശ്ലോകം അതു് വിസ്മയകരമാംവണ്ണം വർണ്ണിക്കുന്നുണ്ട്:

തദാ രജസ്തമോഭാവാഃ കാമലോഭാദയശ്ച യേ
ചേത ഏതൈരനാവിദ്ധം സ്ഥിതം സത്ത്വേ പ്രസീദതി

'ആ സ്ഥിരഭക്തിഭാവത്തിന്റെ സ്ഥിതിയിൽ, ഭക്തന്റെ മനസ്സ് രജോഗുണത്തിൽനിന്നും തമോഗുണത്തിൽനിന്നും ഉണ്ടാകുന്ന കാമം, ലോഭം മുതലായ ദുർവികാരങ്ങളിൽനിന്നും മുക്തമാകുന്നു; സത്വഗുണത്തിന്റെ ശുദ്ധിയിലും ശാന്തതയിലും സ്ഥിരമായിത്തീരുന്നു.'

രജോഗുണത്തിന്റെയും തമോഗുണത്തിന്റെയും പ്രേരണ കൊണ്ടാണ് മനസ്സ് ദുഷ്ടതയിലേയ്ക്കു ചായുന്നത്. അപ്പോൾ അത്, വേദാന്തഭാഷയിൽ, കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ ആറു ശത്രുക്കളുടെ പിടിയിൽ അമർന്നുപോകുന്നു. ഇവയിൽനിന്നും മോചനം നേടുമ്പോൾ, ശുദ്ധമായ സത്വഗുണത്തിൽ മനസ്സ് പ്രകാശിക്കുന്നു. ശുദ്ധമായ മനസ്സിനു മാത്രമേ ആദ്ധ്യാത്മികത്വം സിദ്ധമാകൂ. യേശു പറയുന്നു: ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ; കാരണം, അവർ ഈശ്വരനെ കാണും' അതുകൊണ്ട്, അടുത്ത ശ്ലോകം പറയുന്നു:

ഏവം പ്രസന്നമനസോ ഭഗവദ്-ഭക്തി യോഗതഃ
ഭഗവത് തത്ത്വവിജ്ഞാനം മുക്തസംഗസ്യ ജായതേ.

'ഇപ്രകാരം സത്വഗുണത്തിൽ സ്ഥിരമായ മനസ്സ് ഈശ്വരഭക്തി സാധനയിലൂടെ ശാന്തമാകുമ്പോൾ, ഇന്ദ്രിയാസക്തിയിൽനിന്നും മോചനം നേടിയ ഭക്തനു് ഈശ്വരസത്യം അനുഭവപ്പെടുന്നു.'

അവസാനം ഈ സാക്ഷാത്കാരത്തോടുകൂടി ഭക്തിസാധകനു് എന്തു സംഭവിക്കുന്നു? അഞ്ചാമത്തെ ശ്ലോകം ഈ ചോദ്യത്തിനു് ഉത്തരം പറയുന്നു:

ഭിദ്യതേ ഹൃദയഗ്രന്ഥി ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി ദൃഷ്ട ഏവാത്മനീശ്വരേ

'ഇങ്ങനെ തന്നിൽത്തന്നെയുള്ള ഈശ്വരനെ തന്നിൽത്തന്നെ സാക്ഷാത്കരിക്കുമ്പോൾ, ഹൃദയഗ്രന്ഥികളെല്ലാം പൊട്ടിപ്പോകുന്നു; സംശയങ്ങളെല്ലാം നശിക്കുന്നു, അഹങ്കാരപൂർവ്വങ്ങളായ കർമ്മങ്ങളും അവയുടെ സംസ്കാരങ്ങളും ക്ഷയിക്കുന്നു.'

ഇപ്പറഞ്ഞ ഹൃദയഗ്രന്ഥികളെയാണ് ആധുനികമനശ്ശാസ്ത്രം 'കോംപ്ലെക്സ്' എന്നു പറയുന്നത്. ഈ കോംപ്ലക്സുകളാണ് മനസ്സിനെ വിരൂപമാക്കുന്നത്. നമുക്കു് അനുഭവങ്ങളെ ദഹിപ്പിക്കാനുള്ള ആദ്ധ്യാത്മികശക്തി ഇല്ല. അതുകൊണ്ടാണ് കോംപ്ലെക്സുകൾ ഉണ്ടാകുന്നത്. അപ്പോൾ മനുഷ്യൻ അനുഭവങ്ങളെ ദഹിപ്പിക്കുന്നതിനു പകരം, അനുഭവങ്ങൾ മനുഷ്യനെ ദഹിപ്പിക്കുന്നു. അനുഭവങ്ങളെ ദഹിപ്പിക്കാനുള്ള ശക്തി ആദ്ധ്യാത്മികമാണ്; ഭൗതികമോ

ബുദ്ധിസാമർത്ഥ്യപരമോ അല്ല. എല്ലാവരിലുമുള്ള ഭഗവാനെ തന്നിൽത്തന്നെ സാക്ഷാത്കരിക്കുമ്പോൾ, മനസ്സിന്റെ ഗ്രന്ഥികൾ അഥവാ കെട്ടുപാടുകൾ, നിശ്ശേഷം നശിക്കുന്നു. അതുപോലെ മനസ്സിന്റെ സംശയങ്ങൾ നശിക്കുന്നതും ഈശ്വരസാക്ഷാത്കാരത്തിലാണ്. വിശ്വാസങ്ങളും, തർക്കങ്ങളും, ചർച്ചകളും അല്ല അതു സാധിക്കുന്നത്. ജീവിതത്തെ ഇന്ദ്രിയപരവും ജനിതകവുമായ ചങ്ങലകളിൽ പൂട്ടിയിടുന്ന സംസ്കാരങ്ങൾ ആദ്ധ്യാത്മികാനുഭവങ്ങളുടെ അഗ്നിയിൽ നിശ്ശേഷം ദഹിച്ചുപോകുന്നു.

ആദ്ധ്യാത്മിക പരിശീലനത്തിന്റേയും ആദ്ധ്യാത്മിക ജീവിതത്തിന്റേയും അത്യുന്നത പരിണതിയാണിത്. അതിനുള്ള സാധനകളാണ് നാമജാപം, ധ്യാനം, പവിത്രഗ്രന്ഥപാരായണം, ഭജനഗാനാലാപം, ഭക്തന്മാരുമായുള്ള സംസർഗ്ഗം മുതലായവ. ഉന്നത സാധനയിലൂടെ മനുഷ്യൻ തന്റെ പരസ്പരബന്ധങ്ങളുടെ ബാഹ്യസന്ദർഭത്തിൽത്തന്നെ, സന്മാർഗ്ഗികവും നീതിനിഷ്ഠവുമായ ജീവിതം നയിച്ച് ബലിഷ്ഠനായിത്തീരുന്നു. അപ്പോൾ മനുഷ്യന്റെ പരിമിതവും ശാരീരികനിലവാരത്തിലുള്ളതുമായ ബോധം അനന്തവിസ്തൃതമായ ആദ്ധ്യാത്മികമാനത്തിലേയ്ക്ക് ഉയരുന്നു. ഇതാണ് അദ്ധ്യാത്മവികാസത്തിന്റേയും അതിലൂടെ പൂർണ്ണതയിൽ എത്തിച്ചേരുന്നതിന്റേയും ശാസ്ത്രം. ഏതു ശാസ്ത്രവും അന്താരാഷ്ട്രീയവും സാർവ്വലൗകികവുമായിരിക്കണമല്ലോ. അതുപോലെ അദ്ധ്യാത്മശാസ്ത്രവും സാർവ്വലൗകികമാണ്. വർഗ്ഗീയമതങ്ങളുടെ എല്ലാ വൈവിദ്ധ്യങ്ങളേയും അതു നെടുകേമുറിച്ചു കയറുന്നു; പോഷണശാസ്ത്രം സകല ജനതതികളുടേയും ആഹാരശീലങ്ങളുടെ വൈവിധ്യങ്ങളെയെല്ലാം പാടെ മുറിച്ചു കയറുന്നതുപോലെ.

# 23

# മാനവജീവിതം : ബാഹ്യവും ആന്തരികവും*

## 1 ഉപക്രമം

ഈ അപരാഹ്നത്തിൽ ഞാൻ സംസാരിക്കാൻ പോകുന്ന വിഷയമെന്തെന്നു് നിങ്ങൾ ഇപ്പോൾ പ്രൊ. വാൻപ്രാഗ് പറഞ്ഞു് മനസ്സിലാക്കി. 'മാൻസ്' ഔട്ടർ ലൈഫ്' ആൻഡ്' മാൻസ്' ഇന്നർ ലൈഫ്'' എന്ന വിഷയം വളരെ വിചിത്രമാണു്. ഇന്നു് മനുഷ്യന്റെ സ്ഥിതിയെപ്പററി ചിന്തിക്കുമ്പോൾ നാം മനസ്സിലാക്കുന്നതു് അവന്റെ ബാഹ്യജീവിതം സുസംഘടിതവും സമ്പന്നവും ആണെന്നാണു്. എങ്കിലും അവന്റെ ആന്തരികജീവിതം ബാഹ്യജീവിതത്തിന്റെ സുസ്ഥിതിയുമായി പൊരുത്തപ്പെടുന്നില്ല. ആധുനികനാഗരികതയിൽ മനുഷ്യന്റെ ആന്തരപ്രകൃതിയെ സംബന്ധിച്ച ജ്ഞാനം തീരെ തുച്ഛമാണു്. അതുകൊണ്ടാണു് ആധുനികമനുഷ്യന്റെ ആന്തരികജീവിതം രോഗഗ്രസ്തമാകുന്നതു്. ഇന്ത്യയിലെ മഹർഷിമാർ മനുഷ്യന്റെ ബാഹ്യജീവിതത്തേയും ബാഹ്യപ്രകൃതിയേയും പററി പര്യവേക്ഷണം ചെയ്തതിനുശേഷം അവന്റെ ആന്തരജീവിതത്തെപ്പററിയും പ്രകൃതിയുടെ അന്തസ്സത്തയെപ്പററിയും അന്വേഷിച്ചിരുന്നു. അവർ നമുക്കു് സമഗ്രമായ ഒരു തത്ത്വശാസ്ത്രവും നല്കിയിട്ടുണ്ടു്. വേദാന്തം എന്ന പേരിൽ അറിയപ്പെടുന്ന ആ തത്ത്വശാസ്ത്രം ആന്തരവും ബാഹ്യവുമായ ജീവിതത്തിൽ ഒരു സന്തുലിതാവസ്ഥ കൈവരുത്തുവാൻ നമ്മെ സഹായിക്കുന്നു.

## 2 ആധുനികചിന്തയും മനുഷ്യന്റെ ആന്തരജീവിതവും

നാം ലോകത്തിൽ പ്രവർത്തിക്കുമ്പോൾ നാം ബാഹ്യലോകപ്രവൃത്തിയിലാണു്. എന്നാൽ അപ്പോഴും ആന്തരലോകം പ്രവർത്തിക്കുന്നുണ്ടു്. നാം മിക്കവാറും തിരസ്കരിക്കുകയാണു്. ബാഹ്യലോകത്തിലുള്ള പ്രവൃത്തികൾക്കു് ആന്തരലോകത്തിൽ ഫലങ്ങളുണ്ടു്. അതുപോലെ മറിച്ചും. ഇക്കാര്യം കണക്കിലെടുക്കുമ്പോൾ, ജീവിതത്തിന്റെ ബാഹ്യവും ആന്തരികവുമായ

---

* പ്രൊഫസർ വാൻപ്രാഗിന്റെ സ്കൂൾ ഓഫ് ഓറിയന്റൽ സ്ററഡീസിന്റെ ആഭിമുഖ്യത്തിൽ 'സ്പിരിച്ച്വൽ കറൻറ്സ് ഓഫ് ഇന്ത്യ' എന്ന വിഷയത്തെ പുരസ്കരിച്ച് ഹോളണ്ടിലെ വെൽധോവൻ കോണിങ്ഷോഫിൽ വെച്ച് നടത്തിയ കോഴ്സിൽ സ്വാമി 15 - 5 - 1982ൽ നല്കിയ പ്രഭാഷണത്തിന്റെ ടേപ്പ്റിക്കാർഡിനെ അടിസ്ഥാനപ്പെടുത്തിയുള്ള പ്രബന്ധം.

മാനങ്ങളിൽ, ഒരുപോലെ, സ്ഥിരമായും ശാന്തമായും മുന്നേറാൻ നമുക്ക് കഴിയും. ഈ ആന്തരികമാനത്തെ സംബന്ധിച്ച് ആധുനിക പാശ്ചാത്യശാസ്ത്രത്തിലെ പുതിയ ചിന്താവികാസങ്ങളെപ്പററി അറിയുന്നതു് വളരെ നല്ലതാണ്. ശതാബ്ദങ്ങളായി അതു് മനുഷ്യന്റെ ആന്തരികജീവിതത്തെ തിരസ്കരിച്ചിരുന്നു. എന്നാൽ, ഈ ഇരുപതാം നൂററാണ്ടിൽ, മനശ്ശരീരരോഗങ്ങളും പല ശാസ്ത്രജ്ഞന്മാരുടേയും അന്വേഷണങ്ങളും, ആധുനികശാസ്ത്രത്തിന്റെ ശ്രദ്ധയെ ആന്തരികലോകത്തിന്റെ യാഥാർത്ഥ്യത്തിലേക്കും, മനുഷ്യന്റെ ആന്തരികജീവിതത്തിന്റെ മഹത്ത്വത്തിലേക്കും, തിരിച്ചു വിടാൻ സഹായിച്ചിട്ടുണ്ട്.

ഈ സന്ദർഭത്തിനു ഇന്ത്യയിലെ സ്വാമി വിവേകാനന്ദന്റേയും (1863–1902), ജീവശാസ്ത്രജ്ഞനായ തെയിൽഹാർഡ് ദെ ഷാർദാനിന്റേയും, സ്നായുശാസ്ത്രജ്ഞനായ സർ ചാർല്സ് ഷെറിംഗ്ടന്റേയും അഭിപ്രായങ്ങൾ പരാമർശിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. സ്വാമി വിവേകാനന്ദൻ പുരാതനവേദാന്തത്തിന്റെ വീക്ഷണത്തിലും, മററിരുവരും ആധുനികശാസ്ത്രത്തിന്റെ വീക്ഷണത്തിലും, പ്രകൃതിയുടെ ബാഹ്യമാനത്തിനുപരിയായി 'ആന്തരികമാന'ത്തെ ഊന്നിപ്പറഞ്ഞിട്ടുള്ളവരാണ്. സ്വാമി വിവേകാനന്ദൻ പറയുന്നു (കംപ്ലീററ് വർക്സ്, വാള്യം III, പു. 393–94, എട്ടാം പതിപ്പ്):

> 'നാം ജീവിക്കുന്ന രണ്ടു് ലോകങ്ങളുണ്ട്. ഒന്നു് ബാഹ്യവും, മറേറതു് ആന്തരികവും. പുരാതനകാലം മുതൽതന്നെ ഈ രണ്ടു ലോകങ്ങളിലും മാനവപുരോഗതി സമാന്തരമായിരുന്നു. അന്വേഷണം ആരംഭിച്ചതു് ബാഹ്യത്തിൽനിന്നാണ്. എല്ലാ ഗഹനപ്രശ്നങ്ങൾക്കും ബാഹ്യപ്രകൃതിയിൽനിന്നു് ഉത്തരം നേടാൻ മനുഷ്യൻ ശ്രമിച്ചിരുന്നു. തന്നെ ആവരണം ചെയ്തിരുന്ന സകലവസ്തുക്കളിൽനിന്നും, സൗന്ദര്യത്തിന്റേയും ഉദാത്തതയുടേയും ദാഹം ശമിപ്പിക്കുവാൻ, മനുഷ്യൻ ആഗ്രഹിച്ചു. തന്റെ ഉള്ളിലുള്ള സകലതിനേയും, തന്നെത്തന്നെയും, സ്ഥൂലഭാഷയിൽ അഭിവ്യഞ്ജിപ്പിക്കാനായിരുന്നു അവന്റെ ആഗ്രഹം. അതിനു് ലഭിച്ചിരുന്ന ഉത്തരങ്ങൾ ഗംഭീരങ്ങളുമായിരുന്നു...
>
> 'എന്നാൽ, പിന്നീടു്, മനുഷ്യന്റെ മുമ്പിൽ മറെറാരുലോകം പ്രകടമായി. അതു് കൂടുതൽ ഉദാത്തവും സുന്ദരവും അനന്തവികസ്വരവും ആയിരുന്നു. ഇവിടെ നാം കാണുന്നതു് പൂർണ്ണമായും വ്യത്യസ്തമായ രീതിയാണ്...ഇന്നു് സങ്കല്പിക്കുവാൻപോലും വയ്യാത്തത്ര ധീരരും വീരരുമായ ഉപനിഷദ്മഹർഷിമാരുടെ മഹാമനസ്സുകൾ, മനുഷ്യന്റെ മുമ്പിൽ മുമ്പൊരിക്കലും പ്രസ്താവിക്കപ്പെടാത്ത ഉദാത്തസത്യങ്ങൾ വിട്ടുവീഴ്ചയില്ലാതെ, നിർഭ

യമായി, പ്രഖ്യാപിക്കുന്നതായിട്ടാണ്' നാം അവിടെ കാണു ന്നതു്.'

പുരാതനഭാരതത്തിലെ മഹർഷിമാരുടെ സത്യാന്വേഷണം ബാഹ്യത്തിൽനിന്നും ആന്തരത്തിലേയ്ക്കു നീങ്ങേണ്ടിവന്ന പരിതഃസ്ഥിതികൾ വിവരിച്ചുകൊണ്ടു് സ്വാമി വിവേകാനന്ദൻ പറയുന്നു (മുൻഗ്രന്ഥം, പു. 380-81):

'ഗ്രീക്കു് മനസ്സും ആധുനികയൂറോപ്യൻ മനസ്സും ജീവിതത്തിന്റേയും, അസ്തിത്വത്തിന്റെ എല്ലാ പവിത്രപ്രശ്നങ്ങളുടേയും പരിഹാരം ബാഹ്യലോകത്തിൽ തേടുന്നതുപോലെ, നമ്മുടെ പിതാമഹന്മാരും തേടിയിരുന്നു. യൂറോപ്യന്മാർ തോററതു പോലെ അവരും തോററു. പാശ്ചാത്യർ പിന്നീടു് ശ്രമിക്കയേയുണ്ടായില്ല. അവർ അവിടെത്തന്നെ നിന്നു. ജീവിതത്തിന്റേയും മരണത്തിന്റേയും മഹാപ്രശ്നങ്ങൾക്കു് ബാഹ്യലോകത്തിൽ ഉത്തരം കാണാനുള്ള അവരുടെ പ്രയത്നം പരാജയപ്പെട്ടു. അങ്ങനെ അവർ നിന്നിടത്തുതന്നെ നിന്നുപോയി.

'ഞങ്ങളുടെ പൂർവ്വികരും അതു് അസാദ്ധ്യമാണെന്നു കണ്ടു. ഉത്തരം കണ്ടുപിടിക്കുന്നതിൽ ഇന്ദ്രിയങ്ങൾ നിസ്സഹായങ്ങളാണെന്നും അവർ ധൈര്യപൂർവ്വം പ്രഖ്യാപിച്ചു. ഈ ആശയം ഏററവും, കൂടുതൽ സ്പഷ്ടമാകുന്നതു് ഉപനിഷത്തുകളിൽ മാത്രമാണു്. തൈത്തിരീയോപനിഷത്തിൽ ഇങ്ങനെ പറയുന്നു. (2-4):

യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ.

വാക്കുകളും (ഇന്ദ്രിയബന്ധമായ) മനസ്സും ഏതിനെ പ്രാപിക്കാതെ തിരിച്ചുവരുന്നുവോ (അതാണു് പരമമായ സത്യം)

ന തത്ര ചക്ഷുർ ഗച്ഛതി ന വാക് ഗച്ഛതി.

(അവിടെ) കണ്ണുകൾ എത്തുന്നില്ല. വാക്കും എത്തുന്നില്ല.
(കേനോപനിഷത്തു് 1.3)

'ഇന്ദ്രിയങ്ങളുടെ നിസ്സഹായത പ്രകടമാക്കുന്ന ഇത്തരം ധാരാളം വാക്യങ്ങളുണ്ടു്, എന്നാൽ മഹർഷിമാർ അവിടെ നിന്നില്ല. എന്നാൽ അവർ മനുഷ്യന്റെ ആന്തരികപ്രകൃതിയെ ആശ്രയിച്ചു. തങ്ങളുടെ ആത്മാവിൽ നിന്നും ഉത്തരം തേടി; അന്തർദ്രഷ്ടാക്കളായി. തോൽവിയെന്നനിലയിൽ ബാഹ്യപ്രകൃതിയെ ഉപേക്ഷിച്ചു; അവിടെ ഒന്നും ചെയ്യാൻ കഴിയുമായിരുന്നില്ല. അവിടെ പ്രത്യാശയോ ഉത്തരമോ ഇല്ലായിരുന്നു. അതുകൊണ്ടു് അവർ മനുഷ്യന്റെ പ്രകാശമാനമായ ആത്മാവിനെ ആശ്രയിച്ചു; അവിടെ ഉത്തരം കാണുകയും ചെയ്തു.'

ഷാർദാൻ ചോദിച്ചു: 'ഇതുവരെ ശാസ്ത്രം ബാഹ്യമായല്ലാതെ ലോകത്തെ വീക്ഷിച്ചിട്ടുണ്ടോ?' എന്നിട്ട് അദ്ദേഹംതന്നെ ഈ ചോദ്യത്തിനു് ഇപ്രകാരം ഉത്തരം പറഞ്ഞു (ദി ഫിനോമിനൺ ഓഫ് മാൻ, സർ ജൂലിയൻ ഹക്സ്ലിയുടെ അവതാരികയോടുകൂടി, കോളിൻസ്, ലണ്ടൻ, പു. 52, 55).

'ഫിസിസിസ്റ്റിൻെറ ദൃഷ്ടിയിൽ, യുക്തിസംഗതമായി, ഇതുവരേയെങ്കിലും, വസ്തുക്കളുടെ ബാഹ്യവശമല്ലാതെ മററൊന്നുമില്ല. അണുജീവികളെപ്പററി പഠിക്കുന്ന ജീവശാസ്ത്രജ്ഞൻെറ ബുദ്ധിയിൽ താൻ കൈകാര്യം ചെയ്യുന്ന ജീവാണുസമൂഹങ്ങൾ പരീക്ഷണശാലയിലെ വെറും രാസവസ്തുക്കളാണു്. സസ്യങ്ങളുടെ കാര്യത്തിൽ ഈ വീക്ഷണം വിഷമകരമായിത്തീരുന്നു. ഷട്പദങ്ങളുടെ പെരുമാററത്തെപ്പററി പഠിക്കുന്ന ജീവശാസ്ത്രജ്ഞനെ സംബന്ധിച്ചിടത്തോളം ഈ ബാഹ്യവീക്ഷണം വെറും പകിടകളിയാണു്. നട്ടെല്ലുള്ള ജീവികളെ സംബന്ധിച്ചു് ഈ വീക്ഷണം പ്രയോജനകരമേ അല്ല. അവസാനം മനുഷ്യൻെറ കാര്യത്തിൽ അതു പൂർണ്ണമായും പരാജയമായി കലാശിക്കുന്നു. കാരണം മനുഷ്യൻെറ ആന്തരികമായ അസ്തിത്വം പരിഗണിക്കാതെ വയ്യ. അതു് അവൻെറ നേരിട്ടുള്ള അതേ പ്രജ്ഞയുടേയും, ജ്ഞാനത്തിൻേറയും സാരാംശമാണു്.'

ഷാർദാൻ തുടന്നു പറയുന്നു (മുൻഗ്രന്ഥം. പു. 56):

'നമ്മുടെ ഉള്ളിൽ ആഴത്തിലായി, എല്ലാ ജീവികളുടേയും ഹൃദയത്തിൽ, ഒരു 'അന്തർഭാഗം' ഉള്ളതായി, ഒരു ചെറിയ സുഷിരത്തിലൂടെയെന്നപോലെ, കാണാമെന്നുള്ളതു് നിഷേധിക്കാൻ സാധ്യമല്ല. ഈ അന്തർഭാഗം' പുറത്തേയ്ക്കു് തള്ളിവന്നു് ഏറെക്കുറെ പ്രകൃതിയിൽ എല്ലായിടത്തും ഏതുകാലത്തും വർത്തിക്കുന്നുണ്ടു്. പ്രപഞ്ചവസ്തുവിനു് എവിടെയോ ഒരു ബിന്ദുവിൽ ഇങ്ങനെയൊരു 'അന്തർഭാഗം' ഉള്ളതിനാൽ ദേശകാലങ്ങളിലുള്ള ഏതു പ്രദേശത്തും, അതിനു് ബാഹ്യത്തോടൊപ്പം ഒരു ആന്തരികവും ഉണ്ടു്.'

പരേതനായ പ്രശസ്ത ബ്രിട്ടീഷ് ന്യൂറോളജിസ്റ്റ് സർ ചാർല്സ് ഷെറിംഗ്ടൺ പറയുന്നു. (മാൻ ഓൺ ഹിസ് നേച്ചർ, പെലിക്കൻ പതിപ്പു്, പു. 38):

'ഇന്നു്, എന്നത്തേക്കാളുമധികം, പ്രകൃതി പ്രധാനമായിരിക്കുന്നു. അതു് ഇതിനുമുമ്പുള്ള ഏതുകാലത്തിനേക്കാളും പൂർണ്ണമായി നമ്മേ ഉൾക്കൊള്ളുകയും ചെയ്യുന്നു. വേണമെങ്കിൽ

അതൊരു യന്ത്രമാണെന്നു പറയാം. എന്നാൽ അതു് മനോമയ യന്ത്രമാണു്; അതു് നമ്മളേയും ഉൾക്കൊള്ളുന്നതുകൊണ്ടു് മനുഷ്യ മനസ്സിൻെറ ഗുണങ്ങളുള്ള ഒരു യന്ത്രമാണെന്നു പറയാം. മാന സികവും ശാരീരികവുമായ ഒരു ശക്തിപ്രവാഹമാണതു്. ഇ ക്കാര്യത്തിൽ അതു് മനുഷ്യനിർമ്മിതമായ യന്ത്രങ്ങൾക്ക വിപരീ തമായി, വികാരങ്ങൾ, ഭയങ്ങൾ, പ്രത്യാശകൾ, സ്നേഹം, വെറുപ്പ് ഇവയാൽ പ്രചോദിതമാണു്.

പ്രകൃതിയുടെ ഈ രണ്ടു മാനങ്ങളെ കുറിക്കാൻ സംസ്കൃത ത്തിൽ രണ്ടു പദങ്ങളുണ്ടു്. ഒന്നു് 'പരാക്' അഥവാ ബാഹ്യം. മറേറ തു്. 'പ്രത്യക്' അഥവാ ആന്തരികം. പരാക് സ്വരൂപം പ്രകൃതി യുടെ ബാഹ്യപക്ഷമാണു്. അതിനെയാണു നാം പഞ്ചേന്ദ്രിയങ്ങളെ ക്കൊണ്ടു് അനുഭവിക്കുന്നതു്. പ്രത്യക് സ്വരൂപമെന്നതു് പ്രകൃതി യുടെ ആന്തരികപക്ഷമാണു്. പരാക് പുറമേയ്ക്കു വിരൽ ചൂണ്ടുന്നു, എങ്കിൽ പ്രത്യക് ഉള്ളിലേയ്ക്കു എന്തിനേയോ ചൂണ്ടുന്നു. ആ ആന്ത രികപക്ഷം എന്താണെന്നു് ആരംഭത്തിൽ നമുക്കറിഞ്ഞുകൂടാ. എന്നാൽ സത്യത്തിൻെറ ഗഹനമാനം അവിടെ ഉണ്ടെന്നു് സൂചനകൾ നമ്മുടെ ഉള്ളിൽനിന്നുതന്നെ ലഭിക്കുന്നുണ്ടു്. ബാഹ്യമായ ഭൗതികലോക ത്തിൽ പ്രകടമാകുന്ന ശക്തിയെ 'ടാൻജെൻഷ്യൽ എനർജി' എന്നും മനുഷ്യൻെറ ആന്തരികശക്തിയെ 'റേഡിയൽ എനർജി' എന്നും ഷാർദാൻ നാമകരണം ചെയ്തിട്ടുണ്ടു്. ഈ രണ്ടു പക്ഷങ്ങളേയും ചേർത്തു പരിഗണിക്കുമ്പോൾ മാത്രമേ പ്രകൃതിയെ പൂർണ്ണമായി മന സ്സിലാക്കാൻ പററൂ. ഭൗതികശാസ്ത്രങ്ങളിൽ നാം പ്രകൃതിയെന്നു പറയുമ്പോൾ ഈ ബാഹ്യപക്ഷത്തെ മാത്രമേ പരിഗണിക്കുന്നുള്ളു. പ്രകൃതിയിൽ ആ ബാഹ്യപക്ഷം മാത്രമേയുള്ളു എന്നായിരുന്നു വളരെ ക്കാലമായി ഭൗതികശാസ്ത്രത്തിൻെറ സങ്കല്പവും വിശ്വാസവും.

അതുകൊണ്ടാണു് പത്തൊമ്പതാം നൂററാണ്ടിൽ പ്രകൃതിക്കു് യാന്ത്രികവും ഭൗതികവാദപരവുമായ വ്യാഖ്യാനങ്ങൾ ഉണ്ടായതു്. ഈ വ്യാഖ്യാനങ്ങൾ മനുഷ്യനെ മൃഗമായും, ഇവ രണ്ടിനേയും യന്ത്ര മായും ലഘൂകരിച്ചു. കഴിഞ്ഞ ചില ദശാബ്ദങ്ങളിലായി ഭൗതി കശാസ്ത്രം പതുക്കെപ്പതുക്കെ പ്രകൃതിയുടെ ആന്തരികപക്ഷം തിരിച്ച റിഞ്ഞു തുടങ്ങിയിട്ടുണ്ടു്. ബാഹ്യപ്രകൃതിയുടെ രഹസ്യത്തെപ്പററിയു ള്ള അന്വേഷണങ്ങളുടെ അങ്ങേയററത്തു് കൂടുതൽ ഗഹനമായ മാന വരഹസ്യം വ്യാപിച്ചു നില്ക്കുന്നതായിട്ടാണു് ഇന്നു് ഭൗതികശാസ്ത്രം കാണുന്നതു്. മനുഷ്യൻ പഠിച്ച ആദ്യത്തെ രഹസ്യം ബാഹ്യലോക ത്തെ സംബന്ധിച്ചതായിരുന്നു. അതെപ്പോഴും അങ്ങനെയായിരി ക്കയും ചെയ്യും. ആ പഠനം മുന്നേറുന്തോറും, അതു് കൂടുതൽ രഹസ്യ മയമായിത്തീരുന്നു; അവസാനം, മനുഷ്യനിൽത്തന്നെയുള്ള മഹത്ത

രമായ രഹസ്യത്തെ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. ഈ രണ്ടാമത്തെ മഹാരഹസ്യത്തെ കൈകാര്യം ചെയ്യാത്തിടത്തോളം കാലം, ഒന്നാമത്തേതു് കൂടുതൽ ഗഹനമായി രഹസ്യമായി അവശേഷിയ്ക്കും. ലിങ്കൻ ബാർനെററു് ഐൻസ്റ്റീനുമായിച്ചേർന്നു് എഴുതിയ 'ദി യൂണിവഴ്സ് ആൻഡ് ഡാ. ഐൻസ്റ്റീൻ' എന്ന പുസ്തകത്തിൽ വളരെ അത്ഥവത്തായി ഇങ്ങനെ പ്രസ്താവിക്കുന്നു (പുറം 126–27):

'ശാസ്ത്രീയചിന്തയുടെ പരിണാമത്തിൽ ഒരു കാര്യം വളരെ സ്പഷ്ടമായിരിക്കുന്നു; ഭൗതികജഗത്തിലെ ഒരു രഹസ്യവും അതിനപ്പുറത്തായി മറെറാരു രഹസ്യം ചൂണ്ടിക്കാണിക്കാത്തതായില്ല. ബുദ്ധിയുടെ എല്ലാ രാജമാർഗ്ഗങ്ങളും, സിദ്ധാന്തങ്ങളുടേയും ഊഹാപോഹങ്ങളുടേയും ഊടുവഴികളും, അവസാനം ചെന്നെത്തുന്നതു് മനുഷ്യസാമർത്ഥ്യത്തിനു് ഒരിക്കലും പാലമിടാൻ കഴിയാത്ത ഒരു മഹാഗത്തത്തിലാണു്. കാരണം മനുഷ്യൻ ജീവിതപരിതഃസ്ഥിതിയാൽത്തന്നെ ശൃംഖലാബദ്ധനാകുന്നു. അവൻെറ പരിമിതിയും, പ്രകൃതിയിൽ കുരുങ്ങിപ്പോയിരിക്കുന്നു. എന്നുള്ളതും അവനെ അസ്വതന്ത്രനാക്കുന്നു. തൻെറ ചക്രവാളങ്ങൾ വികസിപ്പിക്കുന്തോറും മനുഷ്യൻ കൂടുതൽ കൂടുതൽ വ്യക്തമായി അംഗീകരിക്കേണ്ടിവരുന്ന ഒരു കാര്യമുണ്ടു്: ഫിസിസിസ്ററു് നീൽസ് ബോഹർ പറഞ്ഞതുപോലെ, ''നാം അസ്തിത്വ നാടകത്തിലെ നടന്മാരും പ്രേക്ഷകരുമാണു്,'' അങ്ങനെ മനുഷ്യൻ തൻെറതന്നെ ഏററവും വലിയ രഹസ്യമാകുന്നു. ഏതൊരു മൂടുപടമിട്ട പ്രപഞ്ചത്തിലേയ്ക്കു് താൻ എറിയപ്പെട്ടിരിക്കുന്നുവോ, ആ പ്രപഞ്ചത്തെ മനുഷ്യൻ അറിയുന്നില്ല. കാരണം തന്നെത്തന്നെ അറിയുന്നില്ല എന്നുള്ളതുതന്നെ. അവൻ തൻെറ ജൈവപ്രക്രിയകളെ വളരെ കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. എന്നാൽ ചുററുമുള്ളതിനെ അറിയാനും യുക്തിയുക്തം ചിന്തിക്കാനും സ്വപ്നം കാണാനുമുള്ള തൻെറ വിശിഷ്ടമായ കഴിവിനെപ്പററി അതിലും കുറച്ചേ ഗ്രഹിച്ചിട്ടുള്ളു. ഏററവും കുറച്ചു് അവൻ അറിയുന്നതു് തൻെറ മഹത്തമവും ഏററവും രഹസ്യാത്മകവുമായ കഴിവിനെപ്പററിയാണു്: അതായതു്, അറിവാനുള്ള പ്രവത്തനത്തിൽത്തന്നെ സ്വയം അതിവത്തിക്കാനും സ്വയം അറിവാനുമുള്ള കഴിവിനെപ്പററിയാണു്.

## 3 മനുഷ്യൻെറ ആന്തരജീവിതം: പര്യവേക്ഷണത്തിൻെറ അത്യാവശ്യകത

യന്ത്രത്തിനു് ആന്തരജീവിതമില്ല. ബാഹ്യലോകത്തെ മാററുകയാണു് അതിൻെറ ധമ്മം. അങ്ങനെ ചെയ്യുന്നതിനിടയിൽ അതു

തുരുമ്പിക്കുന്നു. മോശമാകുന്നു; കുപ്പത്തൊട്ടിയിൽ എറിയപ്പെടുന്നു. എന്നാൽ മനുഷ്യന്നു് ഒരു ആന്തരജീവിതമുണ്ടു്. ബാഹ്യലോകത്തിൽ പ്രവത്തിക്കുമ്പോൾ, നന്മക്കായാലും തിന്മക്കായാലും, ആ പ്രവത്തനം അവന്റെ ആന്തരജീവിതത്തെ ബാധിക്കുന്നു; അതിൽ മാററം വരുത്തുന്നു. ഓരോ ബാഹ്യപ്രവൃത്തിയും മനുഷ്യമനസ്സിൽ ഒരടയാളം ഉണ്ടാക്കുന്നുണ്ടു്. സംസ്കൃതത്തിൽ ഇത്തരം അടയാളങ്ങൾക്കു് സംസ്കാരങ്ങൾ എന്നോ വാസനകൾ എന്നോ പേരുണ്ടു്. ഈ അടയാളങ്ങൾ മനസ്സിൽ സബോധങ്ങളോ, പൂവ്വബോധങ്ങളോ, അവബോധങ്ങളോ അബോധങ്ങളോ, ആയ രൂപങ്ങളിൽ നിലനില്ക്കാം. ഇവയുടെ ആകത്തുകയാണു് മനുഷ്യന്റെ സ്വഭാവം. ഇവയെ തിരിച്ചറിയുകയും കാര്യക്ഷമമായി കൈകാര്യം ചെയ്യുകയും വേണം. എങ്കിലേ മനുഷ്യന്നു് ശാരീരികവും മാനസികവുമായ ആരോഗ്യവും ജീവിതപൂണ്ണതയും നേടാനാവൂ.

പ്രകൃതിയുടെ ഉത്തമമായ പരിണാമഫലമാണു് മനുഷ്യൻ. അവന്റെ പ്രകൃതിയുടെ 'ആന്തരിക'മാനത്തെപററിയുള്ള പഠനം സ്വയം ഒരു ശാസ്ത്രമാകുന്നു. ഇന്നു് ഭൗതികപ്രകൃതിശാസ്ത്രങ്ങൾ വളരെ മുന്നേറിയിരിക്കുന്നു. എന്നാൽ മാനവശാസ്ത്രം വളരെ പിന്നിലാണു്. അവൻ നിസ്സാരനും ദുർബലമനസ്കനും ബാഹ്യശക്തികൾക്കു് അധീനമായ ഒരു ജന്തുവും ആയിരിക്കുന്നു. ഈ ബാഹ്യശക്തികളോ, അവൻതന്നെ, കാര്യക്ഷമമായ ഭൗതികശാസ്ത്രത്തിലൂടെയും സാങ്കേതികതയിലൂടേയും ഉല്പാദിപ്പിച്ചിട്ടുള്ളവയാണു്. ആധുനികയുഗത്തിന്റെ ഒരു പ്രധാന ദോഷം മനുഷ്യനിൽ വദ്ധിച്ചുകൊണ്ടിരിക്കുന്ന മാനസിക വൈകൃതങ്ങളാകുന്നു. ഇവ ബാഹ്യസമൂഹത്തിലും വൈകൃതങ്ങൾ സൃഷ്ടിക്കുന്നു. ഭൗതികശാസ്ത്രം മനുഷ്യനെ ബാഹ്യപരിതഃസ്ഥിതികൾക്കു് അധീനമായ ഒരു ജന്തു ആകുന്നതിൽനിന്നും മോചിപ്പിച്ചിരിക്കുന്നു. ഇപ്പോൾ ആന്തരികശക്തികളുടെ നിസ്സഹായമായ സൃഷ്ടിയാകുന്നതിൽനിന്നും മനുഷ്യനെ മോചിപ്പിക്കയാണു് ഇന്നത്തെ ഒരാവശ്യം.

ഇപ്രകാരം പ്രായോഗികവും സൈദ്ധാന്തികവുമായ പരിഗണനകൾ മനുഷ്യന്റെ ആന്തരികപക്ഷത്തെക്കുറിച്ചുള്ള അന്വേഷണം ആവശ്യമാക്കിത്തീക്കുന്നു. ന്യൂക്ളിയർ ഫിസിക്സും സ്നായുശാസ്ത്രവും ബോധം എന്ന പ്രശ്നത്തെ അഭിമുഖീകരിക്കയാണു്. പ്രായോഗികമായി പറഞ്ഞാൽ, മനുഷ്യന്റെ രഹസ്യമയമായ ആന്തരികമാനമാണു് മാനവരക്ഷയുടെയോ മാനവനാശത്തിന്റേയോ താക്കോൽ സൂക്ഷിക്കുന്നതു്. മനുഷ്യന്റെ ആന്തരികസംഘഷങ്ങളുടേയും വികൃതികളുടേയും, സ്ഥിതിയിൽ വിടണമോ അതോ ആന്തരികശക്തിയും ശാന്തിയും സ്വാതന്ത്ര്യവും ഉള്ള ഒരു സ്ഥിതിയിൽ എത്തിക്കണമോ

ഈ പ്രശ്നത്തിനു് താക്കോലും അതിന്റെ കൈവശമാണു്. പരിഷ്കൃത മനുഷ്യന്റെ പല രോഗങ്ങളുടേയും കാരണം ബാഹ്യമല്ല, ആന്തരികമാണു്. അവ ശാരീരികങ്ങളെന്നതിനെക്കാൾ കൂടുതൽ മാനസികങ്ങളും മനശ്ശാരീരികങ്ങളുമാകുന്നു. ആധുനികചികിത്സാശാസ്ത്രം ഇതു് കൂടുതൽ കൂടുതൽ അംഗീകരിച്ചുകൊണ്ടിരിക്കയാണു്. ആധുനികമനശ്ശാസ്ത്രവും മാനസികചികിത്സയും മനോവിശ്ലേഷണവും രോഗചികിത്സയുടെ ഉപാധികളായിട്ടാണു് കരുതപ്പെടുന്നതു്. ഈ രംഗത്തു് അവ നല്ല സേവനം കാഴ്ചവെച്ചിട്ടുമുണ്ടു്. എന്നാൽ, ഇന്നു്, ഈ ശാസ്ത്രങ്ങൾ മനുഷ്യനെ ശാരീരികവും മാനസികവുമായ സ്വാസ്ഥ്യത്തിലും സുഖത്തിലും പ്രതിഷ്ഠിക്കാൻവേണ്ടി, പ്രതിരോധപ്രവർത്തനങ്ങളും അവയെ ബലപ്പെടുത്തുന്ന പ്രയത്നങ്ങളും ആവശ്യമാണെന്നു് മനസ്സിലാക്കാൻ തുടങ്ങീട്ടുണ്ടു്. ഇതു് ഈ ശാസ്ത്രങ്ങളെ വേദാന്തം, യോഗം, താവോയിസം, സെൻമതം മുതലായ പൗരസ്ത്യശാസ്ത്രസംഭാവനകളോടു് അടുപ്പിക്കുകയാണു്. കാരണം, ഈ പൗരസ്ത്യചിന്താശാഖകൾ മനുഷ്യന്റെ ആന്തരികപ്രകൃതിയെപ്പററി അമൂല്യമായ സംഭാവനകൾ നല്കിയിട്ടുണ്ടു്.

സത്യത്തെപ്പററിയുള്ള സമ്പൂർണ്ണശാസ്ത്രം പ്രകൃതിയുടെ ആന്തരികവും ബാഹ്യവുമായ പഠനങ്ങളെ സമഗ്രമായി ഉൾക്കൊള്ളണം. ഇത്തരം ഏകീകൃതശാസ്ത്രം മാത്രമേ ഒരു സമഗ്രജീവിത തത്ത്വശാസ്ത്രത്തെ നല്കൂ. മനുഷ്യനു് മാനസികവും സാമൂഹികവുമായ വൈരൂപ്യങ്ങൾ ഉണ്ടാവാതിരിക്കാൻ അതാവശ്യമാണു്. മനുഷ്യൻ യുഗങ്ങളിലൂടെ വികസിപ്പിച്ചിട്ടുള്ള ശാസ്ത്രങ്ങളിലും തത്ത്വശാസ്ത്രങ്ങളിലും വെച്ചു് അത്തരം ഒരു സ്ഥാനമാണു് വേദാന്തത്തിനുള്ളതു്.

### 4 ആധുനിക-പാശ്ചാത്യഗഹനമനശ്ശാസ്ത്രവും ഫ്രോയിഡിയനിസത്തോടുള്ള വെല്ലുവിളികളും

മാനവപ്രകൃതിയുടെ ആന്തരികപക്ഷത്തെ സംബന്ധിച്ച പഠനം ഒരു വിശിഷ്ടതരപഠനമാണു്. ഇവിടെ നാം മനസ്സുകൊണ്ടു മനസ്സിനെ പഠിക്കയാണു്. മനശ്ശാസ്ത്രം ഇത്തരം ശാസ്ത്രമായിട്ടായിരുന്നു ഉദ്ദേശിക്കപ്പെട്ടതു്, എന്നാൽ പാശ്ചാത്യരാജ്യങ്ങളിൽ അടുത്തകാലംവരെ, ഈ ആന്തരികപഠനം പുറത്തുനിന്നാണു് നടത്തിവന്നിരുന്നതു്. മനുഷ്യപഠനം മാനവശരീരശാസ്ത്രത്തിലും ശരീരഘടനാശാസ്ത്രത്തിലും സ്നായുശാസ്ത്രത്തിലും പെരുമാററമനശ്ശാസ്ത്രത്തിലും നിന്നു തുടങ്ങാം. എന്നാൽ അതവിടെ അവസാനിച്ചുകൂടാ.

ഫിസിക്സിന്റേയും ശരീരശാസ്ത്രത്തിന്റേയും വീക്ഷണത്തിൽ മാനവപ്രകൃതിയെപ്പററി പഠിച്ചതിന്റെ ഫലമാണു് പത്തൊമ്പതാം ശതകത്തിലെ പെരുമാററമനഃശാസ്ത്രം. മനസ്സിനെ പുറമേനിന്നു

വീക്ഷിക്കുകയായിരുന്നു അതു്. ഫ്രോയ്ഡും കൂട്ടരും നടത്തിയ സ്വപ്നത്തെക്കുറിച്ചുള്ള പഠനത്തിലൂടെ മനുഷ്യപ്രകൃതിയുടെ ഗഹനതയിലേയ്ക്കു് ഇറങ്ങിച്ചെല്ലാനും മനസ്സിനെ ഉള്ളിൽനിന്നു പഠിക്കാനും ഉള്ള ഒരു വഴി തുറന്നുകിട്ടുകയുണ്ടായി. എന്നാൽ ഇന്ത്യൻ വീക്ഷണമനുസരിച്ചു് ഫ്രോയിഡിൻെറ പഠനം വേണ്ടത്ര ഗഹനമായിരുന്നില്ല. പൂർവ്വബോധം, അവബോധം, അബോധം എന്നിവയുടെ കണ്ടുപിടിത്തവും ഇവയ്ക്കു് ബോധതലത്തിന്മേലുള്ള സ്വാധീനവും ഒരു വിപ്ലവകരമായ നവാവിഷ്കാരമായിരുന്നു. അതു് പാശ്ചാത്യചിന്തയെ സംബന്ധിച്ചിടത്തോളം പുതുതായിരുന്നു എന്നല്ലാതെ പൗരസ്ത്യമോ ഭാരതീയമോ ആയ വീക്ഷണത്തിൽ അത്ര വിപ്ലവകരമായിരുന്നില്ല. അതു് കേവലം ബോധതലത്തെമാത്രം ആധാരമാക്കിയ പാശ്ചാത്യയുക്തിവാദത്തേയും ജ്ഞാനത്തേയും നടുക്കിക്കളഞ്ഞു. സബോധമനസ്സിൻെറ യുക്തിവാദം ഗഹനമനസ്സിൻെറ യുക്തിഹീനതകളുടെ സൃഷ്ടിയാണെന്നുള്ളതു് സ്പഷ്ടമാക്കിക്കൊടുത്തു.

എന്നാൽ, സ്വപ്നപഠനത്തിലൂടെ ഉണ്ടായ ഈ അന്തർവേധനത്തിൻെറ ഫലം, യുക്തിയുടെ വളച്ചയേയും മനുഷ്യൻെറ സമഗ്രസ്വാസ്ഥ്യത്തേയും സംബന്ധിച്ചിടത്തോളം, നിർഭാഗ്യകരമായിരുന്നു. കാരണം, യുക്തി യുക്തിരാഹിത്യത്തിൽ മുങ്ങിപ്പോകയും, മനുഷ്യപ്രകൃതി ഏററവും ഇരുണ്ടനിറങ്ങളിൽ ചിത്രീകരിക്കപ്പെട്ടുകയും ആണു് തത്ഫലമായുണ്ടായതു്. അബോധമനസ്സു് ലൈംഗികവാസനയ്ക്കടിമയാണെന്നു് ഫ്രോയ്ഡും, അധികാരമോഹത്തിൻെറ അടിമയാണെന്നു് ആഡ്ലറും വാദിച്ചു. ഈ വീക്ഷണവും മനോഭാവവും, സാഹിത്യത്തേയും കലയേയും, രാഷ്ട്രീയചിന്തയേയും സാമൂഹ്യജീവിതത്തേയും, കഴിഞ്ഞ കുറേ ദശാബ്ദങ്ങളായി ദുഷിപ്പിക്കുകയാണു്. യുക്തിഹീനനായ മനുഷ്യൻ ദിവ്യനായി വാഴ്ത്തപ്പെട്ടതിൻെറ ഫലമായി, സഹജപ്രേരണകളെ നിയന്ത്രിക്കുവാനുള്ള ഇച്ഛാശക്തി ക്ഷീണിക്കുകയും, തത്ഫലമായി സാന്മാർഗ്ഗിക നിലവാരം താണുപോകയും ചെയ്തു. അബോധമനസ്സിനു് കൂടുതൽ ആരോഗ്യകരമായ പരിഗണന ലഭിച്ചതു് കാറലു് ജൂംഗിൽ നിന്നാണു്. ഫ്രോയ്ഡും ആഡ്ലറും അബോധമനസ്സിനു നല്കിയ കരാള രൂപത്തിനെതിരായി അദ്ദേഹം ശക്തിയുക്തം പ്രതിഷേധിച്ചു. (മോഡേൺ മാൻ ഇൻ സർച്ച് ഓഫ് എ സോൾ, പു, 12-13):

'സ്വപ്നങ്ങൾ അടിച്ചമർത്തപ്പെട്ട ആഗ്രഹങ്ങളുടെ വെറും കല്പനാപരങ്ങളായ പൂർത്തീകരണങ്ങളാണു്' എന്ന വീക്ഷണം എത്രയോ മുമ്പേ കാലഹരണപ്പെട്ടിരിക്കുന്നു. അമർത്തപ്പെട്ട ആഗ്രഹങ്ങളേയും ഭയങ്ങളേയും മൂർത്തീകരിക്കുന്ന സ്വപ്നങ്ങളുണ്ടെന്നുള്ളതു തീർച്ചയാണു്. എന്നാൽ സ്വപ്നത്തിനു് രൂപം നല്കാൻ

സാധിക്കാത്തതായ എന്താണുള്ളതു്? അനിവാര്യങ്ങളായ സത്യങ്ങളേയും, തത്ത്വശാസ്ത്രപ്രസ്താവനകളേയും, മിഥ്യകളേയും ഉച്ഛൃംഖലവിഭ്രാന്തികളേയും, സ്മരണകളേയും പദ്ധതികളേയും പ്രതീക്ഷകളേയും യുക്തിഹീനമായ അനുഭവങ്ങളേയും, ദുർബോധങ്ങളായ ദർശനങ്ങളേയും മററും മററും, സ്വപ്നങ്ങൾ അഭിവ്യക്തമാക്കിയെന്നുവരാം. ഒരു കാര്യം മറക്കാൻവയ്യാ. നമ്മുടെ ജീവിതത്തിന്റെ ഏകദേശം പകുതിഭാഗവും അബോധാവസ്ഥയിലാണു് നാം കഴിച്ചുകൂട്ടുന്നതു്. സ്വപ്നം തീർച്ചയായും അബോധമനസ്സിന്റെ അഭിവ്യക്തിയാകുന്നു.'

അബോധമനസ്സിൽ സഹജവൃത്തികളേക്കാൾ ഉന്നതമായ എന്തോ ഉണ്ടെന്നു് അംഗീകരിക്കേണ്ട ആവശ്യകത ചൂണ്ടിക്കാണിച്ചുകൊണ്ടു് ജൂംഗ് പറയുന്നു. (മുൻഗ്രന്ഥം. പു 136–37):

'സ്വാഭാവികങ്ങളായ അഥവാ സഹജമായ വൃത്തികൾ മനുഷ്യജീവിതത്തിലെ പ്രേരണാശക്തികളാണെന്നുള്ളതിൽ എനിക്കു സംശയമില്ല. അവയെ ലൈംഗിക വാസനയെന്നോ, അധികാരമോഹമെന്നോ വിളിക്കുന്നതിലും വിരോധമില്ല. അവ നിരന്തരം എന്തോ ഒന്നുമായി സംഘട്ടനത്തിലാണു്. ഈ എന്തോ ഒന്നിനെ സ്പിരിട്ടു് (ആത്മാവു്) എന്നെന്തുകൊണ്ടു വിളിച്ചുകൂടാ? ഈ സ്പിരിട്ടു് എന്താണെന്നോ അതിന്റെ സഹജവൃത്തികൾ എന്താണെന്നോ എനിക്കു് അറിഞ്ഞുകൂടാ. ഇവ രണ്ടും അജ്ഞാതമായ രഹസ്യങ്ങൾതന്നെ. ഒന്നിനെ മറെറാന്നിന്റെ വിശദീകരണത്തിലൂടെ തള്ളിക്കളയാനും വയ്യ. കാരണം അവയുടെ പ്രകൃതി നമുക്കറിഞ്ഞുകൂടല്ലൊ, അത്ര ഉജ്ജ്വലങ്ങളായ ശക്തികളാണവ.'

മനുഷ്യമനസ്സിന്റെ ലൈംഗികതയെപ്പററിയുള്ള ഫ്രോയ്ഡിന്റെ വീക്ഷണത്തിൽ പ്രതിഷേധിച്ചുകൊണ്ടു് ജൂംഗ് പറയുന്നു. (മുൻഗ്രന്ഥം പു. 138–41):

'മനസ്സിന്റെ ഊർജ്ജം രണ്ടു വിരുദ്ധശക്തികളെ സംബന്ധിക്കുന്നതാണു് എന്നു ഞാൻ കരുതുന്നു. ഭൗതികോർജ്ജം 'പൊട്ടെൻഷ്യൽ ഡിഫറൻസ്'കൊണ്ടു് ഉത്പ്പന്നമാകുന്നതുപോലെയാണിതു്. ലൈംഗികതയെ സംബന്ധിച്ചു് ഇന്നു് പരക്കെ പ്രയോഗിക്കപ്പെടുന്ന സാങ്കേതികശബ്ദാവലിക്കു് ഒരു പരിധി കല്പിക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. കാരണം, ആ ശബ്ദാവലി മനുഷ്യമനസ്സിനെപ്പററിയുള്ള ചർച്ചതന്നെ വ്യർത്ഥവും ദൂഷിതവുമാക്കുകയാണു്. ലൈംഗികതയെ അതിന്റെ ശരിയായ സ്ഥാനത്തു് നിർത്തേണ്ടിയിരിക്കുന്നു. ലൈംഗികത ജീവിത

ത്തിൻെറ പല സഹജവൃത്തികളിൽ ഒന്നാണെന്നുള്ള സാമാന്യ ബോധത്തിലേയ്ക്കു തിരിച്ചുവരുമെന്നുള്ളതു തീർച്ചയാണു്. അതു് മാനസിക-ശാരീരികധർമ്മങ്ങളിൽ ഒന്നുമാത്രമത്രെ. അതു് വളരെ പ്രധാനവും വ്യാപകവുമാണെന്നുള്ളതിൽ സംശയമില്ല.

'ഈ ബന്ധനത്തിൽനിന്നും നമ്മെ മോചിപ്പിക്കുവാൻ അതിനു വിപരീതമായ ജീവിതപ്രേരണയ്ക്കു മാത്രമേ കഴിയൂ. അതാണു് സ്പിരിട്ടു് അഥവാ ആത്മാവു്. മാംസത്തിൻെറ മക്കളല്ല, ഈശ്വരൻെറ മക്കളാണു് സ്വാതന്ത്ര്യം അറിയുക; അതാണു് ഫ്രോയ്ഡ് ഒരിക്കലും പഠിക്കാത്തതും, അദ്ദേഹത്തിൻെറ അഭിപ്രായത്തെ മാനിക്കുന്നവർ പഠിക്കാൻ കൂട്ടാക്കാത്തതും. ഈ അറിവിലേയ്ക്കുള്ള താക്കോൽ അവർക്കു ലഭ്യമല്ല. നാം ആധുനികർ ആദ്ധ്യാത്മികജീവിതം വീണ്ടും കണ്ടുപിടിക്കേണ്ടിയിരിക്കുകയാണു്. നാം അതു് പുതുതായി അനുഭവിക്കേണ്ടിയിരിക്കുന്നു. ജൈവസംഭവചക്രത്തിൽ നമ്മെ ബന്ധിക്കുന്ന ആ മോഹനവശീകരണത്തെ ഭേദിക്കുവാൻ അതേ വഴിയുള്ളു.

'....''സൂപ്പർ ഈഗോ''യെപ്പററിയുള്ള ഫ്രോയ്ഡിൻെറ ആശയം പഴയ യഹോവായെ മനശ്ശാസ്ത്രസിദ്ധാന്തരൂപത്തിൽ നമ്മുടെ കണ്ണുവെട്ടിച്ചു് ഒളിച്ചു കടത്താനുള്ള ശ്രമമാണു്. അത്തരം കാര്യങ്ങരം ഒരാരം ചെയ്യുമ്പോരം, അക്കാര്യം തുറന്നുപറയുകയാണു് നല്ലതു്.'

മനുഷ്യമനസ്സിനെപ്പററി പഠിക്കുന്നതിനുള്ള ഉചിതമായ ശാസ്ത്രീയസമീപനം വിശദീകരിച്ചുകൊണ്ടു് ജുംഗ് തുടരുന്നു (മുൻ ഗ്രന്ഥം പു. 141):

'ശാസ്ത്രരംഗത്തെ അന്വേഷണസൗകര്യത്തിനുവേണ്ടി പല ഭാഗങ്ങളാക്കാം. ഓരോന്നിനുംവേണ്ടി പരിമിതങ്ങളായ പരികല്പനകരം ആവാം. ശാസ്ത്രത്തിൻെറ രീതി അതാണല്ലോ. എന്നാൽ മനുഷ്യമനസ്സിനെ തുണ്ടുതുണ്ടാക്കി മുറിച്ചുകൂടാ. അതു് ഒരു സമഷ്ടിയാണു്; അതു് ബോധത്തെ ഉരംക്കൊള്ളുന്നു; ബോധത്തിൻെറ മാതാവും ആകുന്നു. ശാസ്ത്രീയചിന്ത അതിൻെറ ഒരു ധർമ്മം മാത്രമാണു്. ജീവിതത്തിൻെറ എല്ലാ സാദ്ധ്യതകളേയും ഉരംക്കൊള്ളാൻ ശാസ്ത്രീയചിന്തയ്ക്കു സാധിക്കയില്ല. മനോരോഗചികിത്സകൻ രോഗശാസ്ത്രത്തിൻെറ കണ്ണുടകൊണ്ടു് തൻെറ വീക്ഷണത്തെ നിറം പിടിപ്പിച്ചുകൂടാ. രോഗബാധിതമായ മനസ്സു് മനുഷ്യമനസ്സാണെന്നുള്ളതു് അയാരം ഒരിക്കലും മറന്നുകൂടാ. രോഗബാധയുള്ളപ്പോഴും അതു് മനുഷ്യൻെറ മാനസികജീവിതത്തിൽ പൂർണ്ണമായും പങ്കുകൊള്ളുന്നുണ്ടു്.'

## 5 പുരാതനവേദാന്തവും അതിന്റെ ഗഹനമനശ്ശാസ്ത്രവും

മനുഷ്യന്റെ ഈ ഗഹനപഠനത്തിൽ നാലായിരം വർഷങ്ങൾക്കുമുമ്പുതന്നെ ഭാരതം ഏറ്റവും ഉയർന്ന മാനങ്ങൾ നേടിയിരുന്നു. ഭാരതത്തിലെ മഹർഷിമാർ ശരീര–മനസ്സുകളുടെ സംയുക്തത്തിനു പിന്നിൽ നിത്യശുദ്ധവും നിത്യമുക്തവും നിത്യപ്രകാശവുമായ ആത്മാവിനെ കണ്ടെത്തി. പ്രകൃതി, പരിണാമത്തിന്റെ ഉത്തമോല്പന്നമായ മനുഷ്യന്റെ ആന്തരികമാനത്തിലൂടെ പ്രകൃതിയുടെ ആന്തരികമാനത്തിലേയ്ക്കു് അന്തർവേധനം സാധിച്ചതിന്റെ ഫലമായിരുന്നു അതു്. ഇതു് ഒരു സിദ്ധാന്തമല്ല; അഭിപ്രായമല്ല; ഈ സത്യമായ കണ്ടുപിടിത്തത്തെ ആർക്കുവേണമെങ്കിലും പരീക്ഷിച്ചു പരിശോധിക്കുകയും ചെയ്യാം. ശ്വേതാശ്വതരോപനിഷത്തു പറയുന്നു (II.15):

> യദാത്മതത്ത്വേന തു ബ്രഹ്മതത്ത്വം
> ദീപോപമേനേഹ യുക്തഃ പ്രപശ്യേത്
> അജം ധ്രുവം സർവതത്ത്വൈർ വിശുദ്ധം
> ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ.

'ഇന്ദ്രിയമനസ്സുകളെ നിയന്ത്രിച്ച ഒരു ആദ്ധ്യാത്മികസാധകൻ (യോഗി) ദീപംപോലെ പ്രകാശിക്കുന്ന ആത്മതത്ത്വംകൊണ്ടു ജന്മരഹിതവും ശാശ്വതവും, യാതൊരു തത്ത്വത്തോടും ബന്ധപ്പെടാത്തതും ശുദ്ധവുമായിരിക്കുന്ന ബ്രഹ്മസത്യത്തെ സാക്ഷാത്കരിച്ചു് സകല പാശങ്ങളിൽനിന്നും (സംസാരബന്ധനങ്ങളിൽനിന്നും) മുക്തനായിത്തീരുന്നു.'

ഈ മഹത്തായ അനുഭവം ഇന്ത്യൻ ആദ്ധ്യാത്മികചിന്തയിൽ മാത്രമല്ല, ലോകമതങ്ങളിലെല്ലാം അടങ്ങിയ മുഖ്യതത്ത്വമാണു്. 'സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിലാണു്' എന്നു് യേശുക്രിസ്തു തീർത്തുപറയുന്നു. പേർഷ്യൻ സൂഫികവി ജലാലുദ്ദീൻ റൂമി ഈ സത്യത്തെ ചുവടെ പറയുംപോലെ മനോഹരമായ രീതിയിൽ പ്രതിപാദിക്കുന്നു:

> 'ഓരോ മനുഷ്യാത്മാവിലും ഒരു ക്രിസ്തു മറഞ്ഞിരിക്കുന്നു.
> അവനെ സഹായിക്കാം; തടസ്സപ്പെടുത്താം; മുറിവേല്പിക്കാം;
> ചികിത്സിക്കാം.
> മനുഷ്യാത്മാവിൽനിന്നും മൂടുപടം മാററിയാൽ
> ഒരു ക്രിസ്തു അവിടെ മറഞ്ഞിരിക്കുന്നതു കാണും, നിശ്ചയം.'

ക്രിസ്ത്വബ്ദം നാലാം ശതകത്തിൽ ജീവിച്ചിരുന്ന കത്തോലിക്കാപണ്ഡിതനും പുണ്യപുരുഷനുമായ സെൻറു് അഗസ്ററിൻ ഈശ്വരനെ തന്റെ ജീവന്റെ ജീവനായി വർണ്ണിച്ചിരിക്കുന്നു (കൺഫെഷൻസ്, ബുക്കു് X, എവ്രിമാൻസ് ലൈബ്രറി പതിപ്പു്, അദ്ധ്യായം 6):

'ഞാൻ ഭൂമിയോടു ചോദിച്ചു: അതു മറുപടി പറഞ്ഞു: 'ഞാൻ അവനല്ല.' ഞാൻ സമുദ്രത്തോടും ആഴങ്ങളോടും ജീവനുള്ള ഇഴജന്തുക്കളോടും ചോദിച്ചു; അവ മറുപടി പറഞ്ഞു: 'ഞങ്ങൾ നിൻെറ ദൈവമല്ല. ഞങ്ങൾക്കുമേൽ അന്വേഷിക്കൂ.' ഞാൻ ചലിക്കുന്ന വായുവിനോടു ചോദിച്ചു. വായുവും അതിലെ ജീവികളും പറഞ്ഞു: 'അനാക്സിമിനസ് വഞ്ചിക്കപ്പെട്ടു; ഞാൻ ഈശ്വരനല്ല,' ഞാൻ ആകാശങ്ങളോടും സൂര്യനോടും ചന്ദ്രനോടും നക്ഷത്രങ്ങളോടും ചോദിച്ചു. അവരും പറഞ്ഞു: 'നീ അന്വേഷിക്കുന്ന ദൈവം ഞങ്ങളുമല്ല.' എന്നിട്ട്, എൻെറ മാംസത്തിൻെറ ദ്വാരത്തെ (ഇന്ദ്രിയങ്ങളെ) ആവരണം ചെയ്യുന്ന എല്ലാ വസ്തുക്കളോടും ഞാൻ പറഞ്ഞു: 'നിങ്ങൾ എൻെറ ദൈവത്തെപ്പററി എന്നോടു പറഞ്ഞിരിക്കുന്നു, നിങ്ങളാരും അവനല്ലെന്ന്. അവനെ അറിയാൻപററുന്ന എന്തെങ്കിലും പറയൂ.' അപ്പോൾ അവരെല്ലാം ഉച്ചത്തിൽ പറഞ്ഞു: 'അവനാണ് ഞങ്ങളെ സൃഷ്ടിച്ചത്.' സത്യം എന്നോടു പറയുന്നു: 'സ്വർഗ്ഗമോ ഭൂമിയോ മററാരെങ്കിലുമോ അല്ല നിൻെറ ഈശ്വരൻ.' ഇപ്പോൾ ഞാൻ നിന്നോടു പറയുന്നു: 'എൻെറ ആത്മാവേ, നീ എൻെറ ഉത്തമഭാഗമാകുന്നു. നീ എന്നെ ചൈതന്യവാനാക്കുന്നു: എനിക്കു ജീവൻ നല്കുന്നു. ശരീരത്തിന്, നീയല്ലാതെ, ആരു ജീവൻ നല്കും? നിൻെറ ഈശ്വരൻ എനിക്ക് ജീവൻെറ ജീവനാകുന്നു.'

എല്ലാ ജീവികളിലുമുള്ള ഒരേ ആത്മാവിനെ കണ്ടുപിടിക്കുവാനായി ഉപനിഷദ് മഹർഷിമാർ സ്വീകരിച്ച ശാസ്ത്രീയപ്രക്രിയ ഒരു പ്രസിദ്ധമായ ഉപനിഷന്മന്ത്രത്തിൽ പ്രതിപാദിച്ചിട്ടുണ്ട് (കഠോപനിഷത്ത് 4. 1):

പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ
തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ
കശ്ചിദ് ധീരഃ പ്രത്യഗാത്മാനം ഐക്ഷത്
ആവൃത്തചക്ഷുഃ അമൃതത്വം ഇച്ഛൻ.

'സ്വയംഭൂവായ ഈശ്വരൻ ഇന്ദ്രിയങ്ങളേയും ഇന്ദ്രിയബദ്ധമായ മനസ്സിനേയും ബഹിർഗമനസ്വഭാവമെന്ന ഒരു ദോഷത്തോടുകൂടിയാണ് സൃഷ്ടിച്ചത്. അതുകൊണ്ട് ജീവികൾ ബാഹ്യവസ്തുക്കളെ കാണുന്നുണ്ടെങ്കിലും, അനശ്വരമായ അന്തരാത്മാവിനെ കാണുന്നില്ല. ധീരനായ ഒരന്വേഷകൻ, അമൃതത്വം നേടാൻ ആഗ്രഹിച്ചുകൊണ്ട്, ഇന്ദ്രിയങ്ങളും മനസ്സും ഉള്ളിലേയ്ക്കു തിരിച്ച് അന്തരാത്മാവിനെ സാക്ഷാത്കരിച്ചു.'

## 6 വേദാന്തശാസ്ത്രവും അന്തർവേധനപ്രക്രിയയും അതിൻെറ മധുരഫലങ്ങളും

ബാഹ്യപ്രകൃതിയെപ്പററി പഠിക്കാനായി നാം മനസ്സിനെ ശാസ്ത്രീയരീതികളിൽ പരിശീലിപ്പിക്കുമ്പോൾ, വസ്തുവിൻെറ ഉള്ളിൽ ഇറങ്ങിച്ചെല്ലാനുള്ള അന്തർവേധനശക്തി വികസിപ്പിക്കുന്നു. ഈ ശക്തിയാണു് മനുഷ്യനു് വസ്തുവിനെപ്പററിയുള്ള ഗഹനതരങ്ങളായ സത്യങ്ങൾ നല്കിയിട്ടുള്ളതു്. വസ്തുവിൽ ഭീമശക്തികൾ മറഞ്ഞിരിക്കുന്നു എന്ന ഏററവും ഗഹനമായ സത്യം ന്യൂക്ലിയർ ശാസ്ത്രം നമുക്കു നല്കിയിരിക്കുന്നു. ഈ = എം സി$^2$ എന്ന ഐൻസ്റ്റീൻെറ പ്രസിദ്ധ സമവാക്യം ആ തത്ത്വം പ്രഖ്യാപിക്കുന്നതാണു്. പ്രാകൃതമനുഷ്യൻ വസ്തുവിൽ കണ്ടുപിടിച്ച പരിമിതമായ ജ്വലനോർജ്ജംമുതൽ പത്തൊൻപതാം നൂററാണ്ടിലെ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ച വിശാലതരമായ വൈദ്യുതോർജ്ജത്തിലൂടെ ഇരുപതാം നൂററാണ്ടിലെ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ച അപരിമിതമായ ന്യൂക്ലിയർ ഊർജ്ജംവരെ എത്തുമ്പോൾ, മനുഷ്യമനസ്സിൻെറ മഹത്തായ അന്തർവേധനസാധ്യതകളുടെ സമാകർഷകമായ ഇതിഹാസമാണു് നമുക്കു ലഭിക്കുന്നതു്. ഇതേ അന്തർവേധനശക്തി ആദ്ധ്യാത്മികപരിശീലനത്തിലൂടെ തീവ്രതരമാക്കിയതിൻെറ ഫലമായിട്ടാണു്, പുരാതനഭാരതീയമഹർഷിമാർ ഓരോ മനുഷ്യനിലും മറഞ്ഞുകിടക്കുന്ന അനന്തദിവ്യശക്തിസ്രോതസ്സായ ആത്മാവിൻെറ സത്യം കണ്ടുപിടിച്ചതു്. ഇവ രണ്ടും ഒരേ സത്യത്തിൻെറ രണ്ടു വ്യത്യസ്തമാനങ്ങളിലുള്ള അന്വേഷണങ്ങളാണു്. ഇന്ത്യ ഇവരണ്ടുംതമ്മിൽ യാതൊരു സംഘട്ടനവും കാണുന്നില്ല. നേരത്തെ പറഞ്ഞതുപോലെ, ബാഹ്യമായ പരാക്സ്വരൂപവും, ആന്തരികമായ പ്രത്യക്സ്വരൂപവും ഒരേ പ്രകൃതിയുടെ രണ്ടു പക്ഷങ്ങളാകുന്നു.

പരിമിതനും നശ്വരനുമായ മനുഷ്യൻെറ പുറകിൽ അപരിമിതനും അനശ്വരനുമായ മനുഷ്യനുണ്ടു് എന്ന സത്യം ഉപനിഷത്തുകളിലെ പല ഭാഗങ്ങളിലും പ്രഖ്യാപിക്കുന്നുണ്ടു്. ചില ആധുനികപാശ്ചാത്യശാസ്ത്രജ്ഞന്മാർ ഉൾപ്പെടെ പലരും ഏററവും അധികം ഉദ്ധരിച്ചിട്ടുള്ളതാണു്. ഛാന്ദോഗ്യോപനിഷത്തിലെ അർത്ഥഗർഭമായ ഈ വാക്യം: 'തത് ത്വം അസി'—'അതു് നീ ആകുന്നു.' ഈ ഗഹനസത്യം തങ്ങളിൽത്തന്നെ സാക്ഷാത്കരിച്ചതിനുശേഷമാണു് മഹർഷിമാർ ഈ ചെറിയ വാക്യത്തിലൂടെ അതു് മനുഷ്യനു നല്കിയതു്. നീ ഇക്കാണുന്ന ലഘുവായ ജൈവവ്യവസ്ഥയല്ല. നീ പരിമിതനായ 'അഹ'വും അല്ല. ഇവ രണ്ടും കടലിൽ മുങ്ങിക്കിടക്കുന്ന ഒരു വലിയ പാറക്കെട്ടിൻെറ ജലനിരപ്പിനുമുകളിൽ തള്ളിനില്ക്കുന്ന അററംപോലെയാണു്. ഈ അററം മാത്രമേ ഇന്ദ്രിയങ്ങൾ പ്രകടമാക്കുന്നുള്ളു. എന്നാൽ മനുഷ്യൻെറ ഇന്ദ്രിയശക്തിയേയും മാന

സികശക്തിയേയും പരിശീലിപ്പിക്കാം. സാധാരണ ഊർജ്ജപ്രസരത്തെ അന്തർവേധനശക്തിയുള്ള ഉച്ചതര ഫ്രീക്വൻസി പ്രസരണമാക്കിത്തീർക്കുന്നതുപോലെയാണിതു്. അങ്ങനെ, അന്തർവേധനത്തിലൂടെ, സാന്തത്തിനുപുറകിലുള്ള അനന്തത്തേയും, നശ്വരത്തിന്റെ പുറകിലുള്ള അനശ്വരത്തേയും കണ്ടുപിടിക്കുകയും, സാക്ഷാത്കരിക്കുകയും ചെയ്യാം.

മനുഷ്യന്റെ ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും ശക്തികൾ നൈസർഗ്ഗികമായി ബഹിർഗമനസ്വഭാവമുള്ളവയാണു് എന്നു് മുമ്പുദ്ധരിച്ച ഉപനിഷന്മന്ത്രം പ്രഖ്യാപിക്കുന്നു. അവയ്ക്കു് അതുകൊണ്ടു് ബാഹ്യലോകത്തേയും, ഇന്ദ്രിയങ്ങൾ നല്കുന്ന വസ്തുതകളേയും മാത്രമേ അറിയാൻ പററൂ. അന്തരാത്മാവിനെ അറിവാൻ സാധ്യമല്ല. ഇതു് ഒരു ഗഹനമായ നിരീക്ഷണമാകുന്നു. അതുകൊണ്ടു് ആന്തരികമായ ആത്മാവിനെ സാക്ഷാത്കരിക്കാൻ ഒരു പുതിയ പരിശീലനം കൂടിയേ കഴിയൂ. ആ പ്രക്രിയയാണു് ഉപനിഷത്തിൽ 'ആവൃത്തചക്ഷുഃ' എന്നു വിവരിക്കപ്പെട്ടിട്ടുള്ളതു്. ചക്ഷുസ്സു് അഥവാ കണ്ണു് ഇവിടെ ഇന്ദ്രിയങ്ങളെ സൂചിപ്പിക്കുന്നു. ഇന്ദ്രിയങ്ങളെ 'ആവൃത്ത' മാക്കുക അല്ലെങ്കിൽ ഉള്ളിലേയ്ക്കു തിരിച്ചുവിടുക: അതാണു് ധ്യാനത്തിന്റെ അർത്ഥം. ബുദ്ധിയും ധൈര്യവും ഉള്ള ഒരു ധീരനുമാത്രമേ അതു സാധിക്കൂ. മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും പ്രകൃതിസിദ്ധവാസനയെ തടഞ്ഞു് അവയെ നേരേ ഉള്ളിലേയ്ക്കു തിരിച്ചുവിടണം. മനുഷ്യനിൽ അടങ്ങിയ പരാപ്രകൃതിയുടെ ശക്തികൊണ്ടേ അതു സാധിക്കൂ. അതു ചെയ്യാത്തവൻ അസാധാരണ ധൈര്യവും ശക്തിയും നേടിയവനായിരിക്കണം.

അതുള്ളവൻ എന്നാണു് 'ധീരൻ' എന്ന സംസ്കൃതശബ്ദത്തിന്റെ അർത്ഥം. വേദാന്തസാഹിത്യത്തിൽ പലപ്പോഴും ഈ ശബ്ദം ആവർത്തിക്കപ്പെടുന്നുണ്ടു്. 'ബുദ്ധിമാൻ' എന്നാണു് ഈ ശബ്ദത്തിന്റെ വാച്യാർത്ഥം. ഈ ധീരസാഹസികയാത്രയുടെ അവസാനം ഒരു മഹാസത്യം തന്നെ കാത്തു കിടക്കുന്നു എന്ന ബോധമാണു് മനുഷ്യനെ ഇത്ര ധൈര്യശാലിയാക്കുന്നതു്. ദുർഗമമായ ഒരു സ്ഥാനത്തു് സ്വർണ്ണഖനികൾ കണ്ടുപിടിക്കപ്പെടുമ്പോൾ, സ്വർണ്ണം നേടാനുള്ള കൊതികൊണ്ടു് മനുഷ്യൻ ഏതു വൈഷമ്യങ്ങളേയും തരണം ചെയ്യുന്നുണ്ടല്ലോ. മനുഷ്യന്റെ പാദസ്പർശമേല്ക്കാത്ത ഏതു കൊടുമുടിയും വെല്ലുവിളിക്കുമ്പോൾ എല്ലാത്തരം വൈഷമ്യങ്ങളും വിപത്തുകളും തരണം ചെയ്യാൻ മനുഷ്യൻ സന്നദ്ധനാകുന്നു. ആ കൊടുമുടിയിൽ എത്തിപ്പെടുന്നതിനു് മരിക്കാൻപോലും അവൻ തയ്യാറാണു്. ഇതുപോലെ മനുഷ്യന്റെ നശ്വരവും പരിമിതവുമായ മാനത്തിനു പുറകിൽ അനശ്വരവും അപരിമിതവുമായ മാനമുണ്ടെന്നറിയുമ്പോൾ,

മനുഷ്യൻ അതിനെ സാക്ഷാത്കരിക്കാനായി തൻെറ മാനസികവും ശാരീരികവുമായ ശക്തികളെ തിരിച്ചുവിടുന്നു. ശരീരവും മനസ്സും മനുഷ്യൻെറ നശ്വരമായ ഭാഗമാണ്. ആത്മാവാണ് അനശ്വരമായ ഭാഗം. ഇന്ത്യൻ ഇതിഹാസമായ മഹാഭാരതത്തിൻെറ വാക്കുകളിൽ XII. 169.28, ഭണ്ഡാർകർ റിസർച്ച് ഇൻസ്ററിററ്യൂട്ട് പതിപ്പ്):

അമൃതം ചൈവ മൃത്യുശ്ച ദ്വയം ദേഹേ പ്രതിഷ്ഠിതം
മൃത്യുരാപദ്യതേ മോഹാത് സത്യമാപദ്യതേഽമൃതം.

'അനശ്വരതയും നശ്വരതയും (ഓരോരുത്തരുടേയും) ശരീരത്തിൽ പ്രതിഷ്ഠിതങ്ങളാണ്. അജ്ഞാനത്തെ പിൻതുടരുന്നവൻ നശ്വരതയേയും, സത്യത്തെ പിൻതുടരുന്നവൻ അനശ്വരതയേയും പ്രാപിക്കുന്നു.'

മാനസിക ശാരീരികശക്തികളെ ഉള്ളിലേയ്ക്കു തിരിച്ചുവിടുകയാണ് നാം ഉപാസനയിൽ ചെയ്യുന്നതു്. അതു വളരെ വിഷമമാണ്. സാവധാനം, ക്രമേണ, അഭ്യാസത്തിലൂടെ, ബഹിർഗമനപ്രവൃത്തികളെയെല്ലാം ത്യജിച്ചുകൊണ്ടു്, നാം അതു നേടണം. ഈ ശ്ലോകം വ്യാഖ്യാനിക്കുമ്പോൾ ശങ്കരാചാര്യർ (788 820 ക്രി. പി.) ഈ വിശിഷ്ടപ്രക്രിയ, കിഴക്കോട്ടൊഴുകുന്ന നദികളെ പടിഞ്ഞാറോട്ടും പടിഞ്ഞാറോട്ടൊഴുകുന്ന നദികളെ കിഴക്കോട്ടും തിരിച്ചുവിടുന്നതുപോലെ, കഠിനമാണെന്നു പ്രഖ്യാപിക്കുന്നുണ്ടു്. ഉപനിഷന്മന്ത്രത്തിലെ ഈ അന്തർവേധനപ്രക്രിയ ആദ്യം കണ്ടുപിടിച്ചയാളെപ്പററി 'കശ്ചിത് ധീരഃ' 'ഏതൊ ഒരു ബുദ്ധിമാനായ ധീരപുരുഷൻ' എന്നാണു് പറഞ്ഞിട്ടുള്ളതു്. അയാൾ ഒരു അസാധാരണ പഥപ്രദർശകൻ ആയിരുന്നു. പല ശാസ്ത്രീയകണ്ടുപിടിത്തങ്ങളുടേയും ആദിപ്രവർത്തകർ ആരെന്നു നമുക്കറിഞ്ഞുകൂടാ. തീ കണ്ടുപിടിച്ചതാരു്? ആരാണു് ചക്രം കണ്ടുപിടിച്ചതു്? അതുപോലെ ആത്മാവിലേയ്ക്കുള്ള മാർഗ്ഗം കണ്ടുപിടിച്ചവൻ ആരാണെന്നു നമുക്കറിയില്ല. 'ഏതോ ഒരു ധീരനാണു്' അതു ചെയ്തതു്. എന്നാൽ തൻെറ മുന്നേററപ്രവർത്തനത്തിലൂടെ, നശ്വരതയുടെ പുറകിലുള്ള അനന്തതയേയും, കണ്ടുപിടിച്ചു് ഒരജ്ഞാതലോകത്തെ കീഴടക്കുകയാണു് അവൻ ചെയ്തതു്. ഈ കണ്ടുപിടിത്തത്തിലൂടെ ശക്തി, നിർഭയത്വം, സ്നേഹം, കരുണ, പൂർത്തീകരണം എന്നിവയിലേയ്ക്കുള്ള മനുഷ്യൻെറ അഭിയാനം സാദ്ധ്യമായി.

ഈ പരിവർത്തനമായ സംസാരത്തിൽ പരിവർത്തനംചെയ്യാത്ത എന്തെങ്കിലുമുണ്ടോ എന്നു് മാനവഹൃദയം വീണ്ടും വീണ്ടും ചോദിക്കുന്നുണ്ടു്. നമ്മുടെ ഇന്ദ്രിയങ്ങൾ പരിവർത്തനം മാത്രമേ സ്പഷ്ടമാക്കുന്നുള്ളു. ഈ ഭൂമിയിലും ബാഹ്യാകാശത്തിലുമെല്ലാം മാററം

തന്നെയാണ് കാണപ്പെടുന്നത്. അപ്പോൾ മാററമില്ലാത്ത ഒന്നിനെ ഈ ബാഹ്യപ്രകൃതിയിൽ അന്വേഷിച്ചിട്ട കാര്യമില്ല. പ്രകൃതിയിൽ പരിവർത്തനവിധേയമല്ലാത്ത ഒരു കേന്ദ്രബിന്ദുവുണ്ടെങ്കിൽ, അതിനെ അന്വേഷിക്കേണ്ടതു്, പ്രകൃതിയുടെ ഉത്തമോല്പന്നമായ മനുഷ്യനിലൂടെ, അന്തഃപ്രകൃതിയിലാണു്. അവിടേയും പരിവർത്തനവിധേയമല്ലാത്തതായി യാതൊന്നും കാണപ്പെടുന്നില്ലെങ്കിൽ, ഈ പ്രപഞ്ചത്തിൽ ഈശ്വരസങ്കല്പത്തിനു് അനുയോജ്യമായ യാതൊന്നുമില്ലെന്നു് ധൈര്യപൂർവ്വം തീരുമാനിക്കാം. എല്ലാം മരണത്തിനും നാശത്തിനും വിധേയമാണെന്നും നിശ്ചയിക്കാം. മതശാസ്ത്രങ്ങൾ പരിവർത്തനവിധേയനല്ലാത്ത ഒരീശ്വരനെ സൃഷ്ടിബാഹ്യനായി സങ്കല്പിക്കുമ്പോൾ, ആധുനികശാസ്ത്രത്തിൽനിന്നും വെല്ലുവിളികൾ നേരിടേണ്ടിവരുന്നു. ബാഹ്യനായ ഈശ്വരനും സൃഷ്ടികർത്താവായ ഈശ്വരനും അടുത്തകാലത്തു് പ്രചണ്ഡമായ വാദപ്രതിവാദത്തിനും ''ഗോഡ് ഇസ് ഡെഡ്'' 'ഈശ്വരൻ മരിച്ചിരിക്കുന്നു' എന്ന തീരുമാനത്തിനും വിധേയരായിട്ടുണ്ടു്. റഷ്യൻനേതാവായ ക്രൂഷ്ചേവു് ഒരിക്കൽ മർമ്മഭേദകമായി പ്രഖ്യാപിച്ചു: 'ഞങ്ങൾ ബാഹ്യാകാശത്തേയ്ക്കു് അയച്ച ആദ്യത്തെ ആകാശചാരികൾ ആകാശത്തു് ഈശ്വരനെ അന്വേഷിച്ചു. അവർ കൊണ്ടുവന്ന ഉത്തരം നിഷേധാത്മകമായിരുന്നു. ഞങ്ങൾ രണ്ടാമതും ആകാശചാരികളെ അയച്ചു. ആകാത്തിലെങ്ങും ഈശ്വരനെ കാണാൻ സാധിച്ചില്ല, എന്നാണു് അവരും റിപ്പോർട്ടു് ചെയ്തതു്. പരിവർത്തനവിധേയനല്ലാത്ത ഈശ്വരൻ ബാഹ്യപ്രകൃതിയിലാണെന്നു സങ്കല്പിക്കുമ്പോൾ ഉണ്ടാകുന്ന അബദ്ധമാണിതു്. ഇന്ത്യയിലെ പുരാതനതത്ത്വശാസ്ത്രമായ വേദാന്തത്തിനു് ഇത്തരമൊരു തെററു പററിയില്ല. വേദാന്തികളായ മഹർഷിമാർ അനശ്വരവും ദിവ്യവുമായ സത്യത്തെ കണ്ടതു് പ്രകൃതിയുടേയും മനുഷ്യൻേറയും ഉള്ളിലാണു്. ഈ അന്വേഷണവും കണ്ടുപിടിത്തവും 'കശ്ചിദ്ധീരഃ' വിജയകരമായി നിർവ്വഹിക്കുകയും, തൻെറ പിൻഗാമികളായ അന്വേഷകർക്കുവേണ്ടി മനുഷ്യനെ സംബന്ധിച്ച ഈ ഗഹനശാസ്ത്രരംഗത്തു് അഗ്രഗാമിയാകുകയും ചെയ്തു. ഈ 'ആവൃത്ത ചക്ഷുഃ' പ്രക്രിയയും തൽഫലമായുള്ള ആദ്ധ്യാത്മിക സാക്ഷാത്കാരവും ആണു് കഠോപനിഷത്തിൽ (6. 10, 11) യോഗമെന്നപേരിൽ പരാമർശിക്കപ്പെടുന്നതു്. മനുഷ്യസാധ്യതകളുടെ ശാസ്ത്രവും അതുതന്നെയത്രെ

യദാ പഞ്ചാവതിഷ്ഠന്തേ
ജ്ഞാനാനി മനസാ സഹ
ബുദ്ധിശ്ച ന വിചേഷ്ടതേ
താം ആഹുഃ പരമാം ഗതിം.
താം യോഗം ഇതി മന്യന്തേ.

'അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും മനസ്സിനോടുകൂടി സ്ഥിരമാകുകയും, ബുദ്ധി ചേഷ്ടാരഹിതമാകുകയും ചെയ്യുമ്പോൾ—അതാണു് പരമമായ സ്ഥിതിയെന്നു (മഹർഷിമാർ) പറയുന്നു 'അവർ (മഹർഷിമാർ) അതിനെ യോഗമെന്നു വിളിക്കുന്നു.'

ഉപനിഷത്കാലത്തിനു് ആയിരം വർഷങ്ങൾക്കുശേഷം മഹാനായ ബുദ്ധൻ അനുഗൃഹീതമായ ഒരു പൂർണ്ണിമാരാത്രിയിൽ ബോധിവൃക്ഷച്ചുവട്ടിൽവെച്ചു് പ്രയോഗിച്ചതും ഇതേ യോഗമാണു്. അദ്ദേഹം തന്റെ മാനസികശാരീരികശക്തികളെ ഉള്ളിലേയ്ക്കു തിരിച്ചുവിടുകയും ഏററവും ഗഹനമായ ധ്യാനത്തിൽ നശ്വരതയ്ക്കു പുറകിലുള്ള അനശ്വരതയെ ദർശിക്കുകയും ചെയ്തു.

7 തത് ത്വം അസി,

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ

'അനശ്വരതയുടെ മക്കളെ! എല്ലാവരും കേൾക്കുവിൻ' എന്നു തുടങ്ങുന്ന ശ്വേതാശ്വതരോപനിഷന്മന്ത്രത്തിൽ മഹർഷി മനുഷ്യവർഗ്ഗത്തിന്റെ നന്മയ്ക്കുവേണ്ടി പ്രഖ്യാപിച്ചതു് ഈ കണ്ടുപിടിത്തമായിരുന്നു. മനുഷ്യൻ പാപത്തിന്റെ പുത്രനല്ല; മോഹത്തിന്റെ പുത്രനുമല്ല; അനശ്വരതയുടെ പുത്രനാകുന്നു. അവനു് ഈ സത്യം സാക്ഷാത്കരിക്കുവാനുള്ള ജൈവശക്തിയുണ്ടു്. മനുഷ്യന്റെ ആന്തരികജീവിതം, ആത്യന്തികമായി പറഞ്ഞാൽ, തന്നിൽ മറഞ്ഞുകിടക്കുന്ന ഈ മഹാസത്യത്തെ സാക്ഷാത്കരിക്കുകയാണു്. ഈ ആന്തരികയാത്രകൊണ്ടു് അവൻ തന്റെ ദിവ്യസാദ്ധ്യതകളെ വിടർത്തുന്നു. ഇതു് അവന്റെ ബാഹ്യജീവിതത്തേയും മാനുഷികബന്ധങ്ങളേയും ഏററവും ഗുണകരമായ വിധത്തിൽ സ്പർശിക്കുന്നു.

ഛാന്ദോഗ്യോപനിഷത്തിലെ 'തത് ത്വം അസി'—'അതു് നീ ആകുന്നു'—എന്ന വാക്യം നേരത്തേ ഉദ്ധരിച്ചിരുന്നു. അതു് പിതാവും ഗുരുവും ആയ ആരുണി തന്റെ പുത്രനും ശിഷ്യനും ആയ ശ്വേതകേതുവിനു് നല്കുന്ന ഉപദേശമാണു്. സത്യത്തിന്റെ സത്യമായ ആ ആശയം പ്രതിപാദിക്കുമ്പോൾ ആരുണി ശ്വേതകേതുവിനോടു പറഞ്ഞു:

സ യ ഏഷോ അണിമാ, ഏതദ് ആത്മ്യം ഇദം സർവ്വം,
തത് സത്യം, സ ആത്മാ, തത് ത്വം അസി, ശ്വേതകേതോ!

'ഈ (സൂക്ഷ്മമായ) അണുവാണു് അഭിവ്യക്തമായ മുഴുവൻ വിശ്വത്തിന്റേയും ആത്മാവു്: അതാണു് സത്യം. അതാണു് ആത്മാവു്. അതു നീയാകുന്നു, ഹേ ശ്വേതകേതോ.'

ഇന്ദ്രിയവീക്ഷണത്തിൽ, മനുഷ്യൻ പരിമിതമായ ഒരു ജൈവവ്യവസ്ഥയാണു്. ഇതു് വെറും ഉപരിതലവീക്ഷണമാണെന്നാണു്

വേദാന്തത്തിൻെറ അഭിപ്രായം. പരിണാമപ്രക്രിയയിൽ ബോധം പ്രത്യക്ഷപ്പെടുന്നതു് ജീവനുള്ള കോശത്തിലാണ്. പരിണാമത്തിൻെറ ജൈവഘട്ടം അപ്പോഠം തുടങ്ങുകയായി. ആ ബോധം മനുഷ്യനിൽ സ്വബോധമായി വികസിക്കുകയും മനുഷ്യൻ ജൈവ പരിണാമത്തിൻെറ ഉത്തമോല്പന്നമായിത്തീരുകയും ചെയ്തു.

സ്വബോധത്തെ സംബന്ധിച്ച അന്വേഷണമാണ് മനുഷ്യനിലുള്ള പ്രകൃതിയുടെ ആന്തരികമായ പ്രത്യക്സ്വരൂപത്തെ വിടർത്തുകയും, മനുഷ്യനിലും പ്രകൃതിയിലും ഉള്ള ശുദ്ധബോധം അനന്തവും അദ്വൈതവും ആണെന്ന കണ്ടുപിടിത്തത്തിലേയ്ക്കു നയിക്കുകയും ചെയ്തതു്. തിരകഠംക്കടിയിലുള്ള സമുദ്രംപോലെ നശ്വരതയ്ക്കു പുറകിലുള്ള അനശ്വരതയാണതു്. ആധുനിക ഫിസിക്സിലെ ഊർജ്ജകണികകഠംക്കു പിന്നിലുള്ള ഊർജ്ജക്ഷേത്രം (എനർജി ഫീൽഡ്) പോലെതന്നെ.

മനുഷ്യനെപ്പററിയുള്ള 'തത് ത്വം അസി' എന്ന സത്യം പല ആധുനികപാശ്ചാത്യശാസ്ത്രജ്ഞന്മാരേയും ആവേശം കൊള്ളിച്ചിട്ടുള്ളതാണ്. മുമ്പേതന്നെ ചില ശാസ്ത്രജ്ഞന്മാർ ഈ സത്യത്തെപ്പററി സൂചനകഠം നല്കിയിട്ടുണ്ടു്. പതിനെട്ടാം നൂററാണ്ടിലെ ഫ്രഞ്ചു് ശാസ്ത്രജ്ഞനായ പാസ്ക്കൽ ഒരുദാഹരണമാണ്. ലണ്ടനിലെ 'മിറർ' എന്ന ആനുകാലിക പ്രസിദ്ധീകരണത്തിൽ ന്യൂക്ലിയർ ശാസ്ത്രജ്ഞൻ പ്രിൻസ് ലൂയി ദെ ബ്രോഗ്ലി നല്കിയ 'ദി പോയട്രി ഓഫ് പ്യുവർ സയൻസ്'' എന്ന ലേഖനത്തിൽ പാസ്ക്കലിൻെറ ഒരു പ്രസിദ്ധ ഖണ്ഡിക ഉദ്ധരിച്ചിട്ടുണ്ടു്:

''ആകാശത്തിൽ, പ്രപഞ്ചം എന്നെ വിഴുങ്ങിയിരിക്കുന്നു; ഞാനൊരു മൊട്ടുസൂചിക്കുത്തായിരിക്കുന്നു. എന്നാൽ ചിന്തയിലൂടെ ഞാൻ പ്രപഞ്ചത്തെ മനസ്സിലാക്കുന്നു.'' ഇതേപ്പററി ബ്രോഗ്ലി ഒരു കുറിപ്പും ചേർത്തിട്ടുണ്ടു്:

'ഈ ഉദാത്തമായ വിരോധാഭാസത്തിലാണ് ശാസ്ത്രത്തിൻെറ കവിതയും ഉത്തമമായ ബൗദ്ധികമൂല്യവും ഉള്ളതു്.'

പ്രപഞ്ചത്തിൻെറ ഭീമവിശാലതയിൽ മനുഷ്യൻ വെറുമൊരു അണു മാത്രം. എന്നാൽ ഈ വിശാലപ്രപഞ്ചത്തെ അറിയുകയും മനസ്സിലാക്കുകയും ചെയ്യുന്ന ശക്തിയും മനുഷ്യനിലുണ്ടു്. ചിന്തകനായ മനുഷ്യൻ പ്രകൃതിയെ മനസ്സിലാക്കുന്നു. ഇതു് മഹത്തായ ഒരു മാനമാണ്. എന്നാൽ ഇന്ത്യയിലെ പുരാതനവേദാന്തമനുസരിച്ചു്, അനന്തവും അനശ്വരവുമായ ആത്മാവെന്ന നിലയിലാണ് മനുഷ്യൻെറ ഏററവും സൂക്ഷ്മവും ഗഹനവുമായ മാനം ഉള്ളതു്.

അമ്പതില്പരം വർഷങ്ങൾക്കുമുമ്പ് ഒരു ബി. ബി. സി പ്രക്ഷേപണത്തിൽ ബ്രിട്ടീഷ് ശാസ്ത്രജ്ഞനായ സർ ആർഥർ എഡിംഗ്ടൺ ഒരു ചോദ്യം ഉന്നയിച്ചിരുന്നു:

'നമ്മളെപ്പററിയുള്ള സത്യം എന്താണ്?' അദ്ദേഹംതന്നെ അതിൻെറ ഉത്തരം ഇപ്രകാരം നല്കി:

'ഇതിനു പല ഉത്തരങ്ങൾ ഉണ്ടാവാം; നാം വഴിതെററിയ ഒരു നക്ഷത്രക്കഷ്ണമാണ്.'

കോടാനുകോടി വർഷങ്ങൾക്കുമുമ്പ് ഒരു നക്ഷത്രം നമ്മുടെ സൂര്യൻെറ സമീപം വന്നിരുന്നു. അതിൻെറ ഗുരുത്വാകർഷണത്തിൽപ്പെട്ട് സൂര്യനിൽനിന്നും ധാരാളം നക്ഷത്രധൂളികൾ പറന്നുപോയിരുന്നു. ഈ ധൂളിപടലങ്ങൾ സൂര്യനു ചുററും കറങ്ങിക്കറങ്ങി അവസാനം ഗ്രഹങ്ങളായിത്തീർന്നു. ഇത്തരത്തിൽപ്പെട്ട ഒരു ഗ്രഹമായ ഭൂമിയിൽ ജീവൻ പ്രത്യക്ഷപ്പെട്ടു, ലക്ഷോപലക്ഷം വർഷങ്ങളിലൂടെ പരിണമിച്ച് നിങ്ങളും ഞാനും ഉണ്ടായി. പത്തൊമ്പതാം നൂററാണ്ടിലെ വാനശാസ്ത്രത്തിൻെറ വീക്ഷണത്തിലുള്ള ഉത്തരമാണ് മുമ്പുദ്ധരിച്ച വാക്യം. അതോടൊപ്പം എഡിംഗ്ടൺ അതേ നൂററാണ്ടിലെ ഫിസിക്സിൻെറ വീക്ഷണത്തിലുള്ള മറെറാരുത്തരവും നല്കി:

> 'നാം വളരെ സങ്കീർണ്ണമായ യന്ത്രങ്ങളാണ്. കാലത്തിൻെറ കൈപ്പിടി തിരിക്കുമ്പോൾ നടക്കുകയും, സംസാരിക്കുകയും, ചിരിക്കുകയും, മരിക്കുകയും ചെയ്യുന്ന പാവകളാണ് നാം.'

പത്തൊമ്പതാം നൂററാണ്ടിലെ ശാസ്ത്രത്തിൽ അധികാരം സ്ഥാപിച്ച പ്രകൃതിയുടെ തത്ത്വശാസ്ത്രം ഇതാണ്. ഇന്നും അതിൻെറ സ്വാധീനം അഭംഗുരം തുടരുന്നു. ഈ ഇരുപതാം നൂററാണ്ടിൽപോലും പല ശാസ്ത്രജ്ഞന്മാരും ഈ സ്വാധീനം വകവെച്ചുകൊടുക്കുന്നവരുമാണ്. എന്നാൽ എഡിംഗ്ടൺ മുൻപറഞ്ഞ ഉത്തരങ്ങൾ നല്കിയതിനു ശേഷം ഒരു ഗഹനതരമായ സത്യം പ്രഖ്യാപിക്കുന്നുണ്ട്:

> 'പക്ഷേ, മൗലികവും അനിവാര്യവുമായ മറെറാരുത്തരമുണ്ടെന്നുള്ളത് നാം മറന്നുകൂടാ. ഈ ചോദ്യം ഉന്നയിക്കുന്നതാരോ, അവരാണ് നാം.'

നാം ദൃശ്യവസ്തുവല്ല ദ്രഷ്ടാവാണ്, അനാത്മാവല്ല, ആത്മാവാണ്. മേല്പറഞ്ഞ ഒരു വാക്യംകൊണ്ട് എഡിംഗ്ടൺ ഛാന്ദോഗ്യോപനിഷത്തിലെ 'തത് ത്വം അസി' 'അതു് നീ ആകുന്നു' എന്ന സത്യം പ്രകടമാക്കിയിരിക്കുകയാണ്.

എഡ്‌വിൻ ഷ്രോഡിൻജർ എന്ന ന്യൂക്ലിയർ ശാസ്ത്രജ്ഞൻ ഛാന്ദോഗ്യോപനിഷദ് വാക്യത്തെ നേരിട്ട് പരാമർശിക്കുന്നുണ്ട് (വാട്ട് ഈസ് ലൈഫ് ? മൈൻറ് ആൻറ് മാററർ, പു. 93):

> പുരാതനകാലത്തെ മഹത്തായ ഉപനിഷത്തുകളിലെ ആത്മാവ്=ബ്രഹ്മം (വ്യക്തിയുടെ ആത്മാവും സർവ്വവ്യാപിയും ശാശ്വതവുമായ ബ്രഹ്മവും ഒന്നാണ്) എന്ന വിജ്ഞാപനം ഈശ്വരനിഷേധമായി കരുതിയിരുന്നില്ല; മറിച്ച് ലോകസംഭവങ്ങളുടെ ഗഹനതമമായ അന്തർദൃഷ്ടിയുടെ സാരസർവ്വസ്വമായിട്ടാണ് അതു പരിഗണിക്കപ്പെട്ടത്. ചുണ്ടുകൾ ഉച്ചരിച്ചു പഠിച്ച ഈ ഉത്തമമായ ചിന്തയെ മനസ്സിൻെറ ഉള്ളിലേയ്ക്ക് ഉറപ്പിച്ചെടുക്കുകയായിരുന്നു വേദാന്തപണ്ഡിതന്മാരുടെ പ്രയത്നലക്ഷ്യം.'

മൺമറഞ്ഞ പ്രൊ. ജെ. ബി. എസ്. ഹാൽഡെയിൻ 'യൂണിററി ആൻറ് ഡൈവർസിററി ഇൻ ലൈഫ്'' എന്ന പ്രസംഗപരമ്പരയിൽ പറഞ്ഞു (ഭാരതീയവിദ്യാഭവൻ, ബോംബെ, പ്രസിദ്ധീകരിച്ച ആർ. ബി. ലാലിൻെറ റിലിജിയൻ ഇൻ ദി ലൈററ് ഓഫ് റീസൺ ആൻഡ് സയൻസ്, പുറം 43-ൽ ഉദ്ധരിച്ചിട്ടുള്ളത്):

> 'മൺസ്റ്ററിലുള്ള മൃഗശാസ്ത്രപരീക്ഷണശാലയിലെ തൻെറ പരീക്ഷണമൃഗങ്ങളെ ഒരു വലിയ മുറിയിലാണ് പ്രൊ. റഞ്ച് വളർത്തുന്നത്. ആ മുറിയുടെ ഭിത്തിയിൽ 'തത് ത്വം അസി' 'ദൗ ആർട്ട്ഹി' എന്ന് എഴുതിയിരുന്നു. ഈ വചനത്തിൻെറ അർത്ഥം നിങ്ങളിലാക്കെങ്കിലും മനസ്സിലാവാൻ ഞാൻ സഹായിച്ചിട്ടുണ്ടെങ്കിൽ, എൻെറ പ്രസംഗങ്ങൾ വ്യർത്ഥമായിട്ടില്ല.'

ഈ ഉപനിഷദ്‌വചനത്തിലടങ്ങിയ അതേ സത്യമാണ് ഇന്നത്തെ പൂർവ്വാഹ്നപരിപാടിയുടെ ആരംഭത്തിൽ മിസ്സിസ് മേത്ത പാടിയ ശങ്കരാചാര്യവിരചിതമായ ഗാനത്തിലും ഉള്ളത്.

ചിദാനന്ദരൂപഃ ശിവോഹം ശിവോഹം—ഞാൻ ശിവനാണ്. ഞാൻ ശിവനാണ്. ശുദ്ധചൈതന്യസ്വരൂപനും ആനന്ദസ്വരൂപനുമായ ശിവൻ!

## 8 വേദാന്തവും മനുഷ്യശക്തിസ്രോതസ്സിൻെറ ശാസ്ത്രവും

മനുഷ്യനു് ഇന്ദ്രിയാതീതമായ ഒരു ആദ്ധ്യാത്മികമാനമുണ്ട്. ഈ സത്യം ഇന്നു് ജനങ്ങൾ കൂടുതൽ കൂടുതൽ അറിയേണ്ടിയിരിക്കുന്നു. എങ്കിൽമാത്രമേ മനുഷ്യനു് വ്യക്തിപരമായ പരിപൂർണ്ണതയും അന്താരാഷ്ട്രീയ സാമൂഹിക രാഷ്ട്രീയവ്യവസ്ഥയും നേടാനാവൂ. അഭിലഷണീയമായ ഇത്തരം ഒരു നേട്ടം കൂടുതൽ ഭൗതികശാസ്ത്രംകൊണ്ടോ,

സാങ്കേതിക വിദ്യകൊണ്ടോ സാദ്ധ്യമല്ല, കൂടുതൽ കൂടുതൽ സ്ത്രീ പുരുഷന്മാർ തങ്ങളുടെ ബാഹ്യജീവിതസന്ദർഭത്തിൽത്തന്നെ ആന്തരികജീവിതം വളർത്തിയെടുക്കുകയും, അന്തർവേധനത്തിന്റെ ശാസ്ത്രവും സാങ്കേതികവിദ്യയും വശപ്പെടുത്തുകയും വേണം. എങ്കിലേ അതു സാദ്ധ്യമാകൂ. ഇത്തരം അന്തർവേധനത്തിലൂടെയാണ് മനുഷ്യവ്യക്തിത്വത്തിന്റെ സൂക്ഷ്മതരങ്ങളും ആരോഗ്യകരങ്ങളുമായ ശക്തികൾ പ്രകടമാകുന്നത്. സ്നേഹം, ശാന്തി, കരുണ, സമർപ്പണഭാവം എന്നൊക്കെയുള്ള ഗുണങ്ങൾ ആ ശക്തികളുടെ ഫലങ്ങളാകുന്നു. ഇന്നലത്തെ പ്രസംഗത്തിൽ ഉദ്ധരിച്ചിരുന്ന കഠോപനിഷന്മന്ത്രവും (3, 10, 11) അതിന്റെ ശാങ്കരഭാഷ്യവും ഓരോ മനുഷ്യനിലും അടങ്ങിയ ശക്തിസ്രോതസ്സിനെപ്പററിയുള്ള അന്വേഷണമാണ്. ആ അന്വേഷണത്തെപ്പററി, ഇന്നു് കൂടുതൽ വിശദമായി ചർച്ചചെയ്യാം. അതിൽ മാനവസാധ്യതകളുടെ ശാസ്ത്രവും അവയെ പ്രകടമാക്കുന്ന സാങ്കേതികരീതിയും അടങ്ങിയിരിക്കുന്നു.

നവജാതനായ ഒരു ശിശുവിനെ നോക്കുക. എത്ര ലോലവും നിസ്സഹായവുമാണതു്! എന്നാൽ ആ ശിശുവിൽ ധാരാളം ശക്തികൾ സുഷുപ്താവസ്ഥയിൽ ഇരിക്കുന്നു, എന്നാണ് ഇന്നു് മനുഷ്യനെപ്പററി നമുക്കുള്ള അത്യല്പമായ അറിവുപോലും സൂചിപ്പിക്കുന്നതു്. ശിശു വളരുന്തോറും ഈ ശക്തികൾ വികസിക്കുന്നു. ഇന്നത്തെ നിസ്സഹായനായ ശിശു നാളത്തെ ഒളിമ്പിക് ഓട്ടക്കാരനോ, മുഹമ്മദാലിയെപ്പോലെയുള്ള ബോക്സറോ, ഐൻസ്റ്റീനോ, ബുദ്ധനോ ആയിത്തീരാം. ഈ സാധ്യതകളെല്ലാം ശിശുവിൽ ഉറങ്ങുകയാണ്. ഭൗതികലോകത്തിൽ മറഞ്ഞു കിടക്കുന്ന വലിയ സാദ്ധ്യതകളുടെ അന്വേഷണത്തിന്റെ തുടർച്ചയെന്നനിലയിൽ ഇന്നു് നാം ഈ മാനവസാദ്ധ്യതകളും അന്വേഷണവിധേയമാക്കേണ്ടിയിരിക്കുന്നു. ശിശുവിന്റെ സാദ്ധ്യതകളെ സംബന്ധിച്ചിടത്തോളം, നാം പ്രയോഗിക്കേണ്ട പദങ്ങൾ 'മാനിഫെസ്റ്റേഷൻ' എന്നും 'അൺഫോൾഡിംഗ്' എന്നും ആണ്. ശിശുവിന്റെ ശക്തികൾ പ്രകടമാകുകയും വിടരുകയും ആണ് ചെയ്യുന്നതു്. ശിശുവിൽ മറഞ്ഞുകിടക്കുന്ന ശക്തികളെ എങ്ങനെ പ്രകടമാക്കാം? വിടർത്തിയെടുക്കാം?—അതാണ് പ്രശ്നം. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമതാണ്. ശാരീരികവും ബുദ്ധിപരവുമായ മാനങ്ങൾക്കപ്പുറത്തു് ആദ്ധ്യാത്മിക വളർച്ചയുടെ മാനമുണ്ട്, എന്നാണ് വേദാന്തത്തിന്റെ അഭിപ്രായം. ശരീരരോഗം ഇന്നു് സ്വാസ്ഥ്യത്തിൽനിന്നുള്ള താത്കാലികമായ വീഴ്ചയായിട്ടാണ് പരിഗണിക്കപ്പെടുന്നതു്. മനോരോഗവും അതുപോലെതന്നെ മനോരോഗം ഉണ്ടാകുമ്പോൾ നാം മനോരോഗചികിത്സകനേയോ മനഃശ്ശാസ്ത്രജ്ഞനേയോ സമീപിക്കുന്നു. അയാ

ളൂടെ ചികിത്സ നമ്മുടെ സ്വതവേയുള്ള ശക്തിയും സ്വാസ്ഥ്യവും വീണ്ടെടുക്കുവാൻ നമ്മെ സഹായിക്കുകയാണു്. എന്നാൽ അദ്ധ്യാത്മ ശാസ്ത്രമോ ഇത്തരം രോഗങ്ങളുണ്ടാകാതെ ശ്രദ്ധിക്കുകയാണു്. മനുഷ്യൻെറ ശാരീരികവും മാനസികവും ആയ ഊർജ്ജവ്യവസ്ഥയ്ക്കപ്പുറത്തുള്ള സൂക്ഷ്മതരങ്ങളായ ശക്തികളെ ഉണർത്തിക്കൊണ്ടാണു് അതു സാധിക്കുക. അധ്യാത്മശാസ്ത്രമെന്നാൽ മനുഷ്യൻെറ അന്തഃപ്രകൃതിയുടെ ശാസ്ത്രമാണു്. ഓരോ വ്യക്തിയേയും തന്നിലുള്ള ആന്തരികശക്തി സ്രോതസ്സുകളെ അറിയാനും വികസിപ്പിക്കാനും സഹായിക്കയാണു് അതിൻെറ ലക്ഷ്യം. അതിലൂടെ ശക്തിയും നിർഭയത്വവും പ്രജ്ഞാസ്ഥൈര്യവും ലഭ്യമാകുന്നു.

റിസോഴ്സസ് എന്നാൽ ധനാഗമമാർഗ്ഗമെന്നാണു് നാം സാധാരണ അർത്ഥമാക്കുന്നതു്. നിങ്ങളുടെ കയ്യിൽ, ബാങ്ക്-എക്കൗണ്ടിൽ എത്ര പണമുണ്ടു് ? എന്നു് നാം സാധാരണ ചോദിക്കാറുണ്ടല്ലോ. അതു് ബാഹ്യമായ ഒരു സ്രോതസ്സാണു്. അതിനു് അതിൻേറതായ മൂല്യവുമുണ്ടു്. അതുപോലെയാണു് നമ്മുടെ അറിവിൻെറ ബൗദ്ധികസ്രോതസ്സും. എന്നാൽ ഈ രണ്ടു സ്രോതസ്സുകളും മാനസികാരോഗ്യമോ, ശാന്തിയും സന്തോഷവും, സ്നേഹവും കരുണയും ഉള്ള ഒരു ജീവിതമോ നല്കുവാൻ പര്യാപ്തങ്ങളല്ല. ദൈനംദിന ജീവിതത്തിലെ വ്യാകുലതകളിൽനിന്നും നമ്മുടെ മനസ്സിനെ അകററിനിർത്താൻ അവ പോരാ. അതിനു് ആദ്ധ്യാത്മികശക്തി സ്രോതസ്സുകൾ വേണം. വേദാന്തമനുസരിച്ചു്, ഈ ശക്തിസ്രോതസ്സു് ഓരോ മനുഷ്യനിലും മറഞ്ഞിരിപ്പുണ്ടു്. 'തത് ത്വം അസി' എന്ന ഉദ്ബോധനപരമായ വാക്യം ആ മാനത്തെ സൂചിപ്പിക്കുന്നു. ഉപനിഷദൃഷിമാർ ഈ ഊർജ്ജസാധ്യതകളെപ്പററി അന്വേഷിക്കുകയും, തങ്ങളുടെ വിശിഷ്ടങ്ങളായ കണ്ടുപിടിത്തങ്ങൾ നമുക്കു നല്കുകയും ചെയ്തിട്ടുണ്ടു്.

നമ്മുടെ ഒന്നാമത്തെ ഊർജ്ജസ്രോതസ്സു് മാംസപേശികളുടേതാണു്. നവജാത ശിശു കൈകാലുകൾ അനക്കിയും, സാധനങ്ങൾ വലിച്ചും തള്ളിയും ഈ ഊർജ്ജം വികസിപ്പിക്കുന്നു. മാംസപേശികളുടെ ഊർജ്ജം സ്ഥൂലമാണു്. സ്നായുക്കളിലൂടെ പ്രകടമാകുന്ന രണ്ടാമത്തെ സ്രോതസ്സു് കൂടുതൽ സൂക്ഷ്മമാകുന്നു. മാനസികശക്തിയെന്ന മൂന്നാമത്തെ സ്രോതസ്സാകട്ടെ, അതിനേക്കാളും സൂക്ഷ്മതരമാകുന്നു.

നമ്മുടെ നാഗരികതയിൽ ഈ മൂന്നുതരം ഊർജ്ജങ്ങൾ കൈകാര്യം ചെയ്യപ്പെടുന്നുണ്ടു്. ഇവയെപ്പററി നാം പഠിക്കുമ്പോൾ ഒരു കാര്യം സ്പഷ്ടമാകുന്നു: സ്നായുശക്തി മാംസപേശികളുടെ ശക്തിയേക്കാൾ കൂടുതൽ സൂക്ഷ്മവും സമർത്ഥവും ആന്തരികവും ആണു്. ഒരു

ചെറിയ സ്നായുതന്ത്രി മുറിച്ചാൽ ഒരു മാംസപേശി മുഴുവൻ, അതെത്ര തന്നെ വലുതായിക്കൊള്ളട്ടെ, നശിച്ചുപോകുന്നു. സംസ്കൃതത്തിൽ മാംസത്തെ സ്ഥൂലമെന്നും സ്നായുവിനെ സൂക്ഷ്മമെന്നും പറയും. പ്രകൃതിയിൽ ഒരു സ്ഥൂലമാനവും, പല നിലവാരങ്ങളിലുമുള്ള സൂക്ഷ്മ മാനവും ഉണ്ട്. ഭൗതികശാസ്ത്രത്തിന്റെ മുന്നേററം സ്ഥൂലത്തിൽ നിന്നും സൂക്ഷ്മത്തിലേയ്ക്കാണ്. മാനവശാസ്ത്രത്തിലും നാം സ്ഥൂല ത്തിൽനിന്നും സൂക്ഷ്മത്തിലേയ്ക്കും, സൂക്ഷ്മത്തിൽനിന്നും സൂക്ഷ്മതരത്തി ലേയ്ക്കും നീങ്ങുകയാണ്. സ്നായുവിന്റെ പുറകിൽ മനസ്സുണ്ട്. മന സ്സിൽ ഏതെങ്കിലും കുഴപ്പം വന്നാൽ, സ്നായുവിന്റേയും മാംസപേ ശികളുടേയും ക്ഷമത കുറയുന്നു.

അങ്ങനെ, ഊർജ്ജം കൂടുതൽ കൂടുതൽ സൂക്ഷ്മമാകുന്തോറും, അത് വ്യാപ്തിയിലും കഴിവിലും കൂടുതൽ വിപുലമാകുകയാണ്. അത് കൂടുതൽ കൂടുതൽ ആന്തരികവുമാകുന്നു. നേരത്തെ ചൂണ്ടിക്കാണി ച്ചതുപോലെ, ബാഹ്യശക്തികൾ 'പരാക്' ആണ്. എന്നാൽ ആന്ത രികശക്തികൾ പ്രത്യക് ആകുന്നു. 'പ്രത്യക്' എന്നതു് നമ്മുടെ ആഴ ത്തിലുള്ള ഏതോ ഒന്നിനെ കാണിക്കുന്നു. മുൻപറഞ്ഞ കഠോപനി ഷന്മന്ത്രത്തിന്റെ (13.10-11) ശാങ്കരഭാഷ്യം മനുഷ്യന്റെ ഈ സൂക്ഷ്മ ശക്തിസ്രോതസ്സുകളെപ്പററി പ്രതിപാദിക്കുന്നുണ്ട്. 'സൂക്ഷ്മാ, മഹ ന്തശ്ച, പ്രത്യഗാത്മഭൂതാശ്ച.' മാനവശക്തിസ്രോതസ്സുകൾ ആരോഹ ക്രമത്തിൽ, പല പല നിലവാരങ്ങളിലായി, സൂക്ഷ്മങ്ങളും മഹത്തു ക്കളും പ്രത്യഗാത്മഭൂതങ്ങളും ആകുന്നു. നാം ഇതുവരെ ചർച്ചചെയ്ത മൂന്നുതരം ശക്തികളെ സംബന്ധിച്ചും ഇതു ശരിയാണ്. വേദാന്ത ത്തിന്റെ അന്വേഷണം നമ്മെ ഒരുപടികൂടി മുന്നോട്ടു നയിച്ച് ശുദ്ധചൈതന്യ സ്വരൂപമായ ആത്മാവിൽ എത്തിക്കുന്നു. അവിടെ സൂക്ഷ്മതയും മഹത്ത്വവും ആന്തരികത്വവും അനന്തമാനത്തെ പ്രാപി ക്കുന്നു. അതാണ് എല്ലാത്തരം ഊർജ്ജങ്ങളുടേയും പുറകിലുള്ള അന ന്തമായ ബോധത്തിന്റേയും ഊർജ്ജത്തിന്റേയും ക്ഷേത്രം. 'തത് ത്വം അസി' എന്ന വാക്യം പ്രഖ്യാപിക്കുന്നതും അതുതന്നെ.

### 9 വേദാന്തത്തിന്റെ അഭയസന്ദേശം

നാം ഭൗതികശാസ്ത്രത്തിന്റേയും സാങ്കേതികവിദ്യയുടേയും ശക്തികളെ ബാഹ്യജീവിതത്തിൽ പ്രയോഗിക്കുന്നതുപോലെ, ആന്ത രികജീവിതത്തിൽ മേല്പറഞ്ഞ ഉപദേശത്തെ പ്രയോഗിക്കേണ്ടിയി രിക്കുന്നു. ജലനോർജ്ജത്തിൽനിന്ന് വിദ്യുച്ഛക്തിയിലൂടെ ന്യൂക്ലിയർ ശക്തിയിലെത്തുമ്പോൾ, മനുഷ്യൻ കൂടുതൽ കൂടുതൽ ഉയർന്ന നാഗരി കതയിൽ എത്തിച്ചേരുകയാണ്. ആന്തരികജീവിതശാസ്ത്രവും അതി ന്റെ ഊർജ്ജസ്രോതസ്സുകളും, മനുഷ്യന് സ്വാസ്ഥ്യവും ശക്തിയും,

നാഗരികതയ്ക്കു സ്ഥിരതയും പ്രദാനം ചെയ്യും. അദ്ധ്യാത്മശാസ്ത്രം, അഥവാ ഗഹനമാനവശാസ്ത്രം, മനുഷ്യനെ ജന്തുത്വത്തിലും നിസ്സഹായതയിലുംനിന്ന് സ്വാതന്ത്ര്യത്തിലേയ്ക്കും ധന്യതയിലേയ്ക്കും ഉയർത്തുന്നു. പ്രാകൃതാവസ്ഥയിലുണ്ടായിരുന്ന ഒരുതരം ജന്തുത്വത്തെ കീഴടക്കിയ പരിഷ്കൃതമനുഷ്യൻ എന്തിനു മറ്റൊരുതരം ജന്തുത്വത്തിൽചേർന്ന് കുടുങ്ങണം ? ഭൗതികശാസ്ത്രങ്ങളുടെ മഹത്തായ നേട്ടങ്ങൾക്കുശേഷം, അവന് ആ ജന്തുത്വത്തേയും കീഴടക്കുവാൻ കഴിയുകയില്ലേ ? മനുഷ്യന് യഥാർത്ഥമായ സ്വാതന്ത്ര്യവും മഹിമയും നേടാൻ കഴിയുകയില്ലേ ? ഇതൊരു വലിയ വെല്ലുവിളിയാണ്. ഇവിടെയാണ് വേദാന്തത്തിന്റെ അദ്ധ്യാത്മശാസ്ത്രസംഭാവന അർത്ഥവത്താകുന്നത്. ഒരമ്മയുടെ സ്നേഹവായ്പോടെ വേദാന്തം മനുഷ്യനോടു പറയുന്നു: ബാഹ്യവും ആന്തരികവുമായ നിയന്ത്രണാതീത ശക്തികൾക്കടിമപ്പെട്ട വെറും ജന്തുവായിരിക്കാതെ, പ്രകൃതിദത്തമായ ജൈവശക്തികളെ ആദ്ധ്യാത്മികവളർച്ചയ്ക്കായി പ്രയോഗിക്കൂ. ഈ ശക്തികളെയെല്ലാം നിയന്ത്രിച്ച്, ഇവിടെ, ഇപ്പോൾത്തന്നെ, മുക്തനും നിർഭയനും ആകൂ. മരിച്ചതിനുശേഷം നേടാനുള്ളതല്ല മുക്തിയും നിർഭയത്വവും.

ഗീതയിലും ഉപനിഷത്തുകളിലും വീണ്ടും വീണ്ടും വരുന്ന രണ്ടു പദങ്ങളാണ് സ്വാതന്ത്ര്യവും അഭയവും. വേദാന്തസന്ദേശം പൂർണ്ണമായും ഈ വാക്കുകളിൽ അടങ്ങിയിരിക്കുന്നു. ഭൗതികശാസ്ത്രത്തിലും സാങ്കേതികവിദ്യയിലുംകൂടി കുറെയൊക്കെ നിർഭയത്വം മനുഷ്യൻ നേടിയിട്ടുണ്ട്. പ്രാകൃതികമനുഷ്യന് പ്രകൃതിയെ ഭയമായിരുന്നു. ഇടിമുഴക്കവും മിന്നലും അവനെ ഭയപ്പെടുത്തിയിരുന്നു. എന്നാൽ ശാസ്ത്രനിർമ്മിതമായ ലോകത്തിൽ ജീവിക്കുന്ന മനുഷ്യന് ഇവ ഭയഹേതുക്കളല്ല. കാരണം, അവയുടെ സ്വഭാവം അവനറിയാം. അവയെ നിയന്ത്രിച്ച് തന്റെ വികാസത്തിനുവേണ്ടി ഉപയോഗിക്കുവാനും അവനറിയാം. എന്നാൽ ഈ ശാസ്ത്രയുഗത്തിലെ മനുഷ്യൻ എല്ലാത്തരം ഭയങ്ങളിൽനിന്നും മുക്തനാണെന്നു പറയുവാനാകുമോ ? ഒരുതരം ഭയത്തെ നാം കീഴടക്കി; മറ്റൊരുതരം ഭയത്തിൽ ചെന്നകപ്പെട്ടിരിക്കുന്നു. ബാഹ്യലോകത്തെ നമുക്കു ഭയമില്ല. എന്നാൽ നമ്മുടെ ഉള്ളിൽനിന്നുതന്നെ നാം ഭയവിഹ്വലരാകുന്നു. ആധുനികനാഗരികതയിലെ മനുഷ്യന്റെ ഒരു രോഗമാണ് ഉത്കണ്ഠ ഇതു് ഒരുതരം ഭയമാണ്. സ്നായുരോഗങ്ങളും മനോഭംഗവും ഇതുമൂലമുണ്ടാകുന്നു. മനുഷ്യന്റെ അന്തസ്സത്തയെ അതു കാർന്നുതിന്നുകയാണ്. അതു് മനസ്സിനെ വികൃതമാക്കുന്നു; സാമൂഹികപരിതഃസ്ഥിതിയെ വഷളാക്കുന്നു; ജ്ഞാനത്തിലും നിയന്ത്രണത്തിലുംകൂടി മനുഷ്യന് നിർഭയത്വം ലഭിക്കുമെങ്കിൽ, അവ ബാഹ്യജീവിതത്തിലും ആന്തരികജീവിത

ത്തിലും ആവശ്യമാകുന്നു. ഇതാണ് വേദാന്തസന്ദേശം. വേദാന്തം ബാഹ്യശാസ്ത്രത്തേയും ആന്തരികശാസ്ത്രത്തേയും സമഞ്ജസമാക്കി സമന്വയിപ്പിച്ച് ഒരു സമഗ്രമായ സത്യശാസ്ത്രമാക്കുന്നു.

10 വേദാന്തവും മാനവപരിണാമദർശനവും

വേദാന്തത്തിന് ആധുനികശാസ്ത്രത്തെപ്പററി വലിയ ബഹുമാനമുണ്ട്. ഹിന്ദുമതം, ബുദ്ധമതം ജൈനമതം എന്നിങ്ങനെ ഇന്ത്യയിൽ വികസിച്ച എല്ലാ മതങ്ങളും ഭൗതികശാസ്ത്രത്തെ ആദരിക്കുന്നവയാണ്. കാരണം, ഇന്ദ്രിയനിലവാരത്തിൽ സന്തുഷ്ടവും ശാന്തവുമായ ഒരു ജീവിതം നയിക്കുവാൻ മനുഷ്യനെ സഹായിക്കുന്ന ഒരു അദ്ഭുതകരമായ ഉപകരണമാണത്. വേദാന്തവും ബുദ്ധമതവും ഈ ഇന്ദ്രിയനിലവാരത്തെ 'ലോകം' എന്നു വ്യവഹരിക്കുന്നു. എന്നാൽ പാശ്ചാത്യരാജ്യങ്ങൾ നല്കുന്നതുപോലെയുള്ള ഒരു സർവ്വഗ്രാഹിയായ സ്ഥാനം വേദാന്തം ഭൗതികശാസ്ത്രത്തിനു നല്കുകയില്ല. ആധുനികശാസ്ത്രം വികസിച്ച് മനുഷ്യൻെറ ആന്തരികപ്രകൃതിയെ കൈകാര്യം ചെയ്യുന്ന ബോധശാസ്ത്രമായിത്തീരണമെന്ന് വേദാന്തം ആഗ്രഹിക്കുന്നു. വേദാന്തവും ബുദ്ധമതവും ഈ ആന്തരികനിലവാരത്തെ 'ഇന്ദ്രിയാതീത'മെന്നും ലോകോത്തര'മെന്നും പറയുന്നു. ലോകവും ലോകോത്തരവും ഒരേ സത്യശാസ്ത്രത്തിൻെറ രണ്ടു വിഭാഗങ്ങളാണ്. മനുഷ്യൻ ഈ രണ്ടു വിഭാഗങ്ങളേയും കീഴടക്കുമ്പോൾ, അവൻെറ ജീവിതം പൂർണ്ണമാകുന്നു. അവൻ ജന്തുത്വത്തിൽനിന്ന് മുക്തിയിലേയ്ക്കും ധന്യതയിലേയ്ക്കും നീങ്ങുന്നു. മാനവപരിണാമത്തിൻെറ ദിശയും പരിപൂർണ്ണതയും ഇതാണെന്നത്രേ വേദാന്തത്തിൻെറ പ്രഖ്യാപനം. മാനവപരിണാമത്തെപ്പററി ഇരുപതാംശതകത്തിലെ ആശയവും ഈ സത്യത്തെ സൂചിപ്പിക്കുന്നതാണ്. ഇന്നലത്തെ പ്രസംഗത്തിൽ ഞാൻ ജൂലിയൻ ഹക്സ്ലിയെ ഉദ്ധരിച്ചിരുന്നു. മാനവഘട്ടത്തിൽ പരിണാമത്തിൻെറ ദിശയെപ്പററിയുള്ള ഹക്സ്ലിയുടെ മറെറാരു ഖണ്ഡിക ഇവിടെ ഉദ്ധരിക്കാം (ഇവലൃൂഷൻ ആഫ്റ്റർ ഡാർവിൻ, വാല്യം 1, പു. 20):

> 'ഇന്നത്തെ അറിവുവെച്ചു പറയുകയാണെങ്കിൽ, മനുഷ്യൻെറ സമഗ്രലക്ഷ്യം മരിക്കാതെ ജീവിച്ചിരിക്കുകയോ, എണ്ണത്തിൽ വദ്ധന ഉണ്ടാക്കുകയോ, സംഘടനാപരമായ വ്യാമിശ്രത വദ്ധിപ്പിക്കുകയോ പരിസരത്തിന്മേൽ കൂടുതൽ നിയന്ത്രണം സ്ഥാപിക്കുകയോ, അല്ല; പിന്നെയോ, മനുഷ്യവർഗ്ഗത്തിൻെറ ആകെക്കൂടിയുള്ളതും, ആ വർഗ്ഗത്തിലെ വ്യക്തികളുടേതും ആയ സാദ്ധ്യതകളുടെ പൂർണ്ണതരമായ പൂർത്തീകരണമാകുന്നു.'

പരിപൂർണ്ണതയെ സംബന്ധിച്ച ഈ ആശയം ശാസ്ത്രീയപഠന വിധേയമാക്കണമെന്നു് ഉദ്ബോധിപ്പിച്ചുകൊണ്ടു് ഹക്സ്ലി ഉപസംഹരിക്കുന്നു. (മുൻഗ്രന്ഥം, പു. 21):

'മഹത്തരമായ പൂർത്തീകരണം മനുഷ്യന്റെ ആത്യന്തികവും പ്രമുഖവുമായ ലക്ഷ്യമായി അംഗീകരിച്ചുകഴിഞ്ഞാൽ, മനുഷ്യ സാദ്ധ്യതകളുടെ ഒരു ശാസ്ത്രം ആവശ്യമായിത്തീരുന്നു. മാനസികവും സാമൂഹികവുമായ ഭാവിപരിണാമത്തിൽ നമ്മെ നേർവഴിക്കു നടത്തുവാനായി അത്തരം ഒരു ശാസ്ത്രം വേണ്ടിയിരിക്കുന്നു.'

'ഇവല്യൂഷനറി വിഷൻ' എന്ന പ്രഭാഷണത്തിൽ ഹക്സ്ലി 'ഗുണ'ത്തെ പരിണാമത്തിന്റെ മാനദണ്ഡമായി സ്ഥാപിക്കുന്നു. ആധുനികശാസ്ത്രത്തിൽ ഇദംപ്രഥമമായിട്ടാണു് ഇതു സംഭവിക്കുന്നതു്. മനുഷ്യനുമുമ്പുള്ള ജൈവപരിണാമത്തിൽ 'പരിമാണ'ത്തിനായിരുന്നു മുഖ്യസ്ഥാനം. എന്നാൽ മാനവഘട്ടത്തിൽ ആ സ്ഥാനം 'ഗുണ'ത്തിനാണു് ലഭിക്കുന്നതു്. ഈ ആശയം സൂചിപ്പിച്ചുകൊണ്ടു് ഹക്സ്ലി പറയുന്നു (മുൻഗ്രന്ഥം വാല്യം III പു. 257):

'ഞാൻ ഗുണത്തെപ്പററി പറഞ്ഞു. നമ്മുടെ വിശ്വാസവ്യവസ്ഥയിൽ ഗുണമായിരിക്കണം പരമപ്രധാനമായ ആശയം. പരിണാമത്തിലും ഐകരൂപ്യത്തിലുംനിന്നു വ്യത്യസ്തമായി ഗുണത്തിന്നും സമൃദ്ധിക്കും നാം പ്രാമുഖ്യം നല്കണം.'

ഈ പുതിയ വിശ്വാസവ്യവസ്ഥയിൽ പ്രയോജനമെന്ന ആശയത്തിന്റെ യഥാർത്ഥമൂല്യം എന്തെന്നു് ഹക്സ്ലി ചർച്ച് ചെയ്യുന്നുണ്ടു് (മുൻഗ്രന്ഥം, വാല്യം I, പു. 259):

കൂടുതൽ മനുഷ്യർക്കു് കൂടുതൽ പൂർണ്ണതയും, കൂടുതൽ മനുഷ്യസമൂഹങ്ങൾക്കു് കൂടുതൽ നേട്ടവും ആണു് മനുഷ്യന്റെ ഭവിതവ്യതയെന്നു് നാം സത്യമായി വിശ്വസിക്കുന്നുണ്ടെങ്കിൽ,... സാധാരണ അർത്ഥത്തിലുള്ള പ്രയോജനം അപ്രധാനമായിത്തീരും. ഭൗതികവസ്തുക്കളുടെ ഉല്പാദനപരിമാണം തീർച്ചയായും പ്രാഥമിക മനുഷ്യാവശ്യങ്ങൾ തൃപ്തിപ്പെടുത്തുന്നതിനു് ആവശ്യമാണു്; എന്നാൽ അതു് ഒരു പരിധിവരെ മാത്രമേ വേണ്ടൂ. കലോറികളുടേയും, മദ്യത്തിന്റേയും, ടി. വി. സെററുകളുടേയും അലക്കയന്ത്രങ്ങളുടേയും പ്രതിശീർഷസംഖ്യ അനാവശ്യമാണു്: ചീത്തയാണു്. ഭൗതികവസ്തുക്കളുടെ ഉല്പാദന പരിമാണം സ്വയം ഒരു ലക്ഷ്യമല്ല; അതു മററു ലക്ഷ്യങ്ങൾ നേടാനുള്ള ഉപകരണം മാത്രമാണു്.

മാനവപരിണാമത്തിന്റെ ഗതിതന്ത്രത്തിൽ ഗുണവത്ത (ക്വാളിററി) യുടെ മഹത്ത്വത്തെ സൂചിപ്പിച്ചുകൊണ്ട് ഹക്സ്ലി ഇങ്ങനെ ഉപസംഹരിക്കുന്നു. (മുൻഗ്രന്ഥം പുറം. 260—61):

'അങ്ങനെ പരിണാമദർശനം നമ്മുടെ അസ്തിത്വത്തെ ലളിതമായും ഏററവും ശക്തമായും പ്രകാശിപ്പിക്കുന്നു. അത് നമ്മുടെ വൈവിധ്യതയും കർത്തവ്യവും സ്പഷ്ടമാക്കുന്നു. മനസ്സിനെ ഭൗതികവസ്തുവിന്റെ മേൽ സ്ഥാപിക്കുന്നു. പരിമാണത്തെ ഗുണത്തിനേക്കാൾ പരമാധികാരത്തിലാക്കുന്നു.'

ഇതുതന്നെയാണ് വേദാന്തം അംഗീകരിക്കുന്ന മനുഷ്യന്റെ ആദ്ധ്യാത്മികപരിണാമം. മനുഷ്യന്റെ ബാഹ്യജീവിതത്തിന്റേയും പ്രവർത്തനത്തിന്റേയും സന്ദർഭത്തിൽ പൂർണ്ണീകരണത്തിലേയ്ക്കുള്ള അവന്റെ ആന്തരികയാത്രയാണിത്. ഈ ആന്തരികജീവിത ശാസ്ത്രം ഇന്നു വികസിച്ചില്ലെങ്കിൽ, അടുത്ത കുറെ ശതാബ്ദങ്ങൾക്കകം മനുഷ്യസമൂഹംമുഴുവൻ കാലിത്തൊഴുത്തായി മാറും. സമാധാനവും വൈകാരികസ്ഥിരതയും നേടാനായി മനുഷ്യൻ ബാഹ്യസഹായത്തെ, വിശിഷ്യ മോളിക്യുലർജീവശാസ്ത്രത്തെ, ആശ്രയിക്കുമ്പോൾ സംഭവിക്കുന്നത് അതായിരിക്കും. അടുത്തകാലത്ത് പ്രസിദ്ധീകരിക്കപ്പെട്ട ചില പുസ്തകങ്ങളിൽ ഈ സാദ്ധ്യതകൾ കാണാം. റാട്റേ ടെയ്‌ലറുടെ 'ദി ബയളോജിക്കൽ ടൈംബോംബ്' എന്ന പുസ്തകം ഒരുദാഹരണമാണ്. അതിന്റെ ശീർഷകംതന്നെ എത്ര ഭീകരമാണെന്നു നോക്കുക. ജീവശാസ്ത്രം ഇന്ന് മാനവയന്ത്രശാസ്ത്രരംഗത്ത് വളരെ വേഗത്തിൽ പുരോഗമിക്കയാണ്. അത് മനുഷ്യനോടു പറയുന്നു; നിനക്ക് സന്തോഷവും സമാധാനവും വേണോ? എന്റെ പരീക്ഷണശാലയിൽ വരൂ, നിനക്കു വേണ്ടതു ഞാൻ തരാം. ആധുനികജീവശാസ്ത്രത്തിലെ മാനവയന്ത്രശാസ്ത്രത്തിനു് മനുഷ്യന്റെ മസ്തിഷ്കത്തിൽ എലക്ട്രോഡുകൾ സ്ഥാപിക്കുവാൻ കഴിയും. വൈകാരികാവശ്യങ്ങൾ നേടുന്നതിനു സ്വിച്ചോ ബട്ടണോ അമർത്തിയാൽ മതി. ഭർത്താവിനു ദേഷ്യംവരുമ്പോൾ ഭാര്യ ഒരു സ്വിച്ച് അമർത്തിയാൽ അവൻ ശാന്തനാകും. ഇതേ രീതിയിൽ അവനു് അവളെ ശാന്തമാക്കാനും കഴിയും. ഇങ്ങനെ ലോകത്തെമ്പാടും ജീവശാസ്ത്രപരീക്ഷണശാലകൾ സ്ഥാപിച്ച് മനുഷ്യനെ സന്തുഷ്ടനും ശാന്തനുമാക്കാൻ സാധിക്കും. പക്ഷേ അപ്പോൾ മനുഷ്യൻ എന്താകും? അവൻ ഒരു മൃഗമാകും; വെറും ഒരു വസ്തുവായിത്തീരും. അത്രതന്നെ. ഈ അനിഷ്ട സാധ്യത ഇല്ലാതാകാൻ നാം അദ്ധ്യാത്മവിദ്യയെ ആശ്രയിച്ചേ മതിയാവൂ. സർ ജൂലിയൻ ഹക്സ്ലി പരാമർശിക്കുന്ന മാനവ സാദ്ധ്യതകളുടെ ശാസ്ത്രം തന്നെയാണ് വേദാന്തം പ്രതിപാദിക്കുന്ന

മനുഷ്യാത്മാവിന്റെ ശാസ്ത്രം. ഈ അദ്ധ്യാത്മവിദ്യയ്ക്കുമാത്രമേ മനുഷ്യനെ അടിസ്ഥാനപരമായി ബലിഷ്ഠനാക്കാൻ കഴിയൂ. ഈ ശാസ്ത്രവും ആധുനികഭൗതികശാസ്ത്രവും പരസ്പരപൂരകങ്ങളാണ്. വേദാന്തവീക്ഷണത്തിൽ അവ ഒരിക്കലും പരസ്പരവിരോധികളല്ല. നാം ജീവിക്കുന്ന അത്ഭുതകരമായ ആകാശയുഗത്തിലും പ്രസക്തമായ ഒരു വെല്ലുവിളി നാലായിരം വർഷങ്ങൾക്കുമുമ്പ് ഉപനിഷത്തുകൾ ഉയർത്തിയിരുന്നു (ശ്വേതാശ്വതരോപനിഷത്ത്. VI. 20):

> യദാ ചർമ്മവദ് ആകാശം വേഷ്ടയിഷ്യന്തി മാനവാഃ
> തദാ ദേവം അവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.

മനുഷ്യർ (തങ്ങളുടെ സാങ്കേതിക നൈപുണ്യത്തിലൂടെ) ഒരു തോൽക്കഷണത്തെപ്പോലെ ആകാശത്തെ ചുരുട്ടിക്കൂട്ടിയേക്കാം; എങ്കിലും, (അന്തർഭാഗത്തുള്ള) പ്രകാശമാനമായ സത്യത്തെ (ആത്മാവിനെ) സാക്ഷാത്കരിക്കാതെ അവരുടെ ദുഃഖങ്ങൾ അവസാനിക്കയില്ല.'

## 11 ആദ്ധ്യാത്മികത്വം അത്യദ്ഭുതകരങ്ങളായ ആധുനികഗവേഷണങ്ങളുടെ സന്ദർഭത്തിൽ

ടിബെററിലെ ഹിമാലയപ്രദേശങ്ങളിലുള്ള കസ്തൂരിമാനിനെപ്പററി വേദാന്തം ഒരു ദൃഷ്ടാന്തം പറയുന്നുണ്ട്. ഒരു പ്രത്യേക കാലാവസ്ഥയിൽ, എവിടെ നിന്നോ ഒരു മനോഹരമായ സുഗന്ധം ആ മൃഗത്തിനനുഭവപ്പെടുന്നു. ആ ഗന്ധം എവിടെനിന്നു വരുന്നു എന്നന്വേഷിച്ചുകൊണ്ട്, അതു് അവിടവിടെ അലഞ്ഞുതിരിയുന്നു, അവസാനം ക്ഷീണിച്ച് ഒരിടത്തുചെന്നു കിടക്കുന്നു. അപ്പോഴാണ് അതറിയുന്നതു്, സുഗന്ധം തന്റെ നാഭിയിൽനിന്നാണ് വരുന്നതെന്ന്! ശ്രീരാമകൃഷ്ണൻ (ക്രി. 1836–1886) പറഞ്ഞതുപോലെ: അവിടെ, അവിടെ, എന്നു പറയുന്നതു് അജ്ഞാനം; ഇവിടെ, ഇവിടെ, എന്നതു് ജ്ഞാനവും. സ്നാപകയോഹന്നാൻ, പശ്ചാത്തപിക്കുവിൻ, സ്വർഗ്ഗരാജ്യം ഇതാ, അടുത്താണ്'' എന്നു പറഞ്ഞപ്പോൾ, ഒരു വലിയ സത്യം പ്രഖ്യാപിക്കുകയായിരുന്നു. പിന്നീട് യേശു വന്ന് ആ സത്യം കൂടുതൽ സ്പഷ്ടമാക്കി. (ലൂക്കോസ് XVII. 20 21):

പരീശന്മാർ അവനോടു ചോദിച്ചു: സ്വർഗ്ഗരാജ്യം എപ്പോൾ വരും ! അവൻ ഉത്തരം പറഞ്ഞു: നോക്കിയിരുന്നതുംകൊണ്ട് സ്വർഗ്ഗരാജ്യം വരുന്നില്ല.

'അതാ, അവിടെയാണ്; ഇതാ, ഇവിടെയാണ്', എന്നും അവർ പറയേണ്ട; കാരണം, നോക്കൂ, സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിലാണ്.'

വേദാന്തം മതത്തിന്റെ രണ്ടുവശങ്ങളെ അംഗീകരിക്കുന്നു. വർഗ്ഗീയവും ശാസ്ത്രീയവും. വർഗ്ഗീയമതത്തെ സംബന്ധിച്ചിടത്തോളം നമ്മുടെ അഭിരുചിക്കു സ്ഥാനമില്ല. നാം അതിൽ ജനിച്ചിരിക്കുന്നു. നാം അതിനെ അന്വേഷിക്കുന്നില്ല. എന്നാൽ നാം മതത്തെ അന്വേഷിക്കുമ്പോൾ മാത്രമേ അതു ശാസ്ത്രമാകുന്നുള്ളു. ശാസ്ത്രത്തിൽ ആരും ജനിക്കുന്നില്ല. അതു് അന്വേഷണത്തിലൂടെമാത്രം സംസിദ്ധമാകുന്ന ഒന്നാണു്. സർ ആർഥർ എഡിംഗ്ടൺ പറയുന്നു (സയൻസ് ആൻറു് ദി അൺസീൻ വേൾഡ്, പു. 54):

'ശാസ്ത്രത്തിന്റേയോ മതത്തിന്റേയോ യഥാർത്ഥമനോഭാവം അറിയണമെങ്കിൽ, അന്വേഷണമനോഭാവം മുമ്പിൽ വെച്ചേ തീരൂ.'

അതനുസരിച്ച്, സ്വാമി വിവേകാനന്ദൻ മതത്തെ ഇങ്ങനെ നിർവചിച്ചിരിക്കുന്നു. 'മതം മനുഷ്യന്റെ ആന്തരികദിവ്യതയുടെ അഭിവ്യക്തിയാകുന്നു.' മതശാസ്ത്രം ഹിന്ദു, ബൗദ്ധം, ജൈനം, മുസ്ലിം, ക്രിസ്ത്യൻ, ജൂതം എന്നിങ്ങനെയുള്ള വർഗ്ഗീയ മതങ്ങളെയെല്ലാം നെടുകെ മുറിച്ചുകടന്നു കയറി മുന്നേറുന്നു. കാരണം, നിങ്ങൾ അപ്പോൾ ഒരു വെറും വിശ്വാസിയായിരിക്കാതെ, ആന്തരികജീവിതത്തിലെ ഗവേഷകനാകുകയാണു്.

ഉപസംഹരിക്കുന്നതിനുമുമ്പു് എ. ഷിപ്പർജസ് എന്ന ശാസ്ത്രജ്ഞൻ ആസ്പെക്റ്റ്സ് ഓഫ് ആൻ അപ്ഹെവൽ ഇൻ മെഡിസിൻ' എന്ന വിഷയത്തെപ്പററി സീമൻസ് ജർണൽ, എലക്ട്രോമെഡിക്ക 5. 1970 എന്ന ആനുകാലികപ്രസിദ്ധീകരണത്തിൽ എഴുതിയ ഒരു ലേഖനത്തെപ്പററി പരാമർശിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ആ ലേഖനത്തിൽ മനുഷ്യന്റെ ആന്തരികജീവിതത്തെ സംബന്ധിച്ച് ഒരു ശാസ്ത്രം വികസിപ്പിക്കേണ്ടതിന്റെ ആവശ്യകത സൂചിപ്പിക്കപ്പെട്ടിരിക്കുന്നു (പു. 300):

'നാം പ്രപഞ്ചത്തെ കണ്ടുപിടിക്കയും ചന്ദ്രന്റെ പുറകിൽ എത്തിപ്പെടുകയും ചെയ്തേയുള്ളൂ. അപ്പോഴേയ്ക്കു്, മറെറാരു പ്രപഞ്ചം, അതായതു് പ്രകൃതിയുടെ അന്തർഭാഗം അഥവാ മുമ്പു പറയാറുള്ളതുപോലെ ആത്മാവിന്റെ രാജ്യം നമ്മെ കാത്തിരിക്കുന്നു. 'ഉള്ളിലും ഒരു പ്രപഞ്ചമുണ്ടു'' എന്നു ഗേഥ പറഞ്ഞതുപോലെ വാസ്തവത്തിൽ ഇവിടെയുള്ളതു് 'ഒരനേക പ്രപഞ്ച'മാണു്. നമ്മുടെ ഈ ആധുനിക രണ്ടാം സഹസ്രാബ്ദത്തിന്റെ അവസാനഘട്ടത്തിൽ നാം രണ്ടാമതൊരു പ്രബോധപ്രകാശത്തിന്റെ നടുവിലാണെന്നു തോന്നുന്നു.'

ആധുനികയുഗം ആരംഭിക്കുന്നതു് ഭൂലോകപര്യവേക്ഷണത്തോടെയാണു്. കൊളംബസ്സു് ലോകത്തിന്റെ പശ്ചിമഭാഗവും,

വാസ്കോ-ഡി-ഗാമ പൂർവ്വഭാഗവും പര്യവേക്ഷണം ചെയ്തു. അനന്തരം ഭൂമിയുടെ എല്ലാഭാഗങ്ങളും പര്യവേക്ഷണവിധേയങ്ങളായി – മലകളും, പർവ്വതങ്ങളും, പർവ്വതശിഖരങ്ങളും, ഉത്തരധ്രുവവും ദക്ഷിണധ്രുവവും, അലയാഴികളുടെ ആഴങ്ങളും. ഭൂമിയിലെ ഇത്തരം ധീരകൃത്യങ്ങൾകൊണ്ടു സംതൃപ്തനാകാതെ വിശ്രമരഹിതമായ മനുഷ്യാത്മാവ് ആകാശത്തിലേയ്ക്കുയന്നു. റോക്കറ്റുകൾ അയച്ചാണ് ഈ അന്വേഷണം ആരംഭിച്ചത്.

ആദ്യത്തെ റോക്കറ്റുകൾ അറുപതോ എഴുപതോ മൈലുകൾക്കപ്പുറം എത്തിയില്ല. പിന്നീട് കൂടുതൽ ശക്തിയുള്ള റോക്കറ്റുകൾ കൊണ്ട് ഭൂമിയുടെ അടുത്തുള്ള ആകാശം പര്യവേക്ഷണം ചെയ്യപ്പെട്ടു. അതിനുശേഷം ചന്ദ്രനും ബാഹ്യഗ്രഹങ്ങളും പര്യവേക്ഷണവിധേയങ്ങളായി. ഇപ്പോൾ, പയനിയർ പത്ത് എന്ന പേരുള്ള റോക്കറ്റ് സൗരയൂഥത്തിന്റെ അതിർത്തിയിലൂടെ ബാഹ്യാകാശത്തേയ്ക്കു കുതിച്ചുകൊണ്ടിരിക്കുകയാണ്. ഇതെല്ലാം അദ്ഭുതകരങ്ങളായ പര്യവേക്ഷണയാത്രകൾതന്നെ. എന്നാൽ ആധുനികമനുഷ്യനെ കാത്തിരിക്കുന്ന മറ്റൊരു പര്യവേക്ഷണമുണ്ട്. അവന്റെ സ്വന്തം ബോധത്തിന്റെ പിന്നണിപ്രദേശമാണത്.

ഇത് ഒരജ്ഞാതലോകമാണ്. ഈ സമ്മോഹനരംഗം മനുഷ്യനും അവന്റെ സംസ്കാരത്തിനുവേണ്ടി ഗംഭീരസാദ്ധ്യതകൾ ഉൾക്കൊള്ളുന്നതാണ്. ആധുനികമനുഷ്യന്റെ മുമ്പിലുള്ള വലിയ ഒരു വെല്ലുവിളിയുമാണത്. നാം ഈ അന്തരംഗപര്യവേക്ഷണം തുടങ്ങി അല്പം മുമ്പോട്ടു പോകുമ്പോൾത്തന്നെ സ്നേഹവും കരുണയും അഹിംസയുംപോലെയുള്ള മാനവഗുണങ്ങളും മൂല്യങ്ങളും ശ്വസിച്ചുതുടങ്ങും. മാസ്റ്റർ എക്ഹാട്ട് പറഞ്ഞു: 'നാം ധ്യാനത്തിൽ ഉള്ളിലേയ്ക്കെടുക്കുന്നത്, സ്നേഹത്തിൽ പകന്നുകൊടുക്കുന്നു.'

## 12. ഉപസംഹാരം

കാമക്രോധങ്ങളുടേയും ദ്വേഷലോഭങ്ങളുടേയും ഹിംസയുടേയും ബോംബുകളെറിയുന്നതിനുപകരം, സ്നേഹസേവനങ്ങളുടേയും ശാന്തിയുടേയും അനുഗ്രഹങ്ങൾ വർഷിക്കുവാൻ നാം പഠിക്കേണ്ടിയിരിക്കുന്നു. മനുഷ്യന്റെ ബാഹ്യലോകത്തിന്റെ മാനദണ്ഡം മിക്കവാറും പ്രവൃത്തിയാണ് (ഡൂയിംഗ്) എന്നാൽ ആന്തരികലോകത്തിന്റെ മാനദണ്ഡം ബീയിംഗ് അഥവാ സത്-ത്വം ആകുന്നു. മാനവചരിത്രത്തിലെ മഹത്തമമായ ലോകപരിവർത്തനശക്തി മനുഷ്യന്റെ സത്ത്വമാനത്തിൽ നിന്നുദ്ഭവിക്കുന്നതാണ്. പ്രവൃത്തിയുടെ ഫലമല്ല അത്. നെപ്പോളിയനെ യേശുവുമായോ ബുദ്ധനുമായോ താരതമ്യം ചെയ്യുമ്പോൾ ഈ സത്യം സ്പഷ്ടമാകും. നെപ്പോളിയൻ തന്നെ

സെൻറ് ഹെലീനയിൽ തടവുകാരനായിരുന്നപ്പോൾ ഇത്തരം ഒരു താരതമ്യം നടത്തിട്ടുണ്ട്. സുഹൃത്തുക്കളുമായുള്ള സംഭാഷണത്തിൽ ഒരിക്കൽ നെപ്പോളിയൻ ഇങ്ങനെ പറഞ്ഞു:

'ലോകത്തിൽ രണ്ടു ശക്തികളുണ്ട് — വാളും ആത്മാവും, ആത്മാവ് എപ്പോഴും വാളിനെ തോല്പിച്ചിട്ടുണ്ട്.

'അലക്സാണ്ടർ, സീസർ, ഷാർലമെയിൻ, അവസാനം ഞാനും വലിയ സാമ്രാജ്യങ്ങൾ സ്ഥാപിച്ചു.' ഞങ്ങളുടെ സൃഷ്ടിപ്രതിഭ എന്തിനെയാണ് ആശ്രയിച്ചത്? ബലത്തിനെ, യേശുമാത്രം സ്നേഹത്തിന്മേലാണ് സാമ്രാജ്യം സ്ഥാപിച്ചത്. അതിനുശേഷം ഇന്നുവരെ, ലക്ഷോപലക്ഷം പേർ അദ്ദേഹത്തിനുവേണ്ടി മരിക്കാൻ തയ്യാറാണ്.'

ഞാൻ ഈ പുസ്തകം കുറച്ച് വർഷങ്ങൾക്കുമുമ്പ് വായിച്ചിരുന്നു. അതിൻെറ പേർ ഇപ്പോൾ ഓർമ്മയില്ല,

യേശുവിനെപ്പോലെയുള്ള ആദ്ധ്യാത്മികഗുരുക്കന്മാർ, ബുദ്ധനും ശ്രീരാമകൃഷ്ണനും മററും, ഉന്മുക്തമാക്കുന്ന ശക്തി ചരിത്രഗതിയിൽ കോടാനുകോടി ജനങ്ങളെ സ്പർശിക്കുന്നു. ശാസ്ത്രജ്ഞന്മാരും കലാകാരന്മാരും, ബുദ്ധിജീവികളും ആദ്ധ്യാത്മികസാധകരും, അതിൻെറ സ്വാധീനത്തിൽപ്പെടുന്നവരാണ്. ആ ശക്തി അതിതീവ്രമാണെങ്കിലും, വളരെ സാവധാനമാണ് പ്രവർത്തിക്കുന്നത്. അതിൻെറ സ്വാധീനം ചിരസ്ഥായിയും വ്യാപകവും, സസന്തോഷം സ്വീകരിക്കപ്പെടുന്നതും ആണ്. പെട്ടെന്ന്, പുറത്തുനിന്നും ആരോപിക്കപ്പെടുന്നതും ഹ്രസ്വജീവിയുമല്ല അത്. ഈ വിഷയത്തിൽ ശ്രീരാമകൃഷ്ണൻെറ വ്യക്തിത്വത്തെസംബന്ധിച്ച് റൊമെയിൻ റോളണ്ടിൻെറ പഠനം വളരെ ഉജ്ജ്വലമാണ് (ലൈഫ് ഓഫ് രാമകൃഷ്ണ, പ്രിഫേസ്: ടു മൈ വെസ്റ്റേൺ റീഡേഴ്സ് പു. 14):

'ഞാൻ ഇവിടെ വരയ്ക്കാൻപോകുന്ന ചിത്രം ആരുടെയാണോ, ആ മനുഷ്യൻ മുപ്പതു കോടിജനങ്ങളുടെ രണ്ടായിരം വർഷത്തെ ആദ്ധ്യാത്മികജീവിതത്തിൻെറ പരിപൂർത്തിയാണ്. നാല്പതുകൊല്ലംമുമ്പ് അദ്ദേഹം ചരമം പ്രാപിച്ചുവെങ്കിലും അദ്ദേഹത്തിൻെറ ആത്മാവ് ആധുനികഭാരതത്തെ ചൈതന്യവത്താക്കുന്നുണ്ട്. അദ്ദേഹം ഗാന്ധിയെപ്പോലെയുള്ള കർമ്മധീരനായിരുന്നില്ല; കലാപ്രതിഭയായിരുന്നില്ല; ഗോയ്ഥേയെപ്പോലെയോ ടാഗോറിനെപ്പോലെയോ ഉള്ള ചിന്താപ്രതിഭയുമായിരുന്നില്ല. അദ്ദേഹം ബംഗാളിലെ കുഗ്രാമത്തിൽ ജനിച്ച ഒരു ബ്രാഹ്മണനായിരുന്നു. അദ്ദേഹത്തിൻെറ ബാഹ്യജീവിതം ഒരു ചെറിയ ചട്ടക്കൂട്ടിൽ ഒതുങ്ങിയിരുന്നു. അദ്ഭുതസംഭവങ്ങളൊ

ന്നും അവിടെയില്ല; അക്കാലത്തെ രാഷ്ട്രീയവും സാമൂഹികവു മായ പ്രവത്തനങ്ങളും അതിനു വെളിയിലാണ്. പക്ഷേ അദ്ദേ ഹത്തിന്റെ ആന്തരികജീവിതം മനുഷ്യരുടേയും ദേവന്മാരുടേ യും ബഹുത്വത്തെ മുഴുവൻ ഉൾക്കൊണ്ടിരുന്നു.'

ഈ മാനുഷികപരിവത്തനമാണ് ഇന്നാവശ്യം. നാം ബാ ഹ്യപ്രകൃതിയെ മാററിമറിച്ചിരിക്കുന്നു. സൂര്യന്റേയും നദികളുടേയും വൈദ്യുതിയുടേയും, വായുവിന്റേയും ആററമിക് ന്യൂക്ളിയസ്സി ന്റേയും ശക്തികളെ നിയന്ത്രിക്കുന്നു. ഇനി, ഇപ്പോൾ, മനുഷ്യന്റെ ഉള്ളിൽ മറഞ്ഞിരിക്കുന്ന ശക്തിസ്രോതസ്സുകളെ പര്യവേക്ഷണം ചെയ്യുന്നതു നന്നായിരിക്കും. ഈ അദ്ധ്യാത്മവിദ്യയിൽ അസാദ്ധ്യ മായി യാതൊന്നുമില്ല. ഭൗതികശാസ്ത്രവും സാങ്കേതിക വിദ്യയും, അസാദ്ധ്യങ്ങളെ സാദ്ധ്യങ്ങളാക്കിത്തീക്കുന്ന ഒരു യുഗത്തിലാണു നാം ജീവിക്കുന്നതു്. ചന്ദ്രന്റെ മറുവശം കാണുകയും അവിടെ ചെ ന്നിറങ്ങുകയും ഇന്ന് സാദ്ധ്യമായിരിക്കുന്നു. അദ്ധ്യാത്മവിദ്യയിലും അസാദ്ധ്യമായതു് സാദ്ധ്യമാക്കാൻ കഴിയും. നാം ഭൗതികമായ അന്നം ദഹിപ്പിച്ച് ജൈവോർജമായും പ്രവൃത്തിയായും മാററിയെടു ക്കുന്നു. നാം പഠിക്കുന്നതിനെ മനസ്സിൽ ദഹിപ്പിച്ച് ജ്ഞാനമായും കമ്മകൗശലമായും പരിവത്തനം ചെയ്യിക്കുന്നു. അതുപോലെ ഹൃദ യത്തിലുള്ള ദ്വേഷത്തെ സ്നേഹമാക്കിത്തീക്കാനും, ലോകത്തിലാസ കലം വികിരണം ചെയ്യാനും, നമുക്കു കഴിയും. ഭൂമിയിൽനിന്നും അസംസ്കൃത എണ്ണയെടുത്തു്, അതിൽനിന്നും ഹൃദ്യങ്ങളായ സുഗന്ധദ്ര വ്യങ്ങളും, ഉപയോഗപ്രദങ്ങളായ ഇന്ധനങ്ങളും ഉല്പാദിപ്പിക്കുന്നുണ്ട ല്ലോ. അതുപോലെ ശരീരമനസ്സുകളെ ഒരു ശുദ്ധീകരണപരീക്ഷ ണശാലയാക്കി മാറേറണ്ടിയിരിക്കുന്നു. 'ബാഹ്യജീവിതസന്ദർഭ ത്തിൽ ആന്തരികജീവിതം' എന്ന വിഷയത്തിന്റെ പ്രാധാന്യം അതാണ്.

നിങ്ങളേവക്കും എന്റെ അകമഴിഞ്ഞ നന്ദി.

**ചോദ്യോത്തരങ്ങൾ**

ചോദ്യം: പ്രൊ. വാൻപ്രാഗ്: പുരാതനഭാരതീയതത്വശാസ്ത്ര ത്തിൽ ചച്ചചെയ്യുന്നതനുസരിച്ചുള്ള മനുഷ്യവ്യക്തിത്വത്തിന്റെ ഗഹ നതലങ്ങളെപ്പററി നിങ്ങൾ സംസാരിച്ചു. ഞാൻതന്നെ ഒരു മനശ്ശാ സ്ത്രജ്ഞനാണ്. മനോരോഗചികിത്സാരംഗത്തു പ്രവത്തിക്കുന്നു. പാശ്ചാത്യമനശ്ശാസ്ത്രത്തെ ഇന്ത്യൻ ചിന്തയുമായി ബന്ധിപ്പിക്കുന്ന പുസ്തകങ്ങൾ ഞാൻ അന്വേഷിക്കാറുണ്ട്. ഇത്തരം ഒരു പുസ്തകം ഞാൻ കണ്ടു: ബോസ്റ്റൺ രാമകൃഷ്ണ വേദാന്തസെൻററിലെ സ്വാമി

നിഖിലാനന്ദ രചിച്ചിട്ടുള്ള 'ഹിന്ദു സൈക്കോളജി: ഇററ്സ് മീനിംഗ് ഫോർ ദ വെസ്ററ്.'

സ്വാമി: ഉവ്വ്. അതൊരു നല്ല പുസ്തകമാണ്. യു. എസ്സിൽ അതു പഠിപ്പിക്കുന്നുണ്ട്.

ചോദ്യം: പ്രൊ: പക്ഷേ അതു് പ്രായോഗികസഹായം നല്കുന്നില്ല, മററുതരത്തിൽ മൂല്യവത്താണെങ്കിലും. ഞാൻ ചോദിക്കുന്നതു്, ഇന്ത്യൻ തത്ത്വശാസ്ത്രവും ആധുനികപാശ്ചാത്യമനശ്ശാസ്ത്രവും തമ്മിലുള്ള ബന്ധം കാണിക്കുന്ന പുസ്തകങ്ങൾ ഇന്ത്യയിലുണ്ടോ?

സ്വാമി: പാശ്ചാത്യമനശ്ശാസ്ത്രത്തേയും മനോരോഗചികിത്സയേയും ഇന്ത്യൻ അദ്ധ്യാത്മചിന്തയോടു ബന്ധിപ്പിക്കുന്ന പുസ്തകങ്ങൾ രചിച്ചിട്ടുള്ളതു് ഇന്ത്യൻ ലേഖകന്മാരേക്കാൾ കൂടുതൽ പാശ്ചാത്യലേഖകന്മാരാണ്. കഴിഞ്ഞ ഇരുപതുകൊല്ലങ്ങളായി പാശ്ചാത്യരാജ്യങ്ങളിൽ ഈ വിഷയത്തിലുള്ള ധാരാളം പുസ്തകങ്ങൾ പ്രകാശിതങ്ങളായിട്ടുണ്ട്. അവയിലെല്ലാം ബോധമാണ് പഠനവിഷയം. 1982 ജനവരി 1-ാംനു- ബാംഗളൂരിലെ നാഷനൽ ഇൻസ്ററിററ്യൂട്ട് ഓഫ് മെൻറൽ ഹെൽത്തു് ആൻഡ് ന്യൂറോ-സയൻസ്സസിൽ വെച്ചു നടന്ന 'ബ്രെയിൻ, കോൺഷ്യസ്നസ്സ് ആൻഡ് യോഗ' എന്ന വിഷയത്തെ സംബന്ധിച്ച ചർച്ചാസമ്മേളനത്തിൽ ഞാൻ വായിച്ച പ്രബന്ധമുണ്ട്: 'സയൻസ് ഓഫ് കോൺഷ്യസ്നസ്സ് ഇൻ ദ ലൈററ് ഓഫ് വേദാന്ത ആൻഡ് യോഗ'. ഇന്ത്യയിൽ തിരിച്ചെത്തുമ്പോൾ അതിൻെറ ഒരു പ്രതി അയച്ചുതരാം. ആധുനികപാശ്ചാത്യലേഖകരുടെ പല പുസ്തകങ്ങളെയും അതിൽ എടുത്തു പറഞ്ഞിട്ടുണ്ട്.

ചോദ്യം: പ്രൊ. വാൻപ്രാഗ്: ഡച്ച് സർവ്വകലാശാലകളിൽ പലക്കും ഈ വിഷയത്തിൽ താല്പര്യമുള്ളതായി ഞാൻ കണ്ടിട്ടുണ്ട്.

സ്വാമി: ശരി. 1968-69ൽ അമേരിക്കയിൽവെച്ച് 'അമേരിക്കൻ ഹാൻഡ് ബുക്ക് ഓഫ് സൈക്കിയാട്രി' ഞാൻ കണ്ടിരുന്നു. പലരും ചേർന്നെഴുതീട്ടുള്ള ആ പുസ്തകത്തിൽ ചർച്ചചെയ്തിട്ടുള്ള ഒരു മുഖ്യവിഷയം 'ക്രിയേററിവിററി ആൻഡ് ഇററ്സ് കൾട്ടിവേഷൻ' ആണ്. (വാല്യം III, അദ്ധ്യായം 44 പു. 723-26). സിൽവാനോ അറൈററി എഴുതീട്ടുള്ള ആ ലേഖനത്തിൻെറ വിഷയം അമേരിക്കൻ കുട്ടികളിൽ സർഗ്ഗപ്രതിഭ എങ്ങനെ വളർത്താം എന്നുള്ളതാണ്. സർഗ്ഗപ്രതിഭയെന്നാൽ വെറും യാന്ത്രികമായ കാര്യക്ഷമതയല്ല. അദ്ദേഹം പറയുന്നു:

'ക്രിയേററിവ് പ്രോസസ്സ്' എന്നതുകൊണ്ട് ഈ ലേഖകൻ അർത്ഥമാക്കുന്നത്, സാധാരണമായ ഉദ്ദീപന-പ്രതിക്രിയാരൂപത്തിലുള്ള മനശ്ശാസ്ത്രരീതിയിൽനിന്നും വ്യത്യസ്തവും, അതിനെ അതിലംഘിക്കുന്നതും അഭിലഷണീയവുമായ വിശിഷ്ടപദ്ധതിയാണ്.

'ക്രിയേററിവ് പ്രോസസ്സ്' മനുഷ്യനെ യുക്തിനിഷ്ഠമായ പ്രതിക്രിയാപദ്ധതിയിൽനിന്നും മുക്തനാക്കുന്നു. സാധാരണ നിലയിൽ നേടാൻ സാധിക്കാത്ത ഒരു പുതിയ വസ്തുവോ അനുഭവമോ അസ്തിത്വമോ അന്വേഷിക്കയും ആഗ്രഹിക്കയും ചെയ്യുമ്പോൾ, പൂർണ്ണതയിലേയ്ക്കു നയിക്കുന്ന ഒന്നാണ് ഈ ക്രിയേററിവ് പ്രോസസ്സ്"

കുട്ടികൾ ശാന്തരായിരിക്കാനും ഒററയ്ക്കിരിക്കാനും പഠിക്കണമെന്ന് അറൈററി മററു പലതിൻേറയും കൂട്ടത്തിൽ നിർദ്ദേശിക്കുന്നുണ്ട്. യൂഥമനോഭാവം സർഗ്ഗാത്മകതയെ സഹായിക്കുന്നില്ലെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം.

ചോദ്യം: ധ്യാനത്തിലൂടെ ആദ്ധ്യാത്മികശക്തിസ്രോതസ്സിൻെറ ഗഹനതലങ്ങളിലേയ്ക്ക് എങ്ങനെ എത്തിപ്പെടാം ?

സ്വാമി: അതു സാധിക്കാനുള്ള ഒരു മാർഗ്ഗമാണ് ധ്യാനം. പക്ഷേ അതിനെ നിലനിർത്താനായി ബാഹ്യജീവിതത്തേയും മററു മനുഷ്യരുമായുള്ള പ്രതിപ്രവർത്തനത്തേയും കൈകാര്യം ചെയ്യുന്നതിൽ ആദ്ധ്യാത്മികവീക്ഷണം ആവശ്യമാണ്. ആന്തരികധ്യാനവും ബാഹ്യപ്രവൃത്തിയും തോളോടുതോൾ ചേർന്ന്, ഒന്ന് മറേറതിനെ ബലിഷ്ഠമാക്കിക്കൊണ്ട് മുമ്പോട്ടു പോകണം. സാധാരണ അങ്ങനെ സംഭവിക്കാറില്ല. ഒന്ന് മററൊന്നിനെ ഇല്ലാതാക്കുന്നതായിട്ടാണ് നാം സാധാരണ കാണുന്നത്. ധ്യാനത്തിൽ ഒരാൾ ഏകാന്തതയിലാണ്. എന്നാൽ ധ്യാനത്തിനുശേഷം പ്രവൃത്തിരംഗത്ത് പ്രവേശിക്കുമ്പോൾ അയാൾ മാനുഷികങ്ങളായ പ്രതിപ്രവർത്തനങ്ങളുടെ സന്ദർഭത്തിലാണ്. ആ സന്ദർഭവും അദ്ധ്യാത്മബോധത്തെ ഉദ്ബുദ്ധമാക്കാൻ ഉപയോഗിക്കണം. അപ്പോൾ മാത്രമേ ധ്യാനവും കർമ്മവും പരസ്പരം ബലപ്പെടുത്തുകയുള്ളൂ. അല്ലെങ്കിൽ ഒരു രംഗത്തു നേടിയതു് മറേറ രംഗത്ത് നഷ്ടപ്പെടും. ഒരു സമുദ്ഗ്രഥിതമായ ആദ്ധ്യാത്മികജീവിതം ആത്മാസാക്ഷാത്കാരത്തിനുവേണ്ടിയുള്ള ധ്യാനവും ജീവിതവും പ്രവർത്തനവും ഉൾക്കൊള്ളുന്നതാവണം.

ചോദ്യം: ഈ ഉദ്ഗ്രഥനം ഒരാളുടെ ഉള്ളിൽത്തന്നെയോ ബാഹ്യപ്രകൃതിയേയും ഉൾപ്പെടുത്തിയോ വേണ്ടതു്. ?

സ്വാമി: ബാഹ്യപ്രകൃതിയോടുമാത്രമല്ല, മററു മനുഷ്യരുമായിട്ടും ഉദ്ഗ്രഥനം വേണം. ആന്തരികോദ്ഗ്രഥനത്തിൻെറ പരീക്ഷണരംഗം അതാണ്. ധ്യാനത്തിൽ നല്ലതെന്തെങ്കിലും നേടിയാൽ, മനുഷ്യരുടെ പരസ്പരബന്ധങ്ങളിൽ അതു പരീക്ഷിച്ചറിയാൻ സാധിക്കും. ഭൗതികശാസ്ത്രത്തിലെ സത്യാപനപരീക്ഷണം പോലെയാണിതു്. ധ്യാനത്തിൽ നേടിയ നന്മ ഒരു അവകാശപ്രഖ്യാപനമായി അവശേഷിച്ചാൽ പോരാ, സത്യാപനം ചെയ്യപ്പെട്ട യാഥാത്മ്യമായിത്തീരണം.

ചോദ്യം: ഇതിനു് മററു മാർഗ്ഗങ്ങളുണ്ടോ ? അതോ ഇതുമാത്രം മതിയാകുമോ ?

സ്വാമി: വിശാലമായി പറഞ്ഞാൽ രണ്ടു മാർഗ്ഗങ്ങളേയുള്ളു. ബാഹ്യജീവിതവും ആന്തരികജീവിതവും, ശ്രീകൃഷ്ണൻ ഗീതയിൽ സാധകരെ ഉദ്ബോധിപ്പിക്കുന്നു–'മാം അനുസ്മര, യുധ്യ ച' 'എന്നെ ധ്യാനിക്കു; ബാഹ്യജീവിതയുദ്ധത്തിൽ മുന്നേറുകയും ചെയ്യൂ.' ഇങ്ങനെയാണു് നമുക്കു് സഞ്ചിതമായ ആദ്ധ്യാത്മികപുരോഗതി നേടുവാൻ കഴിയുക. നമുക്കു് സമഗ്രമായ ഒരു ജീവിതതത്ത്വശാസ്ത്രം വേണം, അതിൻെറ ഒരു ഭാഗമാണു് ധ്യാനം. ജീവിതവും പ്രവർത്തനവും അതിൻെറ മറേറ ഭാഗമാകുന്നു.

പ്രൊ. വാൻ പ്രാഗ്: ഇനി ചോദ്യങ്ങളില്ല. പറഞ്ഞതെല്ലാം ഞങ്ങൾ സ്വീകരിക്കുന്നു. ഇതെല്ലാം ദഹിപ്പിച്ചെടുക്കാൻ കുറച്ചു സമയം വേണം.

സ്വാമി: ചിന്തിച്ചു ചോദ്യങ്ങൾ നിർമ്മിക്കാം. അതിനിടയ്ക്കു്, ഛാന്ദോഗ്യോപനിഷത്തിലെ ഒരു ഭാഗം ഉദ്ധരിച്ചു കേൾപ്പിക്കട്ടെ. മുക്തിയിലേയ്ക്കും സാഫല്യത്തിലേയ്ക്കുമുള്ള ആദ്ധ്യാത്മികയാത്രയെ മൂന്നേ മൂന്നു വരികളിൽ അതു് സംക്ഷേപിക്കുന്നു. (7. 26. 2.):

ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ, സത്ത്വശുദ്ധൗ ധ്രുവാ സ്മൃതിഃ,
സ്മൃതിലംഭേ സർവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ.

'(പുറമേനിന്നും സ്വീകരിക്കുന്ന ശാരീരികവും മാനസികവുമായ) ആഹാരം ശുദ്ധമാകുമ്പോൾ, മനസ്സു ശുദ്ധമാകുന്നു. മനസ്സു ശുദ്ധമാകുമ്പോൾ (തൻെറ ദിവ്യപ്രകൃതിയെപ്പററിയുള്ള) സ്മരണ സ്ഥിരമാകുന്നു. ഈ സ്മൃതി ലഭിക്കുമ്പോൾ, (ഹൃദയത്തിലെ) ഗ്രന്ഥികളിലും ബന്ധനങ്ങളിലും നിന്നു മുക്തനാകുന്നു.'

ഭൗതികാഹാരം മനസ്സിനെ ബാധിക്കും. എന്നാൽ ബാഹ്യ ജീവിതത്തിൽനിന്നും മനസ്സിനു ലഭിക്കുന്ന അനുഭവങ്ങളുടെ ആഹാരം കൂടുതൽ ഗഹനമായി ബാധിക്കും. അതുകൊണ്ട്, മനുഷ്യ നിൽ വന്നുപെടുന്ന ഈ രണ്ടു പ്രഭാവങ്ങളേയും ശരിയായി നിയന്ത്രി ക്കേണ്ടതുണ്ട്. അങ്ങനെയാണ് മനസ്സു ശുദ്ധമാകുക. അശുദ്ധവും വിഷമയവുമായ ആഹാരം വർജ്ജിക്കണം. അതിനേക്കാളും പ്രധാന മായി മനസ്സിനെ വിഷലിപ്തമാക്കുന്ന ആശയങ്ങളേയും അനുഭവങ്ങ ളേയും വർജ്ജിക്കണം. ഇതിന് വിവേകശക്തി വികസിപ്പിക്കേണ്ടി യിരിക്കുന്നു. നാം ഇന്നു മലിനീകരണത്തെപ്പററി ഖിന്നരാകുന്നു. ജലമലിനീകരണം, പരിസരമലിനീകരണം എന്നിങ്ങനെ പല തരം മലിനീകരണങ്ങളുമുണ്ട്. എന്നാൽ ഇവയെക്കാളേറെ അപകട കരമായ മാനസികമലിനീകരണമാണ് ടീവിയിലും മററു മാധ്യമ ങ്ങളിലുംകൂടി പ്രകടിപ്പിക്കുന്ന, ഭ്രാന്തുപിടിച്ച ലൈംഗികതയും അക്രമവും മൂലം, ജനങ്ങളെ, വിശിഷ്യ ശിശുക്കളെ, ബാധിക്കുന്നത്. മനസ്സു ശുദ്ധമാകുമ്പോൾ, തൻെറ ദിവ്യപ്രകൃതിയെപ്പററിയുള്ള സ്മര ണ ഉദ്ബുദ്ധമാകയും സ്ഥിരമാകയും ചെയ്യും. നാം മൗലികമായി ദിവ്യരാണെന്നും ഈശ്വരൻ ഏവരുടേയും ഹൃദയത്തിലുണ്ടെന്നും ആണ് വേദാന്തത്തിൻെറ ഉപദേശം. പുറത്തുനിന്ന് ചീത്ത സംസ്കാ രങ്ങൾ മനസ്സിൽ പ്രവേശിച്ച് ഈ സത്യത്തെ നമ്മിൽനിന്നു മറ യ്ക്കുന്നു. മനസ്സു ശുദ്ധമാകുമ്പോൾ ഈ സത്യം സ്ഥിരമായ ഒരനുഭവ മായിത്തീരുന്നു.

'ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ; കാരണം അവർ ഈശ്വരനെ ദർശിക്കും.' എന്ന് യേശു ഉദ്ബോധിപ്പിച്ചിരുന്നു. ഈ ആദ്ധ്യാത്മികസാക്ഷാത്കാരത്തിലൂടെ മനുഷ്യൻ എല്ലാത്തരം കെട്ടുപാടുകളിലും സങ്കീർണ്ണതകളിലും നിന്ന് മുക്തനാകുന്നു; ഈ ശരീരത്തിൽ, ഇപ്പോൾ, ഇവിടെവെച്ചുതന്നെ സഹജമായ മുക്തി അനുഭവിക്കുന്നു. ചുരുക്കത്തിൽ, മുക്തിയിലേയ്ക്കും പൂർണ്ണതയിലേ യ്ക്കുമുള്ള മനുഷ്യൻെറ യാത്രയിൽ ഇങ്ങനെ മൂന്നു ഘട്ടങ്ങളുണ്ട്.

ചോദ്യം: പ്രൊ. വാൻപ്രാഗ്: ഇപ്പോൾ മററൊരു ചോദ്യം തോന്നുന്നു. ഗുരു എന്ന ആശയത്തെ സംബന്ധിച്ചാണത്. ഗഹന തരമായ ആന്തരികജീവിതം അനുഭവവേദ്യമാക്കുന്നതിൽ ഒരു വ്യക്തിക്ക് മററൊരു വ്യക്തിയെ എത്രമാത്രം സഹായിക്കാൻ കഴിയും.

സ്വാമി: ഒരു ഗുരുവിൽനിന്നുതന്നെയല്ല, പല ഗുരുക്കന്മാ രിൽനിന്നും നമുക്കു സഹായം ലഭിക്കാം. ഇത്തരം സഹായം അവ

നവനേക്കാൾ കൂടുതൽ ആദ്ധ്യാത്മികപുരോഗതി നേടിയ ആരിൽ നിന്നും ലഭിക്കാം. അയാൾ നിങ്ങളുടെ അയൽക്കാരനാകാം. ഒരു പ്രത്യേകരീതിയിലുള്ള ആദ്ധ്യാത്മികവികാസത്തിൽ നിങ്ങളെ സഹായിച്ചു എന്നു വരാം. കൂടുതൽ പുരോഗമിച്ച ആത്മാവിൽനിന്നും കൂടുതൽ സഹായം ലഭിക്കാം. എന്നാൽ പലപ്പോഴും പുരോഗമിച്ചവരുടെ സഹായം ആവശ്യമില്ല. അതിനെ ദഹിപ്പിച്ച് സാത്മീകരിക്കാൻ സാദ്ധ്യമാകാതെ വരാം. മനസ്സിനെ ആദ്ധ്യാത്മികനിലവാരത്തിൽ നിർത്താനായി നാം പരസ്പരം സഹായിക്കുകയും ചെയ്യാം. ആരെങ്കിലും ഇത്തരം കാര്യങ്ങളിൽ നിങ്ങളെ സഹായിക്കുകയാണെങ്കിൽ, അയാൾ നിങ്ങളുടെ ഗുരുവാകുന്നു. നാം സ്വയം വളരെ ഉയർന്ന ആദ്ധ്യാത്മികസ്ഥിതിയിലെത്തുമ്പോൾമാത്രമേ ഉയർന്നനിലവാരത്തിലുള്ള ഗുരു ആവശ്യമായിവരൂ. ഉയർന്നനിലയിൽ എത്തിച്ചേർന്നവർക്ക് യഥാർത്ഥത്തിൽ ഉയർന്ന ഗുരു ഫലപ്രദനായിരിക്കും. ഛാന്ദോഗ്യോപനിഷത്ത് (7. 14. 1-2) ആദ്ധ്യാത്മികത അന്വേഷിക്കുന്ന സാധാരണമനുഷ്യരെ, പെരുവഴിയിലെ കൊള്ളക്കാർ കയ്യും കാലും വരിഞ്ഞുകെട്ടി, കണ്ണുകളും കെട്ടിയ ഒരു മനുഷ്യനോടു സാമ്യപ്പെടുത്തുന്നുണ്ട്. ഇങ്ങനെയുള്ളവൻ നിസ്സഹായനാണ്. എങ്ങോട്ടു പോകണമെന്ന് അവന് അറിഞ്ഞുകൂടാ. അവൻ സഹായത്തിനു വേണ്ടി കേഴുന്നു. കരുണയുള്ള ഒരാൾ വന്ന് കെട്ടുകൾ അഴിച്ചുവിട്ട്, വീട്ടിലേയ്ക്കുള്ള നേർവഴി കാട്ടിക്കൊടുക്കുന്നു. ഇതാണ് ഉപനിഷത്തനുസരിച്ച് ഗുരുധർമ്മം. ബുദ്ധൻ, യേശു, ശ്രീരാമകൃഷ്ണൻ മുതലായവരെപ്പോലെയുള്ള വളരെ പുരോഗമിച്ച ഗുരുക്കന്മാർ ലോകത്തിൽ ദുർലഭമാണ്. ഇങ്ങനെയുള്ളവർ ഉടനടൻ പ്രത്യക്ഷപ്പെടേണ്ട കാര്യവുമില്ല. കാരണം, അവരുടെ ഉപദേശങ്ങളും ഉദാഹരണവും ശതാബ്ദങ്ങളിലൂടെ കോടാനുകോടി ജനങ്ങൾക്കു ഗുരുവായിരിക്കും. താഴ്ന്ന നിലവാരത്തിലുള്ള ഗുരുക്കന്മാർ ഉണ്ടാവും. അത്തരക്കാരുടെ സഹായമേ പലർക്കും ആവശ്യമുള്ളൂ. ഇത്തരം ഗുരുക്കന്മാർ നല്കുന്നതുതന്നെ ദഹിപ്പിക്കുവാനും സാത്മീകരിക്കുവാനും കഴിയാത്തവർ ധാരാളമുണ്ടാകും.

ഒരു ഗുരുവിനെ തേടുകയും അയാൾക്ക് പണംകൊടുത്ത് മന്ത്രോപദേശം സ്വീകരിക്കുകയുമാണ് മതമെന്ന് തെറ്റിദ്ധരിച്ചിട്ടുള്ള ധാരാളം ജനങ്ങളുണ്ട്. ഇതു് യഥാർത്ഥമതമല്ല. മതം സത്യത്തിനുവേണ്ടിയുള്ള അന്വേഷണമാണ്; ഈശ്വരാന്വേഷണമാണ്: ഗുരുവിനെ അന്വേഷിക്കലല്ല മതം. ആരംഭത്തിൽ നാം നമ്മുടെ അല്പജ്ഞാനത്തേയും ബുദ്ധിയേയും ആശ്രയിക്കണം. ഈശ്വരമാർഗ്ഗത്തിൽ നടന്നുതുടങ്ങണം. ബാഹ്യസഹായം ആവശ്യമായിവരു

ബോധം അതന്വേഷിച്ചാൽ മതി. അപ്പോൾ അതു ലഭിക്കുകയും ചെയ്യും.

മനസ്സ് ജാഗരൂകവും അന്വേഷണസ്വഭാവമുള്ളതുമാണെങ്കിൽ, പല ജീവിതസന്ദർഭങ്ങളിൽനിന്നും ആദ്ധ്യാത്മികപാഠങ്ങൾ ഗ്രഹിക്കുവാൻ കഴിയും. ശ്രീമദ്ഭാഗവതത്തിലെ ഏററവും മനോഹരമായ കഥകളിൽ ഒന്ന് ആദ്ധ്യാത്മികമായി വളരെ വികാസംപ്രാപിച്ച അവധൂതൻ എന്ന ഒരു പരിവ്രാജകനെപ്പററിയുള്ളതാണ്. ആരാണ് നിങ്ങളുടെ ഗുരുവെന്നു ചോദിച്ചപ്പോൾ അവധൂതൻ പറഞ്ഞതു് തനിക്ക് ഇരുപത്തിനാലു ഗുരുക്കന്മാരുണ്ടെന്നും, ആരുംതന്നെ നേരിട്ടു പഠിപ്പിച്ചിട്ടില്ലെന്നും, അവരുടെ രീതികളും വാക്കുകളും നോക്കിയും കേട്ടും താൻ സ്വയം പഠിച്ചതാണെന്നും ആണ്. പണത്തിനുവേണ്ടി മതം വില്ക്കുന്ന ഗുരുക്കന്മാരെ ഹിന്ദുക്കളുടെ പവിത്രഗ്രന്ഥങ്ങൾ അധിക്ഷേപിക്കുന്നുണ്ട്. ശങ്കരാചാര്യരുടെ (788-820) മഹത്വത്തെ പ്രകീർത്തിക്കുന്ന ഒരു സംസ്കൃതശ്ലോകം പ്രചുരപ്രചാരം നേടിയിട്ടുള്ളതാണ്.

ഗുരവോ ബഹവഃ സന്തി ശിഷ്യവിത്താപഹാരിണഃ
തമേകം ശങ്കരം വന്ദേ ശിഷ്യസന്താപഹാരിണം

'ഗുരുക്കന്മാർ ധാരാളമുണ്ട്, ശിഷ്യന്മാരുടെ പണം പിടുങ്ങുന്നവർ. ശിഷ്യന്മാരുടെ സന്താപങ്ങളെ നശിപ്പിക്കുന്ന ഒരേ ഒരു ഗുരുവായ ശങ്കരനെ ഞാൻ വന്ദിക്കുന്നു.'

ചോദ്യം: നിങ്ങൾ എത്ര ഇന്ദ്രിയങ്ങളെ അംഗീകരിക്കുന്നു?

സ്വാമി: വേദാന്തം പത്തു് ഇന്ദ്രിയങ്ങളെപ്പററി പറയുന്നുണ്ട്–അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, അഞ്ചു് കർമ്മേന്ദ്രിയങ്ങളും. ജ്ഞാനേന്ദ്രിയങ്ങളിലൂടെ നാം ഇന്ദ്രലോകത്തെപ്പററി അറിയുന്നു. കർമ്മേന്ദ്രിയങ്ങളിലൂടെ നാം ആ ലോകത്തിൽ ചരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു.

ചോദ്യം: സൈക്കോ അനാലിസിസും ധ്യാനവും തമ്മിൽ വ്യത്യാസമെന്തു് ?

സ്വാമി: പ്രധാനവ്യത്യാസം ഇതാണ്. മനോവിശ്ലേഷണം (സൈക്കോ അനാലിസിസ്) മററാരോ നിങ്ങൾക്കുവേണ്ടി ചെയ്യുന്നു. ധ്യാനം നിങ്ങൾതന്നെ നിങ്ങൾക്കുവേണ്ടി ചെയ്യുന്നു. മനോവിശ്ലേഷണത്തിൽ നിങ്ങൾ ആരുടേയോ ചികിത്സയ്ക്കു വിധേയനാണ്. ധ്യാനത്തിൽ നിങ്ങൾ സ്വയം ഡോക്ടറാണ്. ധ്യാനത്തിന്റെ സഹായത്താൽ, നിങ്ങൾ നിങ്ങളുടെതന്നെ ഇച്ഛാശക്തി

യും ബുദ്ധിശക്തിയുംകൊണ്ടു് നിങ്ങളുടെ വികാരങ്ങളേയും അനുഭൂതികളേയും നിയന്ത്രിക്കുന്നു. അങ്ങനെ ജീവിതം ആരോഗ്യകരവും സ്ഥിരവും ആകുന്നു. എനിക്കു് എന്റെ ആന്തരികനില അറിയുകയില്ലെങ്കിൽ, വികാരങ്ങളും അനുഭൂതികളും എന്നെ കീഴടക്കും. എനിക്കു് സ്വയം സഹായിക്കാനാവില്ല. അപ്പോൾ എന്റെ ആന്തരികജീവിതത്തിൽ സ്ഥൈര്യം വരുത്താൻവേണ്ടി മറ്റൊരാളുടെ സഹായം തേടേണ്ടിവരും. അങ്ങനെ സ്വയം സഹായിക്കാൻ കഴിയാത്തവർക്കുവേണ്ടിയുള്ള പ്രയോജനകരങ്ങളായ വിഷയങ്ങളാണു് മനശ്ശാസ്ത്രം, മനോവിശ്ലേഷണം, മനോരോഗചികിത്സ, മനോരോഗശാസ്ത്രം എന്നിവ. ആരോഗ്യത്തിനും സ്വാസ്ഥ്യത്തിനുംവേണ്ടി മററുള്ളവരെ ആശ്രയിക്കാതെ സ്വാശ്രയം ശീലിക്കയാണു് നല്ലതു്. ഈ സ്വാശ്രയം അദ്ധ്യാത്മജ്ഞാനവും ആദ്ധ്യാത്മികപരിശീലനവും കൊണ്ടു് വർദ്ധിപ്പിക്കാം. ധ്യാനം അതിന്റെ ഒരു പ്രധാനഭാഗമാകുന്നു.

പ്രൊ. വാൻ പ്രാഗ്: സമയമായി. ഇനി പ്രശ്നങ്ങൾ വേണ്ടാ.

ഒരു പ്രഭാഷണവും ചോദ്യോത്തരസമ്മേളനവും നടത്തിയതിനു് പ്രൊഫസർ രംഗനാഥാനന്ദയോടു് ഞാൻ കൃതജ്ഞനാണു്. പാശ്ചാത്യസംസ്കാരത്തിൽ മനശ്ശാസ്ത്രവും മനോരോഗശാസ്ത്രവും ആവശ്യങ്ങളായിരുന്നു എന്നു പറയാം. കാരണം, ആളുകൾ തങ്ങളുടെ സ്വന്തം ആത്മാക്കളെ കൈകാര്യം ചെയ്യുന്നതിൽ പരിചയം നേടിയിരുന്നില്ല. അതുകൊണ്ടു് തങ്ങളുടെ ആന്തരികസ്ഥിതി കൈകാര്യം ചെയ്യുന്നതിനു് അവർക്കു് ബാഹ്യസഹായം വേണ്ടിയിരുന്നു. മനശ്ശാസ്ത്രജ്ഞന്മാരും മനോരോഗശാസ്ത്രജ്ഞന്മാരും ഗഹനതരമായ അദ്ധ്യാത്മശാസ്ത്രത്തിൽനിന്നും സഹായം തേടുന്നു എന്നതു് വളരെ പ്രോത്സാഹജനകമാണു്. ഭാരതീയചിന്തയുമായി ഇപ്രകാരമുള്ള മുഖാമുഖസംവേദനം വളരെ പ്രധാനമാണു്. പത്തൊമ്പതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലും ഇരുപതാം നൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിലും ഈ സാദ്ധ്യത ഇല്ലാതിരുന്നതുകൊണ്ടു് പാശ്ചാത്യമനുഷ്യനു് മനോവിശ്ലേഷണത്തിന്റേയും മനോരോഗചികിത്സയുടേയും മനോരോഗശാസ്ത്രത്തിന്റേയും ചികിത്സാരീതികളെ ആശ്രയിക്കേണ്ടി വന്നു.

പ്രൊഫസർ രംഗനാഥാനന്ദ, ഞാൻ നിങ്ങളോടു് ഹാർദ്ദമായ നന്ദി പ്രകടിപ്പിച്ചുകൊള്ളുന്നു. അടുത്തവർഷങ്ങളിൽ ഇനിയും പല പ്രാവശ്യം നിങ്ങളെ കാണാമെന്നു് പ്രത്യാശിക്കുകയും ചെയ്യുന്നു.

---

മാറുന്ന സമൂഹത്തിന് അനിവാര്യമായ

# ശാശ്വതമൂല്യങ്ങൾ

**(ഒന്നാം വാള്യം)**

ഗ്രന്ഥകർത്താവ്

**ശ്രീ രംഗനാഥാനന്ദസ്വാമികൾ**

വിവർത്തകൻ

**ശ്രീ പി. ജി. കമ്മത്ത്**

മാറുന്ന സമൂഹം മാനിക്കേണ്ടുന്ന മാറാത്ത ചില ശാശ്വതമൂല്യങ്ങൾ ഉണ്ട്. അവയാണ് ഈ ഗ്രന്ഥത്തിലെ ചർച്ചാവിഷയം.

തപഃസ്വാധ്യായനിരതനും കർമ്മനിരതനുമായ ശ്രീ രംഗനാഥാനന്ദസ്വാമികൾ പലപ്പോഴായി ചെയ്ത പ്രഭാഷണങ്ങളും എഴുതിയ ലേഖനങ്ങളും ഇംഗ്ലീഷിൽ Eternal values for a changing Society എന്ന പേരിൽ 4 ഭാഗങ്ങളായി പ്രസിദ്ധീകരിച്ചതിന്റെ ഒന്നാംഭാഗം **''തത്ത്വദർശനവും ആദ്ധ്യാത്മികതയും''** എന്ന വിശേഷശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയത്.

ഡമ്മി 1/8 680 പേജ്

**ശ്രീരാമകൃഷ്ണമഠം,**

**പുറനാട്ടുകര - 680 551, തൃശ്ശിവപേരൂർ.**